# മാറാദഭിപ്രായങ്ങൾ

ഒ ന്നാം ഭാ ഗം

---

പ്രസാധകന്മാർ:

സവർണ്ണക്ഷേത്രോടമസ്ഥസമിതി,

അങ്കമാലി.



തൃശ്ശിവപേരൂർ മംഗളോദയം അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

ഒന്നാംപതിപ്പ്—കോപ്പി 1000.

# മഹദഭിപ്രായങ്ങൾ

ഒന്നാംഭാഗം

---




പ്രസാധകന്മാർ:

**സവർണ്ണക്ഷേത്രോടമസ്ഥസമിതി,**

അങ്കമാലി.




തൃശ്ശിവപേരൂർ മംഗളോദയം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

ഒന്നാംപതിപ്പ്—കോപ്പി 1000.

1109

(വില ഒരുറുപ്പിക.)

---

സമിതിയുടെ മുദ്രയില്ലാത്ത പുസ്തകം വ്യാജനിർമ്മിതമാകുന്നു.



## മംഗളം.

ഹന്ത താതോപി ഹന്തവ്യോ വിധർമ്മാണാം സഹായകൃൽ
ഇതി ചോപദിശൻ ദദ്യാൽ ജയം വിജയസാരഥിഃ ൧

തോത്രം ദക്ഷിണഹസ്തേന വാമേന പ്രഗ്രഹാംസ്സമം
വഹൻസ്മിതമുഖോ ദദ്യാൽ ജയം വിജയസാരഥിഃ ൨

ഗ്ലാപയൻ ശംഖനാദേന വിദ്വിഷാം വദനദ്യുതിം
വിജയാശാം തനയൻ ദദ്യാൽ ജയം വിജയസാരഥിഃ ൩

കൌരവാധൎമ്മഘാതായ തുരഗാഗമസഞ്ചയാൻ
സ്വയം സമ്പ്രേരയൻ ദദ്യാൽ ജയം വിജയസാരഥിഃ ൪

ദുർബ്ബാധം പരിക്രാന്തം ശത്രുവ്യൂഹം സഹസ്രശഃ
രഥേന കലയൻ ദദ്യാൽ ജയം വിജയസാരഥിഃ ൫

അമോഘം ശസ്ത്രസമ്പാതം വനമാലാമിഷാദ്വഹൻ
വിജയം പാലയൻ ദദ്യാൽ ജയം വിജയസാരഥിഃ ൬

ധൎമ്മപക്ഷക്ഷയക്രുദ്ധോ ഭീഷ്മസ്യാപി വധോദ്യതഃ
ധാവൻ ചക്രധരോ ദദ്യാൽ ജയം വിജയസാരഥിഃ ൭

ധൎമ്മസാമ്രാജ്യചോരേഭ്യഃ കൌരവേഭ്യോപഹൃത്യ തൽ
ധൎമ്മായ വിതരൻ ദദ്യാൽ ജയം വിജയസാരഥിഃ ൮

വിജയസ്യന്ദനാഗ്രസ്ഥകപിശ്രീവൈജയന്തികഃ
ജയകേതുരസൌ ദദ്യാൽ ജയം വിജയസാരഥിഃ ൯

M. B.

# അവതാരിക

മതത്തിൻേറയും മതസ്ഥാപനങ്ങളുടേയും രക്ഷയ്ക്കും നിലനില്പിനും വേണ്ടി, വിലയേറിയ പല സൽപ്രവൃത്തികളും അനുദിനം ചെയ്തുകൊണ്ടിരിക്കുന്ന സവർണ്ണക്ഷേത്രോടമസ്ഥാസമിതിയെക്കുറിച്ച് വായനക്കാർ കേട്ടിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. പ്രസ്തുത സമിതിയുടെ ഇതേവരെ ഉണ്ടായിട്ടുള്ള എല്ലാ സൽപ്രവൃത്തികൾക്കും ഒരു തങ്കത്താഴികക്കുടമായി പ്രശോഭിക്കുന്ന "മഹദഭിപ്രായങ്ങൾ" എന്ന അതിവിശിഷ്ടമായ ഈ പുതിയ പുസ്തകത്തെ ലോകസമക്ഷം സമർപ്പിക്കുന്നതിന് ഒരു അവതാരകനൊ, അവതാരികയൊ ആവശ്യമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ഏററവും സുപ്രസിദ്ധവും ഏററവും നിത്യാനുവൃത്തവുമായ ഒരു സാധാരണ കാര്യമായി ഗണിക്കേണ്ടതായ ക്ഷേത്രപ്രവേശവിഷയത്തെ സാകല്യേന വിഷയീകരിച്ച്, അതിനെ പ്രതിപാദിക്കുന്ന നിരവധി മഹാന്മാരുടെ അഭിപ്രായരത്നങ്ങളെ തെരഞ്ഞെടുത്തു ശേഖരിച്ച്, അവയെ ഏററവും ഭംഗിയിൽ പരസ്പരമിണക്കിക്കോർത്തു നിർമ്മിച്ചിരിക്കുന്ന അനർഘമായ ഒരു മാലയാണ് ഈ പുസ്തകമെന്നു വരുമ്പോൾ ഇതിനെ കേരളീയരുടെ ഹൃദയത്തിലണിയിക്കുവാൻ വേറെ ഒരു ഏജൻറിനൊ, മദ്ധ്യസ്ഥനൊ ഒരിക്കലും ആവശ്യമില്ല. പക്ഷേ, ഇന്നത്തെ നടപ്പനുസരിച്ച്, അഥവാ പുതിയ ഫാഷനനുസരിച്ച് ഏതു തരത്തിലെങ്കിലും ഒരു അവതാരിക കൂടാതെ പുസ്തകം പുറത്തിറക്കുന്നതു ഭംഗിയല്ലെന്നുള്ള വെറും ഔപചാരികമായ മനോഭാവമായിരിക്കാം സമിതിക്കാരെ ഇതിന്നായി പ്രേരിപ്പിച്ചതെന്നു വിചാരിപ്പാൻ വഴിയുണ്ട്. നടപ്പിന്ന് നിയമപ്രാമാണ്യം നൾകേണമെന്നു ശഠിക്കുന്ന സമിതിക്കാർക്ക് ഇതിനെ അവഗണിപ്പാനും നിവൃത്തിയില്ലല്ലോ! എന്നാൽ ഈ ജോലി അശക്തനും അപ്രാപ്തനുമായ ഈ സാധുസമുദായവിധേയൻെറ തലയിൽത്തന്നെ കെട്ടിവെപ്പാൻ തീരുമാനിച്ചതിൻെറ രഹസ്യമാണു മനസ്സിലാവാതിരിക്കുന്നത്. അപ്രാപ്തിക്കും അപരിചയത്തിന്നും പുറമെ, വേറെ പല പണിത്തിരക്കുകളും കൂടിയുള്ള എന്നെ തെരഞ്ഞെടുത്ത് ഈ വലിയ ഭാരം തലയിൽ ചുമത്തി, വഹിക്കാതെ കഴികയില്ലെന്നു നിർബ്ബന്ധിച്ചാൽ തല കുനിക്കുകയല്ലാതെ ഗത്യന്തരമില്ലല്ലോ.; ഇതും ഒരു സമുദായസേവനമെന്നേ ഞാൻ കരുതുന്നുള്ളു. അവതാരികക്കു തന്നെ ഒരു അവതാരികയായി ഇത്രയും പ്രസ്താവിച്ചുകൊണ്ടു വിഷയത്തിലേക്കു പ്രവേശിച്ചുകൊള്ളട്ടെ.

മതതത്വം, ധർമ്മശാസ്ത്രം, നിയമസിദ്ധാന്തം, നടപ്പ് ഈ നാലു വഴിക്കായാലും തീരെ അസാദ്ധ്യവും അനർത്ഥവും അപായകരവുമായ ഒരു വിപ്ലവമാണ് അധഃസ്ഥിതരുടെ ക്ഷേത്രപ്രവേശമെന്ന സംഗതി പ്രത്യക്ഷമാം തെളിയിക്കുകയും, അതു് ഇപ്പോഴും അപ്രതിരോദ്ധ്യമായ നിലയിൽത്തന്നെ നിലനിൽക്കയും ചെയ്യുന്നു എന്നു പ്രസ്താവിപ്പാൻ അശേഷം സംശയിക്കേണ്ടതില്ല. ഒരു കൂട്ടം പാതിരിമാരുടെ പ്രസംഗം പോലെ ഒരു സംഗതിക്കു് പകരം വേറെ നാലു സംഗതികൾ പറഞ്ഞ് സാധാരണന്മാരുടെ മനസ്സിൽ പകപ്പുണ്ടാക്കുന്ന നയമാണ് ക്ഷേത്രപ്രവേശവാദികൾ ഇന്നും അംഗീകരിച്ചുകൊണ്ടിരിക്കുന്നതു്. ആകപ്പാടെ അവർക്കുള്ള അസ്സൽ മുതൽ—അതായതു് വാദമുഖങ്ങൾ—നാലേ നാലെണ്ണം മാത്രമാണ്. അധഃസ്ഥിതരെ സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുന്നതിനുള്ള ന്യായങ്ങൾ (1) അധഃസ്ഥിതർ ഹിന്ദുക്കളാണ്. (2) അധഃസ്ഥിതരുടെ ക്ഷേത്രപ്രവേശത്തിന് അനുകൂലമായ ഭൂരിപക്ഷമുണ്ടു്. (8) ക്ഷേത്രപ്രവേശമുള്ളവർ തന്നെ അവർക്കുള്ള അധികാരാവകാശങ്ങളെ ദുരുപയോഗപ്പെടുത്തി ക്ഷേത്രങ്ങളെ താറുമാറാക്കുന്നു. (4) സമുദായത്തിലും രാജ്യത്തിലും കൂട്ടുകെട്ടു ഉറയ്ക്കണമെങ്കിൽ അധഃസ്ഥിതരെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കണം' ഇവയാണ്. ഇവയല്ലാതെ ഒരു ഒററ സംഗതി പോലും ഇന്നേവരെ അവരുടെ മുഖത്തുനിന്നും പുറപ്പെട്ടിട്ടില്ല. എന്നാൽ മുൻപ്രസ്താവിച്ച നാലു സംഗതികളിൽ സ്വല്പമെങ്കിലും ചിന്തിപ്പാൻ അർഹതയുള്ളതു് ആദ്യത്തെ ഒററ സംഗതി മാത്രമാണ്. അതാണ് എതൃകക്ഷിക്കുള്ള പ്രധാനസംഗതിയും. എന്തുകൊണ്ടെന്നാൽ, അധഃസ്ഥിതർ ഹിന്ദുക്കളായതുകൊണ്ടുതന്നെയാണ് ക്ഷേത്രപ്രവേശത്തിന് അനർഹരായിത്തീർന്നതു്. എന്നു വെച്ചാൽ ഹിന്ദുക്കളായ അധഃസ്ഥിതർ ഹിന്ദുക്കളായിരിക്കുന്നേടത്തോളം ഹിന്ദുശാസ്ത്രങ്ങളേയും, ഹിന്ദുമതസിദ്ധാന്തങ്ങളേയും, ക്ഷേത്രധർമ്മങ്ങളേയും, സമുദായസമ്പ്രദായങ്ങളേയും അനുസരിപ്പാൻ തീർച്ചയായും അവർ ബാദ്ധ്യസ്ഥരാണ്. "അമ്മയോടുകൂടെ ഇരിപ്പാനും, അപ്പനോടുകൂടെ മരിപ്പാനും" ഒരേ സമയത്തു സാധിക്കുകയില്ല. ശംഖരക്ക അകവും പുറവും ഉണ്ടെങ്കിൽ, പ്രമാണത്തിനും അതുണ്ടെന്നു ഞാൻ സമ്മതിക്കാം. നിഷേധങ്ങളെ നിഷേധിക്കുന്നവൻ വിധികളെ വിലവെയ്ക്കുന്നവനായിരിണം. വിധിയേയും നിഷേധത്തെയും ഒന്നുപോലെ അംഗീകരിക്കുകയാണ് പ്രമാണഗ്രന്ഥം കൊണ്ടുള്ള പ്രയോജനം. നേരേ മറിച്ച് ഹിന്ദുനിയമങ്ങളെയും ഹിന്ദുശാസ്ത്രങ്ങളെയും അനുസരിക്കാതെയോ, അവഗണിച്ചോ ജീവിതം നയിക്കുന്ന നിരങ്കുശന്മാർക്ക്, അല്ലെങ്കിൽ അങ്ങനെ

യുള്ള താന്തോന്നികൾക്കു തീച്ചയായും ഹിന്തുസമുദായത്തിലും, ഹിന്തു ക്ഷേത്രങ്ങളിലും യാതൊരു സ്ഥാനമൊ പ്രവേശാധികാരമൊ ഇല്ലെന്ന് ഇന്നു പ്രസ്താവിക്കാം. അങ്ങിനെയല്ലെങ്കിൽ, വിമതസ്ഥന്മാക്കും സമുദായഭ്രഷ്ടന്മാക്കും സമുദായനടപടികളിലാകട്ടെ, ക്ഷേത്രങ്ങളിലാകട്ടെ യാതൊരു സ്ഥാനവും ഇല്ലെന്ന് നിഷേധിക്കപ്പെട്ടിരിക്കുന്നതിന്റെ ആവശ്യമെന്തു്? അടിസ്ഥാനമെന്തു്? ഒരു രാജ്യത്തിലെ നിയമങ്ങളേയും രാജശാസനങ്ങളേയും അനുസരിക്കാതെ ഒരു ആൾക്ക് എത്ര കാലം ആ രാജ്യത്തിലെ പ്രജയായി ഇരിപ്പാൻ സാധിക്കും? നിയമങ്ങളേയും, നടപ്പുകളേയും, പരസ്പരനിബന്ധങ്ങളായ ധമ്മങ്ങളേയും നിശ്ശേഷം അവഗണിച്ചും അവയെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളെ ചുട്ടുകരിച്ചും വെറും സ്വാതന്ത്ര്യത്തിന്റെ പേരും പറഞ്ഞ് നിരങ്കുശന്മാരും, നിർല്ലജ്ജന്മാരുമായി ജീവിപ്പാൻ തുനിഞ്ഞിറങ്ങിയിരിക്കുന്ന മനുഷ്യരാക്ഷസരെ നോക്കിയാണ്—"സത്യധമ്മാദി വെടിഞ്ഞീടിന പൂരുഷനെ ക്രൂദ്ധനാം സപ്പത്തെക്കാളേറെവും പേടിക്കേണം" എന്നു പറഞ്ഞിരിക്കുന്നതു്. അതുകൊണ്ട് അധഃസ്ഥിതരായാലും ശരി, ഉപരിസ്ഥിതരായാലും ശരി അവർ ഹിന്ദുക്കളാണെങ്കിൽ—അതായതു് മനുവിനെ മനുഷ്യവംശകൂടസ്ഥനായി സ്ഥാപിച്ചു് മനുപ്രഭൃതികളായ മഹാന്മാരാൽ സ്ഥാപിതമായ വണ്ണാശ്രമസമ്പ്രദായത്തെ അനുസരിച്ചു് ജീവിതം നയിച്ചു പോരുന്നവരോ, അങ്ങിനെ പോരേണ്ടവരോ ആയ ഭാരതീയ സനാതനികളാണെങ്കിൽ തീച്ചയായും ധമ്മശാസ്ത്രങ്ങൾ, ആഗമങ്ങൾ, സൂത്രങ്ങൾ, തന്ത്രവിധികൾ, ഇതിഹാസങ്ങൾ, വേദങ്ങൾ ഇവയെ പ്രമാണഗ്രന്ഥങ്ങളായി സ്വീകരിക്കാതേയും, അനുസരിക്കാതേയും ഗത്യന്തരമില്ല. ഇങ്ങിനെ ആയാൽ മാത്രമെ ഹിന്ദുക്കൾ ഹിന്ദുക്കളാണെന്നു അഭിമാനിക്കുന്നതിലും വാദിക്കുന്നതിലും വല്ല വിലയുമുണ്ടാവാൻ വഴിയുള്ളൂ. മറിച്ചാണെങ്കിൽ ഇന്നത്തെ ഹിന്ദുക്കൾ വെറും വെള്ളിക്കോലുകളും കടലാടികളും മാത്രമാണ്. ഹിന്ദുക്കൾ സംഗതിവശാൽ രണ്ടു വിധത്തിൽ ഉണ്ടായിത്തീന്നിട്ടുണ്ട്. എന്നുവെച്ചാൽ, ഒരു സമുദായവുമായിട്ടുള്ളത് അതിന്റെ അന്തശ്ശക്തിയുമായി യോജിച്ചു് അതിലെ അംഗങ്ങളായി നിലനില്ക്കുന്നവരും, അതിന്നു അർഹതസിദ്ധിക്കുന്നവരും രണ്ടു തരത്തിലുണ്ടെന്നു സാരം. അവയിൽ ഒന്നു മതവും, മറ്റൊന്നു നിയമവുമാണ്. മതപ്രകാരം, അതായതു മതധമ്മങ്ങൾപ്രകാരം ജന്മനാഹിന്ദുക്കളായിത്തീന്നവരും, നിയമങ്ങൾ വഴിയായി—അതായതു് രാഷ്ട്രീയമായ ശക്തിയെ അവലംബമാക്കി നിമ്മിക്കപ്പെടുന്ന വെറും ലൌകികവും സാമ്പത്തികവുമായ

നിയമത്തെ ആശ്രയിച്ച് സമുദായപരിധിയിൽനിന്നും പുറത്തു പോകാതെ അതിനുള്ളിൽ തന്നെ ബലം പിടിച്ച് നില്ക്കുന്നവരും. ഇതാണ് ഇന്നത്തെ സനാതനഹിന്ദുക്കൾക്കും, നിയമനിർമ്മാണം വഴി ഉണ്ടായിത്തീർന്നിട്ടുള്ള രാഷ്ട്രീയഹിന്ദുക്കൾക്കും തമ്മിലുള്ള വ്യത്യാസവും. ക്രിസ്തുമതം, മുഹമ്മദുമതം, ബുദ്ധമതം ഇവയിൽ കാണപ്പെടുന്ന രണ്ടു പ്രധാന വിഭാഗങ്ങൾപോലെയാണ് ഹിന്ദുമതത്തിലും ഇക്കാലം സനാതനഹിന്ദുക്കൾ, രാഷ്ട്രീയഹിന്ദുക്കൾ (കൃത്രിമഹിന്ദുക്കൾ) എന്നിങ്ങനെ രണ്ടു വിഭാഗങ്ങൾ വന്നു സംഭവിച്ചിരിക്കുന്നത്. ഇവയെ ഒന്നാക്കിത്തീർക്കേണ്ടത് ആവശ്യമായിരിക്കാമെങ്കിലും അത് ഇനി സാദ്ധ്യമാണെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ, ആഭ്യന്തരമായ സത്വശുദ്ധി, സംസ്കാരം, ആത്മചൈതന്യം ഇവയെ മനുഷ്യസമുദായത്തിന്റെ വളർച്ചയ്ക്കുള്ള മൂലസാധനങ്ങളോ, അഥവാ മാനദണ്ഡങ്ങളോ ആക്കി അംഗീകരിച്ചിട്ടില്ലാത്ത അന്യമതസ്ഥന്മാരിൽ പോലും ഉണ്ടായിത്തീർന്നിരിക്കുന്ന ഈ വ്യത്യസ്തസമ്പ്രദായക്കാരെ ഇനിയും ഒന്നാക്കിത്തീർക്കുവാൻ സാധിച്ചിട്ടില്ലെങ്കിൽ, എന്നല്ല സാധിക്കുന്നുമില്ലെങ്കിൽ മേൽപ്രസ്താവിച്ച ആദ്ധ്യാത്മികങ്ങളായ മൂലസാധനങ്ങളെത്തന്നെ സർവ്വത്തിലും മർമ്മസ്ഥാനങ്ങളാക്കി സ്വീകരിച്ചിരിക്കുന്ന ഹിന്ദുസമുദായത്തിലെ ഈ പിളർപ്പിനെ ഒന്നാക്കിത്തീർക്കുന്ന കാര്യം തീർച്ചയായും സുസാദ്ധ്യമല്ല. വിളംബസാദ്ധ്യവുമല്ല. അത്രമാത്രം അവ അകലുക കഴിഞ്ഞിരിക്കുന്നു. ഇനി ഈ വിഷയത്തിൽ ഒന്നേ ചിന്തിച്ചിട്ടാവശ്യമുള്ളൂ. അത് ഈ രണ്ടു വകക്കാരെയും തമ്മിൽ കലർത്താതെ സൂക്ഷിക്കുക. എന്നു വെച്ചാൽ, ആസ്തികന്മാരും ധർമ്മാചാരനിരതന്മാരുമായ സനാതനികളെ, അതേ സ്ഥാനത്തുതന്നെ കുറേക്കൂടി ഉറപ്പിച്ചു നിർത്തുക എന്നു സാരം. ഇതു സാധിക്കേണമെങ്കിൽ പല സംഗതികളും നടപ്പിൽ വരുത്തി ഉറപ്പിക്കേണ്ടതായിട്ടുണ്ട്. അവയിൽ പ്രധാനതമവും അപരിഹാര്യവുമായ ഒന്നാണ് ക്ഷേത്രസംരക്ഷണം. അതായത് അന്തിമസ്ഥാനങ്ങളായ ക്ഷേത്രങ്ങളെ എങ്കിലും സത്വശുദ്ധിയോടും, സ്വത്വയോഗ്യതയോടും കൂടി അസമന്മാരും അനർഹന്മാരുമായ അധഃസ്ഥിതരുടെ സംസർഗ്ഗത്തിൽനിന്നും സംരക്ഷിക്കുക എന്നു സാരം. ഇതാണ് ഇന്നത്തെ സനാതനികളുടെ ഏകലക്ഷ്യം. ഇതിലേക്കാണ് അവർ പ്രാണൻ കളഞ്ഞും പ്രയത്നിക്കുന്നത്. ഈ ഗംഭീരപ്രയത്നത്തിൽ അവരുമായിച്ചേർന്നു കേരളം മതധർമ്മങ്ങളെ രക്ഷിപ്പാൻ ഇങ്ങനെയെങ്കിലും പരിശ്രമിക്കുന്നതു വലിയ കാര്യമാണ്. എന്നല്ല അഭിമാനകരവുമാണ്. ഈ പരിശ്രമത്തിന്റെ

ഒരു പ്രധാനഫലമാണ് പ്രസ്തുത പുസ്തകമെന്നു ഞാൻ സന്തോഷത്തോടും അഭിമാനത്തോടുംകൂടി പ്രസ്താവിച്ചുകൊള്ളുന്നു.

ഉപ്പുമയമായ സമുദ്രത്തിൽ ചില ഭാഗത്തുനിന്നും പരിശുദ്ധമായ ജലം ഉറവെടുക്കുന്നതു നാം കാണുന്നുണ്ട്. അപ്രകാരംതന്നെ എത്രയും വൃത്തിഹീനമായ കുപ്പയിൽനിന്നും ചിലപ്പോൾ ചില കമ്പുകളെത്തന്നെ മുളച്ചു വളൎന്ന് ഫലസമൃദ്ധമായിത്തീരുന്നതും നാം കാണുന്നുണ്ട്. അതുപോലെ ചീത്തയിൽനിന്നും ചിലപ്പോൾ നല്ലതുണ്ടായിക്കൂടെന്നില്ല. ക്ലേശങ്ങളും ഉപദ്രവങ്ങളും നിമിത്തം സങ്കടപ്പെടുന്ന ഹൃദയത്തിൽ അങ്ങിനെയുള്ള സങ്കടങ്ങൾ കേവലം സ്വയം കൃതാനൎത്ഥങ്ങളല്ലെങ്കിൽ അഭിമാനബോധവും ശാന്തിയും ഉണ്ടാകുന്നതു സ്വാഭാവികമാണ്. അതുപോലെ ഇന്നത്തെ സമുദായപരിഷ്കാരികളുടെ, അഥവാ അവരുടെ നേതാവായ ഗാന്ധിജിയുടെ ആദ്ധ്യാത്മികവും മതവിരുദ്ധവുമായ പ്രക്ഷോഭണം സനാതനമതത്തിനും മതസ്ഥാപനങ്ങൾക്കും, എന്നല്ല ഇന്ത്യക്കുതന്നെയും ഒരു വലിയ നാശക് കാരണമായിത്തീൎന്നുവെന്നു പറഞ്ഞാൽ അതൊരിക്കലും അവാസ്തവമാവുന്നതല്ല. മതത്തെയും ധൎമ്മത്തെയും കുറിച്ചു ഇത്രമാത്രം ശക്തിയോടുകൂടിയ ഒരു ഉണൎച്ച ഇതിനു മുമ്പ് ഇന്ത്യയിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ഭരണകൎത്തൃത്വമുള്ള ഒരു ഗവൎമ്മെണ്ടിന്റെ ശ്രദ്ധയേയും ഇത്ര ശക്തിയോടെ ഭരണീയന്മാരുടെ മതകാൎയ്യങ്ങളിൽ ആവൎജ്ജനം ചെയ്യിപ്പിച്ചിട്ടുണ്ടോ എന്നും സംശയമാണ്. ഇതിലുമധികം ധൎമ്മരക്ഷയ്ക്കനുകൂലമായ ഒരു കാറ്റ് ഭാരതീയാന്തരീക്ഷത്തിൽ ഇതിനു മുമ്പു വീശുകയുണ്ടായിട്ടില്ല. ഇതാണ് ഗാന്ധിജിയുടേയും കൂട്ടുകാരുടേയും മതവിരുദ്ധമായ ഉദ്യമംകൊണ്ട് ഉണ്ടായിത്തീൎന്നതു്! അങ്ങിനെയുള്ള ഫലങ്ങളിൽ ഒന്നാണ് തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനാപേക്ഷണക്കമ്മററിയെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാൽ ഈ അനൎഘമായ പുസ്തകവും, "സനാതനഹിന്ദുപത്രവും" കേരളസനാതനഹിന്ദുസഭ, കേരളധൎമ്മസ്ഥാപനസഭ, സവൎണ്ണക്ഷേത്രോദ്ധാരണസമിതി മുതലായവയും ഇതിൽനിന്നുണ്ടായ പ്രധാനഫലങ്ങളാണ്. ക്ഷേത്രപ്രവേശത്തെക്കുറിച്ച് ഇങ്ങനെ ഒരു സാഹിത്യം ഉണ്ടായിത്തീൎന്നതു് വലിയ അനുഗ്രഹമാണ്. അറിയേണ്ടതും പഠിക്കേണ്ടതുമായ അനവധിയനവധി അനൎഘങ്ങളായ തത്വരത്നങ്ങൾ ഈ സാഹിത്യസമുദ്രത്തിൽ മുങ്ങിക്കിടപ്പുണ്ട്. അവയെ എടുക്കുവാനും ഹൃദയത്തിൽ അണിയുവാനും ഈ പുസ്തകം ഒരു ഉപകരണമായിത്തീൎന്നതും, അങ്ങനെ ആക്കിത്തീൎത്തതും ഒരു കാലത്തും മറക്ക

വാൻ പാടില്ലാത്ത ഒരു ദിവ്യാനുഗ്രഹമാണ്. ഇതിന്നിടയാക്കിത്തീർത്ത സവർണ്ണക്ഷേത്രാടനസ്ഥാനസമിതിക്കാരെ എത്ര തന്നെ ശ്ലാഘിച്ചാലും അധികമാവുകയോ അവസാനിക്കുകയോ ഇല്ല. അവർ അചിരേണ ഈ പുസ്തകത്തിന്റെ രണ്ടാം ഭാഗവും പ്രസാധനം ചെയ്ത് കേരളത്തെ അനുഗ്രഹിക്കുമെന്ന് ഞാൻ സോൽക്കണ്ഠം ആശിക്കുന്നു.

പ്രസ്തുത പുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയം ക്ഷേത്രപ്രവേശത്തിന് അധഃസ്ഥിതർക്ക് അധികാരവും അവകാശവുമുണ്ടോ എന്നും, അങ്ങനെ ഉണ്ടാവാമോ എന്നും ഉള്ളതാണ്. ഇതിനെ സംബന്ധിച്ച് ഇതിലും കൂടുതലായി വിലവെക്കത്തക്ക അഭിപ്രായങ്ങളെ തെരഞ്ഞെടുപ്പാനോ, ശേഖരിപ്പാനോ ഇല്ല. ഓരോരുത്തരുടെ അഭിപ്രായവും അതാതിന്റെ സ്ഥാനത്ത് ശ്രേഷ്ഠതയെ ആവഹിക്കുന്നവയാണെന്നതിൽ വാദമില്ല. അവയിൽ ഓരോന്നും എടുത്തു ഉദാഹരിക്കുന്നതു തീരെ അനാവശ്യമായതുകൊണ്ടു ഞാൻ അതിന്നു ശ്രമിക്കുന്നില്ല. അച്ചടിയുടെ കാര്യത്തിൽ സുപ്രസിദ്ധി നേടിയ മംഗളോദയം പ്രസ്സുകാരാണ് ഈ പുസ്തകവും അച്ചടിച്ചതെങ്കിലും, രണ്ടാംഭാഗത്തിൽ ഇത്ര വളരെ അച്ചടിപ്പിഴവുകൾ സംഭവിക്കാതെ സൂക്ഷിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. കേരളത്തിലെ ഓരോ ഹിന്ദുവിന്റെയും ഗൃഹത്തിൽ ഈ പുസ്തകത്തിന്റെ ഓരോ പ്രതിയെങ്കിലും വാങ്ങി സൂക്ഷിക്കേണ്ടതും, വായിച്ചു പഠിക്കേണ്ടതുമാണെന്നു സാദരം പ്രസ്താവിക്കുകയും, സവർണ്ണോടനസ്ഥാനസമിതിയുടെ അവസരോചിതമായ ഈ ഉത്തമകൃത്യത്തെ ഹാർദ്ദമായി ശ്ലാഘിക്കുകയും ചെയ്തുകൊണ്ടു ഈ പുസ്തകത്തെ ഞാൻ മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

ഗുരുവായൂർ,
9—4—1109

പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ.

# പ്രസ്താവന.

---

മഹാത്മാഗാന്ധിയുടേയും മിസ്റ്റർ കേളപ്പന്റേയും നിരാഹാരവ്രതത്തെത്തുടൎന്ന് ക്ഷേത്രപ്രവേശപ്രക്ഷോഭമാകുന്ന ഒരു ചണ്ഡമാരുതൻ ഭാരതഭൂമിയുടെ ഉത്തരധ്രുവം മുതൽ ദക്ഷിണധ്രുവം വരെ ആഞ്ഞടിയ്ക്കുവാൻ തുടങ്ങിയതും ആ ആവൎത്തമാരുതനിൽ പെട്ട് ഇതികൎത്തവ്യതാമൂഢമായിത്തീൎന്ന തിരുവിതാംകൂർ ഗവൎമ്മെന്റ് ഒരു കമ്മററിയെ നിയമിച്ചതും സുപ്രസിദ്ധമായ സംഗതിയാണല്ലോ. ക്ഷേത്രസ്ഥാപനകാലം മുതൽ നടന്നു വരുന്ന ക്ഷേത്രാചാരനടവടികൾ ഒരു കൂട്ടരെ അടിച്ചമൎത്തണമെന്നുള്ള ദുരുദ്ദേശത്തിൽനിന്നും ഉൽഭൂതങ്ങളല്ലെന്നും അവ സപ്രമാണങ്ങളും സയുക്തികങ്ങളും ആണെന്നും ആ ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററിയുടേയും ലോകരുടേയും സമക്ഷം പ്രത്യക്ഷമാക്കുക മാത്രമാണ് ഈ മഹദഭിപ്രായക്രോഡീകരണത്തിന്റെ പരമോദ്ദേശം. അല്ലാതെ ഒരു വ്യക്തിയേയോ, സംഘത്തേയോ, വൎഗ്ഗത്തേയോ, സമുദായത്തേയോ, ദ്വേഷിയ്ക്കുകയോ, നിരസിയ്ക്കുകയോ അല്ലെന്നു സപ്രശ്രയം മഹാജനങ്ങളെ അറിവിച്ചുകൊള്ളുന്നു. മറെറാരുദ്ദേശം നിൎമ്മത്സരബുദ്ധ്യാ ഇതിനെ ലോകർ പാരായണം ചെയ്യണമെന്നുള്ളതാണ്. "മനുഷ്യന്റെ ആത്മാവു മതമാണ്. മതത്തിന്റെ കീഴിലാണു മനുഷ്യൻ. മതം മനുഷ്യന്റെ കീഴിലല്ല. അന്നം നശിച്ചാലിരിക്കാം; ആത്മാവു നശിച്ചാൽ ഗതിയില്ല" ഇത്യാദി വിചാരപരമ്പരകളാണു ഞങ്ങളെ പ്രേരിപ്പിച്ചുകൊണ്ടിരിയ്ക്കുന്നത്. ഇതിന്റെ അച്ചടിയിലും മററും വന്നുപോയിട്ടുള്ള തെററുകളെത്തിരുത്തി വായിയ്ക്കണമെന്നുള്ളതാണ് മഹാജനങ്ങളോടുള്ള ഞങ്ങളുടെ അപേക്ഷ. "മൎമ്മത്തിൽ തട്ടിയാലാൎക്കും ജീവനാഡി പിടച്ചിടും" എന്ന മഹദ്വചനതത്വം മറക്കരുതെ!

അങ്കമാലി,
20—8—1109.

എന്ന്,
സമിതിപ്രവൎത്തകന്മാർ.

---

# വിഷയവിവരം.

# ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററിയുടെ പ്രശ്നാവലിയും സമാധാനവും. *

1. ചോദ്യം:— ഹിന്ദുക്കളിൽ ഏതേതു വർഗ്ഗക്കാരെ അല്ലെങ്കിൽ സമുദായക്കാരെ സവർണ്ണഹിന്ദുക്കളായും ഏതേതു വർഗ്ഗക്കാരെ അല്ലെങ്കിൽ സമുദായക്കാരെ അവർണ്ണഹിന്ദുക്കളായും ഗണിച്ചുപോരുന്നു?

ഉത്തരം:—ഹിന്ദുക്കളിൽ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രാദികളിൽ ഉൾപ്പെടുന്ന വർഗ്ഗക്കാരെ സവർണ്ണരായും അതിൽ ഉൾപ്പെടാത്തവരെ അവർണ്ണരായും ഗണിക്കുന്നു. ആശാരി, കൊല്ലൻ, വാളൻ, വേലൻ, മണ്ണാൻ, ഈഴവൻ, വാലൻ, മരക്കാൻ, അരയൻ, പുലയൻ, പറയൻ, ഉള്ളാടൻ ഇവരും, വിവാഹാദി ബന്ധങ്ങളാലും സഹപാനഭോജനാദികളാലും ഇവരുമായി കൂടിക്കഴിയുന്ന മററുള്ളവരും അവർണ്ണരാകുന്നു. വർണ്ണസംസ്കാരം സിദ്ധിക്കാത്തവർ അവർണ്ണർ. സവർണ്ണരിൽനിന്ന് ദുരാചാരങ്ങളാൽ ബഹിഷ്കൃതന്മാരും അവർണ്ണരിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്നു.

2. ചോദ്യം:— ഇപ്പോൾ സവർണ്ണഹിന്ദുക്കൾക്കു മാത്രം പ്രവേശമുള്ള ഈ രാജ്യത്തിലെ എല്ലാമോ ഏതെങ്കിലുമോ ക്ഷേത്രങ്ങളിൽ സവർണ്ണഹിന്ദുക്കൾക്ക് (എ) മററു ഹിന്ദുക്കളെ കഴിച്ചു തങ്ങൾക്കു മാത്രമായുള്ള ആരാധനാവകാശമൊ (ബി) അപ്രകാരമുള്ള ആരാധനാ സംബന്ധിച്ച് അംഗീകരിക്കപ്പെടാവുന്ന വല്ല നിയമാധീനമായ (സിവിൽ) അവകാശങ്ങളൊ ഉണ്ടോ? അപ്രകാരമുള്ള അവകാശത്തെ അംഗീകരിച്ചുള്ള കോടതികളുടെ തീരുമാനങ്ങൾ ഉണ്ടെങ്കിൽ അവയെ വിവരിക്കുക.

ഉത്തരം:—ഇപ്പോൾ സവർണ്ണഹിന്ദുക്കൾക്കുമാത്രം പ്രവേശനമുള്ള ക്ഷേത്രങ്ങളിൽ "മററു ഹിന്ദുക്കളെ" കഴിച്ചല്ല "മററു ഹിന്ദുക്കളുടേയും ഏതൊരാളിന്റെയും ഉപദ്രവത്തെ" കഴിച്ച്, ആരാധന നടത്താനുള്ള അവകാശം സവർണ്ണഹിന്ദുക്കൾക്കുണ്ട്.

(എ) മററു ഹിന്ദുക്കൾ നില്പാനുള്ള സ്ഥാനത്തെ കടന്നുകേറിയോ അവർ ആരാധിച്ചു വരുന്ന രീതിയെ ഭേദപ്പെടുത്തിയോ ക്ഷേത്ര

---

* പ്രശ്നാവലി തിരുവിതാംകൂർ ഗവൺമെൻറിൽനിന്നെടുത്തിട്ടുള്ളതും സമാധാനം അയ്യപ്പൻ, സ്വാമിയാർമഠം വെങ്കടേശപരമശിവയ്യരുടേതും ആണ്.

മൎയ്യാദകൾക്കു വ്യതിക്രമം നേരിടത്തക്ക നടവടികൾകൊണ്ടു് ഉണ്ടാകാവുന്ന ദോഷങ്ങളിൽനിന്നു് ക്ഷേത്രത്തേയും, അവരവരേയും രക്ഷിച്ചുകൊൾവാൻ സവൎണ്ണൎക്കു പൂൎണ്ണമായ അവകാശവും അധികാരവും ഉണ്ടു്.

(ബി) സവൎണ്ണഹിന്ദുക്കൾക്കായി സിദ്ധിച്ചിട്ടുള്ള അവകാശം പരമ്പരാപ്രാപ്തമാകുന്നു. ക്ഷേത്രനിൎമ്മാണത്തിനു മുമ്പുതന്നെ സ്ഥിതിചെയ്യുന്നവയും ക്ഷേത്രസംസ്ഥാപനത്തിനുശേഷം നാളിതുവരെയ്ക്കും അനുവൎത്തിച്ചുവരുന്നവയും ആയ ക്ഷേത്രനിയമങ്ങൾ അതിനു തെളിവുകൾ ആകുന്നു. ഋഷിപ്രോക്തങ്ങളായ പ്രമാണവചനങ്ങളാണു് ശാസ്ത്രസമ്മതി സിദ്ധിച്ചിട്ടുള്ള ഈവക നിയമങ്ങൾ. മനുസ്മൃതി, പരാശരസ്മൃതി, ദക്ഷസ്മൃതി, ബൃഹസ്പതിസ്മൃതി, യാജ്ഞവല്ക്യസ്മൃതി, ശങ്കരസ്മൃതി, തന്ത്രസമുച്ചയം, ആഗമങ്ങൾ ഇവയാണു് സാധാരണ മൂലഗ്രന്ഥങ്ങൾ. “സനാതനസ്സമയമനാപിദ്ധേൽ, പൂൎവ്വൈർ ധൎമ്മാചരൻ; വ്യവഹാരോമിഥസ്തേഷാം വിവാദസ്സദൃശൈസ്സഹ.” എന്നും അതിനു വ്യാഖ്യാനമായി “ധൎമ്മാനുഷ്ഠാനസമയേ ചണ്ഡാലാദ്യാഃ പാപകൈഃ സ്പൎശദൎശനാദി വ്യവഹാരം ന കുൎയ്യാൽ” എന്നും മനുസ്മൃതി 10_ാം അദ്ധ്യായത്തിൽ കാണുന്നു. “യേസ്ത്വസ്പൃശ്യാശ്ചാണ്ഡാലകസ്യ ബ്രാഹ്മണോന്യധികോഽഹതി, തത്ര സ്നാനം പ്രകുൎവ്വീത ഘൃതം പ്രാശ്യവിശുദ്ധ്യതി” എന്നു് അംഗിരസ്സു പറയുന്നു. “ചണ്ഡാളം പതിതം ചൈവ, ദൂരതഃ പരിവൎജ്ജയേൽ.” എന്നു വ്യാഘ്രപാദമഹൎഷി പറയുന്നു. “യുഗം ച ദ്വിയുഗം ചൈവ ത്രിയുഗം ച ചതുൎയ്യുഗം, ചണ്ഡാലസൂതികോദക്യാ പതിതാനാമധാക്രമാൽ.” (ബൃഹസ്പതി സ്മൃതി.) ഈ ഒടുവിലത്തെ ശ്ലോകം യാജ്ഞവല്ക്യസ്മൃതി പ്രായശ്ചിത്താദ്ധ്യായം 30_ാമത്തെ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിലും പരാശരസ്മൃതി വ്യാഖ്യാനത്തിലും ഉദ്ധരിച്ചിട്ടുണ്ടു്. ഇതിൽനിന്നും ചണ്ഡാലനു് 4 യുഗവും, സൂതികയ്ക്കു് 3 യുഗവും, ഉദക്യയ്ക്കു 2 യുഗവും, പതിതനു 1 യുഗവും അകന്നു മാറണമെന്നു കാണുന്നു. ഇതിൽ ചണ്ഡാലന്മാർ എന്ന ഇനത്തിലാണു് അവൎണ്ണരെ ഗ്രഹിച്ചിരിക്കുന്നതു്. ഇവർ ആൎയ്യസമുദായത്തിൽനിന്നും അത്യന്തം ഭിന്നമായ ഒരു സമുദായത്തിൽപ്പെട്ടവരായിരുന്നു എന്നും പ്രാണിഹിംസാ, മാംസാഹാരം, മത്സ്യോപ്ലാദനം, മദ്യപാനം, അശുചി മുതലായവയാൽ ദൂഷിതരായിരുന്നു എന്നും പ്രാചീനഗ്രന്ഥങ്ങളിൽനിന്നും വെളിവാകുന്നു. “Elphinston's History of India” എന്ന പുസ്തകത്തിൽ ഇൻഡ്യയിൽ പ്രാണിഹിംസ ചെയ്തിരുന്നതു ചണ്ഡാലന്മാർ മാത്രമായിരുന്നു എന്നും അവരെ ഗ്രാമമദ്ധ്യത്തിലും നഗരമദ്ധ്യ

ത്തിലും പ്രവേശിപ്പിച്ചിരുന്നില്ലെന്നും കാണുന്നു. ഇന്നത്തെ നാല്ക്കാലിവധം ചെയ്യുന്നവരും മീമ്പിടിത്തക്കാരും മദ്യോല്പാദകന്മാരുമായ അവർണ്ണർ അശുദ്ധരുടെ വംശക്കാരാണെന്ന് സ്വന്തം നടപടിയാൽ അപ്രതിഷേധ്യമായവിധം തെളിവു കൊടുക്കുന്നുണ്ട്. ചണ്ഡാലാദികൾക്കും ഈവക ദുരാചാരങ്ങളുണ്ടായിരുന്നതിനാലല്ലാതെ ആര്യജനങ്ങൾക്കു വല്ല കുടിപ്പകയും ഉണ്ടായിരിക്കയാലല്ല അവരെ ദൂരതഃ പരിവർജ്ജിക്കാൻ പറഞ്ഞിട്ടുള്ളത്. പതിതന്മാർ സവർണ്ണരിൽ ഒരു കാലത്ത് ഉൾപ്പെട്ടിരുന്നവരും ഭ്രഷ്ടാക്കി തള്ളപ്പെട്ടവരും ആയിരിക്കണമെന്ന് "പതിത"ശബ്ദത്തിന്റെ അർത്ഥം അനുസ്മരിപ്പിക്കുന്നു. പ്രതിലോമരീതിയിലുള്ള ചില സങ്കരസന്തതികളേയും തൽക്കർത്താക്കളേയും പതിതരിൽ ചണ്ഡാലതുല്യരായി ഗണിച്ചിട്ടുള്ളതിനാലാണ് അവരേയും ചണ്ഡാലർ എന്നു പറയുന്നത്. അതല്ലാതെ അവർക്കു മുമ്പു ചണ്ഡാലന്മാർ ഇല്ലെന്നു പറവാൻ പാടില്ല. പഴയ പ്രമാണങ്ങളേയും നടപ്പിലിരിക്കുന്ന ആചാരങ്ങളേയും അവലംബിച്ചു രൂപവൽക്കരിച്ചിട്ടുള്ള ഇന്നത്തെ "ദേവസ്വം മാന്വൽ ഹാൻഡ്ബുക്ക് പതിവ് പരീത്താരങ്ങൾ" ഇവയിൽ അവർണ്ണജാതിക്കാർ മതില്ക്കകത്തു കയറിയാൽ ക്ഷേത്രത്തിന് അശുദ്ധിയുണ്ടെന്നും അതിനു പരിഹാരപ്രായശ്ചിത്തങ്ങൾ ഇന്ന ഇന്നവയാണെന്നും വിവരിച്ചുകാണുന്നതിൽനിന്നും ഇവരെ ബഹിഷ്കരിച്ചു നിറുത്താൻ ക്ഷേത്രാരാധകന്മാർക്കോ, ക്ഷേത്രഭരണാധികാരികൾക്കോ, ക്ഷേത്രകാര്യാന്വേഷണം ചെയ്യുന്നവർക്കോ, ആർക്കെങ്കിലും അധികാരം ഉണ്ടായിരിക്കുന്നതാണെന്നു സ്പഷ്ടമാണല്ലോ. തിരുവിതാംകൂർ ലാ റിപ്പോർട്ട് 35-ാംവാല്യം 69-ാംവശത്തിൽ ഈ അവർണ്ണരിൽ ഒരു കൂട്ടരായ ഈഴവർ പ്രവേശിച്ചാൽ ക്ഷേത്രത്തിന്നശുദ്ധിയുണ്ടെന്നു സംസ്ഥാനത്തിലെ ഹൈക്കോർട്ട് വിധിച്ചിട്ടുള്ളതായി കാണുന്നു. ആലപ്പുഴ ജില്ലയിൽ 102-ൽ അസൽ 129-ാംനമ്പർ കേസിനുണ്ടായ വിധിയിൽ അവർണ്ണരായ ഈഴവർ, പറയർ, പുലയർ ഇവർക്കു ക്ഷേത്രസങ്കേതത്തിൽ (മതില്ക്കുപുറവുമുള്ള പരിസരപ്രദേശങ്ങളിൽ) പോലും പ്രവേശിക്കാൻ പാടില്ലെന്നും അതിനാൽ ക്ഷേത്രത്തിന് അശുദ്ധി സംഭവിക്കുന്നതാണെന്നും വിശദമായും പ്രമാണപുരസ്സരമായും സ്ഥാപിച്ചിരിക്കുന്നു. 1912 ഒക്ടോബർ 25-ാനു- ഉണ്ടായ 4905-ാംനമ്പർ ഗവർമ്മെന്റു പ്രൊസീഡിംഗ്സിൽ 8-ാംഭാഗം ശുദ്ധി അടിയന്തിരങ്ങളെപ്പറ്റി പ്രതിപാദിക്കുന്നതുകൊണ്ട് അശുദ്ധി ബാധിക്കുന്നവരായ അവർണ്ണരുടെ ദൂരീകരണം ഗവർമ്മെന്റുതന്നെ കൈയേറ്റു പോയിരിക്കുന്നു.

അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തിൽ അശുദ്ധി സംഭവിക്കുന്നതായി പ്രിവികൌൺസിൽ തീരുമാനങ്ങൾപോലും ഉള്ളതായി അറിയുന്നു.

കെട്ടിടങ്ങൾക്കോ മറ്റോ സംഭവിക്കുന്ന അററകുററം തീർക്കാനായി ആശാരിപ്പണി മതില്ക്കകത്തു വേണ്ടിവരുമ്പോൾതന്നെ അശുദ്ധി നേരിടുന്നതായും ശുദ്ധികലശങ്ങൾ ചെയ്യേണ്ടതായും കീഴ്നടപ്പും പ്രമാണവും കൊണ്ടു കാണുന്നു. ആ സ്ഥിതിക്ക് അതിലേറെ അകലെ നില്ക്കേണ്ടവരായ അവർണ്ണഹിന്ദുക്കളുടെ കാര്യം പറയേണമോ? ക്ഷേത്രസംഘടനാവശ്യകങ്ങളായ പ്രമാണങ്ങൾ ഇപ്രകാരം അവർണ്ണരെ മതില്ക്കകത്തു കടത്താൻ പാടില്ലെന്നു നിഷ്കർഷിക്കുമ്പോൾ അവർ അകത്തു കടക്കുന്നതുകൊണ്ടു ക്ഷേത്രത്തിനു നാശം സംഭവിക്കുന്നതാണെന്നു സ്പഷ്ടമായിരിക്കുന്നു. ലോകത്തിൽ നീതിന്യായം നടപ്പുള്ള കാലമെല്ലാം ക്ഷേത്രത്തിലെ ഗുണഭോക്താക്കൾക്ക് ആ സ്ഥാപനത്തെ നാശത്തിൽനിന്നും സംരക്ഷിക്കാൻ അവകാശമുള്ളതും, ക്ഷേത്രഭരണം നടത്തുന്നവർക്കു കടമയുള്ളതും ആകുന്നു. അതിനാൽ ഗവമ്മെൻറു ഭരണത്തിലിരിക്കുന്ന ക്ഷേത്രങ്ങളെ അവർണ്ണരുടെ ആക്രമം കൂടാതെ രക്ഷിക്കുന്നതിന് ഇപ്രകാരമുള്ള ഒരു കമ്മിററിയുടെ അന്വേഷണംതന്നെ ഗവമ്മെൻറിന് ആവശ്യമില്ലാത്തതാകുന്നു.

സവർണ്ണരിൽ ചിലരുടെ സഹായസഹകരണസേവനങ്ങൾ കൂടാതെ ക്ഷേത്രകാര്യങ്ങൾ യാതൊന്നും നടക്കയില്ലെന്നു സ്പഷ്ടമായിരിക്കയാൽ ക്ഷേത്രങ്ങൾ സവർണ്ണരുടെ പെരുമാററത്തിനു പ്രത്യേകം ഉദ്ദേശിക്കപ്പെട്ടവയാണെന്നും ക്ഷേത്രകാര്യങ്ങളിൽ യാതൊന്നിനും അവർണ്ണരുടെ ആവശ്യം ഇല്ലാത്തതിനാൽ അവ അവരുടെ സഹായസഹകരണസേവനങ്ങളേയും അവരുടെ പ്രവേശനത്തേയും ഉദ്ദേശിച്ചിട്ടില്ലെന്നും സ്പഷ്ടമാകുന്നു. ഇതിനാൽതന്നെ ക്ഷേത്രസ്ഥാപനകർത്തൃത്വം അഥവാ ക്ഷേത്രോടമസ്ഥത സവർണ്ണരിൽമാത്രം നില്ക്കുന്നതും അവർണ്ണർ അതിൽ ഭാഗഭാക്കുകൾ അല്ലാതിരിക്കുന്നതും ആണെന്നു വിശദമായിരിക്കുന്നു.

3. ചോദ്യം:— അപ്രകാരമുള്ള എല്ലാമോ ഏതെങ്കിലുമോ ക്ഷേത്രങ്ങളെ സംബന്ധിച്ച്

(i) അവ എപ്പോൾ ആരാൽ സ്ഥാപിക്കപ്പെട്ടുവെന്നും,

(ii) അവ എല്ലാ ഹിന്ദുക്കളുടേയും ഗുണത്തിനായിട്ടോ അതല്ലാ ഹിന്ദുക്കളിൽ ഏതെങ്കിലും പ്രത്യേകജാതിക്കാരുടെ മാത്രം ഗുണത്തിനായിട്ടോ സ്ഥാപിക്കപ്പെട്ടിട്ടുള്ളതെന്നും, രണ്ടാമതു പറഞ്ഞ തരത്തി

ലാണെങ്കിൽ; ഗുണം സിദ്ധിക്കണമെന്നു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ജാതി അല്ലെങ്കിൽ ജാതികൾ ഏതെല്ലാമെന്നും,

(iii) ഹിന്ദുക്കളിൽ ചില പ്രത്യേകം വർഗ്ഗക്കാർ മാത്രമേ ക്ഷേത്രങ്ങളിൽ പ്രവേശിച്ചു് ആരാധിക്കുവാൻ പാടുള്ളു എന്നു അവയുടെ സ്ഥാപകനൊ സ്ഥാപകന്മാരുടെയൊ ഉദ്ദേശം ഉണ്ടായിരുന്നുവോ എന്നും,

(iv) ഹിന്ദുക്കളിൽ ഇപ്പോൾ ക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിക്കപ്പെട്ടിട്ടില്ലാത്ത വർഗ്ഗക്കാർക്കു് എപ്പോഴെങ്കിലും അപ്രകാരമുള്ള പ്രവേശനം ഉണ്ടായിരുന്നൊ എന്നും അവർക്കു് പ്രവേശനം ഉണ്ടായിരുന്നെങ്കിൽ എങ്ങനെ, എന്തു കാരണങ്ങളാൽ അതിൽ പിന്നീടു അവരെ പ്രവേശിപ്പിക്കാതെയിരുന്നുവെന്നും,

(v) ഹിന്ദുക്കളിൽ ക്ഷേത്രപ്രവേശനം മുമ്പു് ഇല്ലാതെയിരുന്ന വല്ല വർഗ്ഗക്കാരെയും പിന്നീടു ക്ഷേത്രങ്ങളിൽ പ്രവേശിപ്പിച്ചിട്ടുണ്ടോ എന്നും, അങ്ങനെ പ്രവേശിപ്പിച്ചിട്ടുണ്ടെങ്കിൽ അതിനു ദൃഷ്ടാന്തങ്ങൾ എന്തെന്നും അവരെ അതിനു മുമ്പു ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കാതെയിരുന്നതിനും പിന്നീടു് പ്രവേശിപ്പിച്ചതിനും ഉള്ള കാരണങ്ങൾ എന്തെന്നും,

(vi) സവർണ്ണഹിന്ദുക്കൾ മാത്രമേ അവയ്ക്കു് മുതൽസ്വത്തു് ദാനംചെയ്തിട്ടുള്ളുവൊ, അതല്ലാ അവർണ്ണഹിന്ദുക്കളും ദാനം ചെയ്തിട്ടുണ്ടൊ എന്നും,

(vii) ഭിന്നവർഗ്ഗങ്ങളേയൊ ജാതികളേയൊ പ്രവേശിപ്പിക്കുന്ന വിഷയത്തിൽ വല്ല വ്യത്യസ്തമായ പരിധികളുമുണ്ടെങ്കിൽ ആ പരിധികളെ പ്രത്യേകമായി പരാമർശിച്ചുകൊണ്ടു ക്ഷേത്രങ്ങളിൽ ആരാധകന്മാരെ പ്രവേശിപ്പിക്കുന്നതിനെപ്പററിയുള്ള ആചാരങ്ങളും നടപടികളും എന്തെല്ലാമെന്നും, സ്ത്രീപുരുഷഭേദം നിമിത്തം പ്രവേശനത്തിനു അസമത്വം കല്പിക്കുന്ന വല്ല ക്ഷേത്രങ്ങളും ഉണ്ടോ എന്നും,

(viii) vii-ാമതു വിഭാഗത്തിൽ വിവരിച്ചിട്ടുള്ള നടപടികളുടേയും ആചാരങ്ങളുടേയും ഉത്ഭവം എങ്ങനെ എന്നും,

(ix) ക്ഷേത്രപ്രവേശനം ഇല്ലാത്തവർക്കായി ഇപ്പോൾ അവകാശപ്പെടുന്ന ആരാധനാവകാശത്തിന്റെ വ്യാപ്തി എന്തെന്നും,

(x) സവർണ്ണഹിന്ദുക്കളൊ അവരിൽ ഏതെങ്കിലും വിഭാഗമൊ വിഭാഗങ്ങളൊ അപ്രകാരമുള്ള ക്ഷേത്രങ്ങളുടെ ഉടമസ്ഥരാണൊ എന്നും,

(xi) അപ്രകാരമുള്ള ക്ഷേത്രങ്ങളുടെ ഉന്നാലോകതാക്കൾ സവൎണ്ണഹിന്ദുക്കൾ മാത്രമാണൊ എന്നും,

(xii) അപ്രകാരമുള്ള ക്ഷേത്രങ്ങളിൽ പ്രവേശിച്ച് ആരാധിക്കുന്നതിന് സവൎണ്ണഹിന്ദുക്കൾക്കുള്ള പ്രത്യേകാവകാശത്തിന് ആധാരമായി ഉടമസ്ഥതയും പ്രത്യേക ഉന്നാലോകത്വവുമല്ലാതെ മറ്റു വല്ലതും ഉണ്ടൊ എന്നും, ഉണ്ടെങ്കിൽ അത് എന്തെന്നും സദയം പ്രതിപാദിക്കുക.

ഉത്തരം:—മേൽപ്രകാരമുള്ള ക്ഷേത്രങ്ങൾ—

(i) നിൎമ്മിച്ചിട്ട് എത്രകാലമായി എന്നു നിൎണ്ണയിക്കാൻ യാതൊരു മാൎഗ്ഗവും ഇല്ല. ക്ഷേത്രങ്ങൾ ഇല്ലാതിരുന്ന ഒരു കാലത്തെപ്പറ്റി യാതൊരു പ്രമാണവും നമുക്കില്ല. ലോകത്തിൽ ഏറ്റവും പുരാതനവും അനാദിയും ആയ വേദത്തിൽതന്നെ ക്ഷേത്രങ്ങളെ പരാമൎശിച്ചു കാണുന്നു. അതിനാൽ കൃതയുഗം മുതൽ തന്നെ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നിരിക്കണം. രാമായണത്തിൽ ദേവാലയങ്ങളുടെ പ്രസ്താവമുള്ളതിനാൽ ത്രേതായുഗത്തിലും ക്ഷേത്രങ്ങൾ ഉണ്ടായിരുന്നിരിക്കണം. കൃഷ്ണപാണ്ഡവാദികളുടെ കാലത്തു ക്ഷേത്രങ്ങൾ ഉണ്ടായിരുന്നതായി ഭാഗവതഭാരതാദികൾ പറയുന്നതുകൊണ്ടു ദ്വാപരയുഗത്തിൽ അവ വൎദ്ധിച്ചു തന്നെ ഇരുന്നിരിക്കണം. കലിയുഗം അയ്യായിരത്തിൽ ചില്വാനം വൎഷം കഴിഞ്ഞതിനിടക്കു ഏതെല്ലാം ക്ഷേത്രങ്ങൾ നശിച്ചുപോയോ, ഏതെല്ലാം നവീകരിക്കപ്പെട്ടുവോ, ഏതെല്ലാം നൂതനമായി സ്ഥാപിതങ്ങളായോ എന്നു നിൎണ്ണയിക്കാൻ അത്ര എളുപ്പമല്ലെന്നാണു തോന്നുന്നത്. ഇക്കാൎയ്യം എങ്ങിനെ ആയാലും അവയെ സ്ഥാപിച്ചിട്ടുള്ളതു വൈദികബ്രാഹ്മണരാണെന്നു നിശ്ചയം തന്നെ. വൈദികത്തിന്നു ദൌൎബ്ബല്യവും ലൌകികത്തിന്നു പ്രാബല്യവും വൎദ്ധിച്ചിരിക്കുന്ന ഇക്കാലത്തുപോലും പുത്തനായി ഒരു ക്ഷേത്രസ്ഥാപനം ചെയ്യുന്നതിന്നു ബ്രാഹ്മണനിൎദ്ദിഷ്ടങ്ങളായ പ്രമാണങ്ങളെ അനുസരിച്ചു വേണ്ടതെല്ലാം തയ്യാറാക്കീട്ടു ബ്രാഹ്മണരെക്കൊണ്ടു തന്നെയാണു പ്രതിഷ്ഠാപൂജാദികൾ നിൎവ്വഹിപ്പിക്കുന്നത്. അപ്രകാരമല്ലാതെ അബ്രാഹ്മണപ്രതിഷ്ഠിതങ്ങളായി സംഭവിക്കുന്ന ക്ഷേത്രങ്ങൾ ഉണ്ടെങ്കിൽ അവ സവൎണ്ണരുടെ ആരാധനാദികൾ ഇല്ലെന്നുള്ള കാരണത്താൽ മാത്രം തിരിച്ചറിയത്തക്കവയുമാണ്. ഇക്കാലത്തുതന്നെ ഇപ്രകാരമായിരിക്കുമ്പോൾ പ്രമാണവിശ്വാസമുള്ള പുരാതനകാലങ്ങളിലെ സ്ഥിതി സുഗ്രാഹ്യമാണ്. (അനുഭവസ്ഥരുടമസ്ഥന്മാർ കേരളത്തിൽ വിശേഷിച്ചും ബ്രാഹ്മണർ തന്നെയായിരുന്ന സ്ഥിതിക്ക് അവയുടെ ഭൌതികവും ആത്മീയവുമായ ഉട

മസ്ഥത അവരിൽതന്നെ നിക്ഷിപ്തമായിരിക്കണമെന്ന അനായാസേന തെളിയുന്നു. തിരുവനന്തപുരം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ഉടമസ്ഥതപോലും എട്ടരയോഗത്തിൽ നിഹിതമാണെന്നും ബ്രാഹ്മണരുടെ വകയായ എട്ടു യോഗത്തിനെതിരായി മഹാരാജാവിനുള്ള ആ യോഗത്തെ കൂടുതൽ ചെയ്യാൻ ഇന്നത്തെ രാജ്യമെല്ലാം പിടിച്ചടക്കി തൃപ്പടി ദാനംചെയ്ത മാർത്താണ്ഡവർമ്മ മഹാരാജാവുപോലും ഉദ്ദേശിച്ചില്ലെന്നും വിചാരിച്ചു നോക്കുമ്പോൾ ക്ഷേത്രങ്ങളുടെ സ്ഥാപകത്വം വൈദികബ്രാഹ്മണരിൽതന്നെ സ്ഥിരപ്പെട്ടിട്ടുള്ളതായിരിക്കണം. ക്ഷേത്രമില്ലാത്ത സ്ഥലങ്ങളിൽ മതവിശ്വാസികളായ സവർണ്ണഹിന്ദുക്കൾ പൂജാദ്രവ്യങ്ങൾ ബ്രാഹ്മണാലയങ്ങളിൽ കൊണ്ടുചെന്നേൽപ്പിക്കയും അവർ ചെയ്യുന്ന ഈശ്വരസേവയുടെ ഫലം അനുഗ്രഹരൂപമായി സ്വീകരിക്കയും ചെയ്യുവരുന്ന ഏർപ്പാട് ആരും അറിയാത്തതല്ല. ആദികാലങ്ങളിൽ ഇപ്രകാരം കൂടുതലായി വന്നുകൊണ്ടിരുന്ന ആവശ്യങ്ങളെ പുരസ്കരിച്ചു സ്വഗൃഹത്തിലെ പരിമിതമായ സ്ഥലംകൊണ്ടു മതിയാകായ്ക നിമിത്തം അതിനു പ്രത്യേകമായി ഒരു സ്ഥലം നിർദ്ദേശിക്കണമെന്നു നിശ്ചയിച്ചതും അതു സാധിച്ചതും ബ്രാഹ്മണർതന്നെയായിരിക്കണം.) ഇതിൽ മറ്റു സവർണ്ണരുടേയും ദ്രവ്യം ഉൾപ്പെട്ടിരിക്കുമെന്നുള്ളതു നിരാക്ഷേപമാണ്. എന്നാൽ അവർ അതു് ഈശ്വരാർപ്പണമായ പൂജാദ്രവ്യമായി പുരോഹിതനെ ഏൽപ്പിച്ചു പ്രതിഫലമായി അനുഗ്രഹം നേടിയതോടുകൂടി ആ ദ്രവ്യത്തിലുള്ള സ്വത്വാവകാശം ഇല്ലാതെപോയിരിക്കുന്നു. ആചാര്യനിർദ്ദിഷ്ടമായ വിധത്തിൽ ആരാധന ചെയ്യാനുള്ള അവകാശം മാത്രമേ അവർക്കവശേഷിച്ചിട്ടുള്ളു. വൈദികന്മാരാകട്ടെ ക്ഷേത്രത്തിനായി വിനിയോഗിച്ചിട്ടുള്ള സ്വത്തു മുഴുവൻ "ദേവസ്വം" ദേവന്റെ സ്വത്ത് എന്നാക്കിത്തീർത്തുകളഞ്ഞു. രാജ്യക്ഷേമത്തിനായുള്ള ആ സ്വത്തിനെ സ്വകുടുംബാംഗങ്ങൾപോലും അപഹരിക്കാതിരിക്കാനായിരിക്കണം ഈ വ്യവസ്ഥ ചെയ്തതു്. ആ സ്വത്തും അതിന്റെ വിനിയോഗവും ദേവന്റെ ശാസനയാകുന്ന "ശാസ്ത്രവചന"പ്രകാരമേ പാടുള്ളൂ എന്നു നിഷ്കർഷിക്കാനാണ് അവർ ഇപ്രകാരം ചെയ്തതു്. അവർ അന്നു ചെയ്തിട്ടുള്ള വ്യവസ്ഥകൾ എന്തെല്ലാമാണെന്ന് അതാതു ക്ഷേത്രത്തിലെ നിത്യനൈമിത്തികപൂജാവിധാനങ്ങളും അവയെപ്പറ്റിയുള്ള പതിവുകണക്കുകളും കൊണ്ടു ബോധപ്പെടുന്നതാണ്. ഇപ്പോഴും ക്ഷേത്രോടമസ്ഥന്മാരായ ഊരായ്മക്കാർ സാമാന്യേന ബ്രാഹ്മണരാണെന്നു ബോധപ്പെടുന്നതാണ്. അബ്രാഹ്മണരായ സവർണ്ണരുടെ

ഉത്സവത്തിലും ചിലവിലും സ്ഥാപിതങ്ങളായ പ്രത്യേക ക്ഷേത്രങ്ങളായാലും അവയെ ഏതെങ്കിലും ഒരു ബ്രാഹ്മണനായി "സമർപ്പിക്കുക" എന്നൊരു പതിവുണ്ട്. അതിനു ശേഷമെ ആ ക്ഷേത്രത്തിൽ പൂജാദികൾ തുടങ്ങുകയൊ ക്ഷേത്ര തടാകത്തിൽ ബ്രാഹ്മണർ സ്നാനസന്ധ്യാവന്ദനാദികൾ ചെയ്യുകയൊ പാടുള്ളു എന്നൊരേർപ്പാടും പണ്ടെ നടപ്പുണ്ട്*. ആ പ്രകാരം തകഴിയിലെ (അമ്പലപ്പുഴയ്ക്കു സമീപം) ക്ഷേത്രം കരക്കാർ തെക്കേടത്തു ഭട്ടേരിക്കു സമർപ്പിച്ചിട്ടുള്ളതായും അറിയാവുന്നതാണ്. ഈ ക്ഷേത്രം അതിനുമുമ്പു നമ്പൂതിരിമാരുടെ വകയായിരുന്നതായും പിന്നീട് ചെമ്പകശ്ശേരി രാജാവിനോടുള്ള ശത്രുതയാൽ അവർ നാടുവിട്ടുപോയപ്പോൾ ക്ഷേത്രഭരണം കരക്കാർ നടത്തേണ്ടിവന്നതായും തദവസരത്തിൽ ടി സമർപ്പണം നടന്നിട്ടുള്ളതായും ആണ് അറിവ്. കേരളം മുഴുവൻതന്നെ ബ്രാഹ്മണാധീനമായിരുന്നു എന്നും അവരോധാവകാശം മാത്രമെ കേരളചക്രവർത്തികളായ പെരുമാക്കന്മാർക്കുപോലും ഉണ്ടായിരുന്നുള്ളുവെന്നും ചരിത്രദൃഷ്ട്യാ കാണാവുന്ന സ്ഥിതിക്ക് ഈ വിചാരം അങ്കുരപ്രഭാവമായ്ത്തന്നെ നിലനില്ക്കുന്നതാണ്. അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമിക്ഷേത്രം നാട്ടുകാരുടെ സഹായസഹകരണങ്ങളോടുകൂടി ബ്രാഹ്മണനായ നമ്പൂതിരിമഹാരാജാവിനാൽ സ്ഥാപിതമാണെന്നു സുപ്രസിദ്ധമാണ്. അവിടത്തെ പ്രതിഷ്ഠ നടത്തിയ "നാറാണത്തു ഭ്രാന്തൻ" അതിവർണ്ണാശ്രമിയായ്ത്തീർന്ന നമ്പൂതിരിസന്യാസിയായിരുന്നു എന്നുമാണ് ഐതിഹ്യം. ബ്രാഹ്മണരുടെ വൈദികവൃത്തിക്കും വൈദികസ്ഥാപനമായ ക്ഷേത്രത്തിനും തമ്മിലുള്ള യോജിപ്പും അവർണ്ണരുടെ നടപടിക്രമങ്ങളുമായി ക്ഷേത്രത്തിനുള്ള വൈജാത്യവും ഇവിടെ പ്രത്യേകം സ്മർത്തവ്യമാകുന്നു.

(ii) ആ ക്ഷേത്രങ്ങൾ എല്ലാ ഹിന്ദുക്കളുടേയും മാത്രമല്ല, സകല ജനങ്ങളുടേയും, മഹാരാജാവിന്റേയും, ഭരണഘടനയുടേയും, സ്ഥാവരജംഗമങ്ങളായ സകല ജീവജാലങ്ങളുടേയും, ദൃശ്യാദൃശ്യങ്ങളായ സകല ഭൂതങ്ങളുടേയും ഗുണത്തിനായി സ്ഥാപിക്കപ്പെട്ടിട്ടുള്ളതെന്നു ശാസ്ത്രപ്രമാണങ്ങളാലും അവിടത്തെ നടപടിക്രമങ്ങളാലും വെളിവാകുന്നതാണ്. ശരിയായി സ്ഥാപിക്കപ്പെട്ട ഒരു ക്ഷേത്രത്തിൽ നടക്കുന്ന പൂജാവിധാനങ്ങൾകൊണ്ട് ആ ക്ഷേത്രദേവൻ പ്രസാദിച്ചും യഥാകാലം യഥായുക്തം വാതവർഷാദികൾ സംഭവിക്കയും സസ്യസമൃദ്ധിയാലും ദുരിതനിവാരണത്താലും സകലർക്കും ക്ഷേമാഭ്യുദയങ്ങൾ സിദ്ധിക്കയും ചെയ്യും. ഇപ്രകാരമുള്ള സ്ഥാപനത്തെ പ്രത്യേകസഹായസഹകരണ

ങ്ങൾകൊണ്ടു പോഷിപ്പിക്കുന്നവർ കൂടുതൽ ശ്രേയസ്സിന്നു പാത്രമാകുയും ചെയ്യും. അതിനാൽ ഈ വക ക്ഷേത്രങ്ങളുടെ ഗുണാഭിവൃദ്ധിന്നായി ക്ഷേത്രപ്രവേശം അനപേക്ഷണീയമല്ല. നേരെമറിച്ച് ആ വിധമുള്ള പ്രവേശനം ക്ഷേത്രമര്യാദയെ വ്യതിക്രമിക്കുമെങ്കിൽ ആയത് ആ ക്ഷേത്രത്തിൽനിന്നുളവാകുന്ന അനുഗ്രഹശക്തിയെ ദുർബ്ബലപ്പെടുത്തുകയോ മലിനപ്പെടുത്തുകയോ പ്രതികൂലപ്പെടുത്തുകയോ ചെയ്യുമെന്നാണു ശ്രുതിയുക്ത്യനുഭവാനുസരണം വിശ്വസിക്കപ്പെട്ടിരിക്കുന്നതും വിശ്വസിക്കാനുള്ളതും. ഇതുകൂടാതെ ക്ഷേത്രത്തിൽ ശാന്തി, കഴകം, പരികർമ്മം, കൊട്ടു, പാട്ടു, തൂത്തുതളി മുതലായ വിവിധജോലികൾ ചെയ്യുന്നത് ഇന്ന ഇന്നാരൊക്കെ വർഗ്ഗക്കാരൊക്കെ പാടുള്ളു എന്നും വ്യവസ്ഥയുണ്ട്. ഇതെല്ലാമാണു ക്ഷേത്രത്തിലെ ഗുണങ്ങൾ എന്ന വകയിൽ ബ്രാഹ്മണർ, അമ്പലവാസികൾ, മാരാന്മാർ ഇവരാണ് അവയുടെ ഭോക്താക്കൾ എന്നു നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. ഇതിലും കൂടുതലായി, ദേവന്റെ നൈവേദ്യങ്ങളിൽ ഒരു ഓഹരി ബ്രാഹ്മണർക്കു കൊടുക്കേണ്ടതാണ്. അതിനു ബ്രഹ്മസ്വം — ബ്രാഹ്മണാവകാശം — എന്നു പേർ ചെയ്തിട്ടുണ്ട്. മാത്രമല്ല ദേവന്റെ പ്രധാന നൈവേദ്യങ്ങൾ പൂർത്തിയാകുന്നതിനുമുമ്പായി ബ്രാഹ്മണരെ ഊട്ടി പൂജാംഗമായിത്തന്നെ നമസ്കരിക്കണം. ഇതിനു ബ്രാഹ്മണർക്കല്ലാതെ മറ്റാർക്കും അവകാശമില്ല. ഇതു നവീനദൃഷ്ട്യാ എത്രവിധം വ്യാഖ്യാനിക്കപ്പെട്ടാലും വിസ്മരിക്കത്തക്കതല്ല. ഇതിന്റെ ഉദ്ദേശ്യം, ബ്രാഹ്മണന്റെ വൈദികജ്ഞാനത്തിൽനിന്നുണ്ടായ ക്ഷേത്രം ബ്രാഹ്മണന്റെ വൈദികത്വത്തെ രക്ഷിച്ചു ക്ഷേത്രബീജത്തെ നശിച്ചുപോകാതെ സൂക്ഷിക്കണം എന്നതന്നെയായിരിക്കും. ഈ ജ്ഞാനം മനസ്സിലാകായ്കയാൽ നടന്നുവരുന്ന വ്യതിയാനങ്ങളും അപലപനങ്ങളും ചില്ലറയല്ല.

(iii) ഹിന്ദുക്കളിൽ സവർണ്ണർക്കു മാത്രമേ ക്ഷേത്രത്തിൽ പ്രവേശിച്ച് ആരാധന നടത്താൻ പാടുള്ളു എന്നു ക്ഷേത്രസ്ഥാപകന്മാർ ഉദ്ദേശിച്ചിരുന്നതായി ക്ഷേത്രപരിപാലനനിയമങ്ങൾകൊണ്ടു സ്പഷ്ടമായി ബോധപ്പെടുന്നതാകുന്നു. അവർക്ക് അവർണ്ണരെ പ്രവേശിപ്പിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നുവെങ്കിൽ ഇതിനുമുമ്പുതന്നെ അവർക്കു ക്ഷേത്രപ്രവേശനം സിദ്ധിച്ചിരിക്കും. എന്തെന്നാൽ അവർണ്ണർ ഇവിടെ നൂതനമായി വന്നു പാർക്കുന്നവരല്ല. ഇവർ ഉള്ളപ്പോൾതന്നെ പ്രതിഷ്ഠാപിതങ്ങളായ സവർണ്ണക്ഷേത്രങ്ങൾ അനവധിയുണ്ട്. അതിൽ ഒന്നിലെങ്കിലും അവർ പ്രവേശിക്കയോ അവരുടെ പ്രവേശനം ആവശ്യ

മായിരിക്കത്തക്കവണ്ണം വല്ല നടവടികളും ഉണ്ടായിരിക്കയോ ചെയ്യുന്നില്ല. വല്ലപ്പോഴും അവർ പ്രവേശിച്ചുപോകയോ അടുത്തു വരികയോ ചെയ്തിട്ടുണ്ടെങ്കിൽ അപ്പോഴെല്ലാം പ്രായശ്ചിത്തപരിഹാരങ്ങളും ശുദ്ധികർമ്മങ്ങളും ഉണ്ടായിട്ടുള്ളതായും മേലും നിയമപ്രകാരം നടത്താനുള്ള വ്യവസ്ഥകൾ ഉള്ളതായും കാണുന്നു. അമ്പലപ്പുഴ ക്ഷേത്രത്തിൽ പന്തിരാണ്ടിൽ ഒരിക്കൽ നടത്താറുള്ള പള്ളിപ്പാന എന്ന അടിയന്തരത്തിനു വേലൻ മുതലായ അവർണ്ണരുടെ സഹകരണസേവനാദികൾ ആവശ്യമുണ്ട്. എന്നാൽ ആ അടിയന്തരത്തിനായി ക്ഷേത്രദേവന്റെ നാമത്തിൽ ഒരു വടി മതിൽക്കു വെളിയിൽ പുത്തനായി കെട്ടിയുണ്ടാക്കുന്ന ഒരു പന്തലിൽ കൊണ്ടുവന്നു വെയ്ക്കയും അതിൽനിന്നും 40 അടി അകലെയിരുന്ന് അവർണ്ണർ അവരുടെ നടവടികൾ ചെയ്കയും അല്ലാതെ, അവരെ മതില്ക്കകത്തു കടത്തുകയോ പുറത്തുതന്നെ സങ്കല്പപ്രതിമയ്ക്കടുത്തു വരാനനുവദിക്കുകയോ പതിവില്ല. അബദ്ധത്തിൽ അവർ നിയതസ്ഥാനത്തുനിന്ന് അടുത്തുപോയാൽ അതിനു പ്രായശ്ചിത്തപരിഹാരങ്ങളും വിഗ്രഹത്തിനു ശുദ്ധിപുണ്യാഹാദികളും വേണ്ടിവരുമെന്നും ആ ചിലവു അശുദ്ധിക്കു കാരണഭൂതൻ കെട്ടിവെയ്ക്കേണ്ടതാണെന്നും 1098-ാമാണ്ടു നടന്ന പള്ളിപ്പാനയിൽ അമ്പനാട്ടു പണിക്കൻ അറിവില്ലാതെ അല്പം അടുത്തുവന്നതിനാലുണ്ടായ സംഭവങ്ങളിൽനിന്നും വെളിവാകുന്നതാകുന്നു. ഇതുകൂടാതെതന്നെ അവർണ്ണദർശനാദികൾക്കു പ്രായശ്ചിത്തമായി പതിവുകലശം മുതലായവ പള്ളിപ്പാനയെ തുടർന്നു നിയതമായി നടത്താറുള്ളതും ആകുന്നു.

(iv) അവർണ്ണഹിന്ദുക്കൾക്ക് ഇതിനുമുമ്പ് ഒരിക്കലും സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശനം ഉണ്ടായിരുന്നതായി അറിവില്ല. അവർക്ക് ശുദ്ധി കല്പിച്ചിരിക്കയാൽ അപ്രകാരം ഉണ്ടായിരുന്നിരിക്കാൻ ഒരിക്കലും ഇടയില്ല. എന്നാൽ സവർണ്ണരിൽ ഉൾപ്പെടുന്നവരും ഇപ്പോൾ സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശനം ഇല്ലാത്തവരുമായ "സാരസ്വതബ്രാഹ്മണർ" ഒരുകാലത്തു ക്ഷേത്രപ്രവേശനമുള്ളവരായിരുന്നതായി ഐതിഹ്യമുണ്ട്. അവർ കപ്പൽയാത്ര ചെയ്കയാലുണ്ടായ ഭ്രഷ്ടുനിമിത്തം അവർക്കു ക്ഷേത്രപ്രവേശനാവകാശം നശിച്ചുപോയതായി ഗണിക്കപ്പെട്ടിരിക്കുന്നു. അവർ പ്രത്യേകസമുദായമായി പിരിഞ്ഞു സ്വസമുദായക്കാർക്കു പ്രത്യേകക്ഷേത്രങ്ങൾ ഉണ്ടാക്കി ആരാധനകൾ നടത്തിവരുന്നു. അല്ലാതെ മററു സവർണ്ണക്ഷേത്രങ്ങൾക്കവകാശപ്പെടുകയോ

വ്യവഹാരപ്പെടുകയോ ചെയ്യുന്നില്ല. മററുസവർണ്ണക്ഷേത്രങ്ങളിൽ അവർ പുറമെ ബലിവട്ടത്തിൽ പ്രവേശിച്ചു ധ്വജസ്ഥംഭംവരെ വന്നു ഭക്തിപുരസ്സരം ആരാധന, വഴിവാടു മുതലായവ നടത്തുകയും ചെയ്യുന്നുണ്ട്. ഇതിൽ ആർക്കും അപ്രിയവും അഹിതവും ഉള്ളതായി അറിയുന്നില്ല.

(v) മുമ്പു ക്ഷേത്രപ്രവേശനം ഇല്ലാതിരുന്ന യാതൊരു വർഗ്ഗക്കാരേയും പിന്നീട് അതിനനുവദിച്ചതായി സാധാരണ കേൾവിയില്ല. ഈയിട അപൂർവ്വം ചില നടപടികൾ കാണ്മാനും കേൾപ്പാനും തുടങ്ങിയിരിക്കുന്നു. അവ സാധുവാണെന്നു സജ്ജനസമ്മതി ലഭിച്ചുകഴിഞ്ഞിട്ടില്ല. അതിനാൽ അവയെ അതിലും ഗൌരവമായ മറെറാരു നടപടിക്കു കീഴ്നടപ്പായി സ്വീകരിപ്പാനും പാടുള്ളതല്ല. നീതിന്യായക്കോടതികളിൽ ഹിന്ദുശാസ്ത്രവിദഗ്ദ്ധരെ നിയമിക്കയായിരുന്നു പുരാതന നിയമം. പിന്നീട് ഇംഗ്ലീഷ് പരിജ്ഞാനപാണ്ഡിത്യം ന്യായാധിപന്മാരുടെ നിയമനത്തിനു പര്യാപ്തമായി ഗണിച്ചുതുടങ്ങിയപ്പോൾ ന്യായാധിപന്മാർക്കു മതസംബന്ധമായ കാര്യങ്ങളിൽ ഉപദേശം നൽകുന്നതിനു പ്രത്യേക ശാസ്ത്രിമാരെ കോടതികളിൽ നിയമിച്ചുവന്നു. പിന്നീടു കാലക്രമത്തിൽ ഗവർമ്മെൻറു ചുമതല വഹിച്ചിരുന്ന വലിയ ഉദ്യോഗസ്ഥന്മാർക്കുണ്ടായ മതപരമായ അജ്ഞതയും അന്യഥാ ഗ്രഹണവും അനാദരവും വിദേശശിക്ഷണവും നിമിത്തം അനപേക്ഷണീയമായ ആ പഴയ ഏർപ്പാടു നിരാകരിക്കപ്പെടുകയും നിരുത്സാഹപ്പെടുകയും ചെയ്തു. ഇംഗ്ലീഷു ലാപുസ്തകങ്ങളിൽ പരാമർശിക്കപ്പെടുന്ന ഹിന്ദുമതഭാഗങ്ങളെപ്പററിയുള്ള ജ്ഞാനത്തിൽ കൂടുതലായ മതപരിജ്ഞാനം ന്യായാധിപതിക്കും നാട്ടിൽ മററാർക്കുംതന്നെ ആവശ്യമില്ലെന്നുള്ള ആത്മസങ്കല്പവും അമിതവിശ്വാസവും ന്യായാധിപന്മാർക്കു വന്നുകൂടി. രാജഭക്തന്മാരും ശാന്തന്മാരും സമാധാനശീലന്മാരുമായ ഹിന്ദുപ്രജകൾ "പ്രത്യക്ഷം ദൈവതം രാജാ" എന്ന ആപ്തവചനപ്രകാരം അവർക്കു വേണ്ട മതപരമായ കാര്യങ്ങളെല്ലാം മഹാരാജാവുതന്നെ കുറവുകൂടാതെ പരിപാലിച്ചുകൊള്ളും എന്നു വിശ്വസിച്ചിരുന്നതിനാൽ അന്യനാട്ടുകാർ നടത്താറുള്ളതുപോലത്തെ സമരങ്ങൾ ഒന്നും നടത്തിയതും ഇല്ല. ഒടുവിൽ ഇതാ വൈദികവിധിയാൽ ഭ്രഷ്ട് കല്പിച്ചു ബഹിഷ്കരിക്കപ്പെട്ടവർക്കു കോർട്ടുവിധിയാൽ മോചനവും പുനരപി ക്ഷേത്രപ്രവേശനാദികൾക്ക് അവകാശവും സിദ്ധിച്ചു. പോരെങ്കിൽ വൈദികന്മാരുടെ മേൽ നഷ്ടത്തിനു കേസും വ്യവഹാരവും കൂടിയായപ്പോൾ സാധുക്കളായ മതാദ്ധ്യക്ഷന്മാരും ആസ്തികരായ ഹിന്ദുപ്രജകളും ഭീരുക്കളായും തീർന്നു. വിക്ടോറിയാ

മഹാരാജ്ഞിയുടെ തിരുവെഴുത്തു വിളംബരത്താൽ വിലക്കപ്പെട്ടിരുന്ന മതവിഷയങ്ങളിൽപോലും ന്യായാധിപന്മാർ യഥേഷ്ടം വിഹരിക്കാമെന്നു ദിക്കായി. നിർദ്ദയമായി മതാദ്ധ്യക്ഷൻെറ വിധികർത്തൃത്വവും അവർ കൈകേറി കൈവശപ്പെടുത്തിയതിനുദാഹരണമാണ്. ശൂദ്രവർഗ്ഗത്തിൽപ്പെട്ട ചക്കാലചാലിയൻ മുതലായ ചിലർ ചില ക്ഷേത്രങ്ങളിൽ പ്രവേശിക്കാൻ പുത്തനായി കോർട്ടുവിധികളോ നടപ്പോ ഉണ്ടായിട്ടുണ്ടെങ്കിൽ അതിൻെറകഥ—മതം ഗവമ്മെൻറിനില്ലെന്നും ഗവമ്മെൻറുദ്യോഗസ്ഥന്മാർ, വേണമെങ്കിൽ, നിരാകൃതമായ ആ സാധനത്തെ എന്തും ചെയ്യാമെന്നും അതിൻെറ (ഹിന്ദുമതത്തിൻെറ) ഭാഗം "എക്സ്പാർട്ടി"യാണെന്നും നാസ്തികജനങ്ങൾക്കു ബോദ്ധ്യമായതിൻെറ ഒരു സ്വവാഘോഷമാണ്, ഇന്നു ഹിന്ദുമതദൂഷകമായി പത്രപംക്തികളിലും പ്രസംഗമണ്ഡപങ്ങളിലും മുഴങ്ങുന്ന പ്രസംഗലേഖനാദികളുടെ കോലാഹലം. ഈ ക്ഷേത്രപ്രവേശനവാദവും അതിൻെറ ഫലമത്രെ. ക്ഷേത്രപരിപാലനം കൈയേററിട്ടുള്ളതും ഹിന്ദുമതവിശ്വാസിയായ "ശ്രീപത്മനാഭദാസവഞ്ചിപാലരാമവർമ്മ"മഹാരാജാവിൻെറ അധീനത്തിലുള്ളതുമായ ഒരു ഗവമ്മെൻറ് അതിനു മതമില്ലെന്നു ഭാവിക്കുന്നത് എത്രമാത്രം നീതീകരിക്കത്തക്കതാണെന്നു വിദഗ്ദ്ധന്മാർ ഇനിയെങ്കിലും ചിന്തിക്കേണ്ടതാണ്. ഭിന്നമതാനുസാരികളായ പ്രജകളെ ഭരിക്കേണ്ട ഒരു ഗവമ്മെൻറ് ആ വക സകലമതങ്ങളുടേയും സത്ഭാവത്തെയല്ലാതെ അഭാവത്തെ പ്രതിബിംബിപ്പിക്കാവുന്നതല്ല. മഹാരാജാവിൻെറ അദ്ധ്യക്ഷതയിൽ ആചാര്യപുരോഹിതാദി ശാസ്ത്രജ്ഞന്മാരാൽ സങ്കലിതമായ ഒരു വൈദികസഭയാണ്, മതപരമായും മതസ്ഥാപനപരമായും ഉള്ള വിഷയങ്ങളെപ്പററി വിചിന്തനം ചെയ്യാനും വിധി കല്പിക്കാനും അധികൃതമായിട്ടുള്ളത്. ആ അധികാരം ഒരു ലൌകികസമിതിയെ കോടതിയൊ നിവ്വഹിക്കത്തക്കതല്ല. മതപരമായ വിശ്വാസമൊ വൈദഗ്ദ്ധ്യമൊ ഉണ്ടെന്നുള്ളതിനു യാതൊരു തെളിവും കൊടുത്തിട്ടില്ലാത്ത നിയമസഭാ മെമ്പർമാർ മതസ്ഥാപനങ്ങളെപ്പററിയുള്ള അന്വേഷണാധികാരം അപ്രകാരംതന്നെ അസംഗതമായിട്ടുള്ളതാകുന്നു. മതസ്ഥാപനവകുപ്പിലെ ഉദ്യോഗസ്ഥന്മാർ ആ മതത്തിൽ വിശ്വാസവും വിജ്ഞാനവും ഇല്ലാത്തവരായാലുണ്ടാകുന്ന അനൎത്ഥങ്ങളും അപരിമിതമായിട്ടുള്ളതാണ്.

(vi) സവർണ്ണക്ഷേത്രങ്ങൾക്ക് അവർണ്ണർ മൂലധനം സംഭാവന ചെയ്തിട്ടുള്ളതായി യാതൊരറിവും ഇല്ല. ക്ഷേത്രസ്ഥാപനകാലത്തെ

അവൎണ്ണരുടെ സാമ്പത്തികനിലയും പരിഷ്കാരഗതിയും ആ വക വൃത്തികൾക്ക് അവരെ അനുവദിക്കുന്നതല്ലെന്നു ബോദ്ധ്യപ്പെടും. 1030-ാമാണ്ടിടയ്ക്കു നിറുത്തൽ ചെയ്യപ്പെട്ട അടിമയേർപ്പാടിനാൽ അതിനുമുമ്പ് ഇക്കൂട്ടർ അസ്വാതന്ത്ര്യം നിസ്വന്മാരും ആയിരുന്നു എന്നു അനായാസേന തെളിയുന്നതാണ്. അഥവാ വല്ലവരും സംഭാവനകൾ ചെയ്തിട്ടുണ്ടെന്നു നിരാക്ഷേപമായി തെളിവുള്ളപക്ഷവും ആ സ്വത്തു സംഭാവന ചെയ്ത കാലത്തെ സങ്കല്പം ആ ക്ഷേത്രമര്യാദകൾ അനുസരിച്ചു നടക്കണമെന്നല്ലാതെ അവയെ ധ്വംസനം ചെയ്യാനവകാശപ്പെടാനാണെന്ന് ഒരിക്കലും ആയിരിക്കയില്ല. മറിച്ചായിരുന്നാൽ അന്നുതന്നെ അവൎക്കു ക്ഷേത്രപ്രവേശനം നിഷ്കർഷിച്ചിരിക്കാമായിരുന്നു. സംഭാവന മേടിക്കുന്ന ക്ഷേത്രസ്ഥാപകന്മാരും അവരുടെ ഉദ്ദേശ്യത്തെ വിഫലപ്പെടുത്തുന്ന വിധത്തിൽ ക്ഷേത്രമര്യാദകൾക്കു വിപരീതമായി ഒരവകാശം അവൎണ്ണൎക്കു സിദ്ധിക്കാതിരിക്കാൻ അപ്പോൾ കരുതിട്ടുണ്ടായിരിക്കും. അല്ലെങ്കിൽ ആ വക ക്ഷേത്രങ്ങളിലെങ്കിലും അവൎണ്ണർ പ്രവേശിച്ചാൽ അശുദ്ധിയില്ലെന്നു വെയ്ക്കേണ്ടിയിരുന്നു.

(vii) ക്ഷേത്രപ്രവേശനമുള്ള സവൎണ്ണരിൽതന്നെ എല്ലാ വൎഗ്ഗക്കാരും ഒരേ വിധത്തിലല്ലാ ക്ഷേത്രത്തിൽ പെരുമാറുന്നത്. ബ്രാഹ്മണാദികൾ ചെയ്യാറുള്ളതുപോലെ മണിയടിക്കുക, മണ്ഡപത്തിൽ കയറുക മുതലായ നടപടികൾ ശൂദ്രാദികൾ ചെയ്യാറില്ല. ക്ഷേത്രത്തിന്റെ ഇന്ന ഇന്ന ഭാഗങ്ങളിൽ ഇന്ന ഇന്ന ആൾക്കേ പ്രവേശിച്ചുകൂടൂ എന്നു വ്യവസ്ഥയുണ്ട്. ആചാരഭേദത്താലും മറ്റും ഓരോ ഭിന്നവൎഗ്ഗങ്ങൾക്കും തമ്മിൽ ശുദ്ധാശുദ്ധനിലയിൽ വ്യത്യാസമുണ്ടെന്നും ക്ഷേത്രദേവന് അശുദ്ധിക്കിടയാകുമെന്നു സംശയിക്കത്തക്കവരുടെ പെരുമാറ്റം ഇന്ന ഇന്ന സ്ഥലങ്ങളിൽ പാടില്ലെന്നുമാണ് ചുരുക്കം. സ്ത്രീകൾ ആൎത്തവകാലങ്ങളിലും അതിന് അല്പം മുമ്പും പിൻപും ക്ഷേത്രത്തിൽ പ്രവേശിക്കാറില്ല. കാരണം അവൎക്ക് അശുദ്ധിയുണ്ടെന്നു വിധിച്ചിരിക്കുന്നു. പുല, വാലായ്മ ഇവയുള്ളപ്പോഴും അവൎണ്ണസാമീപ്യത്താലും മറ്റും അശുദ്ധി നേരിട്ടിരിക്കുമ്പോഴും സ്നാനം ചെയ്യും മുമ്പായും സ്ത്രീകളും പുരുഷന്മാരും (സവൎണ്ണരിൽ) ആരും തന്നെ ക്ഷേത്രത്തിൽ പ്രവേശിക്കാറില്ല. അപ്രകാരം ചെയ്താൽ അതു ക്ഷേത്രത്തിൽ അശുദ്ധിക്കും ദേവന്റെ സാന്നിദ്ധ്യക്കുറവിനും തന്മൂലം നാട്ടിനും അശുദ്ധികൎത്താവിനും ദൈവപ്രാതികൂല്യത്താലുണ്ടാകുന്ന ദുരിതങ്ങൾക്കും ഇടവരുന്നതാണ്. ക്ഷേത്രത്തിൽ നൈവേദ്യസമയങ്ങളിൽ ദ്വിജന്മാരല്ലാതെ അക-

ത്തു നില്ക്കാറില്ല. ഇതും ശുദ്ധാശുദ്ധവിഷയങ്ങളിലും അദൃശ്യങ്ങളായ ചില സൂക്ഷ്മശക്തികളിലും ഉള്ള പരിജ്ഞാനത്തിൽ സ്ഥാപിതമാണു്. ശൂദ്രവൎഗ്ഗത്തിൽപെട്ട ചില ജാതിക്കാർ ധ്വജസ്ഥംഭം വരയെ വന്നു തൊഴാറുള്ളു. വേറെ ചിലർ ബലിവട്ടത്തിനു പുറത്തല്ലാതെ അതിനടുത്തുപോലും വരാറില്ല. ക്ഷുരകൻ, വെളുത്തേടൻ ഇവർ ഇക്കൂട്ടത്തിലാണു്. ചില ക്ഷേത്രങ്ങളിൽ സ്ത്രീകൾക്ക ഒരിക്കലും പ്രവേശിച്ചു ആരാധനചെയ്വാൻ പാടില്ലായെന്നിരിക്കുന്നു. അതിനു ആ ക്ഷേത്രചരിത്രത്തിൽ പ്രത്യേകകാരണവും ഉണ്ടായിരിക്കും. മേൽ പ്രസ്താവിച്ചിട്ടുള്ള വ്യത്യാസങ്ങളിൽ പലതും അല്പാല്പം നിരാകരിക്കപ്പെടുന്നുണ്ടു്. അതിനുള്ള കാരണം, അവ നിരൎത്ഥങ്ങളാണെന്നു ജനങ്ങൾക്ക ബോധ്യം വന്നിട്ടോ, ആവശ്യകങ്ങളല്ലെന്നു മതാചാൎയ്യന്മാർ വിധി കല്പിച്ചിട്ടോ, ശാസ്ത്രവചനങ്ങൾ കാലാന്തരെണ തെറ്റിപ്പോയിട്ടോ അല്ല. മതപരിജ്ഞാനവും, മതവിശ്വാസവും ഇല്ലാത്ത ഉദ്യോഗസ്ഥന്മാരുടെ നിൎബ്ബന്ധവും നാസ്തികരും വാദമാത്രപണ്ഡിതന്മാരുമായ ചിലരുടെ ദുസ്സ്വാതന്ത്ര്യപ്രകടനവും ആസ്തികന്മാൎക്കും മതാചാൎയ്യന്മാൎക്കും പരിഹാരമുണ്ടാക്കാൻ വഴി കാണായ്കയും ആണു് ഇതിന്റെ ഹേതുക്കൾ. അതിനാൽ ഈ ചില്ലറ വ്യതിയാനങ്ങൾ ആദ്യമാദ്യം അനുവദിച്ചു പിന്നീടു വലിയ വ്യതിയാനങ്ങൾക്കു ഇവയെ ഉദാഹരണമാക്കാമെന്നു ആരും തെറ്റിദ്ധരിക്കയില്ലെന്നു വിശ്വസിക്കുന്നു.

(viii) മേൽ പ്രസ്താവിച്ച വ്യത്യസ്തനടപടികളുടെ ഉത്ഭവം, ശുദ്ധാശുദ്ധനിലയിൽ ജനങ്ങൾ തമ്മിൽ ഭേദമുണ്ടെന്നും ആ ഭേദഗതി പ്രതിഷ്ഠാദേവന്റെ ചൈതന്യത്തെ ബാധിക്കും എന്നും ഉള്ള കാരണങ്ങളിൽ നിന്നാണു്. മദ്യമാംസസേവയാലും സംസ്കാരവൎജ്ജനത്താലും ജീവാത്മാവിനെ ആവരണം ചെയ്യുന്ന തമോഗുണമാണു് അശുദ്ധം. ഇതു ശരീരാശുദ്ധിക്കും കാരണമാകുന്നു.

ശുക്ലശോണിതസംബന്ധത്താലും, പൈതൃകമായ ഗുണധൎമ്മങ്ങൾക്കുള്ള അവകാശത്താലും, പാപപുണ്യസ്വരൂപങ്ങളായ ഈ ശുദ്ധാശുദ്ധങ്ങൾ സന്താനങ്ങളെയും ബാധിക്കുന്നതാണു്. സാത്വികഗുണം കുറഞ്ഞിട്ടുള്ളവർ ദൎശനസ്പൎശനസാമീപ്യാദികളാൽ തമോഗുണപ്രകൃതികളുടെ അശുദ്ധം സ്വജീവാത്മാവിലും തദ്വാരാ മനോബുദ്ധീന്ദ്രിയാദികളിലും ശരീരത്തിലും വ്യാപിക്കുന്നതാണു്. സത്വഗുണസമേതമായി സൂക്ഷിക്കുന്ന ദേവഗൃഹത്തിലും അതിനുപയോഗിക്കാറുള്ള ദ്രവ്യങ്ങളിലും തമോഗുണം ബാധിക്കാതിരിക്കാൻ ഏൎപ്പെടുത്തീട്ടുള്ള നിയമങ്ങ

ളിൽ ചിലതാണു് ഇവ. സത്വഗുണം ആത്മാവിനെ, ശരീരാദികളേ
യും, മനോവാക്കുകളെയും നടത്തുന്നു. തമോഗുണമാകട്ടെ, അജ്ഞാനത്തേ
യും, അസൂയ, ഭയം, ലോഭം, ദ്രോഹം, ക്രൂരത, അസമാധാനം ഇവ
യേയും ഉളവാക്കും. മോക്ഷത്തിനായി പ്രയത്നിക്കേണ്ട മനുഷ്യനു സത്വ
ഗുണം മിത്രവും തമോഗുണം ശത്രുവും ആകയാൽ മോക്ഷോപായമാ
മായ ക്ഷേത്രത്തിൽ സാത്വികന്മാർക്കു ബന്ധം കൂടുതലും താമസഗുണക്കാ
ർക്കു ബന്ധം കുറവും ആയിരിക്കണം. ബന്ധം എന്നാൽ ദേവനുമായിട്ടുള്ള
അടുപ്പം. അശുദ്ധങ്ങളെല്ലാം പാപസ്വരൂപങ്ങളും തമോഗുണപ്രവൃത്തി
കളും ആണെന്നു സ്പഷ്ടം.

(ix) ക്ഷേത്രപ്രവേശനം ഇല്ലാത്തവർക്കു് ഇപ്പോൾ എത്രമാത്രം
പ്രവേശസ്വാതന്ത്ര്യം വേണമെന്നു് അവർക്കുള്ള അഭിപ്രായം അതിരില്ലാ
ത്തതാണു്. വിഗ്രഹങ്ങളെത്തന്നെ തച്ചുടച്ചു കളയണമെന്നും അവയുടെ
ആരാധനയ്ക്കായി ചിലവു ചെയ്യുന്ന ദ്രവ്യം ദുർവ്യയം ചെയ്യുകയാണെന്നും
പറയാൻ മടിയില്ലാത്തവരായ ഇക്കൂട്ടർ ഭക്തിപുരസ്സരമാരാധിക്കാനല്ലാ
ആവശ്യപ്പെടുന്നതെന്നു മനസ്സിലാക്കാം. കല്ലിനു പായസാദി നൈവേ
ദ്യങ്ങൾ ചെയ്യുന്നതും അതിനാൽ ചിലർ ആഹാരം കഴിക്കുന്നതും ഇ
ക്കൂട്ടർ അതികഠിനമായി അപലപിച്ചിട്ടുള്ളതുകൊണ്ടു് അതായിരിക്ക
മോ അവരുടെ ക്ഷേത്രപ്രവേശപരിധി എന്നും തീർത്തുപറവാൻ സാ
ധിക്കയില്ല. ഈയിടെ അവർക്കു പ്രവേശനം നൽകിയ ചില ക്ഷേത്രങ്ങ
ളിലെ പഴയ ശാന്തിക്കാർ ജോലി ഉപേക്ഷിച്ചു പോയ്ക്കളകയാൽ അ
വർതന്നെ ശാന്തിജോലി കൈയേൽക്കുകയും വിഗ്രഹത്തെ പറിച്ചിള
ക്കി കുളത്തിൽ മുക്കിക്കഴുകി അഴുക്കെല്ലാം കളഞ്ഞതുകൊണ്ടു കുളം ക
ലങ്ങിപ്പോയെന്നും തിടപ്പള്ളിയിൽ കയറി അവർ തയ്യാറാക്കിയ
നൈവേദ്യം പഴയ ശാന്തിക്കാരുടെ വെപ്പിനെക്കാൾ വളരെ അതിശ
യമായിരുന്നു എന്നും മലയാളരാജ്യം മുതലായ പത്രങ്ങളിൽ അവർ
പറഞ്ഞിട്ടുള്ളതിൽനിന്നും അവർക്കു അത്തരം ശാന്തി ചെയ്യാനല്ലയോ
മനോസങ്കല്പമെന്നും അതോ, ഇപ്രകാരം അഴുക്കുവെളുത്തുന്ന ശിലകളെ
ഇനിമേൽ നട്ടുവളർത്താതെ എന്നും കുളത്തിൽതന്നെ ഇടട്ടെന്നല്ല
യോ അവർ താല്പര്യപ്പെടുന്നതെന്നും നിശ്ചയിക്കാൻ നിവൃത്തിയില്ലാ
ത്ത കാര്യമാണു്. അവർക്കു് ഈശ്വരാരാധന ചെയ്തു അനുഗ്രഹം നേ
ടാനാണെങ്കിൽ മതിൽക്കപ്പുറമെ അവർക്കു മുമ്പിനാൽ അനുവദിച്ചു
കൊടുത്തിട്ടുള്ള സ്ഥലത്തു് ഇപ്പോഴും അക്കൂട്ടത്തിൽ അനേകം പേർ

ഭക്തിപുരസ്സരം നിന്നു തൊഴുതു വഴിപാടുകൾ ചെയ്തു പ്രസാദം വാങ്ങി സന്തുഷ്ടിയോടെ പോകാറുണ്ട്.

(x). ക്ഷേത്രസ്ഥാപനംകൊണ്ടും അവയുടെ ഭരണംകൊണ്ടും സവർണ്ണർതന്നെയാണ് ക്ഷേത്രോടമസ്ഥർ എന്നു നിർവിവാദമായും തെളിയുന്നതാണ്. (8. j-ാം ചോദ്യത്തിൻ മറുപടി കാണുക.) ഇപ്പോൾ ഗവൎമ്മെൻറു ഭരണത്തിൽ ഇരിക്കുന്ന ക്ഷേത്രങ്ങൾ എല്ലാം സവർണ്ണഹിന്ദുക്കളുടെ പക്കൽനിന്നും ഏറെടുത്തിട്ടുള്ളവയാകുന്നു. 987-ാമാണ്ട് മൺറോ സായ്പിൻെറ ഭരണകാലത്തു സൎക്കാരിൽ ചേർത്ത ക്ഷേത്രങ്ങളുടെ കഥ സുപ്രസിദ്ധമാണ്. അവയിൽ ഒന്നെങ്കിലും അവർണ്ണരുടെ വകയല്ലെന്നും പ്രത്യക്ഷമാണ്. ഗവൎമ്മെൻറുഭരണത്തിലിരിക്കുന്ന ക്ഷേത്രങ്ങളെല്ലാം ഗവൎമ്മെൻറിൻെറ സ്വന്തമല്ലെന്നും അവ ഊരാണ്മക്കാരുടേയും എടപ്രഭുക്കന്മാരുടേയും സവർണ്ണരുടെ ഗ്രാമവകയും ആയിരുന്നു എന്നും അവയുടെ മേല്ക്കോയ്മ അഥവാ ട്രസ്റ്റി അവകാശം മാത്രമേ ഗവൎമ്മെൻറിനുള്ളു എന്നും (തി. ലാ. റി. xv. വാല്യം. 185 പുറത്തിൽ) തിരുവിതാംകൂർ ഹൈക്കോടതി വിധിച്ചിരിക്കുന്നു. 1912 അക്ടോബർ 25-ാംനു-യിലെ 4905-ാം നമ്പർ ഗവൎമ്മെൻറു പ്രൊസീഡിംഗ്സിൽ ഗവൎമ്മെൻറു അതിനു ട്രസ്റ്റിസ്ഥാനമേയുള്ളു എന്നു സമ്മതിച്ചും ഇരിക്കുന്നു. 987 ധനു 12-ാംനു- കൊച്ചിയും തിരുവിതാംകൂറും തമ്മിലുണ്ടായ ഉടമ്പടിയിൽ കീഴിലെ പതിവനുസരിച്ച ദേവസ്വഭരണം നടത്തിക്കൊള്ളാമെന്നു വ്യവസ്ഥ ചെയ്തും ഇരിക്കുന്നു. (ശ്രീമാൻ പി. കെ. നാരായണപിള്ളയുടെ ദേവസ്വവിഭജനറിപ്പോർട്ട്) സവർണ്ണരിൽ ആരെങ്കിലും ക്ഷേത്രത്തിൽ കൂടുതലവകാശം ഉണ്ടോ എന്നു നിർണ്ണയിക്കുന്നതു അതാതു ക്ഷേത്രചരിത്രത്തിൻെറ പരിജ്ഞാനംകൊണ്ടു വേണ്ടതാകുന്നു. ക്ഷേത്രോല്പത്തിയെപ്പററി പ്രസ്താവിച്ചിട്ടുള്ള 3. (i). ചോദ്യത്തിൻെറ മറുവടിയിൽനിന്നും സാമാന്യമായി ക്ഷേത്രത്തിലെ സ്ഥാവരജംഗമങ്ങളായ സ്വത്തുക്കൾ ദേവൻെറ വകയാണെന്നും, ദേവൻെറ നിശ്ചയം ശാസ്ത്രവചനങ്ങളാൽ നിർണ്ണയിക്കേണ്ടതാണെന്നും, ഇതെല്ലാം രൂപീകരിച്ചിട്ടുള്ളതുകൂടാതെ, ദേവചൈതന്യവും സാന്നിദ്ധ്യവും ഉണ്ടായിരിക്കത്തക്കവണ്ണം വിഗ്രഹത്തിൽ ആവാഹനം, പ്രാണപ്രതിഷ്ഠ മുതലായവ ചെയ്തിട്ടുള്ളതു ബ്രാഹ്മണരാണെന്നും, സ്പഷ്ടമായിരിക്കയാലും ദേവസ്വം വകകളിൽ ബ്രഹ്മസ്വത്തിനു വക വെച്ചിട്ടുള്ളതിനാലും ചാതുർവ്വർണ്ണ്യക്രമത്തിൽ അല്പം പ്രാധാന്യം ബ്രാഹ്മണർക്കു കൂടുതലുണ്ടെന്നും വിസ്മരിക്കത്തക്കതല്ല. ക്ഷേത്രത്തിലെ ആവാഹ

നാളികളാൽ ബ്രാഹ്മണരുടെ ആത്മചൈതന്യത്തിനു കുറവു വരുമെന്നും, തൽപ്പരിഹാരാർത്ഥമായി നിയതകാലം കഴിഞ്ഞാൽ ശാന്തി മതിയാക്കി തപോനുഷ്ഠാനങ്ങളാൽ ചൈതന്യനഷ്ടത്തെ പരിഹരിച്ചുകൊള്ളേണ്ടതാകുന്നു എന്നും, അന്യഥാ അവർ പതിതരായിത്തീരുമെന്നും, ശാസ്ത്രങ്ങളും ആചാരവും കാണുന്നതുകൊണ്ടു ബ്രാഹ്മണൻ ക്ഷേത്രകാര്യമായി വിനിയോഗിക്കുന്ന സ്വാംശം നിസ്സാരമല്ലെന്നും അവക്കനുവദിച്ചിട്ടുള്ള പ്രാധാന്യത്തെ സാധൂകരിക്കാൻ അവ പര്യാപ്തമല്ലെന്നും തോന്നുന്നു. പ്രതിഷ്ഠാസംബന്ധമായും മറ്റുമുള്ള മുഖ്യമായ ആവാഹനക്രിയകളാൽ പുരോഹിതന്റെ ആയുസ്സുപോലും അറുതിപ്പെട്ടുപോകുന്നതായും പോയിട്ടുള്ളതായും വിശ്വാസവും ഐതിഹ്യവും ഉണ്ട്. സാത്വികവൃത്തികളായും ചിരകാലസംഗതമായും കർമ്മയോഗത്താലും മന്ത്രോപാസനകളാലും സിദ്ധിക്കുന്ന ആത്മസാക്ഷാൽക്കാരത്തെ ശാസ്ത്രവിധിപ്രകാരമുള്ള മന്ത്രതന്ത്രങ്ങളാൽ ഇഷ്ടദേവതാമൂർത്തിയാക്കിക്കല്പിച്ചു പരോപകാരാർത്ഥമായി ബിംബത്തിൽ നിക്ഷേപിക്കുന്നതു് അഗണ്യകോടിയിൽ തള്ളാവുന്ന ഒരു നിസ്സാരകാര്യമല്ലെന്നാണ് ആസ്തികഹിന്ദുക്കൾ വിശ്വസിക്കുന്നതു്. ദ്രവ്യം മുഴുവൻ അന്യരുടേതായാലുംകൂടി അതിന്റെ ചൈതന്യത്തിനു ഹേതുകമായ ഈ വക നടപടി കൂടുതൽ ഗൌരവത്തിനവകാശപ്പെടുന്നതാണ്. ക്ഷേത്രത്തിലെ സാന്നിദ്ധ്യത്തെ മാത്രം "ഉദ്വസിച്ചു" കഴിഞ്ഞാൽ പിന്നീടു വിഗ്രഹം ആരാധനാർഹമല്ലാതെ വരുന്നതും മറ്റു വിഭവങ്ങളെല്ലാമുണ്ടായിരുന്നാലും "ക്ഷേത്രം" ക്ഷേത്രമല്ലാതെ പോകുന്നതുമാകുന്നു. ഇതാലോചിച്ചാൽ നിർമ്മത്സരന്മാരായ സകലർക്കും യഥാർത്ഥജ്ഞാനമുണ്ടാകുന്നതാണ്.

(xi). "ഗുണഭോക്താക്കൾ എന്നതിനു ക്ഷേത്രപ്രവേശനം ചെയ്തു ആരാധന നടത്താവുന്നവർ എന്നു അർത്ഥമാണെങ്കിൽ അതു സവർണ്ണർമാത്രമാണെന്നു പറയേണ്ടിയിരിക്കുന്നു. 8(ii). പറഞ്ഞിട്ടുള്ള വിധമാണെങ്കിൽ സകല ജനങ്ങളും എന്നു പറയാവുന്നതാണ്. ക്ഷേത്രഗുണത്തിൽ ഭാഗഭാക്കാകുന്നതിനു ക്ഷേത്രപ്രവേശനം ആവശ്യമില്ലെന്നും ബോദ്ധ്യപ്പെടുന്നതാണ്. ദൂരസ്ഥലങ്ങളായ പല ക്ഷേത്രങ്ങൾക്കും ദർശനാർത്ഥം യാത്രചെയ്വാൻ സാധിക്കാത്തവർ വഴിപാടുകൾ അയച്ചുകൊടുക്കയും പ്രസാദങ്ങൾ വാങ്ങി സ്വീകരിക്കയും ദൈവപ്രീതിയുണ്ടായതായി വിശ്വസിക്കയും ചെയ്യുന്നു. തിരുച്ചെന്തൂർ, ചിദംബരം, കാശി മുതലായ ക്ഷേത്രങ്ങളിൽ നിയതമായി വഴിപാടുകൾ നടത്തി പ്രസാദം വാങ്ങുന്നതു് ഇതിനുദാഹരണമാകുന്നു.

(xii). മേൽപ്പറയപ്പെട്ട ഉടമസ്ഥാവകാശവും ഗുണദോഷകൃത്യാവകാശവും കൂടാതെ സവർണ്ണർക്ക് ക്ഷേത്രങ്ങളിൽ പ്രവേശിച്ചു ആരാധന നടത്താനുള്ള അവകാശം അവരുടെ സാത്വികവൃത്തിയാകുന്നു. സത്വഗുണപ്രധാനന്മാർ സംഗമിക്കുന്ന സ്ഥലത്തിനുതന്നെ സാത്വികഗുണം സിദ്ധിക്കുന്നു. മഹർഷിസിദ്ധന്മാരുടെ ആശ്രമപ്രദേശങ്ങൾ ഇതിനുദാഹരണമാകുന്നു. സത്വഗുണത്തിന്റെ ഒരു കേന്ദ്രസ്ഥാനമായി നിർദ്ദേശിച്ചിട്ടുള്ള ക്ഷേത്രദേവനു ചുറ്റും, സത്വഗുണപ്രധാനികളായ സവർണ്ണഹിന്ദുക്കൾ വേദമന്ത്രങ്ങളാലും ഋഷിപ്രോക്തങ്ങളായ പുരാണവാക്യങ്ങളാലും ഭഗവന്നാമസങ്കീർത്തനങ്ങളാലും ഭജനംചെയ്യുമൂലമായിതന്നെ അവിടത്തെ സാന്നിദ്ധ്യം വർദ്ധിക്കയും ക്ഷേത്രത്തിനുള്ള ജനോപകാരശക്തി വർദ്ധിക്കയും ചെയ്യുന്നു. അതിനാൽ അപ്രകാരമുള്ളവരെ നിരന്തരമായി ആകർഷിച്ചു് അടുപ്പിച്ചുവെച്ചുകൊള്ളുന്നതിനുവേണ്ടി അവർക്ക് ആഹാരാദികൾപോലും ദേവസ്വത്തിൽനിന്നു കൊടുക്കാൻ നിയതമായ വ്യവസ്ഥകൾ ചെയ്തിരിക്കുന്നു. തിരുവിതാംകൂർ മഹാരാജാക്കന്മാർ തന്നെ ആലയങ്ങൾ ഗ്രാമങ്ങൾ ഇവ നിർമ്മിച്ചു അപ്രകാരമുള്ളവർക്ക് ദാനം ചെയ്തിട്ടുണ്ട്. ചെമ്പകശ്ശേരി മഹാരാജാവ് വൈക്കംസമൂഹത്തിൽനിന്നും 72 പരദേശബ്രാഹ്മണകുടുംബങ്ങളെ വരുത്തി അമ്പലപ്പുഴ ക്ഷേത്രത്തിനു സമീപങ്ങളിൽ പാർപ്പിച്ചിട്ടുള്ളതായും അവരുടെ കാലക്ഷേപസൌകര്യത്തിനായി ക്ഷേത്രനിയമങ്ങളിൽ പല നിശ്ചയങ്ങൾ ചെയ്തിട്ടുള്ളതായും അറിയുന്നു. അമ്പലപ്പുഴ ക്ഷേത്രസങ്കേതമാകുന്ന വാടയ്ക്കകത്ത് ബ്രാഹ്മണരും അമ്പലവാസികളും അല്ലാതെ മററാരും അധിവാസം ചെയ്തുകൂടെന്നും വ്യവസ്ഥയുണ്ടായിരുന്നു. അപ്രകാരമുള്ള സാത്വികവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരുടെ ജീവിതസൌകര്യത്തിനായി വെച്ചിരുന്ന ഏർപ്പാടുകളെ ദരിദ്രസംരക്ഷണത്തിനാണെന്നും വഴിപോക്കരുടെ സഹായത്തിനാണെന്നുമെല്ലാം തെററിദ്ധരിച്ചു ചെയ്തിട്ടുള്ള തകരാറുകൾ ചില്ലറയല്ല. ഇതിനെ അപേക്ഷിച്ച് അവർണ്ണരുടെ അസാത്വികവൃത്തികളേയും അവരോടുള്ള നിബന്ധനകളേയും ചിന്തിച്ചുനോക്കാവുന്നതാണ്.

4. ചോദ്യം:— സവർണ്ണഹിന്ദുക്കളിൽ ഏതെങ്കിലും പ്രത്യേകവിഭാഗങ്ങളുടെ ഗുണത്തിനായി സ്ഥാപിച്ചിട്ടുള്ള ക്ഷേത്രങ്ങൾ ഉണ്ടോ? ഉണ്ടെങ്കിൽ സവർണ്ണഹിന്ദുക്കളിൽ പെട്ട മററു വിഭാഗങ്ങൾക്ക് ആ ക്ഷേത്രങ്ങളിൽ പ്രവേശനാവകാശമോ ആരാധനാവകാശമോ ഉണ്ടോ?

ഉത്തരം:—പ്രത്യേകസമുദായക്കാരുടെ വകയായോ പ്രത്യേക ഉട

മസ്ഥന്റെ വകയായോ സ്ഥാപിതമായ ക്ഷേത്രങ്ങൾ ഉണ്ടായിരിക്കാമെങ്കിലും അവ പ്രത്യേകവൎഗ്ഗക്കാരുടെ ഗുണത്തിനു മാത്രമാണെന്നു ആരും വിശ്വസിക്കുന്നില്ല. സവൎണ്ണക്ഷേത്രങ്ങളിൽ തന്നെ ചിലതിൽ ക്ഷത്രിയർ പ്രവേശിക്കരുതെന്നു ഐതിഹ്യമുണ്ട്. അത് ആ ക്ഷേത്രസ്ഥാപകനായ പരശുരാമന്റെ സ്മരണയാലോ മറ്റോ അല്ലാതെ അവൎക്ക് ആ ദേവനെ ആരാധിച്ചുകൂടെന്നോ ആ ദേവന്റെ അനുഗ്രഹം സിദ്ധിക്കയില്ലെന്നോ മറ്റോ ഉദ്ദേശിച്ചിട്ടല്ല.

5. ചോദ്യം:— അവൎണ്ണഹിന്ദുക്കളുടെ ആരാധനാൎത്ഥമായിമാത്രം സവൎണ്ണഹിന്ദുക്കൾ ക്ഷേത്രങ്ങൾ സ്ഥാപിച്ചിട്ടുണ്ടൊ?

ഉത്തരം:—സവൎണ്ണഹിന്ദുക്കൾ സ്ഥാപിച്ചതായി കേൾവിയുള്ള ചില ക്ഷേത്രങ്ങളിൽ ഇപ്പോൾ അവൎണ്ണഹിന്ദുക്കൾമാത്രം ആരാധന നടത്തുന്നുണ്ട്. അമ്പലപ്പുഴയ്ക്കും ആലപ്പുഴയ്ക്കും മദ്ധ്യേ "അറവാട്ട്" എന്നു പറയുന്ന ക്ഷേത്രം ബ്രാഹ്മണരുടെ വകയായിരുന്നു എന്നും ഏതോ കാരണവശാൽ അവൎണ്ണർ ആക്രമിക്ക നിമിത്തം അശുദ്ധപ്പെട്ടുപോകയാൽ സവൎണ്ണർ അതിനെ ഉപേക്ഷിച്ചുകളഞ്ഞു എന്നും അതു മുതൽ അതു അവൎണ്ണരുടെ ആരാധനയിൽ ഇരിക്കുന്നു എന്നും വിശ്വസിക്കപ്പെട്ടിരിക്കുന്നു.

6. ചോദ്യം:— സവൎണ്ണഹിന്ദുക്കളുടെ ആരാധനാൎത്ഥമായി മാത്രം അവൎണ്ണഹിന്ദുക്കൾ ക്ഷേത്രങ്ങൾ സ്ഥാപിച്ചിട്ടുണ്ടൊ?

2 മുതൽ 6 വരെ ചോദ്യങ്ങൾക്കുള്ള നിങ്ങളുടെ ഉത്തരങ്ങൾക്ക് ആധാരമായി തെളിവുകൾ ഉണ്ടെങ്കിൽ അവയെ സദയം പ്രസ്താവിക്കുക. എത്ര ക്ഷേത്രങ്ങളെ സംബന്ധിച്ച് വിവരങ്ങൾ പറയുവാൻ സാധിക്കുമൊ അത്രയും പറയുക.

ഉത്തരം:—സവൎണ്ണരുടെ ആരാധനാൎത്ഥമായി അവൎണ്ണർ ക്ഷേത്രസ്ഥാപനങ്ങൾ ചെയ്തിട്ടുള്ളതായി അറിവില്ല. സവൎണ്ണക്ഷേത്രങ്ങളിലെ സാന്നിദ്ധ്യത്തിലുള്ള വിശ്വാസത്താൽ, ക്ഷേത്രദേവന്റെ പ്രസാദംകൊണ്ട് അനിഷ്ടനിവാരണവും അഭീഷ്ടസിദ്ധിയും ഉണ്ടാകണമെന്നു കരുതി, അവൎണ്ണർ സവൎണ്ണക്ഷേത്രങ്ങളിൽ പല വഴിപാടുകളും കഴിച്ചിട്ടുള്ളതായി അറിയുന്നു. ആ വഴിപാടുകൾ നടത്തുന്ന കാലത്തു തന്നെ അവർ ക്ഷേത്രമതില്ക്കു പുറമെ അവൎക്കു നില്ക്കുവാനുള്ള സ്ഥാനത്തു നിന്നുംകൊണ്ടു പ്രാൎത്ഥന നടത്തി പ്രസാദം വാങ്ങി പോകയല്ലാതെ അതിനുകടന്നു കേറാൻ ആഗ്രഹിക്കയോ അവകാശപ്പെടുകയോ ചെയ്തിട്ടില്ല. കന്യാകുമാരി ക്ഷേത്രത്തിലെ വിഗ്രഹം മത്സ്യാന്മാൎക്കു കടലിൽ

കിടന്നു കിട്ടിയതാണെന്നു കേൾവിയുണ്ട്. എന്നാൽ ആയതു ശുദ്ധി മുതലായവ കഴിഞ്ഞു ക്ഷേത്രത്തിൽ സ്ഥാപിച്ചശേഷം അവൎക്കു അടുത്തുകൂടാത്തതായി തന്നെ വൎത്തിക്കുന്നു. ശ്രീപത്മനാഭസ്വാമിയുടെ പ്രഥമ പൂജകനൊന്നു് പ്രസിദ്ധിയുള്ള ഒരു സ്വാമിയാർക്ക് ഒരു പുലയി തീ കൊടുക്കയോ മറ്റൊ ഉണ്ടായതായി ഐതിഹ്യവും അതിനെ തുടൎന്നു ചില ആചാരങ്ങളും കാണുന്നുണ്ട്. എന്നാൽ അവൎക്കും ക്ഷേത്രപ്രാന്തങ്ങളിൽപോലും പ്രവേശമുള്ളതായിട്ടോ ഉണ്ടായിരുന്നതായിട്ടോ അറിവില്ല. സമുദ്രഗൎഭത്തിൽനിന്നും പുത്തനായി ഉദ്ധാരണം ചെയ്യപ്പെട്ട കേരളത്തിന്റെ രക്ഷയ്ക്കായി ശ്രീപരശുരാമൻ ഒട്ടേറെ ശാസ്താക്കോവിലുകളും ഭദ്രകാളി ക്ഷേത്രങ്ങളും സ്ഥാപിച്ചിട്ടുണ്ട്. (കേരളമാഹാത്മ്യം) എന്നാൽ അവയെല്ലാം ബുദ്ധമതക്കാരുടേതായിരുന്നു എന്നും മറ്റും ചിലർ പരസ്യമായി പ്രസ്താവിച്ചു കാണുന്നതു് അബദ്ധമെന്നേ പറവാനുള്ളു. ഒരുപക്ഷേ ഒരു കാലത്തെ ഭരണാധികാരികളുടെ ദൌൎബ്ബല്യവും ബുദ്ധമതക്കാരുടെ പ്രാബല്യവുംകൊണ്ടു സ്വല്പകാലത്തേക്ക് അക്കൂട്ടർ ഈ വക ക്ഷേത്രങ്ങൾ കൈവശപ്പെടുത്തിയിരുന്നോ എന്നും പിന്നീട് അവരെ നിഷ്കാസനം ചെയ്തു ഹിന്ദുക്കൾ വീണ്ടും കൈക്കലാക്കിയോ എന്നും സംശയിക്കാവുന്നതാണ്. ബുദ്ധവിഗ്രഹങ്ങളുടെ യോഗാസനത്തിലുള്ള ഇരുപ്പിനും "തപയോഗസിദ്ധാന്തശബരിപീഠാശ്രമസ്ഥാനവിരാജമാനഗുരു"വായ ധൎമ്മശാസ്താവിന്റെ ഇരുപ്പിനും സാദൃശ്യം കണ്ടിട്ടു ഹിന്ദുമതകാൎയ്യങ്ങളെ തെറ്റിദ്ധരിക്കാൻ ലൈസൻസ് വാങ്ങീട്ടുള്ള ഒരു കൂട്ടം പുരാണരേഖാപരിശോധകന്മാർ (Archaeologist) ഇങ്ങിനെ വല്ലതും പ്രസ്താവിച്ചിട്ടുള്ളതിനാലായിരിക്കുമോ ഈ അബദ്ധപ്പ്രസംഗത്തിനാടിസ്ഥാനം എന്നും നിശ്ചയമില്ല.

7. ചോദ്യം:— വല്ല സവൎണ്ണഹിന്ദുക്ഷേത്രങ്ങളിലും യാതൊരു നിയന്ത്രണവും കൂടാതെയൊ അഥവാ ഏതെങ്കിലും നിയന്ത്രണങ്ങൾക്ക് അധീനമായൊ അവൎണ്ണഹിന്ദുക്കൾക്ക് പ്രവേശനം അനുവദിക്കുന്ന വല്ല പ്രാദേശികാചാരവും ഉണ്ടൊ? നിയന്ത്രണത്തോടുകൂടിയാണു പ്രവേശനം അനുവദിച്ചിട്ടുള്ളതെങ്കിൽ ഏതു സന്ദൎഭങ്ങളിലും ഏതു് അതൃത്തിവരെയും ആണ് അങ്ങിനെ അനുവദിച്ചിട്ടുള്ളതു്? അപ്രകാരമുള്ള അവസരങ്ങളിൽ, പൂജയ്ക്കും മറ്റു കൎമ്മങ്ങൾക്കും സാധാരണരീതിയിൽനിന്നു വല്ല വ്യത്യാസവും ഉണ്ടൊ? അങ്ങിനെയുള്ള പ്രവേശനത്തിനുശേഷം വല്ല ശുദ്ധികൎമ്മങ്ങളും നടത്താറുണ്ടൊ? അപ്രകാരമുള്ള ഓരോ ക്ഷേത്രം സംബന്ധിച്ചും പ്രത്യേകമായ വിവരങ്ങൾ പ്രസ്താവിക്കുക.

ഉത്തരം:—സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ അപ്രകാരം അവർണ്ണരെ പ്രവേശിപ്പിക്കുന്നതായി അറിവില്ല. വല്ല കാരണവശാലും അവർണ്ണരെ പ്രവേശിപ്പിക്കേണ്ടിവന്നാൽ അതിനു മുൻപ് അനുജ്ഞകലശം കഴിച്ചു കാലാവധിവെച്ചു ദേവനോടനുവാദംവാങ്ങി പൂജാദികൾ അവസാനിപ്പിക്കയും അവർണ്ണർ പുറത്തു പോയതിന്റെ ശേഷം ശുദ്ധികർമ്മങ്ങൾ ചെയ്യുകയും ആണ പതിവു്. ഋഷ്യാദി മുതലായവരുടെ കാര്യം ഇതിനു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

8. ചോദ്യം:— അപ്രകാരമുള്ള പ്രാദേശികാചാരത്തിന്റെ ഉത്ഭവം എങ്ങനെ?

ഉത്തരം:—മേൽ പ്രസ്താവിച്ചതിനു വിപരീതമായി വല്ല ക്ഷേത്രത്തിലും നടപ്പുണ്ടെങ്കിൽ അതിന് ആ സ്ഥലത്തെ ഐതിഹ്യംകൊണ്ടു സമാധാനവും ഉണ്ടായിരിക്കും. അവ സാമാന്യനിയമങ്ങൾക്കു വ്യത്യസ്തമായിരിക്കും.

9. ചോദ്യം:— സവർണ്ണഹിന്ദുക്കൾക്കു പ്രത്യേകമായിട്ടുള്ള ക്ഷേത്രങ്ങൾക്കും യാതൊരു നിയന്ത്രണവും കൂടാതെ അവർണ്ണഹിന്ദുക്കൾക്കു പൊതുവെ പ്രവേശനം അനുവദിച്ചിട്ടുള്ള ക്ഷേത്രങ്ങൾക്കും തമ്മിൽ പൂജാസമ്പ്രദായത്തിലും അതു സംബന്ധിച്ചുള്ള മറ്റു ക്രിയകളിലും വല്ല വ്യത്യാസവുമുണ്ടോ?

ഉത്തരം:—ഉത്തമബ്രാഹ്മണർ പൂജിക്കുന്ന യാതൊരു ക്ഷേത്രത്തിലും അനിയന്ത്രിതമായ അവർണ്ണപ്രവേശം ഉണ്ടായിരിക്കയില്ല. അല്ലെങ്കിൽ 7-ൽ പറഞ്ഞിട്ടുള്ളപോലെയായിരിക്കും.

10. സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ തങ്ങൾക്കു പ്രവേശനം അനുവദിക്കേണ്ടതാണെന്നുള്ള സംഗതിയിൽ അവർണ്ണഹിന്ദുക്കളുടെയിടയിൽ പൊതുവായി എന്തെങ്കിലും അഭിലാഷമുണ്ടോ? ഉണ്ടെങ്കിൽ അതിനുള്ള കാരണങ്ങൾ എന്തെല്ലാം?

ഉത്തരം:—അവർണ്ണഹിന്ദുക്കളിൽ ചിലക്കു മാത്രമല്ലാതെ പൊതുവെ സകലക്കും സവർണ്ണക്ഷേത്രത്തിൽ പ്രവേശിക്കണമെന്ന് അഭിലാഷമില്ല. അധഃകൃതരുടെ നേതാവായ ഡാക്ടർ അംബേട്കർ പോലും അതു് ആവശ്യമില്ലെന്നാണു പറയുന്നതു്. മധുര മുതലായ സ്ഥലങ്ങളിൽ അവർണ്ണർ പൊതുയോഗം കൂടി ക്ഷേത്രപ്രവേശനസമരം അനാവശ്യവും അനാശാസ്യവുമാണെന്നു തീരുമാനിച്ചിട്ടുണ്ടു്. ഇപ്രകാരമാണെങ്കിലും ഗാന്ധി പക്ഷത്തിൽ ചേർന്ന സ്വരാജ്യശ്രമികൾ, ബ്രിട്ടീഷ് ഗവൺമെന്റിനോടെതിർക്കാൻ സംഘബലം കൂട്ടാനായി അവർണ്ണരെയും സവർണ്ണരെയും സമേ

ളിപ്പിച്ചു സങ്കരപ്പെടുത്തുവാൻ ചെയ്യുന്ന കൌശലവിക്രിയകളിൽ മതിമറന്നു പലരും ക്ഷേത്രപ്രവേശം സാമ്രാജ്യസിദ്ധിയാണെന്നു തെറ്റിദ്ധരിച്ചു വശായിട്ടുണ്ട്. അവർ ദൈവഭക്തിയുടെ ആധിക്യത്താൽ ക്ഷേത്രദേവന്റെ ദർശനം കിട്ടാതെ ഉഴന്നിരിക്കുന്നതിലുള്ള അകൈതവമായ ഭക്ത്യതിശയത്താലാണെന്ന് അവരുടെ വക്കാലത്തുള്ളവർ പോലും വാദിക്കയില്ല. പ്രതിഷ്ഠാവിഗ്രഹം കല്ലാണെന്നും കല്ലിനെ തീറ്റാനെന്നു പറഞ്ഞു ഒരു കൂട്ടം കള്ളന്മാർ വയറു നിറയ്ക്കാനുള്ള പണിയാണെന്നുമെല്ലാം അവരുടെ നേതാക്കൾ നിശ്ശങ്കമായിത്തന്നെ ഗർജ്ജിക്കുന്നതിൽനിന്നും മനുഷ്യബുദ്ധിക്കു നിശ്ചയിക്കാവുന്നിടത്തോളം ആ ക്ഷേത്രങ്ങളെ ഉന്മൂലനം ചെയ്യാനാണെന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ഒരു നിറഞ്ഞ സഭയിൽവെച്ചു പണ്ഡിതമദനമോഹനമാളവ്യാജി അവരോടു രാമനാമം ജപിക്കാൻ ഉപദേശിച്ചപ്പോൾ അവരെല്ലാം പരിഹാസരസത്തിൽ "രാവണ"നാമം ഉൽഘോഷിച്ചതും പരസ്യമായിട്ടുള്ള സ്ഥിതിക്ക് ഏതു കാരണത്താലാണ് അവർ ക്ഷേത്രപ്രവേശനത്തിനു മുതിരുന്നതെന്നു വിശേഷിച്ചൊന്നും പറയേണ്ടാ.

11. ചോദ്യം:— അവർണ്ണഹിന്ദുക്കളുടെ വകയായി ക്ഷേത്രങ്ങൾ ഉണ്ടോ? ആ ക്ഷേത്രങ്ങളിലെ ആരാധനയുടെ ഫലസിദ്ധിയെ സംബന്ധിച്ചിടത്തോളം അവരുടെ ബോധം എന്ത്?

ഉത്തരം:— അവർണ്ണരുടെ വകയായി ക്ഷേത്രങ്ങൾ ഉണ്ട്. അവയിലുള്ള ആരാധനകൊണ്ട് അവർ ഫലസിദ്ധിയുള്ളതായിട്ടാണ് അവരുടെ വിശ്വാസമെന്നു അവരുടെ നടപടികളാൽ ബോദ്ധ്യമാകുന്നു.

12. ചോദ്യം:— ഇപ്പോൾ അവർണ്ണഹിന്ദുക്കൾ മതിലിനു വെളിയിൽ നിന്നുകൊണ്ട് സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ ആരാധനയും മതപരമായ ക്രിയകളും നടത്തുന്നുണ്ടോ? അപ്രകാരമുള്ള ആരാധനയ്ക്കും ക്രിയകൾക്കും വേണ്ടിടത്തോളം ഫലസിദ്ധിയില്ലെന്ന് അവർ വിചാരിക്കുന്നുണ്ടോ?

ഉത്തരം:— ഇപ്പോഴും അവർണ്ണർ സവർണ്ണക്ഷേത്രങ്ങളുടെ മതില്ക്കു വെളിയിൽനിന്നും പഴയ പതിവിൻപടി ആരാധനകൾ നടത്തുന്നുണ്ട്. എന്നാൽ ഈയിടെ വളരെ കുറവു കാണുന്നു. സ്വരാജ്യകക്ഷിക്കാരുടെ മോഹബോധനകളാൽ അവരിൽ പലർക്കും ഇതിൽ ദ്വേഷബുദ്ധിയുണ്ടാകനിമിത്തം അവർ ദർശനത്തിനു വരാറില്ലെന്നു മാത്രമല്ല മറ്റുള്ളവരെ പറഞ്ഞു വിലക്കുന്നതായും അറിയുന്നു. ഇപ്രകാരമുള്ള തടസ്സങ്ങളെ വക വെയ്ക്കാതെയും പഴയ പോലെ ആരാധനയ്ക്കു വരുന്നവർ

ഉള്ള സ്ഥിതിക്ക് ഇപ്പോഴും അവൎക്ക് ഈ വിധത്തിലുള്ള ആരാധനയുടെ ഫലസിദ്ധിയിൽ അവിശ്വാസമുള്ളതായി തോന്നുന്നില്ല.

13. ചോദ്യം:— സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ തങ്ങളെ പ്രവേശിപ്പിക്കുന്നതായാൽ ആ ക്ഷേത്രങ്ങളിൽവെച്ചു നടത്തുന്ന തങ്ങളുടെ ആരാധനയ്ക്കു കൂടുതൽ ഫലസിദ്ധിയുണ്ടാകുമെന്ന് അവൎണ്ണഹിന്ദുക്കൾ വിചാരിക്കുന്നുണ്ടോ?

ഉത്തരം:— ആരാധനയിലുള്ള ഫലസിദ്ധിയെ ഉദ്ദേശിച്ചല്ല അവകാശസമത്വത്തെയും പ്രവേശനസ്വാതന്ത്ര്യത്തെയും മുൻനിറുത്തിയാണ് അവർ പ്രക്ഷോഭം നടത്തുന്നതെന്നു സ്പഷ്ടമായിരിക്കയാലും, അവൎക്കു വിഗ്രഹാരാധനയെപ്പററി പുച്ഛമാകയാലും, ക്ഷേത്രപ്രവേശനത്താൽ കൂടുതൽ ഫലസിദ്ധിയുണ്ടാകുമെന്നുള്ള കാൎയ്യം അവർ പോലും ആലോചിച്ചിരിക്കാൻ ഇടയില്ല. ഈശ്വരവിശ്വാസമുള്ള അവൎണ്ണർ പഴയ പോലെ ആരാധന ചെയ്യുന്നതിൽ സംതൃപ്തരാണെന്നും അവൎക്കു ക്ഷേത്രപ്രവേശം അനാവശ്യമാണെന്നും മുൻപ്രസ്താവിച്ചിട്ടുള്ളതു് ഓൎമ്മിപ്പിച്ചുകൊള്ളുന്നു.



14. ചോദ്യം:— ബലിവട്ടത്തിനു (പ്രദക്ഷിണവഴിക്കു) അകത്തുനിന്ന് ആരാധിക്കുന്നതിനു തങ്ങളെ അനുവദിക്കുന്നപക്ഷം അതു്, മതിലിനകത്തുതന്നെ ബലിവട്ടത്തിനു വെളിയിൽനിന്നുള്ള ആരാധനയെക്കാൾ, അധികം ഫലപ്രദമായിരിക്കുമെന്ന് അവർ വിചാരിക്കുന്നുണ്ടോ?

ഉത്തരം:— 13-ാം ചോദ്യത്തിലെ മറുപടിയനുസരിച്ചു ചിന്തിക്കാവുന്നതാണ്.

15. ചോദ്യം:— ഇപ്പോഴത്തെ നടപ്പിനു വിപരീതമായി സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ തങ്ങൾ പ്രവേശിക്കുന്നതു് തങ്ങളെ സംബന്ധിച്ചിടത്തോളം, വല്ല ഹാനികരമായ ഫലത്തിനും ഇടയാകുമെന്നോ ആ ക്ഷേത്രങ്ങളിലെ ഈശ്വരസാന്നിദ്ധ്യത്തിന് ബാധകമാകുമെന്നോ ഉള്ള വല്ല ബോധവും അവൎണ്ണഹിന്ദുക്കൾക്കുണ്ടോ?

ഉത്തരം:— അവൎണ്ണഹിന്ദുക്കളിൽ ഈശ്വരവിശ്വാസമുള്ളവൎക്കു പ്രവേശനമാവശ്യമില്ലെന്നു പ്രസ്താവിച്ചിട്ടുള്ള കാരണത്താൽ അവർ അതു ഹാനികരമായിരിക്കുമെന്നു തന്നെയാണു വിശ്വസിക്കുന്നതു്. അവിശ്വാസികളുടെ കാൎയ്യം ചിന്തിക്കേണ്ടതുമല്ല. എന്തെന്നാൽ ക്ഷേത്രം വിശ്വാസമുള്ളവരുടെ ആരാധനയ്ക്കാണ്.

16. ചോദ്യം:— അവൎണ്ണഹിന്ദുക്കളെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുന്നതുനിമിത്തം ആ ക്ഷേത്രങ്ങളിൽവെച്ചു നടത്തുന്ന ആരാധനയ്ക്കും

മതസംബന്ധമായ മററു ക്രിയകൾക്കും ശരിയായ ഫലസിദ്ധി ഉണ്ടാകയില്ലെന്നു സവൎണ്ണഹിന്ദുക്കളുടെയിടയിൽ പൊതുവെ വല്ല ബോധവുമുണ്ടോ? ഉണ്ടെങ്കിൽ അതിനുള്ള കാരണങ്ങൾ എന്തു്?

ഉത്തരം:—അവൎണ്ണർ ക്ഷേത്രസമീപത്തു വന്നാൽ തന്നെ അശുദ്ധിയുണ്ടെന്നും അശുദ്ധി നീക്കീട്ടല്ലാതെ ആരാധന പാടില്ലെന്നും സവൎണ്ണർ വിശ്വസിക്കുന്നു. അപ്രകാരം ചെയ്യില്ലെങ്കിൽ ഉണ്ടാകുന്ന അനിഷ്ടഫലങ്ങൾ രാജ്യത്തേയും രാജാവിനേയും ബാധിക്കുമെന്നും അതിനാൽ അതിന് ഒരിക്കലും ഇടവരുത്തരുതെന്നും അവർ കരുതുന്നു. തമോഗുണപ്രചുരിമയിൽ സത്വഗുണം പ്രകാശിക്കായ്കയാൽ അവിടെ സത്വഗുണപ്രധാനന്മാരായ ദേവന്മാരുടെ സാന്നിധ്യം ഉണ്ടാകയില്ല. അതിനാലാണു ഗീതയിൽ "യജന്തേ സാത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ ഭൂതാൻ പ്രേതഗണാംശ്ചാന്യേ യജന്തേ താമസാഃ ജനാഃ" എന്നു വൎണ്ണിച്ചു കാണുന്നതു്. സത്വഗുണക്കാർ ദേവന്മാരേയും രജോഗുണക്കാർ യക്ഷരക്ഷസ്സുകളേയും തമോഗുണക്കാർ ഭൂതപ്രേതാദികളേയും ആരാധിക്കുന്നു എന്നു പറഞ്ഞിട്ടുള്ളതിൽനിന്നും അവരുടെ മനശ്ശുദ്ധിക്കു് ആരാധിക്കാവുന്ന യോഗ്യതയും വെളിവാക്കിയിരിക്കുന്നു. ക്ഷേത്രത്തിന് ഏഴുപ്രാകാരങ്ങൾ ഉണ്ടെന്നും ഇന്ന ഇന്ന പ്രാകാരങ്ങളിൽ അവർ കേറിയാൽ ഇന്ന ഇന്ന ക്രിയകളാൽ ശുദ്ധി ചെയ്യേണ്ടതാണെന്നും ആഗമതന്ത്രങ്ങൾ ഉണ്ടു്.

17. ചോദ്യം:— ഈ ബോധം ബലിവട്ടത്തിനുള്ളിൽ പ്രവേശിക്കുന്ന സംഗതിയിൽ മാത്രമാണോ അതല്ലാ മതിലിനകത്തു പ്രവേശിക്കുന്ന സംഗതിയിലും ഉണ്ടോ?

ഉത്തരം:—ക്ഷേത്രത്തിന്റെ പ്രാകാരങ്ങൾ ഏഴുണ്ടെന്നും ഓരോ ക്ഷേത്രത്തിന്റെ പ്രാകാരപരിമിതി അതതിന്റെ കണക്കനുസരിച്ചു നിശ്ചയിക്കേണ്ടതാണെന്നും സൎവ്വപ്രാകാരങ്ങളും സമ്പൂൎണ്ണമായി പണിചെയ്തിട്ടുള്ള ക്ഷേത്രങ്ങൾ വളരെ ചുരുക്കമാണെന്നും പ്രാകാരനിൎമ്മാണം ചെയ്തിട്ടില്ലാത്ത സ്ഥലങ്ങളിൽ കണക്കുകളും സങ്കേതങ്ങളുംകൊണ്ടു് ആ അതൃത്തികളെ നിൎണ്ണയിച്ചു പരിപാലിക്കേണ്ടതാണെന്നും അറിയുന്നു. ഈ കണക്കിനു ബലിവട്ടത്തിനു പുറമേയും മൂന്നു നാലു പ്രാകാരങ്ങൾ വരാതെ കഴിവില്ല. അതിനാൽ ആ സ്ഥാനങ്ങളും അവൎണ്ണൎക്കു് പ്രവേശിക്കാവുന്നതല്ല. മതില്ക്കു പുറമെയുള്ള ക്ഷേത്രസങ്കേതത്തിലും അവൎണ്ണൎക്കു പ്രവേശിച്ചുകൂട എന്നു കോട്ടു് വിധിയുള്ളതു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

18. ചോദ്യം:— ക്ഷേത്രപ്രവേശനപ്രസ്ഥാനത്തിന്റെ ഉദ്ദേശം സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ സാമുദായികവും മതപരവുമായ സമത്വം സ്ഥാപിക്കണമെന്നുള്ളതാണോ അതല്ലെങ്കിൽ അതിനു മററു വല്ല ഉദ്ദേശവുമുണ്ടോ?

ഉത്തരം:— ക്ഷേത്രപ്രവേശനപ്രസ്ഥാനത്തിന്റെ ഉദ്ദേശ്യം സ്വരാജ്യകക്ഷിക്കാരുടെ പ്രസ്ഥാനങ്ങൾക്കാനുകൂല്യം സിദ്ധിക്കണമെന്നല്ലാതെ മറെറാന്നും ഉള്ളതായി അറിയുന്നില്ല. അവകാശ സമത്വത്തിനു മൂലകാരണമായ ആചാരസമത്വത്തിനായി ഏവക്കും പ്രയത്നിക്കാവുന്നതും യാതൊരു പ്രക്ഷോഭവും കൂടാതെ കാലക്രമത്തിൽ അവക്കഭിലാഷസിദ്ധിയുണ്ടാകയും ചെയ്യുമായിരുന്നു. ആയതു ഐകമത്യത്തേയും സമത്വത്തേയും മതപരമായും സാമുദായികമായും സാധിക്കുന്നതായിരിക്കും. നേരെമറിച്ചു ആചാരവൈകല്യങ്ങളെക്കൊണ്ടുളവിച്ചിട്ടുള്ള അകല്ച്ചയും വൈമനസ്യവും വൈരസ്യമായും കലാപകാരണമായും തീരുന്നതിനു ഈ പ്രസ്ഥാനം ഇടവരുത്തിയേക്കാം.



19. ചോദ്യം:—(എ) സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിലും (ബി) സവർണ്ണഹിന്ദുക്കളിൽ പെട്ട വിവിധവിഭാഗങ്ങൾ തമ്മിലും (സി) അവർണ്ണഹിന്ദുക്കളിൽ പെട്ട വിവിധവിഭാഗങ്ങൾ തമ്മിലും സാമുദായികവും മതപരവുമായി ഏതു സംഗതികളിലാണിപ്പോൾ, അസമത്വം ഉള്ളതു്?

ഉത്തരം:—(എ) സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ സാമുദായികമായും മതപരമായും അനേകകാര്യങ്ങളിൽ വലിയ വ്യത്യാസങ്ങൾ ഉണ്ടു്. സവർണ്ണർ പ്രധാനമായി പ്രാണിഹിംസയും മദ്യോല്പാദനവും ചെയ്യുന്നവരല്ല. ഈ സാമാന്യനിയമത്തിനു വ്യത്യസ്തങ്ങൾ ഉണ്ടെങ്കിൽ അവർ ഹിന്ദുമതപരമായും സാമുദായികമായും ഇക്കാലത്തു സംഭവിച്ചിട്ടുള്ള അനാഥത്വം അതിനെ തുടന്നുണ്ടായിട്ടുള്ള സ്വാച്ഛന്ദ്യവത്തനത്തിനും ഉദാഹരണങ്ങളാണു്. മതാചാരങ്ങളാലും സമുദായാചാരങ്ങളാലും സാധൂകരിക്കപ്പെട്ടിട്ടുള്ള വല്ലതും ചിലതുണ്ടെങ്കിൽ ആ വ്യത്യസ്ഥങ്ങൾ സാമാന്യനിയമത്തിനു ബാധകമാകാത്തവയും ആകുന്നു.

(ബി) സവർണ്ണഹിന്ദുക്കളിൽപ്പെട്ട വിവിധ വിഭാഗക്കാർ തമ്മിലും ആചാരഭേദങ്ങൾ ധാരാളമുണ്ടു്. ബ്രാഹ്മണർ, ക്ഷത്രിയർ, അമ്പലവാസികൾ, നായർ വർഗ്ഗത്തിൽ ആഭിജാത്യമുള്ളവർ, ഇവർ മാംസാഹാരവും മദ്യപാനവും ചെയ്യാറില്ല. ശൂദ്രർ സാമാന്യമായി ഇതിൽ ഏപ്പെട്ട കാ

ണാണുണ്ട്. അതിനാൽ "ഉഗ്രപദാംകരത്രികംവാ" എന്നു 3 അടിയോ 6 അടിയോ അവർ അകന്നു നില്ക്കണമെന്നും സ്മൃതിയുണ്ട്. വൈദിക സംസ്കാരങ്ങൾ ബ്രാഹ്മണർക്കും ക്ഷത്രിയർക്കും മാത്രമാണുള്ളത്. അവ തമ്മിലും പ്രബലമായ വ്യത്യാസങ്ങൾ ഉണ്ട്. അമ്പലവാസികൾക്കു സംസ്കാരങ്ങൾ ഉണ്ടെങ്കിലും വേദമന്ത്രപുരസ്സരമായിട്ടില്ല. വിവാഹോപനയനങ്ങൾ ബ്രാഹ്മണക്ഷത്രിയർക്കുണ്ട്. അമ്പലവാസികൾക്കുപനയനമില്ല. വിവാഹത്തിൽ ബ്രാഹ്മണർക്കുമാത്രമെ ഏകഭർത്തൃത്വവും ഭർത്തൃവിനാശത്തിൽ വൈധവ്യവും ആചരിക്കേണ്ടതുള്ളു. അബ്രാഹ്മണരുടെ വിവാഹക്രമങ്ങളും ക്ഷണംപ്രതി മാറി മാറി യാതൊരു നിയമത്തേയും ഗണിക്കാത്ത വഴിയിൽ പ്രവേശിച്ചുകാണുന്നു. പ്രേതസംസ്കാരം, ആശൌചം, ശ്രാദ്ധതർപ്പണാദികൾ ഇവയും ബ്രാഹ്മണർക്കുള്ളതിൽ നിന്നും വളരെ ഭേദപ്പെട്ടാണു അന്യർ ആചരിക്കുന്നത്. ബ്രാഹ്മണരിൽ മലയാളികളും പരദേശികളും ഏറാക്കുറെ ഈ വിഷയത്തിൽ സാമ്യമുള്ളവരും വൈദികത്തെ അവലംബിച്ചിട്ടുള്ളവരും ആകുന്നു. അവരവരുടെ വർഗ്ഗക്കാർക്കു വിധിച്ചിട്ടുള്ള വിധം അതാതു സംസ്കാരങ്ങളെ സ്വീകരിക്കാത്തവർ ബഹിഷ്കൃതരാകേണ്ടതാണ്. "ശനകൈസ്തു ക്രിയാലോപാദിമാഃ ക്ഷത്രിയജാതയഃ വൃഷലത്വംഗതാലോകേ ബ്രാഹ്മണാദർശനേന ച" എന്നു മനുസ്മൃതിയിൽ കാണുന്ന സ്ഥിതിക്കു പണ്ടുതന്നെ ഇപ്രകാരമുള്ള നടപടികൾ ഉണ്ടായിരുന്നതായി കാണുന്നു.

(സി) അവർണ്ണരിൽ പെട്ട ഹിന്ദുക്കൾ തമ്മിൽ അതതു വർഗ്ഗത്തിലുള്ളവർ അല്ലാതെ വിവാഹാദിബന്ധങ്ങളിൽ ഏർപ്പെടുകയോ കീഴിലുള്ളവരെ തൊട്ടുതിന്നുകയോ പതിവില്ല. കണിയാർ, ആശാരി, കൊല്ലൻ മുതലായവർ അല്പമായി പ്രാണിഹിംസ ചെയ്യുമെങ്കിലും തൊഴിലായി അതാചരിക്കാറില്ലാത്തതിനാലും ശില്പം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങൾ അഭ്യസിക്കയാലും ഈഴവാദികളിൽനിന്നുയർന്നവരായി ഗണിക്കപ്പെട്ടിരിക്കുന്നു. പറയർ, പുലയർ മുതലായവർ നാല്ക്കാലിവധം ചെയ്യുകയാലായിരിക്കണം മീമ്പിടിത്തക്കാരും മദ്യോല്പാദകന്മാരുമായ ഈഴവാദികളേക്കാൾ താണവരായി ഗണിച്ചിട്ടുള്ളത്. ഇവർ തമ്മിൽ എന്തെല്ലാം ആചാരവിശ്വാസങ്ങളിൽ താരതമ്യമുണ്ടെന്ന് അടുത്തു പഴകിയവർക്കേ അറിഞ്ഞുകൂടു. ആകപ്പാടെ അശുചി, ആചാരമില്ലായ്മ, ദുരാചാരസമൃദ്ധി ഇവയാണു ഇക്കൂട്ടരിൽ കാണുന്നത്.

20. ചോദ്യം:— ക്ഷേത്രപ്രവേശനം അനുവദിക്കുന്നതായാൽ ഈ

അസമത്വങ്ങളെല്ലാമൊ അവയിൽ ഏതെങ്കിലുമൊ നീങ്ങുമെന്ന നിങ്ങൾ വിചാരിക്കുന്നുണ്ടൊ? ഉണ്ടെങ്കിൽ എത്രമാത്രം?

ഉത്തരം:—ക്ഷേത്രപ്രവേശം അനുവദിച്ചാൽ ഇവയിൽ വല്ലതുമെങ്കിലും നീങ്ങും എന്നു വിചാരിക്കാൻ യാതൊരു യുക്തിയും ഇല്ല. ഇന്നതു ചെയ്യാത്തതിനാലും ഇന്നതു ചെയ്കയാലുമാണ് ഇക്കൂട്ടൎക്ക് അശുദ്ധിയുണ്ടെന്നും ക്ഷേത്രപ്രവേശനം പാടില്ലെന്നും വെച്ചിട്ടുള്ളത് എന്ന ബോധം ഒരു പക്ഷേ കാലാന്തരത്തിൽ ഇവരിൽ ഏതാനും പേരെയെങ്കിലും സദാചാരം സ്വീകരിക്കുന്നതിനും ദുരാചാരം ഉപേക്ഷിക്കുന്നതിനും പ്രേരിപ്പിച്ചേക്കാം. അപ്രകാരം ആചാരസാമ്യതയാൽ അവൎണ്ണൎക്ക് ഇവരോടുള്ള വൈമനസ്യം ഇല്ലാതായി ആരും അറിയാതെയും പറയാതേയും തന്നെ ഭാവികാലത്തിൽ ഇവർ അവൎണ്ണരിൽ അവ്യക്തമായി ലയിച്ചു പോയേക്കാം. ആ വിധം പലപ്പോഴും സംഭവിച്ചിട്ടുള്ളതായി ഇൻഡ്യാ ചരിത്രത്തിൽ ഉദാഹരണം കാണിക്കാം. നേരെമറിച്ച്, ഇപ്പോഴുള്ള നിലയിൽ ഇവരെ ക്ഷേത്രപ്രവേശനം ചെയ്യിച്ചാൽ ഇവരെ ദുരാചാരം ഒരിക്കലും മാറുകയില്ല. ഇവൎക്ക് സ്വന്തക്ഷേത്രങ്ങളുണ്ടായിട്ടും അവയിൽ പ്രവേശനം ചെയ്യുന്നതുകൊണ്ട് അവർ നന്നായിട്ടില്ല. സവൎണ്ണക്ഷേത്രങ്ങളും അവരുടേതുപോലെയല്ലാതെ പരിണമിക്കയില്ല.

21\. ചോദ്യം:— ക്ഷേത്രപ്രവേശനം അനുവദിച്ച് ഈ അസമത്വങ്ങൾ പരിഹരിക്കുന്നതിനെ സംബന്ധിച്ചു സവൎണ്ണഹിന്ദുക്കളുടെയിടയിലുള്ള ബോധത്തിൻെറ വ്യാപ്തി എന്ത്?

ഉത്തരം:—സവൎണ്ണഹിന്ദുക്കളിൽ മതപരിജ്ഞാനമില്ലാത്ത ചെറുപ്പക്കാരും അപക്വബുദ്ധികളുമായ ചിലരല്ലാതെ അസമത്വപരിഹാരമായി ക്ഷേത്രപ്രവേശനത്തെ നിൎദ്ദേശിക്കുന്നില്ല. അവർതന്നെ ക്ഷേത്രപ്രവേശനത്താൽ ആചാരപരമായും മതപരമായുമുള്ള അവരുടെ ന്യൂനതകൾ പരിഹരിക്കപ്പെടുമെന്നോ പെടണമെന്നോ കരുതീട്ടില്ല. അവരുടെ ഈ നിലയ്ക്കുതന്നെ ക്ഷേത്രപ്രവേശനത്തിനുള്ള അവകാശം അവൎക്കുണ്ടെന്നും അതനുവദിക്കായ്കയാലാണ് സ്വരാജ്യം ഇടയ്ക്കു തടഞ്ഞുപോയതെന്നുമാണ് അവരുടെ ഭ്രമം. മററു സവൎണ്ണഹിന്ദുക്കളിൽ ആൎക്കുംതന്നെ ഈ വ്യാമോഹം സംഭവിച്ചിട്ടില്ല.

22\. ചോദ്യം:— ഈ സംഗതിയിൽ അവൎണ്ണഹിന്ദുക്കളുടെയിടയിലുള്ള ബോധത്തിൻെറ വ്യാപ്തി എന്ത്?

ഉത്തരം:—അവൎണ്ണഹിന്ദുപ്രമാണികളുടേയും മററും അഭിപ്രായം ഇതിനനുകൂലമല്ലെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. മററുള്ളവരുടെ സാക്ഷാൽ

അഭിപ്രായം ഇതിനുമുമ്പു പറഞ്ഞിട്ടുള്ളതിൽനിന്നും പ്രത്യക്ഷമാകുന്നു.

28. ചോദ്യം:— സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ സാമുദായികവും മതപരവുമായ സമത്വം സ്ഥാപിക്കുന്നതിനു നിശ്ചിതവും സ്പഷ്ടപരവുമായ വല്ല പ്രവൃത്തിപദ്ധതിയും നിങ്ങൾക്കു നിർദ്ദേശിക്കാമെങ്കിൽ അതിനെ വിവരിക്കുക.

ഉത്തരം:— സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ സാമുദായികമായും മതപരമായും സമത്വം സ്ഥാപിക്കാൻ അത്ര ലാഘവമായ പദ്ധതികൾ ഇല്ല. ഉണ്ടെങ്കിൽ ഫലപ്പെടുകയും ഇല്ല. ഈ വിഷയമായി 12 കൊല്ലംമുമ്പു കെ. വെങ്കടേശ്വരശർമ്മ പ്രസിദ്ധപ്പെടുത്തിട്ടുള്ള നീചവർഗ്ഗോദ്ധാരണം എന്ന ഉപന്യാസം വായിച്ചുനോക്കാവുന്നതാണ്. അശുദ്ധിഹേതുക്കളായ പാപവൃത്തികളെ ഉപേക്ഷിക്കയും, അശുദ്ധാചാരമുപേക്ഷിക്കാത്തവരുമായി സംസർഗ്ഗമുപേക്ഷിക്കയും, ചെയ്യുന്നതുകൂടാതെ സദാചാരപരമായ നിയമങ്ങൾ, സ്നാനശൗചാദികൾ, ഏകാദശ്യാദിവ്രതങ്ങൾ, നാമസങ്കീർത്തനാദികൾ ഇവ നിയമേന സ്വീകരിച്ചു നടത്തുകയും ചെയ്താൽ കാലാന്തരത്തിൽ അശുദ്ധി നീങ്ങും. എത്ര കാലം കഴിഞ്ഞിട്ടാണെന്നു നിർണ്ണയിക്കാൻ ഇപ്പോൾ അധികാരി ഇല്ലെന്നാണ് വിചാരിക്കേണ്ടിയിരിക്കുന്നതു്. കുറെക്കാലത്തിനകം പ്രായോഗികമായി ഫലസിദ്ധിയുണ്ടായിക്കൊള്ളുമെന്നു നിശ്ചയമാകയാൽ അതിനെക്കുറിച്ചു കാലനിർണ്ണയം ചെയ്കയോ സവർണ്ണരോടു് അപേക്ഷിക്കയോ നിർബ്ബന്ധിക്കയോ ചെയ്യിട്ടാവശ്യമില്ല. പ്രകൃതി അതിന്റെ ശക്തിയെ പ്രകടിപ്പിച്ചുകൊള്ളും. അവർണ്ണർ സവർണ്ണരേക്കാൾ ആചാരമര്യാദകൾകൊണ്ടു താഴെയുള്ളവരാണെന്നു അവർ വിചാരിക്കുന്നപക്ഷം ഉയച്ചു നേടാൻ ശ്രമിക്കട്ടെ. പ്രാണിഹിംസ, മദ്യോല്പാദനം, മാംസാഹാരം, മദ്യപാനം ഇവ ഉപേക്ഷിച്ചു സ്നാനശൗചാദികൾകൊണ്ടു ജീവിതക്രമത്തെ സംസ്കരിക്കുക. ഏകാദശി മുതലായ വ്രതോപവാസങ്ങൾ കൈക്കൊള്ളുക. നാമസങ്കീർത്തനം, ഭജനം ഇവ നിയതകാലങ്ങളിൽ ആചരിക്ക. നൂല്പ്, നെയ്ത്തു, കൃഷി, കൈത്തൊഴിൽ ഇവയെ തൊഴിലായി സ്വീകരിക്ക. ദുരാചാരമുപേക്ഷിക്കാത്തവരുമായി സംസർഗ്ഗം ഉപേക്ഷിക്ക. ഇവ ചെയ്യട്ടെ.

ഏകശയ്യാസനംപംക്തിർഭാണ്ഡപാത്ര്യന്നഭോജനം
യാജനാധ്യാപനെയോനിസ്തഥാച സഹഭോജനം
നവധാസങ്കരഃ പ്രോക്തോ ന കർത്തവ്യോധമൈസ്സഹ

എന്ന ബൃഹസ്പതിവചനമനുസരിച്ചു നടന്നാൽ ഉത്തമം. ഇപ്രകാരം ആചാരോന്നമനത്തിനായി യത്നിക്കുന്നവരെ സവർണ്ണരും ഗവർമ്മെന്റും യഥായുക്തം സഹായിക്കേണ്ടതാകുന്നു. അന്യരുടെ പ്രേരണയോ നിർബ്ബന്ധമൊ അർത്ഥനയോ കൂടാതെ ജനസാമാന്യം ഏതാനും വർഷങ്ങൾക്കുള്ളിൽ അവരെ അടുത്തുവരാനനുവദിക്കും. കാലാന്തരത്തിൽ ക്ഷേത്രപ്രവേശവും സിദ്ധിക്കും. ജനങ്ങൾക്കു തനിയേ കാലക്രമത്തിൽ ഉണ്ടാകേണ്ട മനസ്ഥിതിയെ നിർബ്ബന്ധിച്ചു വരുത്തിക്കൂട്ടാൻ ആർക്കും സാധിക്കയില്ല. ആർക്കും അധികാരവും ഇല്ല. അതു് അമംഗളമായി പരിണമിക്കയും മതത്തെ നശിപ്പിക്കയും ചെയ്യും. ഹിന്ദുമതം ആദികാലം മുതല്ക്കേ ഏർപ്പെടുത്തിട്ടുള്ള പദ്ധതി ഇതാണു്. അതിനാൽ ഹിന്ദുക്കളുടെ വിശ്വാസം അത്രമാത്രം ഗാഢവും അചഞ്ചലവും ആകുന്നു. അസംസ്കൃതബുദ്ധിയിലുംകൂടി ഈ സ്വഭാവം ദൃശ്യമാകുന്നു. ഇപ്രകാരമുള്ളവർക്കു ഭജനമഠങ്ങൾ, സ്നാനത്തിനു കുളങ്ങൾ, നെയ്ത്തുശാലകൾ മുതലായവ ഉണ്ടാക്കിക്കൊടുക്കാൻ ഗവർമ്മെന്റും പൊതുജനങ്ങളും ഔദാര്യമുള്ളവരായിരിക്കേണ്ടതാണു്. 3. (v) ചോദ്യത്തിലെ മറുപടിയിൽ സൂചിപ്പിച്ചിട്ടുള്ള വൈദികസഭ ഇവരുടെ മേലന്വേഷണം വഹിക്കാവുന്നതാണു്.

24. ചോദ്യം:— ക്ഷേത്രപ്രവേശനപ്രസ്ഥാനം സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ സാമുദായികവും മതപരവുമായ സമത്വം സ്ഥാപിക്കുന്നതിനുള്ള പ്രവൃത്തിപദ്ധതിയുടെ മറ്റു ഭാഗങ്ങളിൽനിന്നു വേർതിരിക്കാവുന്ന ഒരു ഭാഗമാണൊ, അതൊ വേർതിരിക്കാൻ പാടില്ലാത്തതൊ?

ഉത്തരം:— സവർണ്ണാവർണ്ണസമത്വം പ്രാപിക്കാനുള്ള പ്രവൃത്തിപദ്ധതിയിൽ ഒടുവിലത്തെ ഫലമാണു ക്ഷേത്രപ്രവേശനം. അതു സാധിക്കാനാണു് ആചാരവിശ്വാസാദികളിൽ അവർ ഉയർന്നു സമത്വം പ്രാപിക്കേണ്ടതു്. ഇപ്രകാരം ഫലത്തെ മാർഗ്ഗമായി തെറ്റിദ്ധരിച്ച ബാലിശത്വംകൊണ്ടു് അനർത്ഥങ്ങളല്ലാതെ പ്രയോജനമൊന്നും ഉണ്ടാകയില്ല. ഫലത്തിനു ചെടിയുടെ വളർച്ചയാവശ്യമുണ്ടെങ്കിലും അതിനു ക്ഷമയില്ലാത്ത ബാലൻ ചെടിയിൽ ഫലം കെട്ടിത്തൂക്കുമ്പോലെ ഇതു പരിഹാസം മാത്രമായി പരിണമിച്ചാലും വിരോധമില്ലായിരുന്നു. ഭയങ്കരമായ ദുരിതം ഭാവിയെ ബാധിക്കാതിരിക്കയില്ല. എന്തെന്നാൽ ഇവിടത്തെ ബാലലീല പ്രൌഢന്മാരാണു് കാര്യം കയ്യേറ്റിരിക്കുന്നതു്. പ്രകൃതിശക്തി തെറ്റിദ്ധരിക്കയോ തെറ്റിനെ ക്ഷമിക്കയോ ചെയ്കയില്ല. വഴിയെ

പോയാൽ മതി, തനിയെ ക്ഷേത്രപ്രവേശനം സിദ്ധിക്കും. സമത്വമുണ്ടാക്കാൻ അവർണ്ണരുടെ ആചാരാദികളെ ഉയർത്തുക. കാര്യകാരണങ്ങളെ കുഴച്ചുമറിക്കാതെ തിരിച്ചറിയുക. ആചാരോന്നമനത്തിൽ ക്ഷേത്രപ്രവേശനം ഉൾപ്പെടുത്താതെ വേർതിരിച്ചുനിറുത്തീട്ട് അതിനെ പ്രാപ്യസ്ഥാനമായി സങ്കല്പിക്കമാത്രമേ പാടുള്ളൂ.

25. ചോദ്യം:— അവർണ്ണഹിന്ദുക്കളിൽ ഉൾപ്പെട്ട പ്രത്യേക വിഭാഗങ്ങളുടെ വക ക്ഷേത്രങ്ങളിൽ ആരാധനയ്ക്ക് അവർണ്ണഹിന്ദുക്കളിൽ ഉൾപ്പെട്ട എല്ലാ വിഭാഗങ്ങളേയും ഇപ്പോൾ അനുവദിക്കുന്നുണ്ടോ? ഇല്ലെങ്കിൽ, സാക്ഷി അവർണ്ണഹിന്ദുവാണെങ്കിൽ എല്ലാ അവർണ്ണഹിന്ദുക്ഷേത്രങ്ങളും എല്ലാ അവർണ്ണഹിന്ദുക്കൾക്കും ഒരുപോലെ തുറന്നു കൊടുക്കുന്നതിനെ അനുകൂലിക്കുന്നുണ്ടോ?

ഉത്തരം:— അവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ എല്ലാ അവർണ്ണരേയും പ്രവേശിപ്പിക്കാറില്ല. അതിൽ അവർക്കെല്ലാം സമ്മതവുമില്ല. ഉച്ചനീചത്വങ്ങൾ അവർ തമ്മിലും ധാരാളം ഇപ്പോൾ ഉണ്ട്.

26. ചോദ്യം:— അവർണ്ണഹിന്ദുക്കൾക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നപക്ഷം, സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ ഏതെങ്കിലും സവർണ്ണഹിന്ദുക്കളോ അവർണ്ണഹിന്ദുക്കളോ മുമ്പിലത്തെപ്പോലെയുള്ള ആരാധനയിൽനിന്നും വിരമിക്കുമോ?

ഉത്തരം:— അവർണ്ണർക്ക് ക്ഷേത്രപ്രവേശനം അനുവദിച്ചാൽ സവർണ്ണർ ആ വക ക്ഷേത്രങ്ങളിൽ ആരാധനയ്ക്കു പോകയില്ല. "ഉല്പാതേഷു പലായേഷു ന കുര്യാൽ പൂജനം ഹരേഃ" എന്ന വിഷ്ണുസംഹിതാപ്രമാണമനുസരിച്ചു ആരാധന മുടങ്ങുകയേയുള്ളൂ. "ശ്വപചോരവ്രാത്യപാഷണ്ഡചണ്ഡാലാദിപ്രവേശനം, ഏതേ ചാന്യേ ച വിജ്ഞേയാ ഉല്പാതാ ബഹുദോഷദാഃ" ഇക്കൂട്ടത്തിൽ അവർണ്ണപ്രവേശനം "ഉല്പാത"മാണെന്നും സിദ്ധിക്കുന്നു. ഉല്പാതങ്ങൾ "ബഹുദോഷദ"ങ്ങളാണെന്നു പറയുന്നതുകൂടാതെ ആ സമയം— "അസ്പൃശ്യാപ്രതിമാപീഠപ്രാസാദാസ്സാംഗദേവതാഃ. പിതാനാഗ്നിരിമംവിജ്ഞാന്ത്ബിംബമുല്പാതദൂഷിതം, അകൃതായാന്തുനിഷ്കൃത്യാം വിനശ്യേദ്ദേവസന്നിധിഃ, തത്സ്ഥാപ്രേതാശയക്ഷ്മവ്യാധിശോകാധിർന്നൃണാം." എന്നും "തസ്മാൽ സർവ്വപ്രയത്നേന കർത്തവ്യമവിളംബിതം. പ്രായശ്ചിത്തം..." എന്നും തന്ത്രപ്രമാണത്തിൽ കാണുന്നു. അതിനാൽ ക്ഷേത്രംകൊണ്ടു ജനങ്ങൾക്കുണ്ടായിക്കൊണ്ടിരുന്ന അനുഗ്രഹഫലം പോയിട്ട് അനർത്ഥഫലമുണ്ടാകുമെന്നു സ്പഷ്ടമായിരിക്കുന്നു. ഇപ്രകാരം നാടൊട്ടുക്കുള്ള അനുഗ്രഹത്തെ അനാ

ത്ഥമാക്കിത്തീക്കാൻ കല്പിച്ചുകൂട്ടിപ്പുറപ്പെടുന്നതു 'ക്രിമിനൽ'വകുപ്പിൽ ഉൾപ്പെടുത്താത്തതു് എന്തുകൊണ്ടാണെന്നറിയുന്നില്ല. "ആഭിചാരം" ആ വകുപ്പിൽ ഉൾപ്പെടുമെന്നും ഇതുൾപ്പെടുകയില്ലെന്നും വിചാരിക്കുന്നവർ, വിദേശീയരിലല്ലാതെ ചിന്താഗതിയെ പാകംചെയ്യുന്നവരെ ശിക്ഷിക്കണമെന്നു ശഠിക്കുന്നവരായിരിക്കും. നമ്മുടെ ശാസ്ത്രം ശാസ്ത്രമല്ലെന്നും അന്യരുടെ സങ്കല്പങ്ങൾ ശാസ്ത്രമായി സ്വീകരിക്കണമെന്നും ചുമത്തുന്ന മാനസികമായ അടിമത്തം മനുഷ്യസ്വാതന്ത്ര്യത്തെ ഭയങ്കരമായി ബാധിച്ചു പൌരസ്ത്യരെ ജീവച്ഛവമാക്കിയിരിക്കുന്നു.

"ഘോരപാതകചണ്ഡാലചാതുർവൎണ്ണ്യബഹിഷ്കൃതാഃ. ശ്വാനപാഷണ്ഡകാവർജ്യാമ്ലേച്ഛദേശസമുത്ഭവാഃ ......... തൈന്യസമ്മിശ്രിതൈരന്യൈ ...... ദേവൈസന്നിഹിതേ സ്പൃഷ്ടേ ...... അത്ഭുതോക്തക്രമേണൈവശാന്തിം കുര്യാദ്വിചക്ഷണഃ ......... അന്യഥാ ന ച സാന്നിധ്യം." എന്നിപ്രകാരം തത്വപ്രദീപികയിൽ പറയുന്നു. അതിനാൽ ക്ഷേത്രത്തിൽ ദേവസാന്നിദ്ധ്യം നശിച്ചു് അതു് അന്യസ്ഥലംപോലെ പരിണമിച്ചു പോകുമെന്നു തെളിയുന്നു. പരിഹാരാൎത്ഥം ശാന്തികൎമ്മങ്ങൾ ചെയ്യണമെന്നും വിധിക്കുന്നു.

"ചണ്ഡാലൈരന്ത്യജൈശ്ചൈവതഥാന്യൈഃ പ്രതിലോമജൈഃ, മ്ലേച്ഛൈശ്ചപരീചചണ്ഡാലൈർ ശ്രുതനിന്ദാദി ദൂഷിതൈഃ. ഏവമാദിഭിരസ്പൃശ്യൈർദ്ദേവാഗാരെവിശേഷതഃ സ്പൃഷ്ടേ പ്രവേശനേ ബാധാ പൂജാകാലേ ച ദൎശനെ". (ഭൃഗുസംഹിത.)

"ചണ്ഡാലപതിതോദക്യാസൂതികോന്മത്തകാദിഭിഃ ....... പ്രവിഷ്ടേ പൂജനെ സ്പൃഷ്ടേ ദ്രവ്യാണാം സ്പൎശനെ തഥാ.

ദോഷാശ്ച ബഹുധാപ്രോക്താസ്തന്ത്രേഷ്വേവ പൃഥക് പൃഥക്."
(പാശുപതം)

ഇപ്രകാരം അനവധി പ്രമാണങ്ങൾ കൊണ്ടു് അവൎണ്ണപ്രവേശനവും അവർ തൊട്ട പൂജാദ്രവ്യങ്ങളും ദുരിതഹേതുക്കളാണെന്നു കാണുന്നതിനെ നിരാകരിച്ചു കൂടുന്നതല്ല. അവയെ അതിലംഘിക്കുന്നവർ ഹിന്ദുക്കളും അല്ല. ഹൈന്ദവപ്രമാണങ്ങൾ വിശ്വസിക്കാതെ അവയെ ഉല്ലംഘിച്ചും നശിപ്പിച്ചും അവൎണ്ണർ ഹിന്ദുക്കളാണെന്നു് അഭിമാനിക്കുന്നതിന്റെ അയുക്തികത ആൎക്കും ബോദ്ധ്യമാകുന്നതാണു്. ഗവൎമ്മെന്റാജ്ഞയോടുകൂടിയോ കൂടാതെയോ അവൎണ്ണർ പ്രവേശിച്ചു ക്ഷേത്രങ്ങളെ അശുദ്ധപ്പെടുത്തിയാൽ സവൎണ്ണർ വിഗ്രഹത്തെ അവിടെനിന്നും പറിച്ചിളക്കി മറ്റു വല്ലിടത്തും പ്രതിഷ്ഠിച്ചു നിരുപദ്രവമായി ആരാധന

നടത്തണമെന്നുകൂടി പ്രമാണം വിധിക്കുന്നു. അതിനും സാദ്ധ്യമല്ലാതെ വന്നാൽ വിഗ്രഹത്തിലെ ചൈതന്യത്തെ പുരോഹിതൻ ആത്മാവിൽ ആവാഹിപ്പെടുത്തുകൊണ്ടു് ആ ശിലയെ മണ്ണിൽ കുഴിച്ചിട്ടുകളയണമെന്നുകൂടി പറഞ്ഞു കാണുന്നു.

"സോപാധിവപ്രവേശേവാ ചണ്ഡാലാദിസ്പൃഷ്ടിതെ, ചൊരാദ്യുപദ്രവയുതെസ്ഥലെ പ്രേതവനാന്തികെ. തസ്മാൽബിംബം സമാദായ ശുദ്ധദേശെ മനോരമെ. യജമാനാഭിലഷിതെ പ്രതിഷ്ഠാപ്യ സമർച്ചയേൽ (ചലനപ്രതിഷ്ഠാവിധി.) ഏവംകർത്തുമശക്തശ്ചേൽഭൂമൌ ബിംബാനി ഗോപയേൽ. ആത്മന്യാരോപ്യതച്ഛക്തിം" (വൈഖാനസാഗമം). അവറ്റിലും പ്രമാണവിശ്വാസമുള്ളവർ ആവക ശൂന്യക്ഷേത്രങ്ങളെ ഉപയോഗിക്കയില്ല.

27. ചോദ്യം:— ക്ഷേത്രങ്ങളിലെ ഈശ്വരസാന്നിദ്ധ്യത്തെ അതു ബാധിക്കുമൊ? ബാധിക്കുമെങ്കിൽ എങ്ങനെ?

ഉത്തരം:—അവർണ്ണപ്രവേശനത്താൽ ഈശ്വരസാന്നിദ്ധ്യം നശിച്ചുപോകും. ലോകത്തിൽ എങ്ങും അവ്യക്തമായി വ്യാപിച്ചിരിക്കുന്ന ഈശ്വരചൈതന്യത്തെ ശാസ്ത്രോക്തകർമ്മങ്ങളാൽ പ്രതിഷ്ഠാവിഗ്രഹത്തിൽ പ്രകടമാക്കിത്തീർക്കയാണു ചെയ്യുന്നതു്. ആ പ്രവൃത്തിക്കു യോജിക്കാത്ത നടപടികൾ അതിനെ വിഫലപ്പെടുത്തുമെന്നു സ്പഷ്ടമാണു്. ലോകത്തിൽ എങ്ങും വ്യാപിച്ചിരിക്കുന്ന വിദ്യുച്ഛക്തിയെ പ്രകടമാക്കിത്തീർക്കാൻ യന്ത്രവിശേഷങ്ങളാൽ സാധിക്കയും അതിനോടു് അവിഹിതമായി പെരുമാറിയാൽ അനർത്ഥങ്ങൾ ഉണ്ടാകയും ആശക്തി നശിച്ചുപോകയും ചെയ്യുമെന്നുള്ള ദൃഷ്ടാന്തം ഇവിടെ സവിശേഷം യോജിക്കുന്നു.

"മന്ത്രാത്മകോമഹാദേവഃ പ്രതിമാദിഷു പൂജ്യതെ. മന്ത്രാശ്ചവൈദികാസ്സർവ്വേ സ്മാർത്താസ്സമൂല ഏവച. ലിംഗെചോല്പാതസംസ്പൃഷ്ടേ നിഷ്ഫീഭ്യുഃ ശ്രൌതതാന്ത്രികാഃ. മന്ത്രേചോപഹതെ തസ്മിൻ തൽസംസ്ഥാരെ വിനാശിതെ തസ്മാൽ പ്രവസതീശ്വരഃ" (പാശുപതം). ഇവിടെ ബിംബത്തിൽ ചൈതന്യമുണ്ടാകുന്നതെങ്ങിനെയാണെന്നും "ഉല്പാത" ദൂഷിതമാകുമ്പോൾ മന്ത്രതന്ത്രങ്ങൾ എങ്ങിനെ ഫലിക്കയില്ലെന്നും അപ്പോൾ തന്നിമിത്തമുണ്ടായിട്ടുള്ള ചൈതന്യം എങ്ങിനെ അസ്തമിക്കും എന്നും പ്രസ്താവിച്ചിട്ടുള്ളതു് എത്രയും യുക്തിയുക്തമായിരിക്കുന്നു. 16-ാമത്തെ ചോദ്യത്തിന്റെ മറുപടിയും ഇവിടെ യോജിക്കുന്നതാണു്. ക്ഷേത്രത്തെപ്പോലും ദേവശരീരമായി ഗണിക്കണമെന്നും അവിടെ അശു

ദ്ധി നേരിട്ടാൽ അതു് ദേവനെ ബാധിക്കുമെന്നും കാണുന്നു. "പ്രാസാദഗർഭപീഠാർച്ചാ ശരീരത്വേന ശാർങ്ഗിണഃ - കഥിതം സർവ്വമാരക്ഷ്യാഃ വിപ്രൈരശുദ്ധിശങ്കയാ." (വിഷ്ണുസംഹിത) ക്ഷേത്രത്തേയും ഗർഭഗൃഹത്തെയും പീഠത്തേയും വിഗ്രഹത്തേയും ഭഗവൽ ശരീരമായി കല്പിച്ചിരിക്കുന്നു. ഇതല്പം കൂടി വിസ്തരിക്കുമ്പോൾ സപ്തപ്രാകാരങ്ങളും ഉൾപ്പെടുന്നു. എന്നാൽ ശരീരം സ്ഥൂലതരമായിത്തീരുന്തോറും ശുദ്ധികർമ്മങ്ങളിൽ നിഷ്കർഷ കുറഞ്ഞു കുറഞ്ഞു വരുമെന്നും ഒടുവിൽ സർവ്വലോകവ്യാപിയായ ശരീരത്തിനു യാതൊരു ശുദ്ധിയും ആവശ്യമില്ലെന്നും വരുന്നു. ചൈതന്യവും അപ്രകാരം തന്നെ കുറഞ്ഞു കുറഞ്ഞു സപ്തപ്രാകാരങ്ങൾക്കു വെളിയിൽ സർവ്വലോകസാമാന്യമായ ഭഗവൽ ചൈതന്യത്തെ മാത്രമെ പ്രകടിപ്പിക്കയുള്ളൂ. അഭീഷ്ടസിദ്ധിയും അനിഷ്ടനിവാരണവും ഉണ്ടാകാൻ ചൈതന്യവിശേഷം ആവശ്യവുമാണ്. അതില്ലെങ്കിൽ അവനവന്റെ വിധിപോലെയെല്ലാം വരുമെന്നും വരുന്നതെല്ലാം അനുഭവിക്കണമെന്നും വന്നുകൂടുന്നു. ആദികാലം മുതല്ക്കു അനിഷ്ടത്തിൽ വിരോധവും അഭീഷ്ടത്തിൽ ആഗ്രഹവും മനുഷ്യജാതിക്കുണ്ടായിരുന്നതിനാലാണ മഹർഷിമാർ ഈ മാർഗ്ഗം അവരുടെ അനുയായികൾക്കേർപ്പെടുത്തിയിരിക്കുന്നതു്. സപ്തപ്രാകാരങ്ങളിൽ അവർണ്ണപ്രവേശനം കൊണ്ടുണ്ടാകുന്ന അശുദ്ധിപരിഹാരങ്ങളുടെ പ്രമാണം ഇവിടെ ചേർക്കുന്നു.

"ചണ്ഡാലാദിപ്രവേശേതു പ്രഥമാവരണേസതി. വാസ്തുഹോമാന്തതോർദ്ധ്വം വാശാന്തിഹോമം തഥൈവച. അഷ്ടോത്തരശതം ദേവം കലശൈഃ സ്നാപയേൽ പുനഃ. ദ്വിതീയാവരണേ ചൈവസ്നപനം സ്യാൽ ഷഡ്ഘടിഭിഃ ശാന്തിം കൃത്വാതൃതീയേപിചതുർവിംശതിസ്തഥാ- സ്നാപയിത്വാതുകലശൈർവ്വിശേഷേണ നിവേദയേൽ. ചതുർത്ഥാവരണേ ചാപിദ്വാദശൈഃ കലശൈസ്തഥാ— സ്നാപയിത്വാതുദേവേശം. വാസ്തുഹോമം സമാചരേൽ. പഞ്ചമാവരണേ ചാപിദ്വാദശൈ! കലശൈസ്തഥാ. സ്നാപയിത്വാതുദേവേശം ജുഹുയാൽ വൈഷ്ണവം തഥാ. ഷഷ്ഠേതാവരണേ ചാപിസപ്തഭിഃ കലശൈസ്തഥാ— സപ്തമാവരണേചാപി സർവ്വേഷാമപിസഞ്ചരേൽ, വീഥീപിപ്രവേശേതു ന ദോഷഃ സ്യാൽ കദാചന."

(വൈഖാനസാഗമം)

ഇപ്രകാരമെല്ലാം നിർബ്ബന്ധമുള്ളതിനാൽ ക്ഷേത്രനിർമ്മാണം പോലും അവർണ്ണാധിവാസസ്ഥലത്തുനിന്നും വളരെ അകലെയായിരിക്കണം എന്നു വിധിച്ചിരിക്കുന്നു. "പ്രതിലോമസമീപേതു നാകുർയ്യാദ്ദേ

ദിരം — ചണ്ഡാലപത്തനാൽ ക്രോശാൽ ഉപാറെതനു പ്രകല്പയേൽ.”
(ആഗമം)

“ഈശ്വരസ്സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി.” എന്നു ഗീതയിലും ദേഹം ദേവാലയമാണെന്നും ആത്മാ അതിലെ ദേവനാണെന്നും മൈത്രേയോ ഉപനിഷത്തിലും, ഹൃദയം എന്നതു ലോകത്തിലെ മഹത്തായ ആയതനമാണെന്നു നാരായണസൂക്തത്തിലും പറഞ്ഞിട്ടുള്ളതനുസരിച്ചു സകല ജീവജാലങ്ങളിലും മനുഷ്യരിൽ വിശേഷിച്ചും ഹൃദയത്തിൽ ഈശ്വരാധിവാസമുണ്ടെന്നു സിദ്ധിക്കുന്നു. എന്നാൽ കാമക്രോധാദികൾക്കു വശപ്പെട്ട ജീവൻ ഈ തത്വത്തെ മറന്നു ഹിംസാദിപാപങ്ങൾ ചെയ്തു ക്ഷുദ്രനായി തീരുകയാൽ ഹൃദയമണിയറയെ തമസ്സുകൊണ്ടു നിറക്കുന്നു. അവിടത്തെ ചൈതന്യം അയാളാൽ ആരോപിതമായ തമസ്സിന്റെ ഭേദഗതിയനുസരിച്ചും കൂടുതൽ കുറവനുസരിച്ചും ഭൂതപ്രേതപിശാചുക്കളായോ യക്ഷഗന്ധർവ്വാദികളായോ ക്ഷുദ്രദേവന്മാരായോ പ്രകടമാകുന്നതാണു്. അതിനാൽ ഓരോ ശരീരവും ഓരോ ജംഗമക്ഷേത്രമാണു്. അതാതു ക്ഷേത്രത്തിലെ ദേവത അതാതിന്റെ പരിസരങ്ങളേയും ബാധിക്കും. അതിനാൽ തമോഗുണപ്രധാനികളായ അവർണ്ണരുടെ സാമീപ്യത്തിൽ ശുദ്ധസവർണ്ണക്ഷേത്രങ്ങളിലെ സാത്വികശക്തി മലിനപ്പെടുന്നു. അവരെ തുടർന്നു ഭൂതപ്രേതപിശാചുക്കളുടെ ബാധയും അവിടെ വന്നുചേരും. അവയോടു് ആരാധനകൊണ്ടു പഴകിയവർക്കു് അവയുപദ്രവം ചെയ്കയില്ല. അല്ലാത്തവർക്കു് ആധിവ്യാധികളും അനർത്ഥങ്ങളും അനുഭവിക്കേണ്ടിവരും. ആ തമസ്സുകൊണ്ടു ക്ഷേത്രത്തിലെ ചൈതന്യപ്രകാശം മാഞ്ഞു പോകുമെന്നും സ്പഷ്ടമാണു്.

28. ചോദ്യം:— ക്ഷേത്രങ്ങളിലെ പൂജയും മറ്റു കർമ്മങ്ങളും നടത്തുന്നതിൽ അതുകൊണ്ടു് ഏതെങ്കിലും വൈഷമ്യം ഉണ്ടാകുമോ?

ഉത്തരം:— ക്ഷേത്രങ്ങളിൽ അശുദ്ധിയുള്ളപ്പോൾ ആരാധന പൂജ മുതലായവ പാടില്ലെന്നും അവയ്ക്കു പരിഹാരം ചെയ്കില്ലെങ്കിൽ നാശമുണ്ടാകുമെന്നും “ക്രോത്രതായാന്തുനിഷ്കൃത്യാം വിനശ്യേൽ ദേവസന്നിധി:” എന്നും 26-ാമത്തെ പ്രശ്നോത്തരത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

29. ചോദ്യം:— അവർണ്ണഹിന്ദുക്കൾക്കു് അനിയന്ത്രിതമായി ക്ഷേത്രപ്രവേശനം അനുവദിക്കുന്നപക്ഷം, ക്ഷേത്രം അതിന്റെ പരിസരങ്ങൾ, ക്ഷേത്രക്കിണറുകൾ, ക്ഷേത്രക്കുളങ്ങൾ മുതലായവയുടെ ശുചീകരണത്തെ അതു ബാധിക്കുമൊ? ബാധിക്കുമെങ്കിൽ എങ്ങനെ?

ഉത്തരം:— അനിയന്ത്രിതമായോ സനിയന്ത്രിതമായോ അവർണ്ണ

ക് ക്ഷേത്രപ്രവേശം അനുവദിച്ചാൽ അതു നിമിത്തം ക്ഷേത്രപരിസരങ്ങളും കുളം കിണറു മുതലായവയും അശുദ്ധപ്പെടുന്നതു കൂടാതെ അശുചിപ്പെട്ടു പോകുന്നതുമാകുന്നു. ഇതിനു ഏതാനും സംവത്സരങ്ങളായി അവർണ്ണപ്രവേശം സംഭവിച്ചിട്ടുള്ള അമ്പലപ്പുഴ വൈക്കം ഈ ക്ഷേത്രസങ്കേതങ്ങൾ പ്രത്യക്ഷദൃഷ്ടാന്തങ്ങളാണ്. ആ സങ്കേതപ്രദേശങ്ങളിലും ക്ഷേത്രങ്ങളിലും ഉള്ള വായുമണ്ഡലത്തിൽ അഭൂതപൂർവ്വമായ മത്സ്യഗന്ധം വ്യാപിച്ചു കാണുന്നതും, കാക്ക പരുന്തു മുതലായവ കൊത്തിക്കൊണ്ടു വന്നിടുന്ന മത്സ്യശരീരാംശങ്ങൾ അവിടവിടെ വീണുകിടക്കുന്നതും കൂടാതെ നിർഭയമായി ഭക്ഷണത്തിനു മനുഷ്യഹസ്തങ്ങളിൽ പ്രത്യക്ഷമാകുന്ന മത്സ്യക്കുലകളും പൊതികളും പോരെങ്കിൽ ചിലപ്പോൾ എല്ലാം കുട്ടച്ചുമടുകളും ക്ഷേത്രപ്രാന്തങ്ങളെ ഏതു തരത്തിൽ ആക്രമിച്ചിട്ടുണ്ടെന്നു പാവപ്പെട്ട സാധാരണജനങ്ങൾക്കറിയാവുന്നതുപോലെ അധികാരവലിപ്പമുള്ള ഉദ്യോഗസ്ഥന്മാർക്കറിവാൻ സാധിക്കയില്ല. ഇക്കൂട്ടരുടെ മലമൂത്രവിസർജ്ജനാദികൾക്കും [illegible] ഇപ്പലിനം അവരുടെ സഞ്ചാരപ്രദേശം സ്വാധീനമാക്കാതെ നിവൃത്തിയില്ല. ഇവരുടെ ശരീരമാലിന്യവും ഇവരുടെ ശ്വാസാദികളിൽക്കൂടി നിർഗ്ഗമിക്കുന്ന ഹേയാണുക്കളും ശുദ്ധസാത്വികാഹാരം ചെയ്യുന്ന സവർണ്ണർക്കു രോഗഹേതുകളല്ലെന്നു ധൈര്യം പറവാൻ ഒരു ഡോക്ടർക്കും കഴിവില്ലെന്നു തോന്നുന്നു. ആ വക ദുർഗ്ഗന്ധത്തിൽ സാധുക്കളായ സവർണ്ണർക്ക് അറപ്പും അസഹ്യതയും ചിലപ്പോൾ തലവേദന ഛർദ്ദി മുതലായവയും ഉണ്ടാകുന്നുണ്ടെന്നുള്ള വസ്തുത സാരമായി ചില രോഗബീജങ്ങൾ തന്നിമിത്തം സവർണ്ണശരീരത്തിൽ അങ്കുരിക്കുന്നുണ്ടെന്നു സൂചിപ്പിക്കയാണെന്നു സാമാന്യബുദ്ധിക്കനുമാനിക്കാം. ഈ ബീജങ്ങൾ സവർണ്ണശരീരത്തിൽനിന്നും പുറത്തു വരുമ്പോൾ അവർണ്ണർക്കും തട്ടുന്നു കൂടാത്തവയായ്ത്തീരുന്നു. ഒരു പക്ഷേ അവരെയായിരിക്കാം അധികം ഇരയാക്കുക. അതിനാൽ അവർണ്ണരുടേയും സാമാന്യമായി ലോകത്തിന്റേയും ക്ഷേമത്തെ ഉദ്ദേശിച്ചു തന്നെയായിരിക്കണം മദ്യമാംസദൂഷിതമായ ഹേയാണുക്കളെ അത്യന്തം വൈധർമ്യമുള്ള സവർണ്ണശരീരത്തിൽ പ്രവേശിപ്പിക്കാതെ പ്രാചീനമേധാവികൾ തീണ്ടൽ അകറ്റി നിറുത്തിട്ടുള്ളതും പ്രായശ്ചിത്തമായി സ്നാനാദി പ്രതിവിധികൾ കല്പിച്ചിട്ടുള്ളതും. സ്നാനപാനാദികൾക്കുള്ള വെള്ളവുംകൂടി ഇപ്രകാരം ദൂഷിതമായാൽ പിന്നത്തെക്കഥ പറയാനുമില്ല.

പോരെങ്കിൽ ഇപ്പോൾതന്നെ ക്ഷേത്രക്കുളവും കിണറും കൊണ്ടു കഴിക്കുന്നവരുടെ സംഖ്യ അവയുടെ വലുപ്പത്തെ തുലോം കവിഞ്ഞി

ിക്കയാണെന്നും അവയെ നിയതകാലങ്ങളിൽ ശുചിയാക്കാനുള്ള ശ്രമവും വ്യയവും വൃഥാവായെ പരിണമിക്കുന്നുള്ളുവെന്നും അവയെ പ്രത്യക്ഷം കാണുന്നവൎക്കെല്ലാം ബോദ്ധ്യപ്പെടുന്നതാണ്. ഇതോടൊന്നിച്ചു ഇതുവരെ പ്രവേശമില്ലാതിരുന്ന ഒരു ജനവൎഗ്ഗത്തെ മുഴുവൻ ഒന്നിച്ചു ഇവയിലേക്കു ഇറക്കിവിടുക എന്നുവെച്ചാൽ ഇപ്പഴത്തെക്കുളങ്ങൾക്കുള്ള വിസ്താരം അതാതിന്റെ പതിന്മടങ്ങായി വൎദ്ധിപ്പിച്ചാലും മതിയാകയില്ലെന്നും സാമാന്യഗണിതംകൊണ്ടുതന്നെ നിൎണ്ണയിക്കാം. ഈ ജലാശയങ്ങളെല്ലാം പങ്കാശയങ്ങളായി പരിണമിക്കും. ജലംകൊണ്ടുള്ള പെരുമാററത്തിൽ സ്നാനവിധി, ദന്തധാവനവിധി, ശൌചവിധി ഇവയനുസരിച്ചു സവൎണ്ണരെത്തന്നെ നിയന്ത്രിക്കാൻ സാധിക്കാതിരിക്കുന്ന സ്ഥിതിക്ക് അവൎണ്ണരെ ഈ കണക്കിനു പഴക്കുക എന്നതു് അസംബന്ധവും അസാദ്ധ്യവും ആകുന്നു. അതിനാൽ അശുദ്ധികൊണ്ടുണ്ടാകുന്ന അദൃഷ്ടദോഷങ്ങൾക്കു പുറമെ അശുചിത്വംകൊണ്ടുണ്ടാകുന്ന ദൃഷ്ടദോഷങ്ങൾക്കും സവൎണ്ണർ പാത്രമാകുന്നതാകുന്നു.

30. ചോദ്യം:— മേൽപ്പറഞ്ഞ ഫലങ്ങളിൽ എല്ലാമൊ എതെങ്കിലുമൊ താൽക്കാലികമായിരിക്കുമൊ അതൊ ശാശ്വതമായിരിക്കുമൊ?

ഉത്തരം:— മേൽ പറഞ്ഞ ഫലങ്ങൾ താല്ക്കാലികങ്ങളായി മാത്രം കണക്കു കൂട്ടിയാൽ പോരാ— "സദൃശം ചേഷ്ടതെ സ്വസ്യാഃ പ്രകൃതേൎജ്ഞാനവാനപി" എന്ന ഗീതാപ്രമാണമനുസരിച്ചു അവനവന്റെ ജന്മസിദ്ധമായ പ്രകൃതിയെ കവിഞ്ഞു പ്രവൎത്തിക്കാൻ ജ്ഞാനമുള്ളവരായാൽകൂടി അവൎണ്ണരെക്കൊണ്ടു സാധിക്കയില്ല എന്നതു് ഒരു ലോകതത്ത്വമാണ്. ഒരു പക്ഷെ ശിക്ഷയിലുള്ള ഭയംകൊണ്ടൊ സമ്മാനത്തിലുള്ള ആശകൊണ്ടൊ മനുഷ്യൻ കുറെയെല്ലാം സ്വപ്രകൃതിയെ പോരാടി ജയിക്കാൻ നോക്കുന്നതായിരിക്കാം. ബഹിഷ്കരണശിക്ഷയിലെ ഭയംകൊണ്ടു് അവൎണ്ണരുടെ ആചാരനടപടികളെ ഉന്നമിപ്പിക്കാൻ സാധിച്ചിട്ടില്ലെന്നുള്ളതു സിദ്ധമാണ്. ഒരു പക്ഷെ സവൎണ്ണസാമീപ്യം സിദ്ധിക്കുമെന്നുള്ള സമ്മാനപ്രലോഭം അവരെ ആ വിഷയത്തിൽ ഉന്നമിപ്പിക്കുമൊ എന്നുകൂടി പരിക്ഷിക്കാനുണ്ടു്. ആ തരം പരിക്ഷകൾക്കുടെ ഇടകൊടുക്കാതെ ഉടൻ അനൎഹമായ പ്രമോഷൻ കൊടുത്തു സമ്മാനിച്ചാൽ, മനുഷ്യപ്രകൃതിയുടെ അധോഗതിക്കുള്ള സ്വതസ്സിദ്ധമായ വാസന അവൎണ്ണരിൽ വിശേഷിച്ചും അപ്രതിഹതമായ ശക്തിയോടുകൂടി പ്രവഹിച്ചു്, ദുരാചാരങ്ങൾ ലജ്ജയും സങ്കോചവും വിട്ടു സദാചാരത്തിന്റെ പ്രൌഢിയോടും ധാൎഷ്ട്യത്തോടുംകൂടി ഘോഷയാത്രകളും ഉ

താചാരഘോഷങ്ങളും തുടങ്ങുമെന്നും അന്നു സദാചാരവും ധൎമ്മവും എല്ലാം ലജ്ജിച്ചു തലതാഴ്ത്തി ഗത്യന്തരമില്ലാതെ "ധൎമ്മോവനം ഗച്ഛതി" എന്ന ആപ്തവാക്യത്തെ പരമാൎത്ഥമാക്കിത്തീൎക്കുമെന്നും സാമാന്യബുദ്ധികൾക്കു നിഷ്പ്രയാസം നിൎണ്ണയിക്കാവുന്നതാണ്. മദ്യപാനികളുടെ വാൎഷികോത്സവം എന്നും മറ്റും പത്രങ്ങളിൽ കണ്ടിട്ടുള്ളവർ മദ്യോല്പാദകന്മാരുടേയും മീൻപിടിത്തക്കാരുടേയും നാല്ക്കാലിവധക്കാരുടേയും ക്ഷേത്രപ്രവേശനാഘോഷദിവസങ്ങളിലെ ഭാവികോലാഹലം എന്തെല്ലാമായിരിക്കുമെന്നും അവരുടെ കൊടി കുടകൾ പൂൎണ്ണകുംഭങ്ങൾ ഇവയോടുകൂടിയ ആരവാരവും ആൎപ്പുവിളിയും വിജയഗാനങ്ങളും എന്തെല്ലാം വൈചിത്ര്യങ്ങളേയും വൈവിധ്യങ്ങളേയും പ്രകടിപ്പിച്ചു പത്രപംക്തികളേയും പ്രസംഗമണ്ഡപങ്ങളേയും മുഖരിതമാക്കുമെന്നും എത്ര എത്ര കവികോകിലങ്ങൾ കളകൂജിതം പാടി പരശുരാമക്ഷേത്രത്തേയും ധൎമ്മഭൂമിയേയും കുളുൎപ്പിക്കുമെന്നും ഓൎക്കുമ്പോൾ, ഇപ്പോൾ തന്നെ സാധുക്കളായ സാത്വികസവൎണ്ണർ ഇരുണ്ടിരുപ്പിൽ അന്ധിച്ച് അസ്തമിച്ചു പോകുന്നു. അതിനാൽ അവരെ ഉന്നമിപ്പിക്കണമെന്നുള്ള ഉദ്ദേശമാണെങ്കിൽ അത് ഇനി ഒരിക്കലും സാധിക്കാത്ത നിലയിലാക്കാനാണ് ഇതുപകരിക്കുന്നത്. പിന്നെ തന്നിമിത്തമുണ്ടാകുന്ന ദോഷഫലം താല്ക്കാലികമാകുന്നതെങ്ങിനെ?

31. ചോദ്യം:— താല്ക്കാലികവും ശാശ്വതവുമായ മറ്റു ഫലങ്ങളുണ്ടാകുമൊ? ഉണ്ടാകുമെങ്കിൽ എന്തെല്ലാം?

ഉത്തരം:—സാധൎമ്മ്യമുള്ള വസ്തുക്കൾ തമ്മിൽ ചേൎന്നാലുണ്ടാകുന്ന ഫലം സാമാന്യമായി ഊഹിക്കാം. വൈധൎമ്മ്യമുള്ള വസ്തുക്കളുടെ സമ്മേളന ഫലം കൊണ്ടുതന്നെ അറിയണം—അറിഞ്ഞിട്ടുള്ളടത്തോളം അമംഗളമാണുള്ളത്. "നിൎമ്മലം നദീജലം സാഗരം തന്നിൽ ചേൎന്നാൽ നിശ്ചയം പുളിച്ചുപോമെന്നതു കാണുന്നീലെ" എന്ന കവിവാക്യമനുസരിച്ച് സവൎണ്ണർ അവൎണ്ണപ്രകൃതിയെ കൈക്കൊള്ളുമായിരിക്കാം. അവൎണ്ണർ സവൎണ്ണസംസ്കാരങ്ങളെ സ്വീകരിക്കുമെന്നു തോന്നുന്നില്ല. സവൎണ്ണരിൽതന്നെ മതവിശ്വാസികളും അവിശ്വാസികളും എന്നൊരു പിരിവുണ്ടാകും. വിശ്വാസികളും ആചാരപരന്മാരും കൂടുതൽ പീഡനത്തിനു പാത്രമാകും. അവരുടെ ആരാധനാസ്ഥലം അവൎക്കു നഷ്ടമാകും. അവരുടെ മനസ്സാക്ഷി അനുസരിച്ച് സ്വന്തം മതാചാരങ്ങളെ സ്വന്തം ജന്മഭൂമിയിൽ സ്വന്തം ഭവനത്തിൽ അനുഷ്ഠിക്കാൻ നിവൃത്തിയില്ലെന്നാകും. ക്ഷേത്രത്തിൽ ശാസ്ത്രോക്തമായ പൂജാ

ദികൾ ഇല്ലാതാകും. 26-ാമത്തെ പ്രശ്നോത്തരത്തിൽ പ്രസ്താവിച്ചിട്ടുള്ള ദോഷങ്ങളെല്ലാം സംഭവിക്കും. ഈശ്വരവിശ്വാസവും ശാസ്ത്രപരിജ്ഞാനവും ഉള്ള ബ്രാഹ്മണരാരും ശാന്തികഴിക്കയില്ല. മതവിശ്വാസമുള്ള സവർണ്ണരും അവർണ്ണരും ക്ഷേത്രത്തെ ഉപേക്ഷിക്കും. മതവിശ്വാസമില്ലാത്ത നാമഹിന്ദുക്കൾ പ്രമാണവിരുദ്ധമായി കുറെ ദിവസത്തേക്ക് ക്ഷേത്രത്തിൽ വല്ലതുമെല്ലാം കാട്ടിക്കൂട്ടും. ഇതിൽ ദൈവകോപവും പ്രകൃതിശക്തികളുടെ വൈപരീത്യവും തജ്ജന്യമായ അനാവൃഷ്ടി, അതിവൃഷ്ടി, സാംക്രമികരോഗങ്ങൾ, കലഹങ്ങൾ, വിപ്ലവങ്ങൾ, യുദ്ധങ്ങൾ, അരാജകത്വം മുതലായവയും സംഭവിച്ചേക്കാം. മതകാര്യങ്ങളിൽ കൈകടത്തുന്നത് അധഃപതനഹേതുകമാണെന്ന ഒരു തത്വം ഇൻഡ്യാചരിത്രപഠനത്തിൽ സകലർക്കും ബോദ്ധ്യമായിട്ടുള്ളതാണ്. വർത്തമാനകാലത്തിലെ അഫ്ഘാനിസ്ഥാനിലെ അമാനുള്ളഖാനിന്റെ അനുഭവവും വിസ്മരിക്കത്തക്കതല്ല. സംഘബലവും കായബലവും ധനബലവും ഇല്ലാതെ സഹനബലവും സദാചാരബലവും ജ്ഞാനബലവും കൊണ്ടു മാത്രം ഉപജീവിച്ചുവരുന്ന അനേകം സവർണ്ണഹിന്ദുക്കളുടെ അവകാശങ്ങൾക്കും കാലക്ഷേപത്തിനും ജീവധാരണത്തിനും നിവൃത്തിയില്ലാതെ വരുമെ [8—(i). ന്റെ മറുപടി നോക്കുക] ന്നുള്ള കാരണത്താൽ നിരപരാധികളും ക്ഷേത്രോടമസ്ഥരും ഗുണഭോക്താക്കളുമായ അവരുടെ ചുടുകണ്ണുനീർ ഏതുസാമ്രാജ്യത്തിന്റേയും എത്ര കർക്കശമായ അസ്ഥിവാരശിലയേയും ദ്രവിപ്പിക്കയില്ലയോ എന്നും ബലമായി ശങ്കിക്കേണ്ടിയിരിക്കുന്നു.

32. ചോദ്യം:— ക്ഷേത്രപ്രവേശനം അനുവദിക്കുന്നപക്ഷം കാലാന്തരത്തിൽ അവർണ്ണഹിന്ദുക്കളെ ഉൾപ്പെടുത്തിയതുമൂലം ക്ഷേത്രത്തിൽപ്പോവുന്ന ജനങ്ങളുടെ സംഖ്യ വർദ്ധിക്കുന്നത്, ക്ഷേത്രങ്ങളുടെ പ്രാധാന്യത്തേയും പ്രയോജനത്തേയും വർദ്ധിപ്പിക്കുന്നതിന് ഉപകരിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? അതല്ല ഇരുകൂട്ടർക്കും ക്ഷേത്രങ്ങളിലുള്ള താല്പര്യം ക്ഷയിച്ച് അവയുടെ പ്രാധാന്യം ക്രമേണ നഷ്ടപ്പെടുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?

ഉത്തരം:—അവർണ്ണപ്രവേശനംകൊണ്ട് അവർണ്ണസംഖ്യ വർദ്ധിക്കുമെങ്കിലും സവർണ്ണസംഖ്യ അത്രയും കുറഞ്ഞുപോകയും ചെയ്യും. അഥവാ കൂടുതൽ അവർണ്ണർ വന്നു ക്ഷേത്രത്തിൽ പോകുന്നവരുടെ എണ്ണം കൂടിയാലും അതുകൊണ്ട് ക്ഷേത്രപ്രാധാന്യം വർദ്ധിക്കയില്ല. ക്ഷേത്രത്തിലെ പ്രാധാന്യകാരണം അതിലെ വിഗ്രഹത്തിലുള്ള ഈശ്വരചൈ-

തന്യമാണ്. ആയതു വർദ്ധിക്കയില്ലെന്നല്ല നശിക്കയാണ് ചെയ്യുന്ന തെന്ന് —26—ലെ മറുപടികൊണ്ടു സ്പഷ്ടമായിരിക്കുന്നു. ഈശ്വരചൈതന്യം നശിച്ചാൽ അവിടെ ചെല്ലുന്നവരുടെ മനശ്ശുദ്ധിക്കോ ആത്മോന്നമനത്തിനോ മാർഗ്ഗമൊന്നും ഇല്ല. അവിടേയുള്ള ഭക്ഷണദ്രവ്യങ്ങൾ ആഭരണാലങ്കാരാദി സുവർണ്ണരത്നദ്രവ്യങ്ങൾ ഇവയിൽ താല്പര്യമുണ്ടാകുകയും താല്പര്യം ആഗ്രഹമാകുകയും ആഗ്രഹം അവകാശങ്ങളെ നിഷേധിക്കയും അവകാശം വ്യവഹാരങ്ങൾക്കു വഴികൊടുക്കയും ചെയ്യും. എന്തെന്നാൽ ഈശ്വരചൈതന്യം അസ്തമിച്ചാൽ ശിലയിൽ ചാർത്തിയിരിക്കുന്ന അനർഘങ്ങളായ കനകരത്നാഭരണങ്ങൾ എത്രയെത്ര മഹാന്മാരുടെ സ്വാർത്ഥലേശമില്ലാത്ത ത്യാഗഫലത്തെയാണ് പ്രത്യക്ഷമാക്കുന്നതെന്ന ഉദാരബുദ്ധി അസ്തമിച്ച് നേരെ വിപരീതമായി, ഈ കല്ലിനു ഇതെല്ലാമെന്തിനാണെന്നും പ്രിയജനങ്ങളുടെ മുഖകമലത്തിൽ അവ എത്രമാത്രം കമനീയമായും ആസ്വാദ്യമായും ശോഭിക്കുമെന്നും ഇവയെല്ലാം പൊതുസ്വത്തുകൊണ്ടു നിർമ്മിതമാകയാൽ തനിക്കും അവകാശപ്പെട്ടതാണെന്നും അവകാശത്തെ സാധിപ്പാൻ നേർമാർഗ്ഗമില്ലെങ്കിൽ നേർകേടായാലും സത്യാവകാശത്തിന്റെ സിദ്ധിക്ക് ആക്ഷേപാർഹമല്ലെന്നും തോന്നിയേക്കാം. ഇവയെല്ലാം ഉടമസ്ഥനായ ദേവൻ ഉണ്ടെന്നുവിചാരിച്ചാൽ ഉടൻ എല്ലാം മാറും. ദേവനുണ്ടെന്ന സങ്കല്പം ശാസ്ത്രത്തേയും പ്രമാണത്തേയും സമ്മതിച്ചുണ്ടാകേണ്ടതാണ്. അതല്ലെങ്കിൽ സർവ്വേക്കല്ലിലും മൈൽക്കുറ്റിയിലും തുല്യാവകാശത്തോടുകൂടി ദൈവസങ്കല്പം സംഭവിക്കാമല്ലോ. "ദൈവവിചാരത്തിൽ വിഷയചിന്ത അസ്തമിക്കുന്നു. വിഷയചിന്തയിൽ ദൈവവിചാരം അസ്തമിക്കുന്നു." ഇപ്പോൾ ക്ഷേത്രപ്രവേശമുള്ളവരിൽത്തന്നെ പലരും ദേവനെ ഉപേക്ഷിച്ച് ദേവന്റെ നിവേദ്യാദികൾക്കായും മറ്റും കാണിക്കുന്ന ദുരാഗ്രഹവും പരാക്രമവും അപഹരണതന്ത്രങ്ങളും കണ്ടപ്പോൾ സാധുക്കളായ അവർണ്ണർ നിർഗ്ഗുണമായ ശിലയേയും അപ്രത്യക്ഷനായ ദേവനേയും വിട്ട് അനുഭവയോഗ്യമായ ഇതരപദാർത്ഥങ്ങളെ ആയിരിക്കും ആശിക്കുന്നതെന്നു നിശ്ചയിക്കാൻ ജ്യോതിഷം വേണമെന്നു തോന്നുന്നില്ല. ദേവനെ മറന്നു വിഷയങ്ങളെ ചിന്തിച്ചാലത്തെ ഫലം ഗീതയിൽ പറയുന്നതു എത്ര സൂക്ഷ്മമായിരിക്കുന്നു. "ധ്യായതോ വിഷയാൽപുംസ സ്സംഗസ്തേഷൂപജായതേ, സംഗാൽ സംജായതേകാമഃ കാമാൽ ക്രോധോഭിജായതേ. ക്രോധാൽ ഭവതി സംമോഹഃ സംമോഹാൽ സ്മൃതിവിഭ്രമഃ സ്മൃതിഭ്രംശാൽ ബുദ്ധിനാശോ ബുദ്ധിനാശാൽ പ്ര

ണശ്രുതി.” അശാസ്ത്രവിഹിതമായ വിദേശവിദ്യാഭ്യാസത്തിൽ മതിമയങ്ങി. “അനഭ്യാസെ വിഷംശാസ്ത്രം” എന്നതിന്നന്നും ശാസ്ത്രോക്തമായ വിധിനിഷേധങ്ങളിലും ശുദ്ധാശുദ്ധ നിയമങ്ങളിലും വെറുപ്പുതോന്നി കാമക്രോധാദികൾ മുമ്പിട്ടുയൎന്ന ഹൃദയത്തിലെ ദൈവചൈതന്യം മങ്ങി ക്ഷേത്രത്തിൽ പ്രവേശിക്കുന്ന ഇന്നത്തെ സവൎണ്ണഹിന്ദുക്കളിൽതന്നെ പലരും ദൈവസാന്നിദ്ധ്യത്തെ മറന്നു ബ്രഹ്മസ്വാദികളിൽ അഭിലഷിക്കയും അസൂയപ്പെടുകയും അവയെ നശിപ്പിക്കുവാനും ഭേദപ്പെടുത്താനും ശ്രമിക്കയും ചെയ്തുവരുന്നതിന്റെ ഒരു പരിണാമഫലമല്ലയൊ ഈ ഭയങ്കരമായ ഉല്പാദനത്തിനുള്ള ഉദ്യമം എന്നുകൂടി നിരൂപിക്കുമ്പോൾ ക്ഷേത്രത്തെ അടിയോടെ നശിപ്പിച്ചല്ലാതെ ഈ ഉദ്യമത്തിനു ഉപശാന്തിയുണ്ടാകയില്ലെന്നു നിശ്ചയിക്കാം.

ഏതൊരു മനുഷ്യബുദ്ധിക്കും വിഗ്രഹം ആരാധ്യമാകണമെങ്കിൽ അതിൽ ദൈവസാന്നിദ്ധ്യമുണ്ടായതായി വിശ്വാസമുണ്ടാകണം. അല്ലെങ്കിൽ അതു നടുതല വെട്ടുന്ന കിളികൾ പാവയെക്കണ്ടു ഭയപ്പെടുന്നതുപോലെയുള്ള ഒരു മൌഢ്യമാണ്. ദൈവസാന്നിദ്ധ്യം ആവാഹനാദിക്രിയകളാൽ ആവിൎഭവിക്കയും, ഉച്ചാടനാദിക്രിയകളാലും നിഷിദ്ധകൎമ്മങ്ങളാലും തിരോധാനം ചെയ്കയും ചെയ്യുന്നതായി അയാൾ വിശ്വസിക്കണം. അപ്രകാരമുള്ള വിശ്വാസമുണ്ടാകണമെങ്കിൽ അയാൾ ഹിന്ദുമതപ്രമാണങ്ങളെ വിശ്വസിക്കുന്ന ഹിന്ദുവാകണം. ഹിന്ദുമതപ്രമാണങ്ങളെ വിശ്വസിച്ചാൽ സാന്നിദ്ധ്യകരങ്ങളായ പ്രവൃത്തികളേ ക്ഷേത്രത്തിൽ പാടുള്ളു എന്നും അന്യങ്ങളായവ പാടില്ലെന്നും സമ്മതിക്കണം. അപ്രകാരം സമ്മതമില്ലാതെ പുറപ്പെടുന്നവർ കിളികൾ പാവയെ കരുതുംപോലെ ക്ഷേത്രബിംബങ്ങളെ എത്രകാലം ബഹുമാനിച്ചുകൊണ്ടിരിക്കുമെന്ന് ഏതൊരു വിവേകിക്കും നിശ്ചയിക്കാവുന്നതാണ്. ചൈതന്യമില്ലാത്ത ഈ ശിലകളെ അധികതാമസംകൂടാതെ അവർ പിഴുതെടുത്തു മനുഷ്യോപയുക്തങ്ങളായ മററു വല്ല ആവശ്യങ്ങൾക്കും എടുത്തുമാററും. ക്ഷേത്രങ്ങളെ സത്രങ്ങളായോ മറേറതെങ്കിലും ലൌകികസൌകൎയ്യങ്ങൾക്കായൊ ഉപയോഗിക്കും. ഇതെല്ലാം കൈപ്പുണ്ണുപോലെ കണ്ണുള്ളവൎക്കു കാണാവുന്നതാണ്.

൩൮. ചോദ്യം:—ക്ഷേത്രപ്രവേശനപ്രശ്നത്തെയോ അതിന്റെ ഏതെങ്കിലും വശത്തെയോ സംബന്ധിച്ചു യാഥാസ്ഥിതിക ഹിന്ദുക്കളും മററു ഹിന്ദുക്കളും തമ്മിൽ ഒരു രാജിയുണ്ടാകുക സാദ്ധ്യമാണോ?

ഉത്തരം:—ക്ഷേത്രപ്രവേശനപ്രശ്നത്തെപ്പററി യാഥാസ്ഥിതികഹി

ന്ദുക്കളും മററു ഹിന്ദുക്കളും തമ്മിൽ ഒരു രാജിയുണ്ടാകാൻ പ്രയാസമാണ്. അവർണ്ണരുമായി ഒരുമിച്ചു ക്ഷേത്രത്തിൽ പ്രവേശിച്ച് ആരാധന നടത്താൻ വിരോധമില്ലാത്തവരുടെ പ്രീതിക്കായി പ്രത്യേകക്ഷേത്രങ്ങൾ നിർമ്മിക്കയും അവിടത്തെ പ്രതിഷ്ഠാക്രമം പൂജാവിധാനം മുതലായവ അതിനനുസരണമായി ക്രമപ്പെടുത്തുകയും അതിൽ അവർണ്ണസവർണ്ണസമ്മേളനം അവർ യഥേഷ്ടം നടത്തുകയും ചെയ്യുന്നതിൽ യാഥാസ്ഥിതികർക്ക് അശേഷം അപ്രിയമില്ല. പക്ഷെ അപ്രകാരം ചെയ്യുന്ന സവർണ്ണരെ വൈദികനിയമപ്രകാരം ബഹിഷ്കരിക്കേണ്ടിവന്നാൽ ആ നാമഹിന്ദുക്കൾ അവരുടെ അവർണ്ണസോദരരുമായി സഹവാസം ഉറപ്പിക്കയും യാഥാസ്ഥിതികരുമായി വേർപിരിയുകയും ചെയ്യേണ്ടിവന്നേക്കാം. ഇതു കൂടാതെ 23-ാമത്തെ ചോദ്യത്തിനുള്ള മറുപടിയിൽ പ്രസ്താവിച്ചിട്ടുള്ളപ്രകാരം അവർണ്ണരുടെ ആചാരങ്ങളെ സംസ്കരിച്ച് അവരെ ഉന്നമിപ്പിക്കാൻ യത്നിക്കാവുന്നതാണ്. സ്വയാർജ്ജിതവും സംസർഗ്ഗജവും പരമ്പരാപ്രാപ്തവുമായ മൂന്നവിധം അശുദ്ധിയിൽ സ്വയാർജ്ജിതഭാഗവും സംസർഗ്ഗജഭാഗവും ഉടൻ തീരണം. മററു ഭാഗം പ്രായശ്ചിത്തകർമ്മങ്ങളാലും ഈശ്വരഭജനത്താലും കാലാന്തരത്തിൽ പരിഹരിക്കപ്പെടുന്നതാണ്. പ്രാതസ്സ്നാനം, മദ്യമാംസവർജ്ജനം, വ്രതോപവാസാദികൾ, സൽക്കഥാശ്രവണം, ധർമ്മസംരക്ഷണോദ്യമങ്ങൾ, നിർദ്ദോഷമായ കാലക്ഷേപമാർഗ്ഗം ഇവയും മററുള്ള അവർണ്ണരുമായി സഹവാസം ഉപേക്ഷിച്ചു ജീവിക്കുന്നതിലേക്കു സൌകര്യമുണ്ടാകത്തക്കവണ്ണം ഈവക പുതിയ ക്ഷേത്രങ്ങളെ നിയന്ത്രിക്കുന്നതും സുകരമായിരിക്കും. അതായതു ഇപ്രകാരമുള്ള ആചാരശുദ്ധിയുള്ളവർക്കു മാത്രമെ ആ ക്ഷേത്രങ്ങൾ ഉപയോഗിച്ചുകൂടു. അവർക്കു അവിടെത്തന്നെ മഠങ്ങൾ, വ്യവസായശാലകൾ മുതലായവ ഏർപ്പെടുത്തുന്നതും അവരുടെ നടവടികളെ പര്യവേക്ഷണം ചെയ്യുന്നതും സുകരമായിരിക്കും. ഇപ്രകാരമുള്ള നടവടിക്രമങ്ങൾ നമ്മുടെ പൂർവ്വികന്മാർ സ്വീകരിച്ചിരുന്നതായും ലക്ഷ്യമുണ്ട്. ശാസ്ത്രവിശ്വാസമുള്ളവരെ യുക്തികൊണ്ടും പ്രമാണംകൊണ്ടും ഈവിധം സമ്മതിപ്പിക്കാം. അതില്ലാത്തവരെ രാജിപ്പെടുത്താൻ സാദ്ധ്യമല്ല. അവർ രാഷ്ട്രീയവാദങ്ങളേയും അവകാശങ്ങളേയും മുൻനിറുത്തി മതനിയമങ്ങളേയും ശാസ്ത്രങ്ങളേയും നിരാകരിക്കുന്നവരാണ്. അതുകൊണ്ടാണു രാജി സുകരമല്ലെന്നു ആദ്യമെ പ്രസ്താവിച്ചതു്.

34. ചോദ്യം:— അങ്ങിനെയാണെങ്കിൽ ഒരു രാജി ഉണ്ടാക്കുന്നതിന് ഏററവും സുഗമമായ മാർഗ്ഗങ്ങൾ ഏതെല്ലാം?

ഉത്തരം:—മേൽ പ്രസ്താവിച്ച രീതിയിൽ അവൎണ്ണോന്നമനത്തിന്ന യത്നിക്കുന്നപക്ഷം ധൎമ്മാൎത്ഥങ്ങളെപ്പററി അവൎണ്ണരോട് പ്രസംഗങ്ങൾ ചെയ്യുകയും അവൎക്കായി മേൽ പ്രസ്താവിച്ച ക്ഷേത്രം, ഭജനമഠം, വ്യവസായശാല, കുളം, മുതലായവ നിൎമ്മിച്ചുകൊടുക്കുകയും വേണം എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഗവൎമ്മെൻറിൽനിന്നും അവരോട് വല്ല ദാക്ഷിണ്യവും ചെയ്യാവുന്നതോ ചെയ്യാനുള്ളതോ ഉണ്ടെങ്കിൽ അതായതു ഇതാണ്. മറെറല്ലാ കാൎയ്യങ്ങളിലും അവരെ ഇതരവൎഗ്ഗക്കാൎക്കു തുല്യമായ സൌജന്യത്തോട് പെരുമാറിയാൽ മതി. സദാചാരപരമായും മതപരമായും ഉള്ള കുററങ്ങൾക്ക് ഇവരെ ശിക്ഷിക്കയും വേണ്ടിവന്നാൽ "ഉന്നമന"സംഘത്തിൽനിന്നും കുററക്കാരെ ബഹിഷ്കരിക്കയും ചെയ്യേണ്ടതാകുന്നു. അതിനുള്ള അവസാനവിധികൎത്തൃത്വം—൩.(v)—പ്രസ്താവിച്ച വൈദികസഭയിൽ നിക്ഷിപ്തമായിരിക്കേണ്ടതാകുന്നു.

85. ചോദ്യം:— ഹിന്ദുക്ഷേത്രം എന്ന പദത്തിന്റെ സാമാന്യേനയുള്ള അൎത്ഥവ്യാപ്തി എന്തു?

ഉത്തരം:—ഹിന്ദുക്ഷേത്രം എന്താണെന്നും മററും ൪ (i) ന്റെ മറുപടിയിൽ പ്രസ്താവിച്ചിട്ടുണ്ട്. മേലും യോഗസിദ്ധന്മാരായ മഹൎഷിമാർ പ്രപഞ്ചരഹസ്യത്തെയും ജീവരഹസ്യത്തെയും സ്വയം കണ്ടറിഞ്ഞ് അതു സാധാരണ ജനങ്ങൾക്കു കാണിച്ചുകൊടുത്തു കൎത്തവ്യത്തെ മനസ്സിലാക്കി അവരെ നരമൃഗത്വത്തിൽനിന്നും നരദേവത്വത്തിലേക്കുയൎത്താനായി ചെയ്തിട്ടുള്ള ഒരേൎപ്പാടാണ് ഇതെന്നു പറവാൻ ശരിയായ ന്യായമുണ്ട്. പഞ്ചേന്ദ്രിയങ്ങളെ മനസ്സുകൊണ്ടും മനസ്സിനെ ബുദ്ധികൊണ്ടും ബുദ്ധിയെ ആത്മശക്തികൊണ്ടും കീഴടക്കി സമാധിയോഗത്താൽ തന്നുള്ളിൽ ആത്മചൈതന്യത്തെക്കണ്ടനുഭവിക്കുന്ന രഹസ്യമാണു ക്ഷേത്രമായി പരസ്യപ്പെടുത്തപ്പെട്ടിരിക്കുന്നത്. ജീവാത്മാവിന്റെ കീഴടങ്ങി ബുദ്ധിയും മനസ്സും ഇന്ദ്രിയങ്ങളും പ്രശാന്തമായി വൎത്തിക്കുമ്പോൾ പരമാത്മദൎശനം സിദ്ധിക്കുന്നു. ഏകമായ ആത്മാതന്നെ ദൃശ്യമായ പരമാത്മാവായും ദ്രഷ്ടാവായ ജീവാത്മാവായും വൎത്തിക്കുമ്പോൾ രണ്ടിനേയും യോജിപ്പിക്കാനും വേർപെടുത്താനും കാരണമായ ദേഹം ക്ഷേത്രമായി കാണപ്പെടുന്നു. ഈ കാൎയ്യത്തിൽ ഹൃദയം ഗൎഭഗൃഹമായും പരമാത്മാ അതിൽ തേജോരൂപിയായ ദേവനായും ദൃശ്യനാകുന്നു. ഇതു സങ്കല്പമല്ല, പരമാൎത്ഥമാണെന്നുള്ളതു പ്രമാണങ്ങളാലും യുക്തിയാലും സ്വാനുഭൂതിയാലും അനവധി സാധകന്മാർ സാക്ഷിപ്പെടുത്തിട്ടുള്ളതാകുന്നു. വടബീജതരുന്യായത്താൽ ജീവസൃഷ്ടിഃ ഖമാശ്രിതഃ, തതോനിലം തതോഗ്നിം

ച പ്രാപ്യമാഭിജലാകൃതി..." എന്നും "ഹൃദയാഷ്ടദളം പത്മം വർത്തതെ തസ്യ മദ്ധ്യതഃ ജീവഃ ജ്യോതിരിതിപ്രോക്തം തസ്മിൻ സർവ്വം പ്രതിഷ്ഠിതം" എന്നും "വായും നാഭ്യന്തരേശ്യാത്രിധാജീവോഭിലിപ്യതെ" എന്നും ഭാർഗ്ഗവപുരാണത്തിൽ പ്രസ്താവിച്ചുകാണുന്നു. ആത്മാ ആകാശരൂപിയാകയാൽ ആയതു പ്രപഞ്ചത്തിൽ ആദ്യം സൂക്ഷ്മവായുവിനാലും പിന്നീട സൂക്ഷ്മാഗ്നിയാലും സദാ ആവൃതനായിരിക്കുന്നു. (സൂക്ഷ്മവായുവിനെ വിദ്യുൽപ്രവാഹമെന്നും സൂക്ഷ്മാഗ്നിയെ വിദ്യുൽപ്രഭയെന്നും വ്യവഹരിക്കാം) അതിനാലാണ് ആത്മാ ഹൃദയത്തിൽ അഗ്നിശിഖപോലെ പ്രകാശിക്കുന്നതായി നാരായണസൂക്തത്തിൽ പ്രസ്താവിച്ചുകാണുന്നതു. ഇ പ്രകാരം ജീവാത്മാവിന് എപ്പോഴാണോ പരമാത്മദർശനം സിദ്ധിക്കുന്നതു് അപ്പോഴാണു ശരീരോടമസ്ഥൻ താനല്ലെന്നു ബോദ്ധ്യമാകുന്നതു്. ഉടൻ ജീവാത്മാ തനിക്കധീനമായ ശരീരരാജ്യം മുഴുവൻ അതിലുള്ള ബുദ്ധീന്ദ്രിയമനസ്സുകളായ സകല സചിവപരിവാരങ്ങളോടും സങ്കല്പാനുഭവസംഭൃതങ്ങളായ സകല സമ്പാദ്യസമ്പത്തുകളോടും കൂടി, തൃപ്പടിദാനം ചെയ്തു താൻ ആ പരമാത്മാവിന്റെ അടിമയാണെന്നനിലയിൽ പരമാത്മ ദാസത്വം സ്വീകരിക്കുന്നു. ജീവാത്മാ തനിക്കുപരിയായ പരമാത്മാവിനെ കണ്ടുപിടിക്കുന്നതുവരെ താനാണു ശരീരോടമസ്ഥൻ എന്നു വിശ്വസിക്കുന്നു. അപ്പോൾ ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ മുതലായവ അതാതിന്റെ വിഷയങ്ങളിലേക്കു ജീവനെപ്പിടിച്ചുവലിക്കുന്നു. ലോഭംകൊണ്ടു് ഓരോന്നിന്റേയും പിന്നാലെ നടന്നു പ്രതിബന്ധങ്ങളിൽ കോപിച്ചും ദുഃഖിച്ചും വശംകെട്ടു ദാസദാസനായി വലഞ്ഞുഴലുന്നു. പരമാത്മാവാകുന്ന പ്രഭുവിനോടുള്ള തന്റെ ദാസ്യത്തെ സമ്മതിക്കാത്തനിമിത്തം തന്റെ ദാസന്മാൎക്കു താൻ പ്രഭുവാണെന്നു നിശ്ചയിക്കാൻ സാധിച്ചില്ലെന്നതന്നെയല്ല അവരുടെ ദാസനായി തീരാനാണ് തനിക്കിടയായതു്. ക്ഷേത്രം ശരീരം ശാന്തിക്കാരൻ, ജീവാത്മാ ബുദ്ധി മാനേജർ, മനസ്സും മററിന്ദ്രിയങ്ങളും സിൽബന്തികൾ, പൂജാദ്രവ്യങ്ങൾ സങ്കല്പപ്രഭവങ്ങളും ഇന്ദ്രിയഗോചരങ്ങളും അനുഭവസംഭൃതങ്ങളുമായ വിവിധവിഷയങ്ങൾ—ഇന്ദ്രിയസംഭൃതങ്ങളായ വിവിധവിഷയാനുഭവങ്ങളേയും അവയുടെ സ്മരണയേയും മനസ്സിൽ സംഗ്രഹിച്ചു് അവയെ എല്ലാം ധൃതിഗൃഹീതമായ ബുദ്ധികൊണ്ടു ജീവാത്മാ സ്വീകരിച്ചു സ്വാത്മലേശംകൂടാതെ "നമമ" എന്റേതല്ല എന്ന മന്ത്രം ചൊല്ലി പരമാത്മാവിൽ അർപ്പണംചെയ്യുകയാകുന്ന നൈവേദ്യസഹിതമായ പൂജ ചെയ്യണം. പരമാത്മാ നിത്യശുദ്ധനാകയാൽ അവിടെ അർപ്പിച്ചതെല്ലാം

ഉടൻ തദ്രൂപമായി തീൎന്നുപോകുന്നു. തൽപ്രസാദമായി ജീവാത്മാവാകുന്ന താനും "ഞാൻ പരമാത്മാ" തന്നെ എന്ന ബോധം തെളിയുന്നു. അപ്പോൾ ആണ് "സോഹം ഭാവേന" പൂജിക്കയും താനും "അവനും" ഒന്നായിതീൎന്ന് ജീവാത്മ പരമാത്മൈക്യമാകുന്ന സമാധിയോഗം സിദ്ധിക്കയും ചെയ്യുന്നതു്. മനുഷ്യൎക്കെല്ലാം അടിമത്വം നീങ്ങി സ്വാതന്ത്ര്യം സിദ്ധിക്കണമെങ്കിൽ പരമാത്മാവിനോടുള്ള അടിമത്വം സ്ഥിരപ്പെടണം. അല്ലെങ്കിൽ ഇന്ദ്രിയദാസത്വം സിദ്ധിക്കും. "ഇന്ദ്രിയാണാം ഹി ചരതാം യന്മനോനുവിധീയതേ. തദസ്യഹരതിപ്രജ്ഞാംവായുൎന്നാവമിവാംഭസി." അലഞ്ഞുനടക്കുന്ന ഇന്ദ്രിയങ്ങൾക്കു പുറകെ പോകുന്ന മനസ്സു് അവന്റെ ജ്ഞാനത്തെ കടലിൽ കാറ്റു് കപ്പലിനെയെന്നപോലെ വല്ലിടത്തും വലിച്ചുകൊണ്ടു പൊയ്ക്കളയുന്നു. അറിവില്ലാത്ത മനുഷ്യൻ വേണ്ടതിനെ തിരസ്കരിക്കയും വേണ്ടാത്തതിനെ കാംക്ഷിക്കയും ചെയ്യും. അനന്തരഫലം ആപത്തും ആത്മനാശവും ആണെന്നു് ആരും പറഞ്ഞറിയേണ്ടതില്ലല്ലോ. ഈ ആപൽഗൎത്തത്തിൽനിന്നും മനുഷ്യജാതിയെ ഉദ്ധരിക്കാനാണ് കൃപാലുക്കളായ മഹൎഷിമാർ ക്ഷേത്രവ്യവസ്ഥ ചെയ്തിരിക്കുന്നതു്. ലോകത്തിൽ ഒരിടത്തും കാണാൻ സാധിക്കാത്തതായ നിശ്ചേഷ്ടനും സാക്ഷിഭൂതനുമായ പരമാത്മാ — ഈശ്വരൻ സ്വശരീരത്തിലെ — ഉണ്ടെന്നു ഹൃദയമണിയറയിൽ കാണിച്ചുകൊടുക്കാനായി ക്ഷേത്രത്തിലെ ഗൎഭഗൃഹത്തിൽ ഒരു ചേഷ്ടാരഹിതമായ വിഗ്രഹത്തെ പ്രതിഷ്ഠിച്ചിരിക്കുന്നു. ക്ഷേത്രസിൽബന്തികളിൽ പ്രമാണി ശാന്തിക്കാരൻ ആയിരിക്കുമ്പോലെ ശരീരത്തിൽ പ്രധാനി ജീവാത്മാവാകുന്നു. ശാന്തിക്കാരൻ ദേവനുവേണ്ടി സിൽബന്തികൾ സംഗ്രഹിച്ചുകൊടുക്കുന്ന പൂജാദ്രവ്യങ്ങളെ ഈശ്വരാൎപ്പണം ചെയ്തു നിവേദ്യപൂജാദികൾ ചെയ്യുന്നതിനു പകരം തന്നത്താൻ ഉപയോഗിച്ചുകളഞ്ഞാൽ എപ്രകാരം അനീതിയായിരിക്കുമോ, അതുപോലെയാകുന്നു അഹങ്കാരവിമൂഢാത്മാവായിതീൎന്ന ജീവാത്മാ താനാണ് ശരീരോടമസ്ഥൻ എന്ന ഭാവത്തോടുകൂടി, ഇന്ദ്രിയസംഭൂതങ്ങളായ വിഷയസുഖങ്ങളെ "കൎത്താഹം — ഭോക്താഹം — ഈശ്വരോഹം" എന്ന സങ്കല്പത്തോടുകൂടി അനുഭവിക്കുന്നതു് എന്നു കാണിക്കാൻ ഇതുപകരിക്കുന്നു. ജീവാത്മാവിനു മീതെ നിശ്ചേഷ്ടനായി സാക്ഷിഭൂതനായി ശുദ്ധസത്വാകാരനായി സ്വാനുഭൂതികൊണ്ടു മാത്രം അറിയത്തക്കവനായിരിക്കുന്ന പരമാത്മാ അപ്രത്യക്ഷനാണെങ്കിലും "ഉണ്ടു" എന്നുറപ്പിച്ചുകാണിക്കാനാകുന്നു ക്ഷേത്രത്തിൽ ചേഷ്ടാരഹിതമായ വിഗ്രഹത്തെ പ്രതി

ഷ്ഠിച്ചിരിക്കുന്നതു്. പരമാത്മാ ഏതുപ്രകാരം യാതൊന്നിലും വികാരങ്ങളെ കാണിക്കയില്ലയോ അപ്രകാരമാകുന്ന തൽസ്ഥാനത്തിൽ സ്ഥാപിച്ചിരിക്കുന്ന ശിലാവിഗ്രഹം നിർവ്വികാരമായി വർത്തിക്കുന്നതു്. ക്ഷേത്രത്തിൽ വിഗ്രഹം പ്രതിഷ്ഠിച്ചിട്ടില്ലാത്തവർ, ശരീരത്തിൽ അഹംകാരയുക്തനായ ജീവാത്മാവിന്മേൽ നിർവ്വികാരനായ പരമാത്മാവുണ്ടെന്നു തുറന്നുപറയാത്തവരാണു്, സ്വശരീരത്തിൽ താനല്ലാതെ തനിക്കുമേൽ പരമാത്മാവില്ലെന്നു ശഠിക്കുന്ന ഹിരണ്യകശിപുക്കളാണു്, ക്ഷേത്രത്തിലെ നിർല്ലേപമായ വിഗ്രഹത്തിനു ശാന്തിക്കാരൻ തന്മൂലം സകല ദ്രവ്യങ്ങളേയും പൂജാദ്രവ്യമായി സമർപ്പിക്കണമെന്നുള്ള തത്വത്തെ സമ്മതിക്കാത്തവർ എന്നും ഈ ദൃഷ്ടാന്തം വിശദമായി തെളിയിക്കുന്നു. ഈ തത്വം മനസ്സിലാകുമ്പോൾ ഓരോരുത്തനും താൻ അനുഭവിക്കുന്ന വിവിധവിഷയസുഖങ്ങളും പരമാത്മാവിനു അർപ്പിക്കാനായി മാത്രം താൻ സ്വീകരിക്കയാണെന്നും, ആയവ ഉടനുടൻ അങ്ങോട്ടങ്ങോട്ടു് (പരമാത്മാവിനെ) ഏല്പിക്കാതെ വെച്ചുകൊണ്ടിരിക്കുന്നതു്, അവിഹിതമാണെന്നും വെളിവാകുന്നു. താൻ പരമാത്മാവിന്റെ പ്രേഷകൻ മാത്രമാണെന്നും, സാക്ഷാൽ കർത്താവും ഭോക്താവും ഹൃത്കമലകർണ്ണികാമധ്യസ്ഥനായ ഈശ്വരനായിരിക്കുമ്പോൾ 'കർത്താഹം ഭോക്താഹം' എന്നു സങ്കല്പിച്ചു് മൌഢ്യത്താൽ ഭഗവദവകാശമായ ഭോഗഫലത്തേയും കർമ്മഫലത്തേയും സ്വകാര്യമായി അടക്കംചെയ്തുവെയ്ക്കുന്നതു് ഹാനികരമാണെന്നും, കർമ്മശൃംഖലയിൽപെട്ട സംസാരകാരാഗൃഹത്തിൽ അനന്തകാലം ഉഴലേണ്ടിവരുമെന്നും, തെളിവായിക്കാണിക്കുന്നു. ഈ തത്വം മനസ്സിലായാൽ ഓരോമനുഷ്യനും തന്റെ സമ്പാദ്യമെല്ലാം തന്റെ ജീവാത്മപ്രീതിയ്ക്കല്ല വിനിയോഗിക്കേണ്ടതെന്നും, തന്റെ നാഥനായ പരമാത്മാവിന്റെ പ്രീതിയ്ക്കാണു് ഉപയോഗിക്കേണ്ടതെന്നും, മനസ്സിലാകുന്നു. അപ്രകാരമുള്ളവൻ കാമക്രോധാദികളായ മൃഗീയവികാരങ്ങൾക്കു കീഴടങ്ങാതെ, ഈശ്വരസമർപ്പണമാകുന്ന ത്യാഗത്തെ പ്രേരിപ്പിക്കുന്ന ദിവ്യബുദ്ധിയ്ക്കു് സ്വയം കീഴടങ്ങും. അപ്രകാരം തന്നത്താനടക്കുക നിമിത്തമാണു് രാജ്യത്തിൽ കൃത്യബോധമുള്ള പ്രജകൾ ഉത്ഭവിക്കുന്നതു്. ഇപ്രകാരമുള്ള ഉത്തമ പ്രജകൾ ഉണ്ടായിരിക്കയാലാണു് ഇന്ത്യയിലെ രാജാക്കന്മാർ തങ്ങളുടെ വംശപാരമ്പര്യത്തെ അവിച്ഛിന്നമായി ആഴിമനുവോളം നീട്ടിക്കൊണ്ടുചെല്ലാൻ സാധിച്ചതു്. ആയതു ഇൻഡ്യക്കാരുടേയോ ഹിന്ദുക്കളുടേയോ പൌരുഷക്കുറവുകൊണ്ടാണെന്നു വിചാരിക്കുന്നവർ ഭാരതീയരുടെ ചരിത്രം ലേശവും ഗ്രഹിച്ചിട്ടില്ല. സ്വയം

ഭരണം ഇൻഡ്യക്കാർ അനാദികാലം മുതല്ക്കു ശീലിച്ചിരിക്കയാൽ അന്യർക്ക് വേഷംകെട്ടിയിരുന്നു കണ്ടാൽ മാത്രം മതി. അടക്കിഭരിപ്പാൻ ശ്രമമില്ലെന്നു താല്പര്യം. ഈ രഹസ്യം സ്വയം കണ്ടറിഞ്ഞ ക്ഷത്രിയ രാജാക്കന്മാർ തന്റെ രാജ്യം മുഴുവൻ ഒരു ക്ഷേത്രമായും അതിലെ പ്രജകളെല്ലാം ക്ഷേത്രസംബന്ധികളായും മുതലെടുപ്പെല്ലാം പൂജാദ്രവ്യമായും താൻ ക്ഷേത്രമാനേജരായും പുരോഹിതന്മാർ ശാന്തിക്കാരായും സർവ്വേശ്വരൻ സാക്ഷാൽ ഉടയവനായും ആക്കിത്തീർത്തതിൽ എന്താണത്ഭുതം! ഇത്തരം രാജ്യഭരണക്രമത്തിന്റെ ഔൽകൃഷ്ട്യത്തെ മനസ്സിലാക്കാൻപോലും ശക്തിയില്ലാത്ത പാശ്ചാത്യരുടെ ഭരണസമ്പ്രദായത്തെ, പരിഷ്ക്കാരമായി സ്വീകരിക്കാൻ മാത്രം നമുക്കുതോന്നിയിരിക്കുന്ന ഇക്കാലത്തെ ഇൻഡ്യക്കാരുടെ വിദ്യാഭ്യാസം, എത്രമാത്രം ഭാരതീയജ്ഞാനരഹിതമായിത്തീർന്നിട്ടുണ്ടെന്നു വെളിവായി കാണിക്കുന്നു. വിദേശങ്ങളിലെ "സ്വേച്ഛാപ്രഭുത്വ"മാകുന്ന സ്വതന്ത്രരാജ്യഭരണവും ഇതുമായി എത്രമാത്രം ദൂരമുണ്ടെന്ന് വിചാരിച്ചുനോക്കേണ്ടതാണ്. നമ്മുടെ രാജാക്കന്മാർ എന്നാണൊ പത്മനാഭാർപ്പണത്തെ മറന്ന്, താൻ സാക്ഷാൽ രാജ്യോടമസ്ഥനായി കരുതുന്നത് അന്നുമുതൽ പ്രജകൾ പരമാത്മാവിനെ മറന്ന് അഹങ്കാരയുക്തനായ ജീവാത്മാവിനെ പ്രധാനമായി കരുതുകയും, മനോധർമ്മങ്ങളായ ഇന്ദ്രിയങ്ങളുടെ പ്രീതിക്കായി എന്തും ചെയ്യാനൊരുങ്ങുകയും ചെയ്യും. ഭരണയന്ത്രത്തെ നടത്തുന്നതിലുള്ള വൈഷമ്യങ്ങൾ എല്ലാം ഉടൻ പ്രത്യക്ഷപ്പെട്ടുതുടങ്ങും. "പത്മനാഭന്റെ രാജ്യം! പത്മനാഭന്റെ പ്രജകൾ! പത്മനാഭന്റെ സ്വത്ത്! പത്മനാഭന്റെ ഹിതംപോലെ ചെയ്യണം.!" എന്നുറപ്പിച്ച് നടക്കുന്ന നമ്മുടെ മഹാരാജാക്കന്മാരോട് ഭരണാധികാരം പങ്കിട്ടുകൊടുക്കാനായി പ്രജകൾ പോരാടുന്ന കഥ അത്ഭുതപൂർവ്വവും അസംഗതവും അസംഭാവ്യവും ആകുന്നു. എന്നാൽ ഇപ്പോൾ അതു ഒരു പുതുമയായി കണ്ടുതുടങ്ങീട്ടും ഉണ്ട്. എന്തുകൊണ്ടാണെന്നു അന്വേഷിക്കേണ്ട ദിക്കായി. ക്ഷേത്രത്തെ ശരിയായി ധരിച്ച് ക്ഷേത്രത്തെ രാഷ്ട്രമായും രാഷ്ട്രത്തെ ശരിയായി ധരിച്ച് രാഷ്ട്രത്തെ ക്ഷേത്രമായും പരിണമിപ്പിച്ചിട്ടുള്ള വസ്തുത നോക്കുമ്പോൾ, ക്ഷേത്രത്തിന്റെ അതിവ്യാപ്തി എത്രമാത്രമുണ്ടെന്നു സാമാന്യമായി മനസ്സിലാകുന്നതാണ്. അതുകൂടാതെ സ്വശരീരത്തെ ക്ഷേത്രമായും പരമാത്മാവിനെ ദേവനായും സ്വകർമ്മങ്ങളെ എല്ലാം ദേവപൂജയായും പരിണമിപ്പിച്ച് ഉത്തമപൌരനായി ജീവിക്കുന്ന ഒരാൾ "ആത്മൌപമ്യേന സർവ്വത്ര സമം പശ്യ

തി" എന്ന വചനപ്രകാരം സകല ജീവജാലങ്ങളേയും തന്നെപ്പോലെതന്നെ "യാവത്സഞ്ജായതേ കിഞ്ചിത്സത്വം സ്ഥാവരജംഗമം ക്ഷേത്രക്ഷേത്രജ്ഞസംയോഗാൽ തദ്വിദ്ധി" എന്ന ഉപദേശപ്രകാരം ജീവാത്മപരമാത്മാക്കളുടെ വിയോഗസംയോഗങ്ങൾക്കായി സൃഷ്ടിച്ചിട്ടുള്ള ജംഗമക്ഷേത്രങ്ങളായി ഗ്രഹിക്കയും, പ്രാണിപീഡനം ഈശ്വരദ്രോഹമായി ഗ്രഹിക്കയും ചെയ്യാൻ സാധിക്കുന്നതാണ്. അതിനാലാണ് ക്ഷേത്രനിയമങ്ങളിൽ പ്രാണിഹിംസയ്ക്കും, ഹിംസകർക്കും ശുദ്ധികല്പിക്കാൻ ഇടയായത്. ആ കാരണത്താലാണ് ഉത്തമപ്രജകൾ നിയമാനുസൃതരായി അന്യോന്യം ആക്രമിക്കാതെ വർത്തിക്കുന്നതും. മനുഷ്യനെ മനുഷ്യൻ ആക്രമിക്കാത്തതു ശിക്ഷയെ ഭയന്നിട്ടുമാത്രമാണെന്നു പറയാതിരിക്കണമെങ്കിൽ, അവൻ അതേപ്രകാരം മിണ്ടാപ്രാണികളോടും വർത്തിക്കേണ്ടതാണ്. (രക്ഷിച്ചു വളർത്തുന്ന ജന്തുക്കളെക്കൊണ്ട് ന്യായമായി രാജ്യസേവ ചെയ്യിക്കുന്നത് ഹിംസയാകയില്ല. ഭടാശ്വങ്ങൾ സ്വന്തമനസ്സാൽ യജമാനനുവേണ്ടി ജീവത്യാഗം ചെയ്യുന്ന ദൃഷ്ടാന്തങ്ങൾ ആ വഴിക്കുള്ള കർമ്മയോഗസിദ്ധിയെ വിശദമാക്കുന്നതാണ്.)

മാന്ത്രികമായും താന്ത്രികമായും ഉള്ള ഒരു ദൃഷ്ടിയിൽ ക്ഷേത്രം പ്രതിഷ്ഠാദേവന്റെ അധിവാസശരീരവും അതിന്റെ ഓരോ സ്ഥാനങ്ങൾ ആ ദേവന്റെ ഓരോ പരിവാരദേവതകൾക്ക് ആവാസസ്ഥാനങ്ങളും ആകുന്നു. ഇപ്രകാരം ദേവനെ സപരിവാരം ആരാധിക്കുന്നതുകൊണ്ട് അനിഷ്ടനിവാരണവും അഭീഷ്ടസിദ്ധിയും സംഭവിക്കുന്നതായി മുൻപറഞ്ഞിട്ടുണ്ടല്ലോ. കൂടാതെ ക്ഷേത്രദേവന്റെ സാന്നിദ്ധ്യം വർദ്ധിച്ച് ക്രമേണ ആ ക്ഷേത്രം മുഴുവനും ദേവന്റെ സ്ഥൂലശരീരമായിത്തീരുന്നു. അനന്തരം അനുകൂലകർമ്മങ്ങളുടെ ആധിക്യം അനുസരിച്ച് സപ്തപ്രാകാരങ്ങളും സങ്കേതസ്ഥലങ്ങളും പരിസരപ്രദേശങ്ങളും ഗ്രാമവും ദേശവും രാജ്യം മുഴുവനും വ്യാപിച്ച് അവിടമെല്ലാം ആ ദേവന്റെ സ്ഥൂലശരീരമായി (വിരാഡ്രൂപമായി) തീരുകയും അവിടത്തെ സ്ഥാവരജംഗമങ്ങളായ ജീവികളെല്ലാം ആ ദേവന്റെ അംശങ്ങളായിത്തീരുകയും ചെയ്യും. അതായതു ആവക ജീവജാലങ്ങൾ ഉത്ഭവിക്കുമ്പോൾ അവ ആ ദേവന്റെ അംശമാകയാലുള്ള ആരോഗദൃഢഗാത്രതയോടും സൽബുദ്ധിവീര്യാദികളോടും കൂടി ജനിക്കയും മരിക്കുമ്പോൾ അവയുടെ ജീവൻ ആ ദേഹത്തിൽ മോക്ഷം പ്രാപിക്കുകയും ചെയ്യും. അതിനാൽ ജന്തു സസ്യാദികൾ അഭിവൃദ്ധിപ്പെടുകയും അവ

യിൽ വൎദ്ധോന്നതി സംഭവിക്കയും ചെയ്യും. സഹാറാ പോലെയുള്ള മരുപ്രദേശങ്ങളിൽ ഇപ്രകാരം ക്ഷേത്രസ്ഥാപനംചെയ്തു ശരിയായ ആരാധന നടത്തിയാൽ, അവിടേയും നല്ല ജലാശയങ്ങൾ ഉത്ഭവിച്ച് സസ്യസമൃദ്ധിയും ജീവചൈതന്യവും അഭിവൃദ്ധിപ്പെടും. കാലാന്തരത്തിൽ അവിടത്തെ ഒരു സൎവ്വെപ്ലാനോ ആ രാജ്യത്തിന്റെ ഭൂപടമോ എടുത്തു നോക്കിയാൽ അതിലെ പ്രകൃതി വിലാസങ്ങൾ, സ്ഥലജലാകൃതി, നദീപൎവ്വതസംസ്ഥിതി, ഇവയാൽ ആ ആരാധ്യദേവന്റെ സ്ഥൂലാകൃതിയെ അതിൽ കണ്ടു പിടിക്കുവാനും സാധിക്കുന്നതാണ്. അതിനാലാണു നമ്മുടെ ദേവന്മാൎക്കും മഹാന്മാൎക്കും "വിശ്വരൂപം" ഉണ്ടെന്നു പ്രമാണഗ്രന്ഥങ്ങളിൽ വൎണ്ണിച്ചു കാണുന്നതു്. (ഇതു അൎത്ഥമില്ലാത്ത സങ്കല്പം മാത്രമല്ലെന്നു ഈ ലേഖകൻ പരിശോധിച്ചറിഞ്ഞിട്ടുള്ളതും തെളിവു കൊടുക്കുവാൻ തയ്യാറുള്ളതും ആകുന്നു). ആകപ്പാടെ ചുരുക്കത്തിൽ ശാസ്ത്രോക്തമായ മന്ത്രകൎമ്മാനുഷ്ഠാനങ്ങളാൽ ക്ഷേത്രത്തിൽ ദേവസാന്നിദ്ധ്യം സംഭവിക്കയും തദിതരകൎമ്മങ്ങളാൽ അതു നശിക്കയും ചെയ്യുന്നതാണെന്നും ലോകാനുഗ്രഹത്തിനായി ഈശ്വരശക്തിയെ പ്രകടമാക്കിത്തീൎത്തിട്ടുള്ള ഒരു സ്ഥാനമാണ് അതെന്നും തല്ക്കാലം പറഞ്ഞു നിറുത്തിക്കൊള്ളാം.

36. ചോദ്യം:— ഹിന്ദുക്കളുടെ വിശ്വാസപ്രകാരം ഏതു മതപരമായ ക്രിയകളാണു ബിംബത്തിനു സാന്നിദ്ധ്യത്തെ നൽകുന്നതും നിലനിറുത്തുന്നതും?

ഉത്തരം:—ബിംബത്തിനു സാന്നിദ്ധ്യത്തെ നല്കുന്നതും നിലനിറുത്തുന്നതുമായ സംഗതികളെപ്പററി മുൻപു പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു വെളിവാകുന്നതാണെങ്കിലും ഇവിടെ ഒരിക്കൽകൂടി പറയാവുന്നതാണ്. ഒന്നാമതു് സ്ഥലശുദ്ധി. പിന്നീടു വിധിപ്രകാരമുള്ള ആലയനിൎമ്മാണം. അനന്തരം വിഗ്രഹനിൎമ്മാണം. വിഗ്രഹപ്രതിഷ്ഠ. വിഗ്രഹത്തിൽ ദേവചൈതന്യത്തിന്റെ ആവാഹനം. പൂജാനൈവേദ്യം. ബ്രാഹ്മണഭോജനം. ഉത്സവം ഇവയുടെ യഥാക്രമമായ അനുഷ്ഠാനം. ഇവയാൽ ചൈതന്യം ഉത്ഭവിക്കയും പുഷ്ടിപ്പെടുകയും ചെയ്യുന്നു. ദൈവികമായും മാനുഷമായും മററു വിധേനയും ഉണ്ടാകുന്ന "ഉല്പാതരി" അശുദ്ധികൾക്കു പ്രായശ്ചിത്തം ചെയ്തു പരിഹാരം ചെയ്തു ചൈതന്യത്തെ നിലനിറുത്തണം എന്നു 26–27 ഉത്തരത്തിൽ പറഞ്ഞിട്ടുള്ളതുകാണ്ക. നിത്യപൂജാദികൾക്കു നിയമനിഷ്ഠ മുട്ട് ഉള്ളവയുണ്ടായാലും ചൈതന്യം കുറയും. മന്ത്രസിദ്ധിയും ശാസ്ത്രജ്ഞാനവും ഉള്ള പുരോഹിതന്മാർ പഞ്ച

ന്ദ്രിയങ്ങൾ അടക്കി ധ്യാനത്തിൽ ആത്മസാക്ഷാൽക്കാരം സമ്പാദിച്ച് ആ ആത്മചൈതന്യത്തെ മന്ത്രാക്ഷരങ്ങളാലും ധ്യാനസങ്കല്പത്താലും ഉദ്ദിഷ്ടമൂർത്തിയുടെ രൂപത്തിലാക്കിത്തീർത്തു മൂർത്തിമത്തായ ആ ആത്മചൈതന്യത്തെ വിഗ്രഹത്തിൽ ആവാഹിക്കുകയാണു ചെയ്യുന്നത്. അന്നുമുതൽ മൂർത്തിമാനായ ആ ദേവൻ വിഗ്രഹത്തിൽ അധിവസിക്കുന്നു. സ്വർഗ്ഗാദിലോകങ്ങളിൽ അന്തർഹിതനായോ പ്രകൃതിശക്തിയിൽ ലയിച്ചോ ഇരുന്ന ഒരു ദേവൻ പൂജകന്റെ ഹൃദയത്തിൽ പ്രവേശിച്ച് അവിടത്തെ ആത്മചൈതന്യത്തിൽ രൂപാകൃതി കൈക്കൊണ്ടു പുരോഹിതന്റെ ഹംസവായുവിൽക്കൂടി പുറത്തുവന്നു പ്രത്യക്ഷവിഗ്രഹത്തിൽ പ്രവേശിക്കുമ്പോൾ ആ ദേവൻ തന്റെ ഭക്താഭീഷ്ടസിദ്ധിക്കായി ഒരു ജന്മം സ്വീകരിച്ചതുപോലെയായിത്തീരുന്നു. സാത്വികങ്ങളായ വൈദികകർമ്മങ്ങളുടെ അനുഷ്ഠാനവും സാത്വികജനങ്ങളുടെ സഹവാസവും ആ ചൈതന്യത്തെ പോഷിപ്പിക്കും. രജസ്തമോഗുണാനുവർത്തികൾക്കും മനസ്സിനെ ഉള്ളടക്കി ധ്യാനിക്കാൻ കഴിയും—എന്നാൽ അവിടെ പ്രത്യക്ഷപ്പെടുന്ന ഹൃദയത്തിലെ ആത്മചൈതന്യം രജസ്തമോഗുണപങ്കിലമായിരിക്കും. അതിനാൽ അവിടെ രൂപപ്പെടുന്ന ദേവതകൾ ശുദ്ധസാത്വികങ്ങളായിരിക്കാൻ നിവൃത്തിയില്ല. രജസ്തമോഗുണപ്രധാനങ്ങളായിരിക്കുന്ന ദേവതകൾക്ക് ആ വക പുരോഹിതന്മാരുടേയോ ആരാധകന്മാരുടേയോ പ്രകൃതി അനുസരിച്ചുള്ള ശുദ്ധാശുദ്ധങ്ങളും ആചാരമര്യാദകളും മാത്രമെ ആവശ്യപ്പെടുകയുള്ളു. അവരുടെ ആ നടപടികൾകൊണ്ട് അവിടെ ചൈതന്യലോപം സംഭവിക്കയില്ല. ഏതു വിധത്തിലായാലും ആവാഹിച്ച ചൈതന്യമുണ്ടാക്കിയ ഒരു വിഗ്രഹത്തെ പൂജിക്കുന്നവൻ ആ ചൈതന്യത്തെ അതിൽനിന്നുദ്വസിച്ചു കഴിഞ്ഞാൽ ആ വിഗ്രഹത്തെ വന്ദിക്കയില്ല. അതു് അശുദ്ധവും നിർമ്മാല്യവുമായി ഗണിക്കും. അപ്രകാരം ചെയ്യുന്നവർ വിഗ്രഹത്തെ അല്ല ചൈതന്യത്തെ ആണ് ആരാധിക്കുന്നതെന്നു പ്രത്യക്ഷമായിരിക്കുംപോലെ ആവാഹനാദി കർമ്മങ്ങൾ കൂടാതെ വിഗ്രഹത്തെ ആരാധിക്കുന്നവർ കാട്ടാളന്മാരെപ്പോലെ വിഗ്രഹത്തെത്തന്നെയാണാരാധിക്കുന്നതെന്നും വിശദമാക്കിയിരിക്കുന്നു. വെറും വിഗ്രഹങ്ങൾക്കു ചൈതന്യം കുറയുകയോ കൂടുകയോ ചെയ്യുന്ന ഭേദമില്ല. വൈദികകർമ്മങ്ങൾ കൂടാതെ വിഗ്രഹത്തെ ആരാധിക്കാനിരിക്കുന്നവർ സ്വർണ്ണക്കല്ലും മൈൽക്കുറ്റിയും തുല്യപ്രധാനമായി കരുതാത്തതു് അവിടെ ആഡംബരവും ദ്രവ്യപുഷ്ടിയും ഇല്ലാത്തതുകൊണ്ടു മാത്രമാണ്. പ്രമാണവിശ്വാസമുള്ള

വർ അന്തിനമസ്കാരം ഗണപതിഹോമം മുതലായവയാൽ വിളക്ക്, പത്മം, അഗ്നി, ചിലപ്പോൾ ദർപ്പുല്ല്, ജലം, മുതലായ നിസ്സാരസാധനങ്ങളിലും മന്ത്രത്താൽ ദേവനെ ആവാഹിച്ചു പൂജിക്കയും വന്ദിക്കയും ആരാധിക്കയും ചെയ്യാറുണ്ട്. അതാതു പൂജ കഴിഞ്ഞാൽ അവയെല്ലാം നിർമ്മാല്യമാക്കുന്നു. അതിനാൽ കർമ്മംകൊണ്ടു ചൈതന്യം ഉത്ഭവിക്കയും വർദ്ധിക്കയും ചെയ്യുന്നതുപോലെ കർമ്മംകൊണ്ടു ചൈതന്യം ക്ഷയിക്കയും നശിക്കയും ചെയ്യുന്നതാണെന്നു ബോധപ്പെടും.

37. ചോദ്യം:— ഈ ക്രിയകളെ നിർവ്വചിക്കുന്ന പ്രാമാണികങ്ങളായ ശാസ്ത്രങ്ങളും ആഗമങ്ങളും ഏതെല്ലാം?

ഉത്തരം:— ഈ ക്രിയകളെ നിർവ്വചിക്കുകയും വിവരിക്കുകയും ചെയ്യുന്ന ആഗമങ്ങൾ തന്ത്രസമുച്ചയം മുതലായവയെപ്പററി മുൻപു പ്രസ്താവിച്ചിട്ടുണ്ട്. മേലും ആ വിഷയത്തെ സംബന്ധിച്ചുള്ള മന്ത്രശാസ്ത്രഗ്രന്ഥങ്ങൾ അനവധിയുണ്ട്. അവയെപ്പററി ആ ശാസ്ത്രവിദഗ്ദ്ധന്മാർക്ക് പ്രത്യേകം പാണ്ഡിത്യമുണ്ടായിരിക്കുന്നതാകയാൽ ആ വിഷയത്തിൽ അവരുടെ അഭിപ്രായം സഗൌരവം കൈക്കൊള്ളേണ്ടതാണ്.

38. ചോദ്യം:— അവ അനുസരിച്ച് എന്തു നിമിത്തങ്ങൾ (സംഭവങ്ങൾ) ആണ് ക്ഷേത്രങ്ങളിലെ ഈശ്വരസാന്നിദ്ധ്യത്തെ ക്ഷയിപ്പിക്കുകയോ നശിപ്പിക്കയോ ചെയ്യുന്നത്?

ഉത്തരം:— ഈശ്വരസാന്നിദ്ധ്യത്തെ ക്ഷയിപ്പിക്കയും നശിപ്പിക്കയും ചെയ്യുന്നതായി മുൻ 26-ാം ചോദ്യത്തിലെ മറുപടിയിൽ പറഞ്ഞിട്ടുള്ളതു് ആ വക ശാസ്ത്രങ്ങളിലെ അഭിപ്രായമാണ്. 36-ാം ചോദ്യത്തിലെ മറുപടിയിൽ സൂചിപ്പിച്ചിട്ടുള്ളതും അവയിലെ അഭിപ്രായങ്ങൾ തന്നെ. നിത്യപൂജക്കു മുടക്കം ചെയ്ക, അശുദ്ധദ്രവ്യങ്ങൾ ആരാധനയിൽ ഉപയോഗിക്ക, ശാന്തിക്കാർ ശുദ്ധമായിട്ടല്ലാതെ പൂജാദി നടത്തുക, സ്നാനം ചെയ്യാത്തവർ സവർണ്ണരായാലും ക്ഷേത്രത്തിൽ പ്രവേശിക്ക, തീണ്ടലുള്ളവർ ക്ഷേത്രത്തിൽ പ്രവേശിക്ക, തീണ്ടലുള്ളവരുടെ സംസർഗ്ഗത്താൽ അശുദ്ധപ്പെട്ടവർ ക്ഷേത്രത്തിൽ പ്രവേശിക്ക, അശുദ്ധകർമ്മങ്ങൾ ചെയ്തു പ്രായശ്ചിത്തം ചെയ്യാത്തവർ ക്ഷേത്രത്തിൽ കടക്കുക, ഇങ്ങിനെ അനേകമനേകം കാര്യങ്ങൾ സാന്നിദ്ധ്യത്തിനു ഹാനികരങ്ങളാണെന്നു ആ വക പ്രമാണങ്ങളിൽ നിന്നറിയാവുന്നതാണ്. "ശാസ്ത്രം ഗ്രഹിച്ചതുകൊണ്ടു മതിയല്ല ശാസ്ത്രോക്തമാചരിക്കാതെ ഫലം വരാ" എന്ന പ്രമാണപ്രകാരമാണ് ഇപ്പോൾ ക്ഷേത്രങ്ങളിൽ പ്രധാനമായി അശുദ്ധിനേരിട്ടു വരുന്നത്. ക്ഷേത്രമര്യാദ

കളെ സംരക്ഷിക്കാൻ ചുമതലപ്പെട്ട ഗവൎമ്മെൻറും ഉദ്യോഗസ്ഥന്മാർപോലും ആ വക പ്രമാണങ്ങളെ അനുസരിക്കാതെ അവയെ നിഷേധിച്ച നടക്കയാലാണ വാസ്തവത്തിൽ സാന്നിദ്ധ്യം കുറഞ്ഞു വരുന്നതു്. ശാസ്ത്രാഭിപ്രായത്തെ പ്രതിനിധീകരിക്കുന്ന തന്ത്രി മേശാന്തി മുതലായവർ ഡിപ്പാർട്ടുമെൻറിലെ വലിയ ഉദ്യോഗസ്ഥന്മാരുടെ കീഴിൽ എന്നല്ല മാനേജർ ശ്രീകാൎയ്യക്കാർ മുതലായ സാധാരണ ഉദ്യോഗസ്ഥന്മാരുടെ കീഴിലും എത്രമാത്രം പരുങ്ങിയാണ കഴിച്ചുകൂട്ടുന്നതെന്ന വസ്തുത നോക്കുമ്പോൾ, വൈദികം പമ്പ കടക്കാതെ നിവൃത്തിയില്ലെന്ന മനുഷ്യബുദ്ധിയുള്ളവൎക്കെല്ലാം കാണാം. ആഡംബരത്തിനായി ആകാശംവരെ പന്തൽകെട്ടിയുയൎത്താനും ആവശ്യത്തിനായി അകത്തെ വിതാനത്തിൽ പതിവുള്ള മേൽക്കെട്ടി മുതലായവപോലും കെട്ടാതിരിക്കാനും അതു നിമിത്തം ഹവിസ്സ് ബലി മുതലായവയിൽ പൊടി കരട് മൂത്രപുരീഷങ്ങൾ മുതലായവ വീഴാനും ആഡംബരതോരണമാല്യാദികളിൽനിന്നും അശുദ്ധജലകണങ്ങൾ ശാന്തിക്കാരൻെറയും ദേവൻെറയും മേൽ വീഴാനിടയായാൽപോലും അതു പാടില്ലെന്ന വൈദികന്മാൎക്ക വാ തുറന്ന മിണ്ടാൻപോലും ധൈൎയ്യമില്ലാതായിത്തീൎന്നിട്ടുള്ളേടത്തോളം പ്രമാണവചനങ്ങളേയും പ്രമാണഗ്രന്ഥങ്ങളേയും അനുസരിച്ചിട്ട യാതൊരുപയോഗവും ഇല്ല. പ്രമാണങ്ങളെ ആചരിക്കുന്നതിലുള്ള പ്രതിബന്ധങ്ങളെ നിവാരണം ചെയ്കയാണ വേണ്ടതു്. കാക്ക തൊട്ട സാധനങ്ങൾ അശുദ്ധമാകയാൽ പൂജയ്ക്കെടുക്കാറില്ല. പ്രമാണവചനങ്ങളുടെ ആവശ്യം കൂടാതെ തന്നെ മനുഷ്യബുദ്ധിക്ക ഇതിൻെറ ഔചിത്യം സുസ്പഷ്ടമാണ്. നൈവേദ്യം മുതലായവ വേറെ വെയ്ക്കണം. എങ്കിലും സംസ്ഥാനത്തിലെ മഹാക്ഷേത്രങ്ങളിൽ ചിലതിൽ കാക്ക തൊട്ടല്ലാതെ പകൽ നിവേദ്യം പൂൎത്തിയാകാറില്ലെന്നും, പഞ്ചഗവ്യം മുതലായവ കാക്കതൊട്ടശുദ്ധിപ്പെട്ടാലും ബിംബത്തിലാടാൻ വിരോധമില്ലെന്ന മട്ടിലായിട്ടുണ്ടെന്നും കാണുമ്പോൾ മതപ്രമാണങ്ങളെ നിഷ്കൎഷിക്കാനുള്ള ഏൎപ്പാടിൻെറ ന്യൂനതയല്ലാതെ പ്രമാണങ്ങളുടെ ദൌൎബ്ബല്യമോ അഭാവമോ അല്ല അശുദ്ധിക്കും ചൈതന്യക്ഷയത്തിനും കാരണമെന്ന ബോധപ്പെടാതെയിരിക്കയില്ല.

“ചോരപാതകചണ്ഡാലചാതുൎവ്വൎണ്ണ്യബഹിഷ്കൃതാഃ
ശപാനപാഷാണ്ഡകാവജ്ഞ്യാഃമ്ലേച്ഛദേശസമുത്ഭവാഃ
ജംബുകാഃ പതിതാഃ നാരീപുഷ്പിതാ ച തഥൈവ ച
തൈസ്സമിശ്രിതൈരന്യൈഃശന്ത്യജൈശ്ചൈവ പതജ്ഞ

ദേവെസന്നിഹിതെസ്പൃഷ്ടെപുനഃ കലശസംഭവ.
മൃതെമൎത്ത്യൈൎഹ്യഹാസന്നെ കേതാദിപദിതെതഥാ
ഉത്തുതോകതപ്രമാണെനൈവ ശാന്തിം കുൎയ്യാദ്വിചക്ഷണ.........
അന്യഥാനാ ച സാന്നിദ്ധ്യം

(തത്വപ്രദീപിക)

ചണ്ഡാലൈൎ രന്ത്യജൈശ്ചൈവ തഥാന്യൈ പ്രതിലോമജൈ
മ്ലേച്ഛൈശ്ച നീചചണ്ഡാലൈൎഗ്ഗുരുനിന്ദാദിദൂഷിതൈഃ
ഏവമാദിഭിരസ്പൃശ്യൈൎദ്ദേവാഗാരെ വിശേഷതഃ
സ്പൃഷ്ടെ പ്രവേശനെബാധാ പൂജാകാലെ ച ദൎശനെ

(ശ്ലേസംഹിതാ)

ചണ്ഡാലപതിതോദക്യസൂതികാന്ത്യജകാദിഭിഃ
ചോരൈരശുചിഭിൎവ്രാത്യൈഃ പാഷണ്ഡൈൎദ്ദേവലൈസ്തഥാ.
നിൎമ്മാല്യഭക്ഷകൈശ്ചാന്യൈൎദ്ദേവബ്രഹ്മസ്വഹാരിഭിഃ
പ്രവിഷ്ടെ പൂജനെസ്പൃഷ്ടെ ദ്രവ്യാണാം സ്പൎശനേതഥാ
ദോഷാശ്ച ബഹുധാപ്രോക്താ സ്തന്ത്രേഷ്വേവ പൃഥക്പൃഥക്

(പാശുപതം)

ക്ഷേത്രെമൃതിൎജ്ജനനമംഗണമണ്ഡപാദൌ
മൂത്രാസൃഗാദിപതനംപതിതാദിവേശഃ

(സമുച്ചയം.)

മന്ത്രാത്മകോ മഹാദേവ പ്രതിമാദിഷുപൂജ്യതെ
മന്ത്രാശ്ചവൈദികാസ്സൎവ്വേ സ്മാൎത്താസ്തന്ത്രജ ഏവച
ലിംഗെചോല്പാതസംസ്പൃഷ്ടേ നിൎവ്വീൎയ്യാശ്രൌതതാന്ത്രികാഃ
മന്ത്രേചോപഹതേ തസ്മിൻ തത്സംസ്കാരവിനാശിതെ
തസ്മാൻപ്രവശതീശാനാ (പാശുപതം)—(27-ാം ഉത്തരം.)

ആകപ്പാടെ നോക്കിയാൽ ഇപ്പോൾതന്നെ മേലുദ്ധരിച്ച പ്രമാണങ്ങൾ അനുസരിച്ച് പലവിധവൈകല്യങ്ങളും കൊണ്ടു ക്ഷേത്രസാന്നിദ്ധ്യം കുറഞ്ഞും തന്നിമിത്തം രാജ്യത്തിൽ ആധിവ്യാധികളും അനൎത്ഥങ്ങളും വൎദ്ധിച്ചും ആണു വരുന്നതു്. അതിന്റെ എല്ലാം ഫലമായി അതിൽ കൂടുതൽ അപചയവും സാന്നിദ്ധ്യഹരവുമായ ഒരു ഉല്പാതമാണ് ഇപ്പോൾ മനഃപൂൎവ്വം തുടങ്ങിയിട്ടുള്ള അവൎണ്ണരുടെ ക്ഷേത്രപ്രവേശസംരംഭം.

൩൪. ചോദ്യം:— ഈ പ്രമാണങ്ങൾ അവൎണ്ണഹിന്ദുക്കളുടെ പ്രവേശനത്തെ നിരോധിച്ചിട്ടുണ്ടോ. അങ്ങനെ വല്ല നിരോധവും ഉണ്ടെ

കിൽ, അതു് അടങ്ങീട്ടുള്ള മൂലവാക്യങ്ങളെ ദയവായി ചൂണ്ടി കാണിക്കയും, അവയിലുള്ള ഏതു പദങ്ങളാണ് അവർണ്ണഹിന്ദുക്കളെ സൂചിപ്പിക്കുന്നതു് എന്നു കാരണസഹിതം പ്രസ്താവിക്കുകയും ചെയ്യുക

ഉത്തരം:—38-ൻെറ മറുപടിയിൽ ഉദ്ധരിച്ച പ്രമാണങ്ങളിൽ നിന്നും ചണ്ഡാലന്മാർ, ചാതുർവ്വർണ്ണ്യബഹിഷ്കൃതർ, പതിതർ, അന്ത്യജർ, പ്രതിലോമജർ, നീചചണ്ഡാലർ, മ്ലേച്ഛർ, ചോരന്മാർ, അശുചികൾ, വ്രാത്യന്മാർ, നിർമ്മാല്യഭക്ഷകന്മാർ, ദേവബ്രാഹ്മണാപഹാരികൾ ഇവരുടെ പ്രവേശനം സ്പർശനം മുതലായവ ദേവസാന്നിദ്ധ്യത്തിന് ഹാനികരമാണെന്നും അതിനാൽ ക്ഷേത്രപ്രവേശനാർഹർ അല്ലെന്നും വിശദമായിരിക്കുന്നുണ്ടല്ലോ. ഇതിൽ ചണ്ഡാലന്മാർ, ചാതുർവ്വർണ്ണ്യബഹിഷ്കൃതർ, പതിതർ, അന്ത്യജർ, പ്രതിലോമജർ, നീചചണ്ഡാലന്മാർ ഈ പദങ്ങൾ അവർണ്ണരെ ഉദ്ദേശിച്ച് പ്രയോഗിച്ചിട്ടുള്ളവയാണെന്ന് വിശ്വസിക്കപ്പെട്ടിരിക്കുന്നു. "ചാതുർവ്വർണ്ണ്യബഹിഷ്കൃതർ" എന്നതിനെപ്പററി യാതൊരു തർക്കത്തിനും അവകാശമില്ല. പതിതർ ഭ്രഷ്ടന്മാരായിത്തീരുകയാൽ സവർണ്ണരിൽനിന്നും പുറത്താക്കപ്പെട്ടവരാണ്. അവരും അവർണ്ണസംഘത്തിൽ ഉൾപ്പെടാതെ നിവൃത്തിയില്ല. "പ്രതിലോമജർ" പ്രതിലോമസാങ്കര്യത്താൽ ഉണ്ടായ വ്യഭിചാരസന്താനങ്ങളാണ് ഇവർ. ഇത്തരം ബ്രാഹ്മണസ്ത്രീയിൽ ശൂദ്രനുണ്ടായ സന്താനമാണ് ചണ്ഡാലനായി ഗണിക്കപ്പെട്ടതു്. എന്നാൽ ചണ്ഡാലവംശം അതിനുമുമ്പു ഇല്ലെന്നു വിചാരിക്കാൻ പാടില്ല. ചണ്ഡാലശബ്ദത്തിൻെറ പ്രസിദ്ധപർയ്യായമായ "ശ്വപാക" ശബ്ദം ഈ വാദത്തിൽ വിസ്മരിക്കത്തക്കതല്ല. ആയതു ആ വർഗ്ഗക്കാരുടെ ശ്വമാംസഭക്ഷണത്തെ പ്രത്യക്ഷീകരിക്കയാൽ അവരുടെ നികൃഷ്ടമായ ജീവിതവൃത്തിയെ അസ്പഷ്ടമാക്കിത്തന്നെയാണ് ആര്യഹിന്ദുക്കൾ അവരെ ദൂരതഃ പരിവർജ്ജിച്ചിട്ടുള്ളതെന്ന് ആർക്കും ബോദ്ധ്യമാകും. അതിനാൽ അന്യകാരണങ്ങൾ ആവശ്യമില്ല. ചണ്ഡാലശബ്ദത്തിലൊ പർയ്യായശബ്ദത്തിലൊ പ്രതിലോമസങ്കരം സൂചിതവും അല്ല. അതിനാൽ ചണ്ഡാലജാതി അതിനുമുമ്പ് ഇല്ലാതിരുന്നതായി കരുതുന്നതു് അബദ്ധംതന്നെ. മേലും പതിതശബ്ദത്തിൽ പ്രസ്തുതമായ പ്രതിലോമസങ്കരവർഗ്ഗത്തെ ഒഴിവാക്കാനും വഴികാണുന്നില്ല. അതിനാൽ ഇത്തരം പതിതന്മാരെ ശ്വമാംസഭക്ഷണാദികളാൽ നികൃഷ്ടന്മാരായി ഗണിച്ചിട്ടുള്ള ചണ്ഡാലന്മാരുടെ കൂട്ടത്തിൽ നിർബ്ബന്ധമായി ചേർത്തിട്ടുണ്ടെന്നാണ് വിശ്വസിക്കാനുള്ളതു്. ബ്രാഹ്മണർക്കും, ശൂദ്രർക്കും ഈ നികൃഷ്ടാഹാരം ഇല്ലാത്ത സ്ഥി

തിസ്സു. അവരുടെ സങ്കരസന്താനങ്ങൾക്കു മററുവിധത്തിൽ ഇത്ര വന്നുകൂടിയതായി വിശ്വസിക്കാൻ വഴികാണുന്നില്ല. അതിനാൽ ദസ്യുക്കൾ രാക്ഷസന്മാർ മുതലായ ചില പ്രത്യേകവർഗ്ഗങ്ങളുടെ കൂട്ടത്തിൽ "ചണ്ഡാലന്മാർ" എന്നു ഒരു വർഗ്ഗവും ഉണ്ടായിരുന്നതായി വിശ്വസിക്കുന്നാണ് യുക്തിയും പ്രമാണവും കാണുന്നതു്. ഇപ്പോഴും ഭയങ്കരമായ നീചവൃത്തി ചെയ്യുന്നവനെ ഒരു ചണ്ഡാലനാണെന്ന് ഒരു ശകാരമായി പറയുന്ന പതിവുണ്ടല്ലോ. അതനുസരിച്ച് പ്രാണിഹിംസാദികൾ ചെയ്യുന്നവരെ ചണ്ഡാലന്മാരായി പുരാതനന്മാർ നിർദ്ദേശിച്ചിട്ടുള്ളതു് ഒട്ടും അസംഗതമല്ല. "പക്ഷിണാം കാകചണ്ഡാല" എന്നു പറഞ്ഞ കവി നിശ്ചയമായും കാക്കയ്ക്കു് പ്രതിലോമസാങ്കര്യമാണ് ആ ബിരുദനാമത്തിനു കാരണമെന്ന് ഒരിക്കലും മൊഴികൊടുക്കാൻ നിർബ്ബന്ധിതനാകയില്ല. അതിനാൽ അവർണ്ണരിൽ ഈ നീചവൃത്തി നിലനില്ക്കുന്നിടത്തോളം കാലം അവരെ ഉദ്ദേശിച്ചു പറഞ്ഞിട്ടുള്ള "ചണ്ഡാല" ശബ്ദം അവരെ ബാധിക്കുന്നതല്ലെന്നു നിഷേധിക്കാൻ സാദ്ധ്യമല്ല. താഴെ പറയുന്ന പ്രമാണവാക്യം അവരെ നിർദ്ദേശപ്പെടുത്തി കാണിക്കുന്നു.

ചണ്ഡാലാസ്ത്രിവിധാജ്ഞേയാഃ മുഖ്യാമദ്ധ്യമഹീനകാഃ
തേഷാം തു യുഗമാനം സ്യാൽ ഷണ്ണപഞ്ചാശതാത്മകം
ഹീനാശ്ചവനതിമൃഗയ്യുഃ പുല്ക്കസശ്വപചാദയഃ
മുഖ്യാശ്ശൌണ്ഡികതക്ഷാദ്യാ സർവ്വേന്യേമദ്ധ്യമാസ്മൃതാഃ

പുല്ക്കസശ്വപചാദികൾ മൃഗയുക്കളോടുചേർത്തു പറയപ്പെട്ടിരിക്കുയാൽ ഇവരും വേടന്മാരെപ്പോലെ നാല്ക്കാലിവധം ചെയ്യുന്നവരാണെന്നു സിദ്ധിക്കുന്നു. ഉള്ളാടൻ, പറയൻ, പുലയൻ ഇവർ ഇക്കൂട്ടത്തിലാണെന്നു കാണുന്നു. ഇവർ ഹീനചണ്ഡാളന്മാരാണ്. ഇവർക്കാണു തീണ്ടൽ കൂടുതലുള്ളതു്. ശൌണ്ഡികന്മാർ മദ്യോല്പാദകന്മാരാണ്. അതിനാൽ ഈഴവന്മാർ ഇതിൽ ഉൾപ്പെടുകയില്ലെന്നു പറവാൻ നിർവ്വാഹമില്ല. തക്ഷന്മാർ ആശാരികളാണെന്നും പ്രസിദ്ധമാണ്. ഇവർ മുഖ്യചണ്ഡാലന്മാരാകയാൽ തീണ്ടൽ കുറവാണ്. മുക്കുവന്മാരും, വാലന്മാരും മീൻപിടിത്തക്കാരാകയാൽ മദ്ധ്യമചണ്ഡാലവർഗ്ഗത്തിലായിരിക്കണം ഉൾപ്പെടുന്നതു്. ഇവരുമായുള്ള വിവാഹാദി ബന്ധങ്ങളാലും, സംസർഗ്ഗത്താലും ആയിരിക്കാം ചില ദിക്കിൽ ഈഴവന്മാർ ആശാരി മുതലായവരെക്കാൾ അധികം അകലെ നിറുത്തപ്പെട്ടിരിക്കുന്നതു്. പ്രമാണവചനങ്ങളും, ഐതിഹ്യവും, ആചാരവും, നടപ്പുംകൊണ്ടു് അവർണ്ണരെ ഉദ്ദേശിച്ചു തന്നെയാണ് ഇവയെന്നു ഏററവും സ്പഷ്ടമായിരിക്കുന്നു.

40. ചോദ്യം:— ആഗമങ്ങളിലെയും ശാസ്ത്രങ്ങളിലെയും ക്ഷേത്രപ്രവേശനപ്രശ്നത്തോടു സ്പഷ്ടമായ സംബന്ധമുള്ള വിധികൾ ഇപ്പോഴം സാരാംശങ്ങളിൽ അനുഷ്ഠിക്കപ്പെടുന്നുണ്ടോ?

ഉത്തരം:— ക്ഷേത്രപ്രവേശനപ്രശ്നത്തോടു സംബന്ധമുള്ള ആഗമങ്ങളിലെയും, ശാസ്ത്രങ്ങളിലെയും വിധികൾ ഇന്ന ഇന്നവയാണെന്നു പറഞ്ഞുകൊടുക്കാൻ തന്ത്രിമാർ മുതലായ വൈദികന്മാരും, അവയെ ശരിയായി നടത്തി ക്ഷേത്രാരാധനയെ ഫലപ്രദമാക്കിത്തീർക്കാൻ ഒരു ഡിപ്പാർട്ടുമെൻറിലെ മികച്ച ഉദ്യോഗസ്ഥന്മാരും നിയുക്തരായിരിക്കുമ്പോൾ "അവ സാരാംശങ്ങളിൽ അനുഷ്ഠിക്കപ്പെടുന്നുണ്ടോ" എന്ന ചോദ്യത്തിനു അവകാശമില്ല. അതിനാൽ മറുപടി പറയാൻ ഒരല്പം പങ്ങലില്ലാതെയില്ല. പ്രമാണനിയമങ്ങളെ നിഷ്കർഷയായി അനുഷ്ഠിക്കേണ്ടതു് വൈദികന്മാരും, ലൗകികന്മാരുമായ ഈ ജോലിക്കാരുടെ കടമയായിരിക്കുമ്പോൾ അവർ ആ കർത്തവ്യത്തിൽ ഉദാസീനതയോ, ആലസ്യമൊ, വൈപരീത്യമൊ, പ്രദർശിപ്പിച്ചല്ലാതെ ഈ വിധം ഒരു പ്രശ്നം പുറപ്പെടുന്നതിനു കാരണമായ സംഗതികൾ സംഭവിച്ചിരിക്കയില്ല. ഏതുവിധത്തിലും കർത്തവ്യലോപമാകയാൽ അതിനു് അവർ ഉത്തരം പറയേണ്ടതാണു്. ൩൮-ാമത്തെ പ്രശ്നോത്തരത്തിൽ പ്രസ്താവിച്ചിട്ടുള്ള ചില ക്രമക്കേടുകളും വൈകല്യങ്ങളും പലരുടേയും ദൃഷ്ടിയിൽ പല സ്ഥലത്തും പെട്ടുപെട്ടിരിക്കാം. ഇവിടെ വൈദികന്മാരുടെ നിർദ്ദേശങ്ങൾ അനുസരിച്ചു് ഉദ്യോഗസ്ഥന്മാർ മുൻപോലെ വർത്തിക്കണൊ, ഡിപ്പാർട്ടുമെൻറിലെ ഉദ്യോഗസ്ഥന്മാരെ വണങ്ങി വൈദികന്മാർ വർത്തിക്കണൊ എന്ന പ്രശ്നം ഇന്നത്തെപ്പോലെ ഉത്ഭവിച്ചു് അതിനു് അവർ തമ്മിൽ നിശ്ശബ്ദമായും മറ്റാരോടും പറയാതേയും ഒരു രാജി ഉടമ്പടി നടന്നതുപോലെയാണു കാര്യങ്ങൾ എല്ലാം കണ്ടുവരുന്നതു്. ഉദ്യോഗസ്ഥന്മാരുടെ ആജ്ഞയനുസരിച്ചു വൈദികന്മാർ ശാസ്ത്രപ്രമാണങ്ങളെ ഭേദപ്പെടുത്തിയും പാകപ്പെടുത്തിയും കൊള്ളണമെന്നും വൈദികന്മാരുടെ ആദായങ്ങൾ അനുഭവങ്ങൾ ഇവകൾ കുറവു ചെയ്യാതെ ഉദ്യോഗസ്ഥന്മാർ അതാതിനുള്ളതു കൊടുത്തു കൊള്ളണമെന്നും ആയിരിക്കുമൊ ഈ ഉഭയസമ്മതമായ ഉടമ്പടിയെന്നു് ഊഹിക്കാൻ പല കാരണങ്ങളുമുണ്ടു്. ശിഖാ[illegible] ചെയ്യു ശാന്തിക്കാരനെ ശാസിക്കാൻ ശിഖാമുണ്ഡനം ചെയ്യു മേലുദ്യോഗസ്ഥൻ ഒരുമ്പെടുകയില്ല. ഇവർ രണ്ടു കൂട്ടരേയും കണ്ടു് മാതൃകയായി കരുതിയ സ്കൂൾ വിദ്യാർത്ഥി ആലയപ്രവേശനത്തിനു "സിലോൺ ക്രോപ്പ്" അപരിഹാര്യമായ

മര്യാദയായും കരുതിപ്പോയാൽ ഈ ധർമ്മവിലോപത്തിനു ആരാണുത്തരവാദി. ഇതുപോലെ ദുഷ്ടമായമാതൃക കാണിച്ചു കൊടുക്കാനും അതിനെ പുതിയ ജനാതതിയിൽ പരത്താനുമാണ് ഇവർ നിയുക്തരായിരുന്നതെങ്കിൽ നിശ്ചയമായും ഇവർ പ്രശംസാർഹന്മാർ തന്നെ ആയിരിക്കും. ഭാഗ്യദോഷത്താൽ ഹിന്ദുക്കളുടെ മതപരവും സാമുദായികവും ആയ ഹൃദയമാകുന്ന മതസ്ഥാപനങ്ങളുടെ സംരക്ഷണമാണ് ഇവരെ ചുമതലപ്പെടുത്തിട്ടുള്ളത്. ഈ ജോലി മുമ്പു നോക്കി വന്ന ഉദ്യോഗസ്ഥന്മാർക്ക് കൊടുത്തു വന്നിരുന്ന പ്രതിഫലത്തെ അപേക്ഷിച്ച് ഇവർക്ക് ആ വകയ്ക്കായി മതിയായ പ്രതിഫലവും കൊടുക്കുന്നുണ്ടെന്നാണു പൊതുജനവിശ്വാസം. എന്നിട്ടും മതനിയമവിരുദ്ധമായി ഇവർ ചെയ്യുന്ന നടപടികൾക്കുള്ള സമാധാനം അന്യർ ചെയ്യുന്നതിനെ കണ്ടു പകർത്തിയതാണെന്നു മാത്രം ആയാൽ മതിയാകുമോ? ഇതു മേധാവികൾ ചിന്തിക്കേണ്ടതാണ്. അഥവാ, ലാ നിശ്ചയമില്ലാത്തവനെ ജഡ്ജിയുദ്യോഗത്തിനും ചികിത്സ നിശ്ചയമില്ലാത്തവനെ ഡാക്ടർ പണിക്കും പ്രകൃതിശാസ്ത്രം ഗ്രഹിക്കാത്തവനെ എൻജിനീയർ ഉദ്യോഗത്തിനും നിയമിക്കാൻ പാടില്ലാത്തതുപോലെ, വേദശാസ്ത്രപരിജ്ഞാനവും പ്രമാണവിശ്വാസവും ഉണ്ടെന്നു തീർച്ചയാക്കപ്പെടാത്തവനെ ഹിന്ദുസ്ഥാപനങ്ങളുടെ ഭരണത്തിനു നിയമിച്ചതിന്റെ അവശ്യഫലമായിട്ടും ഇതിനെ ഗണിക്കേണ്ടതായിരിക്കുന്നു. ഇപ്രകാരം അധികാരസ്ഥാനത്തിരിക്കുന്ന ചിലരുടെ അജ്ഞതയോ നാസ്തികത്വമോ അനാസ്ഥയോ കൊണ്ട് ഈ സ്ഥാപനങ്ങൾക്കു പ്രമാണാനുവർത്തന വിഷയത്തിൽ ചില വൈകല്യങ്ങൾ വന്നുകൂടീട്ടുണ്ടെന്നു കാണുന്നപക്ഷം ഉടൻ ആ തെറ്റു തിരുത്തുകയാണു വേണ്ടത്. അതിനു പകരം അതിലേറെ ഭയങ്കരമായ പാതകം ചെയ്വാൻ ആ തെറ്റുകളെ പ്രമാണമായി സ്വീകരിക്കയല്ല വേണ്ടത്.

41. ചോദ്യം:— കാലസ്ഥിതികൾക്ക് അനുയോജ്യമായി വിധികളെ ഭേദപ്പെടുത്തുന്നതിന് ഈ ആഗമങ്ങളിലും ശാസ്ത്രങ്ങളിലും വ്യവസ്ഥയുണ്ടോ? ഉണ്ടെങ്കിൽ അവയെ ഏതവസ്ഥകളിൽ ആർക്ക് ഭേദപ്പെടുത്താം?

ഉത്തരം:— കാലസ്ഥിതികൾക്കനുസരിച്ചുവിധം ശാസ്ത്രവിധികളെ ഭേദപ്പെടുത്തണം എന്നു പറയുന്നതു ശരിയാണ്. എന്നാൽ അത് എങ്ങിനെയായാൽ ഒരു പാപം നമ്മെ ബാധിക്കയില്ലയോ അപ്രകാരമുള്ള വിധത്തിൽ ആ പ്രമാണത്തെ ഫലപ്പെടുത്താനായിരിക്കണം ഭേദ

റപ്പെടുത്തുക. തൊടാനും തീണ്ടാനും പാടില്ലാത്തവരായാലും കാലാവസ്ഥയ്ക്ക് അപ്രകാരമുള്ളവരുമായി അടുത്തു പെരുമാറേണ്ടി വന്നുപോയാൽ തന്റെ നിത്യകർമ്മങ്ങളേയും ആഹാരാദികളേയും അതിനു മുൻപു നടത്തിക്കൊൾക, ക്ലിപ്തസമയം കഴിഞ്ഞാൽ അവരെ വിട്ടു പിരിഞ്ഞു സ്നാനാദി പ്രായശ്ചിത്തങ്ങൾ ചെയ്തു, ബാക്കിയുള്ള മതകർമ്മങ്ങളും പാനഭോജനാദികളും ചെയ്ക, എന്നിങ്ങിനെയുള്ള ഭേദഗതികളാകുന്നു വിഹിതമായിട്ടുള്ളത്. എന്നുമാത്രമല്ല ഇവിടെ ഭേദഗതിക്കാവശ്യപ്പെടുന്നത് ധർമ്മാനുഷ്ഠാനത്തിന്റെ വൈകല്യം തീർക്കാനല്ല. ധർമ്മാനുഷ്ഠാനത്തെ മലിനപ്പെടുത്താനാണ്. അപ്രകാരമുള്ള ഒരു ഉദ്ദേശ്യത്തോടുകൂടി യാതൊരു ഭേദഗതിയും ചെയ്യാൻ വിധിയില്ല. അതും ചാതുർവ്വർണ്യബഹിഷ്കൃതരായ ചിലരുടെ ദുരാഗ്രഹപൂരണത്തിനായിട്ടാണ് — ചാതുർവ്വർണ്യത്തിലുൾപ്പെട്ടിരിക്കുന്നവരുടെ ആവശ്യത്തിനായിട്ടല്ല — ഈ വിഷയത്തെപ്പററി ചർച്ച ചെയ്യാനുള്ള അധികാരംതന്നെ ശാസ്ത്രജ്ഞാനവും ആചാരശുദ്ധിയും ഉള്ള മതാചാര്യന്മാർക്കാണ്. എന്നാൽ ആചാരപരമായ ശാസ്ത്രനിയമങ്ങളെ ഭേദപ്പെടുത്തണമെന്നുള്ളവരുടെ അന്വേഷണത്തിൽ ബോധപ്പെട്ടാലുംകൂടി, അതു ചെയ്യാനുള്ള അധികാരം ലോകസമ്മതം പ്രാപിച്ചിട്ടുള്ള ആദിശങ്കരാചാര്യസദൃശരായ ദിവ്യന്മാർക്കേ ഉണ്ടായിരിക്കു. ചാതുർവ്വർണ്യത്തെ നിലനിറുത്താൻ അതല്ലാതെ മറെറാരു മാർഗ്ഗവും ഇല്ലെന്ന് അവർക്ക് ബോധപ്പെടുമ്പോളല്ലാതെ അവർ അതു ചെയ്കയും അരുത്.

42. ചോദ്യം:— ഈ ശാസ്ത്രങ്ങളും, ആഗമങ്ങളും അനുസരിച്ച് ഹിന്ദുക്കളുടെ ആരാധനാപദ്ധതിയിൽ ക്ഷേത്രങ്ങളുടെ സ്ഥാനമെന്ത്?

ഉത്തരം:—ആഗമശാസ്ത്രപ്രമാണങ്ങൾ അനുസരിച്ചുള്ള ഹിന്ദുക്കളുടെ ആരാധനാപദ്ധതിയിൽ പ്രാധാന്യംകൊണ്ട് ക്ഷേത്രങ്ങൾ "ഹൃദയ"മായിട്ടാണു വർത്തിക്കുന്നത്. ബ്രാഹ്മണർക്ക് സ്നാനസന്ധ്യാവന്ദനജപപാരായണാദികൾക്കും, അബ്രാഹ്മണർക്ക് ഈശ്വരപൂജാനൈവേദ്യാദികൾകൊണ്ട് ആരാധന നടത്തിക്കുന്നതിനും സ്വയംപ്രദക്ഷിണാദികൾ ചെയ്യുന്നതിനും ഭഗവൽക്കഥാപ്രസംഗങ്ങൾ കേൾക്കുന്നതിനും എല്ലാം ക്ഷേത്രങ്ങൾ ഉപകരിക്കുന്നു. തപസ്സ്, ജപം, യജ്ഞം, ഹോമം, കഥാശ്രവണം, നാമസങ്കീർത്തനം, പൂജ, ഇങ്ങിനെ പലതുമുള്ളതിൽ ബിംബപൂജ വളരെ പ്രധാനമാണ്. എന്തെന്നാൽ അതിൽ ബാക്കിയുള്ളതെല്ലാം ഉൾപ്പെടും. അജ്ഞാനികൾക്കു ജ്ഞാനമുണ്ടാകാനും ജ്ഞാനികൾക്കു നിഷ്ഠയുറയ്ക്കാനും സിദ്ധിനേടാനും ക്ഷേത്രാരാധനം ഉപ

കരിക്കും. പരശുരാമൻ, വ്യാഘ്രപാദർ, അഗസ്ത്യർ മുതലായ മഹർഷിമാർപോലും ഇന്നും ക്ഷേത്രാരാധന ചെയ്യുന്നുപോൽ. അന്യത്ര മതാചാരങ്ങളിൽ ശ്രദ്ധയില്ലാത്തവരും ക്ഷേത്രങ്ങളിൽ ആചാരശ്രദ്ധയുള്ളവരായി ഇരിക്കുന്നതാണു്. ക്ഷേത്രമൎയ്യാദകളെ ശരിയായി പാലിക്കുന്നപക്ഷം ജനങ്ങളുടെ സദാചാരങ്ങളേയും സാത്വികബുദ്ധിയേയും ആദ്ധ്യാത്മികജ്ഞാനത്തേയുംകൂടി സംരക്ഷിക്കാൻ അതുകൊണ്ടു സാധിച്ചേക്കും. ബ്രാഹ്മണാദികൾ, നിത്യനൈമിത്തികകൎമ്മങ്ങളുടെ കൂട്ടത്തിൽ സാളഗ്രാമശിവലിംഗാദി ബിംബപൂജകളും ചെയ്യേണ്ടതാണു്. ഓരോരുത്തനും പ്രത്യേകം ചെയ്വാൻ സൌകൎയ്യമില്ലാത്ത ന്യൂനതയെ പരിഹരിക്കാൻ ഒരു ഗ്രാമക്ഷേത്രം പോലെയുള്ളതു ഉപകരിക്കുമെന്നു സ്പഷ്ടമാണല്ലോ. ഒരുവൻെറ സ്വന്തക്ഷേത്രമായാലും മററനേകം പേരുടേയും ആ വിധത്തിലുള്ള ആവശ്യങ്ങൾക്കു തൻെറ സ്ഥാപനം ഉപയോഗപ്പെടുന്നതു് ഒരു പുണ്യമായി അയാൾ കരുതുന്നു. ക്ഷേത്രമില്ലാതെ മറെറാരു തരത്തിലുള്ള ആരാധനാപദ്ധതികൾ ഏൎപ്പെടുത്തിയാലും, അതെല്ലാം ചുവരില്ലാത്ത ചിത്രംപോലെ നിരവലംബങ്ങളായും, മേഘരൂപങ്ങൾപോലെ വ്യവസ്ഥിതമായ ആകൃതിയില്ലാതേയും, കാററത്തു പൂകപോലെ ദൃഢിമയില്ലാതേയും ഇന്നത്തെ ജനങ്ങളുടെ ബുദ്ധിയിൽ പതിയാതെ പൊയ്പ്പോകും. സൎവ്വേശ്വരൻ പ്രത്യക്ഷമായി അധിവസിക്കുന്ന ഒരു ആലയംതന്നെയാണു ക്ഷേത്രമെന്നുള്ള അഭിപ്രായം ഏറിയോരു കാലമായി ആസ്തികരുടെ മററു വിശ്വാസത്തോടുകൂടി ചേൎന്നു വളൎന്നു പോയിരിക്കുന്നു. അതിനെപ്പിടിച്ചിളക്കിയാൽ അവരുടെ അന്തരാത്മാമുതൽ കലുങ്ങാതിരിക്കയില്ല.

48. ചോദ്യം:— ക്ഷേത്രങ്ങളിലെ ആരാധനയെ വ്യവസ്ഥാപനം ചെയ്യുന്ന സംഗതിയിൽ ക്ഷേത്രാചാരങ്ങൾ എത്രത്തോളം പ്രാമാണികങ്ങളാണു്?

ഉത്തരം:— ക്ഷേത്രങ്ങളിലെ ആരാധനയെ വ്യവസ്ഥാപനം ചെയ്യുന്നതിൽ ക്ഷേത്രാചാരങ്ങളല്ലാതെ മറെറന്താണു പ്രമാണമായി സ്വീകരിക്കുക. ചികിത്സാ വിഷയങ്ങളിൽ വൈദ്യശാസ്ത്രവും വ്യവഹാരവിഷയങ്ങളിൽ നീതിശാസ്ത്രവും ഭാഷാ വിഷയങ്ങളിൽ വ്യാകരണശാസ്ത്രവുംപോലെ ആണു് ക്ഷേത്രാരാധനയിൽ ക്ഷേത്രാചാരനിയമനം ചെയ്യുന്ന ശാസ്ത്രങ്ങൾ. ആ വക പ്രമാണങ്ങൾ അനുസരിച്ചു നിൎമ്മിക്കപ്പെട്ടവതന്നെയാണു ക്ഷേത്രങ്ങൾ. അവയൊന്നും ക്ഷേത്രമുണ്ടായിട്ടുണ്ടായവയല്ല. ഇതിൽ ഏതുകക്ഷിക്കു് അഭിപ്രായവ്യത്യാസമുണ്ടാവാം

എന്നു വരുകിലും ഒന്നു നിശ്ചയം: നമ്മുടെ ഓർമ്മയുണ്ടായിട്ടുള്ള പല പുതിയ ക്ഷേത്രങ്ങളുടേയും കഥ അറിയാവുന്നവരുണ്ടെങ്കിലും ഒരു ക്ഷേത്രാചാരശാസ്ത്രമെങ്കിലും ആരും പുത്തനായി ഉണ്ടാക്കിയപ്രകാരം അറിയുന്നില്ല. ഒരു പ്രവൃത്തിയുടെ ആരംഭത്തിൽ എന്തു സങ്കല്പം ചെയ്യുമോ അതുതന്നെയാണ് അതിന്റെ അവസാനം വരെയും നിലനില്ക്കേണ്ടതു്. ശാസ്ത്രാനുസൃതമായി നിർമ്മിച്ചതു് ശാസ്ത്രാനുസൃതമായി പാലിക്കണം. അല്ലെങ്കിൽ ശാസ്ത്രാനുസൃതമായി അതിനെ നശിപ്പിക്കണം. ഇതാണു ന്യായം. ഇതനുസരിച്ചാണു വിഗ്രഹം പറിച്ചിളക്കിക്കൊണ്ടു പോകുന്നതും മണ്ണിൽ കുഴിച്ചിടുന്നതുമെല്ലാം മുമ്പേ പറഞ്ഞിട്ടുള്ളതു്. 26-ാം ചോദ്യത്തിലെ മറുപടിയിലെ പ്രമാണങ്ങൾ കാണുക. ദൈവികശക്തിയാൽ ബിംബത്തെ പറിച്ചെടുക്കാൻ തടസ്സമുണ്ടായാൽ അതിലെ ചൈതന്യത്തെ മന്ത്രശക്തിയാൽ ആവാഹിച്ചു കൊണ്ടുപോകുന്നതിൽ പുരോഹിതനേയും വൈദികബ്രാഹ്മണരേയും പ്രതിരോധിക്കാൻ ആരു വിചാരിച്ചാലും സാദ്ധ്യമല്ലെന്നു ഓർമ്മിക്കേണ്ടതാകുന്നു. (85-ാമത്തെ പ്രശ്നോത്തരം നോക്കുക.)



44. ചോദ്യം:— പ്രതിഷ്ഠാക്ഷേത്രങ്ങൾക്കും കുടിയിരുത്തൽ ക്ഷേത്രങ്ങൾക്കും തമ്മിലുള്ള വ്യത്യാസത്തിനു ക്ഷേത്രപ്രവേശനപ്രശ്നവുമായി വല്ല ബന്ധവുമുണ്ടെങ്കിൽ അതു് എന്താണു്?

ഉത്തരം:— കുടിയിരുത്തലും പ്രതിഷ്ഠയുമായുള്ള വ്യത്യാസം സ്ഥാവരം എന്നും ജംഗമമെന്നുമല്ലാതെ അവശ്യം ചൈതന്യത്തിന്റെ കൂടുതൽ കുറവാണെന്നു ഗണിക്കാവുന്നതല്ല. അതിനാൽ ആ വ്യത്യാസം അവർണ്ണ പ്രവേശനത്തെ അനുകൂലിക്കാനും ഇടയുള്ളതല്ല. "ഉല്പാതങ്ങളു"ണ്ടായിക്കൂടുമ്പോൾ വിന്യാസം ബിംബത്തെ മറ്റൊരിടത്തു കൊണ്ടുപോകാൻ ഉടമസ്ഥർക്കു സാധിക്കുമെന്നൊരു സൌകര്യമാണു് ഇവിടെ കൂടുതലുള്ളതു്.

45. ചോദ്യം:— കുടിവക (പ്രൈവെറ്റ്) മതസ്ഥാപനങ്ങളെ സംബന്ധിച്ചു്, ഗവർമ്മെന്റിനു എത്രത്തോളം ഇടപെടാവുന്നതാണു്. ഗവർമ്മെന്റിനു (1) തങ്ങളുടെ ഭരണത്തിൽ ഇരിക്കുന്ന പ്രൈവെറ്റു ക്ഷേത്രങ്ങളേയും (2) തങ്ങളുടെ ഭരണത്തിലല്ലാത്ത കുടിവക ക്ഷേത്രങ്ങളേയും സംബന്ധിച്ചു് എത്രത്തോളം ഇടപെടാം. അത്തരം ക്ഷേത്രങ്ങളുടെ കാര്യത്തിൽ ഗവർമ്മെന്റു് എപ്പോഴെങ്കിലും ഇടപെട്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ അങ്ങനെ ഇടപെട്ടിട്ടുള്ളതിനു ദൃഷ്ടാന്തങ്ങളും വിവരങ്ങളും നൽകുക.

ഉത്തരം:—ഗവൎമ്മെൻറിന്റെ സ്വാധീനത്തിലുള്ളതോ ഇല്ലാത്തതോ ആയ ക്ഷേത്രങ്ങളെ സംബന്ധിച്ചു ചെയ്യാവുന്നതു് ആ ക്ഷേത്രത്തെയോ ക്ഷേത്രങ്ങളേയോ നാശത്തിൽ നിന്നും രക്ഷിക്കമാത്രമാകുന്നു. ക്ഷേത്രനിയമങ്ങളുടെ ലംഘനം അവയെ നശിപ്പിക്കതന്നെയാകുന്നു. യാതൊരു ഗവൎമ്മെൻറിനും ഏതൊരു മതക്കാരുടേയും ക്ഷേത്രത്തെ നശിപ്പിക്കാൻ ഒരിക്കലും ഒരധികാരം ഉണ്ടായിരുന്നതായി കേട്ടിട്ടില്ല. കേൾക്കാനും ഇടയില്ല. പണ്ടു ഹിന്ദുരാജാക്കന്മാർ ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടേയും ദേവാലയസ്ഥാപനത്തെ സഹായിച്ചിട്ടുള്ളതു സ്തുത്യമാണു്. ൪൪-ാമത്തെ പ്രശ്നോത്തരത്തിൽ പ്രസ്താവിച്ചതുപോലെ വല്ല ഉദ്യോഗസ്ഥന്മാരുടേയും വിവരക്കേടുകൊണ്ടു വല്ല വ്യതിക്രമങ്ങളും ക്ഷേത്രപരിപാലനനയത്തിൽ വന്നുപോയിട്ടുണ്ടായിരിക്കാമെങ്കിൽ ആ വക പിശകുകളെ ആ ഉദ്യോഗസ്ഥന്റെ പിശകായി ഗണിക്കേണ്ടതല്ലാതെ ഗവൎമ്മെൻറിന്റെ നടപടിയായി തെറ്റിദ്ധരിച്ചു സാധൂകരിക്കാവുന്നതല്ല.

൪൬. ചോദ്യം:— ക്ഷേത്രങ്ങളിൽ നടപ്പിൽ ഇരിക്കുന്ന ആചാരാനുഷ്ഠാനങ്ങളെ സംരക്ഷിക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്ന കാൎയ്യത്തിൽ ഗവൎമ്മെൻറു് എന്തെങ്കിലും ഏററുപോയിട്ടുണ്ടോ? ഉണ്ടെങ്കിൽ എന്തു്?

ഉത്തരം:— ക്ഷേത്രങ്ങളിൽ നടപ്പിലിരിക്കുന്ന ആചാരമൎയ്യാദകളെ സംരക്ഷിച്ചുകൊള്ളാമെന്നു് ഗവൎമ്മെൻറു് കൈയേററുപോയിട്ടുണ്ടെന്നു ഇതിനുമുമ്പു് ൨-ാം ചോദ്യത്തിന്റെ മറുപടിയിൽ പ്രസ്താവിച്ചഭാഗങ്ങളാൽ ബോധപ്പെടുന്നതാണു്. ഗവൎമ്മെൻറിനോടു പഴയക്ഷേത്രോടമസ്ഥന്മാർ ആവശ്യപ്പെട്ടിട്ടല്ലാ പണ്ടു ൯൮൭-മാണ്ടു് പല ദേവസ്വങ്ങളും സൎക്കാരിൽ ചേൎത്തതു്. ൪൭൮ ക്ഷേത്രങ്ങൾ അപ്പോൾ ചേൎക്കപ്പെട്ടതായും അവയുടെ ചിലവു നീക്കി ഒരുലക്ഷത്തിനമ്പതിനായിരംരൂപ ആദായമുണ്ടായിരുന്നതായും വിവരിച്ചുകാണുന്നു. സൎക്കാരിനു കിട്ടുന്ന ഈ ആദായത്തിനു പ്രതിഫലമായിട്ടെങ്കിലും അവയുടെ സ്ഥാപനോദ്ദേശ്യമനുസരിച്ചു് അവയെ പരിപാലിക്കാൻ ഗവൎമ്മെൻറിനു കടപ്പാടില്ലെന്നു വരുമോ? അപ്രകാരമായാൽ അതു ഭയങ്കരമായ അപഹരണമായിത്തീരുകയില്ലയോ? അന്യമതക്കാൎക്കുപോലും ആരാധനാലയങ്ങൾ നിൎമ്മിച്ചുകൊടുത്തിട്ടുള്ള ഹിന്ദുരാജൎഷിമാരുടെ അധീനത്തിലുള്ള ഗവൎമ്മെൻറു് ഇപ്പോൾ സ്വമതസ്ഥാപനങ്ങളെത്തന്നെ അവിഹിതമായി കൈയേററം ചെയ്യാൻ പുറപ്പെടുന്നതിനു തുല്യമായി ഇതു ഗണിക്കപ്പെടുകയില്ലയോ? ഗവൎമ്മെൻറുപോലും ക്ഷേത്രമൎയ്യാദക്കു കീഴ്പ്പെട്ടിരിക്കേണമെ

ണല്ലയോ ശ്രീ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ തൃപ്പടിദാനം നമ്മെ ഓർമ്മിപ്പിക്കുന്നത്. "ഇതൊന്നും വകവെക്കേണ്ടതില്ലെന്നും നിസ്സാരമാണെന്നും അഭിപ്രായപ്പെടുന്നവരുണ്ടെങ്കിൽ എന്തെല്ലാമാണോ പിന്നീടിതുപോലെ നിസ്സാരമാണെന്നും വകവെക്കേണ്ടതില്ലെന്നും അവർ അഭിപ്രായപ്പെട്ടുകൂടാത്തത്? അങ്ങിനെയായാൽ ലോകത്തിൽ സത്യവും നീതിയും നിലനില്ക്കുമോ? ഏതെങ്കിലും ഒരു ഭരണക്രമം പിന്നീട് അത്തരം രാജ്യത്തിൽ നിലനിറുത്താൻ സാധിക്കുമോ? ഓരോ കാര്യങ്ങൾക്കായി ഓരോരുത്തൻ മുതൽ വെച്ചിരിക്കുന്നതെല്ലാം മാററിയും മറിച്ചും ഏതിനു വേണമെങ്കിലും ഇഷ്ടംപോലെ വിനിയോഗിക്കാമല്ലൊ? ആസ്തികഹിന്ദുപ്രജകളുടെ പരിപാലനം കൈയേററിട്ടുള്ള നമ്മുടെ ഗവൺമെന്റു നാളതുവരെയും അവർക്കു കൊടുത്തുവന്നിരുന്ന മതപരമായ രക്ഷയ്ക്ക് എന്തുകൊണ്ടാണ് ഇന്നു ഹാനി വരുത്താൻ ഉദ്ദേശിക്കുന്നത്? ആസ്തികർ അന്നുമിന്നും കൊടുക്കുന്ന നികുതിക്കു വല്ല വ്യത്യാസവും വരുത്തിയോ? ഗവൺമെന്റ്, എന്തു കാരണത്താലാണ് അതിനു, മതപരമായ സംരക്ഷണം നല്കാൻ സാധ്യമല്ലാതെ വന്നതെന്ന വിവരം,] ആസ്തികഹിന്ദുപ്രജകളെ വിശദമായി ഗ്രഹിപ്പിച്ചിട്ടുണ്ടോ? അവരുടെ പ്രക്ഷോഭത്തെ കാരണമാക്കി സ്വന്തങ്ങളുടെ നീതിപരമായ അവകാശത്തെ നശിപ്പിക്കാൻ ഗവൺമെണ്ടിനു പാടുണ്ടോ?

47. ചോദ്യം:— അങ്ങനെ ഏതെങ്കിലും ഗവൺമെന്റു ഏററുപോയിട്ടുണ്ടെങ്കിൽ ക്ഷേത്രപ്രവേശനസംഗതിയിൽ ഗവൺമെന്റിന്റെ പ്രവർത്തനസ്വാതന്ത്ര്യത്തിനെ അത് എങ്ങനെ ബാധിക്കുന്നു?

ഉത്തരം:— മേൽപ്രകാരമുള്ള കടപ്പാടുകൾ ഗവൺമെന്റിനു വന്നുകൂടീട്ടുള്ളതുകൊണ്ട്, ഗവൺമെന്റിനു ഈ വിഷയത്തിൽ സ്വേച്ഛാവർത്തനം ഇതിൽ ഒട്ടും പാടില്ലെന്നു സ്പഷ്ടമായി തീർന്നിരിക്കുന്നു. യുക്ത്യനുഭവപ്രമാണങ്ങൾക്കനുസരിച്ചു നീതിയെ വിട്ടു ഭൂരിപക്ഷത്താൽ മാത്രം നീതിയെ നിർണ്ണയിക്കുന്നപക്ഷം ഭൂരിപക്ഷമുള്ളതെല്ലാം ഗവൺമെന്റിനു നീതിയായി സ്വീകരിക്കേണ്ടിവരുന്നതാകും. അപ്പോൾ യുക്തിക്കും കീഴ്നടപ്പിനും, ചട്ടത്തിനും, ഒന്നിനുംതന്നെ സ്ഥാനമില്ലാതെ വന്നുപോകും. രാജ്യരക്ഷാധികാരം ധർമ്മരാജാവിൽ സ്ഥിതിചെയ്തിരിക്കുമ്പോൾ പ്രജകൾക്കെല്ലാം അദ്ദേഹം തുല്യനായ ഒരു രക്ഷാകർത്താവായിരിക്കുന്നു. എന്നാൽ ഇപ്പോഴാകട്ടെ ഒരു വിദേശ്യമാതൃകയെ ലാക്കാക്കി ഇവിടത്തെ ധർമ്മനിയന്ത്രിതരാജാവിന്റെ അധികാരങ്ങളെ പ്രജകൾക്കായി പകുത്തുകൊടുക്കുന്ന സന്ദർഭത്തിൽ മതനിയമങ്ങളേയും സ്ഥാപനങ്ങളേയും കൂടി

ത്തുറന്നു കൊടുത്തേച്ചാൽ അതു്, വിദേശരാജ്യങ്ങളിൽ മതസംബന്ധമായുണ്ടായിട്ടുള്ള ചരിത്രപ്രസിദ്ധങ്ങളായ വിപ്ലവങ്ങളും രക്തപ്രവാഹങ്ങളുമെല്ലാം കല്പിച്ചുകൂട്ടിക്കൊണ്ടു പ്രശാന്തമായ നമ്മുടെ അന്തരീക്ഷത്തിലേക്കാനയിക്കുന്നതുപോലെ ആയിത്തീരുകയില്ലേ? ക്രിസ്ത്യാനികളുടേ ക്രൂസേഡ്യുദ്ധവും അവർ തമ്മിലാഭ്യന്തരമായുണ്ടായ കാത്തലിക്ക് പ്രോട്ടസ്റ്റന്റു കലഹവും പോലെ എന്തെല്ലാം ദുരിതങ്ങൾ ഈ അനാവശ്യപ്രസ്ഥാനത്തിൽനിന്നുണ്ടാകയില്ല? "നീതിയെ ബലമായി" കരുതാനുള്ള ഗവൺമെന്റു "ബലത്തെ നീതിയായി" കരുതിയാലത്തെ കഥയെന്തായിരിക്കും? സംഘബലവും പ്രക്ഷോഭബഹളവും അല്ലാതെ നീതിയുടേയും, യുക്തിയുടേയും കണികപോലും കണികാണാനില്ലാത്ത ഈ വിഷയത്തിൽ ഗവൺമെന്റിനുണ്ടായിട്ടുള്ള ഈ ധർമ്മസന്ദേഹത്തിൽ രാജഭക്തന്മാരും വിനീതന്മാരുമായ രാജ്യത്തിലെ ആസ്തികപ്രജകളെല്ലാം അത്യന്തം പരിതപിക്കുന്നു. രാജസ്ഥാനത്തോടും, ഭരണാധികാരത്തോടും ആസ്തികഹിന്ദുക്കളായ പ്രജകൾക്കുള്ളടത്തോളം ഭക്തിവിശ്വാസങ്ങൾ അന്യപ്രജകൾക്കുണ്ടായിരിക്കയില്ലെന്നും അതിപ്രസിദ്ധമാണല്ലോ. എന്തെന്നാൽ അവർ ഇന്നു രാജാവിനെ ഈശ്വരാംശമായും രാജ്യഭരണനിയമത്തെ ഈശ്വരാജ്ഞയായും വിശ്വസിക്കുന്നു. അവരെ ക്ഷേത്രനിയമങ്ങൾ എപ്രകാരം സൽപ്രജകളായും മാതൃകാപ്രജകളായും തീർത്തിട്ടുണ്ടെന്നു്, 35-ാമത്തെ മറുവടിയിൽ പറഞ്ഞിട്ടുള്ളതു് ഓർക്കുമല്ലോ. നേരെമറിച്ചു ഭരണാധികാരം തനിക്കു കിട്ടണം, തന്റെ വർഗ്ഗക്കാർക്കു കിട്ടണം, കിട്ടിയതു പോരാ—എന്നെല്ലാം നിർഭയമായി കലശൽകൂട്ടുന്നവരുടെ രാജഭക്തിസ്വരൂപം വല്ലവരും ഒരു ധ്യാനശ്ലോകമാക്കി പരസ്യംചെയ്തുകണ്ടാൽ കൊള്ളാമെന്നു തോന്നുന്നുണ്ടു്. ഒന്നു കൊടുത്താൽ മറ്റൊന്നു ചോദിക്കയായി. മതകാര്യമായാലും വേണ്ടില്ല, മഹാരാജാവിന്റെ വ്യക്തിപരമായ ആവശ്യമായാലും വേണ്ടില്ല അവരുടെ ചോദ്യങ്ങൾക്കുള്ള പരിധി ഏതാണെന്നു നിർണ്ണയിക്കാൻ പുതിയ സർവ്വേ സമ്പ്രദായം വല്ലതും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. രാജ്യത്തിൽ എത്രയോ ജനങ്ങൾ ഉള്ളതിൽ വോട്ടവകാശമില്ലാത്ത പാവപ്പെട്ട കൂട്ടർക്കു് എന്താണു് ഗതി? അതും പോകട്ടെ. എലക്ഷനു പൌരസ്ത്യവിദ്യാഭ്യാസത്തിൽ—വേദശാസ്ത്രാദികളിൽ നൈപുണ്യം നേടിയവർക്കു സ്ഥാനം എവിടേ? മതത്തിനു വല്ല മൂലയെങ്കിലും അനുവദിച്ചുകൊടുത്തിട്ടുണ്ടോ? ഹിന്ദുമതപ്രധാനവും പലമതങ്ങളേയും പ്രതിനിധീകരിക്കേണ്ടതും ആയ നമ്മുടെ ഗവൺമെന്റു സർവ്വമതസമഷ്ടിയേയാണോ, സർവ്വമതശൂന്യത

യെയാണൊ പ്രതിബിംബിക്കുന്നത്? ഗവൎമ്മെന്റ് അതിനു തെററില്ലെന്ന് എത്ര എത്ര വട്ടം വിളിച്ചുപറഞ്ഞിരിക്കുന്നു? എന്നിട്ടും അത് ഇനും ഹിന്ദുമതഹൃദയങ്ങളെ കൈവശം വെച്ചുകൊണ്ടിരിക്കുന്നില്ലയോ? അതിനുതന്നെ എത്രമാത്രം ന്യായമുണ്ട്? അതിനുപരി ഗവൎമ്മെന്റിനു ഈ സ്ഥാപനങ്ങളിൽ എന്തു സ്വാതന്ത്ര്യമാണു കാണിക്കാവുന്നതെന്ന് ഏതു നാട്ടിലേയും ഏതു ജാതിയിലേയും ഏതൊരാളെങ്കിലും ചിന്തിച്ചു നോക്കട്ടെ!

48. ചോദ്യം:— അവൎണ്ണഹിന്ദുക്കൾക്ക് സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിക്കുന്നതിനെ ഹിന്ദുക്കൾ അനുകൂലിക്കുന്നുണ്ടൊ? ഉണ്ടെങ്കിൽ എത്രത്തോളം?

ഉത്തരം:—സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ അവൎണ്ണൎക്ക് പ്രവേശിക്കാൻ വിരോധമില്ലെന്നു ശാസ്ത്രവും, സജ്ജനാചാരവും സമ്മതിച്ചിട്ടുള്ള സ്ഥലത്ത് അവർ പ്രവേശിക്കയല്ലാതെ അതിനുമേൽ ഒരടിപോലും വെക്കാവുന്നതല്ല. അവരുടെ ഈ പ്രസ്ഥാനം അവിഹിതവും, അനീതിയും, ആപൽക്കരവും, അധൎമ്മവും, ആത്മനാശഹേതുകവുമാണെന്ന് അവരെ ദയവായി ഗവൎമ്മെന്റ് ബോധപ്പെടുത്തുകയും, അതിനു പ്രാപ്തിയുള്ള ആളുകളെ അതിനു നിയോഗിക്കയും ചെയ്താൽ കൊള്ളാം.

മുൻപു പ്രശ്നോത്തരത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ അവൎണ്ണർ ആത്മോന്നതിക്കായി യത്നിക്കയും അതിനുവേണ്ട സഹായങ്ങൾ ഗവൎമ്മെന്റ് അവൎക്ക് ചെയ്തുകൊടുക്കുകയും ആണു വേണ്ടത്. അവൎക്കുണ്ടാകുന്ന ആചാരപരമായും മററുമുള്ള അഭിവൃദ്ധിയെക്കണ്ട് അവരുമായുള്ള സഹവാസനിയമങ്ങളെ ക്രമവൽക്കരിക്കേണ്ടത് സവൎണ്ണരായ പൊതുജനങ്ങളുടെ കടമയും ആകുന്നു. ഇതിൽ നിൎബ്ബന്ധലേശം ഉണ്ടായിരിക്കുന്നത് ആപൽക്കരവും, ഉദ്ദേശസിദ്ധിക്കു തീരെ വിപരീതവും ആയിട്ടുള്ളതാകുന്നു.

# ക്ഷേത്രപ്രവേശനാന്വേഷണകമ്മെററിയുടെ പ്രശ്നാവലിക്കു സമാധാനം.

(540 പേർ ഒപ്പിട്ടയച്ചത്.)

1. ക്ഷേത്രപ്രവേശനത്തിന്നർഹത (യോഗ്യത)യുള്ളവരെ സവർണ്ണരെന്നും, അതിന്നു യോഗ്യതയില്ലാത്തവരെ അവർണ്ണരെന്നും ഇന്നു പറഞ്ഞുവരുന്നു.

ഇന്നത്തെ സാധാരണമായ വ്യവഹാരത്തെ ആസ്പദമാക്കി കമ്മെററി ഹിന്ദുക്കളെ (1) സവർണ്ണഹിന്ദുക്കൾ (2) അവർണ്ണഹിന്ദുക്കൾ എന്നു രണ്ടായി വിഭജിച്ചുകാണുന്നു. അവർണ്ണരെ ഹിന്ദുപദം ചേർത്ത് വ്യവഹരിക്കുന്നത് സാധുവല്ല.

ഹിന്ദുപദം നമ്മുടെ പ്രാചീനഗ്രന്ഥങ്ങളിൽ കാണുന്നില്ല. പഴയകാലത്ത് ഇവിടെ വന്നുചേർന്ന വിദേശികളാണ് ഈ പദം സൃഷ്ടിച്ചതെന്നു വിചാരിക്കാം. ക്രിസ്ത്യാനികൾ, മുഹമ്മദന്മാർ മുതലായ വർഗ്ഗക്കാരിൽനിന്നു ഭിന്നന്മാരായി നമ്മുടെ രാജ്യത്തിൽ കണ്ട എല്ലാ വർഗ്ഗക്കാരേയും ഒരുമിച്ചുചേർത്ത് വിദേശികൾ ഹിന്ദുപദംകൊണ്ടു വ്യവഹരിച്ചുവന്നു. ഈ വ്യവഹാരം ക്രമേണ പ്രസിദ്ധമായി. ഇപ്രകാരം ഉണ്ടായ "അവർണ്ണഹിന്ദു." വ്യവഹാരം ഇന്നു പല ഭ്രമങ്ങൾക്കും, പ്രമാദങ്ങൾക്കും കാരണമായിബ്ഭവിച്ചിരിക്കുന്നു. അന്ത്യജന്മാർ, പതിതന്മാർ, പഞ്ചമന്മാർ എന്നിങ്ങിനെ ചിലവർഗ്ഗക്കാരുടെ പേരുകൾ ശാസ്ത്രങ്ങളിൽ കാണുന്നു. പ്രതിലോമസാങ്കര്യസിദ്ധമായ ജന്മംകൊണ്ടും നിന്ദ്യകർമ്മംകൊണ്ടും ബ്രാഹ്മണാദി വർഗ്ഗക്കാരിൽ നിന്ന് പതിതന്മാരായി ഭവിച്ചിട്ടുള്ളവരാണ് ഇവർ. ഇന്ന് നാം കാണുന്ന ചണ്ഡാലാദികൾ ഈ വർഗ്ഗക്കാരാകുന്നു. വൈദികമാർഗ്ഗസിദ്ധങ്ങളായ വർണ്ണധർമ്മങ്ങളെ ആചരിക്കുന്ന സവർണ്ണരെ മാത്രമെ ഹിന്ദുക്കൾ എന്നു വ്യവഹരിക്കുവാൻ പാടുള്ളൂ. സവർണ്ണസമുദായത്തിന്റെ കൂട്ടത്തിൽ പഞ്ചമന്മാരായ ചണ്ഡാലാദികളെ ശാസ്ത്രങ്ങൾ ഗണിച്ചിട്ടില്ല.

ചാതുർവ്വർണ്ണ്യംമയാസൃഷ്ടം ഗുണകർമ്മവിഭാഗശഃ. (ഭ. ഗീത.)

ബ്രാഹ്മണഃ ക്ഷത്രിയോ വൈശ്യസ്ത്രയോവർണ്ണാഃ ദ്വിജാതയഃ
ചതുർത്ഥ ഏകജാതിസ്തു ശൂദ്രോ നാസ്തിതു പഞ്ചമഃ. (മനു)

നാലുവൎണ്ണങ്ങളെ (അവാന്തരജാതികളുൾപ്പെടെ) അല്ലാതെ അഞ്ചാമതൊരു വൎണ്ണം ധൎമ്മാനുഷ്ഠാനത്തിനു അധികാരമുള്ളതായി സൃഷ്ടിക്കപ്പെട്ടിട്ടില്ലെന്നു ഈ പ്രമാണങ്ങൾ തെളിയിക്കുന്നു.

ബ്രാഹ്മണ്യാം……………
ശൂദ്രാജ്ജാതസ്തു ചണ്ഡാലഃ
സൎവ്വധൎമ്മബഹിഷ്കൃതഃ (യാജ്ഞ. സ്മൃതി.)

ചണ്ഡാലന്മാൎക്കു ശാസ്ത്രവിഹിതമായ യാതൊരു ധൎമ്മവും ഇല്ലെന്നു് ഈ ഭാഗം വ്യക്തമാക്കുന്നു.

സംവത്സരേണ പതതി
പതിതേന സഹാചരൻ എന്നു് മനുവും
ചണ്ഡാലം പതിതം ചൈവ
ദൂരതഃ പരിവൎജ്ജയേൽ

എന്നു വ്യാഘ്രപാദനും വിധിക്കുന്നു. ഈ പ്രമാണങ്ങളിൽനിന്നു അന്ത്യജന്മാർ സവൎണ്ണരുടെ സഹവാസത്തിന് (സംസൎഗ്ഗത്തിന്) അൎഹന്മാരല്ലെന്നു് തെളിയുന്നു.

ഇതിൽനിന്നെല്ലാം അവൎണ്ണർ ഹിന്ദുസമുദായത്തിന്റെ ഒരു വിഭാഗമല്ലെന്നും, പ്രത്യേകമായ ഒരു പതിതവൎഗ്ഗമാണെന്നും ഗ്രഹിക്കേണ്ടതാകുന്നു.

ഇന്നതുചെയ്യണം, ഇന്നതു് ഇന്നവിധത്തിൽ വേണം; ഇന്നവിധം ചെയ്തില്ലെങ്കിൽ ദോഷം; ആ ദോഷത്തിനു ഇന്നതു പരിഹാരം; എന്നെല്ലാം ശാസ്ത്രങ്ങളിൽ വിധിക്കുന്നതു് സവൎണ്ണരെ സംബന്ധിച്ചുമാത്രമാകുന്നു. ഇങ്ങിനെ ശാസ്ത്രവിധി അനുസരിച്ചു് ചെയ്തില്ലെങ്കിൽ അവൎക്കു ദോഷം ഉണ്ടു്. ഷോഡശസംസ്കാരങ്ങൾ, അവ ചെയ്യേണ്ടും ക്രമം, പുല, വാലായ്മ മുതലായവയെ സംബന്ധിച്ചുള്ള ആചാരം എന്നിങ്ങിനെ പല സംഗതികളെക്കുറിച്ചു വിചാരിച്ചാലും ശാസ്ത്രം വിധിച്ചിട്ടുള്ളവയെ സവൎണ്ണർ ആദരിക്കുന്നു എന്നു് കാണാം. അന്ത്യജന്മാരെ സംബന്ധിച്ചു ഇന്നതുചെയ്യണം; അതു് ഇന്നവിധം വേണം; അല്ലെങ്കിൽ ഇന്ന ദോഷമുണ്ടു്; അതിനു ഇന്നതു പരിഹാരം; എന്നു ശാസ്ത്രങ്ങൾ വിധിക്കുന്നില്ല. അവൎക്കു എന്തും തോന്നിയതുപോലെ ചെയ്യാം. ഹിന്ദുശാസ്ത്രംകൊണ്ടു ദോഷമില്ല. അവർ സ്വതഃ പതിതന്മാരും, ധൎമ്മത്തിനു അനധികാരികളും ആയതുതന്നെ ഇതിനു കാരണം. ഇവിടെ സവൎണ്ണൎക്കുള്ളതുപോലെ ചില വിശ്വാസങ്ങളും, കൎമ്മങ്ങളും അവ

ൻ *

ണ്ണക്കം ഇല്ലയൊ എന്നു് അല്ല വിചാരിക്കേണ്ടുന്നതു്. അവയെ അനുഷ്ഠിച്ചില്ലെങ്കിൽ അവക്കു് വല്ല ദോഷവും ശാസ്ത്രംകൊണ്ടു് കല്പിക്കപ്പെട്ടിട്ടുണ്ടൊ എന്നുള്ളതാണു് ചിന്തിക്കേണ്ടുന്നതു്. ഇങ്ങിനെ ചെയ്യുന്നില്ലെന്നു സ്പഷ്ടം. ഇന്നയിന്നവരുടെ ആഹാരം മാത്രമേ കഴിക്കാവു; പുല മുതലായ സംഗതികളിൽ ഇന്നയിന്ന ജാതിക്കാർക്കു ഇത്രയിത്ര ദിവസം അശുദ്ധിയുണ്ടു്; ജാതിക്രമം അനുസരിച്ചുള്ള ഈവക വ്യവസ്ഥകളെ ഹിന്ദുക്കൾ നിർബ്ബന്ധപൂർവ്വം ആദരിക്കുന്നു. അവർണ്ണർക്കു ഇങ്ങിനെയൊരു നിർബ്ബന്ധപൂർവ്വമായ വ്യവസ്ഥയും കാണാനില്ല. അവർണ്ണരുടെയിടയിൽ ചില ജാതിക്കാർക്കു് ചില ആചാരങ്ങളും, ധർമ്മങ്ങളും കാണുന്നുണ്ടെന്നുള്ളതു് സ്പഷ്ടമാണു്. അവയൊന്നും ഹിന്ദുശാസ്ത്രങ്ങളാൽ നിയന്ത്രിതങ്ങളല്ല. അവർ അവയെ ചെയ്താലും ഇല്ലെങ്കിലും സവർണ്ണദൃഷ്ട്യാ അവർ ഒരുപോലെയുള്ളവരാണു്. ഈ വക വിഷയങ്ങളെ സംബന്ധിച്ചു് കമ്മറ്റി ഗാഢമായും, നാനാമുഖമായും ചിന്തിക്കണമെന്നു അപേക്ഷിക്കുന്നു.

2. ആരാധനാശബ്ദത്തിന് സാമാന്യവ്യാഖ്യാനംവരെ അർത്ഥം വിവക്ഷിച്ചിട്ടുണ്ടെങ്കിൽ അവർണ്ണർക്കുമാത്രമല്ല ആർക്കും അതിന്നു അധികാരമുണ്ടു്. ഇതില്ലാതാക്കുവാൻ ഹൈക്കോർട്ടു വിധിക്കും സാദ്ധ്യമല്ല. എന്നാൽ സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശമാകട്ടെ പ്രവേശിച്ചുകൊണ്ടുള്ള ഈശ്വരാരാധനമാകട്ടെ അവർണ്ണർക്കില്ലാത്തതാണു്. അവർണ്ണരുടെ പ്രവേശത്തെ തടയുവാനുള്ള അധികാരവും അവകാശവും സവർണ്ണർക്കുണ്ടു്. എന്തെന്നാൽ അവർണ്ണരുടെ പ്രവേശം സവർണ്ണരുടെ ആരാധനയെ തടസ്ഥപ്പെടുത്തുന്നു. ക്ഷേത്രത്തിൽ ഈഴവർ പ്രവേശിക്കുന്നതു് കുറ്റകരമാണെന്നു് തിരുവിതാംകൂർ ഹൈക്കോർട്ടുവിധിയുണ്ടു്.

3. (i) ഓരോ ക്ഷേത്രവും ഇന്നകാലത്തു് ഇന്നവരാൽ സ്ഥാപിക്കപ്പെട്ടു എന്നു സപ്രമാണം പറയുവാൻ സാദ്ധ്യമല്ല. വല്ല ഐതിഹ്യങ്ങളും കെട്ടിച്ചമച്ചു പറയുവാൻ സാധിക്കുമായിരിക്കാം. എന്നാൽ ഐതിഹ്യത്തിന്റെ പ്രാമാണ്യത്തെക്കുറിച്ചു് ശാസ്ത്രകാരന്മാർ വിസംവദിക്കുകയാണു് ചെയ്യുന്നതു്.

(ii) തനിക്കും തന്റെ പിൻഗാമികൾക്കും ഈശ്വരാരാധനസൌകര്യത്തിന്നുവേണ്ടി സ്ഥാപകന്മാർ ഓരോ ക്ഷേത്രവും സ്ഥാപിക്കുകയാണു് ചെയ്തിട്ടുള്ളതു്. അല്ലാതെ ഹിന്ദുസമുദായത്തിന്റെയോ, ഹിന്ദുക്കളിൽതന്നെ പ്രത്യേകവർഗ്ഗക്കാരുടേയോ ഈശ്വരാരാധനയെ ഉദ്ദേശിച്ചല്ല സ്ഥാപിച്ചിട്ടുള്ളതു്. സ്ഥാപകന്റെ പ്രതിഷ്ഠാപ്രാർത്ഥന തനി

ക്കുവേണ്ടി പ്രതിഷ്ഠാകർമ്മം നടത്തിത്തന്നാൽക്കൊള്ളാമെന്നാകുന്നു. അല്ലാതെ ഹിന്ദുക്കൾക്കുവേണ്ടിയോ, ഹിന്ദുക്കളിൽ പ്രത്യേകവർഗ്ഗത്തിനു വേണ്ടിയോ പ്രതിഷ്ഠാകർമ്മം നടത്തിത്തന്നാൽകൊള്ളാം എന്നല്ല, (ക്രിയതാം വിഷ്ണുയാഗോമെ) എന്ന പ്രതിഷ്ഠാപ്രാർത്ഥനാമന്ത്രംകൊണ്ടു ഇതു് സ്പഷ്ടമാകുന്നു. ഈ പ്രാർത്ഥനയെ തുടർന്നാണു് ആചാര്യൻ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുന്നതു്. ഇപ്രകാരം ഒരു ഉദ്ദേശത്തിൽനിന്നും ഉത്ഭൂതമായ ഒരു വസ്തുവിനു് അന്യോദ്ദേശമുണ്ടെന്നു പറയുവാൻ ന്യായമില്ല. ഇതാണു് ഒരു ദേശത്തുതന്നെ, ഒരു മൂർത്തിയുടെ തന്നെ രണ്ടും മൂന്നും ക്ഷേത്രങ്ങൾ ഉണ്ടായിത്തീരുവാൻ കാരണം. അന്യരും ക്ഷേത്രങ്ങളിൽ പ്രവേശിക്കുകയും, ആരാധനചെയ്യുകയും ചെയ്തുവരുന്നു എന്നുള്ളതുകൊണ്ടുമാത്രം അന്യരുടെ ആരാധനക്കും ഉദ്ദേശമുണ്ടെന്നു സിദ്ധമാകുന്നില്ല. ഒരു വയലിലെ വിളവുകൊണ്ടു പക്ഷികീടാദികളായ അനേകജീവികളുടെ ഉപജീവനം നിർവ്വഹിക്കുന്നുണ്ടെങ്കിലും അവയുടെ ഉപജീവനം കൃഷീവലന്റെയോ, ആ ക്ഷേത്രത്തിലെ ബീജാവാപത്തിന്റെയോ ഉദ്ദേശമല്ല. ഒരുവന്റെ വീട്ടുവളപ്പിൽ ഉയരത്തിൽ കത്തിച്ചുവെച്ചുകൊണ്ടിരിക്കുന്ന വിളക്കു് അരികെ വഴിയിൽക്കൂടിപ്പോകുന്നവരുടെ സഞ്ചാരസൗകര്യത്തിന്നുപകരിക്കാം. എങ്കിലും ആ വിളക്കു അന്യരുടെ സഞ്ചാരസൗകര്യത്തെ ഉദ്ദേശിച്ചു വച്ചതായി ഗണിക്കമാറില്ല. പാന്ഥർക്കു ആ വിളക്കിൽ ഒരു അവകാശമൊ ഉടമയൊ ഇല്ല. അതിനാൽ അന്യോപയോഗമുള്ളിടത്തെല്ലാം തദുദ്ദേശമുണ്ടെന്നു വരുന്നില്ല. ക്ഷേത്രസ്ഥാപനോദ്ദേശത്തിനു ഹാനിവരാത്തവിധത്തിലുള്ള അന്യോപാസനയേയും സ്ഥാപകന്മാർ അനുവദിച്ചിരിക്കുന്നു എന്നുമാത്രമെ ഇതിന്നർത്ഥമുള്ളു. ഇങ്ങിനെ അനുവദിക്കാതിരിക്കുന്നതു് മനുഷ്യധർമ്മവുമല്ല. സ്ഥാപനോദ്ദേശവും, ഈ അനുവാദവും വിഭിന്ന വസ്തുക്കളാകുന്നു, ഒന്നു: സ്ഥാപനത്തിനു് കാരണഭൂതമായ ആഗ്രഹവിശേഷം; മറ്റേതു്: സ്ഥാപനാനന്തരഭാവിയായ ഒരനുജ്ഞമാത്രം.

(iii) അന്യരിൽ ആരുടേയുംതന്നെ പ്രവേശത്തിന്നും ആരാധനയ്ക്കും ഉദ്ദേശമില്ലെന്നു് മുൻ സമാധാനത്തിൽ പറഞ്ഞിരിക്കുന്നു. എന്നാൽ ക്ഷേത്രപ്രവേശനാർഹന്മാരായവർക്കു ക്ഷേത്രത്തിൽ പ്രവേശിച്ചുകൊണ്ടുള്ള ആരാധനക്കു് അനുവാദം നൽകിയിട്ടില്ല. അതു് അനുവദിക്കുന്നപക്ഷം സ്ഥാപനോദ്ദേശംതന്നെ വിഹനിക്കപ്പെടുമല്ലോ.

(iv) “ഹിന്ദുക്കളിൽ ഇപ്പോഴും ക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിക്കപ്പെട്ടിട്ടില്ലാത്ത വർഗ്ഗക്കാർക്കു” എന്ന പ്രശ്നഭാഗംകൊണ്ടു കുറ

റി അവൎണ്ണരെ ഉദ്ദേശിക്കുന്നതായി വിചാരിക്കുന്നു. അവൎണ്ണൎക്കു ഹിന്ദുക്ഷേത്രങ്ങളിൽ ഒരുകാലത്തും പ്രവേശനം അനുവദിക്കപ്പെട്ടിട്ടില്ല.

(v) മുമ്പേ ക്ഷേത്രപ്രവേശം ഇല്ലാത്ത വൎഗ്ഗക്കാൎക്കു പിന്നീടു ക്ഷേത്രപ്രവേശം അനുവദിച്ചതായി അറിവില്ല.

(vi) നിത്യപൂജാദികൾക്കുവേണ്ടി സ്ഥാപകന്മാർ തന്റെ സ്വന്തസമ്പാദ്യത്തിൽനിന്നും തിരിച്ചുവെച്ചിട്ടുള്ള ഒരു സ്വത്തിനെയാകുന്നു മൂലസ്വത്തെന്നു് വ്യവഹരിക്കുമാറുള്ളതു്. ഇങ്ങിനെയുള്ള മൂലസ്വത്തു് അന്യരാൽ ദത്തമായിട്ടുള്ള ഒന്നായി വരുന്നില്ല. അതു സ്ഥാപകൻതന്നെ സ്ഥാപനാംഗമായി തിരിച്ചു വിനിമയം ചെയ്തിട്ടുള്ള ഒന്നാകുന്നു.

നിയതാൎത്ഥസ്ഥിതിം പ്രാപ്യ നയാൽ –
കൃതപാത്രധനസ്വസമ്പാദിതവസ്തുനിചയം
നിത്യപൂജാദിസിദ്ധ്യൈ
ഭാഗംദേവായ................

എന്ന ഭാഗങ്ങളെക്കൊണ്ടു മുൻപറഞ്ഞ അൎത്ഥം സ്പഷ്ടമാകുന്നു. വല്ലവരും വല്ല സംഖ്യയും വഴിപാടായി സമൎപ്പിച്ചിട്ടുണ്ടെങ്കിൽതന്നെ അതു മൂലസ്വത്തിലുൾപ്പെടുന്നില്ല. മൂലസ്വത്തിന്റെ സമൎപ്പണത്തിനും വഴിപാടായി സമൎപ്പിക്കുന്നതിനും തമ്മിൽ വ്യത്യാസമുണ്ടു്. ഒന്നു ക്ഷേത്രസ്ഥാപനത്തിനാംഗമായിട്ടുള്ള സ്വത്തുവിനിമയം; മറേറതു സ്ഥാപനശ്ശേഷം ഫലോദ്ദേശത്തോടുകൂടി ചെയ്യുന്ന ഒരു ദാനവിശേഷം; ഒന്നു സ്വാൎത്ഥരഹിതം; മറേറതു സ്വാൎത്ഥപ്രേരിതം; ഒന്നു കൎത്തൃസ്വത്വത്തെ നശിപ്പിക്കാത്തതു്; മറേറതു് അതിനെ നശിപ്പിക്കുന്നതു്.

(vii) ഉണ്ടു്, ഗൎഭഗൃഹം, ഇടനാഴി, മുഖമണ്ഡപം, സോപാനം, ബലിക്കൽപ്പുര മുതലായ സ്ഥാനങ്ങളാണു പരിധികൾ. അതനുസരിച്ചുള്ള ആചാരനടപടികളുമുണ്ടു്. ഗൎഭഗൃഹത്തിൽ സ്ത്രീകൾക്കു പ്രവേശമില്ല.

(viii) ഇതു് ആഗമവിധികളിൽനിന്നും ഉണ്ടായിട്ടുള്ളതാകുന്നു.

(ix) അവരവൎക്കു വിധിച്ചിട്ടുള്ള പരിധിയിൽ നിന്നുകൊണ്ടു് ആരാധിക്കാവുന്നതാണു്.

(x, xi) ഈ ചോദ്യങ്ങൾക്കു സമാധാനം രണ്ടാമത്തെ പ്രശ്നത്തിന്റെ ഉത്തരത്തിലടങ്ങിയിരിക്കുന്നു.

(xii) ഹിന്ദുക്ഷേത്രങ്ങളെ സംബന്ധിച്ചു സവൎണ്ണർ പൊതുവെ അനുഭവിച്ചുവരുന്ന ആരാധനാവകാശത്തിനു്, ആദ്ധ്യാത്മ ഉടമസ്ഥ

ത്വവും ജ്ഞാനാഭാവവും അല്ല. ശാസ്ത്രസിദ്ധമായ ചാതുർവ്വർണ്യധൎമ്മത്തെ ആദരിക്കുന്നു എന്നുള്ള ഏകസംഗതിയാണ് ഈ ആരാധനാവകാശത്തിന്റെ ആധാരം. പതിതനായാൽ അപ്രകാരമുള്ളവന് അയാളുടെ വക ക്ഷേത്രത്തിൽത്തന്നെ പ്രവേശനം നിഷേധിക്കപ്പെടുന്നു. ഇങ്ങിനെ ഭ്രഷ്ടന്മാരായ ഉടമസ്ഥന്മാൎക്കു ക്ഷേത്രപ്രവേശം നിഷേധിച്ചിട്ടുള്ളതിനു പല വിധികളും ഉദാഹരണങ്ങളും ഉണ്ട്. ആചാരംകൊണ്ടുള്ള അധികാരം അനുവദിക്കുന്നതിനെ അനുസരിച്ചല്ലാതെ ജ്ഞാനാഭാവത്തിന് ആധാരത്വം കല്പിക്കാവുന്നതല്ല.

4. ക്ഷേത്രപ്രവേശനത്തിനും ആരാധനയ്ക്കും അൎഹതയുള്ളവൎക്ക് അതിന്നനുവാദവുമുണ്ട്.

5. സവൎണ്ണർ അവൎണ്ണൎക്കുവേണ്ടി ക്ഷേത്രങ്ങൾ സ്ഥാപിച്ചിട്ടുള്ളതായി അറിവില്ല.

6. അവൎണ്ണർ സവൎണ്ണൎക്കുവേണ്ടിയും ക്ഷേത്രങ്ങൾ സ്ഥാപിച്ചിട്ടുള്ളതായി അറിവില്ല. സമാധാനത്തിന്റെ സ്വഭാവംകൊണ്ടു രണ്ടുമുതൽ ആറുവരെയുള്ള പ്രശ്നങ്ങളുടെ ഉത്തരത്തിന് ആധാരമായി തെളിവുകൾ ഹാജരാക്കേണ്ട ആവശ്യമില്ല.

7. നിയന്ത്രണത്തോടുകൂടിയോ, കൂടാതെയോ സവൎണ്ണക്ഷേത്രങ്ങളിൽ അവൎണ്ണർ പ്രവേശിച്ചാൽ ശുദ്ധി മുതലായ അശുദ്ധിപരിഹാരങ്ങൾ ചെയ്യുന്നതിനു ശേഷമേ പൂജാദികളായ നിത്യകൎമ്മങ്ങൾ ചെയ്യാറുള്ളു.

9. അവൎണ്ണൎക്കു പൊതുവെ പ്രവേശനം അനുവദിച്ചിട്ടുള്ള ക്ഷേത്രങ്ങളില്ല.

10. സവൎണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിന് അവൎണ്ണൎക്കു പൊതുവെ അഭിലാഷമില്ല. അവൎണ്ണരിൽ ഭൂരിപക്ഷവും സവൎണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതു പാപകരമാണെന്നു വിശ്വസിക്കുന്നു. ഇതാണ് ഇതിന്ന് കാരണം. അവൎണ്ണരിൽ വളരെ ചുരുക്കംപേർ മാത്രമേ സവൎണ്ണരുടെ ക്ഷേത്രങ്ങളിൽ കയറുവാൻ ആഗ്രഹിക്കുന്നുള്ളു. അത് ഈശ്വരഭജനത്തിനല്ല. അയിത്തോച്ചാടനത്തിനും സമത്വാവകാശസ്ഥാപനത്തിനും ആകുന്നു. ഈ കാൎയ്യം അവരും അവരുടെ നേതാക്കന്മാരും വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്.

11. ഉണ്ട്. അവയിൽ പ്രവേശിച്ചു ചെയ്യുന്ന ആരാധനകൊണ്ടു ഫലം ലഭിക്കുമെന്നാണ് അവരുടെ വിശ്വാസം. അല്ലെങ്കിൽ അവരുടെ ക്ഷേത്രസ്ഥാപനവും ആരാധനയും ഉണ്ടാകാത്തതാണല്ലോ.

12. അവൎണ്ണർ മതിൽക്കു വെളിയിൽനിന്നു് സവൎണ്ണക്ഷേത്രങ്ങളിലെ ദേവന്മാരെ ആരാധിക്കാറുണ്ടു്. ഇങ്ങിനെ ചെയ്യുന്ന ആരാധന സഫലമെന്നുതന്നെയാണു് അവരുടെ വിശ്വാസം. നിഷ്ഫലമെന്നു വിശ്വാസമുണ്ടെങ്കിൽ ഇങ്ങിനെ ചെയ്യുന്നതല്ലല്ലൊ.

13. അവൎണ്ണരിൽ മതാചാരവിശ്വാസമുള്ളവർ ഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതു പാപകരവും, ഫലസിദ്ധിക്കു ഹാനികരവും എന്നു വിശ്വസിക്കുന്നു.

14. ക്ലിപ്തപരിധിയിൽ നിന്നുകൊണ്ടുള്ള ആരാധനയ്ക്കും ഇഷ്ടസിദ്ധിയുണ്ടെന്നു വിശ്വസിക്കുന്നവൎക്കു് അപ്രകാരം ആഗ്രഹമുണ്ടാകുവാൻ ന്യായമില്ല. ഇഷ്ടസിദ്ധികൊണ്ടു് ഏവരും തൃപ്തിയടയുന്നതാണു്.

15. പതിമൂന്നാമത്തെ ചോദ്യത്തിന്റെ ഉത്തരത്തിൽ ഈ പ്രശ്നത്തിന്റെ സമാധാനം അടങ്ങിയിരിക്കുന്നു. മതാചാരവിശ്വാസമുള്ളവർ അവരുടെ പ്രവേശനംകൊണ്ടു ക്ഷേത്രത്തിൽ ഈശ്വരസാന്നിദ്ധ്യം നശിക്കുമെന്നു വിശ്വസിക്കുന്നു.

16. അവൎണ്ണർ പ്രവേശിച്ചാൽ ക്ഷേത്രം അശുദ്ധമാകുന്നു എന്നും തന്നിമിത്തം അതിൽ വച്ചു ചെയ്യുന്ന ആരാധനാദിമതപരങ്ങളായ കൎമ്മങ്ങൾ വിഫലങ്ങളും, പാപകരങ്ങളും ആണെന്നും ആസ്തികന്മാരായ ഹിന്ദുക്കൾ വിശ്വസിക്കുന്നു. മതത്തിന്റെ മൂലപ്രമാണമായ ശ്രുതിക്കും, സ്മൃതിക്കും, ശിഷ്ടാചാരത്തിനും ഇവയെയനുസരിച്ചു ദൃഢമായി സംഭവിച്ചിട്ടുള്ള ആത്മവിശ്വാസത്തിനും വിരുദ്ധമാണു് അവരുടെ ക്ഷേത്രപ്രവേശം എന്നതാണു മുമ്പു പറഞ്ഞ വിശ്വാസത്തിനു കാരണം.

17. ക്ഷേത്രത്തിന്റെ മതിൽക്കകത്തു പ്രവേശിക്കുന്നതുകൊണ്ടു മുമ്പു പറഞ്ഞവിധം ക്ഷേത്രം അശുദ്ധമായതായി വിശ്വാസം ഉണ്ടാകുന്നു.

18. പത്താമത്തെ ചോദ്യത്തിന്റെ സമാധാനത്തിൽ ഈ പ്രശ്നത്തിന്റെ ഉത്തരം അടങ്ങിയിരിക്കുന്നു.

19. (എ.) സവൎണ്ണർ ചാതുൎവ്വൎണ്ണ്യധൎമ്മത്തെ ആദരിക്കുന്നു. പതിതന്മാരാകയാൽ അവൎണ്ണഹിന്ദുക്കൾ എന്നു വ്യവഹരിക്കപ്പെട്ടു വരുന്നവൎക്കു് ഇങ്ങിനെ ചെയ്യുന്നതിനു് അധികാരമില്ല. ഇതാണു പ്രധാന വ്യത്യാസം.

(ബി) സവർണ്ണരിൽ ഉള്ള വിവിധവിഭാഗങ്ങൾക്ക ധർമ്മാനുഷ്ഠാനത്തിലുള്ള അധികാരഭേദം അനുസരിച്ച സംസ്കാരം, ആശൌചം മുതലായ മതപരങ്ങളായ കാര്യങ്ങളിലും മററും അസമത്വം ഉണ്ട്.

(സി) തീണ്ടൽ, തൊടീൽ, പുല മുതലായ ആചാരങ്ങളെ ആസ്പദമാക്കി അവർണ്ണജാതിക്കാരുടെ ഇടയിലും അസമത്വം ഉള്ളതായി അറിയുന്നു.

20. ക്ഷേത്രപ്രവേശനം അവർണ്ണക്കുകൂടി അനുവദിക്കുന്നതുകൊണ്ട് ഇപ്പോൾ ഉള്ള അസമത്വങ്ങൾ നീങ്ങുകയില്ല. സവർണ്ണരുടെയിടയിലും അസമത്വങ്ങൾ നിലനിന്നുവരുന്നു. (19. എ. ചോദ്യത്തിന്റെ സമാധാനം നോക്കുക.)

21. അവർണ്ണരെ സവർണ്ണരുടെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിച്ച് ഇപ്പോഴുള്ള അസമത്വങ്ങളെ നീക്കുവാൻ ശ്രമിക്കുന്നതു ശാസ്ത്രനിഷിദ്ധവും പാപകരവുമാകുന്നു.

22. ക്ഷേത്രപ്രവേശംകൊണ്ട് അസമത്വം നശിക്കുമെന്നു വിശ്വസിക്കുന്നവർ അവർണ്ണരുടെയിടയിൽ ചിലരുണ്ടായിരിക്കാം.

23. സവർണ്ണരും അവർണ്ണരും തമ്മിൽ സാമുദായികവും മതപരവുമായ സമത്വം സ്ഥാപിക്കേണ്ടതും, സ്ഥാപിക്കാവുന്നതും അല്ല. ഇങ്ങിനെയൊരു സമത്വം സ്ഥാപിക്കുന്നതിനു വിഭിന്നരൂപങ്ങളായ മനുഷ്യരുടെ പ്രകൃതികളും, സ്മൃതികളും, ശാസ്ത്രങ്ങളും ശിഷ്ടാചാരങ്ങളും അനുവദിക്കുകയില്ല. അതുകൊണ്ട് ഏതൽസംബന്ധമായി സൃഷ്ടിപരമായ ഒരു പദ്ധതി നിർമ്മിക്കുന്നതു നിഷ്ഫലമാകുന്നു. അതിനെ മതാചാര്യന്മാരും, ശിഷ്ടജനങ്ങളും പ്രതികൂലിക്കുന്നതാണ്.

24. 23-ാമത്തെ ചോദ്യത്തിന്റെ സമാധാനസ്വഭാവംകൊണ്ട് ഈ പ്രശ്നത്തിന് ഉത്തരം പറയേണ്ടതില്ല.

25. അവർണ്ണരുടെ ക്ഷേത്രങ്ങളിൽ അവർണ്ണരിലുള്ള എല്ലാ ജാതിക്കാർക്കും പ്രവേശം ഇല്ല.

26. അവർണ്ണക്ക ക്ഷേത്രപ്രവേശനം അനുവദിക്കുന്നപക്ഷം ആ പ്രകാരമുള്ള ക്ഷേത്രങ്ങളെ സവർണ്ണർ ബഹിഷ്കരിക്കും. അവർണ്ണരിലുള്ള എല്ലാ ജാതിക്കാരും ക്ഷേത്രങ്ങളിൽ പ്രവേശിച്ചാൽ അവയെ അവർണ്ണരിലെ ചില ജാതിക്കാരും ഉപേക്ഷിക്കും. പുലയർ, പറയർ, മുതലായ ജാതിക്കാർ കയറുന്ന ക്ഷേത്രങ്ങളിൽ, കണിയാൻ, ആശാരി, ഈഴവൻ മുതലായ ജാതിക്കാർ കടക്കുന്നതല്ല.

27. അവൎണ്ണർ പ്രവേശിച്ചാൽ യഥാവിധി ശുദ്ധിചെയ്യാത്ത ക്ഷേത്രത്തിൽ ഈശ്വരസാന്നിദ്ധ്യം ക്ഷയിക്കുന്നു. സവൎണ്ണർ ആരാധനയ്ക്കു പോകുന്നതൊ പോകാതിരിക്കുന്നതൊ അല്ല ഈശ്വരസാന്നിദ്ധ്യത്തിനു ഹേതു.

28. അശുദ്ധമായ ക്ഷേത്രത്തിൽ ശുദ്ധിചെയ്യാതെ പൂജാദികൎമ്മങ്ങൾ ചെയ്യുവാൻ ശാസ്ത്രവിധിയില്ല.

29. അവൎണ്ണർ പ്രവേശിക്കുന്ന സവൎണ്ണക്ഷേത്രങ്ങളുടെ ആഭ്യന്തരശുദ്ധി പൂൎണ്ണമായി നശിക്കും. മദ്യം, മാംസം, ഹിംസ, മലിനത മുതലായവയെക്കൊണ്ടു പുറമെയുള്ള ശുചിത്വവും നഷ്ടമാകും. ആഭ്യന്തരശുദ്ധിയെക്കുറിച്ചു ഗണിക്കുന്നില്ലെങ്കിൽ പുറമെയുള്ള ശുചിത്വത്തെക്കുറിച്ചു ചിന്തിക്കുന്നതുകൊണ്ടു സാരമായ പ്രയോജനം ഇല്ല.

30. അവൎണ്ണരുടെ ക്ഷേത്രപ്രവേശംകൊണ്ടു് ഉണ്ടാകുന്ന ദോഷരൂപങ്ങളായ ഫലങ്ങൾ ശാശ്വതങ്ങളാണു്.

31. അടിയുറച്ചു കിടക്കുന്ന വിശ്വാസത്തിന്റെ വിഘാതംകൊണ്ടു വിക്ഷുഭിതരായിത്തീരുന്ന സവൎണ്ണരുടെ ഹൃദയവിക്ഷോഭം ഏതെല്ലാം ഫലത്തെ ജനിപ്പിക്കുമെന്നു കണ്ടുതന്നെ അറിയേണ്ടതാകുന്നു.

32. ക്ഷേത്രങ്ങളിൽ പോകുന്ന ജനങ്ങളുടെ സംഖ്യകൊണ്ടല്ല, ക്ഷേത്രത്തിനു പ്രാധാന്യമുണ്ടാകുന്നതു്. ഈശ്വരസാന്നിദ്ധ്യത്തിന്റെ ആധിക്യം കൊണ്ടാകുന്നു. ഹിന്ദുക്കളിൽ മതവിശ്വാസമുള്ളവർ അപ്രകാരമുള്ള ക്ഷേത്രങ്ങളെ ഉപേക്ഷിക്കുന്നതുകൊണ്ടും, അതില്ലാത്തവർ മുമ്പെതന്നെ ഉപേക്ഷിച്ചിരിക്കുന്നതുകൊണ്ടും ക്ഷേത്രങ്ങൾ ശൂന്യങ്ങളായിപ്പരിണമിക്കുകയാണു ചെയ്യുക.

33. സാദ്ധ്യമല്ല. എന്തെന്നാൽ, യാഥാസ്ഥിതികഹിന്ദുക്കൾ അവരുടെ വിശ്വാസത്തെ ബലികൊടുത്തുകൊണ്ടുള്ള ഒരു രാജിക്കും ഒരുങ്ങുകയില്ല.

34. മുപ്പത്തിമൂന്നാമത്തെ ചോദ്യത്തിന്റെ സമാധാനസ്വഭാവംകൊണ്ടു് ഈ ചോദ്യത്തിനു സമാധാനം പറയേണ്ടതില്ല.

35. ചാതുൎവ്വൎണ്ണ്യധൎമ്മം ആചരിക്കുന്നവരായ സവൎണ്ണർ തന്ത്രാഗമമനുസരിച്ചു ശാസ്ത്രാനുസരണം നടത്തിപ്പോരുന്ന ക്ഷേത്രം എന്നു ഹിന്ദുക്ഷേത്രമെന്ന പദത്തിനു് അൎത്ഥം.

36. ബിംബത്തിനു സാന്നിദ്ധ്യമുണ്ടാക്കുന്നതു പ്രതിഷ്ഠാകൎമ്മവും, അതിനെ നിലനിൎത്തുന്നതു് അപ്പഴപ്പോഴുണ്ടാകുന്ന അശുദ്ധിപരിഹാരവുമാകുന്നു.

37. ആഗമങ്ങൾ "പഞ്ചരാത്രം, പാശുപതം, വിഷ്ണുസംഹിത, ഈശാനഗുരുദേവപദ്ധതി, കാമികാഗമം, വൈഖാനസാഗമം, ശേഷസമുച്ചയം, സൂതസംഹിത മുതലായ"വ തന്ത്രസമുച്ചയാദി ഗ്രന്ഥങ്ങളുമാണു പ്രമാണങ്ങൾ.

38. അപ്പഴപ്പോഴുണ്ടാകുന്ന അശുദ്ധിയെ പരിഹരിക്കാതിരിക്കുക.

39. ഉവ്വ്. ഒന്നാം അനുബന്ധം നോക്കുക.

40. ഉവ്വ്.

41. ക്ഷേത്രത്തിന്റെ മൂലതത്വമായ സാന്നിദ്ധ്യത്തിനു ഹാനിവരാത്തവിധത്തിലുള്ള ഭേദഗതി ശാസ്ത്രവിഹിതമാകുന്നു. അതു യുക്തമെന്നു തോന്നുന്ന ഘട്ടത്തിൽ ഭേദപ്പെടുത്താം.

42. പ്രതിമാരാധനയ്ക്കു ഹിന്ദുമതത്തിൽ പ്രവൃത്തിമാർഗ്ഗത്തെ ആശ്രയിക്കുന്നവരെ സംബന്ധിച്ചിടത്തോളവും പരമമായ മാന്യസ്ഥാനമുണ്ട്. അതുകൊണ്ടു ക്ഷേത്രങ്ങൾ ഇല്ലെങ്കിൽ പ്രവർത്തിമാർഗ്ഗത്തെ സംബന്ധിക്കുന്ന പ്രധാനമായ ധർമ്മം അനുഷ്ഠിക്കുവാൻ നിവൃത്തി ലഭിക്കുന്നതല്ല.

43. ക്ഷേത്രങ്ങളിലെ ആരാധനയെ വ്യവസ്ഥാപനം ചെയ്യുന്ന സംഗതിയിൽ ക്ഷേത്രാചാരങ്ങൾക്കു പരമമായ പ്രാമാണ്യമുണ്ട്. അവയുടെ മൂലം ആഗമങ്ങളും ശാസ്ത്രങ്ങളുമാകുന്നു.

44. അവർണ്ണരുടെ ക്ഷേത്രപ്രവേശത്തെ സംബന്ധിച്ചിടത്തോളവും കുടിയിരുത്തുക്ഷേത്രങ്ങൾക്കും പ്രതിഷ്ഠാ ക്ഷേത്രങ്ങൾക്കും വ്യത്യാസമില്ല.

45. കുടിവക മതസ്ഥാപനങ്ങളുടെ ഉടമസ്ഥന്മാർക്കുംകൂടി അവയുടെ പൂർവ്വാചാരപരമ്പരയെ വ്യത്യാസപ്പെടുത്തുന്നതിന് അധികാരമില്ല. ഗവർമ്മെൻറിനു, ഗവർമ്മെൻറു ഭരിക്കുന്ന ക്ഷേത്രങ്ങളെ സംബന്ധിച്ചുള്ള നിലയും ഇതു തന്നെ. പൂർവ്വാചാരങ്ങളെ ചില സന്ദർഭങ്ങളിൽ നിയമവിരുദ്ധമായി ഗവർമ്മെൻറ് ലംഘിച്ചിട്ടില്ലെന്നു പറയാവുന്നതല്ല. എന്നാൽ അങ്ങിനെയുള്ള ചില അധർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ള സംഗതി, മേലിലും അപ്രകാരം അധർമ്മങ്ങൾ ചെയ്യുന്നതിനുള്ള അവകാശമായി ഗണിക്കാവുന്നതല്ല.

46. മതസ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളവും അവയുടെ പൂർവ്വാചാരങ്ങളെ സംരക്ഷിക്കുന്നതിനു ഗവർമ്മെൻറിനു പൂർണ്ണമായ ബാദ്ധ്യതയുണ്ട്. ഈ ബാദ്ധ്യതയ്ക്കു വിപരീതമായി ഗവർമ്മെൻറിനു

യാതൊന്നും ചെയ്യുവാനധികാരമില്ലാത്തതാകുന്നു. (അനുബന്ധം 2 നോക്കുക.)

47. 46-ാം പ്രശ്നത്തിന്റെ സമാധാനത്തിൽ പറഞ്ഞിരിക്കുന്ന വിധമുള്ള ബാദ്ധ്യതകൊണ്ട് അവർണ്ണരെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുന്ന സംഗതിയിൽ ഗവർമ്മേന്റിനു യാതൊന്നും പ്രവർത്തിക്കുവാൻ സ്വാതന്ത്ര്യമില്ല. (അനുബന്ധം 2 നോക്കുക.)

48. സർവ്വപ്രകാരേണയും അവർണ്ണർ സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതു നിഷിദ്ധമാകയാൽ സമ്മതിക്കത്തക്കതല്ല.

## അനുബന്ധം 1.

### പ്രമാണങ്ങൾ.

ചണ്ഡാലശ്വപചാനാം തു
ബഹിർഗ്ഗ്രാമാൽ പ്രതിശ്രയഃ
... ... ... ...
നൈതേസ്സമയമന്വിച്ഛേൽ
പുരുഷോ ധർമ്മമാചരൻ. (മനു)

സവർണ്ണരുടെ ഗ്രാമത്തിനു പുറമെ മാത്രമെ ചണ്ഡാലാദികൾ താമസിക്കാവു. "ധർമ്മാനുഷ്ഠാനസമയെ ചണ്ഡാലശ്വപാകൈസ്സഹദർശനാദി വ്യവഹാരം ന കുര്യാൽ" എന്നു കുല്ലൂകഭട്ടരുടെ വ്യാഖ്യാനം. ചണ്ഡാലശ്വപച പദങ്ങളെക്കൊണ്ട് അന്ത്യജന്മാരെ എല്ലാം ഗ്രഹിക്കണം.

യസ്യ ഛായാം ശ്വപാകസ്യ
ബ്രാഹ്മണോഽപ്യധിരോഹതി
തത്ര സ്നാനം പ്രകുർവ്വീത
ഘൃതംപ്രാശ്യവിശുദ്ധ്യതി. (അംഗിരസ്സ്)
... ... ... ...
ചണ്ഡാലംപതിതഞ്ചൈവ
ദൂരതഃപരിവർജ്ജയേൽ. (വ്യാഘ്രപാദൻ)

ഇവ ചണ്ഡാലാദി പ്രവേശം അശുദ്ധികരമാകുന്നുവെന്നു വിധിക്കുന്നു.

വിഹിതസ്യാനനുഷ്ഠാനാ നിന്ദിതസ്യ ച സേവനാൽ
അനിഗ്രഹാച്ചേന്ദ്രിയാണാം നരഃ പതനമൃച്ഛതി. (മനു)

ഈ പ്രമാണം എങ്ങിനെ സവർണ്ണർ പതിതന്മാരാകുന്നു എന്നു കാണിക്കുന്നു.

സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ! ജായതേ വർണ്ണസങ്കരഃ
സങ്കരോ നരകായൈവ കുലഘ്നാനാം കുലസ്യ ച.
... ... ... ... ... ... ... ... ... സങ്കരസ്യ ച കർത്താ സ്യാം (ഭ. ഗീത)

പ്രതിലോമസാങ്കര്യത്തിന്റെ നിന്ദ്യതയെ കാണിക്കുന്നവയാണ് ഈ പ്രമാണങ്ങൾ. ഇപ്രകാരം ശാസ്ത്രനിഷിദ്ധമായ പ്രതിലോമസാങ്കര്യത്തെ അഭിനന്ദിക്കുന്നതായിരിക്കും അന്ത്യജന്മാർക്കു കല്പിക്കുന്ന ക്ഷേത്രപ്രവേശനം.

യേനാസ്യ പിതരോ യാതാ യേന യാതാഃ പിതാമഹാഃ
തേന യായാൽ സതാം മാർഗ്ഗം തേന ഗച്ഛൻ ന രിഷ്യതേ (മനു)

... ... ... ... ... ... ... ... ...

കുരു കർമ്മൈവ തസ്മാത്ത്വം പൂർവൈഃ പൂർവ്വതരം കൃതം (ഭ. ഗീത)

ഈ പ്രമാണങ്ങൾ പരമ്പരാപ്രാപ്തമായ പൂർവ്വാചാരത്തിന്റെ ആദരണീയതയെ കാണിക്കുന്നു

യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിഃ (ഭ. ഗീത)

ഈ ഭാഗം ശാസ്ത്രപ്രാമാണ്യത്തെ കാണിക്കുന്നു. ഈ പ്രകൃതത്തിൽ ശാസ്ത്രശബ്ദത്തിനു ആഗമം എന്നും, തന്ത്രശാസ്ത്രമെന്നും അർത്ഥം.

ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം ജനാർദ്ദന!
നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ. (ഭ. ഗീത)

യുഗം ച ദ്വിയുഗം ചൈവ ത്രിയുഗം ച ചതുർയുഗം
ചണ്ഡാലസൂതികോദക്യ പതിതാനാമധഃക്രമാൽ (ബൃഹസ്പതി)

ചണ്ഡാലാദികൾ സവർണ്ണരുടെ എത്ര ദൂരെ നില്ക്കണമെന്ന് ഈ പ്രമാണം കാണിക്കുന്നു.

പ്രതിലോമസമീപേതു നകുര്യാദ്ദേവമന്ദിരം
അന്ത്യജന്മാരുടെ സമീപത്ത് ക്ഷേത്രം നിർമ്മിക്കരുത്.
ചണ്ഡാലസൂതികോദക്യപതിതാദിപ്രവേശനേ,

ആലയാന്തർമ്മതൌ സത്യം രോഗിസൂത്രാദ്ധിപാസ്യച.
ഇത്യാദി പ്രമാണങ്ങളും വേറെയുണ്ട്.

## അനുബന്ധം 2.

977-ാമാണ്ടത്തെ കൎണ്ണൽ. മൺറോവിന്റെ വിളംബരം. 987 ധനു 12-ാംനു- കൊച്ചിയും തിരുവിതാംകൂറും തമ്മിലുണ്ടായ ഉടമ്പടി.

തിരുവിതാംകൂർ ലാ റിപ്പോർട്ട് 35-ാംവാല്യം 69-ാംവശം (ഹൈക്കോർട്ട് വിധി) 16-ം, 4-ം വാല്യങ്ങളും. 1912 ആക്ടോബർ 25-ാംനു- ഉണ്ടായ ഗവൎമ്മെന്റു പ്രൊസിഡിംഗ്സ്. 1079 വൃശ്ചികം 28-ാംനു- നിശ്ചയിച്ച റഗുലേഷൻ 8-ാമത്തെ വകുപ്പ്.

108 ധനു 15-ാംനു- ഗുരുവായൂർവെച്ചു കൂടിയ വൎണ്ണാശ്രമസ്വരാജ്യസംഘത്തിൽ മദ്രാസ് ഹൈക്കോർട്ട് വക്കീൽ ടി. ആർ. രാമചന്ദ്രയ്യർ ബി. എ., ബി. എൽ. അവർകൾ ചെയ്ത സ്വാഗതപ്രസംഗം എന്നിവയിലേക്ക് കമ്മറ്റിയുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഗവൎമ്മെന്റിനു ക്ഷേത്രങ്ങളുടെ ട്രസ്റ്റിസ്ഥാനമേയുള്ളുവെന്നും, കീഴ്‌പതിവുകളേയും, ആചാരങ്ങളേയും മാറുവാൻ പാടില്ലെന്നും ക്ഷേത്രത്തിന്റെ ശുദ്ധിയെ രക്ഷിക്കുവാൻ ഗവൎമ്മെന്റിന് ബാദ്ധ്യതയുണ്ടെന്നും, അവൎണ്ണർ ഹിന്ദുക്കളല്ലെന്നും ഈ രേഖകളിൽനിന്ന് വ്യക്തമാകുന്നതാണ്.

# ക്ഷേത്രപ്രവേശനാന്വേഷണക്കമ്മറ്റിയുടെ പ്രശ്നാവലിക്കു സമാധാനം.

(കെ. ജി. ശേഷയ്യർ,
റിട്ടയേർഡ് ഹൈക്കോർട്ട് ജഡ്ജി, തിരുവനന്തപുരം.)

1. "സവർണ്ണഹിന്ദുക്ക"ളെന്നും, "അവർണ്ണഹിന്ദു"ക്കളെന്നുമുള്ള പദങ്ങൾ, പരദേശത്തുനിന്ന് വന്നവയാണ്. അവ നമ്മെ അബദ്ധത്തിൽ ചാടിക്കുന്നവയാണ്. എന്തെന്നാൽ "ഹിന്ദു"പദത്തിന്, ഇന്ന്, ക്രിസ്ത്യാനികളും മുഹമ്മദീയരും അല്ലാത്ത എല്ലാ ഭാരതീയരും, എന്ന് അർത്ഥം വന്നിരിക്കുന്നു. വാസ്തവത്തിൽ ക്രിസ്തുമതമോ, മുഹമ്മദുമതമോ സ്വീകരിച്ച ഒരാളുടെ, സ്വതേയുള്ള ജാതി, പിന്നേയും നില നിന്നുപോരുന്നു എന്ന് ചിലർ വിശ്വസിക്കുന്നുണ്ട്. അതിനാൽ ഈ പദങ്ങളെ ഗൌരവമുള്ള കാര്യങ്ങളെപ്പററി പ്രതിപാദിക്കുന്ന സമയം ഉപയോഗിക്കാതിരുന്നാൽ കൊള്ളാം; അല്ല, നിശ്ചയമായും ഉപയോഗിക്കുവാൻ പാടില്ല. ഹിന്ദുക്കളും, മുഹമ്മദീയരുമല്ലാത്ത ഏതൊരിൻഡ്യാക്കാരനേയും, ജാതിയുടേയും ഉപജാതിയുടേയും സംജ്ഞയാൽ അറിയേണ്ടതാണ്. "ജാതി" എന്ന പദത്തിന്, പാരമ്പര്യമായ തൊഴിൽ അനുസരിച്ചുള്ള വിഭാഗം എന്നർത്ഥം കല്പിക്കേണ്ടതാണ്. ഇന്ന് അവർ, ആ തൊഴിലാണോ സ്വീകരിച്ചിരിക്കുന്നത് എന്ന് നോക്കേണ്ട ആവശ്യമില്ല. "ജാതി" എന്നോ "വർണ്ണം" എന്നോ വിളിക്കുന്നതുകൊണ്ട് ഒരു വിരോധവുമില്ല.

ഇന്ന്, സവർണ്ണർ എന്നും അവർണ്ണരെന്നും ഉള്ള പദങ്ങൾ ആരെ ആണ് സൂചിപ്പിക്കുന്നതെന്ന സംഗതി എല്ലാവർക്കും അറിയാം. എങ്കിലും ചോദ്യം ചോദിച്ചിരിക്കുന്ന സ്ഥിതിക്ക്, അതിന്റെ മറുവടി പറയാം. "സവർണ്ണർ" എന്ന പദം, ബ്രാഹ്മണരേയും, ക്ഷത്രിയരേയും, വൈശ്യരേയും, ശൂദ്രരേയും കുറിക്കുന്നു. ഏതെല്ലാം ജാതിക്കാരുടെ സാമീപ്യം ഇവരെ പൊതുവേ അശുദ്ധപ്പെടുത്തുന്നു എന്ന് ഇവർ വിശ്വസിക്കുന്നുവോ, ആ ജാതിക്കാരെ എല്ലാം "അവർണ്ണർ" എന്നു വിളിക്കുന്നു. ചില ജാതിക്കാരുടെ സാമീപ്യം, തങ്ങളെ അശുദ്ധപ്പെടുത്തുന്നില്ലെന്ന്, സവർണ്ണർക്കു വിശ്വാസമുണ്ടായിരിക്കാം. എന്നാൽ ഈ ജാതിക്കാർ സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നില്ലെന്നും വരാം. എങ്ങിനെ ആയാലും, മതവിശ്വാസമുള്ള ഹിന്ദുക്കൾ, ഈ നാമങ്ങളെത്തന്നെ വിലവയ്ക്കുന്നില്ല.

2. ഈ ചോദ്യത്തിൽ തന്നെ, അതിനുള്ള സമാധാനവും അടങ്ങിയിരിക്കുന്നതായി വിചാരിക്കാം. ഇനി, സവർണ്ണഹിന്ദുക്കൾക്കുമാത്രം പ്രവേശനാധികാരമുള്ള ക്ഷേത്രങ്ങൾ, എന്നു പറയുമ്പോൾ തന്നെ, അവർക്ക് അവിടെ മററു ഹിന്ദുക്കളെ കഴിച്ച്, ആരാധന നടത്തുവാൻ അവകാശമുണ്ടെന്നു സ്പഷ്ടമാകുന്നു. ഇതിനെ അംഗീകരിച്ചുള്ള കോടതികളുടെ തീരുമാനം ആവശ്യമുള്ളപക്ഷം എളുപ്പത്തിൽ ലഭിക്കുന്നതാണ്.

3. എല്ലാ ക്ഷേത്രങ്ങൾക്കും, ഓരോ ഉടമസ്ഥന്മാരുണ്ട്. ഉടമസ്ഥൻ ഒരു പ്രത്യേക വ്യക്തിയായിരിക്കാം, ഒരു കുടുംബമായിരിക്കാം; അഥവാ, ഒരു കൂട്ടം ആളുകളായിരിക്കാം; ഓരോ ക്ഷേത്രവും, എന്നാണ് നിർമ്മിക്കപ്പെട്ടത്, എന്നു തീർച്ച പറയുക എളുപ്പം സാധിക്കുന്നതല്ല. എന്നാൽ, ഒരു ക്ഷേത്രം "സ്ഥാപിക്കുക" എന്നു പറയുന്നത് നന്നല്ല. എന്തെന്നാൽ ഒരു ഹിന്ദുക്ഷേത്രം, സാധാരണ അറിയപ്പെടുന്നവിധത്തിലുള്ള ഒരു പൊതുസ്ഥാപനമല്ല.

4. ജനങ്ങളുടെ ഒരു പ്രത്യേക വിഭാഗത്തിനുവേണ്ടിമാത്രം, ഒരു ക്ഷേത്രം നിർമ്മിക്കപ്പെട്ടിരിക്കുന്നതായാൽ, നിശ്ചയമായും മററു വിഭാഗങ്ങൾക്ക് അവിടെ പ്രവേശനാവകാശം ഇല്ല. ഇത് സ്പഷ്ടമായ സംഗതിയാണ്. ഈ നിലയിൽ നോക്കുമ്പോൾ ഈ ചോദ്യം അനാവശ്യമാണ് എന്നു തോന്നുന്നു.

5. നിശ്ചയമായും ഉണ്ടായിരിക്കാം. എന്നാൽ ഇപ്പോൾ എനിക്ക് ഉദാഹരണം ഒന്നും തോന്നുന്നില്ല.

6. എനിക്ക് അറിഞ്ഞുകൂടാ.

7. ആദ്യത്തെ ചോദ്യത്തിന്റെ സമാധാനം "ഇല്ല" എന്നാണ്. മററു ചോദ്യങ്ങൾക്കു സമാധാനം പറയേണ്ട ആവശ്യമില്ല.

8. മുകളിലെ ചോദ്യത്തിന്റെ ഉത്തരം നോക്കുക.

9. ഈ ചോദ്യത്തിന് സമാധാനം പറയേണ്ട ആവശ്യം ഉണ്ടാകുന്നില്ല.

10. പൊതുവായി അഭിലാഷമില്ലതന്നെ.

11. അവർണ്ണരുടെ വകയായി ക്ഷേത്രങ്ങൾ ഉണ്ട്. സവർണ്ണഹിന്ദുക്കൾക്കു തങ്ങളുടെ ക്ഷേത്രങ്ങളിലെ ആരാധനയുടെ ഫലസിദ്ധിയെ സംബന്ധിച്ചുള്ള ബോധം എങ്ങിനെയോ, അങ്ങിനെതന്നെ ആണ്, അവർണ്ണഹിന്ദുക്കളുടെ —അവരുടെ ക്ഷേത്രങ്ങളിലെ,— ആരാധനയുടെ ഫലസിദ്ധിയെ സംബന്ധിച്ചുള്ള ബോധവും.

12. ആദ്യത്തെ ചോദ്യത്തിനുള്ള ഉത്തരം "ഉണ്ട്" എന്നാണ്.

രണ്ടാമത്തെ ചോദ്യത്തിന്റെ മറുവടി; "ഇല്ല" എന്നാണ്. അത്ര മാത്രമല്ല, ക്ഷേത്രമാഹാത്മ്യത്തിൽ വിശ്വസിക്കുന്നവർ, ഇന്നത്തെ നിലയിൽനിന്നുമുള്ള ഒരു വ്യതിചലനം, ക്ഷേത്രത്തിനും തങ്ങൾക്കും ഹാനികരമാണെന്നുകൂടി വിശ്വസിക്കുന്നു.

13. ഇല്ല. പൊതുവെ ഉള്ള വിശ്വാസം, നേരെ വിപരീതമായിട്ടുള്ളതാണ്.

14. ജനങ്ങൾക്ക് ഇന്നുവരെ അങ്ങിനെയുള്ള ഒരു ബോദ്ധ്യം ഉണ്ടായിട്ടില്ല. "ക്ഷേത്രപ്രവേശന"പ്രശ്നം ആരംഭിച്ചപ്പോൾ, അതിനെ അനുകൂലിക്കുന്നവർ, എത്രത്തോളം അകത്തു കടക്കുവാൻ സാധിക്കുന്നുവോ, അത്രത്തോളം നന്ന് എന്നു വിചാരിക്കുന്നുണ്ട്, എന്നുള്ളത് നിർവ്വിവാദമാണ്. എന്നാൽ അത് കാര്യം വേറെ ആണ്.

15. ജനങ്ങൾക്കു പൊതുവേയുള്ള, സാധാരണ ബോധം അതാണ്.

16. ആദ്യത്തെ ചോദ്യത്തിനുള്ള സമാധാനം "ഉണ്ട്", എന്നാകുന്നു. രണ്ടാമത്തെ ഭാഗത്തിനുള്ള സമാധാനം, "ക്ഷേത്രസംബന്ധമായ ശാസ്ത്രങ്ങളും, പുരാതന കാലം മുതൽ നടപ്പിലിരുന്നുവന്ന ക്ഷേത്രാചാരവും" എന്നാണ്. ഇതിൽ കൂടുതലായി എന്തെങ്കിലും പറയുവാൻ ആരാലും അസാദ്ധ്യം തന്നെ ആണ്.

17. വിഗ്രഹത്തോട് എത്രത്തോളം സമീപിക്കുന്നുവോ, അത്രത്തോളം ഈ ബോധം വർദ്ധിക്കുന്നു.

18. ഈ പ്രസ്ഥാനംതന്നെ സമളുജയുള്ള ഒന്നാണ്. എന്നാൽ അതിനോടു വിരോധമുണ്ടാകുവാനുള്ള കാരണം, ഈ സമളുജനില മാത്രമല്ല; അത് ഇന്ന്, മൃഗങ്ങളെപ്പോലെ, ഇരതെണ്ടുന്ന സ്വഭാവത്തോടുകൂടിയതായി തീർന്നിരിക്കുന്നു; മററുള്ളവരുടെ മുതലെല്ലാം പിടിച്ചടക്കുവാൻ ശ്രമിക്കുന്നു. ഇതാണ് അതിന്റെ ജുഗുപ്സാജന്യമായ ഒരു വിശേഷത. അതിന് മററു വല്ല ഉദ്ദേശവും ഉണ്ടോ എന്നു നോക്കുന്നപക്ഷം, അത് മി: ഗാന്ധിയുടെ രാഷ്ട്രീയകാര്യപരിപാടിയുടെ ഒരു ഭാഗമാണെന്നു സ്പഷ്ടമായി കാണാം.

19. മുകളിലെ ചോദ്യത്തിന്റെ സമാധാനം നോക്കുക.

പല സംഗതികളിലും, ഇവരെല്ലാവരും തമ്മിൽ, അന്യോന്യം അസമത്വമുണ്ട്.

20. നിശ്ചയമായും ഇല്ല. മുകളിലത്തെ രണ്ടു ചോദ്യത്തിന്റെ സമാധാനം നോക്കുക.

21. ഈ ചോദ്യം വ്യക്തമല്ല. എങ്കിലും, ഏതൊരു യഥാൎത്ഥസവൎണ്ണഹിന്ദുവും, ക്ഷേത്രപ്രവേശനം അനുവദിച്ച്, അസമത്വങ്ങളെ ഇല്ലായ്മചെയ്യുവാനുള്ള ശ്രമത്തെ, അനുകൂലിക്കുന്നതല്ല. എന്തെന്നാൽ, ഈ ക്ഷേത്രങ്ങൾ അവൎണ്ണരുടേതല്ല, എന്നുമാത്രമല്ല, അവരുടെ പ്രവേശനം, ക്ഷേത്രാരാധനയുടെ പരമോദ്ദേശത്തെ ഇല്ലായ്മചെയ്യുന്നതുമാണ്. അതിനാൽ ഈ ഉദ്യമം, ഏററവും അന്യായമായിരിക്കും.

22. ഇന്നത്തെ ഈ പ്രസ്ഥാനത്തെ അനുകൂലിക്കുന്ന അന്ധന്മാരായ യുവജനങ്ങളെന്ന്യേ, മററാരും അതിനെ അനുകൂലിക്കുന്നില്ല. എന്തെന്നാൽ, ക്ഷേത്രപ്രവേശനം ഒന്നു മാത്രംകൊണ്ട്, ഇന്നുള്ള അസമത്വങ്ങളെല്ലാം നീങ്ങുന്നതല്ലെന്ന്, അവൎക്ക് പൂൎണ്ണബോദ്ധ്യമുണ്ട്.

23. "സാമുദായികവും, മതപരവുമായ സമത്വം" എന്ന് പറഞ്ഞിരിക്കുന്നതിന്റെ അൎത്ഥം, വ്യക്തമായി അറിയുവാൻ സാധിക്കുന്നില്ല. പൊതുവേ പറയുന്നപക്ഷം, ഹിന്ദുക്കളും, ഹിന്ദുക്കളും തമ്മിൽ എന്നല്ല, മനുഷ്യവൎഗ്ഗത്തിൽ പെട്ട എല്ലാവരും തമ്മിൽ, "സമത്വം" വേണ്ടതാണ്. അതിനാൽ അത്, പൊതുവെയുള്ള പ്രശ്നമായി തീരുന്നു. ക്രിസ്ത്യാനികളുടെ പള്ളിയിൽ പ്രവേശിക്കുന്നതിന്, ക്രിസ്ത്യാനികൾക്കും അല്ലാത്തവൎക്കും, അവകാശം നല്കപ്പെട്ടിരിക്കുന്നു. എന്നാൽ അതുകൊണ്ട് ക്രിസ്ത്യാനികളും അല്ലാത്തവരും തമ്മിൽ സാമുദായികവും, മതപരവുമായ സമത്വം ഉണ്ടെന്ന് അൎത്ഥം വരുന്നുണ്ടോ?

24. 23-ാമത്തെ സമാധാനത്തിൽ, ഇതിന്റെ ഉത്തരവും അടങ്ങിയിരിക്കുന്നു.

25. ആദ്യത്തെ ചോദ്യത്തിനുള്ള സമാധാനം "ഇല്ല" എന്നാണ്. രണ്ടാമത്തേതിനെപ്പററി പറയുന്നപക്ഷം, ഈ ചോദ്യം, ഈ കമ്മററിക്കു ചോദിക്കേണ്ട ആവശ്യമില്ല എന്നാണ്. എന്തെന്നാൽ കമ്മററി തീരുമാനിക്കേണ്ടിയിരിക്കുന്ന പ്രശ്നം, അവൎണ്ണഹിന്ദുക്കൾക്ക്, സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശനാനുവാദം നല്കാമോ എന്നതാണ്. എല്ലാ അവൎണ്ണഹിന്ദുവും, സകല അവൎണ്ണക്ഷേത്രങ്ങളും, എല്ലാ അവൎണ്ണൎക്കുമായി തുറന്നുകൊടുക്കണമെന്നു പറയുന്നു എന്നു വിചാരിക്കുക. എന്നാൽ അതുകൊണ്ട്, എല്ലാ സവൎണ്ണഹിന്ദുക്ഷേത്രങ്ങളും, അവൎണ്ണഹിന്ദുക്കൾക്ക് തുറന്നുകൊടുക്കേണ്ടതാണെന്നു തെളിയുന്നുണ്ടോ? സവൎണ്ണഹിന്ദുക്കൾക്കു തങ്ങളുടെ ക്ഷേത്രങ്ങളിൽ, ശാസ്ത്രവിധികൾക്കും, കീഴാചാരത്തിനും അനുസരിച്ച്, ആരാധന നടത്തുവാൻ അവകാശമുണ്ട്.

26. ഈ ചോദ്യത്തിലെ "ക്ഷേത്രപ്രവേശനം," സവർണ്ണഹിന്ദുക്ഷേത്രങ്ങളിലെ പ്രവേശനത്തെ, ആയിരിക്കാം സൂചിപ്പിക്കുന്നത്. ഇങ്ങിനെ ധരിച്ച്, ഈ ചോദ്യത്തിനു സമാധാനം പറയട്ടെ. മതവിശ്വാസമുള്ള സവർണ്ണഹിന്ദുക്കളിലാരുംതന്നെ, അവർണ്ണരുടെ പ്രവേശനം മൂലം അശുദ്ധമായ ക്ഷേത്രത്തിൽ, ആരാധന നടത്തുന്നതല്ല. അവർണ്ണർ ആരാധന നടത്തുന്നതിൽനിന്നു വിരമിക്കുമോ, എന്നതിനെപ്പററി പറയുന്നതായാൽ, മതവിശ്വാസമുള്ള അവർണ്ണർ അതിനെ വെറുക്കുന്നതാണ് എന്നു മാത്രം പറയാം. ന്യായരഹിതമായി സമ്പാദിച്ച, ഈ മൃഗീയാവകാശത്തിൽ അവർ, ഒരു പങ്ക് സ്വീകരിക്കുന്നതല്ല. എന്നാൽ, തന്മൂലം അവർ ആരാധന നിറുത്തുകയില്ലായിരിക്കാം. അവർ എവിടെനിന്നു മുൻപ് ആരാധന നടത്തിവന്നുവോ, അവിടെതന്നെ നിന്ന്, അവർ ആരാധിക്കും.

27. നിശ്ചയമായും അതു, ക്ഷേത്രത്തിലെ ഈശ്വരസാന്നിദ്ധ്യത്തെ ബാധിക്കുന്നതാണ്. എങ്ങിനെ അതു് അതിനെ ബാധിക്കുന്നു എന്നു് ആർക്കും പറയുവാൻ സാധിക്കുന്നതല്ല. എന്തെന്നാൽ ഈശ്വരസാന്നിദ്ധ്യം അഥവാ, വിഗ്രഹത്തിന്റെ മാഹാത്മ്യം യഥാർത്ഥത്തിൽ എന്തെന്ന് ആർക്കും പറയുവാൻ സാധിക്കുന്നതല്ല. അതിനെ അളന്നു നോക്കുവാൻ, "തെർമാമീററർ" പോലെയുള്ള സാധനങ്ങൾ ഒന്നുമില്ല. ഇത്ര "ഡിഗ്രി" മാഹാത്മ്യം കുറവുണ്ട്, അഥവാ കൂടുതലുണ്ട് എന്നു പറയുവാൻ സാദ്ധ്യമല്ല. ഒരാൾക്ക് ആ മാഹാത്മ്യം നശിക്കയില്ല എന്ന് എത്രത്തോളം പറയുവാൻ സാധിക്കുമോ, അത്രത്തോളംതന്നെ—ഒരുപക്ഷേ അതിൽ സ്വല്പം കൂടുതലായ വിശ്വാസത്തോടെ—നശിക്കും എന്നു മററൊരാൾക്കു പറയുവാൻ സാധിക്കും. ഈവിധകാര്യങ്ങളെ സംബന്ധിച്ചുള്ള നമ്മുടെ നായകൻ, ശാസ്ത്രവിധികളും, പൂർവ്വാചാരവുമാണ്.

28. അവർണ്ണഹിന്ദുക്കളെ, സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കുന്നതായാൽ, അവിടത്തെ പൂജാദികർമ്മങ്ങൾ നടത്തുവാൻ, വൈഷമ്യങ്ങൾ നേരിടാം, അഥവാ, ഉണ്ടാകാതിരിക്കാം. എന്നാൽ ഒരു കാര്യം തീർത്തുപറയാം. മിക്ക ക്ഷേത്രങ്ങളിലും, ഇന്നു നടന്നുവരുന്ന ആരാധനാരീതി ഇല്ലാതായി തീരും; പൂജാദികൾക്കെല്ലാം മുടക്കം വരും. എന്നാലും ഇന്നത്തെ പരിതസ്ഥിതികളിൽ, അതിനു വലിയ പ്രയാസം നേരിടണമെന്നില്ല. എന്തെന്നാൽ ജനങ്ങൾക്കു ക്ഷേത്രാരാധനയിലുള്ള വിശ്വാസം നശിച്ചുവരുന്നു. അതിനാൽ ആ

വെറും പൂജാദികളെല്ലാം "കാട്ടിക്കൂട്ടി ക്കപ്പിക്കുവാൻ" ആളുണ്ടായി എന്നു വരാം. വാസ്തവത്തിൽ, ആ പൂജാദികളെല്ലാം നടത്തുവാൻ, ചില പ്രത്യേക ജാതിക്കാർതന്നെ ആവശ്യമുണ്ടാകുമെന്നും തോന്നുന്നില്ല. അതു് ആക്കും ആകാം എന്ന നിലയിലെത്തും.

29. ഇതു രസാവഹമായ ഒരു ചോദ്യമായി തോന്നുന്നു. ശുചിത്വം എന്നതു് ഓരോ വ്യക്തിയുടേയും, ദേഹപ്രകൃതി അനുസരിച്ചും, പെരുമാറരീതി അനുസരിച്ചും ഇരിക്കുന്നു. അവൎണ്ണരെ സവൎണ്ണക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിച്ചു എന്ന ഏക കാരണത്താൽ ശുചിത്വം ഇല്ലാതായി എന്നു പറയുവാൻ സാധിക്കുന്നതല്ല. ക്ഷേത്രപ്രവേശനസംരംഭത്തിനെ വിരോധിക്കുന്നവരിൽ ആരെങ്കിലും, ഈ കാരണംകൊണ്ടാണു് അങ്ങിനെ ചെയ്യുന്നതെന്നു്, അറിവില്ല. ആഭ്യന്തരശുദ്ധിയാണു്, അതിനെ വിരോധിക്കുവാനുള്ള പ്രധാന കാരണം.

30. ഈ ലോകത്തിൽ ശാശ്വതമായ യാതൊരു ഫലങ്ങളും ഇല്ലതന്നെ!

31. ഈ നയംകൊണ്ടുണ്ടാകുന്ന മററു വിധത്തിലുള്ള ഫലം, ഗവൎമ്മെൻറിന്റെ നീതിയിലും, ധൈൎയ്യത്തിലും ഉള്ള പൊതുജനവിശ്വാസം, തീരെ നശിക്കുമെന്നുള്ളതു മാത്രമാണു്.

32. ഒരു ക്ഷേത്രത്തിന്റെ പ്രാധാന്യവും, പ്രയോജനവും ആ ക്ഷേത്രത്തിൽ പോകുന്ന ആളുകളുടെ എണ്ണത്തെ ആണു് ആശ്രയിച്ചിരിക്കുന്നതെങ്കിൽ, ഈ ചോദ്യത്തിന്റെ താല്പൎയ്യം മനസ്സിലാക്കുവാൻ പ്രയാസമില്ല. അല്ലാത്തപക്ഷം സാദ്ധ്യവുമല്ല. കൂടാതെ, സവൎണ്ണഹിന്ദുക്കൾ അനേക കാലമായി അനുഭവിച്ചുവരുന്ന, അവരുടെ ക്ഷേത്രങ്ങളെ സംബന്ധിച്ചുള്ള അവകാശം, നശിപ്പിക്കപ്പെടുന്നു എങ്കിൽ, മതവിശ്വാസമുള്ള ഹിന്ദുക്കൾക്കു് അവയെ ഉപേക്ഷിക്കേണ്ടിവരും. ക്ഷേത്രത്തിൽ പോകണമെന്നു് ആവശ്യപ്പെടുന്നവർ, അഥവാ, ആവശ്യപ്പെടാതെ 'ഉന്തിതള്ളി' അതിനാകത്തുകൊണ്ടാക്കപ്പെടുന്നവർ, അവയെ ഉപയോഗിച്ചാലും, അധികനാൾ ഉപയോഗിക്കയില്ല എന്നതു തീൎച്ചതന്നെ ആണു്. "തല്ലി പഴുപ്പിച്ച പഴത്തിനു്, സ്വാദു കുറയും" എന്നുള്ളതു്, സൎവ്വസമ്മതമത്രെ.

33. "യാഥാസ്ഥികഹിന്ദുക്കൾ" എന്നു പറഞ്ഞിരിക്കുന്നതു്, ശാസ്ത്രമാഹാത്മ്യത്തിലും, പൂൎവ്വാചാരത്തിലും വിശ്വാസമുള്ള ഹിന്ദുക്കളെ, ഉദ്ദേശിച്ചാണെങ്കിൽ, ഒരു രാജിയുണ്ടാക്കുക അസാദ്ധ്യംതന്നെയാകുന്നു.

34. ഈ ചോദ്യം, സമാധാനം ആവശ്യപ്പെടുന്ന ഒന്നല്ല.

35. ഒരു ഹിന്ദുക്ഷേത്രം എന്ന പദത്തിന്റെ സാമാന്യേനയുള്ള അർത്ഥം ഇതാണ്: ആവാഹനശക്തിയുള്ള ഒരു വിഗ്രഹത്തെ, ശാസ്ത്രോക്തരീതിയിലുള്ള കെട്ടിടത്തിൽ പ്രതിഷ്ഠിച്ച്, തന്ത്രാഗമം അനുസരിച്ച് കർമ്മങ്ങളും, അനുഷ്ഠാനങ്ങളും നടത്തിക്കൊണ്ടുവരുന്ന, ചാതുർവർണ്ണ്യധർമ്മം ആചരിക്കുന്ന സവർണ്ണരുടെ വകയായ, ഒരു ദേവാലയം.

36. അധികാരികളായ തന്ത്രശാസ്ത്രങ്ങളും, ആഗമശാസ്ത്രങ്ങളും, ഇവയെപ്പററി വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്. ആവശ്യമുള്ള പക്ഷം, നോക്കിയാൽ എളുപ്പത്തിൽ അറിയാം.

37. എന്നാൽ ഓരോ ക്ഷേത്രങ്ങളിലും, പൂർവ്വാചാരപ്രകാരം നടത്തിവന്നിരുന്ന ക്രിയകൾ മാത്രമെ ചെയ്യുവാൻ പാടുള്ളു. മറെറാന്നു ചെയ്യുവാൻ അധികാരമില്ല. ഓരോ ക്ഷേത്രങ്ങളും, അതാതിന്റെ പൂർവ്വാചാരം അനുസരിച്ച നടത്തപ്പെടുന്നു; നടത്തപ്പെടേണ്ടതാണ്.

38. ഈ ചോദ്യത്തിനും തന്ത്രശാസ്ത്രങ്ങൾതന്നെ മറുവടി പറയുന്നുണ്ട്.

39. ഈ പ്രശ്നത്തിന്റെ ആവശ്യമില്ല. എന്തെന്നാൽ ഓരോ ക്ഷേത്രവും അതാതിന്റെ പൂർവ്വാചാരത്താൽ ഭരിക്കപ്പെടുന്നു. അവ, അതാതുജാതിക്കാരുടെ മാത്രം പൊതുസ്വത്താണ്. ഈ പ്രശ്നത്തെപ്പററി, ഒരു തീർപ്പുകല്പിക്കുവാൻ, യാതൊരു പ്രമാണവും ഹാജരാക്കേണ്ട ആവശ്യമില്ലതന്നെ. നിശ്ചയമായും അവസ്ഥ് വേണ്ടിടത്തോളം പ്രമാണം ഉണ്ട്. എന്നാൽ, ഇന്നു സ്ഥാപിക്കപ്പെട്ടിരിക്കുന്ന ആചാരങ്ങളെ അനുകൂലിക്കുന്നവിധത്തിലല്ലാതെ അവയെ വ്യാഖ്യാനിക്കുവാൻ വയ്യാ.

40. ഇത് ഓരോ ക്ഷേത്രങ്ങളേയും, പ്രത്യേകം പ്രത്യേകം സംബന്ധിക്കുന്ന ഒരു ചോദ്യമാണ്. എന്നാൽ ഓരോ ക്ഷേത്രത്തിലും ആ ക്ഷേത്രത്തിന്റെ പൂർവ്വാചാരത്തെ അനുസരിച്ചാണ്, ഇവ അനുഷ്ഠിക്കപ്പെടുന്നത്. ഈ വിധികളെ അനുസരിക്കുവാൻ എത്രത്തോളം സാധിക്കുമൊ, അത്രത്തോളം ഓരോ ക്ഷേത്രവും, അതിനെ അനുഷ്ഠിച്ചുതന്നെ വരുന്നു.

41. ആഗമങ്ങളും, ശാസ്ത്രങ്ങളും, ഇന്നഫലം ലഭിക്കുവാൻ ഇന്നവിധം പെരുമാറണം, എന്നു തീർച്ചപ്പെടുത്തിയിരിക്കുന്ന, തത്വജ്ഞാനങ്ങളാണ്. ആ ഫലങ്ങൾ വേണ്ട എന്നുദ്ദേശിക്കാത്ത അവസരങ്ങളിൽ, ആ വിധികളെ മാററുവാനൊ, വ്യത്യാസപ്പെടുത്തുവാനൊ, അവ

അനുവദിക്കുന്നില്ല. കാലസ്ഥിതിക്കും, പരിതഃസ്ഥിതിക്കും, ഈ നിയമങ്ങളുടെ അനുഷ്ഠാനങ്ങളെ തടയുവാൻ സാധിക്കുന്നപക്ഷം, ഈ ഫലങ്ങളും ഉണ്ടാകാതിരിക്കുന്നു. അതിനാൽ ക്ഷേത്രങ്ങൾ നിഷ്പ്രയോഗമായിത്തീരുന്നു. ക്ഷേത്രമാഹാത്മ്യത്തിൽ വിശ്വാസമുള്ള ഏതൊരുവനും, പ്രതിബന്ധമായി നില്ക്കുന്ന പരിതഃസ്ഥിതികളുമായി യുദ്ധംചെയ്തു്, നിയമങ്ങളുടെ ശരിയായ അനുഷ്ഠാനത്തിന്, ഇടയുണ്ടാക്കിത്തീർക്കുവാൻ യത്നിക്കേണ്ടതാണ്. എന്നാൽ മാത്രമേ ഉദ്ദേശിക്കപ്പെടുന്ന ഫലം ലഭിക്കൂ.

42. ഈ ചോദ്യത്തിന് സമാധാനം പറയുമ്പോൾ ഹിന്ദുമതം എന്നാൽ എന്തെന്നും, ആ മതാചാരത്തിൽ ക്ഷേത്രാരാധനയുടെ സ്ഥാനം എന്തെന്നും വിസ്തരിക്കേണ്ടിയിരിക്കുന്നു. വ്യത്യാസം കാണിക്കുവാനായി നമുക്ക് മറെറാരു മതം എടുത്തുനോക്കാം; ക്രിസ്തുമതം എന്നു വിചാരിക്കുക. അതിന്റെ തത്വം അനുസരിച്ച്, ഈ ലോകത്തിലുണ്ടാകുന്ന പാപവും, ദുഃഖവും ഒന്നും, അതിലുള്ള ആളുകളുടേയൊ ജീവികളുടേയൊ പ്രവൃത്തിയുടെ ഫലമല്ല. അതു, അവരുടെ പറയപ്പെടുന്ന, ആദ്യത്തെ മാതാപിതാക്കന്മാരിൽ നിന്ന്, പാരമ്പര്യവഴിക്കു ലഭിച്ചിട്ടുള്ളതാണ്. ഈ മാതാപിതാക്കന്മാർ, ഈശ്വരകല്പനയെ ലംഘിച്ചതിനാൽ, അവർക്ക് നല്കപ്പെട്ടിരുന്ന ലോകത്തിൽ നിന്നും, അധഃപതിച്ചു എന്ന് മാത്രമല്ല, അവർചെയ്തു തെററിനുള്ള പാപവും, അതിന്റെ ദുഃഖഭൂയിഷ്ഠമായ ഫലങ്ങളും, പിൻഗാമികൾക്ക് നല്കുകയും ചെയ്തു. ആ പാപത്തിന്റെ ദുഃഖഭൂയിഷ്ഠമായ ഫലങ്ങളിൽനിന്നും, അവർക്കഭയംകൊടുക്കുവാൻ പുറമെ ഒരു രക്ഷിതാവ് ആവശ്യമായിത്തീർന്നു. ഇതാണ്, ക്രിസ്തുമതത്തിന്റെ ജീവതത്വം. ക്രിസ്ത്യാനികളുടെ പള്ളി, മനുഷ്യർ ഈ പാരമ്പര്യമായി ആർജ്ജിച്ചിരിക്കുന്ന പാപത്തിന്റെ, പ്രായശ്ചിത്തകർമ്മം നടത്തുന്ന സ്ഥാപനമാണ്. വിശ്വാസം, പ്രാർത്ഥന, പശ്ചാത്താപം മുതലായ വഴിയിൽക്കൂടിയാണ് അവ ഈ പാപത്തിന്റെ ശിക്ഷയെ ഇല്ലാതാക്കുന്ന ദിക്കിൽ എത്തിച്ചേരുന്നത്. ഹിന്ദുമതം അനുസരിച്ച്, ലോകത്തിലെ പാപവും, ദുഃഖഭൂയിഷ്ഠമായ ഫലങ്ങളും, എല്ലാം അവിടത്തെ ജീവികളുടെ അന്യോന്യമുള്ള ചീത്തപ്രവൃത്തികൊണ്ട് ഉണ്ടായിട്ടുള്ളതാണ്. അതിനാൽ അവയെ അന്യോന്യമുള്ള സൽപ്രവൃത്തികൾകൊണ്ടു പരിഹരിക്കാം. അപ്പോൾ പുറമെ, അഥവാ, പ്രതിനിധിസ്ഥാനം ഉള്ള ഒരു രക്ഷിതാവു അവർക്കും ആവശ്യമായിത്തീരാ. അദ്ദേഹത്തോടു അവർ പ്രാർത്ഥിക്കുകയും ചെയ്തുവരുന്നു.

മുൻപു പറയപ്പെട്ട ശരിയായ പ്രവൃത്തിതന്നെയാണ്, ഹിന്ദുമതത്തിലെ ആരാധനാരീതി. ഈ ആരാധനാരീതിക്ക് ക്ഷേത്രങ്ങളും അത്യാവശ്യമാണ്. സാമാന്യസമുദായങ്ങൾക്ക്, ഗവമ്മേണ്ട് എത്രത്തോളം അത്യന്താപേക്ഷിതമാണോ, അത്രത്തോളംതന്നെ ആവശ്യമുള്ളതാണ്, ഹിന്ദുക്കളുടെ ആരാധനക്ക് ക്ഷേത്രങ്ങളും. സമസ്തജീവികളുടേയും സുഖത്തിനുവേണ്ട, ദിവ്യശക്തിയെ ഉണ്ടാക്കുകയും, സംരക്ഷിക്കുകയും, വിതരണം ചെയ്യുകയും ചെയ്യുന്ന, പ്രവൃത്തിശാലകളാണ് അവ. ഈ ദിവ്യശക്തി, ആഗമങ്ങളിലും, ശാസ്ത്രങ്ങളിലും പറയുന്ന പ്രത്യേക വിധികളെ അക്ഷരംപ്രതി അനുഷ്ഠിക്കുന്നതിനാലാണ്, ക്ഷേത്രങ്ങൾക്ക് ഉണ്ടായിത്തീരുന്നത്. അവയുടെ ഭരണം, പുറമേയുള്ള വല്ല മാനേജർമാരിലോ മറേറാ സ്ഥാപിച്ച്, അപേക്ഷകളേയും, പരാതികളേയും സ്വീകരിപ്പാൻ മാത്രമുള്ള സ്ഥലങ്ങളല്ല അത്. അവയെ ഭരിക്കുന്ന നിയമങ്ങൾ, ചില സംഘക്കാരുടെ ഐകകണ്ഠ്യേനയുള്ളതോ; ഭൂരിപക്ഷപ്രകാരമുള്ളതോ ആയ, വിധി അനുസരിച്ച്, ഭേദപ്പെടുത്താവുന്നവയല്ല.

43. എത്രത്തോളം, പ്രാമാണികങ്ങളാകുവാൻ സാധിക്കുമോ, അത്രത്തോളം പ്രാമാണികങ്ങളാണ് അവ. അവയേക്കാൾ കൂടുതൽ ശ്രേഷ്ഠതയുള്ള, പ്രമാണങ്ങൾ ഉണ്ടാകുവാൻ പാടില്ല.

44. പൊതുവേയുള്ള അടിസ്ഥാനം സംബന്ധിച്ചു നോക്കുന്നതായാൽ, ഒരു ക്ഷേത്രവും, മററാരു ക്ഷേത്രവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല എന്നു സ്പഷ്ടമായി കാണാം. ഒരു വ്യത്യാസവും ഉണ്ടാകുവാൻ പാടില്ല.

45. ഗവമ്മേൻറിന് യാതൊരു മതസ്ഥാപനങ്ങളുടെ കാര്യത്തിലും, കുടിവക ക്ഷേത്രങ്ങളായാലും കൊള്ളാം, ഗവമ്മേൻറിൻെറ ഭരണത്തിലിരിക്കുന്നവയായാലും കൊള്ളാം — തീരെ ഇടപെടുവാൻ പാടില്ലാത്തതാണ്. ഗവമ്മേൻറിൻെറ ഭരണത്തിൻ കീഴിൽ ഇരിക്കുന്നത്, അവയെ ഗവമ്മേൻറു വേണ്ടവിധം സംരക്ഷിക്കുമെന്നുള്ള വിശ്വാസംകൊണ്ടു മാത്രമാണ്. ഗവമ്മേൻറിന് ഈ സ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളം, സ്വേച്ഛാനുസരണം പ്രവൃത്തിക്കുവാൻ അധികാരമില്ല. അങ്ങിനെ ചെയ്യാൻ ഗവമ്മേൻറിന് അധികാരമുണ്ട് എന്നു വിചാരിക്കുന്നപക്ഷം, അതിന് ഏതു സ്ഥാപനങ്ങളിലും, ഹിന്ദുക്കളുടേതായാലും കൊള്ളാം, ക്രിസ്ത്യാനികളുടേതായാലും കൊള്ളാം, മുഹമ്മദീയരുടേതായാലും കൊള്ളാം, കുടിവകയായാലും കൊള്ളാം, പൊതുജനങ്ങളുടേതാ

യാലും കൊള്ളാം, പ്രവേശിക്കുവാൻ അധികാരമുണ്ടു എന്നു വരുന്നു. "ഗവൎമ്മെൻറു്, ആ തരം ക്ഷേത്രങ്ങളുടെ കാൎയ്യത്തിൽ, എപ്പോഴെങ്കിലും ഇടപെട്ടിട്ടുണ്ടോ," എന്ന ചോദ്യത്തിനു്, കാൎയ്യം എന്നതു്, ഏതു വിധത്തിലുള്ള കാൎയ്യത്തെ ആണു സൂചിപ്പിക്കുന്നതെന്നു, പറയാതെ, മറുവടി പറയുവാൻ നിവൃത്തിയില്ല. അതെന്തുതന്നെ ആയാലും, തെറ്റായ ഒരു പ്രവൃത്തി ഒരിക്കൽ ചെയ്തു എങ്കിൽ, അതിനെ ആവൎത്തിക്കണമെന്നു തോന്നുന്നില്ല; ആവൎത്തിക്കുവാൻ പാടില്ല.

46. ഉണ്ടു്. ദേവസ്വഭരണത്തെ, മറ്റു ഭരണത്തിൽനിന്നു വേർതിരിച്ചതായ, രാജകീയവിളംബരമാണു്, ഈ വിഷയത്തെപ്പറ്റി പ്രതിപാദിക്കുന്ന ഏറ്റവും അടുത്ത കാലത്തെ ഉടമ്പടി. തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ നാമത്തിൽ, നടത്തപ്പെടുന്ന ഏതൊരു ഗവൎമ്മെൻറിനും, ഈ രാജകീയവിളംബരത്തിനു വിരോധമായി, പ്രവൃത്തിക്കുവാൻ അധികാരമില്ലതന്നെ.

47. ഈ ചോദ്യത്തിനുള്ള സമാധാനം ഇതാണു്. തെറ്റായി പ്രവൃത്തിക്കുവാൻ, ഏതൊരു ഗവൎമ്മെൻറിനും സ്വാതന്ത്ര്യമില്ലാതായി തീൎന്നിരിക്കുന്നു. തങ്ങൾ ഏറ്റുപോയിരിക്കുന്ന കാൎയ്യങ്ങളെ, അതേവിധം തന്നെ, ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും, നിൎവ്വഹിക്കുവാൻ, ഗവൎമ്മെൻറു കടപ്പെട്ടിരിക്കുന്നു. അഥവാ, മേല്പറഞ്ഞ വിളംബരം ഉണ്ടായിരുന്നില്ലെങ്കിൽതന്നെ, ഒരു ഗവൎമ്മെൻറു ക്ഷേത്രപ്രവേശനംപോലെയുള്ള ഒരു അന്യായസംരംഭത്തിനു്, കീഴടങ്ങുമെന്നു് ആരും വിചാരിക്കുന്നില്ല. ഹിന്ദുവല്ലാത്ത ഒരു ഗവൎമ്മെൻറായിരുന്നാൽതന്നെ, ഇത്ര വലുതായ വിശ്വാസവഞ്ചനയും, അക്രമവും ചെയ്യാൻ ഒരുമ്പെടുന്നതല്ല.

48. ഈ ചോദ്യത്തിൻെറ സമാധാനം, ഇതിനുമുൻപു ചോദിച്ചിരുന്ന ചോദ്യങ്ങളുടെ സമാധാനത്തിൽ, അടങ്ങിയിട്ടുണ്ടു് അഥവാ, അടങ്ങിയിരിക്കുന്നതായി വിചാരിക്കാം.

---

# ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററി മുമ്പാകെ സവർണ്ണർ സമർപ്പിച്ച സ്റ്റേറ്റുമെൻറ്.

(2500 പേർ ഒപ്പിട്ടയച്ചത്.)

ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററിയുടെ പ്രശ്നാവലിയേയും അവർണ്ണരുടെ ക്ഷേത്രപ്രവേശത്തേയുംസംബന്ധിച്ച് സവർണ്ണരായ ഞങ്ങൾക്കു പറവാനുള്ള സംഗതികളെ സംക്ഷിപ്തമായി താഴെ സംക്ഷേപിച്ചുകൊള്ളുന്നു.

1. "ഉപേയാദീശ്വരംചൈവ യോഗക്ഷേമാത്ഥസിദ്ധയെ" എന്ന യാജ്ഞവൽക്യത്തിലെ വിധിയനുസരിച്ചുള്ള സ്വന്തം ഈശ്വരോപാസനാസൌകയ്യത്തിനുവേണ്ടി ഇഷ്ടദേവതാസ്ഥാനങ്ങളായ ഓരോ ദേവാലയങ്ങളേയും സ്ഥാപകന്മാർ സ്ഥാപനം ചെയ്തിരിക്കുന്നു. അവയുടെ സുസ്ഥിതിക്കു വേണ്ട മൂലസ്വത്തും സ്ഥാപകന്മാർതന്നെ സ്വന്തസമ്പാദ്യത്തിൽനിന്നും തിരിച്ച് വിനിമയം ചെയ്തുവച്ചിരിക്കുന്നു. സ്ഥാപനാംഗമായ മൂലസ്വത്തുവിനിമയം അന്യരാൽ ചെയ്യപ്പെടുന്നതൊ അന്യക്ക് ചെയ്യാവുന്നതൊ അല്ല. "കൃത്വാത്രൈധാസ്വസമ്പാദിതവസ്തുനിചയം നിത്യപൂജാദിസിദ്ധ്യൈഭാഗം ദേവായ" എന്ന തന്ത്രസമുച്ചയഭാഗംകൊണ്ട് ഇത് സ്പഷ്ടമാകുന്നു. വഴിപാടുസംഖ്യകൾ മൂലസ്വത്തിൽ ഉൾപ്പെടുന്നില്ല. ഉൾപ്പെടുത്തുവാൻ ന്യായവുമില്ല. വഴിപാടുസംഖ്യക്കും മൂലസ്വത്തിനും തമ്മിൽ രാപ്പകലെന്നോണം വിഭിന്നതയുണ്ട്. സ്വന്തം ഈശ്വരഭജനത്തിനു പ്രതിബന്ധം വരാത്തവിധത്തിൽ അന്യരുടെ ആരാധനയേയും സ്ഥാപകന്മാർ അനുവദിച്ചിരിക്കുന്നു. സ്ഥാപകൻറെ ഈ അനുവാദം ഹേതുവായിട്ടാണ് അന്യക്കും അന്യക്ഷേത്രങ്ങളിൽ ആരാധനാവകാശമുണ്ടായിത്തീരുന്നത്. ഈശ്വരാരാധനം ക്ഷേത്രത്തിൽ പ്രവേശിച്ചുകൊണ്ടും ബഹിർഭാഗത്തു നിന്നുകൊണ്ടും ഇങ്ങിനെ രണ്ടുതരത്തിലുണ്ട്. ഇതിൽ പ്രവേശിച്ചുകൊണ്ടുള്ള ഈശ്വരാരാധനക്കു വർണ്ണാശ്രമധർമ്മബഹിഷ്കൃതർക്ക് അനുവാദമില്ല. വർണ്ണാശ്രമധർമ്മബഹിഷ്കൃതരുടെ പ്രവേശം വർണ്ണാശ്രമധർമ്മാനുസൃതമായ ഈശ്വരഭജനത്തിനു പ്രതിബന്ധമാകുന്നു. അതിനാൽ സ്ഥാപകാനുവാദംകൊണ്ടുണ്ടായിത്തീരുന്ന പ്രവേശാവകാശവും പ്രവേശിച്ചുകൊണ്ടുള്ള ഈശ്വരാരാധനാവകാശവും അവർണ്ണർക്ക് അസംഭാവ്യമായിട്ടുള്ളതാണ്. അവർണ്ണർക്കു സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശാവകാശമില്ലെന്നു പണ്ടുതൊട്ടുകൂടി സവർണ്ണ

ക്ഷേത്രങ്ങളിൽ പ്രവേശിച്ചുകൊണ്ടുള്ള ഈശ്വരാരാധനാവകാശം സവർണ്ണർക്ക് മാത്രമുള്ളതാണെന്നു സിദ്ധമായല്ലോ. സവർണ്ണരുടെ ഈ പ്രത്യേകാവകാശത്തിന് സിവിൽനിയമാധീനതയുമുണ്ട്. അവകാശസംരക്ഷണമാകുന്ന മഹത്തത്വത്തിൽ സുസ്ഥാപിതവും ഗവർമ്മെൻറിനാലും ഭഞ്ജിക്കുവാൻ കഴിയാത്തതുമായ സിവിൽനിയമതത്വം സവർണ്ണരുടെ ഈ പ്രത്യേകാവകാശസ്ഥാപനയിലും പ്രസരിക്കാതിരിക്കയില്ല. അതിനാൽ അവർണ്ണർക്ക് സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശാവകാശമില്ലാത്തതുകൊണ്ടും അവർണ്ണപ്രവേശം വർണ്ണാശ്രമധർമ്മപ്രകാരമുള്ള ആരാധനാദികളെ പ്രതിബന്ധിക്കുന്നതുകൊണ്ടും നിയമാധീനമായ ഈ പ്രത്യേകാവകാശത്തെ സംരക്ഷിക്കുവാൻ ഓരോ സവർണ്ണവ്യക്തിക്കും അവകാശവും അധികാരവുമുള്ളതുകൊണ്ടും ഞങ്ങൾക്ക് അവർണ്ണപ്രവേശത്തെ പ്രതിഷേധിക്കാതിരിപ്പാൻ നിവൃത്തിയില്ല.

2. ക്ഷേത്രപ്രവേശത്തിലും ആരാധനയിലും വ്യത്യസ്തങ്ങളായ പരിധികളും സമ്പ്രദായങ്ങളും ആഗമങ്ങളിൽ വിഹിതങ്ങളാകുന്നു. സ്വാർത്ഥത്തെ മുൻനിർത്തിയല്ല ആ ശാസ്ത്രവിധികളെത്തുടർന്നാണ് ഇന്നത്തെ വ്യത്യസ്തപരിധികളും സമ്പ്രദായങ്ങളും ഉണ്ടായിത്തീർന്നതു്. ക്ലിപ്തപരിധികളിൽനിന്നുകൊണ്ട് ക്ലിപ്തസമ്പ്രദായത്തിലുള്ള ആരാധനയ്ക്കാണ് സ്ഥാപകാനുവാദമുള്ളതും. അവയെ ലംഘിക്കുവാൻ ആർക്കും അവകാശവുമധികാരവുമില്ല. അവയെ ലംഘിക്കുന്നതു് അക്രമവും, അക്രമത്തെ തടയുവാനാർക്കും അവകാശവുമുള്ളതാണ്. അക്രമത്തോടെതിർക്കേണ്ടതു് എല്ലാവരുടേയും കടമയുമാണ്. ക്ലിപ്തപരിധിയെ ലംഘിക്കുവാനനുവദിക്കുന്നതു വ്യക്തിസ്വാതന്ത്ര്യത്തെ നശിപ്പിക്കുന്ന ഒരു പ്രവൃത്തിയുമാകുന്നു. സ്വാഭിപ്രായമനുസരിച്ചുള്ള ഈശ്വരാരാധനയ്ക്കുവേണ്ടി സ്വന്തം ധനംകൊണ്ടു സ്ഥാപിതമായ ക്ഷേത്രത്തിലും സ്വാഭിപ്രായമനുസരിച്ചുള്ള ഈശ്വരാരാധനം അശക്യമാക്കിത്തീർക്കുന്നു എങ്കിൽ അതിൽപരമായ ഒരനീതിയും അധർമ്മവും വ്യക്തിസ്വാതന്ത്ര്യഭഞ്ജനവുമില്ല. ഇതു് ആത്മാഭിമാനമുള്ള മനുഷ്യനുള്ള കാലത്തോളം അനുവദിക്കപ്പെടുന്നതോ അനുവദിക്കപ്പെടാവുന്നതോ അല്ല. അതുകൊണ്ടും ഞങ്ങൾക്ക് അവർണ്ണരുടെ പ്രവേശത്തേയും തദനുവാദത്തേയും അനുകൂലിക്കുവാൻ നിവൃത്തിയില്ല.

൩. ഭൂപരിഗ്രഹാദിചതുർത്ഥസ്നാനപര്യന്തമുള്ള ക്രിയാകലാപം കൊണ്ടു് ഈശ്വരസാന്നിദ്ധ്യമുണ്ടാവുകയും അശുദ്ധിപരിഹാരാദികളെക്കൊണ്ടു നിലനിൽക്കയും ഉത്സവാദികളെക്കൊണ്ടു വർദ്ധിക്കയും ചെയ്യു

ന്നു എന്നാണ് ആഗമസിദ്ധാന്തം. അശുദ്ധിപരിഹാരം നിലനില്പിന്നു് കാരണമാണെന്നുള്ളതുകൊണ്ട് അശുദ്ധിസാന്നിദ്ധ്യത്തിന്നു് ഹാനികരമാണെന്നു സിദ്ധമായിരിക്കുന്നു. ഉല്പത്തിയും വൃദ്ധിയും കല്പിക്കപ്പെടുന്ന ഒന്നിന്നു നാശം കല്പിക്കപ്പെടുന്നതു് അയുക്തമല്ല. വിശുദ്ധ സത്വസ്വരൂപമായ ചൈതന്യത്തിന്നു തമോരൂപമായ അശുദ്ധിയാൽ ഹാനി (അഭിഭവം) യുണ്ടാകുമെന്നതിന്നു് യാതൊരു യുക്തിഹീനതയുമില്ല. "രജസ്തമശ്ചാഭിഭൂയസത്വം ഭവതിഭാരത തമസ്സത്വം രജശ്ചൈവ, രജസ്സത്വംതമസ്തഥാ" എന്ന ഭഗവൽഗീതാ വചനത്താൽ ഇതു് അനുഗ്രഹീതവുമാകുന്നു. കർമ്മവിശേഷംകൊണ്ടു് ഈശ്വരസാന്നിദ്ധ്യമുണ്ടാകുമെന്നുപദേശിക്കുന്ന ശാസ്ത്രങ്ങളെ വിശ്വസിക്കുന്നവർ അശുദ്ധികൊണ്ടു് അതു നശിച്ചുപോകുമെന്നുപദേശിക്കുന്ന ആ ശാസ്ത്രങ്ങളെ വിശ്വസിക്കാതിരിപ്പാൻ ന്യായമില്ല. ഈശ്വരസാന്നിദ്ധ്യവും നാശവും അപ്രത്യക്ഷമാണു്. രണ്ടും ശാസ്ത്രംകൊണ്ടു മാത്രം അറിയപ്പെടുന്നു. ഒരേടത്തു് ശാസ്ത്രം വിശ്വാസ്യമെന്നും മറെറാരേടത്തു് അവിശ്വാസ്യമെന്നും പറയുന്നതു സ്വാർത്ഥമല്ലാതെ മറെറാന്നുമല്ല. ക്ഷേത്രതത്വഭൂതമായ ശുദ്ധസത്വസ്വരൂപത്തെ നശിപ്പിച്ചുകളയുന്നതായ ഈ ക്ഷേത്രപ്രവേശത്തെ പ്രതിഷേധിക്കാതിരിപ്പാൻ നിവൃത്തിയില്ല.

4. അവർണ്ണരുടെ പ്രവേശത്താൽ ക്ഷേത്രം അശുദ്ധമാകുമെന്നും ഈശ്വരസാന്നിദ്ധ്യം നശിച്ചുപോകുമെന്നും മുമ്പു പറഞ്ഞുവല്ലോ. അശുദ്ധസ്ഥലത്തുവച്ചു് വർണ്ണാശ്രമധർമ്മാനുസൃതമായ യാതൊരു കർമ്മവും സവർണ്ണർ ചെയ്യരുതു്. "ദേശശ്ശുചാവാത്മനിച" എന്നു് യാജ്ഞവൽക്യനും "ശുചിതൽകാലജീവീകർമ്മകസ്യാൽ" എന്നു ശ്രുതിയും വിധിച്ചിരിക്കുന്നു. ഈശ്വരാരാധനയ്ക്കുവേണ്ടി ക്ഷേത്രത്തിൽ പ്രവേശിപ്പിക്കണമെന്നു് വാദിക്കുന്ന അവർണ്ണർക്കും ഈശ്വരസാന്നിദ്ധ്യം നശിച്ചുപോയ ക്ഷേത്രങ്ങളെക്കൊണ്ടു് വാസ്തവത്തിൽ യാതൊരു പ്രയോജനവുമില്ല. ഇന്നേവർക്കും ഉപകരിച്ചുകൊണ്ടിരിക്കുന്ന ദേവാലയങ്ങൾ ഇങ്ങിനെ ആർക്കുമേതുമുപയോഗമില്ലാതെ അജാഗളസ്തനസഹോദരങ്ങളായി പരിണമിക്കും. അശുദ്ധിമൂലം ചൈതന്യവിഹീനങ്ങളായിത്തീരുന്ന പ്രതിമകളെ വഹിച്ചുകൊണ്ടിരിക്കുന്ന ദേവതാസ്ഥാനങ്ങൾ ശ്മശാനങ്ങളെന്നോണം എവരാലും വിവർജ്ജിക്കപ്പെടുന്നതാണു്. സർവ്വരുടേയും സർവ്വശ്രേയസ്സിന്നും നിദാനഭൂതമായ ഒരു മഹൽസ്ഥാപനത്തെ നിരുപയോഗമാക്കിത്തീർത്തുവിടുന്ന ഈ അവർണ്ണപ്രവേശത്തെ പ്രതികൂലിക്കാതെ തരമില്ല.

ഫ. ക.

5. തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ ഈ രാജ്യനിവാസികൾക്ക് സാമുദായികവും മതപരവുമായ സംഗതികളിൽ യാതൊരു വ്യത്യാസവുമില്ല. അവർ സ്വന്തം കുഡുംബാംഗങ്ങളെപ്പോലെ അത്രക്കും പരസ്പരം ബന്ധപ്പെട്ടാണു കിടക്കുന്നത്. അതിൽ ഒരു രാജ്യത്തുതന്നെ മതധ്വംസകമായ ഒരേർപ്പാട് നടപ്പിൽ വരുന്നതായാൽ അവർക്ക് തമ്മിലുള്ള അഭേദ്യബന്ധം വിഛേദിച്ചുകളയേണ്ടതായും അത് അസുഖകരങ്ങളായ പല സംഭവങ്ങൾക്കും കാരണമായും പരിണമിക്കും. ഗുരുവായൂർ ക്ഷേത്രം തുറന്നുകൊടുക്കുവാൻ കൊച്ചി, തിരുവിതാംകൂർ, മഹാരാജാക്കന്മാരുടേയും അനുവാദം വേണമെന്ന് സാമൂതിരിപ്പാടവർകൾ പറഞ്ഞത് ഈ തത്വം ശരിയാംവണ്ണം ധരിച്ചിട്ടുള്ളതുകൊണ്ടാണ്. അല്ലാതെ ഗുരുവായൂർ ക്ഷേത്രത്തിൽ ആ രാജാക്കന്മാർക്കു വല്ല ഉടമയൊ അവകാശമൊ ഉള്ളതുകൊണ്ടല്ല. അന്നു സാമൂതിരിപ്പാട്ടിലെ വാക്കിനെ കളിയാക്കിയ തിരുവിതാംകൂർ ഗവമ്മേൻറിന്നു മാത്രമെ മേല്പറഞ്ഞ തത്വം മനസ്സിലാക്കുവാൻ മനസ്സില്ലാതെ വന്നിട്ടുള്ളൂ. ഇങ്ങിനെ തിരുവിതാംകൂറിലെ സവർണ്ണരെ മറ്റു സവർണ്ണരിൽനിന്നും വിഭിന്നരാക്കി സവർണ്ണരിൽ തന്നെ ഒരു വിഭാഗത്തെക്കൂടി സൃഷ്ടിച്ചുവിടുവാൻ പശ്ചാല്പമായ അവർണ്ണപ്രവേശത്തെ പ്രതിഷേധിക്കാതെ തരമില്ല.

6. തിരുവിതാംകൂറിൽ തന്നെ ക്ഷേത്രമാത്രോപജീവികളായിട്ട് എഴുപത്തയ്യായിരം കുഡുംബങ്ങളോളമുണ്ട്. അവർണ്ണപ്രവേശത്താൽ അശുദ്ധമായിത്തീരുന്ന നിവേദ്യാദികളെ ഉപയോഗിക്കുവാനും വർണ്ണധർമ്മങ്ങളാചരിക്കുവാനും ആചാരമര്യാദയും അടിയുറച്ചു കിടക്കുന്ന ആത്മവിശ്വാസവും അവരെ അനുവദിക്കുകയില്ല. ഇതുമൂലം അനേകം കുഡുംബങ്ങൾ പട്ടിണിയിൽ പെടുന്നതും അനേകം സമുദായക്കാർ വിധർമ്മികളായിത്തീരുന്നതുമാണ്. ജോലിയില്ലാത്തവരും വിധർമ്മികളും വർദ്ധിക്കുന്നതു ലോകസമാധാനത്തിന്നു ഹാനികരമാണെന്നുള്ളതു അനുഭവസിദ്ധമാണ്. ഇന്നത്തെ ലോകത്തിലേയ്ക്ക് ഒന്നു സൂക്ഷ്മവീക്ഷണം ചെയ്യുന്നതായാൽ കമ്മററിക്കുതന്നെ ഇതു ബോദ്ധ്യമാവുന്നതുമാണ്. ഇതും അവർണ്ണരുടെ ക്ഷേത്രപ്രവേശത്തെ പ്രതികൂലിക്കുവാൻ കാരണമാകുന്നു.

7. സർവ്വശ്രേയസ്സിന്നും നിദാനമായി വിശ്വസിച്ചാരാധിച്ചു പോരുന്ന കുലദൈവതങ്ങളെ തീണ്ടിപ്പൊട്ടിക്കുകയും തദാരാധനയെ തടയുകയും ചെയ്യുക എന്നതു സവർണ്ണരുടെ മനസ്സിനെ കഠിനമായി വേദനി

പ്പിക്കാതിരിക്കുകയുമില്ല. അസഹ്യമായ മനോവേദന അനേകം ദുഷ്ഫലങ്ങളെ വമിക്കുമെന്നതു നിശ്ചിതമാണു്. തടഞ്ഞാലും മർമ്മഗ്രഹണത്തിൽ ചലനമുണ്ടാകാതിരിക്കയില്ല. "മർമ്മത്തിൽ തട്ടിയാലാർക്കും ജീവനാഡി പിടച്ചിടും", അതിനാൽ സവർണ്ണാസവർണ്ണർ തമ്മിൽ പല വഴക്കുകളും കലാപവും ഉണ്ടായിത്തീരുവാനും ഇതു കാരണമാകുന്നു. ജനനംമുതൽ അനുഭവിച്ചു പോരുന്ന ഒരവകാശം പൊയ്പ്പോയതുകൊണ്ടുള്ള മനോവേദന, മുമ്പനുഭവിച്ചിട്ടില്ലാത്ത ഒരവകാശത്തിന്റെ അസിദ്ധിയിൽനിന്നും ഉണ്ടാകുന്ന മനോവേദനയേക്കാൾ നൂറിരട്ടി അസഹ്യമാണെന്നുള്ളതു മനശ്ശാസ്ത്രവേദികളോടു പറയേണ്ടതില്ല. ഇതും അവർണ്ണരുടെ ക്ഷേത്രപ്രവേശത്തെ പ്രതിഷേധിക്കുവാൻ കാരണമാകുന്നു.

8. ആത്മശുദ്ധി, മനശ്ശുദ്ധി, ശരീരശുദ്ധി, ആചാരവിചാരങ്ങൾ, ആഹാരവിഹാരങ്ങൾ, സംസ്കാരങ്ങൾ ഇവയാൽ സവർണ്ണാസവർണ്ണർ തമ്മിൽ രാപ്പകലെന്നോണം വൈരുദ്ധ്യമുണ്ടു്. ഈ വിരുദ്ധധർമ്മാക്കൾ തമ്മിലുള്ള അസമത്വം മനുഷ്യകൃതമല്ല. അതില്ലാതാക്കുവാനും സാദ്ധ്യമല്ല. പ്രകൃതി തന്റെ സൃഷ്ടിസാമഗ്രിയായ ഗുണത്രയസങ്കലനത്തിൽ കൈക്കൊണ്ടിരിക്കുന്ന ന്യൂനാധികഭാവത്തെ ഉപേക്ഷിക്കാതെ അവർ തമ്മിൽ സമത്വം സ്ഥാപിതമാകയില്ല. ക്ഷേത്രപ്രവേശനം അനുവദിച്ചാലും ആ വിഷയത്തിലും സമത്വം സിദ്ധിക്കുകയില്ല. എന്തെന്നാൽ അവർ പ്രവേശിക്കുന്ന ക്ഷേത്രങ്ങളെ സവർണ്ണർ ബഹിഷ്കരിക്കും, പ്രവൃത്തിമാർഗ്ഗപ്രവൃത്തരായ സവർണ്ണരുടെ ഒരു പരമസ്ഥാനം അവർക്കു നഷ്ടമാക്കിത്തീർക്കാമെന്നല്ലാതെ അവർണ്ണരെസ്സംബന്ധിച്ചിടത്തോളം ഇതു് അകിഞ്ചിൽകരമാകുന്നു. ഇതും ഞങ്ങളുടെ പ്രതിഷേധത്തിന്നു കാരണമാകുന്നു.

9. ആഗമവിധിപ്രകാരം പ്രതിഷ്ഠിതകളായ പ്രതിമകളെ കേവലം ഉപേക്ഷിച്ചു പോരുവാൻ ശാസ്ത്രവും ആചാര നടപടികളിൽനിന്നും ഉണ്ടായ ആത്മ വിശ്വാസവും ഞങ്ങളെ അനുവദിക്കുന്നില്ല. അവർണ്ണർ പ്രവേശിക്കുന്ന ക്ഷേത്രങ്ങളിൽനിന്നും ഈശ്വരപ്രതിമകളെ ഗൃഹങ്ങളിലേക്കു നയിക്കുവാനും, ഗത്യന്തരം ഇല്ലാതെ വരുന്നപക്ഷം ഈശ്വര ശക്തിയെ വീണ്ടെടുത്തു പ്രതിമകളെ ജലദാനമായിസ്സമർപ്പിക്കുവാനും ആണു ശാസ്ത്രം വിധിച്ചു കാണുന്നതു്. ഇതിനെ വിശ്വസിച്ചു പോരുന്നവർക്കു് അപ്രകാരം ചെയ്യാതെയും ചെയ്യിപ്പിക്കാതെയും മൌനമവലംബിക്കാവതല്ല. ഈ അത്യാഹിതവും ഞങ്ങളുടെ പ്രതിഷേധത്തിന്നു് ഒരു മുഖ്യകാരണമാകുന്നു.

10. നാല്പത്തെട്ടാം പ്രശ്നംകൊണ്ടു ക്ഷേത്രപ്രവേശവിഷയത്തിൽ ഭൂരിപക്ഷാഭിപ്രായത്തെ പ്രമാണീകരിക്കുവാൻ കമ്മററി ഉദ്ദേശിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ ആ പ്രശ്നത്തിന്നു തന്നെ പ്രസക്തിയില്ല. മതകാൎയ്യത്തിലും അവകാശവാദത്തിലും ഭൂരിപക്ഷത്തിന്നു പ്രാമാണ്യമില്ല. മതകാൎയ്യങ്ങളെ നിയന്ത്രിക്കുവാൻ മതഗ്രന്ഥങ്ങൾക്കു മാത്രമെ അധികാരമുള്ളു. ഭൂരിപക്ഷത്തെ അടിസ്ഥാനപ്പെടുത്തി ഒരുവന്റെ അവകാശത്തെ മറെറാരുവന്നു സംഭാവന ചെയ്യുന്നതു പരസ്യമായ സ്വത്തപഹരണവും ലോകസുസ്ഥിതിയ്ക്കു ഹാനികരവുമാകുന്നു. അതു ന്യായമല്ല. ധാൎമ്മികപ്രവൃത്തിയല്ല. രാജധൎമ്മവുമല്ല. ശാസ്ത്രവിധിക്കും യുക്തിവാദത്തിന്നും പ്രവേശമില്ലാത്തിടത്തു മാത്രമേ ഭൂരിപക്ഷം സ്വീകാൎയ്യമായിത്തീരുകയുള്ളു. അല്ലാതെ ഏതിലും ഭൂരിപക്ഷത്തെ പ്രമാണമായി സ്വീകരിക്കുന്നപക്ഷം ശാസ്ത്രവിധികളും സിവിൽ നിയമങ്ങളും യുക്തിവാദങ്ങളും നിഷ്പ്രയോജനങ്ങളായിത്തീരുന്നതാണ്. വാസ്തവത്തിൽ മൃഗീയമായ ബലപ്രയോഗത്തെ ആശ്രയിച്ചുകൊണ്ടാണു ഭൂരിപക്ഷതത്വം നിലകൊള്ളുന്നതു്. മതത്തെയും ധൎമ്മാവബോധത്തെയും സംബന്ധിക്കുന്ന കാൎയ്യത്തിൽ ഭൂരിപക്ഷം നോക്കി തീൎച്ചച്ചെയ്യുന്നതു് അബദ്ധവും അനീതിയുമാണ്. ഇതു നിൎബ്ബന്ധമല്ലാതെ മറെറാന്നുമല്ല എന്നാണു പണ്ഡിതമാളവ്യജി പറയുന്നതു്. അതിനാൽ അന്യായവും അധൎമ്മവും ലോകസുസ്ഥിതിക്കു ഹാനികരവുമായ ഭൂരിപക്ഷപക്ഷം മതകാൎയ്യവും അവകാശവാദപ്രേരിതവുമായ ക്ഷേത്രപ്രവേശവിഷയത്തിൽ അംഗീകാൎയ്യമല്ലെന്നു ഞങ്ങൾ കമ്മററിയെ സോൽക്കണ്ഠം അറിയിച്ചുകൊള്ളുന്നു.

11. ഗവൎമ്മെന്റിന്റെ ക്ഷേത്രപ്രവേശവിഷയത്തിലെ പ്രവൎത്തനം അതിന്റെ അധികാരസീമയെ അതിക്രമിച്ച ഒരു പ്രവൃത്തിയാകുന്നു. മതകാൎയ്യമായ ക്ഷേത്രപ്രവേശവിഷയത്തിൽ ഭേദഗതി ചെയ്യുവാൻ ഗവൎമ്മെന്റിന്നധികാരമില്ല. വേദകാലംമുതൽ നടന്നുവരുന്ന ഒരാചാരനടപടിയെ ഭേദപ്പെടുത്തുവാനും അധികാരമില്ല. വൎണ്ണാശ്രമ ധൎമ്മാനുസൃതമായ കൎമ്മങ്ങൾക്കുവേണ്ടി സ്ഥാപിതങ്ങളായ ക്ഷേത്രങ്ങളിൽ വൎണ്ണാശ്രമധൎമ്മബഹിഷ്കൃതരെ പ്രവേശിപ്പിക്കുവാനും സവൎണ്ണരുടെ ആരാധനാദികൎമ്മങ്ങളെത്തടയുവാനും ഗവൎമ്മെന്റിന്നധികാരമില്ല. ക്ഷേത്രസ്ഥാപനകാലം മുതൽ നിൎബ്ബാധം അനുഭവിച്ചു വരുന്ന ഒരവകാശത്തെ ഇല്ലായ്മ ചെയ്യുവാനും ഗവൎമ്മെന്റിന്നധികാരമില്ല. വൎണ്ണാശ്രമധൎമ്മങ്ങളേയും മതകാൎയ്യങ്ങളേയും ആചാരനടപടികളേയും ഓരോ വ്യക്തിയുടേയും സ്വാ

തന്ത്ര്യാവകാശങ്ങളേയും യഥാവൽ പരിപാലിക്കുവാനുള്ള അധികാരമാണു ഗവമ്മേൻറിനുള്ളതു്. അവയെ മാററിമറിക്കുവാനോ ഇല്ലായ്മ ചെയ്യുവാനോ ഗവമ്മേൻറിന്നധികാരമില്ല. അന്യരാജ്യപ്രജകളേയും സംബന്ധിക്കുന്ന ഈ ക്ഷേത്രപ്രവേശാദി മതകാൎയ്യങ്ങളിൽ ഒരു ഗവമ്മേൻറിന്നുതന്നെ ഒന്നും ചെയ്യാവുന്നതുമല്ല. ധൎമ്മാധികാരത്തിൽ അഭിഷിക്തനായിരിക്കുന്ന മഹാരാജാവു തിരുമനസ്സുകൊണ്ടു പ്രജാവലിയേയും ആചാരമൎയ്യാദകളേയും ധൎമ്മായതനങ്ങളേയും യഥാവൽ പരിപാലിച്ചുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്തിട്ടുണ്ടെന്നുള്ളതു നിൎവ്വിവാദമാണ്. ക്ഷേത്രങ്ങളെ സംബന്ധിച്ചു കീഴ്മൎയ്യാദക്കു വിരുദ്ധമായി ഒന്നേൎപ്പെടുത്തുന്നതു തിരുമനസ്സിലെ പ്രതിജ്ഞക്കു വിരുദ്ധമാകുന്നു. കൎണ്ണൽ മൻറോവിൻെറ വിളംബരം, കൊച്ചിയും, തിരുവിതാംകൂർ ഗവമ്മേൻറും തമ്മിലുള്ള ഉടമ്പടി, ക്ഷേത്രോടമസ്ഥന്മാരും ഗവമ്മേൻറും തമ്മിലുള്ള ഖരാറുകൾ ഇവകളാൽ ഗവമ്മേൻറധീനത്തിലുള്ള ക്ഷേത്രങ്ങളിലേയും കീഴാചാരങ്ങളെ രക്ഷിച്ചുകൊള്ളാമെന്നു ഗവമ്മേൻറ് ഏററിട്ടുള്ളതായിക്കാണാവുന്നതാണ്. അവയിലും മാററം വരുത്തുവാൻ ഗവമ്മേൻറിന്നധികാരമില്ല. അവയുടെ ട്രസ്റ്റിസ്ഥാനം മാത്രമെ ഗവമ്മേൻറിനുള്ളു എന്നും സ്ഥാപനോദ്ദേശത്തിന്നു വിപരീതമല്ലാതെയും ക്ലിപ്താധികാരത്തോടുകൂടിയും ഭരിക്കുവാനുള്ള അവകാശം മാത്രമേ നിയമപ്രകാരം ഗവമ്മേൻറിനുള്ളു എന്നും ഹൈക്കോർട്ടു വിധിച്ചിട്ടുണ്ട്. (XV. T. L. R. 185.) ഈ വിധിക്കു കൎണ്ണൽ മൻറോവിൻെറ വിളംബരവും മേൽപറഞ്ഞ ഖരാറുകളും ഹസ്താവലംബമായി നിലകൊള്ളുന്നുണ്ട്. ഗവമ്മേൻറിന്നു ട്രസ്റ്റിസ്ഥാനമേ ഉള്ളു എന്ന് ദേവസ്വം വിഭജനകാൎയ്യത്തിൽ ഡി 4905-ാം നമ്പറിൽ 1912 അക്ടോബർ 25-ാംനു- ഉണ്ടായ പ്രൊസീഡിംഗ്സിലും 79-ാം റഗുലേഷൻ 8-ലെ വകുപ്പിലും ഗവമ്മേൻറു വ്യക്തമായി സമ്മതിച്ചിരിക്കുന്നു. മേൽപറഞ്ഞ കാരണങ്ങളാൽ ക്ഷേത്രപ്രവേശകാൎയ്യത്തിൽ ഗവമ്മേൻറിനു് ഒന്നും തന്നെ ചെയ്യുവാനധികാരമില്ല.

12. ഏകമൂലപ്രമാണത്താൽ അനുഗൃഹീതമായ സംസ്കാരവിശേഷത്തേയും ആചാരാനുഷ്ഠാനങ്ങളേയും ആശ്രയിക്കുന്നവരെയാണ് ഏകമതക്കാർ എന്നു വ്യവഹരിക്കാവുന്നതും വ്യവഹരിക്കാറുള്ളതും. ഈ ഏകമതാവലംബിത്വം സവൎണ്ണാവൎണ്ണൎക്കു തമ്മിൽ സംഘടിക്കുന്നില്ല. വൈദികമായ സംസ്കാരാദികളെ സവൎണ്ണർ ആശ്രയിച്ചു വരുന്നു. വൈദികസംസ്കാരാദികളിൽനിന്നും ബഹിഷ്കൃതരാകുന്ന അ

വർണ്ണർ. ഇങ്ങിനെ വിരുദ്ധധർമ്മാക്കളായ സവർണ്ണാസവർണ്ണർക്ക് ഏകമതാവലംബിത്വം എങ്ങിനെ സംഘടിക്കും. വാസ്തവത്തിൽ വിരുദ്ധമാർഗ്ഗാവലംബികളാണ് ഇവർ. സവർണ്ണരുടെ ജീവിതമാർഗ്ഗത്തിലെ ഓരോ പദവിന്യാസവും വേദസ്മൃതീതിഹാസാദികളാൽ നിയന്ത്രിതമാണ്. അവർണ്ണരുടേതിന്നു ഒരു നിയന്ത്രണവുമില്ല. അതു ഐഹികമാണ്. അതിനാൽ സവർണ്ണാസവർണ്ണർ ഏകമതാവലംബികളല്ല. സവർണ്ണർ ഹിന്ദുമതക്കാരെങ്കിൽ അവർണ്ണർ ഹിന്ദുമതക്കാരല്ല. അവർണ്ണർ ഹിന്ദുമതക്കാരെങ്കിൽ സവർണ്ണർ ഹിന്ദുമതക്കാരല്ല. ഈ രണ്ടു കൂട്ടരും ഏകമാർഗ്ഗാവലംബികളല്ല. അതിനാൽ ഏകമതാവലംബികളാണെന്നതുകൊണ്ടുള്ള ഒരവകാശവാദം ക്ഷേത്രപ്രവേശവിഷയത്തിൽ അവർണ്ണർക്കു പുറപ്പെടുവിക്കാവുന്നതല്ല. അവൈദികമാർഗ്ഗാനുസാരം നിമിത്തം സവർണ്ണസമുദായത്തിൽനിന്നു ബഹിഷ്കൃതരായ അവർണ്ണർക്കു സവർണ്ണസമുദായത്തോടുകൂടി സാമുദായികമായോ മതപരമായോ യാതൊരു സംഘടനയും ഉണ്ടാകാവുന്നതോ ഉണ്ടാവുന്നതോ അല്ല. അവർണ്ണരെ സവർണ്ണർ അധഃപതിപ്പിച്ചിട്ടുമില്ല. അവർ അവൈദികാനുസാരം നിമിത്തം സ്വയം അധഃപതിക്കുകയാണ് ചെയ്തതു്. അതിൽ സവർണ്ണർ കുറ്റക്കാരുമല്ല. അതിനാൽ ഇവരെ ക്ഷേത്രത്തിൽ പ്രവേശിപ്പിച്ച് ഒരു നിഷ്കൃതി ചെയ്യേണ്ട ആവശ്യവും സവർണ്ണസമുദായത്തിന്നില്ലതന്നെ. ഇവയും ക്ഷേത്രപ്രവേശപ്രതിഷേധത്തിന്നു കാരണമാകുന്നു.

13. സവർണ്ണരുടെ അസഹകരണം നിമിത്തം ഇവർ അന്യമതത്തിലേക്ക് പ്രവഹിക്കുന്നു എന്നും, നമ്മുടെ മതത്തിന്നു ബലഹാനി വരുന്നു എന്നും, തന്നിവാരണാർത്ഥം ഇവരുമായിസ്സഹകരിക്കണമെന്നും പറയുന്നതിന്നും വാസ്തവത്തിൽ അർത്ഥമില്ല. അവൈദികമാർഗ്ഗാനുസാരികളായ അവർണ്ണർ ഇന്നുതന്നെ സവർണ്ണരിൽനിന്നും വിഭിന്നമതക്കാരാകുന്നു. ഇവരുടെ മതപരിവർത്തനം സവർണ്ണരെ സംബന്ധിച്ചിടത്തോളം യാതൊരു ഹാനിയുമില്ല. ഒരു ക്രിസ്ത്യന്റെ മതപരിവർത്തനവും ഇവരുടെ മതപരിവർത്തനവും സവർണ്ണദൃഷ്ട്യാ സമമാണ്. രണ്ടും അന്യമതക്കാരുടെ അന്യമതപ്രവേശമാകുന്നു. പ്രത്യുത സന്തോഷത്തിന്നാണവകാശമുള്ളതു്. അവൈദികമാർഗ്ഗാനുസാരികളായ ഇവർ ഏതെങ്കിലും ഒരു വൈദികമാർഗ്ഗത്തെ അവലംബിക്കുന്നതിൽ സന്തോഷിക്കുകയാണു സജ്ജനങ്ങൾ ചെയ്യുക. ഏകമതാവലംബികളാണെന്നുള്ള പക്ഷത്തിലും ഇവർക്കു സാമുദായിക സമത്വം കൊടുത്തു് മതത്തെ പുഷ്ടി

പ്പെട്ടതാണെന്നു വിചാരിക്കുന്നതു ഒരുതരം വ്യാമോഹമാണ്. വൈദികാചാരത്തിൽ നിന്നുകൊണ്ടു ജീവിക്കുവാൻ അസാദ്ധ്യമെന്നു വരുന്ന പക്ഷം നാഥനില്ലാതെ ആർക്കും പറഞ്ഞു തട്ടാവുന്ന ഈ മതത്തെ ഉപേക്ഷിച്ചു നാഥനുള്ള ക്രൈസ്തവാദിമതത്തെ സവർണ്ണർ ആശ്രയിക്കയില്ലെന്നു എങ്ങിനെ വിശ്വസിക്കാം. അതിനാൽ അടിസ്ഥാനരഹിതമായ ഈ വാദത്തെ പുരസ്കരിച്ചും ക്ഷേത്രപ്രവേശത്തെ അനുകൂലിക്കുവാൻ നിവൃത്തിയില്ല.

14. കമ്മററിയുടെ ഏഴാമത്തെ പ്രശ്നംകൊണ്ടു പ്രാദേശികാചാരം വല്ലതുമുണ്ടെങ്കിൽ ആ പ്രാദേശികാചാരത്തെസ്സാർവ്വത്രികമാക്കണമെന്നുദ്ദേശിക്കുന്നതായി വിചാരിക്കുന്നു. അത് അശാസ്ത്രീയവും അയുക്തവുമാകുന്നു. അവർണ്ണരെ പ്രവേശിപ്പിക്കുന്ന വല്ല പ്രാദേശികാചാരവുമുണ്ടെങ്കിൽ അതുണ്ടായിട്ടുള്ളതു പ്രതിഷ്ഠാകാലത്തിലെ സങ്കല്പഭേദംകൊണ്ടും പ്രതിഷ്ഠാപിതമൂർത്തികളുടെ ധ്യാനഭേദംകൊണ്ടുമാകുന്നു. ഇങ്ങിനെ ഉണ്ടായിട്ടുള്ള പ്രാദേശികത ഒരു വിശേഷവിധിയാകുന്നു. വിശേഷവിധിക്കു സാമാന്യവിധി പ്രവൃത്തിക്കുന്നിടത്തൊന്നും പ്രവേശമില്ല. സാമാന്യവിധിക്കും വിശേഷവിധിക്കും തമ്മിൽ പരസ്പരം ബാദ്ധ്യബാധകഭാവമുണ്ട്. പ്രാപ്തമായ സാമാന്യവിധിയെ വിശേഷവിധി പിൻവലിപ്പിക്കുകയല്ലാ ചെയ്യുന്നതു്. വിശേഷവിധിവിഷയത്തിൽ സാമാന്യവിധി പ്രവേശിക്കാതിരിക്കുകയാണ് ചെയ്യുന്നതു്. അതിനാൽ സാമാന്യവിധി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ക്ഷേത്രങ്ങളിൽ വിശേഷവിധിയായ പ്രാദേശികത പ്രവൃത്തിക്കുകയില്ല. ആ ക്ഷേത്രങ്ങളൊന്നും ഈ വിശേഷവിധിക്കു വിഷയവുമല്ല. അതിനാൽ പ്രാദേശികാചാരത്തെപ്പകർത്താമെന്ന ഉദ്ദേശവും ശരിയല്ല. അത് പ്രതിഷ്ഠാകാലത്തിലെ സങ്കല്പത്തിനും ശാസ്ത്രീയവിധിന്യായത്തിനും വിരുദ്ധമാകുന്നു. അവർണ്ണരുടെ ക്ഷേത്രപ്രവേശ നിഷേധകാരണങ്ങളായ മേല്പറഞ്ഞ സംഗതികളിൽ ഞങ്ങൾക്കുത്തമവിശ്വാസമുള്ളതുകൊണ്ടു സവർണ്ണക്ഷേത്രങ്ങളിൽ അവർണ്ണരുടെ പ്രവേശത്തേയും തദനുവാദത്തേയും ഞങ്ങൾ സർവ്വാത്മനാ പ്രതിഷേധിച്ചുകൊള്ളുന്നു.

## അനുബന്ധം 1.

ബ്രാഹ്മണഃക്ഷത്രിയോവൈശ്യസ്ത്രയോവർണ്ണാദ്വിജാതയഃ
ചതുർത്ഥഏകജാതിസ്തു ശൂദ്രോനാസ്തിതുപഞ്ചമഃ. (മനു.)

ചണ്ഡാലസ്സർവ്വധർമ്മബഹിഷ്കൃതഃ. (യാജ്ഞവല്ക്യഃ.)

നശൌചം നാപിചാ ചാരോന സത്യം തേഷു വിദ്യതേ.
ആസുരീംയോനി മാപന്നാ മൂഢാജന്മനിജന്മനി.
മാമപ്രാപ്യൈവ കൌന്തേയ! തതോയാന്ത്യധമാംഗതിം. (ഗീത)

ഈ പ്രമാണങ്ങൾ അവൎണ്ണർ വൈദികമാൎഗ്ഗബഹിഷ്കൃതരാണെന്നും വൈദികാംഗങ്ങളായ ശൌചാചാരാദികൾ ഇവൎക്കില്ലെന്നും ഇവർ സ്വയം അധഃപതിക്കുകയാണ് ചെയ്യുന്നതെന്നും കാണിച്ചുതരുന്നു.

ഏകശയ്യാസനംപംക്തി ർഭാണ്ഡപംക്ത്യന്നഭോജനം
യാജനാധ്യാപനേയോനിസ്തഥാ ച സഹഭോജനം.
നവധാ സങ്കരഃ പ്രോക്തോ ന കൎത്തവ്യോധമൈസ്സഹ.

(ബൃഹസ്പതി.)

സങ്കരോ നരകായൈവ. (ഗീതാ.)

ചണ്ഡാലം പതിതംചൈവ ദൂരതഃ പരിവൎജ്ജയേൽ.

(വ്യാഘ്രപാദഃ.)

ഇതുകൾ അവൎണ്ണരോടുകൂടിയുള്ള സഹവാസാദികൾ സങ്കരമാണെന്നും സങ്കരം അശ്രേയസ്സിനായിക്കൊണ്ടു് പരിണമിക്കുമെന്നും അതിനെ പരിത്യജിക്കേണ്ടതാണെന്നും പറയുന്നു.

ഗർഭാഗാരെ ച സേവാൎത്ഥം വൈഖാനസകുലോത്ഭവഃ.
വേദാദ്ധ്യയന വിപ്രാണാമൎദ്ധമണ്ഡപസേവിതം.
യതീനാം വിഷ്ണുഭക്താനാം മഹാമണ്ഡപസേവിതം
രാജരാജകുലസ്ത്രീണാം നൃത്തമണ്ഡപസേവിതം
വൈശ്യശൂദ്രാനുലോമാനാം ബാഹ്യമണ്ഡപസേവിതം
അന്യേഷാം വിഷ്ണുഭക്താനാം ഗോപുരന്തുവിധീയതെ.
പ്രതിലോമാന്ത്യജാതീനാം സ്തൂപിം ദൃഷ്ട്വാസമാചരേൽ.

(വൈഖാനസം.)

ഇതു് ക്ഷേത്രപ്രവേശവിഷയത്തിൽ വ്യത്യസ്തപരിധികളുണ്ടെന്നു കാണിക്കുന്നു.

ഉല്പതന്തിപുരസ്താദിത്യുല്പാതാഭയശംസിനഃ
ദിവ്യാന്തരീക്ഷഭൌമാസ്തേ ജ്ഞെയാസ്തന്ത്രോപകീൎത്തിതാഃ.
പ്രാസാദഗർഭപീഠാദ്യാ ശരീരതോന ശാൎങ്ഗിണഃ
കഥിതം സൎവ്വദാരക്ഷ്യാഃ വിപ്രൈരുല്പാതശങ്കയാ

ഉല്പാതേഷൂപജാതേഷു ന കുൎയ്യാൽ പൂജനം ഹരേഃ.
അസ്പൃശ്യാഃ പ്രതിമാപീഠപ്രാസാദാസ്സാംഗദേവതാഃ.
വിതാനാഗ്നിനിഭം വിഷ്ണോൎബ്ബിംബമുല്പാതദൂഷിതം.
അകൃതായാന്തു നിഷ്കൃത്യാം വിനശ്യേദ്ദേവസന്നിധിഃ.
തൽസ്ഥാഃ പ്രേതാലയം കുൎയ്യുൎവ്യാധിശോകാദിഭിൎന്നൃണാം
ശവചോരവ്രാത്യപാഷണ്ഡചണ്ഡാലാദിപ്രവേശനം.
ഏതേ ചാന്യേ ച വിജ്ഞേയാ ഉല്പാതാ ബഹുദോഷദാഃ.
തസ്മാൽ സൎവ്വപ്രയത്നേന കൎത്തവ്യമവിളംബിതം.
പ്രായശ്ചിത്തം — ........................ (വിഷ്ണുസംഹിത.)

ചോരഘാതകചണ്ഡാലചാതുൎവ്വൎണ്യബഹിഷ്കൃതാഃ
ശ്വാനപാഷണ്ഡകാവൎജ്ജ്യാ മ്ലേച്ഛദേശസമുദ്ഭവാഃ.
ജംബുകാഃ പതിതാ നാരീ പുഷ്പിതാ ച തഥൈവ ച.
തൈസ്സ സമ്മിശ്രിതൈരന്യൈരന്ത്യജൈശ്ചൈവ പത്മജ!
ദേവേ സന്നിഹിതേ സ്പൃഷ്ടേ പുനഃ കലശസംഭവ!
ഭൂതമൎത്ത്യഗ്രഹസ്നേ രക്താദിപതിതേ തഥാ
അത്ഭുതോക്തക്രമേണൈവ ശാന്തിം കുൎയ്യാദ്വിചക്ഷണഃ
ഏതേഷൂൽപതിതേഷ്വേവം കൽപിതവ്യം വിചക്ഷണൈഃ
അന്യഥാ ന ച സാന്നിദ്ധ്യം............ (തത്വപ്രദീപിക.)

ചണ്ഡാലൈരന്ത്യജൈശ്ചൈവ തഥാന്യൈഃ പ്രതിലോമജൈഃ.
മ്ലേച്ഛൈശ്ച നീചചണ്ഡാലൈൎഗ്ഗൎദ്ദഭാദിവിദൂഷിതൈഃ.
ഏവമാദിഭിരസ്പൃശ്യൈൎദ്ദേവാഗാരേ വിശേഷതഃ
സ്പൃഷ്ടേ പ്രവേശനേ ബാധാ പൂജാകാലേ ച ദൎശനേ.

(ഭൃഗുസംഹിതാ.)

തഥാന്യൈൎമ്മാഗധാദ്യൈശ്ച പ്രതിലോമൈശ്ച ഗൎഹിതൈഃ.
പ്രഥമാദി പ്രവിഷ്ടഞ്ചേൽ ധാമാവരണഭൂതലം.
ധാമസ്ഥലേ തഥാന്യസ്യ ബലിപീഠാദികസ്യ യഃ.
സ്പൎശംകൃതം യഥാപൂൎവ്വം ശാന്തികൎമ്മ സമാചരേൽ.

(പാഞ്ചരാത്രം)

ചണ്ഡാലപതിതോദക്യാസൂതികോന്മത്തകാദിഭിഃ.
ചോരൈരശുചിഭിൎവ്രാത്യൈഃ പാഷണ്ഡൈൎദ്ദേവലൈസ്തഥാ
നിൎമ്മാല്യഭക്ഷകൈശ്ചാന്യൈൎദ്ദേവബ്രഹ്മസ്വഹാരിഭിഃ.

ഫന •

പ്രവിഷ്ടപൂജനേസ്പൃഷ്ടേ ദ്രവ്യാണാം സ്പർശനേ തഥാ.
ദോഷാശ്ചബഹുധാപ്രോക്താസ്തന്ത്രേഷ്വേവപൃഥക്പൃഥക്.

(പാശുപതം)

ക്ഷേത്രമൂർത്തിജ്ഞാനാമങ്കണമണ്ഡപാദൌ
മൂത്രാസൃഗാദിപതനാംപതിതാദിവേശഃ

(സമുച്ചയം)

മേൽപറഞ്ഞ പ്രമാണങ്ങൾ ചാതുർവ്വർണ്ണ്യബഹിഷ്കൃതരായ അവർണ്ണരുടെ പ്രവേശനസ്പർശനപൂജനാദികൾ ക്ഷേത്രത്തിനു അശുദ്ധികരമാണെന്നും, അതു സാന്നിദ്ധ്യത്തെ നശിപ്പിക്കുമെന്നും സ്പഷ്ടമായിപ്പറയുന്നു.

മന്ത്രാത്മകോമഹാദേവഃ പ്രതിമാദിഷുപൂജ്യതേ
മന്ത്രാശ്ചവൈദികാസ്സർവ്വേ സ്മാർത്താസ്സമൂല ഏവ ച.
ലിംഗേചാല്പാതസംസ്പൃഷ്ടേ നിർവ്വീര്യാഃ ശ്രൌതതാന്ത്രികാഃ
മന്ത്രേചാപഹതേതസ്മിൻ തൽസംസ്കാരൈവിനാശിതേ.
തസ്മാൽപ്രവസതീശാനഃ.................. (പാശുപതം)

ഇത് സാന്നിദ്ധ്യം എങ്ങിനെ നശിക്കുന്നു എന്നുള്ളതിനെ കാണിച്ചു തരുന്നു. അതിന്റെ ഒരു സമ്പ്രദായം കാണിക്കുന്നു എന്നു താല്പര്യം.

ദേശേശുചാവാത്മനിച................ (യാജ്ഞവൽക്യഃ)

ശുചിതല്പാലജീവീകർമ്മകുര്യാൽ.................. (ശ്രുതിഃ)
നതൈസ്സമയമന്വിച്ഛേൽ പുരുഷോധർമ്മമാചരൻ (മനുഃ)

ഉല്പാതേഷ്വപജാതേഷു നകുര്യാൽ പൂജനംഹരേഃ

(വിഷ്ണുസംഹിതാ)

അശുചിസ്ഥലത്തും അശുചിയായും യാതൊരു കർമ്മവും ചെയ്യരുതെന്നും കർമ്മമദ്ധ്യത്തിൽ അവർണ്ണരുടെ ദർശനാദികളെ വർജ്ജിക്കണമെന്നും അവർണ്ണപ്രവേശാദികളായ ഉല്പാതങ്ങളിൽ ഈശ്വരപ്രതിമകളെ ആരാധിക്കരുതെന്നും പറയുന്ന ഈ പ്രമാണങ്ങൾ അവർണ്ണപ്രവേശത്തിൽ സവർണ്ണരുടെ ആരാധനാദി മതകാര്യങ്ങളെത്തടയുന്നു.

സോപദ്രവപ്രവേശേവാ ചണ്ഡാലാദിസ്സദൂഷിതേ
ചോരാദ്യുപദ്രവയുതേസ്ഥലേ പൂതവനാന്തികേ

തസ്മാൽബിംബംസമാദായ ശുദ്ധദേശേമനോരമേ
യജമാനാഭിലഷിതേ പ്രതിഷ്ഠാപ്യസമൎച്ചയേൽ

(ചലനപ്രതിഷ്ഠാവിധിഃ)

ഇതു ചണ്ഡാലാദിദൂഷിതപ്രദേശത്തിൽനിന്നു ഉടമസ്ഥന്റെ മനസ്സിന്നൊത്ത ദിക്കിലേക്ക് ബിംബത്തെക്കൊണ്ടുപോരണമെന്നു പറയുന്നു.

ഏവംകൎത്തുമശക്തശ്ചേൽ ഭൂമൌബിംബാനിഗോപയേൽ
ആത്മന്യാരോപ്യതച്ഛക്തിം............ (വൈഖാനസം)

ഇതു ഗത്യന്തരാഭാവത്തിൽ ഈശ്വരശക്തിയെ വീണ്ടെടുത്തു ബിംബത്തെക്കുഴിച്ചിടുവാൻ വിധിക്കുന്നു.

ആചാരപ്രഭവോധൎമ്മഃ (ഭാരതം)

യസ്മിൻദേശേയആചാരോ വ്യവഹാരഃകുലസ്ഥിതിഃ
തഥൈവപരിപാല്യോസൌ (യാജ്ഞവൽക്യഃ)

ഉദ്വാഹ്യതേദാക്ഷിണാത്യൈൎമാതുലസ്യസുതാദ്വിജൈഃ
മധ്യദേശേകൎമ്മകരാശ്ശില്പിനശ്ചഗവാശിനഃ
മത്സ്യാദാശ്ചനരാസ്സൎവ്വേ വ്യഭിചാരരതാസ്ത്രിയഃ.
ഉത്തരേമദ്യപാനാൎയ്യ സ്പൃശ്യാനൄണാം രജസ്വലാഃ.
അപ്രസൂതാംപ്രഗൃഹ്ണന്തിഭ്രാതൃജായാമഭൎത്തൃകാം.
തഥൈവൈതേ പാലനീയാഃപ്രജാഃപ്രക്ഷുഭ്യതേന്യഥാ

(ബൃഹസ്പതി.)

യസ്മിൻദേശേപുരേഗ്രാമെത്രൈവിദ്യേ നഗരേപിവാ.
യോയത്രവിഹിതോധൎമ്മസ്തംധൎമ്മം ന വിചാലയേൽ.

(ദേവലഃ)

ഈ പ്രമാണങ്ങൾ ധൎമ്മാധികാരത്തിൽ അഭിഷിക്തനായ മഹാരാജാവ് ധൎമ്മമൂലമായ ആചാരനടവടികളെ യഥാവൽ പരിപാലിക്കണമെന്നും അവയെ ഉലക്കുകയോ മാറുകയോ ചെയ്യരുതെന്നും സ്പഷ്ടമായിപ്പറയുന്നു. അതിനാൽ രാജാധികാരത്തിൽ കവിഞ്ഞ അധികാരമില്ലാത്ത ഗവൎമ്മെന്റിന് ആചാരമൎയ്യാദയെ അന്യഥാകരിപ്പാൻ അധികാരമില്ലെന്ന് ഒന്നുകൂടി ഗവൎമ്മെന്റിനേയും കമ്മററിയേയും ഞങ്ങൾ സവിനയം ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു.

# ക്ഷേത്രപ്രവേശനാലോചനാകമ്മറ്റിയുടെ പ്രശ്നാവലിക്കു സംക്ഷിപ്തമായ ഒരു സമാധാനം.

---

(പന്തൽവൈദികൻ പരമേശ്വരൻനമ്പൂതിരി.)

**കമ്മററിയുടെ ചോദ്യങ്ങളുടെ സമ്പ്രദായംകൊണ്ടു ചോദ്യംപ്രതി മറുപടി പറയുവാൻ തുടങ്ങുന്നതായാൽ അതു് ഒരു നിഷ്ഫലപ്രയത്നമാവുമെന്നു കരുതി കമ്മററിയുടെ ഉദ്ദേശമായ കാൎയ്യത്തിന്റെ സ്വഭാവത്തിനു മറുപടി പറയുന്നു.**

1. സവൎണ്ണഹിന്ദുക്കൾ പൂജചെയ്തുവരുന്നതായ ക്ഷേത്രങ്ങളിൽ അവൎണ്ണഹിന്ദുക്കൾക്കു പ്രവേശനം അനുവദിക്കുവാൻ പാടില്ലാ. ക്ഷേത്രപ്രവേശനം, ദൈവാരാധന മുതലായ കാൎയ്യങ്ങളിൽ ഇന്നത്തെ നടപ്പു് മാററുവാൻ പാടില്ലാ. ദേവന്മാരുടെ പ്രതിഷ്ഠാസമയത്തുള്ള നിശ്ചയം അനുസരിച്ചാണു് ഇന്നത്തെ ആചരണം. അതിനെ മാററുവാൻ പാടുള്ളതല്ലാ. അങ്ങിനെ മാററുന്നതായാൽ ധൎമ്മത്തിനു വിരോധം വരും. സ്വധൎമ്മത്തിനു വിരോധം വരാതെ രാജ്യം രക്ഷിക്കയാണല്ലൊ രാജധൎമ്മം.



യസ്മിൻ ദേശേ യ ആചാരോ വ്യവഹാരഃ കുലസ്ഥിതിഃ
തഥൈവ പരിപാല്യോസൌ യദാ വശമുപാഗതഃ.

(യാജ്ഞവല്ക്യം. 348.)

വൎണ്ണാനാമാശ്രമാണാഞ്ച രാജാ ഭവതി പാലകഃ
സ്വേ സ്വേ ധൎമ്മേ നിയുഞ്ജാനാഃ പ്രജാഃ സൎവാഃ പാലയേത്സദാ.

(ആനുശാസനീയം.)

2. പൂൎവ്വാചാരത്തിനു വിരോധമായി ആൎക്കും നടക്കുവാൻ പാടുള്ളതല്ലാ. ആചാരം ലോകത്തിൽ ഒന്നാമത്തേതായ ഒരു പ്രമാണമാണു്. (ശ്രുതി, സ്മൃതി, സദാചാരാഃ) അതിനെ ഒന്നുകൊണ്ടും മാററുവാൻ അവകാശമില്ലാ. ഈ ക്ഷേത്രപ്രവേശനകാൎയ്യത്തിൽ പൂൎവ്വാചാരം എങ്ങിനെയാണെന്ന സംശയത്തിനുപോലും അവകാശമില്ലല്ലൊ. അതുകൊണ്ടു് ഈ ക്ഷേത്രപ്രവേശനകാൎയ്യം ആചാരത്തിനും, ശാസ്ത്രത്തിനും വിരോധമായതുകൊണ്ടും മേലാൽ നടവടികൾക്കു വളരെ കുഴപ്പങ്ങൾ നേരിടുന്നതാകകൊണ്ടും ഈ കാൎയ്യം ഒരിക്കലും അനുവദിച്ചുകൂടാ എന്നാണു് എന്റെ അഭിപ്രായം.

ചതുൎണ്ണാമപി വൎണ്ണാനാം ആചാരോ ധൎമ്മപാലകഃ

ആചാരഭ്രഷ്ടദേഹാനാം ഭവേൽധർമ്മഃപരാങ്മുഖഃ.

(പരാശരസ്മൃതി. 1—37)

യസ്മിൻ ദേശേയ ആചാരഃ പാരമ്പര്യക്രമാഗതഃ
വർണ്ണാനാം സാന്തരാളാനാം സ സദാചാര ഉച്യതെ.

(മനുസ്മൃതി. 2—18.)

യസ്മിൻ ദേശേ പുരേഗ്രാമേ ത്രൈവിദ്യൈ നഗരേപിവാ
യൊ യത്രവാഹിതൊ ധർമ്മസ്തദ്ധർമ്മം ന വിചാലയേൽ.

(ഭൃഗു. സ്മൃതി.)

യസ്മിൻ ദേശെയ ആചാരൊ ന്യായദൃഷ്ടസ്സുകല്പിതഃ
സതസ്മിൻ ദേവ കർത്തവ്യോനതു ദേശാന്തരേ സ്മൃതഃ.

(ദേവലസ്മൃതി.)

പഞ്ചധാവിപ്രതിപത്തിർദ്ദക്ഷിണതഃ അനുപനേന
ഭാൎയ്യയാ ച സഹഭോജനം പര്യുഷിതഭോജനം
മാതുലദുഹിതുഃ പിതൃഷ്വസൃദുഹിതുഃ പരിണയനമിതി. തഥോത്തരതഃ
ഊർണ്ണാവിക്രയഃ സീധുപാനം ഉഭയതോദദ്ഭിർവ്യവഹാരഃ.
ആയുധീയകം സമുദ്രയാനമിതി. ഇതരഇതരസ്മിൻകുർവ്വൻദുഷ്യതി.
ഇതരഇതരസ്മിൻ തത്രതത്ര ദേശപ്രാമാണ്യമേവസ്യാൽ

(ബൌധായനസ്മൃതി.)

ഏതദ്ദേശ പ്രസൂതസ്യ സകാശാദഗ്രജന്മനഃ
സ്വംസ്വം ചരിത്രം ശിക്ഷേരൻ പൃഥിവ്യാം സർവ്വമാനവാഃ
ന ശാസ്ത്രദൃഷ്ട്യാ വിദ്വേഷാകദാചി ദുല്ലംഘനീയാഃ കുലദേശധർമ്മാഃ.
മൂലം ഹിതേഷാംച്യുതവേദശാഖാഃ ബ്രുയാൻഹിധർമ്മസ്ഥിതിഭംഗ
ദോഷഃ. (മനുസ്മൃതി. 2—20)

ക്ഷേത്രപ്രവേശനം അനുവദിച്ചാൽ ക്ഷേത്രങ്ങളിൽ പൂജ മുതലായതുകൂടി നടക്കുവാൻ സാധിക്കാതെ വരും. ശാസ്ത്രപ്രകാരം ക്ഷേത്രങ്ങൾക്ക് അശുദ്ധിയും ബാധിക്കും. ഇന്നത്തെ മഹാക്ഷേത്രങ്ങൾ കർമ്മശൂന്യമായി വെറും വഴിയമ്പലംപോലെ ആയിത്തീരും. തീണ്ടലുള്ള ജാതിക്കാരായി ഒന്നിച്ചു ക്ഷേത്രങ്ങളിൽ പ്രവേശിച്ചു പെരുമാറുവാൻ പാടില്ലാത്തതുകൊണ്ടു നിത്യപൂജ മുതലായ കർമ്മങ്ങൾകൂടി നടക്കാൻ നിവൃത്തിയില്ലാതെ വന്നുപോകും.

യുഗം യുഗദ്വയം ചൈവ ത്രിയുഗഞ്ച ചതുർയ്യുഗം

ചണ്ഡാലസ്മൃതികോദക്യാപതിതാനാമധഃക്രമാൽ
തത്സന്നിധിമാത്രേണ സചേലം സ്നാനമാചരേൽ.
സ്നാത്വാവലോകയെൽസൂര്യം അജ്ഞാനാൽസ്പൃശതെയദി.

(പരാശരസ്മൃതി. 1—53—54.)

ചണ്ഡാലദർശനേസദ്യ ആദിത്യമവലോകയേൽ
ചണ്ഡാലസ്പർശനെ ചൈവസചേലം സ്നാനമാചരേൽ.

(പ. സ്മൃതി. 6—28.)

ചണ്ഡാലഘടസംസ്ഥം തു യഃ തോയം പിബതിദ്വിജഃ
തൽക്ഷണാൽ ക്ഷിപതേയസ്തു പ്രാജാപത്യം സമാചരേൽ
യദിന ക്ഷിപതെ തോയം ശരീരേ യസ്യ ജീര്യതേ
പ്രാജാപത്യം ന ദാതവ്യം കൃഛ്റം സാന്തപനംചരേൽ.

(പ. സ്മൃതി. 6—27—28.)

ചണ്ഡാലാന്നം പ്രമാദേന യദിഭുഞ്ജീത വൈദ്വിജഃ
തതശ്ചാന്ദ്രായണം കുര്യാൽ മാസമേകം വ്രതംചരേൽ
ശൂദ്രോ വാപ്യർദ്ധമാസംവൈ ഉക്താപൈചവജിതേന്ദ്രിയഃ
ത്രിരാത്രമുപവാസീ ച ബ്രാഹ്മണാൻ തർപ്പയെൽശുചിഃ.

(ഹാരീതസ്മൃതി. 2—73—75.)

ചണ്ഡാലസങ്കരേ സ്വപാവനാദഹനം ഇതിച്യവനഃ.
കസ്യംശുദ്ധകാർപ്പാസലവണം തൈലസർപ്പിഷീ
ദ്വാരേ കൃത്വാതു ധാന്യാനി ദദ്യാദ്വേശ്മനിപാവകം.

(പ. സ്മൃതി. 6—40)

ചാണ്ഡാലൈഃ സങ്കരെ വിപ്രഃശ്വപാകൈഃ പുൽക്കസൈരപി
ഗോമൂത്രയാവകാഹാരോ മാസാർദ്ധേന വിശുദ്ധ്യതി.

(സംവർത്തസ്മൃതി. 20—85—86)

അവിജ്ഞാതസ്തു ചണ്ഡാലഃ തിഷ്ഠതെ യത്രവേശ്മനി
സ വിജ്ഞാതസ്തു കാലേന തത്രകാര്യം വിശോധനം
പ്രാജാപത്യം തു ശൂദ്രാണാം തേഷാന്തദനുസാരതഃ
യൈസ്തത്രഭുക്തം പക്വാന്നം കൃഛ്റാർദ്ധം തേഷു ദാപയേൽ
തേഷാമപിതുയൈർഭുക്തം പാദമേകം വിധീയതെ
കൂപൈകപാനൈർദുഷ്ടാനാം സ്പർശസമ്പർക്കദൂഷിതഃ
നരോപ്യേകോപവാസേന പഞ്ചഗവ്യേന ശുദ്ധ്യതി.... ...

ബാലാപത്യാ തഥാ രോഗീ ഗർഭിണീ യാത്ര ദൂഷിതാ
തേഷാം നക്തം പ്രദാതവ്യം ബാലാനാം പ്രഹരദ്വയം.
(ആപസ്തംബ്ബസ്മൃതി. 3—1—6)

ബ്രാഹ്മണഗൃഹത്തിന്നു പറഞ്ഞിട്ടുള്ള ശുദ്ധിയെക്കാൾ അധികം വിചാരിക്കേണം ക്ഷേത്രങ്ങൾക്ക . ഈവക പ്രമാണങ്ങളേയും മററും വിചാരിക്കുമ്പോൾ അവർണ്ണഹിന്തുക്കൾക്ക് ക്ഷേത്രപ്രവേശനം ഒരിക്കലും അനുവദിപ്പാൻ പാടുള്ളതല്ലാ. സവർണ്ണഹിന്തുക്കൾക്കുതന്നെ ക്ഷേത്രപ്രവേശാവകാശം എല്ലാ ക്ഷേത്രങ്ങളിലും ഒന്നുപോലെയല്ലാ. ബ്രാഹ്മണർക്കും എല്ലാ ക്ഷേത്രങ്ങളിലും പ്രവേശനാവകാശം ഒന്നുപോലെയല്ലാ. ചില സങ്കേതംകൊണ്ടും വ്യത്യാസങ്ങൾ ഉണ്ട്. അതാതു ക്ഷേത്രങ്ങളിലെ നടവടി തന്നെയാണ് അതാതു ക്ഷേത്രങ്ങൾക്ക പ്രമാണം. അതിനെ മാററാവുന്നതല്ലാ. ക്ഷേത്രപ്രവേശനം വേണമെന്നു പറയുന്ന കക്ഷികൾ ഹിന്ദുക്കൾ ഹിന്ദുശാസ്ത്രത്തിനെ എവിടെ കളയുവാനാണ് എങ്ങിനെ കളയുവാനാണ് ഉദ്ദേശിക്കുന്നതെന്നു മനസ്സിലാകുന്നില്ല.



ശ്രീ പത്മനാഭദാസ വഞ്ചിപാലകുലശേഖരകിരീടപതി

# തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ

## തിരുമുമ്പാകെ

സനാതന ധർമ്മചാരികളായ സവർണ്ണഹിന്ദുക്കൾ അത്യന്തം ഭക്തിബഹുമാനപുരസ്സരം നിവേദിപ്പിച്ച

# മെമ്മോറിയൽ.

(10,000 പേർ ഒപ്പിട്ടയച്ചതു്.)

1. അവിടത്തെ രാജകുടുംബവും അവിടത്തെ പ്രജാവലിയുടെ പ്രധാനവിഭാഗവും അവലംബിച്ചിരിക്കുന്ന പരിപാവനമായ സനാതനമതാചാരധർമ്മങ്ങളുടെ അസ്ഥിവാരത്തെ പാടെ ധ്വംസനം ചെയ്യത്തക്കവിധം ചില വ്യക്തികളുടെ സാഹസമായ അഭിപ്രായഗതിയെ പുരസ്കരിച്ച് അവർണ്ണർക്കു സവർണ്ണക്ഷേത്രങ്ങളിൽ പ്രവേശനം കിട്ടുവാനുള്ള പ്രക്ഷോഭണങ്ങളാലും അക്കാര്യമിടപെട്ടു് ഇയ്യാണ്ടു വൃശ്ചികം 14-ാംനു-ലെ ഗസററിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഗവർമ്മെൻറു പ്രൊസീഡിംഗ്സിൻെറ സ്വഭാവത്താലും, യാഥാസ്ഥിതികന്മാരായ അവിടത്തെ സവർണ്ണഹിന്ദുപ്രജകൾ അത്യന്തം അസ്വാസ്ഥരായി തീർന്നിരിക്കുന്നു എന്നും, സനാതനഹിന്ദുധർമ്മത്തിൻെറ രക്ഷയെപ്പററിയുള്ള ആശങ്കയാലും ഉൽക്കണ്ഠയാലും ഈ മെമ്മോറിയൽ സമർപ്പിക്കാൻ കാരണമായിരിക്കുന്നു എന്നും സവിനയം ഉണർത്തിച്ചുകൊള്ളുന്നു.

2. അവർണ്ണരുടെ ഈ പ്രസ്ഥാനം അന്യായപരവും അടിസ്ഥാനരഹിതവുമാണെന്നു് അവധാനപൂർവ്വം ആലോചിക്കുന്ന ആർക്കും സുവ്യക്തമാകുന്നു.

8. എല്ലാ പരിഷ്കൃതരാജ്യങ്ങളിലെപ്പോലെതന്നെ അവിടത്തെ പ്രജാസഹസ്രങ്ങളിൽ ഓരോരുത്തനും അവനവൻെറ മനസ്സാക്ഷ്യനുസാരേണയുള്ള മതവിശ്വാസങ്ങളെ സ്വീകരിപ്പാനും അവകാശമുണ്ടെന്നും ഈ അവകാശത്തെ അന്യാക്രമണങ്ങളിൽനിന്നും രക്ഷിച്ചു പുലർത്തേണ്ടതു് രാജധർമ്മമായ മൗലികതത്വമാണെന്നും എടുത്തുപറയേണ്ട ആവശ്യമില്ല. വിക്ടോറിയാ മഹാരാജ്ഞിതിരുമനസ്സിലെ വിളംബരം തന്നെ ഇതിനു പ്രശംസാസാക്ഷ്യം വഹിക്കുന്നു. ധർമ്മോസ്മൽകുലദൈവതമെന്ന മുദ്രാവാക്യത്തെ തിരുമേനിയുടെ വിഖ്യാതന്മാരായ പൂർവ്വികന്മാർ കൈക്കൊണ്ടിരിക്കുന്നതിൽ പരമായി ഒരു തെളിവു് തരേണ്ടതും ഇല്ല.

4. അവൎണ്ണരുടെ ക്ഷേത്രപ്രവേശനസംരംഭങ്ങളും അവരുടെ ഉദാഗ്രഥനസാദ്ധ്യത്തിന്ന് എത്രത്തോളം പൎയ്യാപ്തമാകുമെന്നുള്ളതിൽ സവൎണ്ണൎക്ക് യഥാൎത്ഥമായ യാതൊരു ഭയവും പ്രസ്തുതഗവൎമ്മേൻറു് പ്രൊസീഡിംഗ്സിൻെറ ആവിൎഭാവംവരെ ഉണ്ടായിരുന്നില്ല. എന്നാൽ ഗവൎമ്മേൻറു് പുറപ്പെടുത്തിയിരിക്കുന്ന ക്ഷേത്രപ്രവേശക്കമ്മററിയും സാക്ഷാൽ ഹിന്ദുമതവിശ്വാസികൾക്ക മൎമ്മഭേദകമായിരിക്കുന്നു എന്നറിയിക്കാതെയിരിപ്പാൻ നിവൃത്തിയില്ലാതെയിരിക്കുന്നു. ഈ ആപൽഘട്ടത്തിൽ ശരണ്യനായ അവിടുത്തെ കൃപാപൂൎണ്ണമായ വിചിന്തനത്തിന്നും സങ്കടനിവാരണത്തിന്നുംവേണ്ടി മുൻ പറഞ്ഞ ഗവൎമ്മേൻറു പ്രൊസീഡിംഗ്സിനെപ്പററിയും അതിന്നു വിഷയമാകിയ ക്ഷേത്രപ്രവേശനോദ്യമത്തെ പററിയും അസ്മദാദികളായ സവൎണ്ണഹിന്ദുസമുദായത്തിന്നുള്ള ആക്ഷേപങ്ങളെ ഇതിന്നടിയിൽ ചേൎത്തുകൊള്ളുന്നു.

5. വൎണ്ണാശ്രമധൎമ്മങ്ങൾ ഹിന്ദുമതത്തിൻെറ നട്ടെല്ലാകുന്നു. അവൎണ്ണർ അവരുടെ ചിലവിന്മേൽ വല്ല ക്ഷേത്രങ്ങളും സ്ഥാപിച്ചു കൈവശം വെച്ചനുഭവിച്ചുവരുന്നുണ്ടെങ്കിൽ അവയൊഴികെ കേരളത്തിലുള്ള സകല ക്ഷേത്രങ്ങളും സവൎണ്ണരുടെ വകയാകുന്നു. ആ ക്ഷേത്രങ്ങളുടെ സ്വത്തുക്കളും സവൎണ്ണരുടേതാകുന്നു. ക്ഷേത്രങ്ങളിലെ പൂജാനിവേദ്യാദികൾ വൎണ്ണാശ്രമധൎമ്മങ്ങളുടെ അടിസ്ഥാനമായ വേദാഗമങ്ങളെ അനുസരിച്ചു് നടത്തപ്പെട്ടുവരുന്നു. ആരാധനാക്രമം ശ്രുതിസ്മൃതിഹാസാദികളിൽ വിധിക്കപ്പെട്ടപ്രകാരം ക്ലിപ്തവ്യവസ്ഥകൾക്ക കീഴടങ്ങിയും ആകുന്നു. ബ്രാഹ്മണൎക്കപോലും പുല മുതലായ ആശൌചങ്ങൾക്കിടയിൽ ക്ഷേത്രപ്രവേശം നിരോധിക്കപ്പെട്ടിരിക്കുന്നു.

6. വൎണ്ണാശ്രമവിധാനം വേദകാലം മുതൽക്ക് നിലനിന്നുവരുന്നതാണ്. സവൎണ്ണക്ഷേത്രങ്ങളിൽ ക്ലിപ്തപരിധികൾക്കുള്ളിലേക്ക് അവൎണ്ണരുടെ പ്രവേശനം ഈ മതസ്ഥാപനകാലത്തു തന്നെ വിരോധിക്കപ്പെട്ടതും അവൎണ്ണൎക്ക് അതിനെ ലംഘിപ്പാൻ അവകാശമില്ലാത്തതുമാണെന്ന് അനേകസഹസ്രം വൎഷങ്ങളായി അവൎണ്ണർ സമ്മതിച്ചു നടന്നുവരുന്ന കീഴ്നടപ്പു കൊണ്ടുതന്നെ തെളിയുന്നതാകുന്നു.

7. സവൎണ്ണരുടെ ആരാധനസ്ഥലമുള്ള ക്ഷേത്രങ്ങളിൽ അവൎണ്ണൎക്ക് പ്രവേശനം അനുവദിക്കുന്ന ഒരു രാജശാസനം അല്ലെങ്കിൽ ന്യായശാസനം വാസ്തവത്തിൽ വൎണ്ണാശ്രമധൎമ്മങ്ങളുടെ നാശീകരണയന്ത്രമാകുന്നു. വൎണ്ണാശ്രമധൎമ്മങ്ങളുടെ അസ്തമയം, ഹിന്ദുമതത്തിൻെറ ഉന്മൂലനവുമാകുന്നു.

8. മതാചാരങ്ങളേയും വിശ്വാസങ്ങളേയും ഭേദപ്പെടുത്തുന്ന ഒരു നിയമം നടപ്പിൽ വരുത്തുവാൻ യാതൊരു പരിഷ്കൃതഗവൎമ്മേൻറിനും അവകാശമില്ലെന്നു ഉണൎത്തിക്കുന്നതിനെ സദയം ക്ഷമിപ്പാറാകണം. ഈ തത്വത്തെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോൾ ഗവൎമ്മേൻറു പ്രൊസീഡിംഗ്സ്മൂലം ആവശ്യപ്പെട്ടിരിക്കുന്ന പബ്ലിക് ഒപ്പീനിയൻ എന്തുതന്നെയായിരുന്നാലും പൊതുജനാഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തി ക്ഷേത്രപ്രവേശനകാൎയ്യം തീൎച്ച ചെയ്വാൻ ഗവൎമ്മേൻറിന്നവകാശമില്ലാ. അതിനാൽ പ്രസ്തുതഗവൎമ്മേൻറു പ്രൊസീഡിംഗ്സ് സാധുവാകുന്നതല്ലെന്നു സിദ്ധമാകുന്നു.

9. എല്ലാ ക്ഷേത്രങ്ങളിലും അവൎണ്ണൎക്കു പ്രവേശനം അനുവദിക്കുന്ന കാൎയ്യത്തിൽ പൊതുജനാഭിപ്രായത്തെ അറിവാനുള്ള ഈ അന്വേഷണം തുടങ്ങുന്നതു് എത്ര സാഹസമായ മൌഢ്യമാകുന്നു. സ്ഥാപകന്മാരുടേയും അവകാശികളുടേയും ഉദ്ദേശത്തിനു് വിപരീതമായുള്ള ആരാധന ഏൎപ്പെടുത്തുവാൻ പൊതുജനാഭിപ്രായത്തിനു ശക്തിയില്ലാ. വ്യവസ്ഥാപിതമായ ആരാധനാവകാശം ഒരുവൻെറ വീടിന്മേലുള്ള ഉടമസ്ഥാവകാശംപോലെ, അതാതു ക്ഷേത്രോടമസ്ഥന്മാൎക്കും ആരാധകൎക്കും ഉള്ള വിലയേറിയ സ്വത്താകുന്നു. ഈ സ്വത്തിനെ അന്യാധീനമാക്കുന്നതിനു നിയമം അശക്തമെങ്കിൽ പൊതുജനാഭിപ്രായത്തിനും ശക്തിയില്ല. ഒരുവൻെറ ഗൃഹത്തിൽ അന്യൻ പ്രവേശിക്കണമെന്നോ ഒരുവൻെറ പുത്രദാരാദികൾ വേറെ ഒരുവൻെറ ഹിതാനുവൎത്തികളായിരിക്കണമെന്നോ ശാസിക്കുന്ന ഒരു നിയമത്തെ രൂപവല്ക്കരിക്കാൻ ഭൂരിപക്ഷാഭിപ്രായത്തെ ഉപയോഗപ്പെടുത്തുന്നുണ്ടെങ്കിൽ ഈ ക്ഷേത്രപ്രവേശനകാൎയ്യത്തിലും ഭൂരിപക്ഷാഭിപ്രായമെടുക്കാവുന്നതാണു്. എന്നാൽ ഒരു ക്ഷേത്രത്തിലെ ആരാധനാവകാശത്തെ സിവിൽകോടതി മുഖേന സ്ഥാപിച്ചു നിലനിൎത്തുവാനുള്ള അവകാശം ആരാധകന്മാരിൽ ഓരോരുത്തനും, ഭാവിസന്തതികൾക്കും സ്വായത്തമായുള്ളതാണെന്നും അതു് ബോൾഷെവിസം പോലുള്ള ഒരു നീതിമുറയില്ലാത്ത സകല രാജ്യങ്ങളിലും സുലഭമാണെന്നും അവിടുന്നു് സകരുണം ഓൎമ്മാറാകണം.

10. 1079-ലെ 3-ാം റഗുലേഷൻ ബാധിക്കുന്ന ഊരാണ്മ ക്ഷേത്രങ്ങളേയും മറ്റു പ്രൈവറ്റു് ക്ഷേത്രങ്ങളേയും നീക്കി ഇപ്പോൾ സൎക്കാർക്ഷേത്രങ്ങൾ എന്നഭിമാനിക്കുന്ന ദേവാലയങ്ങൾ, വാസ്തവത്തിൽ ഗവൎമ്മേൻറു സ്ഥാപനങ്ങളോ; അതുകളിലെ ആരാധനാക്രമത്തെ വ്യവസ്ഥപ്പെടുത്തുവാനുള്ള അവകാശം ഗവൎമ്മേൻറിനുള്ളതോ അല്ല. ആ

ക്ഷേത്രങ്ങൾ സർവ്വഹിന്ദുക്കളുടേയും പൊതുസ്വത്തല്ല. അവകളിൽ ആരാധനാവകാശമോ പ്രവേശനസ്വാതന്ത്ര്യമോ അവർണ്ണർക്കില്ല. ആ ക്ഷേത്രങ്ങളും സവർണ്ണരുടേതാകുന്നു. ദൃഢപ്രതിജ്ഞന്മാരായ തിരുമേനിയുടെ പൂർവ്വന്മാർ സകുടുംബം രാജ്യത്തെ പത്മനാഭാർപ്പണമാക്കിയപ്പോൾ രാജ്യത്തുള്ള ക്ഷേത്രങ്ങളേയും ഉൾപ്പെടുത്തിയിട്ടില്ലെന്ന് ക്ഷേത്രപ്രവേശവാദക്കാർ വാദിക്കുന്നുണ്ടോ. ശ്രീപത്മനാഭക്ഷേത്രം അവർണ്ണർക്ക് പ്രവേശനാവകാശം ഉള്ളതാണോ അത് ഊരായ്മക്കാരുടെ വകയല്ലായിരുന്നോ.

11. ഇപ്പോൾ ഗവമ്മേൻറു ഭരണത്തിൽ ഇരിക്കുന്ന എല്ലാ ദേവാലയങ്ങളും ഊരായ്മ ക്ഷേത്രങ്ങളോ ഇടപ്രഭുക്കന്മാരുടെ സ്വന്ത ക്ഷേത്രങ്ങളോ സവർണ്ണരായ ഗ്രാമജനങ്ങളുടെ പ്രത്യേകക്ഷേത്രങ്ങളോ ആയിരുന്നു. ഇവയുടെ മേൽക്കോയ്മാവകാശം അതാവിതു ഒരു ട്രസ്റ്റിസ്ഥാനം മാത്രമെ ഗവമ്മേൻറിലേക്കുള്ളു. ഈ ക്ഷേത്രങ്ങളെ അവയുടെ സ്ഥാപനോദ്ദേശത്തിന് വിപരീതമല്ലാതെയും ക്ലിപ്താധികാരത്തോടു കൂടിയും ഭരിക്കാനുള്ള അവകാശം മാത്രമെ നിയമദൃഷ്ട്യാ ഗവമ്മേൻറിനുള്ളു എന്നു സംസ്ഥാനത്തിലെ പരമമായ ന്യായകോടതി വിധിച്ചിരിക്കുന്നു. (XV T. L. R. 185) ഗവമ്മേൻറിനു ട്രസ്റ്റിസ്ഥാനമെയുള്ളുവെന്നു ദേവസ്വം വിഭജനകാര്യത്തിൽ D 4905-ാം നമ്പ്രിൽ 1912 അക്ടോബർ 25-ാംനു- ഉണ്ടായ ഗവമ്മേൻറ് പ്രൊസീഡിംഗ്സിൽ ഗവമ്മേൻറ് സമ്മതിച്ചിരിക്കുന്നു. ദേവസ്വങ്ങളെ ഗവമ്മേൻറിൻെറ ഭരണത്തിൽ എടുത്ത കർണ്ണൽമൺറൊ അവർകളുടെ 987-ാമാണ്ടത്തെ വിളംബരം ഈ നിലയെ താങ്ങുന്നു. കീഴ്പതിവനുസരിച്ചു ദേവസ്വങ്ങളുടെ മേൽക്കോയ്മസ്ഥാനം നടത്തണമെന്നു കൊച്ചിയും തിരുവിതാംകൂറും തമ്മിലുള്ള 987 ധനു 12-ാംനു-ലെ ഉടമ്പടിയാലും തിരുവിതാംകൂർ ഗവമ്മേൻറു ബന്ധിക്കപ്പെട്ടിരിക്കുന്നു. (ശ്രീമാൻ ഹൈക്കോർട്ട് ജഡ്ജി പി. കെ. നാരായണപിള്ള അവർകളുടെ ക്ഷേത്രവിഭജനം സംബന്ധിച്ച റിപ്പോർട്ട്.)

12. മുൻവകുപ്പിൽ പറഞ്ഞ 4905-ാം നമ്പർ പ്രൊസീഡിംഗ്സിൻെറ 8-ാമത്തെ ഭാഗം "ശുദ്ധി"അടിയന്തിരങ്ങളെ സംബന്ധിച്ചവയാകുന്നു. ക്ഷേത്രങ്ങളുടെ മാഹാത്മ്യം നിലനിർത്തുന്നത് പൂർവ്വാചാരപ്രകാരമുള്ള പരിശുദ്ധതയെ പരിപാലിക്കുന്നതുകൊണ്ടാകുന്നു. ക്ഷേത്രങ്ങളിലും ആരാധനയിലും ശുദ്ധിവേണമെന്നു പറയുന്നതോടുകൂടി അശുദ്ധിയുടെ ദൂരീകരണം സിദ്ധമാകുന്നു. ഒരു ഈഴവൻ ക്ഷേത്ര

ത്തിൽ പ്രവേശിക്കുന്നതായാൽ ക്ഷേത്രത്തിന്ന് അശുദ്ധി ഏൎപ്പെടുമെന്നു തിരുവിതാംകൂർ ഹൈക്കോടതി വിധിച്ചിരിക്കുന്നു. (തി. ലാ. റി. 35-ാം വാല്യം 69-ാംവശം) പുല, വാലായ്മ, ആൎത്തവം തീണ്ടൽ എന്നി കാൎയ്യങ്ങളിൽ ഓരോ ജാതിക്കാരുടേയും ആചാരങ്ങൾക്കു വ്യത്യാസം ഉണ്ട്. ശവത്തെ അശുദ്ധിയായി സവൎണ്ണർ കരുതുന്നു. അവൎണ്ണർ അങ്ങിനെ വിചാരിക്കുന്നില്ല. ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ ക്ഷേത്രങ്ങളിൽ കീഴ്നടപടികൾ വൎണ്ണാശ്രമധൎമ്മമനുസരിച്ചുതന്നെയിരിക്കയല്ലാതെ അതിനു വിപരീതമായ പദ്ധതി ഏൎപ്പെടുത്തുന്നപക്ഷം ക്ഷേത്രങ്ങളെ പരിശുദ്ധമായി വെച്ചുകൊണ്ടിരിപ്പാനുള്ള മാൎഗ്ഗവും അവകാശവും ക്ഷണേന നശിക്കുന്നതാകുന്നു.

13. വൎണ്ണാശ്രമധൎമ്മങ്ങൾക്കും കീഴാചാരങ്ങൾക്കും വിലയില്ലെങ്കിൽ ക്ഷേത്രങ്ങളിൽ അവൎണ്ണരുടെ പ്രവേശനം അശുദ്ധമല്ലെങ്കിൽ, തന്ത്രിമാരുടെ ആവശ്യമെന്തു്? പൂജ ചെയ്യുന്നതിനുള്ള അവകാശം ബ്രാഹ്മണരിൽ തന്നെ വെച്ചിരിക്കുന്നതെന്തിന്? പൂജാമുറകൾ പഠിച്ചിട്ടുള്ള ഒരു അവൎണ്ണനെ ശാന്തിക്കു നിയമിപ്പാനുള്ള അപേക്ഷ വന്നാൽ അതിനു ഗവൎമ്മേന്റു എന്തുത്തരവു ചെയ്യും? കഴകപ്രവൃത്തിക്ക് അവൎണ്ണൎക്ക് അവകാശവാദം ചെയ്യുകൂടയോ, അവനവന്റെ ആഹാരസാധനങ്ങൾ കയ്യിൽ കൊണ്ടുനടക്കാൻ ആൎക്കും അവകാശമുണ്ടായിരിക്കുമ്പോൾ ഒരു മത്സ്യക്കുട്ടയോടുകൂടി ക്ഷേത്രത്തിൽ പ്രവേശിക്കുന്ന ഒരവൎണ്ണനെ ആർ അകററിനിറുത്തും? ഈ വക വിഷമചോദ്യങ്ങൾക്കെല്ലാം ക്ഷേത്രപ്രവേശനകമ്മററിക്കാർ ശേഖരിക്കുന്ന ഭൂരിപക്ഷാഭിപ്രായം ഉത്തരം പറയുമെങ്കിൽ അതിനോക്കാൾ മതധ്വംസകമായ വേറെ ഒരു നയം ഗവൎമ്മേന്റു് അംഗീകരിക്കാനില്ല.

14. സവൎണ്ണഹിന്ദുക്കളായ അവിടുത്തെ പ്രജകൾ സമുദായ സംഘടനാസാമൎത്ഥ്യമുള്ളവരല്ല. ബ്രിട്ടീഷ് ഗവൎമ്മേന്റിനെ തല കീഴ്മറിക്കുവാൻ ബദ്ധശ്രദ്ധരായിരിക്കുന്ന ചില സ്വരാജ്യപ്രേമക്കാരുടെ ഉദ്ദേശസാദ്ധ്യത്തിന് പ്രതിബന്ധമായി കാണുന്ന ജാതിവ്യത്യാസത്തെ ഇല്ലായ്മ ചെയ്യണമെന്നുള്ള ദുരുദ്ദേശത്തോടുകൂടി ഈ ക്ഷേത്രപ്രവേശബഹളം ഉത്ഭവിച്ചതാണെന്നുള്ള വാസ്തവത്തെ അവിടുന്ന് അറിയാത്തതല്ല. രാഷ്ട്രീയവാദത്തെ ക്ഷേത്രങ്ങളോടു സംബന്ധിക്കുന്നതും മതവിശ്വാസങ്ങളെ ഖണ്ഡിക്കുന്നതും ദുൎന്നയമായല്ലാതെ വരികയില്ല.

15. സവൎണ്ണർ മാത്രം ആരാധിച്ചുവരുന്ന ക്ഷേത്രങ്ങളിൽ അവൎണ്ണർ പ്രവേശിക്കുന്നതു് ശാസ്ത്രവിരുദ്ധമാണെന്നുള്ളതിനും കീഴാചാരം

തെററാതെ നടക്കുന്നതു ഹിന്ദുധൎമ്മത്തിന്റെ മൗലികതത്വമാണെന്നും തെളിയിപ്പാൻ ശ്രുതിസ്മൃതി ഇതിഹാസപുരാണങ്ങളിൽ പല ഭാഗങ്ങളും ഉണ്ടു്. അവയെ ഇതിൽ ഉദ്ധരിക്കുന്നില്ല. മതഗ്രന്ഥങ്ങളിൽ എന്തുതന്നെ പറഞ്ഞിരുന്നാലും പുരാതനമായും അഭംഗുരമായും ഒരു കീഴ്നടപ്പുണ്ടെങ്കിൽ ആ നടപ്പുമാത്രംകൊണ്ടു് ഒരു അവകാശം സ്ഥാപിക്കാവുന്നതാണു്. അവൎണ്ണരും ഹിന്ദുക്കളാണെങ്കിലും അവർ ഇത്ര വളരെ സഹസ്രവൎഷങ്ങളായി ക്ഷേത്രങ്ങളിൽ പ്രവേശിക്കാതിരിക്കുന്നതു്, കീഴ്നടപ്പിന്റെ നിയമപ്രാബല്യത്താലാകുന്നു. ഈ കീഴ്നടപ്പിനു് ഒരു നിയമശാസനത്തെക്കാൾ കൂടുതൽ ബലമുണ്ടെന്നു് പ്രിവികൌൺസിൽ വരെയുള്ള നിയമകോടതികൾ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഈ ന്യായത്തെമാത്രം ആലോചിച്ചാലും അവൎണ്ണൎക്കു ക്ഷേത്രപ്രവേശനം അനുവദിച്ചുകൂടാത്തതാകുന്നു.

16. ക്ഷേത്രപ്രവേശനാവകാശം മതസംബന്ധമായ കാൎയ്യമാകുന്നു. അതു തീൎച്ച ചെയ്യുവാനുള്ള അധികാരം രാജകാൎയ്യമല്ല. മതാചാൎയ്യന്മാരുടേതാകുന്നു. ഹിന്ദുമതാചാരങ്ങളിൽ നിന്നും വ്യതിചലിക്കുന്നവർ ഹിന്ദുവല്ല.

17. ഇപ്പോൾ ഏൎപ്പെടുത്തിയിരിക്കുന്ന ക്ഷേത്രപ്രവേശനക്കമ്മററിയുടെ ഘടനയെപ്പററിയും യഥാൎത്ഥസവൎണ്ണഹിന്ദുക്കൾക്കു കഠിനമായ അതൃപ്തിയും ആക്ഷേപവും ഉണ്ടു്. നിഷ്പക്ഷവാദികളും മതകാൎയ്യങ്ങളിൽ അഭിപ്രായം പറവാനോ തീൎച്ച ചെയ്വാനോ അധികാരമുള്ളവരും കൂടാത്ത ഒരു കമ്മററി നിയമപ്രകാരം സ്വീകാൎയ്യമല്ല. കമ്മററി അംഗങ്ങളിൽ ഒന്നൊഴികെയുള്ള അംഗങ്ങൾ മതാദ്ധ്യക്ഷന്മാരോ, ആചാൎയ്യന്മാരോ അല്ല. ലൌകീകവ്യവഹാരങ്ങളിലും ലൌകീകജ്ഞാനവിഷയങ്ങളിലും മെമ്പറന്മാരുടെ യോഗ്യതയെപ്പററി തൎക്കമില്ല. മിസ്റ്റർ ഉള്ളൂർ പരമേശ്വരയ്യർ ഇയ്യിടെ കോഴിക്കോട്ടു വച്ചു ചെയ്ത പ്രസംഗത്തിൽ അദ്ദേഹം ക്ഷേത്രപ്രവേശനം അവൎണ്ണൎക്കു നല്കാൻ ബദ്ധപ്പെട്ടുകൊണ്ടു് ഇരിക്കുന്നു എന്നു പ്രഖ്യാപനം ചെയ്തുകഴിഞ്ഞിരിക്കുന്നു. മിസ്റ്റർ എം. എ. ഗോവിന്ദനും മിസ്റ്റർ ടി. കേശവൻശാസ്ത്രിയും അവൎണ്ണർ തന്നെയാകുന്നു. കേരളത്തിലെ വൈദീകാചാൎയ്യന്മാരായ വാദ്ധ്യാർ, വൈദീകൻ, ആഢ്യബ്രാഹ്മണൻ, പരദേശബ്രാഹ്മണസമൂഹപ്രതിനിധികൾ മുതലായവർകൂടി കമ്മററിയിൽ മെമ്പറന്മാർ ആയിരിക്കേണ്ടതാകുന്നു. അങ്ങിനെയല്ലാതെയുള്ള ഒരു കമ്മററിയുടെ നട

പടികളും അഭിപ്രായങ്ങളും നിയമാനുസരണമായും തീരുമാനങ്ങളും സാധുവായും ഇരിക്കുന്നതല്ല.

18. അവർണ്ണൎക്ക് ക്ഷേത്രപ്രവേശം അനുവദിക്കണമെന്നത് മതഭഞ്ജനവും, മതഭഞ്ജനം പീനൽക്കോഡനുസരിച്ച് ശിക്ഷാൎഹവുമാകുന്നു.

19. ഇപ്പോഴത്തെ നിയമസഭയിൽ ദേവസ്വം കാൎയ്യങ്ങൾകൂടി വാദപ്രതിവാദവിഷയമാക്കിയതിലും യഥാൎത്ഥഹിന്ദുക്കൾ കഠിനമായി ഖേദിക്കുന്നു.

അതിനാൽ കരുണാനിധിയായ അവിടുന്ന് അവർണ്ണരുടെ ക്ഷേത്രപ്രവേശാപേക്ഷയെ തള്ളിയും കമ്മറ്റിയെ പിരിച്ചുവിട്ടും ഹിന്ദുമതധൎമ്മരക്ഷ ചെയ്യാൻ തിരുവുള്ളമുണ്ടാകണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

---

## അസ്പൃശ്യതയും ക്ഷേത്രപ്രവേശനവും.

(സഭാപതി അയ്യർ)

ഈ അടുത്തകാലത്ത്, പഞ്ചമരുടെ അസ്പൃശ്യതയും, അവരുടെ ഹിന്ദുക്ഷേത്രപ്രവേശനവും, എന്ന രണ്ടു നവീനപ്രശ്നങ്ങൾ ആരംഭിച്ചിരിക്കുന്നു. അസ്പൃശ്യതക്ക് ഹിന്ദുശാസ്ത്രങ്ങളിൽ ഒരു സ്ഥാനം നല്കപ്പെട്ടിട്ടില്ലെന്നും, ഇങ്ങിനെ ഒരു പതിവ് ആദ്യകാലത്ത് ഉണ്ടായിരുന്നില്ലെന്നും, അസ്പൃശ്യതാനിയമം അടുത്തകാലത്തുണ്ടായിട്ടുള്ളതാണെന്നും, ഉള്ള നവീകരണക്കാരുടെ പ്രസ്താവന, തീരെ തെറ്റാണ് എന്നു മാത്രമല്ല, വഴി പിഴപ്പിക്കുന്നതുമാണ്. ഹിന്ദുമതത്തിലെ ജാതിവ്യത്യാസത്തെ തച്ചുടയ്ക്കുവാൻ കച്ചകെട്ടി പുറപ്പെട്ടിരിക്കുന്ന ഇന്നത്തെ സാമുദായികനവീകരണക്കാർ, ഇതുപോലെയുള്ള പിഴച്ച പ്രസ്താവന, മനഃപൂൎവ്വം ചെയ്യുന്നതാണ്. ബുദ്ധിപൂൎവ്വം ആലോചിച്ചു പ്രവൃത്തിക്കുവാൻ തക്ക ത്രാണിയില്ലാത്ത, പൊതുജനങ്ങളെ പിഴച്ച മാൎഗ്ഗങ്ങളിൽകൂടി കൊണ്ടുപോകണമെന്നാണ്, അവരുടെ ഉദ്ദേശം. അസ്പൃശ്യതയെന്ന ഈ ദേശാചാരം, അടുത്തകാലത്തുണ്ടായതാണെന്ന് അവർ പറയുന്നുണ്ടെങ്കിലും, എന്ന്, ഏതുകാലത്ത്, ആരാൽ സ്ഥാപിക്കപ്പെട്ടു എന്നു പറയുവാൻ അവൎക്കു സാധിക്കുന്നില്ല. ഇങ്ങിനെ ഒരു സമ്പ്രദായം, ഇത്ര പെട്ടെന്നു മുളച്ചുവളൎന്നതെങ്ങിനെ?

നേരെമറിച്ചു, ശാസ്ത്രങ്ങളിൽനിന്നും, സ്മൃതികളിൽനിന്നും, വേദ

ങ്ങളിൽനിന്നും, പുരാണങ്ങളിൽനിന്നും, ഈ അസ്പൃശ്യതാനിയമം, വളരെ പുരാതനകാലംമുതൽതന്നെ ആരംഭിച്ചിരിക്കുന്നു എന്നു വ്യക്തമാകുന്നുണ്ട്. ലോകത്തിനു എത്രത്തോളം പഴക്കമുണ്ടോ, അത്രയും പഴക്കം ഈ നടപ്പിന്നുമുണ്ട്. കൃതയുഗത്തിൽ, ഹരിശ്ചന്ദ്രന്റെ കാലത്ത് അതുണ്ടായിരുന്നു. ത്രേതായുഗത്തിൽ ശ്രീരാമന്റെ കാലത്ത് ഈ സമ്പ്രദായം നടപ്പിലിരുന്നുവന്നു. സിദ്ധനായ ഉത്തുംഗന്റെ "അനുഗീത"യിൽനിന്ന് പ്രത്യക്ഷപ്പെടുന്നവിധം, അത് ദ്വാപരയുഗത്തിലും വളർന്നുതന്നെ വന്നു. കലിയുഗത്തിൽ, സുപ്രസിദ്ധയോഗിയും, തത്വജ്ഞനുമായ, ശ്രീശങ്കരാചാര്യർപോലും ഈ നിയമത്തെ അനുസരിച്ചുവന്നു. ഈ അസ്പൃശ്യതാനിയമത്തെ, എല്ലാ ജാതിക്കാരായ ഹിന്ദുക്കളും, രാജാക്കന്മാരും, മഹർഷിമാരും, ഋഷികളും, യോഗികളും, ശാസ്ത്രികളും ആചരിച്ചും അനുസരിച്ചും വന്നു. ശ്രുതികളും സ്മൃതികളും, സവർണ്ണരുടേയും അവർണ്ണരുടേയും, ശാരീരികമായും ആത്മീകമായും ഉള്ള സുഖത്തിനുവേണ്ടി, ചില പ്രത്യേക ആചാരാനുഷ്ഠാനങ്ങളെ വിധിച്ചിരിക്കുന്നു. ഹിന്ദുക്കളാണെന്നഭിമാനിക്കുന്ന അവർണ്ണർ, നിശ്ചയമായും ഹിന്ദുശാസ്ത്രനിയമങ്ങളെ അനുസരിക്കേണ്ടതാണ്. വാസ്തവത്തിൽ ഇന്നുവരെ, അവർ ഈ ശാസ്ത്രനിയമങ്ങളെ സ്വീകരിച്ചു യാതൊരു വാദവും കൂടാതെ അനുസരിച്ചുവന്നു. ഈ ശാസ്ത്രനിയമങ്ങളെ അനുസരിക്കുന്നതിൽ, അവർക്ക് യാതൊരു ബുദ്ധിമുട്ടും ഉണ്ടായിരുന്നില്ല. മാത്രമല്ല, അത് അവരുടെ, ശാരീരികമായോ, സാമുദായികമായോ, ആത്മീകമായോ ഉള്ള സുഖത്തെ തെല്ലും കുറക്കുന്നതായി അവർ വിചാരിച്ചിരുന്നുമില്ല. ഇന്നും, പഞ്ചമരിൽ, അഥവാ, മി: ഗാന്ധിയുടെ "ഹരിജനങ്ങ"ളിൽ, ഒരു വലിയ ഭൂരിഭാഗം ആളുകളും, ശാസ്ത്രനിയമങ്ങളേയും, പുരാതനസമ്പ്രദായത്തേയും, മാറുവാൻ, അഥവാ അവഗണിക്കുവാൻ, ഇഷ്ടപ്പെടാത്തവർതന്നെയാണ്!

സവർണ്ണരും അവർണ്ണരും, അന്യോന്യസൗഹാർദ്ദത്തോടുകൂടിതന്നെ ആണ്, അനേകായിരം സംവത്സരമായി കഴിഞ്ഞുകൂടിവന്നത്. പുരാതനകാലത്തേയോ, മദ്ധ്യകാലത്തേയോ, ആധുനികകാലത്തേയോ, പററി പ്രതിപാദിക്കുന്ന യാതൊരു ചരിത്രവും, ഈ രണ്ടു വർഗ്ഗക്കാരും തമ്മിൽ, മതസംബന്ധമായോ, സമുദായസംബന്ധമായോ, ഒരു വഴക്കുണ്ടായിട്ടുള്ളതിനു സാക്ഷ്യം വഹിക്കുന്നില്ല. അനേകകാലം മുമ്പുമുതൽതന്നെ, സാമുദായികനവീകരണക്കാരും, ആര്യസമാജക്കാരും, ബ്രഹ്മസമാജക്കാരും, ക്രിസ്ത്യൻപാതിരിമാരും, ഹിന്ദുമതത്തിലെ ജാതിവ്യത്യാസം

നശിപ്പിക്കുവാൻ, അക്ഷീണയത്നം ആരംഭിച്ചു. എന്നാൽ അതുകൊണ്ടും പറയത്തക്ക ഫലമൊന്നും ഉണ്ടായിട്ടുള്ളതായി തോന്നുന്നില്ല. എന്നാൽ, കഴിഞ്ഞ ഒരു കൊല്ലത്തോളമായി, അവൎക്ക് ഈ വിഷയത്തിൽ, "ലോകൈകമഹാപുരുഷോത്തമനായ" മി: ഗാന്ധിയുടെ സഹായസഹകരണങ്ങൾ ലഭിച്ചു. ഇന്ന് ഈ ഉദ്യമം വളരെ പ്രബലമായി തീൎന്നിരിക്കുന്നു. രാജ്യതന്ത്രം സംബന്ധിച്ച കാൎയ്യങ്ങളിൽ മി: ഗാന്ധി, അസാമാന്യനായ ഒരു വീരപുരുഷൻതന്നെയാണ്. എന്നാൽ അദ്ദേഹം മതകാൎയ്യങ്ങളിലും, സാമുദായികകാൎയ്യങ്ങളിലും, അത്രത്തോളംതന്നെ ഒരു ശ്രേഷ്ഠനാണെന്നു വിചാരിക്കുവാൻ വയ്യാ. അദ്ദേഹം ശാസ്ത്രങ്ങളെ നിൎമ്മിച്ചിരിക്കുന്ന മഹൎഷിവൎയ്യന്മാരുടേയും, യോഗികളുടേയും, ജ്ഞാനികളുടേയും പാദകാമ്പുണ്ണ്യം സ്പൎശിക്കുവാൻപോലും, അൎഹനല്ല. അവർ ഈ ശാസ്ത്രങ്ങൾ എഴുതിയിരിക്കുന്നതു, മനുഷ്യവൎഗ്ഗത്തിന്റെ സൎവ്വതോമുഖമായ അഭിവൃദ്ധിയെ ഉദ്ദേശിച്ചാകുന്നു. ഈശ്വരനെ വേണ്ടുവോളം അറിഞ്ഞിട്ടുള്ള യോഗികളും ജ്ഞാനികളും ആണ്, മനുഷ്യർ അന്യോന്യം പെരുമാറേണ്ട രീതിയെപ്പറ്റി, ഈ നിയമങ്ങൾ ഉണ്ടാക്കിയിരിക്കുന്നതു്. ഈ നിയമങ്ങളെ അനുസരിച്ചു ജീവിക്കുന്ന ഒരുവന്, ജീവിതം സുഖപ്രദമായിട്ടുതന്നെ ആയിരിക്കുമെന്നതിനു, പുരാതനകാലത്തെ ചരിത്രം സാക്ഷ്യം വഹിക്കുന്നുണ്ടു്. സകല മനുഷ്യരുടേയും, ശാരീരികമായും ആത്മീകമായും ഉള്ള സുഖത്തിന്, ഈ ശാസ്ത്രനിയമങ്ങളെ അക്ഷരംപ്രതി അനുസരിച്ചു പ്രവൃത്തിക്കുക എന്നുള്ളതല്ലാതെ, ഗത്യന്തരമില്ല. അവരുണ്ടാക്കിയിരിക്കുന്ന ഈ നടപടിക്രമങ്ങളെല്ലാം, അനേകകാലത്തെ പരിചയത്തിന്റേയും, സൂക്ഷ്മവീക്ഷണത്തിന്റേയും, ജ്ഞാനസമ്പാദനത്തിന്റേയും ഫലങ്ങളത്രേ. ക്ഷേത്രപ്രവേശനനിയമവും, അസ്പൃശ്യതാനിയമവും, ഇതുപോലെതന്നെ ഉള്ളവയാണ്. ഇവയെപ്പറ്റിയുള്ള ചട്ടങ്ങൾ എല്ലാം, ശാസ്ത്രീയവും, സുഖപരിപാലനാൎത്ഥവും, വ്യവഹാരവിദ്യാസംബന്ധവും, ആയ പ്രമാണങ്ങളെ ആസ്പദമാക്കി നിൎമ്മിക്കപ്പെട്ടവയാണ്. ആധുനികശാസ്ത്രജ്ഞന്മാരാരും, ബുദ്ധിപൂൎവ്വം ഈ നിയമതത്വങ്ങളെ അറിയുവാൻ ശ്രമിക്കുന്നില്ല. കൂടാതെ ഇങ്ങിനെയുള്ള നിയമങ്ങളുടെ അടിസ്ഥാനമെന്തെന്നോ, അവകൊണ്ടുള്ള പ്രയോജനമെന്തെന്നോ, അവയെ അതിലംഘിക്കുന്നതിനാലുണ്ടാകുന്ന ഭവിഷ്യത്തെന്തെന്നോ, ഗ്രഹിക്കുവാൻ അവർ യത്നം ചെയ്യുന്നില്ല, എന്നുള്ളതു വളരെ കഷ്ടംതന്നെയാണ്. ഇതിനുള്ള കാരണം, നമ്മുടെ ഇന്നത്തെ ശാസ്ത്രജ്ഞന്മാരെല്ലാംതന്നെ,

പാശ്ചാത്യരീതിയിലുള്ള വിചിന്തനത്തിന്നടിമപ്പെട്ടിരിക്കുന്നു എന്നതാണ്. തന്മൂലം അവൎക്കു, നമ്മുടെ ശാസ്ത്രങ്ങളിൽ വിശ്വാസമില്ല. പുരാതന സമ്പ്രദായത്തേയും, ആചാരത്തേയും അവർ തീരെ വില വെക്കുന്നില്ല. അന്ധവിശ്വാസം മാത്രമാണ്, അവയ്ക്കുള്ള അടിസ്ഥാനം, എന്നാണ് അവർ കരുതിയിരിക്കുന്നതു്. അതിനാൽ തങ്ങളുടെ ജ്ഞാനത്തെ, ഇവയെപ്പറ്റി അറിയുവാൻ, അവർ ഉപയോഗിക്കുന്നില്ല. എന്നാൽ മനുഷ്യരുടെ ജ്ഞാനത്തിന്ന്, ഒരതിരുണ്ടെന്നു സമ്മതിക്കാതെ നിൎവ്വാഹമില്ല. ആത്മീകമായ ചില സംഗതികൾ, അഥവാ ചില മതതത്വങ്ങൾ, മനുഷ്യരുടെ ശക്തിക്കും, ജ്ഞാനത്തിന്നും, യുക്തിക്കും, അപ്പുറം സ്ഥിതിചെയ്യുന്നു. ഹിന്ദുശാസ്ത്രങ്ങൾ എല്ലാം, ദിവ്യന്മാരായ യോഗികളാലും, അതിമാനുഷ(ം ആയ) ശക്തിയുള്ള ജ്ഞാനികളാലും, എഴുതപ്പെട്ടിരിക്കുന്നവയാണ്. അതിനാൽ, തൎക്കം ഒന്നുംതന്നെ കൂടാതെ, നാം ആ ശാസ്ത്രനിയമങ്ങളെ അനുസരിക്കേണ്ടിയിരിക്കുന്നു.

ആചാരങ്ങളും, മര്യാദകളുമെല്ലാം, ബുദ്ധിശക്തികൊണ്ട് ഉണ്ടാക്കപ്പെട്ടതും, ബുദ്ധിശക്തിയാൽതന്നെ പരിശോധിക്കപ്പെടേണ്ടതുമാണെന്നു നവീകരണക്കാർ പറയുന്നു. ശരിതന്നെ; വേണ്ടതാണ്; ഈ പ്രസ്താവന സ്വീകാൎയ്യയോഗ്യംതന്നെയാണ്. എന്നാൽ നാം ആരുടെ ബുദ്ധിശക്തിയെ ആണ് വില വെക്കേണ്ടതു്? ആരു പറയുന്നതിനെ ആണ് നാം അനുസരിക്കേണ്ടതു്? അമ്മയെ തല്ലിയാലും രണ്ടു പക്ഷമുണ്ടല്ലോ? നാം ശാസ്ത്രപരിജ്ഞാനം നല്ലവണ്ണമുള്ള മഹാന്മാരുടെ ആലോചനയേയോ, ശാസ്ത്രങ്ങളുടെ ഹരിഃശ്രീ അറിയുവാൻ പാടില്ലാത്ത അജ്ഞാനികളുടെ വിചാരത്തേയോ, ഏതാണ് സ്വീകരിക്കേണ്ടതു്? പിന്നെയും, നാം, ഐഹികസുഖങ്ങളെല്ലാം പരിത്യജിച്ചു വിശുദ്ധന്മാരായ്തീൎന്നിരിക്കുന്ന യോഗികളുടെ അറിവിനേയോ, സംസാരസാഗരത്തിൽ മുങ്ങിവലയുന്ന സാധാരണ മനുഷ്യരുടെ അപക്വമായ അറിവിനേയോ ഏതാണ് വില വെയ്ക്കേണ്ടതു്? ഇനിയും, ഒരു പ്രത്യേകവ്യക്തിയുടെ വിശ്വാസം, ഇന്നു ഒരുവിധവും, നാളെ വേറൊരുവിധവും, മറ്റെന്നാൾ മറ്റൊരുവിധവും, ആയിരിക്കുന്നു. ഒരുത്തന്റെ ജ്ഞാനം ഇപ്രകാരം ദിവസംതോറും, നാഴികതോറും, മിനിട്ടുതോറും മാറിക്കൊണ്ടിരിക്കുന്നതായാൽ, അതു യാതൊരു തത്വത്തേയും അടിസ്ഥാനമാക്കിയിട്ടുള്ള ഒന്നല്ല, എന്നു വ്യക്തമായി കാണാം. മനുഷ്യന്റെ മനസ്സു, കുരങ്ങന്റേതിനോടു സാദൃശ്യമുള്ളതാണ്. മനുഷ്യമാനസത്തെപ്പറ്റിയ ഒരു പൂൎണ്ണജ്ഞാനം, പുരാതനകാലത്തെ യോഗികൾക്കും ജ്ഞാ

നികൃഷ്ടൎക്കും ഉണ്ടായിരുന്നു. ഇന്നു ലോകത്തിലുള്ള ഏതു മതക്കാരന്റെയും ഇതിനെപ്പററിയുള്ള ജ്ഞാനം അവരുടേതിനോടുകൂടി താരതമ്യപ്പെടുത്തിനോക്കുമ്പോൾ, തീരെ നിസ്സാരമാണെന്നു പ്രത്യക്ഷപ്പെടും. അതിനാലാണ് അവർ, അവരവരുടെ പ്രാപ്തി അനുസരിച്ച്, ഓരോ ജാതിക്കാരും, വൎഗ്ഗക്കാരും ഇന്നവിധം ആചരിക്കണമെന്നുള്ളതിലേക്കു, നിയമങ്ങളും ക്രമങ്ങളും ഉണ്ടാക്കിയിട്ടുള്ളത്. മനുസ്മൃതി, അദ്ധ്യായം 2. ശ്ലോകം. ൯-ൽ ഇങ്ങിനെ ആണ് പറഞ്ഞിരിക്കുന്നത്. ശ്രുതികളിലും, സ്മൃതികളിലും വിധിച്ചിരിക്കുന്ന, നിയമങ്ങളെ ഏതൊരുവൻ നിഷ്കൎഷം അനുസരിക്കുന്നുവോ, അവന്, ഇഹത്തിലും പരത്തിലും യശസ്സുണ്ടാകുമെന്നു മാത്രമല്ല, അവൎണ്ണനീയമായ ആനന്ദവും ലഭിക്കുന്നതാണ്. ഇതിനു യാതൊരു സംശയവും ഇല്ല. മനു, അദ്ധ്യായം 2, ശ്ലോകം 10.

ശ്രുതി, അഥവാ അംബരത്തിൽനിന്നു കേൾക്കുവാൻ ഇടയായിട്ടുള്ളത്, എന്നാൽ വേദങ്ങളെ സൂചിപ്പിക്കുന്നു. സ്മൃതി, അഥവാ ആദ്യകാലം മുതൽ ഓൎമ്മിക്കപ്പെട്ടിരിക്കുന്നത്, എന്നാൽ നിയമസംഹിതയെ കുറിക്കുന്നു.



ഇതിനെ രണ്ടിനെയും, ഇതരോപദേശകമായ വാദംകൊണ്ടു, വിസ്മരിക്കുവാൻ പാടില്ല. എന്തെന്നാൽ, ഇവ രണ്ടിൽനിന്നുമാണ്, സകലവിധ കൎത്തവ്യനിയമങ്ങളും, ഉണ്ടായിട്ടുള്ളത്. ഇവയുടെ പ്രസിദ്ധകന്മാർ, ഗുണദോഷാഭിപ്രായത്തെ തീരെ വകവെച്ചിരുന്നില്ല. അതിനെപ്പററി ഒരു ഭയവും അവൎക്കുണ്ടായിരുന്നില്ല. എന്നാൽ മനുഷ്യർ ഇന്നത്തെപ്പോലെ തെററായ യുക്തിവാദംകൊണ്ടും, വഴിപിഴച്ച ബുദ്ധിശക്തിപ്രയോഗംകൊണ്ടും, ആപത്തിൽ ചെന്നു ചാടുമെന്നു അവൎക്കു ഭയമുണ്ടായിരുന്നു. അവർ ഹീനനടപടികളേയും, നിന്ദ്യമായ നിയമങ്ങളേയും ആണ് വിധിച്ചിരുന്നതെങ്കിൽ, അതിനെപ്പററി കുററം പറയുവാൻ, ഇന്നുള്ളവരിലും കേമന്മാരായ അസംഖ്യം ആളുകൾ, ഉണ്ടായിട്ടുണ്ട്.

ലോകത്തിലെ മനുഷ്യരെല്ലാംതന്നെ ഈശ്വരസന്താനങ്ങളാണെന്നും, ഈശ്വരന്റെ കൺമുമ്പിൽ ഇവരെല്ലാം സമന്മാരാണെന്നും, തന്മൂലം അസമത്വം ഉണ്ടായിരിക്കരുതെന്നും, ഇന്നത്തെ നവീകരണക്കാർ വാദിക്കുന്നുണ്ട്. എന്നാൽ ഇത്, "സമത്വ"ത്തെപ്പററി ഇവൎക്കു ശരിയായ ഒരു ബോധമല്ല ഉള്ളത്, എന്നതിനെ ആണു കാണിക്കുന്നത്. വാസ്തവത്തിൽ ഈ ലോകത്തിൽ എവിടെ നോക്കിയാലും, എതിലും, അസമത്വവും, വിശേഷത്വവും തന്നെയാണു കാണുന്നത്. എല്ലാ

മനുഷ്യരും, ഒരുപോലെ ബുദ്ധിശക്തിയുള്ളവരല്ല. എല്ലാ മനുഷ്യരും പണംകൊണ്ടും, വിദ്യാഭ്യാസംകൊണ്ടും, ശക്തികൊണ്ടും, സ്ഥാനംകൊണ്ടും, മാനംകൊണ്ടും, സുഖംകൊണ്ടും സമന്മാർതന്നെ ആണോ? നവീകരണക്കാരുടെ ഈ പ്രസ്താവനതന്നെ, തീരെ നിന്ദ്യമായ ഒന്നാണ്. കൂടാതെ ഈ നവീകരണക്കാർ, പ്രകൃതിനിയമങ്ങളേയും, കർമ്മനിയമങ്ങളേയും അവഗണിക്കുന്നു എന്നു പറയുവാൻ വളരെ വ്യസനം തോന്നുന്നുണ്ട്.

ഈശ്വരൻെറ കണ്ണുകളിൽ എല്ലാവരും സമന്മാരാണ് എന്നു പറയുന്നതിൻെറ അർത്ഥം, ഈശ്വരൻ പക്ഷഭേദം ഇല്ലാത്തവനാകുന്നു എന്നും, അദ്ദേഹം മനുഷ്യരുടെ പ്രവൃത്തി അനുസരിച്ച്, യാതൊരു പ്രത്യേകവാത്സല്യവും കാണിക്കാതെ, സമ്മാനിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു എന്നും ആണ്.

ഇനിയും, നവീകരണക്കാർ മറെറാരു വാദം പുറപ്പെടുവിച്ചു കാണുന്നുണ്ട്. അത്, വേദങ്ങളിൽ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്ന നാലു ജാതിക്കാരെപ്പററി മാത്രമേ പ്രതിപാദിച്ചിട്ടുള്ളു എന്നും, അതുകൊണ്ട് അഞ്ചാമതൊരു ജാതിക്കാർ ഉണ്ടായിരുന്നില്ലെന്നും തന്മൂലം പഞ്ചമർ തുടങ്ങിയ അഞ്ചാമത്തെ ജാതിക്കാരെ, ഈ നാലിലൊരു വർഗ്ഗത്തിൽ ഉൾപ്പെടുത്തേണ്ടതാണെന്നുമാണ്. ഈ പ്രസ്താവന തീരെ തെററല്ലെങ്കിൽ മറെറാന്നുമല്ല. പഞ്ചമരേയും, മററുള്ള അധഃസ്ഥിതവർഗ്ഗക്കാരേയും പററി, വേദത്തിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ താഴ്ന്ന വർഗ്ഗക്കാർക്ക്, യാതൊരു മതകർമ്മങ്ങളും അനുഷ്ഠിക്കുവാൻ അധികാരം നല്കപ്പെട്ടിരുന്നില്ല. അതിനാൽ, മതവിഷയങ്ങൾ ചെയ്തുതീർക്കുവാനുണ്ടായിരുന്ന നാലുവർണ്ണക്കാരെപ്പററി വേദങ്ങൾ അധികം പ്രാവശ്യം പറഞ്ഞിട്ടുണ്ട്. അവർ ഓരോരുത്തരുടേയും സ്ഥിതിക്കും പ്രാപ്തിക്കും അനുസരിച്ചവിധം, അഥവാ അനുയോജ്യമാണെന്നുദ്ദേശിക്കപ്പെട്ടവിധം ഓരോരുത്തർക്കും ഓരോ രീതിയിലുള്ള മതകാര്യങ്ങൾ ചെയ്തു തീർക്കുവാനുണ്ട്.

വേദങ്ങളിലുള്ള പല ഭാഗങ്ങളിലും "പഞ്ചജന" അഥവാ അഞ്ചുവർഗ്ഗത്തിൽ പെട്ട ആളുകൾ, എന്ന പദം ഉപയോഗിച്ചു കാണുന്നുണ്ട്. ഉദാഹരണത്തിനു താഴെ പറയുന്നവ നോക്കുക:—

ഋക്‌വേദം X—53—54.

ഋക് വേദം I—10—89.

ശുക്ലയജുർവേദത്തിൽ വാജസനേയസംഹിതയിലെ 28-ം 25-ം

വാക്യം. ഇത്യാദി "പഞ്ചജന" എന്ന പദത്തിൽ അഞ്ചാമത്തെ വർഗ്ഗക്കാരായ പഞ്ചമരും, അഥവാ അസ്പൃശ്യരും ഉൾപ്പെടുന്നു. വൈദികശബ്ദശാസ്ത്രങ്ങളെ വ്യാഖ്യാനിക്കുന്ന യാസ്കന്റെ നിരുക്തം "പഞ്ചജന"എന്ന പദത്തെ അസ്പൃശ്യരുൾപ്പെടെയുള്ള അഞ്ചുവർഗ്ഗക്കാർ എന്നു വിവരിച്ചിരിക്കുന്നു.

വാജസനേയസംഹിതയിലെ 1-ാംഅദ്ധ്യായം, 13-ാംവാക്യം മി. ഗ്രിഫിത്ത്, ഇങ്ങിനെ തർജ്ജമചെയ്തിരിക്കുന്നു.

നിന്റെ, (ഈ പ്രാർത്ഥന ചെയ്യപ്പെടുന്ന യാഗപാത്രത്തിന്റെ) ഏതെങ്കിലും ഭാഗം, അശുദ്ധമായവർ അവരുടെ സ്പർശംകൊണ്ടു ശുദ്ധം മാററിയിട്ടുണ്ടെങ്കിൽ, നിന്റെ സർവ്വ അശുദ്ധിയും ഞാനിതാ നീക്കിയിരിക്കുന്നു.

യജുർവ്വേദം 3-ാം അഷ്ടകം 4-ാംപ്രപാഠകം, എല്ലാ ജാതിക്കാരേയും—ചണ്ഡാളർപോലും ഉൾപ്പെടെ—കുറിക്കുന്നതാണ്.

മനു, ചണ്ഡാളരെപ്പററി ഒന്നിലധികം പ്രാവശ്യം പ്രസ്താവിക്കുന്നുണ്ട്. ചണ്ഡാളരുടേയും, മററ് അധഃസ്ഥിതരുടേയും, ആവിർഭാവത്തെപ്പററി മനുസ്മൃതിയിൽ 10-ാം അദ്ധ്യായത്തിൽ പറയുന്നുണ്ട്.

ശ്ലോകം 8 മുതൽ 50 വരെ നോക്കുക.

മനു, അദ്ധ്യായം X. ശ്ലോകം 12-ൽ അവരുടെ ഉത്ഭവത്തെപ്പററി പറയുന്നുണ്ട്.

ഒരു ബ്രാഹ്മണസ്ത്രീയിലോ, ക്ഷത്രിയസ്ത്രീയിലോ, വൈശ്യസ്ത്രീയിലോ ഒരു ശൂദ്രന് ഉണ്ടാകുന്ന സന്താനങ്ങൾ, ഒരു സമ്മിശ്രവർഗ്ഗത്തിൽ പെട്ടവരാണ്. അവരെ ചണ്ഡാളർ, ക്ഷത്താക്കൾ, അയോഗവന്മാർ, എന്ന ക്രമത്തിൽ വിളിക്കുന്നു. ഇവരാണു മനുഷ്യവർഗ്ഗത്തിൽ ഏററവും താണ ഇനക്കാർ.

ഗൌതമസ്മൃതി, അദ്ധ്യായം IV, ശ്രുതി 25 മുതൽ 28 വരെ ഇതിനെ തന്നെ ആണ് പ്രസ്താവിക്കുന്നത്.

മനുസ്മൃതി—അദ്ധ്യായം X ശ്ലോകം 16. ഇങ്ങിനെ പറയുന്നു. അയോഗവൻ, ക്ഷത്താവ്, ചണ്ഡാളൻ, ഇവർ ഒരു ശൂദ്രന്, വർഗ്ഗത്തിന്റെ നേരെ വിപരീതമായ ക്രമത്തിൽ, ഉണ്ടാകുന്ന സന്താനങ്ങളാണ്. ഈ കൂട്ടരാണ് ഏററവും താണവർഗ്ഗത്തിൽ പെട്ട മനുഷ്യർ. അതിനാൽ ഈ വർഗ്ഗക്കാരെ, അവരുടെ പൂർവ്വികന്മാർക്കായി ചെയ്യപ്പെടുന്ന സകല ക്രിയകളിൽനിന്നും, ഒഴിവാക്കപ്പെട്ടിരിക്കുന്നു.

ഇങ്ങിനെ ചണ്ഡാളൻ ഉണ്ടാകുന്നത്, ഒരു ശൂദ്രന് ഒരു ബ്രാഹ്മ

ണസ്ത്രീയിൽ സന്താനമുണ്ടാകുമ്പോഴാണ്. ഇതു് അവരുടെ ഉത്ഭവത്തിനുള്ള ഒരു വഴിയാണ്. ഇനിയും ചണ്ഡാളർ ഉണ്ടാകുവാനുള്ള മാൎഗ്ഗം ഉണ്ടു്. സവൎണ്ണർ ഹീനകൎമ്മങ്ങൾ ചെയ്താൽ ചണ്ഡാളർ ആയ്ത്തീരുന്നു.

മനുസ്മൃതി, അദ്ധ്യായം 12. ശ്ലോകം 55 നോക്കുക.

ഒരു ബ്രാഹ്മണനെ വധിക്കുന്നവൻ, അവന്റെ കുറ്റത്തിനുള്ള കാരണങ്ങളെ അനുസരിച്ചു്, ഒരു പട്ടിയുടേയോ, പുലിയുടേയോ, കഴുതയുടേയോ, ഒട്ടകത്തിന്റേയോ, ആടിന്റേയോ, ചെമ്മരിയാടിന്റേയോ, മാനിന്റേയോ, പക്ഷിയുടേയോ, ചണ്ഡാളന്റേയോ, പുല്ക്കസന്റേയോ, വംശത്തിൽ ജനിക്കും.

മനുസ്മൃതി. അദ്ധ്യായം 12. ശ്ലോകം 70 നോക്കുക.

ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഒരത്യാവശ്യം കൊണ്ടല്ലാതെ, ഈ നാലു ജാതിക്കാരിൽ ഏതൊരുവൻ, അവന്റെ പ്രത്യേക ചുമതലകൾ നിൎവ്വഹിക്കാതിരിക്കുന്നുവോ, അവൻ പാപം ചെയ്ത ശരീരത്തിൽ പ്രവേശിക്കേണ്ടിവരികയും, അവരുടെ ശത്രുക്കൾക്കു് അടിമയായി തീരുകയും ചെയ്യുന്നതാണ്. പുരാണങ്ങളും സുദീൎഘമായിത്തന്നെ ചണ്ഡാളരായി ജനിപ്പാനുള്ള പാപഭൂയിഷ്ഠമായ പ്രവൃത്തികൾ എന്തെല്ലാമാണെന്നു പ്രതിപാദിച്ചിട്ടുണ്ടു്. ഇങ്ങിനെ അവരവൎക്കു വിധിച്ചിരിക്കുന്ന കൎമ്മങ്ങൾ ചെയ്യാതിരുന്നാലും, ആ വിധിയെ അവഗണിച്ചു കൎമ്മങ്ങൾ നിൎവ്വഹിച്ചാലും, അവർ ചണ്ഡാളന്മാരായി ജനിക്കുന്നു. ഇന്നു നാം കാണുന്ന അസംഖ്യം ചണ്ഡാളന്മാരും, മറ്റു് അധഃസ്ഥിതവൎഗ്ഗങ്ങളും എന്തിനെ ആണു് കാണിക്കുന്നതു്? മറെറാന്നുമല്ല; സവൎണ്ണഹിന്ദുക്കളിൽ അനേകം ആളുകൾ, ഹീനപാതകങ്ങൾ ചെയ്തിട്ടുണ്ടു് എന്നതാണ്. ചണ്ഡാളസ്ത്രീകളുടെ, ഗൎഭപാത്രത്തിൽ ജാതരാവാതിരിക്കുന്നതിനു, സവൎണ്ണർ, ഹീനമായ കൎമ്മങ്ങൾ ചെയ്യാതിരിക്കണം. കൂടാതെ, ശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്നവണ്ണമുള്ള അവരുടെ കൎത്തവ്യം, മനഃപൂൎവ്വം ചെയ്യാതിരിക്കുകയും അരുതു്. എന്നാൽ, ഇന്നത്തെ നവീകരണക്കാരുടെ വാസന തീരെ മറിച്ചാണു്. അവർ, ശാസ്ത്രനിയമലംഘനത്തെ പ്രസംഗംകൊണ്ടും, പ്രവൃത്തികൊണ്ടും സഹായിക്കുന്നു. ശാസ്ത്രവിധിപ്രകാരമുള്ള, സവൎണ്ണരുടെ ചുമതലകൾ ചെയ്യാതിരിക്കുവാൻ, അവരെ നിൎബ്ബന്ധിക്കുന്നു; അഥവാ അവർ ചെയ്യുന്നതിനെ തടയുവാൻ ശ്രമിക്കുന്നു. ഇങ്ങിനെ ഈ നവീകരണക്കാർ, സവൎണ്ണരുടെ അധഃപതനത്തേയും, നാശത്തേയും, നിനയാതെ വരുത്തിക്കൂട്ടുന്നു. ഇന്നത്തെ

പരിതസ്ഥിതികൾ അനുസരിച്ച്, ഗുണസ്ഥമല്ലാത്ത ഭാവിയിൽ തന്നെ സംഭവിക്കുവാൻ ഇടയുള്ള, ഒരു പരിവർത്തനസംഭവത്തെ തടയുവാൻ യത്നിക്കേണ്ടതു് എല്ലാവരുടേയും ഒഴിക്കുവാൻ വയ്യാത്ത ചുമതലയാണ്. അതിനായി സകല ഹിന്ദുക്കളും, ഹിന്ദുശാസ്ത്രവിധികൾ അനുസരിച്ച്, അവരവരെ തന്നെ നന്നാക്കുവാനും, അവരവരുടെ സമുദായത്തെ തന്നെ നവീകരിക്കുവാനും, കഴിയുന്നിടത്തോളം ശ്രമിച്ചാൽ മതിയാകുന്നതാണ്. ഓരോ സമുദായവും തന്നത്തന്നെ നവീകരിക്കുവാൻ ഉദ്യമിക്കുന്നതായാൽ, സകല സമുദായവും നന്നായ്ത്തീരും.

അസ്പൃശ്യത.

മുൻപു് പറഞ്ഞിരിക്കുന്നപോലെ ശുക്ലയജുർവ്വേദത്തിലെ വാജസനേയസംഹിതയിലെ 1-ാം അദ്ധ്യായം 18-70, ശ്ലോകം, അശുദ്ധന്മാരായ ആളുകളാൽ സ്പർശിക്കപ്പെട്ട പാത്രങ്ങൾ മുതലായ സാധനങ്ങൾ തേച്ചു കഴുകി ശുദ്ധമാക്കേണ്ടതാണെന്നു് പ്രസ്താപിക്കുന്നു.

ബൃഹദാരണ്യകോപനിഷത്തു് ഒന്നാം അദ്ധ്യായം ശ്ലോകം 3.

"അതിനാൽ ആരും 'അന്ത്യജനാക'നെ നന്നാക്കുവാൻ ശ്രമിക്കേണ്ട ആവശ്യമില്ല. അവൻ പാപം ചെയ്യാതിരിക്കട്ടെ."

ശ്രീശങ്കരാചാര്യർ, "അന്ത്യജൻ" എന്ന പദത്തെ ഇങ്ങിനെയാണ് വ്യാഖ്യാനിച്ചിരിക്കുന്നതു്. അവൻ മറ്റുള്ളവരെ ദർശിക്കുന്നതിനോ, അവരുമായി സംസാരിക്കുന്നതിനോ അർഹതയില്ലാത്തവനാണ്. അവനുമായി സഹവാസം ചെയ്തുകൂടാ. അതിനാൽ അവൻ, നഗരത്തിന്റേയോ, ഗ്രാമത്തിന്റേയോ അതിർത്തിയിൽ മാത്രമേ, താമസിക്കുവാൻ അനുവദിക്കപ്പെട്ടിട്ടുള്ളു.

മനുസ്മൃതി, അദ്ധ്യായം 10, ശ്ലോകം 51 മുതൽ 56വരെ നോക്കുക.

മനുവും, ചണ്ഡാളരെപ്പററി വിവരിക്കുകയും അവർ എവിടെ താമസിക്കണം എന്നും മററും പ്രസ്താപിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം ഒരു ചണ്ഡാളന്റേയും, ശ്വപാകന്റേയും വാസം നഗരത്തിനു് വെളിയിലായിരിക്കണമെന്നു് പറയുന്നു. ഒരു ചണ്ഡാളനെപ്പററി അദ്ദേഹം നല്കിയിരിക്കുന്ന വിവരണം, ഇന്നത്തെ ചണ്ഡാളരോടോ, അഥവാ പഞ്ചമരോടോ, വളരെ യോജിക്കുന്നതു തന്നെയാണ്.

മനുസ്മൃതി, അദ്ധ്യായം 5. ശ്ലോകം 85.

"ഒരു ചണ്ഡാളനേയോ, ഋതുവായവരേയോ, പ്രസവിച്ചവരൊ ആയ

സ്ത്രീയേയോ, ക്ഷന്തവ്യമല്ലാത്ത പാപകർമ്മത്താൽ ജാതിഭ്രഷ്ടനായവനേയോ, അപ്പോൾ പ്രസവിക്കപ്പെട്ട കുട്ടിയേയോ, മൃതശരീരത്തെ തൊട്ടവനേയോ, സ്പർശിക്കുന്നതായാൽ, അവൻ സ്നാനം ചെയ്തശേഷമേ ശുദ്ധനാകുന്നുള്ളൂ."

മനുസ്മൃതി, അദ്ധ്യായം 5. ശ്ലോകം 86.

"അശുദ്ധിയുള്ള ഒരുവനെ, ഭക്തിയോടുകൂടി കർമ്മങ്ങൾ ചെയ്യുന്നസമയം ഒരുവൻ കാണുന്നതായാൽ, വേദത്തിലുള്ള ആദിത്യസ്തുതിയെ കഴിയുന്നതും, ആവർത്തിക്കട്ടെ."

മനുസ്മൃതി, അദ്ധ്യായം 3. ശ്ലോകം 239.

"ഒരു ബ്രാഹ്മണൻ ഭക്ഷിക്കുന്നത്, ഒരു ചണ്ഡാളനോ, അശുദ്ധിയുള്ള സ്ത്രീയോ, ജാതിഭ്രഷ്ടനോ—ഇത്യാദി ആളുകൾ, കാണുവാൻ ഇടയാകരുത്."

മനുസ്മൃതി, അദ്ധ്യായം 10. ശ്ലോകം 53.

"തന്റെ കർത്തവ്യം, മതസംബന്ധമായിട്ടുള്ളതോ, അഥവാ ന്യായമായി താൻ ചെയ്യേണ്ടതോ, ആണെന്ന് വിശ്വസിക്കുന്ന യാതൊരുവനും, അവരുമായി (ചണ്ഡാളന്മാരും ശ്വപാകന്മാരും) യാതൊരിടപാടും ചെയ്യുവാൻ പാടില്ല. അവരുടെ സകല ഏർപ്പാടുകളും അന്യോന്യം ആയിരിക്കട്ടെ. അവരുടെ വിവാഹവും, സമന്മാരുമായിത്തന്നെ നടക്കട്ടെ."

കലിയുഗത്തിലെ ഹിന്ദുക്കളെ പ്രത്യേകം ബാധിക്കുന്നതായി പറയപ്പെടുന്ന, പരാശരസ്മൃതിയിലും ഇത്തരത്തിലുള്ള ചില ഭാഗങ്ങൾ കാണുന്നുണ്ട്.

പരാശരസ്മൃതി, അദ്ധ്യായം 6. ശ്ലോകം 22.

"ശ്വപാകം വാപിചണ്ഡാലം വിപ്രസ്സംഭാഷതേയദി
ദ്വിജൈസ്സംഭാഷണംകുര്യാൽ സാവിത്രീം തു സകൃജ്ജപേൽ."

ഒരു വിശുദ്ധബ്രാഹ്മണൻ ഒരു ശ്വപാകനോടൊ, ചണ്ഡാളനോടൊ സംസാരിച്ചാൽ, അദ്ദേഹം പിന്നെ പാണ്ഡിത്യമുള്ളവരും, ശുദ്ധന്മാരും ആയ ബ്രാഹ്മണരോടു സംസാരിച്ചാൽ, വീണ്ടും ശുദ്ധനായ്ത്തീരുന്നു. അല്ലെങ്കിൽ ഗായത്രി ജപിക്കുക.

പരാശരസ്മൃതി, അദ്ധ്യായം 6. ശ്ലോകം 24.

"ചണ്ഡാലദർശനേ സദ്യ ആദിത്യമവലോകയേൽ
ചണ്ഡാലസ്പർശനേ ചൈവ സചേലം സ്നാനമാചരേൽ."

ഒരു ചണ്ഡാളനെ ദർശിച്ച ഒരുവൻ ആദിത്യനെ ദർശിക്കേണ്ടതാ

ണ്. ചണ്ഡാളനെ സ്പർശിച്ച ഒരുവൻ വസ്ത്രസഹിതം സ്നാനം ചെയ്യണം.

പരാശരസ്മൃതി, അദ്ധ്യായം 5. ശ്ലോകം 25.

അറിയാതെ ഒരു ബ്രാഹ്മണൻ, ഒരു ചണ്ഡാളന്റെ പക്കൽനിന്നും ജലം വാങ്ങി പാനം ചെയ്യുകയോ, അവൻ നല്കുന്ന ആഹാരം ഭക്ഷിക്കുകയോ ചെയ്യുന്നതായാൽ ശുദ്ധമാകുന്നതിന് അദ്ദേഹം ഒരു ദിവസം മുഴുവൻ (അഹന്നിശം) പട്ടിണി കിടക്കേണ്ടതാണ്.

പരാശരസ്മൃതി, അദ്ധ്യായം 5. ശ്ലോകം 47.

"ഗൃഹസ്യാഭ്യന്തരംഗച്ഛേൽ ചണ്ഡാലോയദികസ്യചിൽ
തമഗാരാദ്വിനിഷ്ക്കാസ്യ മൃൽഭാണ്ഡം തു വിസർജ്ജയേൽ."

ചണ്ഡാളന്മാരിൽ ഒരുവൻ, നാലുജാതിക്കാരിൽ ആരുടെയെങ്കിലും ഭവനത്തിൽ പ്രവേശിക്കുന്നതായാൽ, അവനെ അവിടെനിന്ന് പറഞ്ഞയക്കണം. മൺപാത്രങ്ങളെല്ലാം വെളിയിൽ കളയണം. ഗൃഹം ആസകലം ചാണകംകൊണ്ട് മെഴുകി ശുദ്ധിപ്പെടുത്തണം.

അസ്പൃശ്യത, ഒരു ജാതിയോടോ, വ്യക്തിയോടോ ഉള്ള, യാതൊരു വിധസ്പർദ്ധയേയും ആസ്പദമാക്കി ഉണ്ടാക്കിയിട്ടുള്ളതല്ല. മനുസ്മൃതി, അദ്ധ്യായം 5, ശ്ലോകം 85 നോക്കുക. തന്റെ സ്വന്തം ജാതിയിൽ പെട്ടതോ, അല്ല, കുടുംബാംഗം തന്നെ ആയതോ ആയ സ്ത്രീയായിരുന്നാൽ പോലും ചില പ്രത്യേക കാലങ്ങളിൽ അസ്പൃശ്യയാണ്. എന്നാൽ സ്ത്രീകളുടെ കാര്യത്തിൽ, ഈ അസ്പൃശ്യത ചില പ്രത്യേക കാലത്തെ സംബന്ധിക്കുന്നതു മാത്രമാണ്. അതു പ്രകൃത്യാ ഉള്ള കാരണങ്ങളെ അടിസ്ഥാനമാക്കി, ഉണ്ടാക്കപ്പെട്ടിരിക്കുന്ന നിയമമാണ്. എന്നാൽ, ചണ്ഡാളരെ സംബന്ധിച്ചിടത്തോളം, ഈ അസ്പൃശ്യത എന്നും സ്ഥിരമായി ഉള്ളതാണ്. അതും, പ്രകൃതിയുടെ കാരണങ്ങളെ തന്നെ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതാണ്. അവരുടെ പാപദുഷ്ടമായ ജനനം, പ്രകൃതിനിയമംകൊണ്ടും, കർമ്മശക്തികൊണ്ടും ഉണ്ടാകിട്ടുള്ളതാണ്. ഈ പ്രത്യേക നിബന്ധനകൾ എല്ലാം, ഈ നാലു വർഗ്ഗക്കാരുടെ വിശുദ്ധിയെ സംരക്ഷിക്കുവാൻ വേണ്ടി, ഉണ്ടാക്കപ്പെട്ടിരിക്കുന്നവയാണ്. കൂടാതെ ഈ നാലു ജാതിക്കാരും, മറ്റുള്ള താണ ജാതിക്കാർക്ക്, അഥവാ വർഗ്ഗക്കാർക്ക്, ഒരാദർശമായിത്തീരണമെന്നും ഉദ്ദേശമുണ്ട്.

ഈ അസ്പൃശ്യതാനിയമം സൃഷ്ടിച്ചത്, ഉൽകൃഷ്ടമായ ജീവിതതത്വങ്ങളെ വേണ്ട പോലെ അറിഞ്ഞിട്ടുള്ള ശ്രേഷ്ഠന്മാരായ യോഗികളും, ജ്ഞാനികളും തന്നെ ആണ്. അവർതന്നെ അനേക ശ്രേഷ്ഠങ്ങളായ

തത്വജ്ഞാനസംബന്ധമായ പ്രസ്താവനകൾ പുറപ്പെടുവിച്ചിരിക്കുന്നതും. താഴെ പറയുന്നവ, എത്ര ശ്രേഷ്ഠമായ തത്വങ്ങളാണെന്നു നോക്കുക:—

"അഹംബ്രഹ്മാസ്മി."

"ആത്മാവൈസർവ്വഭൂതാനി."

"സർവ്വം ഖല്വിദം ബ്രഹ്മം."

---

ക്ഷേത്രപ്രവേശനം.

---

മുകളിൽ ഉദ്ധരിച്ചിട്ടുള്ള സ്മൃതികളിലെ ഭാഗങ്ങൾ, ഗൃഹങ്ങളും, പാത്രങ്ങളും എല്ലാം ഒരു ചണ്ഡാളന്റെ, നാലു വർഗ്ഗക്കാരുടെ ഗൃഹത്തിലെ പ്രവേശനംകൊണ്ട്, അശുദ്ധമാക്കി ചെയ്യപ്പെടുന്നു എന്നു കാണിക്കുന്നുണ്ട്. ഒരു ചണ്ഡാളന്റെ പ്രവേശനംകൊണ്ട്, സാധാരണ സാധനങ്ങൾ പോലും, ഇത്രത്തോളം അശുദ്ധമാകുന്നു എങ്കിൽ, അവന്റെ പ്രവേശനംകൊണ്ട്, ഒരു വിശുദ്ധദേവാലയം എത്രത്തോളം അശുദ്ധമാകുമെന്ന്, ആലോചിക്കാവുന്നതാണ്.

ക്ഷേത്രങ്ങൾ വല്ല സഭകളോ, യോഗങ്ങളോ, കൂടുവാനുള്ള ദിക്കല്ല. അതു ദിവ്യശക്തി സംരക്ഷിക്കപ്പെട്ടിരിക്കുന്ന ഒരു സ്ഥലമാണ്. വിശിഷ്ടന്മാരായ യോഗികളും ജ്ഞാനികളും, ചില പ്രത്യേകവർഗ്ഗക്കാരോട് അസൂയ ഉള്ളവരായിരുന്നു, എന്നു പറയുന്നതു തെററാണ്; അതിനൊരടിസ്ഥാനമില്ല. അവരോടുള്ള അസൂയകൊണ്ടാണ്, അവൎക്കു ക്ഷേത്രപ്രവേശനാവകാശം നല്കപ്പെടാഞ്ഞത് എന്നതു ഒരിക്കലും വിശ്വസിക്കാവുന്ന ഒന്നല്ല. സകല ജാതിക്കാരുടേയും, വർഗ്ഗക്കാരുടേയും സുഖത്തിനുവേണ്ടി, അവരുടെ ആത്മശക്തി വൎദ്ധിപ്പിക്കുന്നതിനുവേണ്ടി, ഇഹത്തിലും പരത്തിലും അവൎക്ക് ഒരുപോലെയുള്ള ശരീരസുഖവും, ആത്മസുഖവും ലഭിക്കുവാൻവേണ്ടി, ഈ വിധമുള്ള നിയമങ്ങളും ക്രമങ്ങളും ഏൎപ്പെടുത്തുവാൻ ആ യോഗികളും ജ്ഞാനികളും നിൎബ്ബന്ധിതരായി തീൎന്നു.

മനുസ്മൃതി, അദ്ധ്യായം 3, ശ്ലോകം 240. ഇങ്ങിനെ പറയുന്നു.

"ഒരുവൻ അഗ്നിയെ ആരാധിക്കുന്നതോ, പശുദാനമോ, ഭക്ഷിണയോ നല്കുന്നതോ, ബ്രാഹ്മണൎക്കു ഭോജനം നല്കുന്നതോ, ദേവന്മാൎക്കുള്ള കൎമ്മങ്ങൾ നടത്തുന്നതോ, പൂൎവ്വികന്മാൎക്കുള്ള പിണ്ഡം വെക്കുന്നതോ ഒന്നും തന്നെ അവരിൽ ആരും കാണുവാൻ ഇടയാകരുത്.

ഷണ്ഡ *

(അവർ എന്നതു ചണ്ഡാളരെ ഉദ്ദേശിച്ചാണു പറഞ്ഞിരിക്കുന്നതു്). അങ്ങിനെ കാണുവാൻ ഇടയാകുന്നപക്ഷം,അതിനു പ്രതീക്ഷിക്കപ്പെടുന്ന ഫലം ഉണ്ടാകുന്നതല്ല.” അവൻ കണ്ടാൽ ആ ദിവ്യശക്തി നശിക്കുവാൻ ഇടയാകുന്നു. അതുപോലെ തന്നെ ഒരു ചണ്ഡാളന്റെ പ്രവേശനംകൊണ്ടു്, ക്ഷേത്രത്തിലെ മാഹാത്മ്യം, അഥവാ ദിവ്യശക്തി, നശിച്ചു പോകുന്നു. ക്ഷേത്രത്തിലെ വിഗ്രഹങ്ങൾക്കു യാതൊരു ദിവ്യശക്തിയും ഇല്ലാത്തപക്ഷം, അവിടത്തെ പ്രവേശനംകൊണ്ടു ചണ്ഡാളന്മാൎക്കു്, എന്തു ഗുണമാണു സിദ്ധിക്കുന്നതു്? ഉയൎന്ന ഈ നാലു ജാതിക്കാൎക്കും, ചണ്ഡാളന്മാൎക്കും, ആൎക്കും ഒരു ഗുണവും ഉണ്ടാകുന്നതല്ല. നേരെമറിച്ചു ക്ഷേത്രത്തിലെ വിഗ്രഹത്തിന്നു് എന്തെങ്കിലും ഒരു ദിവ്യശക്തിയുണ്ടെങ്കിൽ, അതിന്റെ ഫലം അവൎക്കുമുണ്ടാകുന്നതാണു്. ഈ നാലു വൎഗ്ഗക്കാരും ക്ഷേത്രത്തിനകത്തു കടന്നു്, വിഗ്രഹത്തെ കണ്ടു് നടത്തുന്ന ആരാധനകൊണ്ടുള്ള ഫലം, ചണ്ഡാളർ പുറത്തുനിന്നു ഗോപുരത്തെ കണ്ടു്, ആരാധന നടത്തുന്നതുകൊണ്ടു്, ലഭിക്കുന്നതാണു്. ഇനിയും പഞ്ചമർ, ക്ഷേത്രത്തിൽ പ്രവേശിക്കണമെന്നു തന്നെ നിൎബ്ബന്ധിക്കുന്നതായാൽ, അതു്, “കന്തം കൊടുക്കുകയുമില്ല, കുത്തുകയുമില്ല,” എന്ന രീതിയായിരിക്കും. പറയരുടെ വംശത്തിൽ ജനിച്ചു, ഒരു ശ്രേഷ്ഠയോഗിയായിരുന്നു നന്ദനാർ. അദ്ദേഹം ഒരു ക്ഷേത്രത്തിലും ബലമായി പ്രവേശിക്കുവാൻ ആഗ്രഹിച്ചില്ല. അദ്ദേഹം പുറമേനിന്നു് ഈശ്വരനെ ആരാധിച്ചു വന്നു. കരുണാസ്വരൂപനായ ഭഗവാൻ, അദ്ദേഹത്തിന്റെ മുൻപിൽ പ്രത്യക്ഷമായി, അദ്ദേഹത്തെ സംരക്ഷിച്ചു; അനുഗ്രഹിച്ചു. പ്രത്യുത, നന്ദനാർ, താൻ ഒരു വലിയ ഭക്തനാണെന്നുള്ള അഹംഭാവത്തോടുകൂടി, നിൎബ്ബന്ധപൂൎവ്വം ക്ഷേത്രത്തിൽ പ്രവേശിച്ചു എങ്കിൽ, നിശ്ചയമായും ഭഗവാൻ അദ്ദേഹത്തെ ശാസ്ത്രനിയമത്തെ ലംഘിച്ചതിനു കഠിനമായി ശിക്ഷിക്കുമായിരുന്നു. അദ്ദേഹത്തിന്, ഭഗവാനെ പ്രത്യക്ഷനാക്കുവാൻ ഒരിക്കലും സാദ്ധ്യമാവുകയില്ലായിരുന്നു. അദ്ദേഹത്തിന്റെ അസാമാന്യമായ ഭക്തിയും, അതേസമയംതന്നെ, ശാസ്ത്രവിധിക്കു മുമ്പിൽ തലകുനിക്കുക എന്ന സ്വഭാവവും, ആണ് അദ്ദേഹത്തെ രക്ഷിച്ചതു്. അവയാണ് അദ്ദേഹത്തിന് അനശ്വരമായ സ്വൎഗ്ഗസുഖം അനുഭവിക്കുവാൻ, ഇടയുണ്ടാക്കിത്തീൎത്തതു്.

---

## ആഗമശാസ്ത്രങ്ങൾ.

---

ക്ഷേത്രനിൎമ്മാണം, സംരക്ഷണം, പ്രതിഷ്ഠ, ഭരണം മുതലായവ

യെപ്പററി ആഗമശാസ്ത്രങ്ങൾ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. ആഗമശാസ്ത്രങ്ങൾ അനേകമുണ്ട്. എന്നാൽ ഇവയെല്ലാം തന്നെ പഞ്ചമരുടെ ക്ഷേത്രപ്രവേശനത്തെ ഐകകണ്ഠ്യേന വിരോധിച്ചിരിക്കുന്നു. കരുണാഗമം, പ്രായശ്ചിത്തകാണ്ഡം, താഴെ പറയുന്ന ശ്ലോകം നോക്കുക:—

"യദ്യസ്യവാഥവിഷ്ണ്വാഖ്യാ പ്രാകാരാഭ്യന്തരേയദി
രജസ്വലാ വധൂശ്ചൈവ ചണ്ഡാലാശ്ചസമാഗതാഃ
തഥാഗ്രാമോത്സവാ.........
തദ്ദേവസ്യകലാഹാനിഃ രാജ്ഞോമരണമേവച
തദ്ഗ്രാമസ്യക്ഷയഃ പ്രോക്ത സസ്യാനാം നാശനം ധ്രുവം."

"ഒരു ചണ്ഡാളനൊ, അഥവാ അശുദ്ധമായ ഒരു സ്ത്രീയൊ, ഒരു ശിവക്ഷേത്രത്തിലൊ, വിഷ്ണുക്ഷേത്രത്തിലൊ പ്രവേശിക്കുന്നതായാൽ ആ ഗ്രാമത്തിലെ ആഘോഷങ്ങളെല്ലാം നിറുത്തേണ്ടതാണ്. ആ ക്ഷേത്രത്തിലെ വിഗ്രഹത്തിന്റെ ദിവ്യശക്തിയെല്ലാം നശിക്കുന്നു. അവിടത്തെ ഭരണാധികാരി മരിക്കുന്നു. കൃഷികൾ എല്ലാം നശിക്കുന്നു. ആ ഗ്രാമത്തിന്നുതന്നെയും ആപത്ത് വന്നുകൂടുന്നു."

ഒരു ചണ്ഡാളന്റെ ക്ഷേത്രപ്രവേശനംകൊണ്ടുണ്ടാകുന്ന ക്രൂരഫലങ്ങൾ നോക്കുക. അവരുടെ ക്ഷേത്രപ്രവേശനംകൊണ്ടു അവക്കും മററു നാലുജാതിക്കാക്കും, അവരുടെ ഗ്രാമത്തിന്നും, രാജ്യത്തിന്നും, രാജാവിന്നും, ആപത്തുണ്ടാകുന്നതു് അവക്കിഷ്ടമാണൊ? ഒരിക്കലും ആയിരിക്കുവാൻ വഴിയില്ല. അതിനാൽ അവർ, അവക്കു ക്ഷേത്രപ്രവേശനം വേണ്ടെന്നുവെക്കുന്നതായിരിക്കും, നല്ലതു് എന്നു് പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലൊ.

വൃദ്ധഹാരീതസ്മൃതിയിലെ ഒരു ശ്ലോകം നോക്കുക:—

"പ്രാസാദദേവഹർമ്മ്യാണാം ചണ്ഡാലപതിതാദിഷു
അന്തഃപ്രവിഷ്ടേഷ്വഥശുദ്ധിശാസ്ത്രോക്തകർമ്മണാ
ഗോഭിസ്സംക്രാമണം കൃത്വാ ഗോമൂത്രേണൈവസേചയേൽ."

ഒരു ചണ്ഡാളൻ, ഒരു ക്ഷേത്രത്തിന്റെ പ്രാസാദത്തിൽ പ്രവേശിക്കുന്നപക്ഷം, ആ ക്ഷേത്രം ചാണകംകൊണ്ടും, ഗോമൂത്രംകൊണ്ടും മെഴുകി ശുദ്ധിപ്പെടുത്തേണ്ടതാണ്. ഈ അധികാരികൾതന്നെ, ഒരു ചണ്ഡാളന്നു് ഗോപുരത്തിന്റെ സ്വല്പം അകലെവരെ വരാമെന്നും, അവിടെ നിന്നു ഗോപുരത്തെ ആരാധിക്കാമെന്നും പറഞ്ഞിരിക്കുന്നു.

സൂതസംഹിതയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"ശേഷാണാം ഹരികേതാനാം ഗോപുരത്തുവിധീയതേ
പ്രതിലോമാന്ത്യജാതീനാം നൃപിശ്രേഷ്ഠാ സമാചരേൽ."

മനുസ്മൃതി, അദ്ധ്യായം 10. ശ്ലോകം 61.

"ഏതുരാജ്യത്തിൽ അവർ (ചണ്ഡാലന്മാർ) അധികം ജനിക്കുന്നുവോ, ആ രാജ്യം എളുപ്പത്തിൽ അധഃപതിക്കുന്നു. അവിടത്തെ, ഉയർന്ന നാലുജാതിക്കാരുടേയും ശുദ്ധി, ഇല്ലാതായി തീരുന്നു. അവിടത്തെ നിവാസികളെല്ലാം, ക്ഷണേന നശിച്ചുപോകുന്നു."

ഇന്നത്തെ നവീകരണക്കാരുടെ, ഈ "പഞ്ചസാരയിൽ മുക്കിയിരിക്കുന്ന," വാക്കുകേട്ട്, പഞ്ചമരാരും വഞ്ചിക്കപ്പെടരുതേ! ഇന്നത്തെ നവീകരണക്കാർക്ക്, ശാസ്ത്രത്തിൽ വിശ്വാസമില്ല. അവർ ശാസ്ത്രങ്ങളെ എതിർക്കുന്നു; യോഗികളേയും ജ്ഞാനികളേയും അധിക്ഷേപിക്കുന്നു, അവർക്കു സകല നിയമങ്ങളിൽനിന്നും, പ്രതിബന്ധങ്ങളിൽനിന്നും, സ്വാതന്ത്ര്യം ലഭിക്കണം. തങ്ങൾക്കിഷ്ടംപോലെ, ചോദിക്കുവാൻ ആരുമില്ലാതെ, തുള്ളിക്കൊണ്ടു നടക്കണം. അതാണ് അവരുടെ മതം; അതാണ് അവരുടെ അഭീഷ്ടം; അതാണ് അവരുടെ ഉത്തരവാദിത്വമില്ലായ്മ; അതുതന്നെയാണ് അവരുടെ ബുദ്ധിഭ്രമം!! അല്ലയൊ പഞ്ചമരെ, ഈ നവീകരണക്കാരുടെ കൊട്ടനുസരിച്ച്, നിങ്ങൾ തുള്ളുവാൻ പുറപ്പെടരുതു. അവർ നിങ്ങളെ ആപത്തിലേക്കാണ് നയിക്കുന്നതു്. നിങ്ങളെ ചാടിക്കുവാനുള്ള കിണർ, അവർ ആദ്യമേ കണ്ടുവെച്ചു കഴിഞ്ഞിരിക്കുന്നു. നിങ്ങൾ സനാതനികളെ സ്നേഹിക്കുക; അവരുടെ പ്രീതിസമ്പാദിക്കുവാനുള്ള മാർഗ്ഗം തേടുക. അവരാണ് നിങ്ങളുടെ യഥാർത്ഥസഹോദരന്മാർ; അവരാണ് നിങ്ങളുടെ അഭ്യുദയകാംക്ഷികൾ. ഏതൊരു ബ്രാഹ്മണനും, തന്റെ സന്ധ്യാവന്ദനത്തിനുശേഷം, ദിവസംപ്രതി പ്രാർത്ഥിക്കുന്നതു് ഇങ്ങിനെ ആണ്: "സർവ്വേജനാസ്സുഖിനോഭവന്തു" ഓരോ യാഗത്തിന്റേയും, യജ്ഞത്തിന്റേയും, ഒടുവിൽ സോമയാജികൾ ചണ്ഡാലന്മാരുടെ പൂർവ്വികന്മാർക്കായി ജലം നല്കുന്നു. അവർ ചണ്ഡാലന്മാരുടേയും, പതിതന്മാരുടേയും, പാഷാണ്ഡന്മാരുടേയും, ഐഹികപാരത്രികസുഖാഭിവൃദ്ധിക്കായി പ്രാർത്ഥിക്കുന്നു.

ഇന്നു്, ഭംഗിയും സ്വാദും ഏതിനുണ്ടെന്നു നിങ്ങൾക്കു തോന്നുന്നുവൊ, അതു് വിഷമമാണെന്നു് ഒടുവിൽ ബോദ്ധ്യപ്പെടാതിരിക്കയില്ല. ഇന്നു് ചവർപ്പുള്ളതായി നിങ്ങൾ വിചാരിക്കുന്ന സാധനം, വാസ്തവത്തിൽ അമൃതം തന്നെ ആണെന്നും അറിയുവാൻ കഴിയും. "ഭൂതാ

വർവാക്കും, മുളനൊല്ലിക്കയും, മുമ്പിൽ കയ്പും, പിന്നെ മധുരിക്കും." എന്ന പഴമൊഴി നിങ്ങൾക്ക് അക്ഷരംപ്രതി കാൎയ്യമായിരിക്കട്ടെ. ഇതാ ഞങ്ങൾ നിങ്ങളെ വീണ്ടും ഉപദേശിക്കുന്നു. പഞ്ചമരേ, സാധുസ്ഥിതരേ, ഹിന്ദുമതമാണ് ലോകത്തിലെ ഏററവും ശ്രേഷ്ഠമായ മതം; പുരാതനകാലം മുതൽ, ലോകമെങ്ങും സുപ്രസിദ്ധി സമ്പാദിച്ചിരിക്കുന്ന അമൂല്യരത്നം, അതുതന്നെയാണ്. ആ മതം വേദങ്ങളിലും ശാസ്ത്രങ്ങളിലും, പുരാണങ്ങളിലും, സ്മൃതികളിലും, ശ്രുതികളിലും, പൂൎണ്ണമായി വിശ്വസിക്കുന്നു. അവയുടെ വിധിയെ ആചരിക്കുന്നു; നിശ്ശങ്കം അനുസരിക്കുന്നു. ഈ അനുസരണം, നിശ്ചയമായും, സൎവ്വസുഖത്തേയും കടുവിൽ മോക്ഷത്തേയും, നല്കാതിരിക്കയില്ല. അതിനാൽ ആ മതത്തിലും, മതഗ്രന്ഥങ്ങളിലും, വിശ്വസിക്കുക; യോഗികളുടേയും, ജ്ഞാനികളുടേയും വാക്കിനെ അനുസരിക്കുക. അതാണ് നിങ്ങളുടെ ധൎമ്മം, അതാണ് നിങ്ങളുടെ കൎത്തവ്യം. ഹിന്ദുമതത്തിലുള്ള സമസ്തജാതിക്കാരും—പഞ്ചമരും അവരിൽ താണവരും കൂടി—ശാസ്ത്രങ്ങളെ വിശ്വസിക്കട്ടെ; ശാസ്ത്രവിധികളെ അനുസരിക്കട്ടെ. അവരുടെ പൂൎവ്വാചാരത്തേയും, സംസ്കാരത്തേയും, സമ്പ്രദായത്തേയും സംരക്ഷിക്കട്ടെ. ഇഹലോകത്തിലും പരലോകത്തിലും അവൎക്ക് സൎവ്വസുഖവും ലഭിക്കട്ടെ. സൎവ്വേശ്വരൻ കടാക്ഷിക്കട്ടെ.!!

---

## രാജ്യത്തിലെ നിയമം.

---

ഐ. എൽ. ആർ. 7 ബാംബേ. 323. ആനന്ദറാവു, ഷാങ്കർഢാജിയുടെ പേരിൽ കൊടുത്തിരുന്ന അന്യായം.

ഈ അന്യായത്തിൽ, ചിപ്പാണിബ്രാഹ്മണൎക്ക് പുരാതനകാലം മുതൽ ഒരു പ്രത്യേകബ്രാഹ്മണവൎഗ്ഗത്തെ അവരുടെ ക്ഷേത്രങ്ങളിൽ നിന്ന് അകററിനിൎത്തുവാൻ അധികാരമുണ്ടായിരുന്നെന്നും, ഇപ്പോൾ ആ അധികാരം ആക്രമിക്കപ്പെട്ടിരിക്കുന്നുവെന്നും, അതിനെ തടയണമെന്നുമാണ്, അപേക്ഷിച്ചിരുന്നത്. കടുവിൽ അന്യായപ്രകാരംതന്നെ, ബഹുമാനപ്പെട്ടപ്രഭുക്കന്മാർ, വിധിനല്കുകയുണ്ടായി. അനേകകാലം മുതൽ അവരനുഭവിച്ചുവന്ന അവകാശത്തെ, അവൎക്ക് നല്കുകയും, മറവുള്ളവരെ (പ്രതികളെ)അവരുടെ ക്ഷേത്രത്തിൽ പ്രവേശിക്കരുതെന്ന്, ഒരു നിരോധനാജ്ഞമൂലം വിലക്കുകയും ചെയ്തു.

49. മദ്രാസ്സ് നിയമപുസ്തകം. 821. പി. സി.

വൎണ്ണംകൊണ്ടും ജാതികൊണ്ടും ശരിയായ പാർസിസമുദായത്തിൽ പെട്ടവനല്ലാത്ത ഒരുവൻ (ആൎത്തൊസൊറാസ്റ്റ്രിയൻമതത്തെ അനുസരിക്കുന്നവൻതന്നെ) റങ്കൂണിലെ പാർസിക്ഷേത്രത്തിൽ, കടക്കുവാനും ആരാധന നടത്തുവാനും, അൎഹനല്ലെന്നു, വിധിച്ചിരിക്കുന്നു.

ഐ. എൽ. ആർ. 13 മദ്രാസ്സ്. 293.

വെങ്കിടചലാപതിയും സുബ്ബരായിഡുവും ആയിട്ടുള്ള കേസ്സ്.

ഇതിൽ, പറയൎക്ക്, ക്ഷേത്രത്തിന്റെ മതില്ക്കകത്തുതന്നെ, പ്രവേശിക്കുവാൻ അധികാരമില്ലെന്നും, ശൂദ്രന്മാൎക്കും, ബനിയന്മാൎക്കും ക്ഷേത്രത്തിന്നകത്ത് പ്രത്യേകസ്ഥലംവരെ മാത്രമെ പോകുവാൻ അവകാശമുള്ളു എന്നും, വിധിച്ചിരിക്കുന്നു. നിശ്ചയമായും, ക്ഷേത്രങ്ങൾ ഹിന്ദുമതക്കാൎക്കെല്ലാവൎക്കും ഒരുപോലെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെങ്കിലും, പ്രവേശനവിഷയത്തിൽ ചില പ്രത്യേക നിബന്ധനകളെല്ലാം ഉണ്ട്.

29. മദ്രാസ്സ് നിയമപുസ്തകം.

ഗോപാലമുപ്പണ്ണാർ എന്ന ആളും, സുബ്രഹ്മണ്യയ്യരും ആയിട്ടുള്ള കേസ്സ്.

ഈ കേസ്സ് ശൂദ്രജാതിയിൽ പെട്ട ഒരുവൻ, തനിക്ക് ക്ഷേത്രത്തിൽ ഇഷ്ടംപോലെ കടക്കുവാൻ വേണ്ട അവകാശം സ്ഥാപിക്കുവാനായി കൊടുത്തിരുന്നതാണ്.

മഹാമണ്ഡപത്തിൽനിന്ന്, ദേവനെ ആരാധിക്കുവാനുള്ള അയാളുടെ അവകാശം, ശരിയായി അനുവദിച്ചു. അതിൽ കൂടുതലായ ഒരവകാശം ന്യായാനുസരണം നല്കപ്പെടുവാൻ പാടില്ല. ഈ കേസ്സിനെ സംബന്ധിച്ചുള്ള, മിസ്റ്റർ സദാശിവയ്യരുടെ വിധി, പ്രത്യേകം സ്മരണീയമാണ്. അതിൽ ശൂദ്രജാതിയിൽ താണജാതിക്കാൎക്കും, ക്ഷേത്രപ്രവേശനാവകാശം ഇല്ലെന്നു പറഞ്ഞിരിക്കുന്നു. അസ്പൃശ്യൎക്ക് ഈ അവകാശമില്ല. എന്തെന്നാൽ അവർ അശുദ്ധക്കാരായ ജാതിക്കാരിൽ ഉൾപ്പെടുന്നു. അദ്ദേഹം മറ്റൊരു കേസ്സിന്റെ വിധിയേയും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അത് ഐ. എൽ. ആർ. 31 മദ്രാസ്സ്, 236-ാംപേജിൽ റിപ്പോർട്ടു ചെയ്തിരിക്കുന്നതാണ്. അതിൽ ഇങ്ങിനെ പറയുന്നു. ''ഒരു നീതിന്യായക്കോടതിക്ക് ഒരാചാരത്തെ, 'സമത്വ'ബോധത്തിന്നോ, വ്യക്തിയുടെ അഭിപ്രായത്തിന്നോ, വിരോധമാണെന്നു വിചാരിച്ച്, തള്ളി കളയുവാൻ പാടില്ല. ഒരു വ്യക്തിയുടെ, 'ശരി', 'തെററ്',

എന്ന അഭിപ്രായം, ഈ വിധമുള്ള വിഷയങ്ങളിൽ സ്വീകാൎയ്യയോഗ്യമല്ല തന്നെ. ഈ വിധത്തിലുള്ള അനേക ആചാരങ്ങളെ കോടതികൾ വിലവക്കുകയും, ബലപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. സാധാരണ ജനങ്ങളുടെ അഭിപ്രായാനുസരണം, ഇതു് അന്യായമെന്നും, ദുഷ്പ്രാവഹമെന്നും, തോന്നാം. ഈ കോടതിക്ക് ഒരു ക്ഷേത്രത്തിലെ ആചാരങ്ങളും അനുഷ്ഠാനങ്ങളും, യുക്തിവാദത്തിനും, സമത്വവാദത്തിനും യോജിച്ചതാണൊ, എന്നു നോക്കേണ്ട ആവശ്യമില്ല. നവീനാദൎശങ്ങൾക്കും, പരിഷ്കാരത്തിനും, അവ അനുയോജ്യം തന്നെ ആണൊ എന്ന വിചിന്ത്യവും, ഈ കോടതി ചെയ്യുവാൻ പാടില്ലാത്തതാണ്. ഈ ക്ഷേത്രം എതു സമുദായക്കാരുടെ ആവശ്യത്തിനും, ഉപയോഗത്തിനും ആയി ഉദ്ദേശിച്ചു നിൎമ്മിക്കപ്പെട്ടുവോ, ആ സമുദായക്കാരുടെ ആചാരവും, വിശ്വാസവും ഈ കോടതി സംരക്ഷിക്കേണ്ടതാണ്. അവയെ അടിസ്ഥാനമാക്കി മാത്രമേ ഈ കോടതിക്ക് ഒരു വിധി കല്പിക്കുവാൻ പാടുള്ളു. അധികാരമുള്ളു.” ഈ വിധിയും, ചില ജാതിക്കാരുടെ സ്പൎശം, ബ്രാഹ്മണരെ മാത്രമല്ല, ശൂദ്രരേയും അശുദ്ധമാക്കുന്നുഎന്ന് സമ്മതിച്ചിരിക്കുന്നു.

ഐ. എൽ. ആർ. 32 മദ്രാസ്, പേജ് 286.

ഇതു്, മധുരയിൽ ഷണ്ണാർ എന്ന വൎഗ്ഗക്കാരെ സംബന്ധിക്കുന്നതാണ്. മദ്രാസ് ഹൈക്കോട്ടിലെ ബഹുമാനപ്പെട്ട ജഡ്ജിമാർ അവർ അസ്പൃശ്യരാണെന്നും, അസ്പൃശ്യൎക്കു ക്ഷേത്രപ്രവേശനാനുവാദമില്ലെന്നും, വിധിച്ചു.

18. മദ്രാസ് നിയമപുസ്തകം 387. പി. സി. നോക്കുക. ഈ വിധിയെപ്പററി നല്കപ്പെട്ട ‘അപ്പീലും’ തള്ളി കളഞ്ഞു. ഹൈകോട്ടിലെ വിധിയെ ബലപ്പെടുത്തി.

ഇതുപോലെ ശാസ്ത്രങ്ങളേയും, പുരാതന കാലം മുതൽ നടപ്പിലിരുന്നുവന്ന ആചാരത്തേയും, കോടതികളിലെ വിധികൾ വിലവച്ചിരിക്കുന്നു. അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനത്തെ, കോടതികളും വിരോധിച്ചിരിക്കുന്നു. പഞ്ചമർ ഹിന്ദുക്കളാണെന്നു പറയുന്നപക്ഷം, അവർ ഹിന്ദുശാസ്ത്രങ്ങളെ അനുസരിക്കുവാൻ, നിൎബ്ബന്ധിതരാണ്. അവർ ശാസ്ത്രനിയമങ്ങളെ അനുസരിക്കണം. ആ ശാസ്ത്രനിയമങ്ങൾ അനുസരിച്ച്, അവൎക്കു ക്ഷേത്രത്തിൽ പ്രവേശിക്കുവാൻ അവകാശമില്ല. അവർ ഹിന്ദുക്കളല്ല എന്നു പറയുന്നപക്ഷം: പ്രത്യക്ഷമായവിധം തന്നെ,

അവൎക്ക് ഹിന്ദുക്ഷേത്രങ്ങളിൽ യാതൊരു കാൎയ്യവുമില്ല. തന്മൂലം, പ്രവേശനാനുവാദം നല്കുവാനും, പാടില്ല.

അസ്പൃശ്യതയെ ഇല്ലായ്മചെയ്യുന്നതും, അവൎക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതുമായ, രാജ്യനിയമം ഉണ്ടാക്കാമോ?

ഹിന്ദുമതം അനുസരിച്ച്, വിശുദ്ധമായ മതഗ്രന്ഥങ്ങളിൽ വിധിച്ചിരിക്കുന്ന നിയമങ്ങളേയും അനുഷ്ഠാനങ്ങളേയും മാറ്റുന്നതിനോ, വ്യത്യാസപ്പെടുത്തുന്നതിനോ, ആൎക്കും, മഹാരാജാവിനുപോലും, അധികാരമില്ല. രാജാക്കന്മാരുടെ പ്രവൃത്തിപോലും, ഈ മതഗ്രന്ഥങ്ങളിലെ നിയമങ്ങളെ അനുസരിച്ചിരിക്കേണ്ടതാണ്. മനുസ്മൃതിയിലെ ഏഴാം അദ്ധ്യായം, രാജാക്കന്മാർ പ്രവൃത്തിക്കേണ്ടതായ കൎത്തവ്യങ്ങളെപറ്റി, പ്രതിപാദിക്കുന്നു. പദ്യം 2. നോക്കുക. അത്, രാജാക്കന്മാർ നിയമസംരക്ഷണത്തിൽ പ്രത്യേകം മനസ്സിരുത്തേണ്ടതാണെന്നു വ്യക്തമായി പറഞ്ഞിരിക്കുന്നു. അതിനാലാണു ഹിന്ദുരാജാക്കന്മാർ, എത്ര ശ്രേഷ്ഠന്മാരായിരുന്നാലും, എത്രതന്നെ ശക്തന്മാരായിരുന്നാലും, ഹിന്ദുനിയമങ്ങളേയും, ഹിന്ദുശാസ്ത്രങ്ങളേയും ഭേദപ്പെടുത്തുവാൻ ഉദ്യമിക്കാതിരുന്നത്. നിയമങ്ങളെ വ്യാഖ്യാനിക്കുന്നതിനും, ശാസ്ത്രങ്ങൾ ഒന്നുംതന്നെ പറഞ്ഞിട്ടില്ലാത്ത ചില സംഗതികളെപ്പറ്റി, ഒരു തീൎപ്പു കല്പിക്കുന്നതിനും ഉള്ള അധികാരം, വേദപരിജ്ഞാനം നല്ലവണ്ണമുള്ള ഒരു സഭയിൽ സമൎപ്പിക്കപ്പെട്ടിരുന്നു. എന്നാൽ അവൎക്ക്, ഈ സഭാംഗങ്ങൾക്ക്, ശാസ്ത്രങ്ങൾ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്ന സംഗതികളെപ്പറ്റി, ആലോചിക്കുന്നതിനോ, അവയെ ഭേദപ്പെടുത്തുന്നതിനോ, മാറ്റുന്നതിനോ ഉള്ള അധികാരം ഉണ്ടായിരുന്നില്ല.

മനുസ്മൃതിയിലെ 12-ാം അദ്ധ്യായം ഈ വിഷയത്തെപ്പറ്റിയാണു പ്രതിപാദിക്കുന്നത്.

108-ാം പദ്യം, ശാസ്ത്രങ്ങൾ മൌനം അവലംബിച്ചിരുന്ന കാൎയ്യങ്ങളെപ്പറ്റി, വിശുദ്ധന്മാരായ ഒരു ബ്രാഹ്മണരുടെ പരിഷത്തിനു വിധി കല്പിക്കുവാൻ അധികാരമുണ്ടെന്നു പറഞ്ഞിരിക്കുന്നു.

109 മുതൽ 113 വരെയുള്ള പദ്യങ്ങൾ, അപ്രകാരമുള്ള ഒരു ബ്രാഹ്മണപരിഷത്തിന്റെ വിശേഷണങ്ങളെ പറ്റി പറയുന്നു.

114-ാം ശ്ലോകം ഇതാണു പറയുന്നത്. "അനേകായിരം, നാമം മാത്രമുള്ള ബ്രാഹ്മണർ, അടങ്ങിയിരുന്നാലും, അത് ഒരു ശരിയായ പരിഷത്താകുന്നതല്ല. വിവാദവിഷയങ്ങളെ ഒരു തീൎപ്പു കല്പിക്കുന്നവർ, മതഗ്രന്ഥങ്ങളെപ്പറ്റിയ ഒരു നല്ല ജ്ഞാനം ഉള്ളവരായിരിക്കണം. ആ

തരം വിഷയങ്ങളെ പററിയും, അവർ നല്ല ജ്ഞാനം സമ്പാദിക്കേണ്ടതാണ്.

118_ാംശ്ലോകം പറയുന്നതു നോക്കുക.

മററു മഹാന്മാരേയുംകൂടി ചേൎന്നതിനു സൌകൎയ്യപ്പെടാതെ വന്നാൽ, വേദനിയമങ്ങളെ നല്ലവണ്ണം അറിഞ്ഞിരിക്കുന്ന ഒരൊററ ബ്രാഹ്മണന്റെ അഭിപ്രായം, ഏററവും ഉയൎന്ന അധികാരിയുടെ നിയമമായി കണക്കാക്കേണ്ടതാണ്. വേദപരിജ്ഞാനം നല്ലവണ്ണമില്ലാത്ത, ആയിരം പേരുടെ വിധിയും, വകവെക്കുവാൻ പാടില്ല.

ഹിന്ദുമതത്തേയോ, സമുദായത്തേയോ സംബന്ധിക്കുന്ന യാതൊരു കാൎയ്യങ്ങളിലും, ഒരു തീൎപ്പു കല്പിക്കുവാൻ, മദിരാശി നിയമസഭക്കോ, ഭാരതനിയമനിൎമ്മാണസഭക്കോ, ബഹു: ബ്രിട്ടീഷ്ചക്രവൎത്തിക്കുതന്നെയോ, അധികാരമില്ല. ഈ മതാചാരങ്ങളെ അവർ, അവഗണിക്കുകയോ, ഭേദപ്പെടുത്തുകയോ, ഇല്ലാതാക്കുകയോ, ചെയ്യുവാൻ പാടില്ല. ജഗത് ഗുരുക്കന്മാൎക്കോ, മതാധിപതികൾക്കു തന്നെയോ, ശാസ്ത്രങ്ങൾ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്ന യാതൊന്നിനേയും പററി, ഒരു വ്യത്യാസപ്പെട്ട തീൎപ്പു കല്പിക്കുവാൻ പാടില്ല. ശാസ്ത്രങ്ങൾ, ഒരു പ്രത്യേക വിധത്തിൽ പറഞ്ഞിരിക്കുന്ന ഒരു സംഗതിയെ, അതേവിധം തന്നെ സ്വീകരിക്കേണ്ടതാണ്. ശാസ്ത്രങ്ങൾ മൌനം അവലംബിച്ചിരിക്കുന്ന സംഗതികളെപ്പററി മാത്രമേ, അവൎക്കു യോഗം കൂടി ആലോചിച്ച്, തീൎച്ചപ്പെടുത്തുവാൻ അധികാരമുള്ളു.

മതത്തേയും സമുദായത്തേയും സംബന്ധിക്കുന്ന കാൎയ്യങ്ങൾ, ഒരു വ്യക്തിയുടേയോ, അഥവാ പലരുടേയും കൂടിയോ,—അയാളോ, അവരോ, എത്ര ശ്രേഷ്ഠന്മാരുമായിരിക്കട്ടെ—ഉള്ള അഭിപ്രായവും, അഭിലാഷവും അനുസരിച്ച്, ഭേദപ്പെടുത്താമോ? ഇവയെ ഓരോ ഭരണാധികാരികൾക്കും ഓരോ വിധത്തിൽ ഭേദപ്പെടുത്താമോ? മററു മതക്കാരായ ഭരണാധികാരികൾക്ക് ഈ കാൎയ്യങ്ങളിൽ പ്രവേശിക്കാമോ? അങ്ങിനെ ആണെങ്കിൽ ഇതിന്റെ അവസാനം എന്തായിരിക്കും? മതത്തേയും സമുദായത്തേയും സംബന്ധിക്കുന്ന കാൎയ്യങ്ങളിൽ പോലും, ഒരു സ്ഥിരതയുണ്ടായിരിക്കുകയില്ല! ഓരോരുത്തരുടേയും വിശ്വാസം, എന്നും ഓരോ വിധം ഭേദപ്പെട്ടുകൊണ്ടിരിക്കും. മതത്തേയും സമുദായത്തേയും സംബന്ധിക്കുന്ന നിയമങ്ങളെ ഭേദപ്പെടുത്തുവാൻ, ഒരു ഭരണാധികാരിക്കു അനുവാദം നല്കപ്പെടുന്നതായാൽ, മറെറാരു ഭരണാധികാരി വരുന്ന സമയം അദ്ദേഹത്തിന്റെ മതം സ്വീകരിക്കുവാൻ നിൎബ്ബന്ധിക്കും;

അനുസരിക്കാത്ത പക്ഷം കഠിനമായ ശിക്ഷയും നല്കപ്പെടും. അതി ന്നു സമ്മതിക്കാവുന്നതാണോ?

ഒരുത്തന്, തന്റെ വിശ്വാസത്തെ പരിത്യജിക്കുക എന്നതിൽ കൂടുതലായി, യാതൊരു മാനഹാനിയും, പോരായ്മയും വരുവാനില്ല എന്നു മി. ഗാന്ധി ഈയിടെ പറയുകയുണ്ടായി. എന്നാൽ സനാതനികളുടെ വിശ്വാസം, കേവലം മനോരാജ്യത്തെയും, വ്യാമോഹത്തെയും അടിസ്ഥാനമാക്കിയിട്ടുള്ള ഒന്നല്ല. അത് ഒരു പ്രത്യേക വ്യക്തിയുടേയോ, അഥവാ ഒരു കൂട്ടം ആളുകളുടേയോ വിശ്വാസം മാത്രമല്ല. അത് അവരുടെ ശാസ്ത്രങ്ങളേയും, അനേകകാലമായി നടപ്പിലിരുന്നു വന്ന ആചാരങ്ങളേയും, അനുഷ്ഠാനങ്ങളേയും ആസ്പദമാക്കിയിട്ടുള്ളതാണ്. ആ സ്ഥിതിക്ക് ആ വിശ്വാസത്തെ പരിത്യജിക്കുക എന്നത്, സനാതനികൾക്ക് എത്രമാത്രം മാനഹാനിയേയും, പോരായ്മയേയും ഉണ്ട് ഉണ്ടാക്കുന്നതെന്ന്, മി. ഗാന്ധിക്ക് ആലോചിച്ചാൽ അറിയുവാൻ സാധിക്കും.

ഇനി മേലിലെങ്കിലും മി. ഗാന്ധി, മറ്റുള്ളവരുടെ ആദർശങ്ങളേയും, വിശ്വാസങ്ങളേയും ആദരിക്കാതിരിക്കയില്ലെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. അദ്ദേഹം സ്വന്ത ആദർശത്തെയും, വിശ്വാസത്തെയും, മുറുക്കി പിടിക്കുവാൻ ഇഷ്ടപ്പെടുന്ന ഒരാളാണ്. "തന്നോട്, മറ്റുള്ളവർ ഏതുവിധം പെരുമാറണമെന്ന് ആഗ്രഹിക്കുന്നുവോ, അതുപോലെ അവരോടും പെരുമാറുക." എന്നാണ് ബൈബിൾ ഉപദേശിക്കുന്നത്. അങ്ങിനെ പ്രവൃത്തിക്കുന്നവരാണ് "മഹാത്മാക്കൾ." മി. ഗാന്ധിസ്വന്തവാക്കുകളെ തന്നെ വിഴുങ്ങാതിരിക്കട്ടെ! പൂർണ്ണബോദ്ധ്യത്തോടുകൂടി പറഞ്ഞ വാക്കുകളെ വിസ്മരിച്ച പ്രവൃത്തിക്കാതിരിക്കട്ടെ! യോഗികളും, ജ്ഞാനികളും, ഗമിച്ചിരുന്ന വിശിഷ്ടമാർഗ്ഗത്തിൽ കൂടെ പോകുവാൻ, സർവ്വേശ്വരൻ അദ്ദേഹത്തിന് തോന്നിക്കട്ടെ!!

ഓം, ശാന്തി, ശാന്തി.

(സഭാപതി അയ്യർ അയച്ചുതന്നത്)

# സാമൂതിരി മഹാരാജാവിൻെറ പ്രശ്നങ്ങൾ.

1. സ്വന്തമായൊ, ഊരാളൻെറ നിലയ്ക്കൊ, നിങ്ങളുടെ കീഴിൽ വല്ല ക്ഷേത്രങ്ങളും ഉണ്ടൊ? ഉണ്ടെങ്കിൽ ഏതെല്ലാമാണ്? എവിടെയാണ്.

2. അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ ശാസ്ത്രവിരോധമുണ്ടൊ? ഉണ്ടെങ്കിൽ അങ്ങിനെയുള്ള ഭാഗങ്ങൾ വിവരിച്ചെഴുതുക.

3. ശാസ്ത്രങ്ങൾ; വിരോധിക്കുമെങ്കിൽ കൂടി കാലാവസ്ഥക്കനുസരിച്ച് ക്ഷേത്രനടവടികളിൽ വല്ല ഭേദഗതികളും ചെയ്ത് അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം അനുവദിപ്പാൻ വിരോധമുണ്ടൊ? ഇല്ലെങ്കിൽ എങ്ങിനെയാണ വേണ്ടത്?

4. അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുവാൻ തീൎച്ചപ്പെടുത്തുന്ന പക്ഷം നിങ്ങൾ നിങ്ങളുടെ ക്ഷേത്രം തുറന്ന കൊടുക്കുവാൻ ഒരുക്കമുണ്ടൊ? സമയത്തിനൊപ്പാറി വല്ല നിൎണ്ണയവും ചെയ്യേണ്ടതുണ്ടൊ? ക്ഷേത്രങ്ങളിൽ അവരെത്രവരെ പ്രവേശിക്കാം?

---

## സാമൂതിരിമഹാരാജാവിൻെറ
## പ്രശ്നങ്ങൾക്കുള്ള സമാധാനങ്ങൾ.

൧

ചെറുമുക്കിൽ വൈദികൻ വാസുദേവൻ നമ്പൂതിരി.

---

എൻെറ ഇല്ലത്തെയ്ക്കു സ്വന്തമായും കൂട്ടൂരാളൻെറ നിലയ്ക്കും അവകാശപ്പെട്ടതായി ബ്രിട്ടീഷിലും തിരുവിതാംകൂറിലും ആയി ക്ഷേത്രങ്ങളുണ്ട്. അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ ശാസ്ത്രവിരോധമുണ്ട്. ഇതിന്ന് അനുബന്ധമായി ചില സംഗതികൾ താഴെ പറയുന്നു.

സന്ധ്യാസ്നാനം ജപോ ഹോമോ ദേവതാനാം ച പൂജനം.
ആതിഥ്യം വൈശ്വദേവശ്ച ഷൾകൎമ്മാണി ദിനേ ദിനേ.

എന്നിങ്ങനെ പരാശരാദി സ്മൃതികളിൽ ദേവതാപൂജയെ ബ്രാഹ്മണൎക്ക നിത്യഷൾകൎമ്മങ്ങളിലൊന്നായി വിധിച്ചിരിക്കുന്നു. ഈ ദേവതാപൂജ

യെതന്നെ അഗ്നിപുരാണത്തിൽ ആറു സ്ഥാനങ്ങളിലായും വിധിച്ചിട്ടുണ്ട്.

"അപ്സ്വഗ്നൗ ഹൃദയേ സൂര്യേ സ്ഥണ്ഡിലേ പ്രതിമാസു ച
ഷൾസ്വേതേഷു ഹരേസ്സമ്യഗർച്ചനം സ്മൃതിഭി: സ്മൃതം
അഗ്നൗ ക്രിയാവതാം ദേവോ ദിവി ദേവോ മനീഷിണാം.
പ്രതിമാ സ്വല്പബുദ്ധീനാം യോഗിനാം ഹൃദയേ ഹരി:
തസ്യ സർവ്വഗതത്വാച്ച സ്ഥണ്ഡിലേ ഭാവിതാത്മനാം"

ഇതുകൊണ്ട് അല്പബുദ്ധികൾക്കാണല്ലോ പ്രതിമകളിൽ ദേവതാപൂജയെ വിധിച്ചിരിക്കുന്നത്. ഇതിൽ പറയുന്ന ദേവതാർച്ചനമാണ് ദേവാലയങ്ങളിൽ നിത്യവും നിർവ്വഹിച്ചുവരുന്നത്. പൂജാസമർത്ഥന്മാർക്ക് നിത്യവും ഗൃഹത്തിൽവെച്ചുതന്നെ പ്രതിമാർച്ചനം സാദ്ധ്യമാണെങ്കിലും തദസാദ്ധ്യന്മാരായ സ്ത്രീബാലാദികൾക്കുംകൂടെ ദേവതോപാസനം സുസാദ്ധ്യമാക്കാൻവേണ്ടിയാണ ക്ഷേത്രം നിർമ്മിച്ച് താന്ത്രികന്മാരെക്കൊണ്ട് പ്രതിഷ്ഠിച്ച് പൂജകന്മാരെക്കൊണ്ട് നിത്യവും പൂജ മുതലായതും നടത്തിച്ചുവരുന്നത്. പ്രതിമോപാസനത്തിന് അല്പജ്ഞന്മാരാണ് അധികാരികളെന്നു പറഞ്ഞുവല്ലോ. എന്നാൽ ഈശ്വരൻ സർവ്വഗതനും നിർഗ്ഗുണനും നിർല്ലേപനുമാണെങ്കിലും കൃഷ്ണാദ്യവസരങ്ങളിൽ ഭഗവൽസ്വീകൃതമായും വിഭൂതിമത്തായും നിഗ്രഹാനുഗ്രഹസമർത്ഥമായും ജനനമരണരാഗദ്വേഷാദി വിശിഷ്ടമായും ശുദ്ധ്യശുദ്ധ്യാദിലേപസഹിതമായുമുള്ള ഒരു പരിമിതസ്വരൂപമാക്കി സങ്കല്പിച്ചാണ് പ്രതിമകളെ പ്രതിഷ്ഠിക്കുന്നത്. ഈ പ്രതിമകളിൽ വർണ്ണജാതികൾക്ക് വിധിച്ചിരിക്കുന്ന സംസ്കാരാദികളും ചെയ്തുവരുന്നുണ്ട്. തന്ത്രശാസ്ത്രപ്രകാരം പ്രതിഷ്ഠചെയ്തിട്ടുള്ള എല്ലാ ക്ഷേത്രങ്ങളിലും ഈവിധംതന്നെയാണ്. അതുകൊണ്ടു വർണ്ണജാതികളെപ്പോലെ ക്ഷേത്രദേവനും ശുദ്ധാശുദ്ധാദികൾ കല്പിക്കണമെന്നു വന്നുവല്ലോ.

അവർണ്ണർക്ക് "അയിത്ത"മെന്ന അശുദ്ധതത്വത്തെപ്പറ്റി പരാശരസ്മൃതി 12-ാമദ്ധ്യായത്തിൽ (ശ്ലോകം 58) ഇങ്ങിനെ വിധിച്ചിരിക്കുന്നു.

"യുഗം യുഗദ്വയഞ്ചൈവ ത്രിയുഗഞ്ച ചതുര്യുഗം
ചണ്ഡാലസൂതികോദക്യാ പതിതാ നാമധഃക്രമാൽ
തത്സന്നിധിമാത്രേണ സചേലം സ്നാനമാചരേൽ."

ബൃഹസ്പതിയിലുമിങ്ങിനെ തന്നെയാണ് വിധിച്ചിരിക്കുന്നത്. ഈ ശ്ലോകാർത്ഥത്തെ നീലകണ്ഠയോഗികൾ വ്യക്തമാക്കീട്ടുണ്ട്.

അന്യത്ര യുഗമാനം സ്യാദാ ചണ്ഡാലഹീനസംപദം
ചണ്ഡാലാന്ത്യേ വിധാതജ്ഞൈര്യോ മുഖ്യമദ്ധ്യമ ഹീനകാഃ
തേഷാം തു യുഗമാനം സ്യാൽ ഷണ്ഡവർഗ്ഗാദിശോത്തമകം
ഹീനാ ഭവന്തി മൃഗായുഷ്കസംഖ്യപാദാദയാ.
മുഖ്യാ ദ്വ്യൂനാധികതക്ഷാദ്യാ സ്സർവ്വേന്യേ മദ്ധ്യമാ സ്മൃതാഃ.

ഇതുകൊണ്ടു പതിതന്മാൎക്ക് 6 അടിയും, രജസ്വലയ്ക്കു 12 അടിയും, സൂതികയ്ക്കു 18 അടിയും, ഈഴവർ ആശാരി മുതലായവൎക്കു 24 അടിയും, മണ്ണാൻ, പാണൻ മുതലായവൎക്കു 36 അടിയും, ചെറുമൻ, പറയൻ മുതലായവൎക്ക് 48 അടിയുമാണെല്ലോ വിധിച്ചിരിയ്ക്കുന്നത്. ചെറുമൻ, പറയൻ, നായാടി ഇവൎക്കു 64 അടിയായിട്ടും ഒരു പക്ഷമുണ്ട്. അതുപ്രകാരമാണ് ഇപ്പോഴും നടപ്പ്. വൎണ്ണജാതികൾക്കുള്ളതുപോലെ ക്ഷേത്രദേവന്നും ഇവരുടെ സാമീപ്യംകൊണ്ട് അശുദ്ധി ബാധിയ്ക്കുമെന്ന് തന്ത്രസമുച്ചയം 10–ാം പടലത്തിൽ 2–ാംശ്ലോകം അശുദ്ധിനിമിത്തങ്ങളെക്കുറിയ്ക്കുന്ന കൂട്ടത്തിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു. "ക്ഷേത്രേമൃതിജ്ജനനാമങ്കണമണ്ഡപാദൌ മൂത്രാസൃഗാദിപതനം പതിതാദിവേശഃ" ഇവിടെ പതിതാദി എന്ന ആദിശബ്ദംകൊണ്ട് സൂതിക, രജസ്വല, ചണ്ഡാളൻ മുതലായവരെയാണ് വിവക്ഷിച്ചിട്ടുള്ളത്. അതുകൊണ്ടു ക്ഷേത്രത്തിലേയ്ക്കു അതാതാളുകൾക്കു വിധിച്ചിട്ടുള്ള അടിയിൽ കുറയാതെയുള്ള ദൂരം വൎജ്ജിയ്ക്കുകതന്നെ വേണം. അനാദി സദാചാരവും ഇങ്ങിനെതന്നെയായതുകൊണ്ട് അതിനെ മാറുവാൻ പാടുള്ളതല്ല. സാൎവ്വത്രികമായോ ദേശാചാരമായോ കുലാചാരമായോ നടന്നുവരുന്ന സദാചാരങ്ങൾക്ക് ശ്രുതിസ്മൃതികളെപ്പോലെ പ്രാമാണ്യമുണ്ടെന്ന് ധൎമ്മശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഗൌതമസ്മൃതി: "വേദോ ധൎമ്മമൂലം തദ്വിദാം ച സ്മൃതിശീലേ" മനുസ്മൃതി: "ശിഷ്ടാചാരസ്മൃതിവേദസ്ത്രിവിധം ധൎമ്മലക്ഷണം" ഈ വിഷയത്തിൽ ഇങ്ങിനെ പലേ വചനങ്ങളുമുണ്ട്. അതുപോലെ ദേശാചാരത്തിന്നും ശ്രുതിസ്മൃതികളെപ്പോലെ പ്രാമാണ്യമുണ്ട്. ദേവലഃ

"യസ്മിൻദേശേയആചാരോന്യായദൃഷ്ടഃ പ്രകല്പിതഃ
സതസ്മിന്നേവകൎത്തവ്യോദേശാചാരസ്മൃതോബുധൈഃ
യേഷ്വദേശേഷുയേദേവായേഷുദേശേഷുയേദ്വിജാഃ
യേഷുദേശേഷുയത്തോയം യാചതത്രൈവമൃത്തികാ.
യേഷുദേശേഷുയച്ഛൌചം ധൎമ്മാചാരശ്ചയാദൃശഃ
തത്രതാന്നാവമന്യേതധൎമ്മസ്തത്രൈവതാദൃശഃ

യസ്മിൻദേശേ പുരഗ്രാമേ ത്രൈവിദ്യനഗരേപിവാഃ
യോയത്രവിഹിതോധർമ്മ സ്തംധർമ്മംനവിചാലയേൽ.”

കുലാചാരത്തിന്നും പ്രാമാണ്യമുണ്ട്. മനു: “യേനാസ്യപിതരോ യാതാ യേനയാതാഃപിതാമഹാഃ തേനയായാൽ സതാംമാർഗ്ഗം തേനഗഛൻ നരിഷ്യതി” അനാദി ദേശാചാരകുലാചാരങ്ങളെ ഇളക്കാതെ രക്ഷിക്കുക എന്നതു് രാജധർമ്മവുമാണ്. യാജ്ഞവല്ക്യസ്മൃതി രാജധർമ്മത്തിൽ 343_ാം ശ്ലോകം. “യസ്മിൻദേശേയആചാരോ വ്യവഹാര കുലസ്ഥിതിഃ തഥൈവപരിപാല്യോസൌ യദാവശമുപാഗതഃ” മുൻപറഞ്ഞവിധം ശാസ്ത്രവിരോധംകൊണ്ടും, ആചാരവിരോധംകൊണ്ടും അവൎണ്ണൎക്ക ക്ഷേത്രപ്രവേശനം അനുവദിപ്പാൻ പാടുള്ളതല്ല. കാലാവസ്ഥക്കനുസരിച്ച് ക്ഷേത്രനടവടികളിൽ മാററം വരുത്തുവാൻ പാടില്ല. എന്റെ ക്ഷേത്രം അവൎണ്ണൎക്ക തുറന്നുകൊടുപ്പാൻ ഒരുക്കവുമില്ല.

---

൨

കിള്ളിമംഗലത്തു് നടുവത്തു് മഹാമഹോപാദ്ധ്യായൻ
നാരായണൻനമ്പൂതിരിപ്പാട്.

1. നമ്മുടെ കീഴിൽ ചേന്നാപുരം, ചിറയിൽ, അയ്യുന്ന്, പളങ്കിൽ ഇങ്ങിനെ നാലു ക്ഷേത്രമുണ്ട്. ഇതിൽ അയ്യുന്ന് തിരുവിതാംകൂറിലും, ശിഷ്ടം കൊച്ചിയിലുമാകുന്നു.

2. അവൎണ്ണൎക്ക് ക്ഷേത്രപ്രവേശത്തിന്ന് ശാസ്ത്രവിരോധമുണ്ട്. അതു് താഴെ ചേൎക്കുന്നു.

യുഗംച, എന്ന ബൃഹസ്പതിവചനമാണ് അയിത്തത്തിന്റെ പ്രമാണം. ഈ സ്മൃതിയുടെ അർത്ഥം_ചണ്ഡാളന്മാരെ നാലു യുഗം ദൂരത്തിലും സൂതികയെ 3 യുഗം ദൂരത്തിലും ഉദക്യയെ 2 യുഗം ദൂരത്തിലും പതിതന്മാരെ 1 യുഗം ദൂരത്തിലും വൎജ്ജിക്കണമെന്നാകുന്നു. ഈ സ്മൃതിയിൽ ചണ്ഡാളപദംകൊണ്ട് ആശാരി മുതലായവരേയും പാണൻ മുതലായവരേയും ചെറുമൻ, പറയൻ, നായാടി മുതലായവരേയും ഈ മൂന്നു തരക്കാരേയും ഗ്രഹിക്കുന്നു. യുഗശബ്ദത്തിന്റെ അർത്ഥം ദണ്ഡ് എന്നാകുന്നു. ആ ദണ്ഡ് 6 അടിയായിട്ടും 9 അടിയായിട്ടും 12 അടിയായിട്ടും 16 അടിയായിട്ടും ഇങ്ങിനെ 4 തരമുണ്ട്. ഇതിൽ ആശാരി തിയ്യൻ മുതലായവൎക്ക് 6 അടി പ്രമാണമായ 4 ദണ്ഡ് (24) അടിയും, പാണൻ പുള്ളോൻ മുതലായവൎക്ക് 9 അടി പ്രമാണമായ 4 ദണ്ഡ് (36) അടിയും ചെറുമൻ പറയൻ മുതലായവൎക്ക് 12 അടി പ്ര

മാണമായ 4 ഖണ്ഡ് 48 അടിയും അയിത്തമാകുന്നു. ചെറുമൻ മുതലായവക്ക് 16 അടി പ്രമാണമായ 4 ഖണ്ഡ് (64) അടിയെന്നും ഒരു പക്ഷമുണ്ട്. ഈ സ്മൃതിയെ എടുത്ത് മഴമംഗലം തന്റെ സ്മാർത്തപ്രായശ്ചിത്തഗ്രന്ഥത്തിൽ ശൂദ്രാന്ത്യകം എന്ന ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഇപ്രകാരം വിശദമായിപ്പറഞ്ഞിരിക്കുന്നു. ഈ സ്മൃതിയെ യാജ്ഞവൽക്യസ്മൃതിപ്രായശ്ചിത്താധ്യായത്തിൽ 30-ാമത്തെ ശ്ലോകത്തിന്റെ വ്യാഖ്യാനം മിതാക്ഷരിയിൽ വിജ്ഞാനേശ്വരയോഗീശ്വരനും പരാശരസ്മൃതിവ്യാഖ്യാനത്തിൽ മാധവാചാര്യരും എഴുതിട്ടുണ്ട്. ഈ ബൃഹസ്പതിസ്മൃതിയെക്കൊണ്ടും ക്ഷേത്രേ പതിതാദിവേശഃ എന്നുള്ള സമുച്ചയം 10-ാം പടലത്തിലെ ശ്ലോകംകൊണ്ടും ബ്രാഹ്മണർക്കും ദേവന്മാർക്കും അശുദ്ധി സമമായിട്ടാണ് കിട്ടുന്നത്. ഇപ്രകാരംതന്നെയാണു കേരളത്തിൽ സജ്ജനങ്ങൾ അനാദിപരമ്പരയായി അനുഷ്ഠിച്ചുവരുന്ന ശിഷ്ടാചാരം. ഇതു് ഇളക്കുന്നപക്ഷം "യസ്മിൻ ദേശേ" എന്ന ദേവലസ്മൃതിക്കു വിരോധം വരും.



8. ക്ഷേത്രനടവടികൾ ഭേദപ്പെടുത്തുന്ന കാര്യം സാമൂതിരിമഹാരാജാവു മുതലായ മഹാരാജാക്കന്മാരും ശിഷ്ടന്മാരായ മഹാജനങ്ങളും എല്ലാവരുംകൂടി ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണ്. അല്ലാത്തപക്ഷം പരക്കേസ്സമ്മതിപ്പാൻ പ്രയാസമാണല്ലോ. എന്ന് കൊല്ലം 1108 വൃശ്ചികം 7-ാംനു- കിള്ളിമംഗലത്തു മനക്കൽ മഹാമഹോപാധ്യായൻ നാരായണൻ നമ്പൂതിരിപ്പാട് (ഒപ്പും മുദ്രയും)

---

൩

അയ്യാശാസ്ത്രികൾ, ചേന്നമംഗലം.

27—3—108.

അതിപുരാതനകാലംമുതൽ അവർണ്ണർക്ക് ക്ഷേത്രപ്രവേശമില്ലാതെയാണല്ലോ നടന്നുവരുന്നത്. വളരെക്കാലമായിട്ടുള്ള നടപ്പ് (സദാചാരം)തന്നെ വലിയ പ്രമാണമാണ്. ഇതിനും പുറമെ ശാസ്ത്രങ്ങളും ഇവരുടെ സാന്നിദ്ധ്യമുണ്ടായാൽതന്നെ സ്നാനം വേണമെന്നും ക്ഷേത്രപ്രവേശം സംഭവിച്ചാൽ പുണ്യാഹം മുതലായ നിഷ്കൃതികൾ ചെയ്യണമെന്നും പ്രതിപാദിക്കുന്നുണ്ട്. ആയതിനാൽ ഇവർക്ക് ക്ഷേത്രപ്രവേശം ഒരിക്കലും അനുവദിപ്പാൻ പാടുള്ളതല്ല. ശാസ്ത്രനിഷിദ്ധകാര്യം ഏതുകാലത്തും അനുവദിക്കേണ്ടതല്ല. അങ്ങിനെ നിവൃത്തിയില്ലാതെ വരുന്നകാലത്തു അവിടുന്നു രാജ്യഭാരം നടത്തിവരുന്ന കൊച്ചി തിരുവി

താംക്കൂർ മഹാരാജാക്കന്മാരും ശാസ്ത്രജ്ഞന്മാരും ആസ്തികന്മാരുമായിരിക്കുന്ന ഉത്തമബ്രാഹ്മണരും മററുംകൂടി ആലോചിച്ച് നിവൃത്തിമാർഗ്ഗം സമ്പാദിക്കേണ്ടതാണ് എന്നാകുന്നു എന്റെ അഭിപ്രായം.

(എന്ന് അപ്പുശാസ്ത്രികൾ (ഒപ്പ്)

---

൪

തിരുനാവായ വാദ്ധ്യാൻ എന്ന ഇട്ടിത്തായൻ നമ്പൂതിരി.

108 തുലാം 27.

ഗുരുവായൂർ ക്ഷേത്രത്തിൽ അവർണ്ണർക്ക് ക്ഷേത്രപ്രവേശം ലഭിക്കേണ്ട സംഗതിയെപ്പററി 108 തുലാം 5-ാംനു- എഴുതി അയച്ചതായ ചോദ്യങ്ങൾ കിട്ടി.

നമുക്ക പൊന്നാനി താലൂക്കിലും തിരുവിതാംകൂർ കോട്ടയം താലൂക്കിലും ക്ഷേത്രങ്ങളുണ്ട്.

2 സ്മൃതി, സമുച്ചയം, സദാചാരം ഇതുകളാൽ അവർണ്ണർക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിന്ന വിരോധമുണ്ട്. ഏതേതു ഭാഗങ്ങളിലാണെന്നു മേൽപറഞ്ഞ ഗ്രന്ഥങ്ങൾ അവിടെപ്പരിശോധിച്ചാൽ അറിയാവുന്നതാണ്.

3 എന്റെ ക്ഷേത്രങ്ങൾ അവർണ്ണർക്ക് തുറന്നു കൊടുക്കുവാൻ ഒരുക്കമില്ല.

എന്ന് ഇട്ടിത്തായൻ വാദ്ധ്യാൻ നമ്പൂതിരി(ഒപ്പ്)

---

൫

വെള്ളപ്പാട്ട ഭട്ടതിരി—പൂതൃക്കോവ്.

108 വൃശ്ചികം 4-ാംനു-.

അവിടുന്നു നമുക്ക് ഇക്കഴിഞ്ഞ തുലാം 5-ാംനു- അയച്ച തീട്ടു കണ്ടു. അവിടത്തെ ചോദ്യങ്ങൾക്ക നമുക്ക പറവാനുള്ള മറുവടി താഴെ ചേർക്കുന്നു.

1 നമുക്ക സ്വന്തമായി പൊന്നൂര് അംശത്തിൽ പൂതൃക്കോവ് എന്ന ക്ഷേത്രവും, കൂട്ടായ്മയുള്ളതായി പൊന്നൂരംശത്തിൽ പൊന്നൂര്, തൃക്കടങ്ങോടംശത്തിൽ കരിക്കാട്, ഈ ക്ഷേത്രങ്ങളുമുണ്ട്.

2. അവർണ്ണരെന്നു പറയുന്നതു് ആരെല്ലാമാണെന്നു നമുക്ക

വിശദമായി മനസ്സിലാവുന്നില്ല. എങ്കിലും വിപ്രകൃഷ്ടന്മാരായിരിക്കുമെന്നു നാം ഊഹിക്കുന്നു. അങ്ങിനെയുള്ളവൎക്ക് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ ശാസ്ത്രവിരോധമുണ്ട്. അതിന്ന് സത്തുക്കൾ ഇപ്പോൾ ആചരിച്ചു വരുന്ന ആചാരം തന്നെ പ്രമാണമാണ്. പിന്നെ "നശൂദ്രദൃഷ്ട്യാ വിഗ്രഹാകദാചിദ്ദൃശ്യംഹരീയാഃ കലൌശധൎമ്മാഃ" എന്നും മററുമുണ്ടല്ലോ? ശാസ്ത്രോക്തമായി ഇനിയും പലതുമുണ്ട്. അതെല്ലാം പരിശോധിച്ച് ഇവിടെ വിവരിപ്പാൻ തൽക്കാലം അസാദ്ധ്യമാകയാലും അതുകൊണ്ട് ഇപ്പോൾ വല്ലതെ പ്രയോജനമുണ്ടെന്നു ബോദ്ധ്യമില്ലാത്തതിനാലും വിവരിച്ചിട്ടില്ല. ഗുരുവായൂർ ക്ഷേത്രത്തിൽ അവൎണ്ണൎക്ക് പ്രവേശനം അനുവദിപ്പാൻ തീൎച്ചപ്പെടുത്തുന്ന പക്ഷത്തിലും നമ്മുടെ ക്ഷേത്രങ്ങൾ തുറന്നു കൊടുപ്പാൻ ഒരുക്കവും സമ്മതവും ഇല്ല.

ഗുരുവായൂർ ക്ഷേത്രം അവൎണ്ണൎക്ക് സാധാരണയായി പ്രവേശനത്തിന്നു തുറന്നു കൊടുക്കുന്ന പക്ഷം ടി ക്ഷേത്രത്തിൽ നമ്മുടെ വകയായി ദിവസംതോറും മാസംതോറും വത്സരംതോറുമായി കഴിച്ചു വരുന്ന വഴിവാടുകൾ, സേവകൾ, എല്ലാം നിൎത്തുവാനല്ലാതെ യാതൊരു മാൎഗ്ഗവും കാണുന്നില്ലാത്തതിനാൽ അതുകൾ സങ്കടത്തോടുകൂടി നിൎത്തുവാനിടവരുന്നതാണെന്നും, വേറെയും ഈ വിധം ചെയ്യുവാൻ അധികം ആളുകൾ ഉണ്ടാവുമെന്നാണു നമുക്കറിവുള്ളതെന്നും ഉള്ള വിവരവും അറിയിച്ചു കൊള്ളുന്നു.

എന്ന് ടി. ദാമോദരൻ ഭട്ടതിരി.

---

൩

പൂമുള്ളിയിൽനിന്നും മറുപടി.

(1) നമുക്കു സ്വന്തമായി 22-ാം കൂട്ടരാണ്മയുള്ള 4-ാം ക്ഷേത്രങ്ങളുണ്ട്.

(2) ഓരോ ദിക്കിൽ പുരാതനമായി നടന്നു വരുന്ന നടപ്പ് അധൎമ്മമായാൽകൂടി അതിനെ വിരോധിക്കാതെ രക്ഷിക്കണമെന്നു ബൃഹസ്പതി സ്മൃതിയിൽ പറയുന്നു.

ഉദ്വഹ്യതേദാക്ഷിണാത്യൈ
ൎമ്മാതുലസ്യസുതാദ്വിജൈഃ
മദ്ധ്യദേശേകൎമ്മകരാശ്ശില്പിനശ്ചഗവാശനാഃ
മത്സ്യാദാശ്ചനരാസ്സൎവ്വേ വ്യഭിചാരരതാസ്ത്രിയഃ—ഉത്തരേ മദ്യപാ
ശ്ച *

നാശ്ശ സ്പൃശ്യന്ത്യണാം രജസ്വലാ. അപ്രസൂതാം പ്രഗേഛന്തി ഭ്രാതൃജായാമഭർത്തൃകാം തഥൈവ വൈതേപാലനീയാഃ പ്രജാഃ പ്രസൃഭൃതേന്ന്യഥാഃ; ഇത്യാദി വചനങ്ങൾകൊണ്ടു പറഞ്ഞിരിയ്ക്കുന്നതിനാൽ പണ്ടുക്കുപണ്ടേ സവർണ്ണരും അവർണ്ണരും സശ്രദ്ധം നടത്തി വരുന്ന ജാതി മര്യാദ അധർമ്മമായാൽ തന്നെ അതിനെ രക്ഷിയ്ക്കാതിരുന്നാൽ ശാസ്ത്രവിരോധമുണ്ട്. എന്നാൽ ജാതിമര്യാദ നിഷേധിച്ചിട്ടില്ലാത്തതിനാൽ അധർമ്മമല്ലെന്നു മാത്രമല്ല സ്മൃതികൊണ്ടും മററും ധർമ്മമെന്നു തീർച്ചപ്പെട്ടിരിക്കുന്നതുമാകുന്നു. ഇത്രയും വില പിടിച്ച ജാതിമര്യാദയെ അത്യാദരവോടുകൂടി രക്ഷിക്കാതെ നേരെ മറിച്ചു നശിപ്പിയ്ക്കുവാൻ സമ്മതിക്കുന്നതിലുള്ള ശാസ്ത്രവിരോധത്തിൻെറ ആധിക്യം പറഞ്ഞറിയിക്കേണ്ടതില്ലല്ലോ.

(൪) വിരോധമുണ്ട്. കാലഭേദംകൊണ്ടു ചില മാററം തന്നെത്താൻ വന്നു കൂടുന്നുണ്ടെങ്കിലും ഭൂതഭവിഷ്യദ്വർത്തമാനകാലദർശനം ഇല്ലാത്ത അസ്മദാദികൾക്ക് ഒരു വിധത്തിലും(അതായത്)കാലാവസ്ഥ നോക്കിയോ,ദേശഗതിചെയ്തോ,അനുവാദനിലയ്ക്കോ മറേറാ ലോകത്തിൽ പുരാതനാചാരം ലവലേശംപോലും മാററുവാൻ അധികാരമോ, ശാസ്ത്രസമ്മതമോ ഇല്ല. അത്രതന്നെയല്ല കാലാവസ്ഥനോക്കിപ്പുരാതന നടവടികൾക്കു വല്ല മാററവും ചെയ്യുന്നതായാൽ അതിന്നൊരു അറുതി കിട്ടുവാൻ സാദ്ധ്യമാകാത്തതും, അങ്ങിനെ ചെയ്തു തുടങ്ങിയാൽ സകല ആചാരങ്ങളും നശിച്ചു പോവാൻ ഇടയായിത്തീരുന്നതുമാണ്. അതുകൊണ്ട് എത്രയോ വില പിടിച്ച ക്ഷേത്രപരിപാലനത്തിൽ ഒരടിപോലും പിൻവലിയ്ക്കാതെ സർവ്വപ്രകാരേണയുംകൊണ്ടുപിടിച്ചു ശ്രമിക്കുകയും ദൈവഗത്യാ മാർഗ്ഗമില്ലാതെ വന്നുപോയാൽ പിന്നെയും സർവ്വദാ വല്ല വഴിയും കിട്ടുമോ എന്നാലോചിച്ചു കൊണ്ടിരിക്കയും ചെയ്യുന്നതാണു നമ്മുടെ ധർമ്മം.

നമ്മുടെ വക യാതൊരു ക്ഷേത്രവും അവർണ്ണർക്കു തുറന്നു കൊടുപ്പാൻ നാം ഒരുക്കമില്ല. എന്നുമാത്രമല്ല അതിന്നെതിരായി വല്ലവരും വല്ല പ്രവൃത്തിയും ചെയ്യുന്നതായാൽ അതിനെ അവസാനംവരെ എതിർപ്പാൻ നാം ഒരുക്കവുമാണ്.

ഇപ്പോൾ അവർണ്ണർക്കു ക്ഷേത്രപ്രവേശനം വേണമെന്നു് രാജ്യമെങ്ങും ലഹള കൂട്ടുന്നതു് ഈശ്വരഭക്തികൊണ്ടോ, ഈശ്വരാരാധനത്തിൽ ആസക്തികൊണ്ടോ, ആണെന്നു നമുക്കു തോന്നുന്നില്ല. അങ്ങിനെയാണെങ്കിൽ സർവ്വവ്യാപിയായ ഈശ്വരനെ അവർണ്ണർ തങ്ങളുടെ സ്വന്തം സ്ഥലത്തുവെച്ചോ, സ്വന്തമായി ക്ഷേത്രങ്ങൾ നിർമ്മിച്ചോ, ആരാധി

ച്ചാൽ മതിയാവുന്നതും, ആപ്രകാരം നാനാപ്രദേശങ്ങളിലും ഇപ്പോഴും നടന്നു വരുന്നതുമാകുന്നു. ഈ പ്രമാണം അനുസരിച്ചാണു സവൎണ്ണരും നടന്നു വരുന്നതു്. ഇതര കാൎയ്യലാഭങ്ങൾക്കുവേണ്ടി കീഴ്നടപടികളെ എല്ലാം തച്ചുടച്ചു സമുദായക്കുഴപ്പങ്ങളുണ്ടാക്കിത്തീൎക്കുവാൻ ശ്രമിക്കുന്ന ചിലരുടെ ദുൎബ്ബോധനയാലും ദുരുപയോഗത്താലുമാണു ഈ വിഷയത്തിന്നു് ഇത്ര ഗൌരവവും പ്രാധാന്യവുമുണ്ടായിത്തീൎന്നിട്ടുള്ളതു്. അതുകൊണ്ടു് അവിടന്നു് ഈകാൎയ്യങ്ങൾക്കു് ഒരു പ്രകാരത്തിലും വഴിപ്പെടുകയില്ലെന്നു നാം പൂൎണ്ണമായി വിശ്വസിക്കുന്നു. എന്നാൽ ഈ അവസ്ഥ രാജാവിങ്കൽ ധരിപ്പിച്ചുകൊള്ളുകയും വേണം.

എന്നു് 108 വൃശ്ചികം 7-ാംനു- പെരിങ്ങോട്ടുനിന്നെഴുതിയതു്

പൂമുള്ളി മനയ്ക്കൽ മൂപ്പിൽസ്ഥാനം ത്രിവിക്രമൻ നമ്പൂതിരിപ്പാടു്

(ഒപ്പ്. മുദ്ര)

---



൭

എ. കെ. ടി. കെ. എം. നാരായണൻനമ്പൂതിരിപ്പാടയച്ച മറുവടിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

2. നിഷേധിക്കുന്നതായ ശാസ്ത്രം ഉണ്ടെന്നു പറയുവാൻ ഇപ്പോൾ എനിക്കു സാധിക്കുകയില്ല. അനാദിയായി നടക്കുന്ന ഒരു നടവടിതന്നെ ശാസ്ത്രതുല്യമായിക്കരുതുന്നതിൽ യാതൊരാളും യാതൊരു തെറ്റും പറയുകയില്ലെന്നാണു എന്റെ അഭിപ്രായം. ശാസ്ത്രം വിരോധിക്കുന്നുവെങ്കിൽക്കൂടി കാലാവസ്ഥക്കനുസരിച്ചു നടവടികൾക്കു മാററം വരുത്തി പ്രവേശനം അനുവദിക്കുവാൻ വിരോധമുണ്ടോ എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നതിന്നു മുമ്പായി പല സംഗതികളും ആലോചിക്കേണ്ടതുണ്ടു്.

3 കാലാവസ്ഥക്കനുസരിച്ചു വരുത്തേണ്ടതായി വരുന്ന മാററങ്ങളിൽ ഇതിനെയും ഉൾപ്പെടുത്താമോ എന്നും ഉൾപ്പെടുത്താവുന്നതാണെങ്കിൽക്കൂടി അതിന്നുള്ള കാലമായോ എന്നും, ഇതുകൊണ്ടുദ്ദേശിക്കുന്ന പ്രത്യേകഫലം എന്തെന്നും, ഫലപ്രാപ്തി വരുന്നതുതന്നെയോ എന്നും മററും ലോകത്തേയും കാലത്തേയും നല്ലപോലെ അറിയുന്ന മഹാന്മാരും വൈദികന്മാരും തന്ത്രിമാരും പണ്ഡിതന്മാരും മററുമായി ഗാഢമായാലോചിക്കേണ്ടതും അതിന്നു ചുരുങ്ങിയ കാലം മതിയാവാത്തതിനാൽ വേണ്ടേടത്തോളം കാലം അവിടുന്നു് ഉണ്ടാക്കേണ്ടതും മേലെഴുതിയവി

ധമുള്ള കൂടിയാലോചനയ്ക്കു ശ്രമിയ്ക്കേണ്ടതും ആണെന്നു ഞാൻ അഭിപ്രായപ്പെടുന്നു.

---

൮

സി. മാനവിക്രമഏളയരാജാ.

1. ഉണ്ടു.

കരിമ്പുഴ, തെന്നാരമ്പാറക്കൊട്ട്, പെരിങ്ങോടുകാവ്, മച്ചിയൂർ, ബ്രഹ്മീശ്വരം, പ്രധാനമായി ഇതുകളാണ്. വള്ളുവനാട്ട്, പാലക്കാട്ട്, പൊന്നാനി ഈ താലൂക്കുകളിലാണ്.

2. യാതൊരു ആഗമശാസ്ത്രങ്ങളെ ആസ്പദിച്ചു ഹിന്ദുക്കൾ ക്ഷേത്രങ്ങളെ സ്ഥാപിച്ചിട്ടുണ്ടോ, ആശ്ശാസ്ത്രങ്ങൾ തന്നെ അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം വിരോധിച്ചിരിക്കുന്നു. ഇതിന്നുപുറമേ ശാസ്ത്രങ്ങളിലും കാണ്മ പൊന്തിനില്ക്കുന്ന നാട്ടാചാരവും അവൎക്ക് പ്രവേശനം സമ്മതിയ്ക്കുന്നില്ല.

3. വിരോധമുണ്ട്. നടപടികൾ ഭേദം ചെയ്യുവാൻ തക്കവണ്ണം കാലാവസ്ഥ എത്തിട്ടുണ്ടെന്നു വിചാരിയ്ക്കുന്നതും തെററാണ്.

അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം വേറെയുള്ളവർ അനുവദിയ്ക്കുന്നതായാൽകൂടി ഞാൻ എന്റെ ക്ഷേത്രങ്ങൾ അവൎക്ക് തുറന്നു കൊടുക്കുവാൻ ഒരുക്കമില്ല:

എന്ന് 1108 തുലാം 14-ാംനു-

സാമൂതിരികോവിലകത്ത് ഇരുന്നതിളുന്നോടത്തു

സമയംപോലെ ഉണത്തിപ്പാൻ

(സി. മാനവിക്രമഏളയരാജാ) (ഒ)

---

൯

എടത്രപ്പാട്ട് രാജാ, കോഴിക്കോട്ട്.

21-10-32-ലെതിരുവെഴുത്തും അതിൽ അടക്കം ചെയ്ത ചോദ്യങ്ങളും കണ്ടു. അതിലെ ചോദ്യങ്ങൾക്ക താഴെ പറയുന്ന ഉത്തരങ്ങൾ അയച്ചിരിയ്ക്കുന്നു.

1. ഉണ്ട്. കൈത്തളി, ഹരിഹരമംഗലം ഈ ക്ഷേത്രങ്ങളുണ്ട്. വള്ളുവനാട്ട താലൂക്കിലാണ്.

2. ശാസ്ത്രങ്ങളെപ്പററി വലിയ പരിജ്ഞാനമില്ലാത്തതിനാൽ ശാസ്ത്രവിദഗ്ദ്ധന്മാരും യോഗ്യന്മാരുമായ വൈദികന്മാരോടും മററും ആലോചിച്ചു പ്രവർത്തിക്കേണ്ടതാണെന്നു തോന്നുന്നുണ്ട്.

3. നടവടികൾ ഭേദപ്പെടുത്തേണ്ടതായ അവസരം ആയിട്ടില്ലെന്നാണു തോന്നുന്നത്. എന്റെ ക്ഷേത്രങ്ങൾ തുറന്നു കൊടുക്കുവാൻ തീർച്ചപ്പെടുത്തിട്ടില്ല.

എന്ന് 108 തുലാം 20-ാംനു- (എടത്രപ്പാട് രാജാ) (ഒപ്പ്)
കോഴിക്കോട്ട്.

---

൧൦

സുബ്രഹ്മണ്യൻനമ്പൂതിരിപ്പാട് മനാട്ടുമന, കോടശ്ശീരി.

30—10—1932.

അവിടത്തെ കത്തിലെ ചോദ്യങ്ങൾക്കുത്തരമായി നമ്മുടെ അഭിപ്രായങ്ങൾ താഴെ ചേർത്തിരിക്കുന്നു.

1. നമുക്കു സ്വന്തമായും, എന്നാൽ ദേവസ്വം വകയായി യാതൊരു സ്വത്തുക്കളുമില്ലാതെയും, പൂങ്ങോട്ട്, പുതുക്കൊള്ളി എന്നീ രണ്ടു ചെറിയ ക്ഷേത്രങ്ങളും കൂട്ടായ്മയുള്ള കരിക്കാട്ട്, കരുവന്നൂരം, രവിമംഗലം, കോടശ്ശീരി എന്നീ നാലു ക്ഷേത്രങ്ങളുമുണ്ട്. മേപ്പടി ക്ഷേത്രങ്ങളെല്ലാം ഏറനാടു താലൂക്കിലും, കരിക്കാട്ട് എന്ന ക്ഷേത്രം ഒരു മുഖ്യക്ഷേത്രവുമാകുന്നു.

2. അവർണ്ണർക്കു ക്ഷേത്രപ്രവേശനകാര്യത്തിൽ ശാസ്ത്രവിരോധമുണ്ടോ ഇല്ലയോ എന്നതിന്നു, അവർണ്ണരായി ഇപ്പോൾ കരുതപ്പെട്ടിട്ടുള്ളത് ഏതേതു ജാതിക്കാരെയാണെന്നു നമുക്കു ശരിയായി അറിവില്ലാത്തതിന്നു പുറമെ, ശാസ്ത്രസംബന്ധമായ കാര്യങ്ങളിൽ ഒരഭിപ്രായം പറയത്തക്ക അറിവില്ലാത്തതുകൊണ്ടു, നമ്മുടെ മലയാളാചാരനടവടികളുടെ അന്തരാർത്ഥത്തെക്കൂടിഗ്ഗണിച്ചു യഥാർത്ഥമായ സംഗതികളെ വെളിപ്പെടുത്തുന്ന വൈദികന്മാരോടും ശാസ്ത്രപണ്ഡിതന്മാരോടുംകൂടി അവിടുന്നാലോചിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നതും, അവരുടെ അഭിപ്രായത്തോടു നാം യോജിക്കുന്നതുമാകുന്നു.

3. (എ) ശാസ്ത്രങ്ങൾ വിരോധിക്കുന്നുണ്ടെങ്കിൽക്കൂടി കാലാവസ്ഥക്കനുസരിച്ചു ക്ഷേത്രനടവടികളിൽ വല്ല ഭേദഗതിയുംചെയ്ത് അവർണ്ണർക്കു ക്ഷേത്രപ്രവേശനം അനുവദിക്കുന്നതു ക്ഷേത്രംകൊണ്ടുള്ള യഥാർത്ഥബോ

ധം ഉപദ്രവകരമാണെങ്കിൽ പുതിയതായി ചില ക്ഷേത്രങ്ങളുണ്ടാക്കി കൊടുപ്പാൻ ശ്രമിക്കയും അതിലേയ്ക്കു വേണ്ടിവന്നാൽ വല്ല സംഭാവനകളും ചെയ്യുകയും ആയിരിക്കും അധികസൌകര്യമെന്നു തോന്നുന്നു. വിരോധിക്കുന്ന ശാസ്ത്രത്തിന്നെതിരായി പ്രവർത്തിക്കുന്നതിനേക്കാൾ വിരോധിക്കാത്ത ശാസ്ത്രം നിർമ്മിക്കത്തക്കവരുണ്ടെങ്കിൽ ആയതു ചെയ്തതിന്നശേഷം പ്രവൃത്തികൾ നടപ്പിൽ വരുത്തിയാലല്ലാതെ നടവടി ഭേദഗതികളെക്കൊണ്ടു ക്ഷേത്രകാര്യങ്ങളിൽ അടിസ്ഥാനമായ നിലനില്പിന്നു മാറ്റമുണ്ടെന്നു തോന്നുന്നില്ലാത്തതുമാകുന്നു.

3. (ബി) മേൽ വിവരിച്ചപ്രകാരം ശാസ്ത്രങ്ങളോ ശാസ്ത്രനടവടികളോ ഭേദഗതി ചെയ്തു് ഇപ്പോൾ ക്ഷേത്രപ്രവേശനം ഇല്ലാത്തവർക്ക് പ്രവേശനം അനുവദിക്കുന്നതായാൽ തന്നെ ഹിന്ദുമതത്തിലുള്ള ജനപ്പെരുപ്പംകൊണ്ടു ചില വിഭാഗങ്ങൾ ഇല്ലെങ്കിൽ ഒന്നിനും ഒരു സൌകര്യം ഇല്ലാതെയായിത്തീരുന്നതും ഈശ്വരഭജനത്തിന്നു ക്ഷേത്രത്തിൽ പോകേണ്ടവർക്കു ബാഹുല്യം കൂടാതെ ചില സൌകര്യങ്ങൾ ആവശ്യമാണെന്നു് എല്ലാവരും സമ്മതിക്കുന്നതും ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങളിൽ ഇപ്പോൾ പ്രവേശനം അനുവദിച്ച കൂട്ടർക്കുതന്നെ നടയ്ക്കൽ ഒന്നു ചെന്നുപോരുവാൻ എത്രത്തോളം ബുദ്ധിമുട്ടുകൾ ചിലപ്പോൾ സംഭവിക്കുന്നുണ്ടെന്നു് എല്ലാവർക്കും അറിയാവുന്നതും, ഇപ്പോഴുള്ള പ്രവേശനക്കാർക്കു തന്നെ ചില സമയനിയന്ത്രണമോ മറ്റോ കൂടി ചെയ്യേണ്ടതു മുഖ്യാവശ്യമായിത്തോന്നുന്നതും, മേപ്പടി ക്ഷേത്രത്തിൽ തിങ്കൾ ഭജനം നടത്തി വന്നിരുന്നതും ഇപ്പോൾ രണ്ടുകൊല്ലത്തോളമായി ദേഹസുഖം ഇല്ലാത്തതുകൊണ്ടു കൊല്ലത്തിൽ ഒരു തവണയിൽ കുറയാതെ ഭജനത്തിന്നുപോയി വരാറുള്ളതും നമ്മുടെ കാര്യസ്ഥൻ ഏഴുകൊല്ലത്തോളമായി പുതുക്കമായ ചില സ്ഥിരവഴിപാടോടുകൂടി യാതൊരു വീഴ്ചയും കൂടാതെ തിങ്കൾ ഭജനം നടത്തി വരാറുള്ളതും കൊല്ലത്തിൽ 150 ക. യിൽ കുറയാതെ നാം സ്ഥിരവഴിപാടുകളും ഇവിടെ അത്താഴം, നമസ്കാരം മുതലായ വിശേഷാൽ വഴിപാടുകളും കഴിച്ചു വരാറുള്ളതിനാലും ഗുരുവായൂർ ക്ഷേത്രത്തെപ്പറ്റിയുള്ള നടവടികളെ വിവരിച്ചു് അറിയിക്കുന്നതും മേലിൽ ക്ഷേത്രത്തിൽ പോയി ദർശനം മുതലായതു കഴിച്ചു പോരുവാൻ ബുദ്ധിമുട്ടുകൾ ഏർപ്പെടുന്നപക്ഷം മേൽപ്പറഞ്ഞ വഴിപാടുകളും ദർശനവും മറ്റും നിർത്തുകയല്ലാതെ മറു ഗത്യന്തരമില്ലെന്നു വ്യസനസമേതം അറിയിക്കുന്നതുമാണു്.

4. അവർണ്ണർക്കു ക്ഷേത്രപ്രവേശത്തിന്നു് അവിടുന്നു് അനുവദിക്കു

നാപക്ഷം നമ്മുടെ ക്ഷേത്രങ്ങളോ നമുക്ക് ഊരാൺമയുള്ള ക്ഷേത്രങ്ങളോ അവൎണ്ണർ ഇപ്പോൾ പറഞ്ഞുവരുന്നതായി കേൾക്കുന്ന അവകാശങ്ങളേയോ നടവടി ക്രമങ്ങളേയോ മാത്രം അടിസ്ഥാനപ്പെടുത്തി തുറന്നു കൊടുപ്പാൻ നാം സമ്മതിക്കുന്നതല്ല. തുറന്നുകിട്ടേണമെന്നാവശ്യപ്പെടുന്നതു യഥാൎത്ഥമായ സേവനം നടത്തേണമെന്നുള്ള ഉദ്ദേശത്തിന്മേലാണെന്നോ, യോജിപ്പിന്നാണെന്നോ തോന്നുന്നതുമില്ല.

എന്ന്,

1108 തുലാം 14-ാംനു-

സുബ്രഹ്മണ്യൻനമ്പൂതിരിപ്പാട് (ഒപ്പ്)

---

൩൩

ഒരു മാന്യൻ

1. എനിക്കു ഊരാൺമയുള്ളതായി യാതൊരു ക്ഷേത്രവുമില്ല. പ്രാചീനകാലംമുതൽ ഇതേവരെ പുരാതന മഹാക്ഷേത്രങ്ങളിലും ബ്രാഹ്മണസമൂഹങ്ങളിലും വൎണ്ണാശ്രമധൎമ്മങ്ങളിൽ അടങ്ങിയ ആളുകളല്ലാതെ ഇപ്പോൾ പുറപ്പെട്ടിട്ടുള്ള പുതിയ (അവൎണ്ണർ) ആളുകൾ പ്രവേശനം ചെയ്തതായി അറിയുന്നില്ല. അതുകൊണ്ടു ശാസ്ത്രങ്ങൾ നമ്മുടെ നടവടികൾക്കു അടിസ്ഥാനമാകയാൽ അവരെ ബഹിഷ്കരിച്ചിരിക്കുന്നതായിത്തന്നെ ഊഹിപ്പാൻ സംഗതിയുണ്ടു. ശാസ്ത്രങ്ങളിൽ പ്രത്യേകമായി മേപ്പടി ആളുകൾ ക്ഷേത്രപ്രവേശനം ചെയ്യുന്നതും മറ്റും ഉള്ള സംഗതിയെ ശാസ്ത്രപണ്ഡിതന്മാരോടുതന്നെ ചോദിച്ചറിയേണ്ടുന്നതല്ലാതെ എനിക്കുത്ര അറിവില്ല.

മുൻ നടവടിയില്ലാത്തതിനാൽ ശാസ്ത്രങ്ങൾ മേപ്പടി പ്രവൃത്തികളെ തടസ്ഥപ്പെടുത്തുന്നുണ്ടെന്നുതന്നെ അറിയുന്നു. അവൎക്കും പ്രത്യേകമായി ക്ഷേത്രങ്ങളുണ്ടെന്നും കേൾക്കുന്നു. നമ്മുടെ ക്ഷേത്രങ്ങൾമാതിരി പ്രാകാരങ്ങളും മൂലവിഗ്രഹങ്ങളും ഉള്ളതായി അവർ വസിക്കുന്ന സ്ഥലങ്ങളിൽ ക്ഷേത്രങ്ങൾ ഏൎപ്പെടുത്തുക. അവയിൽ ഇതരജാതിക്കാർ പ്രവേശിപ്പാൻ പാടില്ലെന്നു ഗവൎമ്മെണ്ടു സമ്മതത്തോടുകൂടിയ തടസ്ഥം ചെയ്യുക; മേപ്പടി ക്ഷേത്രങ്ങൾക്കുവേണ്ട മുതലെടുപ്പുകൾ ഉണ്ടാക്കി വെയ്ക്കുക; ഇപ്രകാരം അവൎക്കുചെയ്തുകൊടുക്കുന്നതല്ലാതെ വൎണ്ണാശ്രമധൎമ്മികൾ ഉപാസിക്കുന്ന ദൈവങ്ങളുടെയോ ക്ഷേത്രങ്ങളിൽ അവൎണ്ണ..

വരേണ്ടുന്ന യാതൊരു കാൎയ്യവുമില്ല. കേവലം കുടികലക്കിന്നുവേണ്ടി മാത്രമാണ് ഇവരുടെ ഇപ്പോഴത്തെ ഉദ്യമം.

ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങൾ നമ്മുടെ മതവിശ്വാസങ്ങൾക്ക് അടിസ്ഥാനപ്പെട്ടതാകയാൽ, ഇവരുടെ ഇപ്പോഴത്തെ പ്രവൃത്തികൊണ്ട് നമ്മുടെ ധൎമ്മങ്ങൾക്ക ലോപം സംഭവിപ്പാനിടവരുന്നതും, ആയതിനെ തടസ്ഥപ്പെടുത്തുവാൻവേണ്ടുന്ന ശ്രമങ്ങൾ ചെയ്യേണ്ടുന്നതു നമ്മുടെ ചുമതലയുമാകുന്നു.

1050_ാംമാണ്ടിൽ കല്പാത്തി രഥോത്സവസമയത്ത് ചില തിയ്യ കാൺസ്റ്റേബിൾമാരെ പൊല്ലീസ്സുദ്യോഗസ്ഥന്മാർ കടത്തിയതിനാൽ ദേവനും മററും അശുദ്ധപ്പെട്ടതുകൊണ്ട് രഥങ്ങൾ വലിക്കുന്നത് നിൎത്തിവെച്ചു ഗ്രാമജനങ്ങളുടെ സങ്കടഹരജി അന്നത്തെ ബഹുമാനപ്പെട്ട മദ്രാസ്സ് ഗവൎണ്ണരെ ബോധിപ്പിക്കുകയും കുറച്ചുദിവസങ്ങൾ കഴിഞ്ഞു ശേഷം അതാതു മതക്കാൎക്കും, ജാതിക്കാൎക്കും, കീഴ്നടവടിക്കു വിരോധമായി ഒന്നും നടത്തുവാൻ ഉദ്ദേശിക്കുന്നില്ലെന്നു ഗവൎമ്മേൻറിൽനിന്ന് ടി. ഹരജിക്ക മറുവടി ലഭിക്കുകയുംചെയ്തു. അതിനുശേഷം ശുദ്ധികലശം കഴിച്ചു രഥങ്ങൾ യഥാസ്ഥാനത്തിലേക്കു വലിച്ചു കൊണ്ടുവന്നു നിൎത്തുകയും ചെയ്തു. ഇതുവരെ ബ്രാഹ്മണർ അധിവസിക്കുന്ന ഗ്രാമങ്ങളിൽ താണജാതിക്കാർ (അവൎണ്ണർ) കടക്കുന്ന പതിവുണ്ടായിരുന്നില്ല. ഇപ്പോൾ ഇവർ തുടങ്ങുന്ന കാൎയ്യം വളരെ സങ്കടമായിട്ടുള്ളതാണെന്നു വ്യസനപൂൎവ്വം അറിയിച്ചുകൊള്ളുന്നു.

ഒരു മാന്യൻ.

---

൫൨.

പുരുഷോത്തമൻ നമ്പൂതിരി.

തിരുവേഗപ്പുറക്ഷേത്രം, ഊരാളരായ ഞങ്ങളുടെ സ്വന്തമാണ്. അതിന്റെ കീഴേടമായി പെരുമുടിയൂരും, ഇവിടെ സമീപം പൂതറക്കോവിലെന്നും, മാരായമങ്ങലം എന്നും ക്ഷേത്രങ്ങളുണ്ട്.

ശ്രുതിയും, സ്മൃതിയും, ആചാരവും, ഇങ്ങിനെ മൂന്നാണല്ലോ പ്രമാണമായിട്ടുള്ളത്. അതിൽ ആചാരത്തെപ്പററിയുള്ളത്. “യസ്മിൻദേശേയ ആചാരഃ പാരമ്പൎയ്യക്രമാഗതഃ. സ തസ്മിന്നേവ കൎത്തവ്യോ നാന്യത്ര തു കദാചന. യേനാസ്യ പിതരോ യാതാ യേന യാതാ! പിതാ

മഹാഃ തേനായായാൽ സതാംശോഷം തേനാഗച്ഛന്തിരിത്യതി. ആചാരപ്രഭ വോധർമ്മഃ'' ഇത്യാദി പരാശരസ്മൃതിയാണ്. പിന്നെ തന്ത്രശാസ്ത്രങ്ങളുമുണ്ട്. അതു് ഉപസ്ഥിതിയില്ലാത്തതുകൊണ്ടു് എഴുതിയിട്ടില്ല. കാലാവസ്ഥകൊണ്ടു് ഉടമസ്ഥന്റെ സമ്മതം കൂടാതെ ക്ഷേത്രങ്ങളിൽ കടപ്പാൻ പാടില്ല. അങ്ങിനെ ചെയ്താലുള്ള ദോഷത്തേയും മറ്റും സൂതസംഹിതയിൽ പറഞ്ഞിട്ടുള്ള ശ്ലോകങ്ങൾ താഴെ എഴുതുന്നു.

"സ്ഥാപയദ്ധ്വമിമം മാർഗ്ഗം പ്രയത്നേനാപി ഹേ ദ്വിജാഃ
സ്ഥാപിതേ വൈദികേ മാർഗ്ഗേ സകലം സുസ്ഥിതം ഭവേൽ
യോപി സ്ഥാപയിതും ശക്തോ ന കുര്യാൽ മോഹതോ നരഃ
തസ്യ ഹന്താ ച പാപീ സ്യാദിതി വേദാന്തനിശ്ചയഃ.
യസ്ഥാപയിതു മുദ്യുക്തഃ ശ്രദ്ധയൈവാക്ഷമോപി സഃ
സർവ്വപാപവിനിർമ്മുക്തഃ സാക്ഷാൽ ജ്ഞാനമവാപ്നുതി."

ഒരു സമയത്തും തൊടാൻകൊട്ടപ്പാടാത്തവരില്ല.

ശൂദ്രാ ഷൾക്കം ത്രികം വാ പതിത ജനകകാദിപ്രഭൃത്യാഃ
പഞ്ചാനാം ഷൾക്കം സ്ത്രീധർമ്മിണീ തത്ത്യജാദ്യകയുഗം ദേഹകല്ലോണി (കണ്ഠ.

തൈലേനൈവം തത്ത്യജം പുല്ക്കസമൃഗയുഗ്ദ്വിവാ കിൎത്തയൊത്രാന്തരസ്ഥാഃ
ഷൾത്രിംശൽ സ്മൃതികാ തദുമഹികൃതി തുല്യം തു വാപുല്ക്കസാദ്യാഃ.

ഭാർഗ്ഗവസ്മൃതിയുടെ സംഗ്രഹമായ ലഘുധർമ്മപ്രകാശിക എന്ന പേരായ ശാങ്കരസ്മൃതിയിൽ ഉള്ളതിന്റെ സംഗ്രഹമാണ്............... കീഴ്മര്യാദ വിട്ടുപോവാതിരിപ്പാൻ പ്രയത്നംചെയ്യുന്നതു വളരെ ആവശ്യമുള്ളതാണ്. ക്ഷേത്രോടമസ്ഥന്മാരുടെ സമ്മതപ്രകാരം ക്ഷേത്രങ്ങളിൽ പ്രവേശിപ്പിച്ചാൽ അതു സജ്ജനങ്ങൾ സമ്മതിക്കുന്നതല്ല. അവർ പ്രായശ്ചിത്താർഹന്മാരായി വരുന്നതാണ്.

എന്നു്,
1108 തുലാം 14-ാംനു-
പുരുഷോത്തമൻനമ്പൂതിരി (ഒപ്പ്)

---

൧൬.

മദ്ധ്യത്തില്ലത്ത് വാസുദേവൻ ഭട്ടതിരി.

അവർണ്ണർക്ക് ക്ഷേത്രപ്രവേശനം അനുവദിച്ചുകൂടാ എന്നാണെനിക്കു തോന്നുന്നതു്. എന്തുകൊണ്ടെന്നാൽ അവർ (തീണ്ടൽ) അശുദ്ധ

ൻ •

ജാതിക്കാരാണ്. എല്ലാ മതക്കാൎക്കും ശാസ്ത്രവും നടപ്പും പ്രമാണമാണല്ലോ. ഹിന്ദുശാസ്ത്രപ്രകാരം പാപകൃത്യങ്ങളിൽവെച്ച് പഞ്ചമഹാപാപങ്ങൾക്കും, ഉപപാതകങ്ങളിൽവെച്ച് ഗോഹത്തിക്കും ശക്തി കൂടുന്നതാണ്. മനഃപൂൎവ്വം വളരെ ജന്തുഹിംസ ചെയ്തു ഭക്ഷിച്ചും ഗോവിൻെറ അസ്ഥിയെ എപ്പോഴും ഉപജീവനോപകരണമായിധരിച്ചും മദ്യം നിൎമ്മിച്ചും, വിക്രയം ചെയ്തും ഉപയോഗിച്ചും വരുന്നവരാണ് അവൎണ്ണരിൽ ചില ഭാഗക്കാർ. ചിലർ ഗോഹത്തി ചെയ്തു വരുന്നവരാണ്. ഇതുകൊണ്ടുള്ള പാപത്തെയാണ് അയിത്തമെന്നും, അശുദ്ധമെന്നും, തീണ്ടലെന്നും വ്യാഖ്യാനിക്കുന്നത് എന്നാണ നമുക്ക തോന്നുന്നതു. പാപികളെ അകത്തിനിൎത്തുന്നതു പണ്ടേപ്പോലെ പതിവുള്ളതാകുന്നു. ഈ 'കറ'സവൎണ്ണർ അവൎണ്ണരിൽ ആരോപിക്കുകയും അവൎണ്ണർ അതു സ്വീകരിച്ച് അനുസരിക്കുകയും എത്രയോ പുരാതനകാലംമുതല്ക്കു നടന്നുവരികയും ചെയ്യുന്നു. ഇപ്പോൾ കാണപ്പെടുന്ന എല്ലാ അവൎണ്ണരും സവൎണ്ണരിൽനിന്നു ദുഷ്പ്രവൃത്തിമൂലം ദുഷിച്ചു അധഃപതിച്ചിട്ടുള്ളവരാണെന്നാണ വിചാരിക്കേണ്ടതു. തങ്ങളുടെ തെററിനെപ്പററിപ്പശ്ചാത്തപിക്കുകയോ ആ ദുഷ്പ്രവൃത്തിയിൽനിന്ന് അവർ വിട്ടുപിരികയോ ചെയ്യുന്നില്ല. ഹിന്ദുമതത്തിൻെറ പരമസിദ്ധാന്തം ധൎമ്മാനുഷ്ഠാനവും അഹിംസയുമാണെങ്കിൽ എത്രയോ പുരാതനകാലംമുതല്ക്കു ജന്മപ്രകൃതിഷോഡശക്രിയകളാൽ സംസ്കൃതരും യാതൊരു ഹിംസയും ചെയ്യാത്തവരും ആയ ബ്രാഹ്മണരും മററു സവൎണ്ണരും ഈശ്വരാരാധന ചെയ്യുന്ന ക്ഷേത്രങ്ങളിൽ അവൎണ്ണൎക്കും പ്രവേശനമനുവദിച്ചാൽ അന്യോന്യസമ്മേളനംനിമിത്തം പാപം സംക്രമിക്കുകയും പുരാതനമായ വൎണ്ണാശ്രമങ്ങളും സൽധൎമ്മങ്ങളും അതുകളെ പ്രതിപാദിക്കുന്ന ധൎമ്മശാസ്ത്രങ്ങളും നശിച്ചുപോകുന്നതും, സംസൎഗ്ഗവശാൽ എല്ലാവരും മദ്യപാനികളും മാംസഭക്ഷകളുമായ്ത്തീരുവാനും ഉല്പതിഷ്ണുക്കൾ അല്ലെങ്കിൽ അധഃപതിഷ്ണുക്കൾ ഇവരും യാഥാസ്ഥിതികരും ആസകലം അധഃപതിച്ചുപോവാൻ ഇടയുള്ളതുമാകുന്നു. പൂൎവ്വകാലങ്ങളിൽ വൎണ്ണാശ്രമധൎമ്മങ്ങളെ രക്ഷിച്ചുപോന്നതു ഹിന്ദുരാജാക്കന്മാരായിരുന്നു. ഇപ്പോൾ അവൎക്ക ധൎമ്മരക്ഷണത്തിങ്കൽ ശക്തിയും സക്തിയും വളരെക്കുറവായിട്ടാണു കാണപ്പെടുന്നതു. ക്ഷേത്രപ്രവേശനകാൎയ്യത്തിൽ പരദേശികളായ ചില നേതാക്കന്മാരാണ് പരിശ്രമിക്കുന്നതു. പരദേശവും മലയാളവും തൊട്ടുകിടക്കുന്ന രാജ്യങ്ങളാണെങ്കിലും ആചാരംകൊണ്ടും മററും വളരെ അകന്നിരിക്കുന്നവയാണെന്ന് അവർ ഓൎക്കേണ്ടതാണ്. മേല്പ

ണ്ടത്ത കാരണങ്ങളാൽ അവൎണ്ണരെ ക്ഷേത്രപ്രാകാരത്തിന്നകത്തു കടപ്പാനനുവദിക്കുന്നതു നല്ലവണ്ണം ആലോചിച്ചു ചെയ്യേണ്ടതാകുന്നു. അഥവാ ക്ഷേത്രപ്രവേശമനുവദിയ്ക്കണമെങ്കിൽ കേരളത്തിലെ എല്ലാ മഹാരാജാക്കന്മാരും മററും കൂട്ടുകൂടി ആലോചിച്ചും, കാലാതിക്രമദോഷം ഉണ്ടെങ്കിൽകൂടിയും അവൎണ്ണരെക്കൊണ്ട് എന്തെങ്കിലും ഒരു നിഷ്കൃതിചെയ്യിച്ചും, അവരെ പാപകൎമ്മങ്ങളിൽനിന്നു പിൻവലിപ്പിച്ചും നടത്തിയതിൽ പിന്നെ അനുവദിക്കേണ്ടതാണ്. കേളപ്പന്റേയും മററും പട്ടിണികിടക്കൽകൊണ്ട് അവൎണ്ണരുടെ പാപക്ഷയം വരുമോ എന്നു സംശയിക്കുന്നു. അഗസ്ത്യരുടെ തപഃഫലം എല്ലാവരും അനുഭവിക്കുന്നുണ്ടോ? ഇപ്പോഴുള്ള ധൎമ്മശാസ്ത്രങ്ങളെ നിരസിച്ചാൽ നമുക്ക മേലിൽ നടപ്പിന്നു എന്താണു ആധാരം? തന്നിഷ്ടശാസ്ത്രംതന്നെയോ? ഗീതയിൽ ഭഗവാൻ പറയുന്നതു നോക്കുക. “യശ്ശാസ്ത്രവിധിമുത്സൃജ്യ വൎത്തതേ കാമകാരതഃ നസസിദ്ധിമവാപ്നോതി നരകം ചാപിഗച്ഛതി”

അവൎണ്ണൎക്ക തീണ്ടലുണ്ടെന്നു പറയുന്ന ശാസ്ത്രം ചുവടേ ചേൎക്കുന്നു. “പഞ്ചഷൾക്കാൻ ബഹിസ്തിഷ്ഠേൽ ശൂദ്രോഗോ പതിതസ്തഥാ, പഞ്ചയാദ്യാസമന്ത്രോരജകഃ പഞ്ചഷൾക്കതഃ. പഞ്ചാദ്യാദശകാന്നാരീബഹിസ്തിഷ്ഠേദ്രജസ്വലാ, അഷ്ടാദശഹസ്തേഭ്യോൎദ്ധ്വപഞ്ചാനാം സൂതികാചരേൽ, ചതുൎവ്വിംശതികാദ്ദ്ധ്വാനാം ദാസകഃ പ്രചരേൽബഹിഃ, തക്ഷശ്ചലോഹകാരശ്ച സ്വൎണ്ണകാരശ്ചകാംസ്യകൃൽ, ശിലാചിൽശ്ചൎമ്മധികശ്ചാഥ തതോദ്വിഗുണതോബഹിഃ, ശപചാഃ പുല്ക്കസോവ്യാധശൈലൂഷാത്രിംശതാപദൈഃ. മിതാൽബഹിരനുകൎത്തവ്യ ചതുഃഷഷ്ഠ്യാദ്യകേചന, ഇമന്തിശപചാദീനാം വിപ്രകൎഷം പദൈൎബ്ബുധാഃ.” ശാങ്കരസ്മൃതി ഏഴാമദ്ധ്യായത്തിൽ രണ്ടാംപാദം ഒന്നുമുതൽ ശ്ലോകം നോക്കുക. ശൂദ്രാചാരം വിമൎശിനി എന്ന ഗ്രന്ഥത്തിൽ ഒന്നാമദ്ധ്യായത്തിൽ അഞ്ചാമത്തെ ശ്ലോകം നോക്കുക. പാപം സംക്രമിയ്ക്കുമെന്നതിന്നു പ്രമാണം “ആസനാച്ഛയനാദ്യാനാൽ സംഭാഷാൽ സഹഭോജനാൽ. സംക്രാമന്തിഹിപാപാനി തൈലബിന്ദുരിവാംഭസി” പഞ്ചമഹാപാപങ്ങൾ ഇന്നതെന്നു “ബ്രഹ്മഹത്യാസുരാപാനം സ്തേയം ഗുൎവ്വംഗനാഗമഃ. മഹാന്തിപാതകാന്യാഹുസ്സംസൎഗ്ഗശ്ചാപിതൈസ്സഹ ഗോവധോയാജ്യസംയാജ്യം”... മനുസ്മൃതി നോക്കുക. പ്രായാധിക്യത്താലും, രോഗസ്ഥിതിയാലും, വിസ്മരണത്താലും തല്ക്കാലം ഇത്രമാത്രം. എന്ന്

പത്രനേഴിക്കേരി യോഗത്തിൽ സ്മാൎത്തനും വൈദികനും ആയ
മനൃന്തില്ലത്ത് വാസുദേവൻഭട്ടതിരി (ഒപ്പ്)

— ഹർജ്ജി —

ശ്രീ

വിരവൻ വലിയ രാജാവവർകൾ കോട്ടയം, കൂത്തുപറമ്പ്.
കിഴക്കേക്കോവിലകം. 7—12—32.

ക്ഷേത്രം എന്നു വെച്ചാൽ സത്യാഗ്രഹികളുടെ സമരാങ്കണമൊ, നിയമനിർമ്മാണത്തിനുള്ള സ്ഥലമൊ അല്ല. കേരളത്തിലെ–വിശേഷിച്ച കർമ്മഭൂമിയായ മലയാളത്തിലെ–ആചാരനടവടികൾ ഇതരരാജ്യത്തുള്ള ക്ഷേത്രങ്ങളിലെപ്പോലെയല്ല. പരിപാവനമായ കർമ്മങ്ങളെക്കൊണ്ട് മാത്രമെ ഈശ്വരചൈതന്യം നില്ക്കുയുള്ളൂ. അതിനെ ധ്വംസനം ചെയ്യണമെന്നുദ്ദേശിച്ച് അതിന്റെ വിവരം ലേശംപോലുമറിയാത്തവർ, യോഗ്യന്മാരായിരുന്നാൽകൂടി, അതിനെത്തൊറിദ്ധരിച്ച് ചിലർ നിരാഹാരവ്രതം ആരംഭിക്കുന്നതിന്നു ആരാണുത്തരവാദി? കാലഗതികൊണ്ട് ഇതിന്നു ഇനിയും ചില മാറ്റങ്ങൾ വരുമെന്നുള്ളതു തീർച്ചയാണ്. ആയതു താനിയെ വന്നുകൊള്ളട്ടെ എന്നല്ലാതെ, ജാതിമതാചാരങ്ങളെ പരിപാലിക്കേണ്ടുന്ന ആളുകൾ നേരെമറിച്ച പ്രവൃത്തിക്കുന്നതു സജ്ജനാപവാദത്തിന്നും ഈശ്വരകോപത്തിന്നും ശേഷമുള്ളവൎക്ക വൈരുദ്ധ്യമുട്ടിന്നും ഇടയാക്കിത്തീൎക്കും. രാഷ്ട്രീയകാൎയ്യമാണെങ്കിൽ ആളുകളുടെ അഭിപ്രായവും മററും എടുത്തു പ്രവൎത്തിക്കാമെന്നല്ലാതെ മതസംബന്ധമായ കാൎയ്യങ്ങളിൽ പൂൎവ്വാചാരം ഉപേക്ഷിച്ചു നടപ്പാൻ പാടുള്ളതല്ല.

1. നമ്മുടെ സ്വന്തമായും ബോർഡിൻകീഴിലായും, കോട്ടയം വയനാട്, കുറുമ്പ്രനാട് ഈ താലൂക്കുകളിലായി 15 ക്ഷേത്രങ്ങളിൽ കാരാണ്മയുണ്ട്.

2. അവൎണ്ണൎക്ക ക്ഷേത്രപ്രവേശനം അനുവദിക്കുന്നതുകൊണ്ടു ശാസ്ത്രവിരോധമുണ്ട്. ക്ഷേത്രകാൎയ്യങ്ങളെപ്പററി സകലവും വിധിച്ചതായ സമുച്ചയഗ്രന്ഥത്തിൽ പ്രത്യേകിച്ച് അശുദ്ധികൾ പറയുന്നതായ 10-ാം പടലത്തിൽ രണ്ടാം ശ്ലോകത്തിലെ പൂൎവ്വാൎദ്ധം "ക്ഷേത്രേമൃതിരിത്യാദി"യിലെ 'പതിതാ' എന്നതിന്നു "പതിതാഃ സ്വകൎമ്മാൽ ഭ്രഷ്ടാഃ തേഷാം ചണ്ഡാലാദീനാം ച ഗോപുരാദന്തഃ പ്രവേശഃ" എന്നും പറയുന്നുണ്ട്. താന്ത്രികമായ അന്യഗ്രന്ഥത്തിൽ ഇങ്ങിനെയും പറയുന്നുണ്ട്. "സ്ത്രീപുല്ലസംബന്ധപൃഷ്ഠിതവധൂവ്യാധാദികാനാംപുനഃ സ്ഥാലാന്തർഉദ്ബിംബാദ്യമണ്ഡലവദേതക്ഷാദികാനാമപി ദീപാഗാരപരേതു വപ്തൃരജകാദീനാം തഥാമദ്ധ്യഹാരാന്തൎമ്മണ്ഡലപഞ്ചകേപ്യാലപതാം നൊപ്ലാവശുദ്ധിർഭവേൽ." ഇതുകൊണ്ടും ഓരോ തരക്കാൎക്ക ഇന്നിന്നേടത്തോളമേ പാടുള്ളൂവെന്നും പറയുന്നുണ്ടല്ലോ.

3. എത്രയോ കാലമായിട്ടുതന്നെ അവൎണ്ണൎക്കു ക്ഷേത്രപ്രവേശനം ഇല്ലാതെയും വേണമെന്നു സംശയിക്കപോലും ചെയ്യാതെയും ഇരിക്കുന്നു. ഈകാൎയ്യത്തിൽ ശാസ്ത്രങ്ങൾക്കും സദാചാരങ്ങൾക്കും വിരോധമായ നടവടികൾ അതാതു ക്ഷേത്രോടമസ്ഥന്മാർ നടത്തുവാൻ തീൎച്ചപ്പെടുത്തുന്ന പക്ഷം ക്ഷേത്രനടവടിക്കുള്ള ദേവഗതിയും സമയനിശ്ചയങ്ങളും സ്വേഛ പോലെ തീൎച്ചപ്പെടുത്തുന്നതു് വിഹിതമായിരിക്കും. അധൎമ്മപ്രവൃത്തി ചെയ്യുന്നപക്ഷം സജ്ജനാനവാദം ഉണ്ടാകേണ്ടുന്ന കാൎയ്യമില്ലല്ലോ? ഇപ്പോൾ ഭക്തികൊണ്ടാണെന്നുള്ള വ്യാജേന സത്യാഗ്രഹികൾ ജാതിഭേദം, മതഭേദം, ആചാരഭേദം മുതലായതുകളെ നശിപ്പിക്കുവാൻ ഒരുമ്പെട്ടിട്ടുള്ള സംഘങ്ങളാണ്. രാജകീയനിയമം വന്നു നിവൃത്തിയില്ലെന്നാവുന്നതുവരെക്കും അവൎണ്ണൎക്കു ഗോപുരത്തിന്റെ ഉള്ളിൽ കടപ്പാൻ പാടില്ലെന്നാണ് നമ്മുടെ അഭിപ്രായം. ദേശജാത്യാശ്രമധൎമ്മങ്ങളിൽ എല്ലാവൎക്കും സ്വജാത്യുക്തപഥത്തിൽ തന്നേ മോക്ഷപൎയ്യന്തം ഈശ്വരൻ കൊടുക്കുമെന്ന് വേദവ്യാസർ കാണിക്കുന്നുണ്ടു്.

“സ്വജാത്യുക്തം യഥാശക്തി കുൎവ്വന്നേ കൎമ്മയഃ പുമാൻ
മുക്തിസ്തസ്യൈവ സംസാരാദിതി വേദാന്തശാസനം”

ഭഗവൽഗീതയെ മാത്രമേ വിശ്വസിക്കുന്നുള്ളു എങ്കിൽ,

“വൎണ്ണാനാ മാശ്രമാണാം ച യാമൎയ്യാദാ മയാകൃതാ
താംയേ സമനുവൎത്തന്തേ പ്രസാദസ്സ്യാത് സംഭവേൽ”

എന്നും ഉണ്ടല്ലോ.

“യസ്മിൻ ദേശേയ ആചാരഃ പാരമ്പൎയ്യ ക്രമാഗതഃ
ശ്രുതിസ്മൃത്യവിരോധേന സദാചാര സ ഉച്യതെ”
“അനാഷ്ടിതം തു യദ്ദേവ മുനിഭിൎന്നാനുഷ്ഠിതം
നാനുഷ്ഠേയം മനുഷ്യസ്തു ശ്രുത കൎമ്മസമാചരേൽ.”

ഇങ്ങിനെ ബൌധായനനും പറയുന്നു. ആവശ്യപ്പെട്ട സംഗതികൾ ഇതിൽ അടങ്ങിയിരിക്കകൊണ്ടു് തല്ക്കാലം ചുരുക്കുന്നു.

വീരവൎമ്മ വലിയരാജാവു് (ഒപ്പു്)

---

൨൭

വള്ളുവനാട്ടുകരെ വല്ലഭരാജാവിന്റെ മറുവടിയിൽ പറയുന്നു:—

1. നമ്മുടെ സ്ഥാനം വകയായും നമ്മുടെ സ്വാതന്ത്ര്യത്തിൽപെട്ട കോവിലകങ്ങൾ വകയായും വള്ളുവനാട്, പാലക്കാട ഈ താലൂക്കുക

ളിൽ പല ക്ഷേത്രങ്ങളുമുണ്ട്. അവയിൽ പ്രധാനമായതു് അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്ന് ക്ഷേത്രമാണ്.

2. പ്രസ്തുത വിഷയത്തെ സംബന്ധിച്ച ശാസ്ത്രപരിജ്ഞാനം പോരാത്തതിനാൽ അവർണ്ണർക്ക് ക്ഷേത്രപ്രവേശനമനുവദിക്കുന്നതു് ശാസ്ത്രവിരുദ്ധമാണോ എന്നു പറയുവാൻ നമുക്കു കഴികയില്ല. ശാസ്ത്രം ഏതുവിധത്തിലായിരുന്നാലും അവർണ്ണർക്ക് ക്ഷേത്രപ്രവേശനമനുവദിക്കുന്നതു് പഴയ ആചാരങ്ങൾക്കും നടവടികൾക്കും വിരുദ്ധമാണ്. വല്ല ക്ഷേത്രങ്ങളും അവർണ്ണർക്ക് തുറന്നുകൊടുക്കപ്പെടുന്നതായാൽ അതുവക ക്ഷേത്രങ്ങളെ കുറച്ചു കാലത്തിനുള്ളിൽ പൂജാദി നിത്യകർമ്മങ്ങളെ മുട്ടിച്ചു പൂട്ടിയിടേണ്ടി വരുന്നതാണ്. ക്ഷേത്രപ്രവേശനം ലഭിച്ചതോടുകൂടി അവർണ്ണർക്കുള്ള അവശതകളെല്ലാം തീരുമെന്നു നമുക്കഭിപ്രായമില്ല. മേൽ കാണിച്ച സംഗതികളാൽ വല്ലതോ ക്ഷേത്രവും അവർണ്ണർക്ക് തുറന്നുകൊടുപ്പാൻ ഒരുക്കമുണ്ടോ എന്ന ചോദ്യത്തിനു സമാധാനം പറയുവാനുള്ള ഘട്ടം എത്തീട്ടില്ലാത്തതിനാൽ അതിനെപ്പററി ഇപ്പോഴൊന്നും പ്രസ്താവിക്കുന്നില്ല. നാട്ടുമുഴുവൻ ക്ഷോഭമുണ്ടാക്കിത്തീർക്കുന്ന ഇതിനെപ്പററി പൊതുവിൽ എല്ലാവർക്കും ബാധകമാവുന്നതുമായ തീർപ്പുണ്ടാക്കണമെങ്കിൽ കേരളബ്രാഹ്മണരും ശാസ്ത്രജ്ഞരും അടങ്ങിയതായ ഒരു സവർണ്ണ മഹായോഗം കൂടി ആലോചിച്ചു തീർപ്പപ്പെടുത്തേണ്ടതാണ്......... കേരളത്തിൽ സവർണ്ണരുടെ ക്ഷേത്രങ്ങളിൽ അവർണ്ണർക്ക് പ്രവേശനസ്വാതന്ത്ര്യം ഇതുവരെ ഉണ്ടായിട്ടില്ല.

ടി. വല്ലഭരാജാ. (ഒപ്പ്)

---

൧൩

ഈങ്ങാക്കാട് പരമേശ്വരൻനമ്പൂതിരിപ്പാട്.

1. നമുക്ക് സ്വന്തമായി കുളങ്ങരയിൽ ക്ഷേത്രവും കൂട്ടുടമസ്ഥയായി കൊഴക്കോട്ടിശ്ശേരി ക്ഷേത്രം മുതലായതുകളുമുണ്ട്.

2. അവർണ്ണർക്ക് ക്ഷേത്രപ്രവേശനമനുവദിക്കുന്നതുകൊണ്ടു ശാസ്ത്രവിരോധമുണ്ട്. തന്ത്രസമുച്ചയത്തിൽ അശുദ്ധികൾ പറയുന്നതായ 10–ാംപടലത്തിൽ രണ്ടാമത്തെശ്ലോകം "ക്ഷേത്രേമൃതിഃ എന്നുള്ളതിനു വിമർശിനീവ്യാഖ്യാനത്തിൽ പതിതാഃ സ്വകലാൽ ഭ്രഷ്ടാഃ തേഷാം ചണ്ഡാലാനാം ഗോപുരാന്തഃ പ്രവേശഃ എന്നും, വിവരണവ്യാഖ്യാനത്തിൽ പതിതാഃ മഹാപാതകാദിദോഷവശാൽ ഭ്രഷ്ടാഃ ആദിശബ്ദേന

ആശൌചിതഃ ചാതുർവ്വർണ്ണ്യ ബാഹ്യാഃ മ്ലേഛാഃ പാഷണ്ഡിനഃ ദാസകാദയഃ ചോരാഃ വ്രാത്യാശ്ച ഗ്രഹ്യന്തെ എന്നും പറയുന്നുണ്ടു്. ഇതു കൊണ്ടു് അവർണ്ണൎക്കു ക്ഷേത്രപ്രവേശനം അനുവദിപ്പാൻ വിരോധമുണ്ടെന്നു തെളിയുന്നുണ്ടല്ലൊ.

3. കാലാവസ്ഥക്കനുസരിച്ചു ക്ഷേത്രനടവടികളിൽ ഭേദഗതി ചെയ്യേണ്ടതിന്നു യാതൊരു ശാസ്ത്രവും കാണുന്നില്ല. എങ്കിലും നിവൃത്തിയില്ലാതെ വരുന്ന സ്ഥലങ്ങളിലും, അവസരങ്ങളിലും മഹാരാജാക്കന്മാരും വിദ്വാന്മാരും സജ്ജനങ്ങളുംകൂടി ആലോചിച്ചു തീൎച്ചപ്പെടുത്തിയതുപ്രകാരം നടന്നാൽമാത്രമാണല്ലൊ ബഹുജനസമ്മതം.

നമ്മുടെ ക്ഷേത്രങ്ങൾ അവർണ്ണൎക്കു തുറന്നുകൊടുക്കണമെന്നു ഗവൎമ്മേണ്ടിന്റെ കല്പന കിട്ടിയല്ലാതെ തുറന്നു കൊടുപ്പാൻ ഒരുക്കമില്ല.

അവർണ്ണൎക്കു സാധാരണ ഗോപുരംവരെ പ്രവേശിപ്പാൻ പാടുണ്ടു്. എന്നാൽ ക്ഷേത്രങ്ങളുടെ കണക്കു് പലവിധത്തിലും ഉള്ളതുകൊണ്ടു് ക്ഷേത്രം ചെറിയ കണക്കിൽ പണിചെയ്തതാണെങ്കിൽ അവർണ്ണരിൽതന്നെ ചിലൎക്കു ഗോപുരംവരെയും പ്രവേശിപ്പാൻ പാടില്ലാതേയും വരുന്നതാണു്.

എന്നു്, ടി. പരമേശ്വരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

---

൧൦)

തെക്കേടത്തു് നായർ എന്ന കോമത്തുനായർ.

ഇയ്യിടയിൽ ഗുരുവായൂർ ക്ഷേത്രത്തിന്നു സമീപംവെച്ചു അധഃകൃതവൎഗ്ഗക്കാരുടെ നേതാവായ മിസ്റ്റർ കേളപ്പന്റെ നിരാഹാരവ്രതത്തിൽ, മൂന്നുമാസം കഴിഞ്ഞാൽ അധഃകൃതവൎഗ്ഗക്കാരുടെ ക്ഷേത്രപ്രവേശനത്തെപ്പററി ആലോചിച്ചു മറുവടി പറയാമെന്നു കല്പിച്ചതായി അറിയുന്നു.

ഹരജിക്കാരനായ ഞാൻ കോവിലകത്തിൻകീഴിലുള്ള പയ്യനാട്ടുകര നാലുകൂട്ടത്തിൽ ആറു കാരണവന്മാരുടെ കൂട്ടത്തിൽ വിയ്യൂർ കൂട്ടത്തിലെ കാരണവനും ദേശക്കോയ്മയും കറുളി പുളിയഞ്ചേരി മുതലായ ക്ഷേത്രങ്ങളുടെ ഉടമയുമാണു്.

കിഴക്കെസമ്പ്രദായത്തിന്നും നടവടിക്കും എതിരായി അധഃകൃതവൎഗ്ഗക്കാൎക്കു ക്ഷേത്രപ്രവേശനമനുവദിക്കുന്നതായാൽ ആയതു വളരെ സങ്കടത്തിന്നിടയുള്ളതാണെന്നു മാത്രമല്ല, പരക്കെയുള്ള സവർണ്ണഹിന്ദുക്കളിൽ 100ക്കു് 95നും വിരോധമായിരിക്കും. മേൽ പ്രസ്താവിച്ച

അനുമതി നല്കുന്നതിൽ സവൎണ്ണഹിന്തുക്കൾ സങ്കടമുള്ളവരും ആക്ഷേപമുള്ളവരുമാണ്.

അതുകൊണ്ടു മേൽപ്രസ്താവിച്ച കാൎയ്യത്തിൽ ക്ഷേത്രപ്രവേശനാനുവദിക്കാതിരിപ്പാൻ സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

(കോമത്തുനാവൻ)

---

ഫവ്വ

അവണാപ്പറമ്പു മനയ്ക്കൽ നാരായണൻനമ്പൂതിരിപ്പാട്.

18 ക്ഷേത്രങ്ങൾ എന്റെ വകയായുണ്ട്. 4 കൂട്ടവകാശക്ഷേത്രങ്ങളുമുണ്ട്. 8 സ്വന്തമായ ക്ഷേത്രം തിരുവിതാംകൂറിലും ശേഷം ക്ഷേത്രങ്ങൾ കൊച്ചിരാജ്യത്തുമാണ്. ഇതു് അവൎണ്ണൎക്ക് തുറന്നുകൊടുക്കേണമെന്നു ഞാൻ വിചാരിക്കുന്നില്ല. കൊടുക്കുന്നതുമല്ല. പൂൎവ്വികനടവടികളനുസരിച്ച് അവൎണ്ണരുടെ ശുദ്ധമായിട്ടുപോലും മതിലിന്നകത്തു പ്രവേശിക്കാറില്ല. ഇതിന്നു പ്രമാണവുമുണ്ട്. "ശ്രുതിൎവ്വിഭിന്നാസ്മൃതയോപി ഭിന്നാമഹാമുനിനാമതയോപിഭിന്നാഃ ധൎമ്മസ്യതത്വംനിഹിതംഗുഹായാം മഹാജനോയേനഗതസ്സപന്ഥാഃ" "യസ്മിൻദേശേപുരേഗ്രാമേത്രൈവിദ്യേനഗരേപിവാ. യോയത്ര വിഹിതോധൎമ്മസ്തം ധൎമ്മം നവിചാലയേൽ."

ടി. നാരായണൻനമ്പൂതിരിപ്പാട് (ഒപ്പ്)

---

ഫൻ

ത്രിനേത്രൻ എന്ന നാമധേയമായ വലിയ തമ്പ്രാക്കൾ.

1. നമുക്കു സ്വന്തമായും ഊരാണ്മയായും ഉള്ള ക്ഷേത്രങ്ങൾ ബ്രിട്ടീഷിലും കൊച്ചിസ്റ്റീമയിലും തിരുവിതാംകൂറിലുമുണ്ട്. ആ വക ക്ഷേത്രങ്ങളിൽ അവൎണ്ണൎക്ക് പ്രവേശിപ്പാൻ നാം അനുവാദം നല്കുന്നതല്ല.

2. അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനത്തിന്നു ശാസ്ത്രവിരോധമുണ്ട്. അവ താഴെ ചേൎക്കുന്നു. "ശൂദ്രവിണ്മൂത്രാതതൃചണ്ഡാലഃ യത്രവേശ്മനിതിഷ്ഠതി സ വിണ്മൂത്രകാലേന തത്രകാൎയ്യം വിശോധനം. ഗൃഹസ്യാഭ്യന്തരംഗച്ഛേൽ ചണ്ഡാലോയദികസ്യചിൽ. തമഗാരാദ്വിനിഷ്ക്രാസ്യ മൃൽഭാണ്ഡന്തുവിസൎജ്ജയേൽ. ചണ്ഡാലൈസ്സഹസംവിപ്രശ്ചണ്ഡാലൈഃ ചൈകേ ശൈരപി. ശാലൂത്രയാവകാഹാരോ മാസാൎദ്ധേനവിശുദ്ധ്യതി." ഇത്യാദി

സ്മൃതിവചനങ്ങളെക്കൊണ്ടു ചണ്ഡാലൻ ഗൃഹത്തിൽ അറിഞ്ഞിട്ടോ അറിയാതേയോ പ്രവേശിച്ചാൽ ഗൃഹത്തിലുള്ളവർ മണ്ണുകൊണ്ടുണ്ടാക്കപ്പെട്ട പാത്രങ്ങളെക്കളഞ്ഞ് ഗൃഹം ശുദ്ധി വരുത്തി പുണ്യാഹം കഴിച്ചു ചണ്ഡാലന്റെ ദർശനസ്പർശനാദിവിഷയങ്ങളെ അനുസരിച്ചു കൃച്ഛ്രചാന്ദ്രായണം, മഹാകൃച്ഛ്രചാന്ദ്രായണം, പ്രാജാപത്യം മുതലായ പ്രായശ്ചിത്തങ്ങളെ ചെയ്യേണ്ടതാകുന്നു. മേൽവിവരിച്ച സ്മൃതിവചനങ്ങളെക്കൊണ്ട് അവൎണ്ണൎക്ക് ക്ഷേത്രപ്രവേശനം ചെയ്യുവാൻ പാടില്ലാത്തതാണ്.

എന്ന് തന്ത്രാക്കൾ (ഒപ്പ്)

1108 വൃശ്ചികം 23 -ാംനു-

---

൨൦.

പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ അവർകൾ.

14—11—32.

സവൎണ്ണരായാലും അവൎണ്ണരായാലും ഉടമസ്ഥന്റെയോ ഊരാളന്റെയോ അനുവാദമില്ലാതെ ആൎക്കും എപ്പോഴും അധികാരമുള്ള സ്ഥലത്തുതന്നെ കടപ്പാനും ഭജിപ്പാനും വഴിപാടു മുതലായതു കഴിപ്പാനും അവകാശമില്ലാത്തതും അങ്ങിനെ അവകാശം അനുവദിപ്പാൻ പാടില്ലാത്തതും അനുവദിച്ചു കൊടുക്കാത്തതുമാകുന്നു.

എന്ന് നീലകണ്ഠശൎമ്മാ (ഒപ്പ്)

---

൨൧

കോഴിക്കോട്ടു മൂന്നാംകൂറ രാജാവ്.

14—11—32

1. നമ്മുടെ സ്ഥാനം വകയായി ഒരു ക്ഷേത്രമുണ്ട്. അതു വള്ളുവനാട്ടു താലൂക്കിലുള്ള തൃക്കഴികുന്ന് ക്ഷേത്രമാണ്.

2. ശാസ്ത്രങ്ങളെപ്പറ്റിയുള്ള യഥാൎത്ഥ അറിവും പരിചയവും ഉള്ളവരെക്കാൾ എത്രയോ പതിന്മടങ്ങു വർദ്ധിച്ചവരായ പൂൎവ്വികന്മാർ നടത്തി വന്നിരുന്ന നീതിന്യായനടവടിയെ ഭേദഗതിചെയ്യും, ജാത്യാചാരനടവടിയെ വിട്ടും നടപ്പാൻ നാം ഒരുക്കമില്ല.

3. കാലാവസ്ഥയുടെ ഭേഗതി എന്താണെന്ന നമുക്ക മനസ്സിലാവുന്നതുമില്ല.

കോഴിക്കോട്ട മൂന്നാംകൂറ രാജാവ്.

---

൨൨

നെടത്രാമ്പിരി രാജാവ്.

കോട്ടക്കൽ, 108 വൃശ്ചികം 1-ാംനു-.

എഴുത്തും ചോദ്യങ്ങളും കണ്ടു. നെടത്രാമ്പിരിക്കോവിലകത്തേയ്ക്കു ദേവസ്വങ്ങൾ ഒന്നുമില്ല. അവൎണ്ണൎക്ക ക്ഷേത്രപ്രവേശനം അനുവദിപ്പാൻ പാടില്ലെന്നാണ് എന്റെ അഭിപ്രായം.

നെടത്രാമ്പിരി രാജാവ്.

---

൨൩

തളിപ്പറമ്പ് തന്ത്രി ഇ. പരമേശ്വരൻ നമ്പൂതിരിപ്പാട്.

108 തുലാം 14-ാംനു-.

മലയാളത്തിൽ പുരാതനകാലത്തു പൌരാണികന്മാരുടെ ആളുകൾ അവരവൎക്കും അവരുടെ പിൻഗാമികളായ കുഡുംബാംഗങ്ങൾക്കും അതിന്നനുസരിച്ച ജനങ്ങൾക്കും ചില സമ്പ്രദായത്തിന്നനുസരിച്ച് ഈശ്വരഭജനം ചെയ്യുവാൻ വേണ്ടിയാണ ക്ഷേത്രങ്ങൾ നിൎമ്മിച്ചിട്ടുള്ളത്. ആ നിശ്ചയത്തിന്നനുസരിച്ച ഈശ്വരനെ ഭജിച്ചാൽ ശ്രേയസ്സാണെന്നും, വിപരീതമായോ വേറെ പ്രകാരത്തിലോ പ്രവൎത്തിക്കുന്നതു ദോഷകരമാണെന്നും, നിശ്ചയിക്കുകയും അതിന്നനുസരിച്ച എത്രയോ കാലമായി നടന്നുവരികയും, ഗുണമായ കാൎയ്യങ്ങൾ പ്രവൎത്തിച്ചാൽ ഗുണമായ അനുഭവങ്ങൾ കാണുകയും ദോഷമായ കാൎയ്യങ്ങൾക്ക ദോഷമായ അനുഭവങ്ങൾ കാണുകയും, ചെയ്തുവരുന്നത് ഇപ്പോഴും സാധാരണയാണ്. അങ്ങിനെയിരിക്കെ, അവൎണ്ണൎക്ക കടക്കുവാൻ പാടില്ലെന്നും അങ്ങിനെ കടന്നാൽ അശുദ്ധമാകുമെന്നും അശുദ്ധസ്ഥലത്തു പൂജാദികൾ ചെയ്യുന്നത് ആപൽക്കരമാണെന്നും അറിഞ്ഞിരിക്കെ, നമ്മൾ അങ്ങിനെ അനുവദിക്കുന്നതു വലിയ അനീതിയാകുമെന്നാണ തോന്നുന്നത്. ഇനി സാമ്പത്തികമായ സ്വഭാവത്തെക്കൂടി ആലോചിക്കേണ്ടതുണ്ട്. ഒരാളോ അധികം ആളുകൾ കൂടിച്ചേൎന്നോ അവനവന്റെ മുതൽകൊണ്ട് ഒരു ക്ഷേത്രം നിൎമ്മിക്കുകയും......

ആ ക്ഷേത്രം ശരിയായി രക്ഷിയ്ക്കുകയും ചെയ്യുമ്പോഠം ആ സ്വത്തിന്നു യാതൊരധികാരവുമില്ലാത്ത അന്യനോ അന്യന്മാരായ കുറെ ആളുകളോ വന്നു "ഞങ്ങഠംക്ക് ഇതിന്റെ ഉള്ളിൽ കടക്കണം, ഇവിടെ ഞങ്ങഠംക്കാരാധന നടത്തണം" എന്നും മറ്റും പറഞ്ഞു ഭീഷണിപ്പെടുത്തുമ്പോഠം ക്ഷേത്രത്തിന്നുള്ള സ്വാതന്ത്ര്യം അവക്കു കൊടുക്കുവാൻ പുറപ്പെടുന്നതായാൽ ഈ കാലാവസ്ഥയ്ക്കു് അവരവക്കുള്ള എല്ലാ സ്വത്തുക്കളും അങ്ങിനെ കൊടുക്കുവാൻ മാത്രമേ ഉണ്ടാവുകയുള്ളു. മേല്പെട്ട ആളുകഠം ഇങ്ങിനെ കൊടുക്കുവാൻ തുടങ്ങിയാൽ സാധുക്കളുടെ കാര്യം കുറെ പരുങ്ങലിലാവുമെന്നു പറയേണ്ടതില്ലല്ലോ.... ......കേളപ്പന്റേയും കൂട്ടുകാരുടേയും ഉദ്ദേശം ക്ഷേത്രം നിലനിൎത്തണമെന്നോ ഈശ്വരഭജനം ചെയ്യണമെന്നോ അല്ലെന്നുള്ളതിന്നു കേളപ്പന്റെ പ്രസംഗങ്ങളും പ്രത്യക്ഷപത്രങ്ങളും കേളപ്പൻ ഗുരുവായൂർവച്ചു നടത്തിയ പ്രവൃത്തികളും തന്നെ ദൃഷ്ടാന്തമാണ്.

കാലാവസ്ഥയ്ക്കനുസരിച്ച് അവൎണ്ണൎക്കു ക്ഷേത്രപ്രവേശനം ആവശ്യമില്ല. അതുകൊണ്ടു യാതൊരു ഗുണവും ഉണ്ടാകാനില്ലെന്നാണ് എന്റെ അഭിപ്രായം. എന്റെ ക്ഷേത്രങ്ങഠം അവൎണ്ണൎക്കു തുറന്നുകൊടുക്കുവാൻ ഞാനൊരുക്കമില്ല.

ഇ. പരമേശ്വരൻനമ്പൂതിരിപ്പാട്
തലോറ, തളിപ്പറമ്പ്.

---

## ൨൪

### കതിരവട്ടത്തു നായർ.

108 തുലാം 25-ാംനു-.

2 മുതൽ 4 കൂടിയുള്ള ചോദ്യങ്ങഠം ശാസ്ത്രസംബന്ധമാകയാൽ ശാസ്ത്രജ്ഞന്മാരോടാലോചിച്ചു തയ്യാറാക്കിയ മറുവടിയേയും ഇതു സഹിതം അയച്ചിരിക്കുന്നു. ക്ഷേത്രനിൎമ്മാണങ്ങളും പൂജകളും ശാസ്ത്രപ്രകാരം കൎമ്മകാണ്ഡത്തിന്നനുസരിച്ചു ക്രമമായി നടത്തിവരുന്നതാകയാൽ മേപ്പടി അഭിപ്രായത്തോടുകൂടി നാമും യോജിയ്ക്കുന്നു.

ദാമോദരൻ എന്നു നാമധേയമായ കതിരവട്ടത്തു നായർ (ഒപ്പ്)

൨൮

തളിയിൽ പരമേശ്വരൻ തിരുമുമ്പ്.

അന്യന്റെ ബലത്തിനു കീഴടങ്ങിത്തുടങ്ങിയാൽ എത്രകണ്ടു കീഴടങ്ങേണ്ടി വരും എന്നു രൂപമില്ല. അവക്കെന്തുകൊണ്ടു മേലാൽ ഭവനകൈയേററവും ചെയ്തുകൂടാ? മരുമക്കത്തായസ്വത്തെന്നാൽ അന്യന്റെ സ്വത്ത് (പബ്ളിക്ക സ്വത്തു)എന്നൊക്കെ വ്യാഖ്യാനം വരും. തന്മൂലം കൈയേറാമെന്നും വരും.

സത്യാഗ്രഹികളെ തടുക്കുവാൻ ഗുരുവായൂർ ക്ഷേത്രത്തിൽനിന്നു ചെയ്ത ചിലവിന്റെ ഒരു ലഘുവായ അംശവും എന്റെ ക്ഷേത്രങ്ങൾക്കും എനിയ്ക്കും സഹിപ്പാൻ ശക്തിയില്ല. പക്ഷെ രാമന്തളി, കുന്നരു്, ഈ അംശങ്ങളിലെ ഹിന്ദുക്കൾ 100-ന് ഒന്നോ രണ്ടോ ഒഴികെ എല്ലാവരും സത്യാഗ്രഹികൾക്കെതിരാകും. ഇതു തെളിയിക്കുവാൻ ഈ അംശങ്ങളിലെ പലരുടേയും ഒപ്പും അടയാളവും വെച്ച രേഖ എന്റെ കൈവശമുണ്ട്. ഒന്നും കൂട്ടാക്കാതെ സത്യാഗ്രഹികൾ ആക്രമിക്കുന്ന പക്ഷം അതാതു ദേവനേയും ദേവിയേയും ആവാഹിച്ച് എന്റെ ഇല്ലത്തുവെച്ച് പൂജാദികൾ നടത്തും. അവിടേയും ആക്രമിക്കുന്ന പക്ഷം എന്തുണ്ടാകുമെന്നു പറയുവാൻ തോന്നുന്നില്ല.

ടി. പരമേശ്വരൻ തിരുമുമ്പ്

---

൨൯

ഗോവിന്ദൻ തിരുമുമ്പ്

തൃക്കരിപ്പൂര്, 24-11-32

'ഗൃഹസ്യാഭ്യന്തരം' ഇത്യാദി പരാശരസ്മൃതികൊണ്ടും 'ക്ഷേത്രേവൃതിഃ' എന്ന സമുച്ചയഭാഗംകൊണ്ടും അവർണ്ണരെന്നു പറയപ്പെടുന്നവരുടെ പ്രവേശനം അനുവദിച്ചുകൂടുന്നതല്ലെന്നാണു തോന്നുന്നത്.

ശാസ്ത്രങ്ങൾ മേൽവിവരിച്ചപ്രകാരം ക്ഷേത്രപ്രവേശനത്തെ തീരെ വിരോധിക്കുന്നു എന്നു കാണുന്നുണ്ട്. ഇങ്ങിനെയിരിക്കെ, ഭേദഗതികൾ ചെയ്യുന്നതിന് അതിയായ വൈഷമ്യമുണ്ട്...............

ബ്രിട്ടീഷ് ഗവൺമെന്റിനു നാട്ടുരാജാക്കന്മാർ രാജ്യം വിട്ടുകൊടുത്ത കാലത്തു മതസംബന്ധമായ എല്ലാ കാര്യങ്ങളും അവരിൽ തന്നെ നിർത്തി വിട്ടുകൊടുത്തതാണെന്നും ആ വക മതസംബന്ധമായ

കാൎയ്യങ്ങൾ നടത്തി വരുന്നതിൽ ഗവൎമ്മേൻറിൽനിന്നു വേണ്ടുന്ന സഹായങ്ങൾ ചെയ്തു തരുന്നതാണെന്നുള്ള വിശ്വാസം ഉണ്ടെന്നുമാണ നമ്മുടെ അറിവു്.

ആവക ബലത്തിന്മേലാകുന്നു മലയാളബ്രാഹ്മണരുടെ ഗ്രാമങ്ങളും മററും നിലനിന്നു വരുന്നതു്. മുൻനിശ്ചയപ്രകാരം ഗവൎമ്മേൻറിനു് അവയെ നിലനിൎത്തിത്തരുവാൻ സാധിയ്ക്കയില്ലെന്നും സഹായിയ്ക്കയില്ലെന്നും വരുന്നതായാൽ അപ്പോൾ അവൎണ്ണൎക്കു നാലമ്പലം ക്ഷേത്രം തുറന്നു കൊടുക്കേണ്ട ആവശ്യം തന്നെയില്ലാത്തതുമാണല്ലോ. "കൎത്തവ്യം യൽമനുഷ്യേണ വ്യവസായവതാസദാ, തൽകാൎയ്യമവിശങ്കേനസിദ്ധിൎദ്ദൈവേപ്രതിഷ്ഠിതാ" എന്ന മഹാഭാരതവചനത്തെ അനുസരിച്ചു് അവിടുന്നു് ഇപ്പോൾ ചെയ്തു വരുന്ന ഉദ്യമത്തിൽനിന്നും വ്യതിചലിയ്ക്കാതെതന്നെ കഴിയ്ക്കണമെന്നു തോന്നുന്നു. "ഇദംഹിതപാംസൎവ്വപരം ബ്രവീമിപുണ്യം പവിത്രതമം മഹാവിശിഷ്ടം, നജാതുകാമാന്നഭയാന്നലോഭാദ്ധൎമ്മംജഹ്യാജ്ജീവിതസ്യാപിഹേതോഃ" എന്നുള്ള ഭീഷ്മവചനപ്രകാരം ഈ ധൎമ്മവിപ്ലവത്തിൽനിന്നു ലോകപരിരക്ഷ ചെയ്യുന്നതിൽ ഈശ്വരസഹായം ഉണ്ടാകുമെന്നു വിശിഷ്ടവാക്യവുമുണ്ടു്. സൂതസംഹിത. 12_ാമദ്ധ്യായം— "അവിച്ഛിന്നോയാതമസൽഭാവം സ്വാവൎണ്ണാശ്രമമാസ്ഥിതഃ. ജഹാതിയസ്സമൂഢാത്മാപതത്യേവനസംശയഃ. തസ്മാൽ സൎവ്വപ്രയത്നേനശ്രദ്ധയാസഹസൎവ്വദാ. കൎത്തവ്യോ വൎണ്ണിഭിൎദ്ധൎമ്മഃശ്രൌതഃ സ്മാൎത്തശ്ച മുക്തയേ."

എന്നു്, ഗോവിന്ദൻ തിരുമുമ്പു്

---

൨൭

അണ്ടലാടി വാസുദേവൻ നമ്പൂതിരി

108_വൃശ്ചികം 26_ാംനു-

ചണ്ഡാളൻ മതിൽ തൊട്ടാൽ അശുദ്ധിയുണ്ടെന്നു തന്ത്രപ്രായശ്ചിത്തത്തിൽ കാണുന്നുണ്ടു്. ക്ഷേത്രങ്ങളിൽ ഇന്നത്തെ നടവടികൾ തെററിപ്പോകുന്നതാണെന്നു ബോദ്ധ്യമില്ല.

എന്നു തന്ത്രി ടി. വാസുദേവൻ നമ്പൂതിരി

---

൨൭

മണ്ണിലേടത്തു ചാപ്പുണ്ണി എന്ന നാമധേയമായ വലിയ നായർ.

21-10-32-ൽ അയച്ച തിരുവെഴുത്തു കിട്ടി. പൂർവ്വനടവടി മാററി അവൎക്കു ക്ഷേത്രപ്രവേശനം അനുവദിക്കുന്നതു വളരെ ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണ്. നമ്മുടെ വക ക്ഷേത്രങ്ങളിൽ മേപ്പടിയാന്മാൎക്കു നമ്മുടെ മനസ്സാലെ പ്രവേശനം അനുവദിക്കുന്നതല്ല.

എന്ന് ടി. വലിയ നായർ.

---

൨൮

|| ശ്രീ: ||

എളയ തമ്പുരാൻ കോവിലകം.

കൊടുങ്ങല്ലൂർ, 21-3-107.

സാമൂതിരിമഹാരാജാവു തിരുമനസ്സുകൊണ്ടു് എഴുന്നള്ളിയിരുന്നങ്ങുന്നേടത്തേയ്ക്കു്.

തിരുവെഴുത്തു കിട്ടി.

യേഷാം സന്നിധിമാത്രേപി
സ്നാനം സ്മൃത്യാദിചോദിതം.
ക്ഷേത്രപ്രവേശേ തത്രാദൗ
കർത്തവ്യാ നിഷ്കൃതിഃ സ്മൃതാ. 1

നിഷ്കൃത്യകരണേച്ഛായാ-
മച്ഛിന്നാദേനസ്തതാ
ദേവാശ്രയോനവാപ്തിശ്ച
തത്രാദാവേവ കീർത്തിതാ. 2

യേഷാം ദേവാലയം ദൃഷ്ട്വാ
ഗതിരേവ ശുഭപ്രദാ-
ക്ഷേത്രപ്രവേശാനുവാദം
ന തേഭ്യോ ദാതു മർഹസി 3

മഹാമഹോപാദ്ധ്യായ ഭട്ടശ്രീ ഗോദവൎമ്മ രാജാ. (ഒപ്പ്)

---

൩൦

ശ്രീ. അനന്തകൃഷ്ണശാസ്ത്രിഭിഃകൃതം

7—11—32.

ദ്വിതീയപ്രശ്നസ്യ ഉത്തരം.

ദേവാലയേഷ്വവർണ്ണാനാം പ്രവേശാദ്യനർഹതാനാം ശാസ്ത്രവിരുദ്ധമേവ. ദേവാലയനിർമ്മാണാദിവ്യവസ്ഥാപ്രദർശനപരാണി ശൈവാഗമശാസ്ത്രാണി വൈഖാനസപാഞ്ചരാത്രാദീനി ശില്പശാസ്ത്രം ചാത്ര വിരുദ്ധാനി.

തത്ര— സനാതനധർമ്മപ്രദീപെ ശുദ്ധിപ്രകാശെ ആദിതൊ ദേവാലയപ്രവേശവിഷയെ പ്രമാണസംഗ്രഹണപൂർവ്വകം യാ വ്യവസ്ഥാ സംഗൃഹീതാ താമത്ര സംഗൃഹ്ണീമഃ. തദ്യഥാ ശ്രീവൈഖാനസെ ഭഗവദ്ധർമ്മശാസ്ത്രെ ശ്രീമരീചിമഹർഷിപ്രണീതേ മഹാശാസ്ത്രെ വിമാനാർച്ചനാകല്പേ പ്രമാണാനി—“പഞ്ചമഹാപാതകൈഃ ചണ്ഡാലാദ്യൈശ്ചാലയെ പ്രവിഷ്ടേ തത്സ്പൃഷ്ടനിവേദനെ ച സപ്താഹം മഹാശാന്തിം ഹുത്വാ ദേവം കലശൈഃ സംസ്നാപ്യ പുനഃ പ്രതിഷ്ഠാം കാരയെൽ. പതിതെ ഗർഭഗൃഹം പ്രവിഷ്ടെ വാസ്തുശുദ്ധിം കൃത്വാ മഹാശാന്തിം ഹുത്വാ അർച്ചയേൽ. തേഷു പ്രഥമാവരണെ ദ്വിതീയെ വാ സ്വൈരന്തര്യേണ സഞ്ചരത്സു മാസെ അതീതെ മാസമേകം മഹാശാന്തിം ഹുത്വാ കർഷണാദി പുനഃസംസ്കാരം കൃത്വാ മഹാപ്രതിഷ്ഠാം കാരയേൽ. തേഷു പ്രാസാദാഭ്യന്തരബാഹ്യേഷു സഞ്ചരത്സു സംവത്സരെ അതീതെ അർച്ചനാദി സന്ത്യജ്യ കൌതുകാദിരക്ഷണം കൃത്വാ, ഗർഭാഗാരാദിസപ്തപ്രാകാരെഷു സർവ്വത്ര ഗാ വാസയിത്വാ, മാസേ അതീതേ സർവ്വത്ര ശുദ്ധിം കൃത്വാ, മാസത്രയം മഹാശാന്തിം ഹുത്വാ, കർഷണാദി പുനഃസംസ്കാരം കൃത്വാ, ബാലാലയം സങ്കല്പ്യ, ജലാധിവാസാദീനി കാരയിത്വാ,ബിംബശുദ്ധിംകൃത്വാ, അശീത്യധികസഹസ്ര (1080) കലശൈഃ സംസ്നാപ്യ, ബ്രാഹ്മണാൻ ഭോജയിത്വാ, വൈഷ്ണവാൻസംപൂജ്യ, ദേവം ബാലാലയെ പ്രതിഷ്ഠാപ്യാലയാദൌ സർവ്വത്ര നവീകരണം കൃത്വാ മഹാ പ്രതിഷ്ഠാം കാരയേൽ” ഇതി.

അർച്ചനാനവനീതെ അപി സേവാപ്രകാരേ ഇദം വിവേചിതം. തദ്യഥാ—

“ഗർഭാഗാരേ ച സേവാർത്ഥം വൈഖാനസകുലോത്ഭവഃ
വേദാദ്ധ്യയനവിപ്രേണ അർദ്ധമണ്ഡപസേവിതം

യതീനാം വിഷ്ണുഭക്താനാം മഹാമണ്ഡപസേവിതം
വൈശ്യശൂദ്രാനുലോമാനാം ബ്രഹ്മമണ്ഡപസേവിതം
ശേഷാണാം ഹരിഭക്താനാം ഗോപുരന്തു വിധീയതേ.
പ്രതിലോമാന്ത്യജാതീനാം സ്തൂപീം ദൃഷ്ട്വാ സമാചരേൽ" ഇതി.

ഭൃഗുരപി—"ആസ്ഥാനമണ്ഡപാദൌ തു യദാ സംപൂജ്യതേ ഹരിഃ ചാതുൎവ്വണ്ണ്യം യഥേഷ്ടം ഹി സേവതേ ച മഹോത്സവേ" ഇതി. അത്ര ഭൃഗുവചനേ യഥേഷ്ടമിത്യനേന മഹോത്സവേ സേവാൎത്ഥം ന സ്ഥാനനിയമ ഇതി യദവൎണ്ണിതം തദിദം ചാതുൎവ്വൎണ്ണ്യവിഷയമേവ. നാന്ത്യജാതിവിഷയം. അന്ത്യജാനാന്തു മഹോത്സവാദാവപി വ്യവസ്ഥിതസ്ഥാന ഏവാവസ്ഥായ ദൎശനം കൎത്തവ്യമിതി ചാതുൎവ്വണ്ണ്യപദേന സൂച്യതേ.

അപി ച—"ചണ്ഡാലൈരന്ത്യജൈശ്ചൈവ തഥാന്യപ്രതിലോമജൈഃ മ്ലേച്ഛൈശ്ച നീചചണ്ഡാലൈൎഗ്ഗൎഹനിന്ദാദിദൂഷിതൈഃ ഏവമാദിഭിരസ്പൃശ്യൈൎദ്ദേവാഗാരേ വിശേഷതഃ സ്പൃഷ്ടേ പ്രവേശനേ ബാധാ പൂജാകാലേ ച ദൎശനെ" ഇത്യാദി ഭൃഗുവചനം സ്തൂപിദൎശനാപൎയ്യന്തസ്ഥാനെ ചണ്ഡാലാദീനാമവസ്ഥാനമപി പൂജാകാലെ ദൎശനം യഥാ ന സ്യാൽ തഥൈവേതി ഗമയതി. അപ്ര്യായാഃ സൂക്ഷ്മശരീരത്വം പ്രാസാദസ്യ സ്ഥൂലശരീരത്വമിതി വൈഖാനസസംഗ്രഹശ്ലോകാനുസാരേണാപി ദേവാലയേ ചണ്ഡാലാദിസ്പൎശഃ അതശ്ചത്വാരിംശൽപദപൎയ്യന്തമസ്മദാദിശരീരസ്പൎശവൽ

"ചത്വാരിംശൽപദാദൂൎദ്ധ്വം
മൎയ്യാദോഷോ ന വിദ്യതേ."
"യസ്തു ച്ഛായാം ശ്വപാകസ്യ
ബ്രാഹ്മണോപ്യധിരോഹതി
തത്ര സ്നാനം പ്രകുൎവ്വീത
ഘൃതം പ്രാശ്യ വിശുദ്ധ്യതി.
ചണ്ഡാലപതിതച്ഛായാം
സ്പൃഷ്ട്വാ സ്നാനം സമാചരേൽ"

ഇത്യാദി വചനാനുസാരേണ ദോഷായേതി മന്തവ്യം.

അയമത്ര വൈഖാനസസംഗ്രഹശ്ലോക

"പ്രാസാദോൎച്ചാ ച വിശേഷിതുരിഹ വപുഷീ
സ്ഥൂലസൂക്ഷ്മേ യതോത്രാ—

പ്യാധാരാധേയഭാവാദിതരതരഭവോസ്യത്ര
ചാര്യ്യേതി ദോഷഃ-
ദോഷേ ത്വൈകസ്ഥിതേപ്യാചരതുതദ-
ഭയോർല്ലോധനം സ്ഥാനസംബന്ധം.”

ഇത്യാദിഃ പ്രാസാദപര്യ്യന്തം ഭഗവച്ഛരീരത്വം പ്രതിപാദയതി.

ശ്രീപാഞ്ചരാത്രെ പാദ്മതന്ത്രേ ചര്യ്യാപാദെ അഷ്ടാദശാദ്ധ്യായെ വിസ്പഷ്ടമിദം വിവേചിതം.

“ദേവാലയമഠമദ്ധ്യേ പരിതോ ഗ്രാമോ യഥാ വിഹിതഃ
പരിതഃ സർവ്വജനാലയമുദിതം കിഞ്ചിത്തതോ ബ്രൂമെ.”
ചണ്ഡാലകടീരാണി തത്രൈവ ച കൌലികാനാം ഹി
ചണ്ഡാലകടീരാണി പൂർവ്വായാം ക്രോശമാത്രേസ്യുഃ.
ക്രോശദ്വയെ തു തസ്യാദ്വൈ ബഹിശ്ചണ്ഡാലപത്തനം.

ഇത്യാദി മയമതാനുസാരേണ ചണ്ഡാലകടീരസന്നിധൌ കൌലികാനാം കടീരസ്ഥാപനസ്യ വിഹിതത്വാൽ ജന്മതശ്ചണ്ഡാലാപേക്ഷയാ ഉൽകൃഷ്ടാ അപി കൌലികാഃ സ്പൃശ്യാസ്പൃശ്യവിചാരപ്രസംഗെ തൽസമാനാ ഏവേതി ജാനീമഃ.

അയമത്ര നിഷ്കർഷഃ.

“ബ്രാഹ്മണ്യാം ശൂദ്രവീര്യ്യേണ ജാതശ്ചണ്ഡാലസംജ്ഞകഃ
സർവ്വേഷാമേവതൽസ്പർശാൽ സചേലം സ്നാനമിഷ്യതെ.
സവസേന്നാഗരാൽ ബാഹ്യെ സർവ്വധർമ്മബഹിഷ്കൃതഃ.

ഇതി വചനാൽ ബ്രാഹ്മണ്യാം ശൂദ്രജാതശ്ചണ്ഡാലഃ തൽപരമ്പരാഗതോപി ചണ്ഡാല ഏവ.

“ക്ഷത്രിണീ ശൂദ്രസംയോഗാൽ ക്ഷത്താരം ജനയേൽസുതം
നിഷാദ ഇതി വിഖ്യാതഃ സർവ്വധർമ്മബഹിഷ്കൃതഃ
ശൂദ്രാചാരവിഹീനാശ്ച പാപർദ്ധിനിരതഃ സദാ
സസ്വരാപാശപാണിശ്ച മൃഗബന്ധനകോവിദഃ.”

ഇതി വചനാൽ ക്ഷത്രിയായാം ശൂദ്രസമ്പർക്കതോ ജാതഃ തൽപരമ്പരാഗതശ്ച കൌലികഃ തഥാ ച കൌലികാനാം അന്ത്യേഷാഞ്ച സർവ്വധർമ്മബഹിഷ്കൃതാനാഞ്ച ദേവാലയപ്രവേശഃ പൂർവ്വോക്തവൈഖാനസ പാഞ്ചരാത്ര ശൈവാഗമശില്പശാസ്ത്രാദ്യനുസാരേണ ന ശിഷ്ടൈസ്സമാദരണീയഃ.

വ്യക്തം ച ഏതൽ ശ്രീകാശീബ്രാഹ്മണമഹാസമ്മേളനെ യത്ര തത്തദ്ദേശീയാനാം സർവ്വേഷാം പണ്ഡിതാനാം ദ്വൈത വിശിഷ്ടാദ്വൈത, ശുദ്ധാദ്വൈത, കേവലാദ്വൈതാദി പീഠാധിപതീനാം ധർമ്മാചാര്യാണാഞ്ച മേളനം അഭൂൽ, തത്രഹി, സർവ്വൈശ്ചൈതൈഃ സാധകബാധക പ്രമാണ വിചാരപൂർവ്വകം അസ്പൃശ്യാനാം ദേവാലയപ്രവേശഃ ന യോഗ്യ ഇതി വ്യവസ്ഥാപിതം 1928 തമേവത്സരേ നവമ്പ്രമാസെ.

സംസ്കാരകാണാം. (Social reformer.)

അസ്പൃശ്യാനാം ദേവാലയപ്രവേശനപ്രോത്സാഹനാർത്ഥാ പ്രവൃത്തിസ്തു പരിസ്ഥിതി മാത്രാനുസാരിണീതി, തൈഃ പൂർവ്വോക്താനാം ആഗമാദി വചനാനാം പ്രാമാണ്യസ്യ അസ്വീകാരാൽ ശാസ്ത്രവിരോധേ ദേവാലയപ്രവേശനം നാവമന്തവ്യം. ഇത്യഭിപ്രായസ്യ ദ്വിതീയപ്രശ്നസ്യ സമാലോചനാവസരെ തന്മതം ന സാമ്പ്രതം കഥമപി സമാലോചയിതും.

തൃതീയ പ്രശ്നസ്യ ഉത്തരം.

സംസ്കാരകല്പസ്യ പരിസ്ഥിത്യനുസാരേണ നിയമപരിവർത്തനം യോഗ്യം. ഉത അയോഗ്യം ഇതി പ്രശ്നേതു ഇദമേവ അസ്മാകം വക്തവ്യം.

സത്യം ശാസ്ത്രവിരോധെ അപി പരിസ്ഥിത്യനുസാരേണ ധർമ്മപരിവർത്തനം പൂർവ്വാചാര്യാഃ കർവ്വന്തി. പരന്തു സങ്കോചാത്മക ഏവ പരിവർത്തനെ ധർമ്മജ്ഞാനാമധികാരഃ ന തു പ്രവർത്തനാത്മകേ. നിഷിദ്ധാനാം കർമ്മണാം പുനഃ പ്രവർത്തനേഹി നിഷിദ്ധാനുഷ്ഠാനേ, ന കാലാന്തരേ നരകമിദാനീന്തു സുഖമിതി വ്യവസ്ഥാപനമപി കർത്തവ്യം. ന ച തത്രകസ്യാപിശക്തിരസ്തി സംകോചേതു ശക്തിനിബന്ധനേന ധർമ്മാനനുഷ്ഠാനേന ധർമ്മഫലാഭാവമാത്രം കല്പനീയം. അവർണ്ണാനാം ദേവാലയപ്രവേശേന പ്രതിമായാദൈവീശക്തിഃ ക്ഷയമാപ്നോതീതിഹി ശാസ്ത്രകാരാണാം ഹൃദയം. തത്ര തേഷാം പരിസ്ഥിത്യനുസാരേണ പ്രവേശാഭ്യനുജ്ഞാനേന ദൈവീശക്തിരപി പ്രതിമാസു യഥാവൽ അനുവർത്തതെ ഇതി കല്പനീയം. പരോക്ഷായാം ച തസ്യാം ന കസ്യാപി ഭാരഗ്രഹണം സംഭവതി.

നവാസാമ്പ്രതം താദൃശീകാപി പരിസ്ഥിതിരപിസമസ്തി, യതൊ ദേവാലയെ അവർണ്ണപ്രവേശനം വിനാ ദൈവവിശ്വാസൊ വർണ്ണാനാമപി ന പരിപാലയിതും ന ശക്യതെ, നവാ ദേവാലയരക്ഷണമശക്യം.

പരിസ്ഥിതിർഹി രാജനീതിഷു മതഭേദപ്രയുക്താ ധർമ്മാധർമ്മവ്യവസ്ഥായാമപ്രയോജികാ. നഹി ഗുരുവായൂപുരദേവാലയേ അവർണ്ണപ്രവേശമന്യത്ര ദേവാലയേഷു തംവാ വിനാ രാജനീതിവ്യവഹാരോ ഭാരതീയാനാം ദേവാലയരക്ഷകാണാം ദേവാലയകാര്യനിർവ്വഹണം വാ ന സംഭവതി. അതഃ പ്രതിമാസു ദൈവശക്തിവിഘാതഃ അനയാ നൂതനയാ വ്യവസ്ഥയാ കയാചന ന ഭവതീതി യാവദന്യൈഃ ന വ്യവസ്ഥാപ്യതേ. താവൽ ശാസ്ത്രവിരോധേ അപി പരിസ്ഥിത്യനുസാരേണ വ്യവസ്ഥാവിശേഷകല്പനം ന സാമ്പ്രതം ആലോചയിതുമപി. യത്രകുത്രാപി ഭാവനാമാത്രേണ യദി ദൈവീശക്തിരനുവർത്തത ഇതി കല്പ്യതേ. ബ്രാഹ്മണൈരസ്ത്വാ, തർഹി തു ബ്രാഹ്മണാനാം തേഷാം ന ദേവാലയോ നവാ ബ്രഹ്മവിഷ്ണ്വാദിദേവതാഭേദോപീതി സർവ്വവിദിതമിദം. പ്രതിമാപൂജനംഹി അജ്ഞാനാശക്താംശ്ചാധികാരിണോവലംബനായൈവ വിഹിതം.

പരിസ്ഥിത്യനുസാരേണാവർണ്ണപ്രവേശാനുജ്ഞയാനേന ഹി പ്രതിമാസു ദൈവശക്തിവിശേഷേണ ന കേവലമവർണ്ണാവഞ്ചിതാ ഭവന്തി. കിന്തു വർണ്ണാ അപി വ്യാപാദിതാ ഭവന്തി. മന്ദിരസ്യ മന്ദിരതാപി വിഹതം ഭവതി. ദേവാലയാനാം ദേവാലയത്വംഹി പ്രതിമാസു ദൈവസാന്നിദ്ധ്യാനുവർത്തനേനൈവ. ന തു ഗൌരവാദ്യാനാദിവൽ സംരക്ഷണമാത്രേണ. തതശ്ച വർണ്ണാനാം ശ്രദ്ധാളൂനാം ശ്രദ്ധായാ അവിഘാതാർത്ഥം പ്രകൃതേ ദേവാലയേ സർവ്വവർണ്ണമാത്രസാധാരണേ അവർണ്ണാനാം പ്രവേശനാധികാരോ ന ദേയഃ.

ദേവാലയേഷ്വവർണ്ണാനാം പ്രവേശാംദോളനംഹി പ്രകൃതമാര്യസമാജാഭിജനം. ആര്യസമാജീയാസ്തു മൂർത്തിപൂജാമസാധ്വീമപ്രയോജനാം ച മന്യന്തേ. ആര്യസമാജീയാനാം ആന്ദോളനനിബന്ധനാ പരിസ്ഥിതിരിയം ന സനാതനധർമ്മാവലംബിനാം ശ്രദ്ധാളൂനാം ലേശതോപി ബാധനായ ക്ഷമതേ. തേഹി കിലാ വർണ്ണാനാം ദേവാലയപ്രവേശാത്തേന പ്രോത്സാഹനേന പ്രതിമാസു ദൈവശക്തിവിഘാതം സ്വകർത്തവ്യം സമ്യക്കർത്തുമേവയതന്തേ.

കിഞ്ച വൈയക്തികപരിസ്ഥിതിമനുസൃത്യ കിം പരിവർത്തനമിദമപേക്ഷ്യതേ, ഉത സമുദായപരിസ്ഥിതിം. സമുദായപരിസ്ഥിതിഃ സമുദായധർമ്മമേവ പരിവർത്തയിതും ക്ഷമതേ. ദേവാലയപ്രവേശനന്തു, ന സമുദായധർമ്മഃ. കിന്തു വൈയക്തികോധർമ്മഃ, സ ഏവ ഹി, സമുദായധർമ്മോ നാമ യത്ര കേചന കർത്താരഃ, ഭോക്താരസ്തു ബഹവഃ. ദേവാലയേ ദേവദർശനേ കർത്താരഃ കേചന ഭോക്താ

രസ്യ അന്യേപീതി നേദം സംഭവതി നഹി രാഷ്ട്രസഭാ (കോൺഗ്രസ്സ്) ദാവിവ ദേവദർശനാദാവുപസമിതിനിയോഗഃ സംപ്രയോജനഃ ദൈയക്തികേ ച, കാര്യേ തത്തദ്വ്യക്തിപരിസ്ഥിതിരേവാലോചനീയാ, ന വ്യക്ത്യന്തരപരിസ്ഥിതിരപി. തൽ സർവ്വഥാ പരിസ്ഥിത്യനുസാരേണ ദേവാലയേഷു അവർണ്ണാനാം പ്രവേശാർത്ഥം വ്യവസ്ഥാ വിശേഷ പരികല്പനം ന സാമ്പ്രതം.

ചതുർത്ഥ പ്രശ്നസ്യ ഉത്തരം.

സതി ചൈവം യദി ശാസ്ത്രം അനുസൃത്യ ബ്രാഹ്മണാനാം തത്തദ്ദേശീയാനാം മതഭേദയാവലംബിനാം പ്രസിദ്ധാനാം പണ്ഡിതാനാം ഏകാം സഭാം കാരയിത്വാ ശാസ്ത്രസമ്മതമിദമിത്യനുജ്ഞാതാനം ഇതി വ്യവസ്ഥാപ്യതേ, തർഹി "തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൗ" ഇതി ഭഗവദാജ്ഞാം അനുസൃത്യ വയമപി ദേവാലയമസ്മദീയം സർവ്വസാധാരണം കർത്തും ഉത്സഹിഷ്യാമഹേ. അന്യഥാതു അല്പജ്ഞാഃ ശ്രദ്ധാളവശ്ച വയമശരണാഃ ദൈവശക്തിവിഘാതാദ്യപരാധേന അസ്മൽ കുടുംബസ്യ അസ്മദ്ദേശസ്യ കിംബഹുനാ രാഷ്ട്രസ്യൈവ മഹോല്പാതശങ്കയാ ചകിതചകിതാഃ ഔദാസീന്യമേവ അവലംബ്യ പൂർവ്വാചാരപദ്ധതിമേവ അനുസരിഷ്യാമഃ.

പഞ്ചമപ്രശ്നസ്യോത്തരം.

യദി പുനഃ പരിസ്ഥിതിമനുസൃത്യ ഗത്യന്തരാഭാവാദവർണ്ണാനാം ദേവാലയേഷു പ്രവേശനം അഭ്യനുജ്ഞാതവ്യം, തർഹി ന സമയവിശേഷനിർദ്ധാരണം ദേശവിശേഷനിർദ്ധാരണം വാ വയമനുമന്യാമഹേ.

സർവ്വേഷാമപരേഷാമിവ സമയാദിനിർദ്ധാരണം, തദനിർദ്ധാരണം വാ യഥേഷ്ടമേവാനുമന്യതാം. പരന്തു പ്രതിപ്രവേശനം ആഗമോക്തപ്രായശ്ചിത്താനുഷ്ഠാനം യഥാസംഭവം വ്യവസ്ഥാപനീയം. ദേവാലയേ അവർണ്ണപ്രവേശനിഷേധവചനാനാം സതി തൽപ്രവേശേ പൂജാപുനരാവൃത്തിസഹിതസംപ്രോക്ഷണാദിവ്യവസ്ഥാപന ഏവ താല്പര്യം. അത്ര ച "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം" ഇതി ന്യായോ വാ സമാശ്രീയതാം, പക്ഷാന്തരം വാ, അത്ര ച തത്തദ്വ്യവസ്ഥാപകാനാമിച്ഛൈവ നിയാമികാ ഇതി നാധികം വയമത്ര സൂചയാമഃ.

ഉപസംഹാരഃ.

ഏവം വദന്തോപി വയം നാവർണ്ണാനാം ദേവദർശന ഏവ നാധി

കാര ഇതി വദാമഃ യതഃ പൂൎവ്വസംകലിതേഷു വചനേഷു അവൎണ്ണാനാംസ്പൎശദൎശനം, ഗോപുരദൎശനം വാ ദേവദൎശനമിതി നിയമ്യതെ. തത്രശ്ച ഗോപുരതോ ബഹിരവസ്ഥായ സ്വോചിതേ ദേശേ, ഗോപുരാദിദൎശനം ന ദോഷായ. യദി പുനഃ തേഷാം പ്രതിമാദൎശന എവ സമുൽക്കണ്ഠാ തൎഹി തദ്യോഗ്യതത്തൽപ്രതിമാനിൎമ്മാണപൂൎവ്വകം ദേവാലയാന്തരം പ്രകൃതദേവ സ്വാധിനിയോഗേനാപി തേഷാം കൃതേ പ്രതിഷ്ഠാപ്യ തത്രാ വൎണ്ണാനാമേവ പൂൎണ്ണം സ്വാതന്ത്ര്യം ദീയതാം. വൎണ്ണാനാമേവ മന്ദിരെ പ്രവേശനമനുമന്തവ്യമിതി സത്യാഗ്രഹിണാം ഇച്ഛാതു നിൎന്നിബന്ധനാ. വിപദ ഏവ നി ദാനംസ്യാൽ സമാജവിഘടനസ്യവാ ന തു സമ്പദഃ, സമാജസംഘടനസ്യ വാ. ഇതഃ പരന്തു മഹാന്ത ഏവ പ്രമാണം. ഇതി.

മഹാമഹോപാദ്ധ്യായാദി ബിരുദാങ്കിത കൽക്കത്താ വിശ്വവിദ്യാലയാദ്ധ്യാപക നൂരണിഗ്രാമാഭിജന ശ്രീ മദനന്തകൃഷ്ണശാസ്ത്രിഭിഃ സംഗൃഹീതാനീമാന്യുത്തരാണി.



---

൩൧

വിദ്വാൻ പൊല്പാക്കര ദാമോദരൻ നമ്പൂതിരിപ്പാട്

1. തറവാട്ടിൽ കാരണവനല്ലാത്ത എൻെറ കീഴിൽ ക്ഷേത്രമില്ല.

2. ശാസ്ത്രവിരോധമുണ്ട്. എന്നാൽ അത്രമാത്രമല്ല അതിൻെറ (ശാസ്ത്രവിരോധത്തിൻെറ) ആധിക്യം അതിനു കവിയുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അതാതു ദേശത്തു അനാദിയായി നടന്നു വരുന്ന നടവടി അധൎമ്മമായാൽ കൂടി പാലിക്കേണമെന്നു ബൃഹസ്പതി സ്മൃതിയിൽ, "ഉദ്ധൃത്യതേ ദാക്ഷിണാത്യൈരിത്യാദി... പാലനീയഃ," ഇത്യാദി സ്മൃതിവചനങ്ങൾകൊണ്ടു സ്ഥാപിച്ചിരിക്കുന്നതിനാൽ അനാദിപരമ്പരയാലെ ചാതുൎവ്വൎണ്ണ്യവും അന്ത്യജരും കൊണ്ടാടി വരുന്ന ജാതിമൎയ്യാദ അധൎമ്മമാണെങ്കിൽ കൂടി പാലിക്കേണ്ടതാകുന്നു. വാസ്തവത്തിലാകട്ടെ ജാതിമൎയ്യാദ നിഷേധിച്ചിട്ടില്ലാത്തതിനാൽ അധൎമ്മമല്ലാത്തതുകൊണ്ടു് ആദരവോടെ തന്നെ പാലിക്കണം. അത്രയുമല്ല സ്മൃത്യാദികൾകൊണ്ടു് ധൎമ്മമെന്നു സിദ്ധിച്ചിരിക്കുന്നതിനാലത്യാദരേണ രക്ഷിക്കേണ്ടതാണു്. ഇത്രയും സാരമായ ജാതിമൎയ്യാദയെ അതിശ്രദ്ധയോടുകൂടി പരിപാലിക്കാതെ നേരെ മറിച്ചു നശിപ്പിക്കാൻ സമ്മതിക്കുന്നതിലുള്ള ശാസ്ത്രവിരോധത്തിൻെറ വലിപ്പം ഒന്നു മനസ്സിരുത്തി നോക്കുക.

3. വിരോധമുണ്ടു്. എന്തെന്നാൽ കാലഭേദേന ചില മാററം

സ്വയം വന്ന ക്ഷുദ്രന്മാരെന്നല്ലാതെ ത്രികാലജ്ഞന്മാരല്ലാത്ത ഈശ്ശുള്ളവൎക്ക് ഒരു വിധത്തിലും കാലാവസ്ഥ നോക്കിയൊ ഭേദഗതി ചെയ്യാൻ അവകാശമില്ലല്ലൊ. മറെറാ ലോകത്തിൽ പൂൎവ്വാചാരം അണുമാത്രം പോലും മാറുവാനധികാരമൊ ശാസ്ത്രസമ്മതിയൊ ഇല്ലെന്നു മാത്രമല്ല ഇന്നു കാലാവസ്ഥ നോക്കി വല്ല മാററവും വരുത്തുന്നതായാൽ തന്ത്രായേറ തന്നെ ഉടനടൻ അധികമധികം മാററം വരുത്തേണ്ടിവരുമ്പോൾ കാലാവസ്ഥയ്ക്കനുസരിച്ച പുരാതനാചാരം മാറുവാനാവശ്യമുന്നതും തോന്നിയതു കാട്ടാൻ സമ്മതിയ്ക്കുന്നതും സംഹാരമാവരുത്ത പ്രാപിയ്ക്കുയും ചെയ്യും. ഇവിടെ ലഹളക്കാർ അത്യാവശ്യപ്പെട്ട ലഹള കൂട്ടിയിരുന്ന അവസരത്തിൽ കാലാവസ്ഥ നോക്കി ക്ഷേത്രം തുറന്നു കൊടുത്തിരുന്നുവെങ്കിൽ ഈ മൂന്നു മാസത്തെ സ്വാസ്ഥത കിട്ടാനൊരിയ്ക്കലും മാൎഗ്ഗമില്ലെന്നു തീൎച്ചയായതുകൊണ്ടു കാലാവസ്ഥ നോക്കനുള്ള കണ്ണു നമ്മൾക്കില്ലെന്നു സ്പഷ്ടമാകുന്നതുമുണ്ടല്ലൊ. അതിനാൽ മഹാഗൌരവമുള്ള ദേവാലയപരിപാലനത്തിൽ അരയ്ക്കാലടിപോലും പിന്മാറാതെ സൎവ്വപ്രകാരേണകൊണ്ടു പിടിച്ച് ഉത്സാഹിയ്ക്കുയും ദൈവഗത്യാ വഴി തീരെ മുട്ടിപ്പോയാൽ എന്തു വിധമെങ്കിലും വല്ല പഴുതും കിട്ടുമൊ എന്നു പൎയ്യാലോചിയ്ക്കുയും ചെയ്തുകൊണ്ടിരിയ്ക്കണം.

ഇനിയുള്ള അവാന്തരചോദ്യങ്ങൾ ക്ഷേത്രപ്രവേശമനുവദിയ്ക്കുന്ന പക്ഷത്തിലുള്ളതാകയാൽ അതുകൾക്കു വേറെ മറുവടി വേണ്ടല്ലൊ.

അരോഗി തന്നെ അപഥ്യസേവകൊണ്ടു രോഗിയും രോഗി ചികിത്സാവൈഭവം കൊണ്ട് അരോഗിയുമായി തീരുന്നതു പോലെ ബ്രാഹ്മണനാണ് ദുരാചാരവശാൽ ചണ്ഡാലയോനിയിലും ചണ്ഡാലനാണ് ഉചിതാചാരബലാൽ ബ്രാഹ്മണയോനിയിലും ജനിയ്ക്കുന്നതെന്നും മററുമുള്ള ഹിന്ദുമതത്തിൻെറ അറിവും കൂടി—തങ്ങൾ ഹിന്ദുക്കളാണെന്നുള്ള അഭിമാനത്തിനുപുറമെ—ഉള്ളവൎക്കു മേൽവിവരിയ്ക്കപ്പെട്ടതെല്ലാം പക്ഷപാതസ്പൎശമില്ലാത്തതാണെന്നു തെളിയുന്നു. ശാസ്ത്രംകൊണ്ടും യുക്തികൊണ്ടും സുലഭമായ ജന്മാന്തരമുണ്ടെന്നു വിചാരിയ്ക്കുവാൻ ബുദ്ധിയ്ക്കു ശേഷിയില്ലെങ്കിൽ എല്ലാ ജാതിക്കാൎക്കും ക്ഷേത്രത്തെ സംബന്ധിച്ചതായ അതാതു സ്ഥാനത്തു പ്രവേശിച്ചു ഭജിയ്ക്കുന്നതിനു വിരോധമില്ലെന്നും ഭജിക്കുന്നവൎക്കു ശ്രദ്ധാഭക്തി കൊണ്ടല്ലാതെ സ്ഥലഭേദംകൊണ്ടു ഫലഭേദമില്ലെന്നും ചാതുൎവ്വൎണ്ണ്യത്തിലെ അല്ല ബ്രാഹ്മണരിൽ തന്നെ എല്ലാവൎക്കും ഒരു സ്ഥലത്തു പ്രവേശമില്ലെന്നും മററുമുള്ള സംഗതികളാലോചിച്ചാലും മതി.

ചോദ്യങ്ങൾ തുടങ്ങുന്നതിന്നുമുമ്പുള്ള വാക്യത്തിലെ സത്യാഗ്രഹ ശബ്ദത്തിന്റെ പ്രകൃതാനുരൂപമായ വ്യാഖ്യാനം നോക്കുക—"സത്യസ്യ ആഗ്രഹഃ എന്നു വിഗ്രഹം. സത്യം സ്വീകരിയ്ക്കായ്ക്കയെന്നും സത്യം അറിഞ്ഞുകൂടായ്കയെന്നും അർത്ഥം. "അഥവാസതീഷു ആഗ്രഹഃ" എന്നു വിഗ്രഹവും ലോകത്തിലുള്ള പതിവ്രതമാരെ കാമിയ്ക്കുക എന്നാത്ഥവുമാകുന്നു. തനിയ്ക്കധികാരമില്ലാത്തതും സജ്ജനങ്ങളെ ദോഷപ്പെടുത്തുന്നതുമായ ദുശ്ചേഷ്ടിതത്തിലുള്ള കൊണ്ടുപിടുത്തമെന്നു സാരം. സത്യഗ്രഹമെന്നു ദീർഘരഹിതമായിട്ടും ചിലർ സംസാരിയ്ക്കുന്നുണ്ട്. പക്ഷേ ഈ ലേഖനത്തിൽ ആ പാഠത്തിന്റെ പ്രസക്തിയില്ലാത്തതിനാൽ തദ്വ്യാഖ്യാനത്തിന്നു തുനിയുന്നില്ല. "യശ്ശാസ്ത്രവിധിമുത്സൃജ്യവത്തതെ കാമകാരതഃ. നസസിദ്ധിമവാപ്നോതി നസുഖം ന പരാംഗതിം."

ടി. ദാമോദരൻ നമ്പൂതിരിപ്പാട.

---



# പൊതുജനാഭിപ്രായം

---

പുരിജഗൽഗുരു ശങ്കരാചാൎയ്യൎക്കയച്ച കമ്പിയിൽ രംഗയ്യർ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"സതാതനികളുടെ വഴിപിഴച്ചതല്ല. സ്വാമിയുടെ പ്രചാരത്തെ അഭിനന്ദിക്കുന്നു. സ്വാമിയുടെ അഭിപ്രായത്തെ മലബാർ മുഴുവൻ സമ്മതിക്കുന്നുണ്ടെന്നെനിക്കറിയാം."

27—6—108-ലെ സനാതനഹിന്ദു.

---

സി. പി. രാമസ്വാമി അയ്യർ.

ക്ഷേത്രപ്രവേശബില്ലുകളിൽ യാതൊരു നിർബ്ബന്ധനവുമില്ലെന്നുള്ള സപ്രൂവിന്റെ അഭിപ്രായത്തെ ഖണ്ഡിച്ചുകൊണ്ട് സർ. സി. പി. രാമസ്വാമി അയ്യർ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"ആചാരവും അനുഷ്ഠാനവുമാണ് ഹിന്ദുമതത്തിന്റെ അടിസ്ഥാനമെന്നുള്ളത് മറക്കരുത്. ശരിയായോ തെറ്റായോ, ക്ഷേത്രപ്രവേശനം ഒരനീതിയായി ഗണിക്കപ്പെട്ടിരിക്കുന്നു. സാമ്രാജ്യനിയമസഭയിലെ ബില്ലുകൾ പരസ്യമായി നിർബ്ബന്ധിക്കുന്നില്ലെങ്കിലും അനേകകാലത്തെ അനുഷ്ഠാനഫലമായി ഏർപ്പെട്ടിട്ടുള്ള ഒരു നിയമത്തെ മാറ്റുകയാണ് ബില്ലുകളുടെ ഉദ്ദേശമെന്നു പറയാതെ തരമില്ല."

19—7—108-ലെ സനാതനഹിന്ദു.

---

ദ്വാരകാദാസ്സ് യമുനാദാസ്സ് ഗാന്ധിജിക്കയച്ച കത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"അയിത്തോച്ചാടനപരമായി ചെയ്യുന്ന പ്രക്ഷോഭണത്തെ വിശദപ്പെടുത്തിക്കൊണ്ടുള്ള അങ്ങയുടെ വാദങ്ങൾ തൃപ്തികരമായി എനിക്കു തോന്നുന്നില്ല."

---

ഗാന്ധിജിക്കയച്ച ഒരു കത്തിൽ മാളവ്യജി ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"മിസ്റ്റർ രംഗയ്യരുടെ ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ച ബിൽ പിൻവലിക്കപ്പെടേണ്ടതാണ്. നമ്മുടെ ക്ഷേത്രകാൎയ്യത്തിൽ പരരാക്ഷ

മായിട്ടുകൂടി നിയമം ഇടപെടുന്നതു് നിഷിദ്ധമായിക്കരുതുന്നവനാണു ഞാൻ. മാത്രമല്ല, ക്ഷേത്രഭാഗങ്ങളിലുള്ള ജനങ്ങളുടെ വോട്ടനുസരിച്ചു ക്ഷേത്രം തുറക്കേണ്ട കാൎയ്യം തീൎച്ചപ്പെടുത്താമെന്നും ക്ഷേത്രത്തിൽ ദൎശനം കഴിക്കുന്ന എല്ലാവൎക്കും, ക്ഷേത്രാധികാരികൾക്കും അവരുടെ അഭിപ്രായം ബാധകമാണെന്നുമുള്ള സംഗതി—ബില്ലിന്റെ ആലംബതത്വംതന്നെ—അബദ്ധമായിരിക്കുകൊണ്ടും ഞാൻ ബില്ലിനെ പ്രതിഷേധിക്കുന്നു. മതത്തേയും ധൎമ്മാവബോധത്തേയും സംബന്ധിക്കുന്ന ഇത്തരം കാൎയ്യത്തിൽ ഭൂരിപക്ഷം നോക്കി തീൎച്ചചെയ്യുന്നതു കേവലം അബദ്ധവും അനീതിയുമാണു്. ഇതു നിൎബ്ബന്ധമല്ലാതെ മറെറാന്നുമല്ല."

---

സനാതനധൎമ്മപ്രചാരകസംഘം

1932 ഡിസംബർ 9-ാംനു-

സനാതനധൎമ്മപ്രചാരകസംഘം, ഗാൎഡൌസിയുടെ നിയോഗാനുസരണം, അവൎണ്ണരുടെ ഗുരുവായൂർ ക്ഷേത്രപ്രവേശനവിഷയത്തെപ്പററി, താഴെ പറയുന്നതിനെ ഞാൻ നിങ്ങളെ അറിയിച്ചുകൊള്ളുന്നു.

അവൎണ്ണരുടെ ക്ഷേത്രപ്രവേശനത്തിനെ, ഇതുവരെ എതിൎക്കുന്നതിൽ നിങ്ങൾ കാണിച്ച ധൈൎയ്യത്തേയും, നിങ്ങളുടെ ദൃഢനിശ്ചയത്തേയും, ഈ സംഘം അഭിനന്ദിക്കുന്നു. മി. ഗാന്ധിയുടെ അനുഗാമികളായ ഈ നവീകരണക്കാരെന്നറിയപ്പെടുന്നവർ, ഹിന്ദുശാസ്ത്രശാസനപ്രകാരം വിശുദ്ധമായി സൂക്ഷിക്കപ്പെടുന്ന ക്ഷേത്രത്തിന്റെ, മാഹാത്മ്യത്തെ നശിപ്പിക്കുവാൻ ചെയ്യുന്ന ഉദ്യമത്തെ ഞങ്ങൾ തീരെ നിന്ദ്യമായിത്തന്നെ കരുതുന്നു.

ഈ പ്രചാരകജോലി നിൎവ്വഹിക്കുന്നവർ, വിഗ്രഹാരാധനയിൽ തീരെ വിശ്വാസമില്ലാത്തവരും, വൎണ്ണാശ്രമധൎമ്മനിയമങ്ങളെ നേരിട്ടുതന്നെ വിരോധിക്കുന്നവരും, സംസ്കൃതത്തിലും മററു വൈദികഭാഷയിലും എഴുതപ്പെട്ടിരിക്കുന്ന ധൎമ്മശാസ്ത്രങ്ങളെപ്പററി, സ്വന്തജ്ഞാനമില്ലാത്തവരുമാകുന്നു. അതിനാൽ, അവർ രാഷ്ട്രപരിധികളിൽ എത്ര ഉന്നതമായ ഒരു നിലയിലിരിക്കുന്നവരായാലും, മതവിഷയങ്ങളിൽ അവരുടെ അനുഗ്രഹത്തെ, സഫലമാക്കാവുന്നതല്ല. അവരുടെ ധൎമ്മത്തെ രക്ഷിക്കാനായി പാണ്ഡവൎക്ക്, അവരുടെ പ്രത്യേക ഗുരുവായ ദ്രോണാചാൎയ്യരെ വധിക്കേണ്ടിവന്നു എന്നു്, നിങ്ങൾ നല്ലവണ്ണം അറിയുന്നു

ണല്ലോ? അദ്ദേഹത്തെ അവർ ഭീഷ്മപിതാമഹനെപ്പോലെ, സ്വന്തനിലയിൽ, ആദരിച്ചിരുന്നല്ലോ. എന്നാൽ ഇന്നു ധർമ്മത്തെ രക്ഷിക്കുവാൻ നമുക്ക് ആരേയും കൊല്ലേണ്ടതായിട്ടില്ല. പ്രത്യുത അവർ തന്നത്താൻ നിരാഹാരവ്രതം സ്വീകരിച്ചു്, ജീവനെ പരിത്യജിപ്പാനൊരുമ്പെടുകയാണ്. ഈ പ്രവൃത്തി ലോകത്തിലെ സമസ്തമതങ്ങളും വിരോധിച്ചിരിക്കുന്ന ഒന്നത്രേ.

ഗുരുവായൂർ ക്ഷേത്രവാതിലുകൾ അധഃകൃതർക്കായി തുറന്നു കൊടുക്കപ്പെടുന്നപക്ഷം, അപ്രകാരം ആ സ്ഥാപനത്തിന്റെ പാവനത്വം "കളഞ്ഞു കുളിക്കപ്പെടുന്ന പക്ഷം," മരിക്കുവാൻ സന്നദ്ധരായ അനേകം ആളുകൾ ഉത്തരേന്ത്യയിലുണ്ടെന്നു് ഞങ്ങൾ നിങ്ങളെ അറിയിക്കട്ടെ. എന്തെന്നാൽ ഗുരുവായൂർ ക്ഷേത്രപ്രവേശനം ഒരു ദേശീയകാര്യമല്ല. അതു് ഒരു സമസ്തഭാരതവിഷയമാകുന്നു. എല്ലാ സനാതനികൾക്കും ആബാലവൃദ്ധം ഗുരുവായൂർ ക്ഷേത്രവാതിലുകൾ അധഃകൃതർക്കായി തുറന്നു കൊടുക്കപ്പെടുന്നപക്ഷം വലുതായ മനോവേദനയുണ്ടാകുന്നതാണ്. തന്മൂലം വന്നുചേരുന്ന സകല ഫലങ്ങൾക്കും ഗുരുവായൂർ ക്ഷേത്രഭാരവാഹിയും ഉത്സാഹിപ്പിക്കുന്ന ക്ഷോഭകന്മാരും ഉത്തരവാദികളായി തീരുന്നതാണ്. ധർമ്മസംബന്ധമായ യാതൊരു കാര്യങ്ങളും, പൊതുജനങ്ങളോടാലോചിച്ചു തീർപ്പെടുത്താവുന്നതല്ല. അതു നമ്മുടെ ഋഷികൾ ധർമ്മശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്ന നിയമങ്ങളാൽ തന്നെ തീരുമാനിക്കേണ്ടതാണ്. അതുപോലെതന്നെ ധർമ്മശാസ്ത്രത്തെ പററി നല്ല പാണ്ഡിത്യമുള്ളവർക്കു, അവയെ സംബന്ധിച്ചു് ഒരഭിപ്രായം പറയുവാൻ അധികാരമുള്ളു. അതിനാൽ, ഗുരുവായൂർ ക്ഷേത്രത്തിൽ അവർണ്ണർക്കു പ്രവേശനാനുവാദം നല്കാൻ പൊതുജനങ്ങളുമായി ആലോചിക്കാമെന്നു് നിങ്ങൾ ഒരിക്കലും ഒരു കാരണത്താലും സമ്മതിക്കുവാൻ വയ്യ എന്നു് ഞങ്ങൾ നിർബ്ബന്ധിക്കട്ടെ.

ഗാന്ധിജിയുടെ നിരാഹാരവ്രതമാകുന്ന ഭീഷണിയെപ്പററി പറയുന്നതായാൽ അദ്ദേഹത്തിനു തന്റെ രാജ്യത്തോടും രാജ്യക്കാരോടും ഒരു സ്നേഹമുള്ള പക്ഷം അദ്ദേഹത്തിന്റെ ആദർശം, അവരുടെ ഐകമത്യത്തിനുവേണ്ടി അവരെ സഹായിച്ചു സ്വാതന്ത്ര്യം നേടുവാൻ ശ്രമിക്കാനും, അല്ലാതെ അവരുടെ "ധർമ്മത്തിൽ എടുത്തു ചാടി" അവരിൽ അസംതൃപ്തിയേയും, അനൈകമത്യത്തേയും ഉണ്ടാക്കാതിരിപ്പാനും, ആയിരിക്കേണമെന്നു ഇന്നു പ്രസ്താവിക്കുക. സനാതനികൾ തങ്ങളുടെ

വിശുദ്ധ'ധൎമ്മ'ത്തെ സംരക്ഷിക്കുവാൻ "സ്വരാജ്യം" തന്നെ വേണമെന്നു വെക്കുവാൻ തയ്യാറായവരാണ്. അപ്പോൾ ബ്രിട്ടീഷ് "പാർലിമെൻറിൻെറ ഇൻഡ്യാ ആക്ടി"ൽ കണ്ടു വരുന്ന പരിഷ്കാരത്തിൻെറ കഥ പറയേണ്ടതില്ലല്ലോ! മി. ഗാന്ധിക്ക് തൻെറ ആയുസ്സ് പട്ടിണികിടന്നു കളയുവാൻ ഇഷ്ടമുള്ളപക്ഷം, അതു രാജ്യത്തിൻെറ സ്വാതന്ത്ര്യലബ്ധിക്കായിരിക്കട്ടെ. അദ്ദേഹം നമ്മുടെ പാവനമായ "ധൎമ്മത്തെ" സ്പൎശിക്കുവാൻ പാടില്ല.

എന്ന്, നിങ്ങളുടെ ആജ്ഞാനുസാരി,

പെരിയപാൽ ഷൺടി (ഒപ്പ്)

സിക്രട്ടറി

---

1932 ഡിസംബർ 25-ാംനു ഞായറാഴ്ച, ചിദംബരത്തു് പുതിയ തെരുവിൽ വേദപാരായണമഠത്തിൽവെച്ചുകൂടിയ "ഹിന്ദുസനാതന ധൎമ്മമഹാസഭ"യുടെ പ്രത്യേകയോഗത്തിൻെറ പ്രവൃത്തിച്ചുരുക്കം:—

ഈ യോഗം വൈകുന്നേരം കൃത്യം മൂന്നുമണിക്കാരംഭിച്ചു. പട്ടണത്തിലെ പ്രധാനപണ്ഡിതന്മാരുൾപ്പെടെ ഒരു വലിയ ജനക്കൂട്ടം യോഗത്തിൽ സന്നിഹിതരായിരുന്നു. അണ്ണാമലെ സൎവ്വകലാശാലയിലെ വേദാന്തപ്രസംഗികനായ ബ്രഹ്മചാരി മഹോപാദ്ധ്യായ ദണ്ഡപാണിസ്വാമിദീക്ഷിതർ, അദ്ധ്യക്ഷപദം അലങ്കരിക്കേണമെന്ന് ഐകകണ്ഠ്യേന അഭിപ്രായപ്പെടുകയും, ഭിന്നാഭിപ്രായമില്ലാതെ സ്വീകരിക്കപ്പെടുകയും ചെയ്തു.

അദ്ധ്യക്ഷൻ തൻെറ പ്രസംഗത്തിൽ, വൎണ്ണാശ്രമധൎമ്മത്തിൻെറ ആവശ്യത്തേയും, ആവക ധൎമ്മനിയമങ്ങളെ അതിലംഘിക്കുന്നപക്ഷം വരുന്നഫലങ്ങളേയും പററി വ്യക്തമായി പ്രസ്താവിച്ചു. കൂടാതെ ആദിദ്രാവിഡരുടെ ക്ഷേത്രപ്രവേശനം ശ്രുതികളും, സ്മൃതികളും, പുരാണങ്ങളും, ഇതിഹാസങ്ങളുമെല്ലാം തന്നെ, ശക്തിയായി പ്രതിഷേധിച്ചിട്ടുണ്ട് എന്ന് ഉദാഹരണസഹിതം പ്രത്യക്ഷപ്പെടുത്തി. ആ വിഷയത്തെപ്പററിത്തന്നെ താഴെ പറയുന്നവരും പ്രസംഗിക്കയുണ്ടായി.

ബ്രഹ്മശ്രീ രാഘവശാസ്ത്രികൾ, സ്ഥലത്തെ സംസ്കൃതകലാശാലയിലെ,

വേദാന്തമീമാംസപണ്ഡിതർ. ബ്രഹ്മശ്രീ രാമസുബ്ബശാസ്ത്രികൾ, അണ്ണാമലെ സൎവ്വകലാശാല പണ്ഡിതർ. ബ്രഹ്മശ്രീ ശിവരാമകൃഷ്ണശാ

ന്ദ്യകൾം. അണ്ണാമല സർവ്വകലാശാല പണ്ഡിതർ. മിസ്റ്റർ ശ്രീനിവാസാചാരിയർ, വക്കീൽ. മിസ്റ്റർ സുബ്രഹ്മണ്യയ്യർ, വക്കീൽ. മററു ചിലരും കൂടി...............

കൂടാതെ ഇൻഡ്യാഗവമ്മേൻറിനോടും മദിരാശി ഗവമ്മേൻറിനോടും അടുത്തുതന്നെ ആദിദ്രാവിഡൎക്ക് ക്ഷേത്രപ്രവേശനം നല്കുന്ന ബില്ല് ഒപ്പുവെച്ചുകിട്ടുവാൻ വരുന്നസമയം അനുവാദം നല്കരുതെന്ന് എഴുതി അപേക്ഷിക്കുവാൻ തീൎച്ചപ്പെടുത്തി. അതിന്നു അനുവാദം നല്കുന്നപക്ഷം ഹിന്ദുസമുദായത്തിൽ അത്യു വലുതായ കലാപമുണ്ടാകുമെന്നും, പൊതുജനങ്ങളുടെ സമാധാനത്തെ ഇല്ലായ്മചെയ്യുമെന്നും മുൻകൂട്ടി അറിയിപ്പാനുറച്ചു. അത്, അടുത്തു വരുത്തുവാൻപോകുന്ന ഭരണനവീകരണത്തിൽ, ഹിന്ദുമതത്തേയും, ആചാരത്തേയും മററും രക്ഷിക്കുവാൻ വേണ്ട പ്രത്യേകമുൻകരുതലുകൾ ലഭിക്കുവാൻ ആവശ്യപ്പെടുന്നതിന്ന് നമ്മെ പ്രേരിപ്പിക്കുമെന്നും, എഴുതിയയപ്പാൻ തീരുമാനിച്ചു.

സർവ്വോപരി, ഈ യോഗം കോഴിക്കോട്ടു സാമൂതിരിപ്പാട്ട് ക്ഷേത്രപ്രവേശനത്തെ എതിൎക്കുവാൻ ചെയ്യുന്ന പ്രയത്നത്തിന്നായി അദ്ദേഹത്തെ അഭിനന്ദിക്കുവാനും, അദ്ദേഹത്തിൻെറ ശരിയായ മാൎഗ്ഗത്തിൽ നിന്ന് അണുമാത്രം വ്യതിചലിക്കാതിരിപ്പാൻ അപേക്ഷിക്കുവാനും നിശ്ചയിച്ചു.

എന്ന്

ചിദംബരം. 26—12—’32
എസ്സ്. ദണ്ഡപാണിദീക്ഷിതർ,
പൊതുയോഗാദ്ധ്യക്ഷൻ.

---

ശ്രീഗുരുഭ്യോ നമഃ.

ഭോഃ ഭോഃ സനാതനധൎമ്മാവലംബിനഃ

വിദിതചരമേതൽ തത്രഭവതാം യൽ ശ്രുതിസ്മൃതി സിദ്ധസ്യാന സനാതനസ്യാപി ധൎമ്മസ്യ നിൎമ്മൂലനേ ബദ്ധപരികരാഃ കരാളഹൃദയാ വിജൃംഭന്തേ. ഹന്ത ഗുരുകുലവാസൈകസാദ്ധ്യസ്യ ശാസ്ത്രസ്യ ഗന്ധസ്യാപ്യനഭിജ്ഞാഃ പണ്ഡിതമ്മന്യൈരുച്ഛൃംഖലാ മനുഷ്യാ ശ്രുത്യേകതാനേ ഐഹികാമുഷ്മികശ്രേയസ്സാധനേ ഋഷിസമ്പ്രദായേ ദോഷം ഉൽഭാ

സ്യതേ. അത ഏവോക്തമഭിയുക്തൈഃ "ഭവേദ്ദൃശോ വാ പ്രകൃതികുടിലേ പാപിനി കലൌ ഹിടാനാം നിഷ്ഠാതുൎയ്യമീദൃശവാവിധാതുൎല്ലോക പ്രവാഹഃ" ഇതി.

തത്ര കേചന പ്രസ്തുതേ ആസേതുഹിമാചലം അനാദിസിദ്ധേ ആബാലഗോപാലം അവിശങ്കം ആചൎയ്യമാണേ തജ്ജാതീയൈരപ്യാദ്രിയമാണേ പ്രമാണസമ്മതേ അസ്പൃശ്യതാഖ്യേ ധൎമ്മേ വിവദമാനാഃ നായം ധൎമ്മ ഇതി ജല്പന്തഃ സ്വസ്വപാണ്ഡിത്യം ലോകേപ്രകടയിതും കാനിചിദ്വചനാനി സ്വജല്പനേ പ്രമാണീകുൎവ്വന്തി. കാശ്ചന യുക്തീഃ പ്രദൎശയന്തി തദ്ദൃഷ്ട്വാ തത്ത്വാനഭിജ്ഞാഃ കതിപയ നിപുണോപന്യസ്താനാം വചനാനാം വാസ്തവം സ്ഥാലീപുലാകന്യായേന ആവിഷ്കൎത്തും തദന്യ കതിചനപ്രമാണാനി പ്രദൎശയിതും ച പ്രയതാമഹേ.

അത്രൈകൈശ്ചിദുക്തം ചണ്ഡാലാസ്പൃശ്യത്വാഭാവ—"ഏകോ ദേവസ്സൎവ്വഭൂതേഷു ഗൂഢഃ" ഇത്യാദ്യേകാത്മപ്രതിപാദകശ്രുതിപ്രാമാണ്യാൽ—"വിദ്യാ വിനയ സമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി ശുനി ചൈവ ശ്വപാകേ ച പണ്ഡിതാസ്സമദൎശിനഃ" ഇതി ഭഗവദ്വചനാച്ചേതി—അത്രോച്യതേ. ഭൂതാനാം ബഹുത്വാൽ തദന്തരവൎത്തിദേവാനാമപി ബഹുത്വേന ഭാവ്യമിതിശങ്കാമപനോദയിതും പ്രവൃത്താ ഏകോ ദേവ ഇതി ശ്രുതിഃ വിവക്ഷിതം സൎവ്വഭൂതാന്തൎവ്വൎത്തിനോ ദേവസ്യൈകത്വം പ്രതിപാദയന്തീ അവിവക്ഷിതം ചണ്ഡാലസ്പൃശ്യത്വം കഥം കഥയേൽ. കഥം വാ ആത്മൈകത്വപ്രതിപാദനേന ചണ്ഡാലസ്പൃശ്യത്വേ ആശങ്കാപ്രരോഹഃ യതോ ദേഹഗതചണ്ഡാലത്വജാതിനിമിത്തേന ദേഹേ പ്രസക്തം അസ്പൃശ്യത്വം. ദേഹാതിരിക്താത്മനി ച ഏകത്വമിതി. നാപി ദേഹ ആത്മാ യേന അഭീഷ്ടസിദ്ധിസ്സ്യാൽ, ദേഹാനാം ബഹുത്വേന ഏകത്വപ്രതിപാദനസ്യ ശ്രുതിക്ലൃതസ്യാസാമഞ്ജസ്യാൽ. സൎവ്വഭൂതേഷ്വിതി സൎവ്വശബ്ദബഹുവചനാഭ്യാം ദേഹേഷു ബഹുത്വസ്യ ശ്രുത്യൈവാംഗീകൃതത്വാൽ. ഭൂതേഷ്വേവ ഇതി ഭേദനിൎദ്ദേശേന ദേഹാത്മവാദസ്യ ശ്രുതിബാഹ്യത്വാവഗമാച്ച. അതോ നൈതച്ഛ്രുത്യവഷ്ടംഭേന ചണ്ഡാലസ്പൃശ്യത്വംസേൽസ്യതീതി സിദ്ധം.

യദപ്യുക്തം വിദ്യാവിനയസമ്പന്ന ഇതി ഗീതാവചനം സ്പൃശ്യത്വസാധകമിതി. തദപി ന. വിദ്യാവിനയസമ്പന്ന ബ്രാഹ്മണ ഗോ ഹസ്തിശ്വപാകേഷു യേ സമദൎശിനസ്തേ പണ്ഡിതാ ഇതി ജ്ഞാനാപര

പശ്ചാദ്യപാണ്ഡിത്യസ്വരൂപപ്രദർശനാർത്ഥത്വാത്തദേവാസ്യ. അപി ച—സമദർശിന ഇത്യത്ര ദൃശിധാതോസ്സകർമ്മകത്വേന കർമ്മാകാംക്ഷയാ സമശബ്ദാർത്ഥസ്യൈവ കർമ്മത്വൌചിത്യേന സമം ഏകം അപി ക്രിയംബ്രഹ്മമപശ്യന്തീതി വ്യുൽപത്ത്യാ സമകർമ്മകദർശനം പാണ്ഡിത്യം ഇതി സിദ്ധം. തഥാ ചാത്ര ബ്രാഹ്മണാദിശ്വപാകാന്തരൂപാൻ വിഷമോപാധീൻ പ്രദർശ്യ ഏതേഷു സമകർമ്മകദർശനം പാണ്ഡിത്യമിത്യുക്ത്വാ വിഷമോപാധിസംബന്ധേന ആത്മനോപി വൈഷമ്യമിതി ന ഭ്രമിതവ്യം. കിന്തു സമത്വേനൈവേതിബോധനാൽ ഉപാധിഷു വൈഷമ്യം അവജ്ഞനീയം. ഇതി ഗീതാവചനതാല്പര്യം സ്പഷ്ടമവഗമ്യതേ. അപി ച—"സർവ്വകർമ്മാണി മനസാ സന്ന്യസ്യാസ്തേ സുഖം വശീ" ഇത്യുപക്രമ്യൈതത്സമദർശിത്വബോധനേന യേ അഹംകാരമമകാരരഹിതാസ്സന്ന്യാസിനസ്താനുദ്ദിശ്യൈവേദം ബോധ്യത ഇതിസ്പഷ്ടം തദ്വിദാം. അതോ നേദമപിസ്വപക്ഷാർത്ഥസാധകം, പ്രത്യുത ഉപാധിവൈഷമ്യാംഗീകാരേണാസ്പൃശ്യതാതാല്പര്യഗ്രാഹകതയാ പ്രതികൂലമേവേതിമന്തവ്യം. യത്തത്ര സമശബ്ദസ്യ ഭാവപ്രധാനനിർദ്ദേശേന സമത്വാർത്ഥകത്വമാശ്രിത്യ ബ്രാഹ്മണാദിഷു ശ്വപാകാന്തേഷു സമത്വദർശിനഃ പണ്ഡിതാ ഇതിവ്യാചഖ്യുഃ— തേ പ്രഷ്ടവ്യാഃ— കിമേതേ ബ്രാഹ്മണഗോഹസ്തിശ്വപാകാഃ സമാഃ വിഷമാ വേതി. സമാ ഇതിചേൽ ന കോപി പ്രത്യേതി. പ്രത്യക്ഷസിദ്ധത്വാദ്വൈഷമ്യസ്യ. അപിചൈതേഷു സതി സമത്വേ സമത്വദർശനം സർവ്വേഷാമവിശിഷ്ടമേവേതി ഏതേഷു സമത്വദർശിനഃ പണ്ഡിതാ ഇതി വിശിഷ്യോക്തെഃ സ്വാരസ്യഭംഗഃ. അഥ വിഷമാ ഇതി ചേൽ. വിഷമേഷു സമത്വദർശനസ്യ ഭ്രാന്തിരൂപത്വേന താദൃശസമത്വദർശനസ്യ പ്രമാത്മകപാണ്ഡിത്യസ്വരൂപത്വാസംഭവ ഏവ. തസ്മാദിദം വ്യാഖ്യാനം ഭ്രമപ്രമാദസ്വരൂപാനഭിജ്ഞൈരുൽപ്രേക്ഷിതമിതി ഹേയമേവേതി ബോദ്ധ്യം. യദപ്യുക്തം—ചണ്ഡാലോപി കോപ്യനാര്യ്യ ഏവ ജാതിവിശേഷ ആസീൽ. തത്ര "അഥരാത്ര്യാം വ്യതീതായാം തസ്യാം രാജാ ബലവാഹ. ചണ്ഡാലദർശനോ രാമ സത്യ ഏവ ദുരാകൃതിഃ. നീലപീതാംബരധരോ രക്താംബരകൃതോത്തരഃ. സംരബ്ധതാമ്ര ഘോരാക്ഷഃ കരാള്ളോ ഹരിപിംഗലഃ. ഋക്ഷചർമ്മനിവാസീ ച ലോഹാഭരണഭൂഷിതഃ" ഇതി വാല്മീകിരാമായണഗതം വർണ്ണനം പ്രമാണം. നൈതാദൃശാശ്ചണ്ഡാലാഃ ഭാരതവർഷേധുനാ സന്തീതി. അത്രോച്യതേ—നൈതാദൃശാശ്ചണ്ഡാലാ ഭാരതേ വർഷേധുനാ സന്തീതി താവൽ സാഹസമാത്രം. പ്രതീതി

വ്യവഹാരാഭ്യാമർത്ഥസിദ്ധേഃ. ചണ്ഡാലത്വേന പ്രതീതി വ്യവഹാരയോഃ ചണ്ഡാലത്വേതരജാതിസാമാന്യസാധാരണത്വാൽ. അപലപിതുമശക്യത്വാൽ. കിഞ്ച—ന ചണ്ഡാലാ ഭാരതവർഷേ/ധുനാ സന്തീതി വക്തും പ്രതീതിവ്യവഹാരസിദ്ധചണ്ഡാലത്വരൂപജാതിവിശേഷേണാധുനാപ്യുപഗത ഏവ. പരന്തു—ത്രിശങ്കുമഹാരാജസ്യ വസിഷ്ഠശാപസ്യ ചണ്ഡാലത്വമാപന്നസ്യ രാമായണേ സ്വോപദർശിതൈസ്തൈസ്തൈർ്താദൃശ്ലക്ഷണൈരന്വിതാനി താദൃശ്ലക്ഷണലക്ഷിതാശ്ചണ്ഡാലാ ന സന്തീത്യേതാവദനേനാഹ്യതേഽനേന വാക്യേന പ്രതീയതേ. തഥാ ച ഏതദ്രീത്യാധുനാ താദൃശചണ്ഡാലാസത്വേപി ചണ്ഡാലസത്വസ്യ നിർവ്വിവാദതയാ ചണ്ഡാലത്വമാത്രനിബന്ധനാസ്പൃശ്യത്വായാഃ അപനോദനേ സ്വോപദർശിതലക്ഷണാഭാവസ്യാകിഞ്ചിൽകരത്വേന—'ഏതേസ്പൃശ്യാശ്ചണ്ഡാലത്വാ'ദിതി വാക്യം സ്വരൂപാസിദ്ധഹേത്വാഭാസദുഷ്ടമിത്യുക്തിരേവ ദുഷ്ടേതി വിഭാവ്യതാം. യദപ്യുക്തം—"നമഃ ശ്വഭ്യഃ ശ്വപതിഭ്യശ്ച വോ നമോ നമഃ" ഇതി ശ്വപതീനാം ശ്വപചാനാം വാ രുദ്രത്വേ സിദ്ധേ തേഷാം ദേവതായതനപ്രവേശനിഷേധോ നൈവ സംഗച്ഛതേ ഇതി. അത്രോച്യതേ—അസ്യ മന്ത്രസ്യ രുദ്രാധ്യായസ്ഥത്വാൽ തദ്ഭാഷ്യകാരൈർവ്വിദ്യാരണ്യമുനിഭിര്യഥാ തത്തന്മന്ത്രാണാം താല്പര്യമുപവർണ്ണിതം തഥാ വാസ്മാഭിരാകലനീയമന്യഥാ വാ. അന്യഥാ ചേൽ—സാധകബാധകജ്ഞാനവിധുരൈരനവഗതപൂർവ്വാപരഗ്രന്ഥസന്ദർഭൈഃ സർവ്വത്ര സ്വാച്ഛന്ദം സമാപ്യായ പ്രയതമാനൈഃ കിന്നാമാപരാദ്ധം സ്യാൽ. അതോസ്മാകം ഭാഷ്യമേവ പ്രമാണം. തത്ര ച—"നമഃ കകുഭായ നിഷങ്ഗിണേ സ്തേനാനാം പതയേ നമഃ" ഇതി മന്ത്രവ്യാഖ്യാവസരേ ഏവം വ്യാഖ്യാതം. തസ്യ സർവ്വജഗദാത്മകത്വാൽ യേ യത്ര യഥാ വർത്തന്തേ തത്ര തഥാ രൂപേണ രുദ്രോ വർത്തതേ ഇതി രുദ്രസ്യ സാർവ്വാത്മ്യം അനുസന്ധാതും മന്ത്രൈരേവമുച്യതേ. സ്തേനാദിശരീരേഷു രുദ്രോ ദ്വേധാ വർത്തതേ. ജീവരൂപേണ, ഈശ്വരരൂപേണ ച. തത്ര ച യജ്ജീവരൂപം തൽ സ്തേനാദിശബ്ദാനാം വാച്യാർത്ഥഃ. സ ഏവ ശാസ്ത്രേഷു നിന്ദ്യഃ, യത്തു ഈശ്വരരൂപം തൽ സ്തേനാദിശബ്ദൈരുപലക്ഷ്യതേ. തദനുസന്ധാനന്തു പാപക്ഷയഹേതുത്വേന പരമപുരുഷാർത്ഥ ഇതി ലക്ഷ്യാർത്ഥവിവക്ഷയാ മന്ത്രേഷു ലൌകികാഃ ശബ്ദാഃ പ്രയുജ്യന്തേ ഇതി ദ്രഷ്ടവ്യം. ഉപലക്ഷകവാച്യാർത്ഥദ്വാരേണ ലക്ഷ്യാർത്ഥോ മുഗ്ദ്ധൈരപി സഹസാ സമ്യക് ബോദ്ധും ശക്യതേ. യഥാ ശാഖാഗ്രേ ചന്ദ്ര ഇത്യത്ര. തസ്മാൽ

ലക്ഷ്യാൎത്ഥസ്യൈവ വിവക്ഷായാമപി സ്വഭാവബോധപ്രകാരഭേദേന മുഖ്യാൎത്ഥവാചകാശ്ശബ്ദാഃ പ്രയോക്തവ്യാ ഇതി. ഏവഞ്ച ഏതദ്ഭാഷ്യ പൎയ്യാലോചനയാ ശ്വശ്വപതി ശബ്ദാനാം വാച്യസ്യ ദേവതായതനം പ്രവേഷ്ടുകാമസ്യ ജീവദ്രൂപാൎത്ഥസ്യ നിന്ദ്യത്വമേവാവസീയതേ. തദുപലക്ഷിതസ്യ ഈശ്വരദ്രൂപസ്യാനുസന്ധാനം പാപക്ഷയഹേതുരിതി തച്ഛന്യദേതൽ. യുക്തഞ്ചൈതൽ — അന്യഥാ ത്വദ്രീത്യാ ശ്വപതീനാം ശ്വപചാനാം തദ്രൂപേണ ദേവതായതനപ്രവേശപ്രതിബന്ധാനൌചിത്യവൽ ചോരവിശേഷയോഃ സ്തേനപതിസ്തായുപത്യോരപി "സ്തേനാനാം പതയേ നമഃ സ്തായൂനാം പതയേ നമഃ" ഇത്യനേന തദ്രൂപാഭിധാനാൽ തുല്യയുക്ത്യാ സ്വായതനപ്രവേശപ്രതിബന്ധാനൌചിത്യം പ്രസജ്യേത. തഥാ ച മഹതീ വിപ്രതിപത്തിരിതി നൈഷശ്രേയസ്കരഃ പന്ഥാ ഇത്യൂഹ്യം. യത്തു. അന്ത്യജാൻ പ്രത്യസ്മാഭിഃ കഥമാചരിതവ്യമിത്യത്ര ശ്രീമദ്ഭാഗവതസ്യൈകാദശസ്കന്ധ ഏവ മുപദിഷ്ടം. യൽ. "വിസൃജ്യസ്മയമാനാൻ സ്വാൻ ദൃശം വ്രീഡാം ച ദൈഹികീം. പ്രണമേദ്ദണ്ഡവൽ ഭൂമാവാശ്വചണ്ഡാലഗോഖരം. യാവൽ സൎവ്വേഷു ഭൂതേഷു മദ്ഭാവോ നോപജായതേ. താവദേവ മുപാസീത വാങ്മനഃകായകൎമ്മഭിഃ". ഇതിത്യുക്തം. തന്നിസ്സാരം. തഥാഹി — ഏകാദശസ്കന്ധെ വിംശേദ്ധ്യായെ ഉദ്ധവായ ഭഗവദുപദേശാവസരെ. "യോഗാസ്ത്രയോ മയാപ്രോക്താഃ നൃണാം ശ്രേയോവിധിത്സയാ. ജ്ഞാനം കൎമ്മ ച ഭക്തിശ്ച നോപായോന്യോസ്തി കുത്രചിൽ. നിൎവ്വിണ്ണാനാം ജ്ഞാനയോഗോ ന്യാസിനാമിഹ കൎമ്മസു. തേഷ്വനിൎവ്വിണ്ണചിത്താനാം കൎമ്മയോഗസ്തു കാമിനാം. യദൃച്ഛയാ മൽകഥാദൌ ജാതശ്രദ്ധസ്തു യഃ പുമാൻ. ന നിൎവ്വിണ്ണോ നാതിസക്തോ ഭക്തിയോഗോസ്യ സിദ്ധിദഃ. താവൽ കൎമ്മാണി കുൎവ്വീത ന നിൎവ്വിദ്യേത യാവതാ. മൽകഥാശ്രവണാദൌ വാ ശ്രദ്ധായാവന്ന ജായതേ." ഇതി വചനൈഃ കൎമ്മഫലേഷു ദുഃഖബുദ്ധ്യാ വിരക്താനാം അത ഏവ തൽസാധനഭൂതകൎമ്മന്യാസിനാം ജ്ഞാനയോഗഃ സിദ്ധിദ ഇതി. കൎമ്മഫലേഷു ദുഃഖബുദ്ധി ശൂന്യാനാം അത ഏവ കാമിനാം കൎമ്മയോഗസ്സിദ്ധിദഃ ഇതി. കേനാപി ഭാഗ്യോദയേന മൽകഥാദൌ ജാതശ്രദ്ധഃ യഃ കൎമ്മസു നിൎവ്വിണ്ണോ ന ഭവതി തൽകൎമ്മഫലേഷു ചാതിസക്തോ ന ഭവതി തസ്യ ഭക്തിയോഗസ്സിദ്ധിദ ഇതി ജ്ഞാനഭക്തിയോഗദ്വയാതകതരീത്യാ യാവൽപൎയ്യന്തമനധികാരഃ താവൽപൎയ്യന്തം കൎമ്മാണി കുൎവ്വീതേതി ചോക്തം. തത്രസ്പഷ്ടവിശേ

ഷം.

ധ്യായേ "ക്രിയായോഗം സമാചക്ഷ്വ ഭവദാരാധനം പ്രഭോ" ഇത്യാദി
നാ കർമ്മയോഗസ്വരൂപമർച്ചാദികമുക്ത്വാന്തേ "ഏവം ക്രിയായോ
ഗപഥൈഃ പുമാൻ വൈദികതാന്ത്രികൈഃ. അർച്ചന്നുഭയതസ്സിദ്ധിം മ
ത്തോ വിന്ദത്യഭീപ്സിതാ"മിത്യുക്ത്വാ "മാമേവ നൈരപേക്ഷ്യേണ
ഭക്തിയോഗേന വിന്ദതി. ഭക്തിയോഗം സ ലഭതേ ഏവം യഃ പൂജ
യേത മാം" ഇത്യുപസംഹൃതം തതഃ അഷ്ടാവിംശോദ്ധ്യായേ സമാസേന
ഭക്തിയോഗസ്വരൂപകഥനാവസരേ "മാമേവ സർവ്വഭൂതേഷു ബഹിര
ന്തരപാവൃതം. ഈക്ഷേതാത്മനി ചാത്മാനം യഥാഖമമലാശയഃ.
ഇതി സർവ്വാണി ഭൂതാനി മദ്ഭാവേന മഹാദ്യുതേ. സഭാജയൻ മന്യമാ
നഃ ജ്ഞാനം കേവലമാശ്രിതഃ. ബ്രാഹ്മണേ പുല്ക്കസേ സ്തേനേ ബ്രഹ്മ
ണ്യേർക്കേ സ്ഫുലിംഗകേ. അക്രൂരേ ക്രൂരകേ ചൈവ സമദൃക് പണ്ഡി
തോ മതഃ." ഇതിവചനൈഃ സർവ്വഭൂതേഷു ആത്മനി ച ആത്മാനം
ഈശ്വരം സന്തം ഖമിവാനാവരണം ബഹിരന്തഃപൂർണ്ണം മാമേവ നി
ർമ്മലാശയഃ സന്നീക്ഷേത. അനേന പ്രകാരേണ ജാതിതഃ വൈഷമ്യ
വതോഃ ബ്രാഹ്മണപുല്ക്കസയോഃ യോ ബ്രഹ്മസ്വാപഹാരീ യോ ബ്രാ
ഹ്മണേഭ്യോ ദദാതി തയോഃ കർമ്മകൃതവൈഷമ്യവതോഃ സ്തേനബ്രഹ്മ
ണ്യയോഃ ഗുണതോ വൈഷമ്യവതോരർക്കസ്ഫുലിംഗയോഃ സ്വഭാവ
തഃ വൈഷമ്യവതോഃ ക്രൂരാക്രൂരയോശ്ച സമദൃക് സമം മാമേവ പ
ശ്യൻ കേവലം ജ്ഞാനരൂപാം ദൃഷ്ടിമാശ്രിതസ്സൻ സർവ്വാണി ഭൂതാനി
മദ്ഭാവേന മന്യമാനസ്സഭാജയൻ പണ്ഡിതോ മതഃ ഇതി അന്തരം
ഗാം ഭക്തിമഭിധായ "നരേഷ്വഭീക്ഷ്ണം മദ്ഭാവം പുംസോ ഭാവയതോ
ചിരാൽ. സ്പർദ്ധാസൂയാതിരസ്കാരാഃ സാഹങ്കാരാ വിയന്തി ഹി" ഇ
ത്യനേന നരേഷു ഈശ്വരരൂപം കുർവ്വതഃ സ്പർദ്ധാസൂയാദ്യുപഗമരൂപം
സദ്യഃ ഫലവിശേഷമുക്ത്വാ അതഃ "വിസൃജ്യ സ്മയമാനാൻ സ്വാൻ
ദൃശം വ്രീഡാം ച ദൈഹികീം. പ്രണമേദ്ദണ്ഡവദ്ഭൂമാവാശ്വച
ണ്ഡാല ഗോഖരം" ഇത്യനേന സ്വകൃത്യം വീക്ഷ്യ സ്മയമാനാൻ ഹസ
തഃ സ്വീയാനവിഗണയ്യാഹമുത്തമസ്സത്തു നീച ഇതി ദൈഹികീം ദൃഷ്ടിം
ത്യക്ത്വാ ച യാ വ്രീഡാ താഞ്ചോന്മുച്യ ശ്വചണ്ഡാലാദീനഭിവ്യാപ്യ അ
ന്തര്യാമീശ്വരദൃഷ്ട്യാ പ്രണമേദിത്യുക്ത്വാ "യാവത് സർവ്വേഷു ഭൂതേഷു
മദ്ഭാവോ നോപജായതേ താവദേവമുപാസീത വാങ്മനഃകായവൃത്തി
ഭിഃ. സർവ്വം ബ്രഹ്മാത്മകം തസ്യ വിദ്യയാത്മമനീഷയാ. പരിപശ്യന്നു
പരമേത്സർവ്വതോ മുക്തബന്ധനഃ." ഇതി വചനാഭ്യാം സർവ്വഭൂതേഷു
ഈശ്വരഭാവസമ്പത്തിപര്യന്തം ഏവം വർത്തിതവ്യം. ഏവം കുർവ്വത

സ്ഥസ്യ പുംസഃ ഈശ്വരദൃഷ്ട്യാ യാ വിദ്യാ തയാ സർവ്വം ബ്രഹ്മാത്മകമേവ ഭവതി. തതഃ പരിതോ ബ്രഹ്മൈവ പശ്യൻ സർവ്വതഃ ക്രിയാമാത്രാദുപരമേൽ ഇതി പൂർവ്വോക്തായാഃ സമദൃഷ്ടേരവധിരഭിഹിതഃ. ഏവം ച പ്രകരണപര്യാലോചനയാ "വിസൃജ്യസ്മയമാനാനിത്യാദി ജ്ഞാനോദ്ദേശ്യകമേവ നാന്യദുദ്ദേശ്യകമിതി സുവ്യക്തമേവസുധിയാം അപിചാത്രാതീവ ശ്രേയസ്കാമൈരാസ്തികൈഃ കിഞ്ചിദ്വിമർശനീയം കിംവയം കർമ്മഫലേഷു വിഷയസുഖേഷു ആസക്താ അനാസക്താ വേതി. തത്രയേവയമനാസക്താ ഇതി, അതോ "വിസൃജ്യസ്മയമാനാ"നിത്യുക്തരീത്യാ വർത്തിതവ്യമിതി ച മന്യന്തെ, തൈഃ ശ്വാനകഗർദ്ദഭാനാമപിയത്രയത്ര ദർശനം ഭവതി തത്ര രഥ്യാസു ചതുഷ്പഥേഷു അന്യേഷ്വപി പ്രദേശേഷു കുത്ര്യാം വസ്ത്രമാബദ്ധ്യ തത്രത്യേഷു സർവേഷു അമന്ദം ഹസത്സ്വപി ഭൂമൌ നിപത്യ സാഷ്ടാംഗദണ്ഡപ്രണാമകാരിഭിർഭവിതവ്യം. ഏവം തേഷാം വർത്തനമഭവിഷ്യച്ചേൽ തേഷാം കൃതേ അസ്പൃശ്യതാ ദോഷോ/പ്യഭവിഷ്യൽ. യദികർമ്മഫലേഷു വയമാസക്താ ഇതിമന്യന്തേ തേഷാ മുപദർശിതരീത്യാ കർമ്മകാണ്ഡ ഏവ ശരണം ഫലസാധനത്വാൽ കർമ്മണാം. തഥാ ച യഥാശാസ്ത്ര മേവകർമ്മാണി കർത്തവ്യാനി, അഹങ്കാരമമകാരപൂർവ്വകം പ്രവൃത്തിമാർഗ്ഗപ്രവിഷ്ടാനാം ഉദ്ധരണകൃതേ സുഹൃദ്ഭൂത്വാ യഥോപദിശതിശാസ്ത്രം തഥൈവ വർത്തിതവ്യമിതിനാവിദിതമഭ്യുദയാകാംക്ഷിണാം. ഏവം സ്ഥിതേ ഉപദിശതി ഗൌതമ മഹർഷിഃ "സമാസമാഭ്യാം വിഷമ സമേഷു ജാത" ഇതി. അനേന സമാനധർമ്മവതാം വൈഷമ്യേണാസമാനധർമ്മവതാം സാമ്യേന ച വസ്ത്രാലങ്കാരസമ്മാനേ കൃതേ തഥാകർത്തുഃ പ്രത്യവായോ ഭവതീത്യുക്തം. ഏവഞ്ച കർമ്മപരതന്ത്രാണാം പ്രത്യവായഭിയാശ്വചണ്ഡാലാദിഷു ബ്രാഹ്മണാദിഷു ച സാമ്യേനവർത്തനം ന ശ്രേയസ്കര മിത്യാവേദിത മേവ. ഏവഞ്ച "വിസൃജ്യസ്മയമാനാ" നിത്യാദിരീത്യാസ്മാഭിർവർത്തിതവ്യമിത്യസ്പൃശ്യതാനിരാകരണോദ്യമഭ്യുദയീകരണം പ്രതാരണമേവേതി വിഭാവയന്തു. യദപ്യുക്തം —രന്തിദേവഃ ശ്വപചായാന്നം ദത്വാ പ്രണമതി. തഥാ ച ഭാഗവതം—"തച്ഛ്രുത്വാ നമശ്ചക്രേ ശ്വഭ്യഃ ശ്വപതയേ വിഭുഃ" ഇതി. തത്രാപീദമുച്യതെ. "വിയതിവിത്തസ്യ ദദതോ ലബ്ധം ലബ്ധം ബുഭുക്ഷതഃ. അകിഞ്ചനസ്യ ധീരസ്യ സകുടുംബസ്യ സീദതഃ. വ്യതീയുരഷ്ടചത്വാരിംശദഹാന്യപിബതഃ കില." ഇത്യുക്തലക്ഷണേന മഹാജ്ഞാനിനാ രന്തിദേവേന തുല്യം യേ വർത്തേരൻ തേ തഥാ കുർവ്വീരൻ

നൈതാവതാ രന്തിദേവചരിത്രം അസ്പൃശ്യതാനിർമ്മൂലനായ പ്രഭവതീതീദമപി പ്രതാരണമേവ.

യദപ്യുക്തം—ഏതേന്ത്യകൃതചണ്ഡാലാ ഏവ ഭവന്തു, തേഷാമസ്പൃശ്യതാ. "നൈതൈഃ സമയമന്വിച്ഛേൽ പുരുഷോ ധർമ്മമാചരൻ വ്യവഹാരോ മിഥസ്തേഷാം വിവാഹസ്സദൃശൈസ്സഹ." ഇതി മനുവചനേ നൈവാഭ്യുപഗന്തവ്യാ. തത്ര ധർമ്മശബ്ദസ്യ പാരമ്യേണ മീമാംസാശാസ്ത്രനിർണ്ണീതയാഗാദിധർമ്മ ഏവ. തൈർവ്യവഹാരാഭാവഃ. അർത്ഥകാമമോക്ഷാഖ്യപുരുഷാർത്ഥേഷൂപയുജ്യത ഏവ വ്യവഹാരഃ. അതോ ദേവാലയപ്രവേശോ ഭഗവൽസേവാർത്ഥഃ, സാ ച മോക്ഷാർത്ഥേതി ന തത്ര തേഷാമാലയപ്രവേശേ പ്രതിബന്ധോ യുക്ത ഇതി.

അഹോ പാണ്ഡിത്യഗരിമാ—മോക്ഷൈതൈസ്സംസർഗ്ഗോ യുക്ത ഏവേത്യഭിധായ മോക്ഷഫലകഭഗവൽസേവാഫലകദേവാലയപ്രവേശേച്ഛൂന്നജ്ഞാ. അസ്യാലൌകികീം പ്രജ്ഞാമാവേദയതീതി. ഏവം വ്യാഖ്യാതേ സ്വാഭിമതധർമ്മോഽപി പരമ്പരയാ മോക്ഷാർത്ഥ ഏവേതി "നൈതൈസ്സമയമന്വിച്ഛേ"ദിതി നിഷേധസ്യ കാ ഗതിഃ കല്പിതാ സ്യാൽ. ദേവാലയപ്രവേശ ഏവ പരമ്പരയാ മോക്ഷാർത്ഥഃ ന യാഗാദിരിതി സോപാൽ പ്രേക്ഷിതവചനസഹസ്രേണാപി ന നിർദ്ധാരയിതും പാര്യതേ. യാഗാദീനാം പരമ്പരയാ മോക്ഷാർത്ഥത്വസ്യ ശാസ്ത്രേണ പ്രതിപാദിതത്വാൽ.

ശാരീരം വാചികം മാനസം ച കർമ്മ ശ്രുതിസ്മൃതിസിദ്ധം ധർമ്മാഖ്യം യദ്വിഷയാ ജിജ്ഞാസാ—"അഥാതോ ധർമ്മജിജ്ഞാസാ" ഇതി സൂത്രിതാ. ഇതി ബ്രഹ്മസൂത്രഭാഷ്യേ ശ്രീശങ്കരഭഗവൽപാദൈഃ ധർമ്മസ്വരൂപം നിരൂപിതമിതി ദേവാലയപ്രവേശഃ ഭഗവൽസേവാ ച ധർമ്മ ഏവാന്തർഭവതി, തസ്യ ശാരീരാദികർമ്മത്വാൽ ശ്രുതിസ്മൃതിസിദ്ധത്വാൽ ച. അത ഏവ ധർമ്മമാചരതാ ഭിന്നജാതീയേന പുരുഷേണ ചണ്ഡാലശ്വപചൈശ്ചർമ്മകാരാദിവ്യവഹാരോ ന കർത്തവ്യ ഇതി വദ്വചനം സ്വാശാസ്ത്രജ്ഞകമേവേതി വിഭാവ്യതാം.

യദപ്യുക്തം കേനചിൽ— ദേവാലയാനാമാഗമമൂലത്വാദാഗമാനാം ച "ഉൽപത്ത്യസംഭവാ"ദിത്യസ്മിൻ ബ്രഹ്മസൂത്രേ ആചാര്യൈരപ്രാമാണ്യോപപാദനാൽ ശങ്കരമതാവലംബിനാമസ്പൃശ്യൈരാലയപ്രവേശോ നകാര്യ ഇതി വാദോ നായുക്ത ഇതി.

തദേതദജ്ഞതായാ ദുർവിലസിതം—ഉൽപത്ത്യസംഭവാദിതി ഹി സൂത്രം. അസ്യാർത്ഥഃ—വാസുദേവസംജ്ഞകാൽ പരമാത്മനഃ സങ്കർഷണ

സംജ്ഞകസ്യ ജീവസ്യോല്പത്തിർന്നസംഭവതി, അനിത്യത്വാദിദോഷപ്രസംഗാൽ. അത്ര ചാചാര്യൈരേവം വ്യാഖ്യാതം—അത്രയത്താവദുച്യതെ യൊസൌ നാരായണഃ പരോ/വ്യക്താൽ പ്രസിദ്ധഃ പരമാത്മാ സർവ്വാത്മാ സ ആത്മനാത്മാനമനേകധാവ്യൂഹാവസ്ഥിതഇതി തന്നനിരാക്രിയതെ. സ ഏകധാഭവതി ത്രിധാഭവതി ഇത്യാദിശ്രുതിഭ്യഃ പരാത്മനോ/നേകധാ ഭാവസ്യാധിഗതത്വാൽ. യദാപിതസ്യ ഭഗവതോഭിഗമനാദിലക്ഷണമാരാധനമജസ്രമനന്യചിത്തതയാഭിപ്രേയതെ. തദപി ന പ്രതിഷിദ്ധ്യതെ. ശ്രുതിസ്മൃത്യോരീശ്വരപ്രണിധാനസ്യ പ്രസിദ്ധത്വാദിതി. അത്രാഭിഗമനാദയഃ അഭിഗമനോപാദാനെജ്യാസ്വാദ്ധ്യായയോഗാഃ. തത്ര വാക്കായചേതസാമവധാനപൂർവ്വകം ദേവതാഗൃഹഗമനമഭിഗമനം. പൂജാദ്രവ്യാണാമർജ്ജനമുപാദാനം. ഇജ്യാ-പൂജാ. സ്വാദ്ധ്യായഃ അഷ്ടാക്ഷരാദിജപഃ യോഗഃ ധ്യാനമിതിതദ്വ്യാഖ്യാതാരഃ. ഏവം ദേവാലയപ്രവേശപുരസ്സരമീശ്വരാരാധനം ശ്രുതിസ്മൃതിസിദ്ധത്വേന കർത്തവ്യമേവേതി ജീവസ്യോല്പത്ത്യർത്ഥഃ പ്രത്യാഖ്യായതഇതി വിസ്പഷ്ടം ബ്രുവൽസ്വആചാര്യപാദേഷു വസ്തുതഃ ആചാര്യമതാവലംബിനാ മാലയഗമനാദികമേവായുക്തമിത്യുക്തിർന്നശ്രേയോദായികാ ലോകപ്രതാരികാചേതി കിം വക്തവ്യമിത്യാസ്താം താവൽ. തദേവം കതിപയപ്രതാരകപ്രക്രിയാ ഉപദർശിതാ. അധുനാപ്രമാണാനി പ്രദർശ്യന്തെ—പരാശരസ്മൃതൌ—

ശ്വപാകം വാപി ചണ്ഡാലം വിപ്രഃ സംഭാഷതേയദി
ദ്വിജൈസ്സംഭാഷണം കുർയ്യാൽ സാവിത്രീം തു സകൃൽജപേൽ.
ചണ്ഡാലൈസ്സഹസുപ്ത്വാതു ത്രിരാത്രമുപവാസയേൽ.
ചണ്ഡാലൈകപഥം ഗത്വാ ഗായത്രീസ്മരണാച്ഛുചിഃ
ചണ്ഡാലദർശനേസദ്യഃ ആദിത്യമവലോകയേൽ.
ചണ്ഡാലസ്പർശനേചൈവ സചൈലംസ്നാനമാചരേൽ.
ചണ്ഡാലഖാതവാപീഷു പീത്വാ സലിലമഗ്രജഃ
അജ്ഞാനാച്ചൈകഭക്തേനത്വഹോരാത്രേണ ശുദ്ധ്യതി.
ചണ്ഡാലഭാണ്ഡസംസ്പൃഷ്ടം പീത്വാകൂപഗതം ജലം
ഗോമൂത്രയാവകാഹാര സ്ത്രിരാത്രാച്ഛുദ്ധിമാപ്നുയാൽ.
ചണ്ഡാലഘടസംസ്ഥന്തു യത്തോയം പിബതിദ്വിജഃ
തൽക്ഷണാൽ ക്ഷിപതേയസ്തു പ്രാജാപത്യം സമാചരേൽ.
യദിനോൽക്ഷിപതേതോയം ശരീരേ യസ്യ ജീർയ്യതെ.
പ്രാജാപത്യം ന ദാതവ്യം കൃൽസ്നം സാന്തപനം ചരേൽ.

ചരേൽ സാന്തപനം വിപ്രഃ പ്രാജാപത്യമനന്തരഃ
തദർദ്ധന്തു ചരേദ്വൈശ്യഃ പാദം ശൂദ്രസ്യ ദാപയേൽ.
ഉക്തൈത ജ്ഞാനാദ്ദ്വിജഃ ശ്രേഷ്ഠഃ ചണ്ഡാലാന്നം കഥഞ്ചന
ഗോമൂത്രയാവകാഹാരോ ദശരാത്രേണ ശുദ്ധ്യതി. ഇതി.

ഏവം സംഭാഷണസഹാസനദർശനസംസ്പർശനോദപാനഭോജനേഷു പ്രസക്തദോഷഃ തത്തൽപ്രകാരേണ പരിഹർത്തവ്യ ഇതി സ്പഷ്ടമുക്തമപി പൂർവ്വവ്യവഹാരേഷു സർവ്വേഷു ചണ്ഡാലൈസ്സംസർഗ്ഗഃ കർത്തവ്യ ഇതി വദതാംവാദോഽജ്ഞതമനോജ്ഞ ഏവ. ന കേവലമസ്പൃശ്യത്വമേവൈതേഷാം ശാസ്ത്രേണാഭിധീയതേ, കിന്തു ദൂരാവസ്ഥാനമപി. തഥാ ച പരാശരസ്മൃതിഃ.

യുഗം യുഗദ്വയഞ്ചൈവ ത്രിയുഗഞ്ച ചതുർയുഗം
ചണ്ഡാലസൂതികോദക്യാപതിതാനാമധഃക്രമാൽ ഇതി.

അധഃ ക്രമാൽ വിപരീതക്രമാദിത്യർത്ഥഃ. തത്രൈവം യോജനീയം:— പതിതസ്യ വ്യവധാനമേകയുഗേന, ഉദക്യായാഃ യുഗദ്വയേന, സൂതികായാഃ യുഗത്രയേണ, ചണ്ഡാലസ്യ യുഗചതുഷ്ടയേനേതി തദ്വ്യാഖ്യാതാരഃ. അഥോച്യേത — ചണ്ഡാലലക്ഷണാനാമേഷാമനുപലംഭാൽ നൈഷാം ചണ്ഡാലത്വം യേന പ്രദർശിതപ്രമാണൈരസ്പൃശ്യത്വം ദൂരാവസ്ഥാനം ച സംഭാവ്യേതേതി, തർഹി തല്ലക്ഷണാനി കാനി? സ്മൃതിപുരാണേഷൂക്താനീതി ചെൽ — സ്മൃതിപുരാണോക്തതയാവല്ലക്ഷണാനാം സത്വം വിവക്ഷിതം, ഉതയൽകിഞ്ചില്ലക്ഷണസ്യ. ആദ്യേ രാമായണോക്തലക്ഷണവ്യതിരേകേണാപി ഭാരതേ, തദുക്തലക്ഷണവ്യതിരേകേണാപി രാമായണേ, പുരാണാന്തരേ ച ചണ്ഡാലവർണ്ണനസ്യ കൃതത്വാൽ തത്രവർണ്ണിതയോരേവ ചണ്ഡാലത്വാഭാവപ്രസംഗഃ. തഥാ ച ഭാരതേ—

തതഃ പ്രഭാതസമയേ വികൃതഃ കൃഷ്ണപിംഗലഃ
സ്ഥൂലസ്ഫിക്വികൃതോരുക്ഷഃ ശ്വയൂഥപരിവാരിതഃ.
ലംബകർണ്ണോ മഹാവക്ത്രോ മലിനോ ഘോരദർശനഃ
പരിഘോന്നാമ ചണ്ഡാല ശൂർപ്പപാണിരദൃശ്യത. ഇതി.

രാമായണേതു പ്രാക്പ്രദർശിതമേവ. ദ്വിതീയേ മനുസ്മൃത്യാദ്യുക്തദിശാ ബഹിർഗ്രാമനിവാസാപപാത്രതാദീനി ലക്ഷണാനി ഉപലഭ്യന്ത ഏവേതി നൈതേ ചണ്ഡാലാ ഇത്യുക്തിരയുക്തൈവ.

അത്രേദം തത്വം — അത്ര ജാതിഗുണക്രിയാദിപ്രവൃത്തിനിമിത്താ

ഭേദേന ശബ്ദാഃ പ്രയുജ്യന്തേ. തത്ര ഗവാദയഃ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രചണ്ഡാലാദയശ്ച ശബ്ദാഃ ജാതിപ്രവൃത്തിനിമിത്തകാഃ, ശുക്ലനീലാദയോ ഗുണപ്രവൃത്തിനിമിത്തകാഃ, പാഠകപാചകാദയഃ ക്രിയാപ്രവൃത്തിനിമിത്തകാഃ ഇതി വിവേകഃ. ദേവദത്താദയഃ സംജ്ഞാശബ്ദാഃ ഏവമേവബ്രാഹ്മണാദിശബ്ദാനാം ലോകേ ശാസ്ത്രേ ച തത്തജ്ജാതീയേഷു വ്യവഹാരഃ. സാ ചജാതിഃ ജന്മസിദ്ധാ, നാന്യഥാസിദ്ധാ, തഥാ ചോക്തം സൂതസംഹിതായാം ദ്വാദശാദ്ധ്യായെ.

സർവ്വേഷാം ജന്മനാജാതിർന്നാന്യഥാ കർമ്മകോടിഭിഃ
അശ്വാദീനാം യഥാജാതിർജ്ജന്മനൈവ ന ചാന്യഥാ. ഇതി.

കർമ്മണൈവ ചേൽ ബ്രാഹ്മണത്വാദി ധർമ്മസംഭവേ, "ഗർഭാഷ്ടമേ ബ്രാഹ്മണമുപനയീത" ഇത്യാദിഷു അഷ്ടമവർഷദേശീയേ ഉപനേതവ്യേ തസ്മിൻ കിംജാതീയകം കർമ്മാപേക്ഷ്യ ബ്രാഹ്മണാദിശബ്ദോവ്യവഹ്രിയേത സ്യാൽ, കഥംവാ സൂതസംഹിതാവചനസാമഞ്ജസ്യസമ്പത്തിഃ. അതോജന്മസിദ്ധൈവ ബ്രാഹ്മണത്വാദിരൂപാജാതിഃ താമാദായ ച ലോകേശാസ്ത്രേച തത്തച്ഛബ്ദപ്രയോഗഃ. തജ്ജാതിവിഹിതം കർമ്മതു ക്രിയമാണം തജ്ജാതീയോൽകർഷാധായകം. നത്വന്യജാതീയൈരന്യജാതിവിഹിതം കർമ്മകർത്തുമുചിതം, അവിഹിതകരണേ പ്രത്യവായപ്രസംഗാൽ. താരതമ്യേനാവസ്ഥിതാനാം തത്തജ്ജാതിഷൂല്പത്തിസ്തു തത്തജ്ജാതീയദേഹാരംഭകകർമ്മായത്തൈവ. തഥാ ച ശ്രുതിഃ "തദ്യഇഹരമണീയചരണാഃ അഭ്യാശൊഹയത്തേ രമണീയാം യോനിമാപദ്യെരൻ. ബ്രാഹ്മണയോനിംവാ ക്ഷത്രിയയോനിംവാവൈശ്യയോനിം വാ. അഥ യഇഹകപൂയചരണാ അഭ്യാശൊഹയത്തേകപൂയാംയോനിമാപദ്യെരൻ ശ്വയോനിം വാ സൂകരയോനിം വാ ചണ്ഡാലയോനിം വാ" ഇതി. രമണീയചരണാഃ പുണ്യകർമ്മാണഃ. കപൂയചരണാഃ പാപകർമ്മാണഃ. സ്മൃതിശ്ച— "വർണ്ണാ ആശ്രമാശ്ച സ്വകർമ്മനിഷ്ഠാഃ പ്രേത്യ കർമ്മഫലമനുഭൂയ തതശ്ശേഷേണ വിശിഷ്ടദേശജാതികുലരൂപായുശ്ശ്രുതവൃത്തവിത്തസുഖമേധസൊജന്മപ്രതിപദ്യന്തേ" ഇതി. വർണ്ണാശ്രമാ ആശ്രമിണഃ. മനുസ്മൃതിഃ—

യാം യാം യോനിം തു ജീവോയം യേനയേനേഹകർമ്മണാ
ക്രമശോയാതിലോകെസ്മിൻ തത്തത്സർവ്വം നിബോധത.
ബഹൂൻവർഷഗണാൻ ഘോരാൻ നരകാൻ പ്രാപ്യതൽക്ഷയാൽ
സംസാരാൻ പ്രതിപദ്യന്തെ മഹാപാതകിനസ്ത്വിമാൻ.

— ഫ്ലവര് —

ശപസൂകരഖരോഷ്ട്രാണാം ഗോജാവിമൃഗപക്ഷിണാം
ചണ്ഡാലപുൽക്കസാനാഞ്ച ബ്രഹ്മഹായോനിമൃച്ഛതി.

സൂതസംഹിതായാം—അഥാതസ്സംപ്രവക്ഷ്യാമി പാപകർമ്മഫലംമുനേ!.

ഖരോഷ്ട്രസൂകരത്വഞ്ചഗജാശ്വ മൃഗപക്ഷിതാം
ചണ്ഡാലപുൽക്കസത്വഞ്ച പ്രാപ്നോതി ബ്രഹ്മഹാക്രമാൽ.

ഏവംക്ഷോദക്ഷമം. ശ്രുതിസ്മൃത്യാചാരൈരനാദിസിദ്ധം അമുമസ്പൃശ്യതാഖ്യം സനാതനധർമ്മമൈഹികാമുഷ്മികശ്രേയസ്സാധനമപാസ്യ ഗവ്യം ഭുക്ത്വമപാസ്യ പായസ്യതിനരഃ കോവായവാഗ്ഗുരസം'' ഇതിന്യായേന പരമാർത്ഥജ്ഞൈഃ പരികല്പിതം വിമർശനമാത്രേണ ശിഥിലബന്ധമധാർമ്മികമസ്പൃശ്യതാനിരാകരണോദ്യമം കോവാവിവേകീ ഉപാദദീത?

അതോവയം ധർമ്മാവലംബനാങ്ഗതം ഭഗവന്തം സനാതന പ്രതിഷ്ഠാപനായാഭ്യർത്ഥയാമഹേ. ഇതിശം.

ഇതി സനാതനസഭാദ്ധ്യക്ഷഃ
വാരാണസീ സുബ്രഹ്മണ്യശാസ്ത്രീ
പീഠാപുരം
ശ്രീമുഖ—ശ്രാ—ശു—പ്രതിവൽ.

---

ദൃസ്സോ, സനാതനധർമ്മസഭയുടെ 1932 ഡിസംബർ 18-ാംനു-കൂടിയ പ്രത്യേകയോഗത്തിന്റെ പ്രൊസീഡിംഗ്സിന്റെ ഒരുഭാഗം താഴെ ചേൎക്കുന്നു. യോഗത്തിൽ അസംഖ്യം സവൎണ്ണഹിന്ദുക്കളും അസ്പൃശ്യരും ഹാജരുണ്ടായിരുന്നു.

പാസ്സാക്കപ്പെട്ട പ്രമേയങ്ങൾ:—

1. മഹാത്മാഗാന്ധിയാൽ ആരംഭിക്കപ്പെട്ട 'അയിത്തോച്ചാടനം' അഥവാ 'അസ്പൃശ്യതാ നിവാരണചലനം' സനാതനധൎമ്മത്തിന് വിരോധമായിട്ടുള്ളതാണെന്നും, ഒരു സനാതനിയും മഹാത്മാഗാന്ധിയുടെ ആജ്ഞതെ സ്വീകരിക്കുവാൻ ബദ്ധനല്ലെന്നും, ഈ സഭ തീരുമാനിച്ചിരിക്കുന്നു.

2. ഈ ഉദ്യമത്തെ നിരസിച്ചുകൊണ്ടു എല്ലാ സനാതനധൎമ്മസ്ഥാപനങ്ങളും മതനേതാക്കന്മാരും, വിധി പ്രസ്താപിച്ചുകഴിഞ്ഞിരിക്കുന്നു. ഈ സഭ അവരോടെല്ലാമുള്ള കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊള്ളുന്നു.

3. ഗുരുവായൂർ ക്ഷേത്രവിശുദ്ധിയെ സംരക്ഷിക്കുവാൻ, സാമൂതിരിപ്പാടു ചെയ്ത ഘോരസമരത്തിൽ, അദ്ദേഹത്തെ ഈ സഭ അഭിനന്ദിക്കുന്നു. ആ ക്ഷേത്രവിശുദ്ധിയെ നശിപ്പിക്കുന്ന യാതൊരു പ്രവൃത്തിയും, അദ്ദേഹം മരണപൎയ്യന്തം സ്വീകരിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

4. ഈ സഭ വീണ്ടും അദ്ദേഹത്തിന്റെ വിചാരവീഥിയിലിരിക്കുന്ന നിരാഹാരവ്രതംകൊണ്ട് സനാതനികളെ ഭയപ്പെടുത്തരുതെന്നും, അവരുടെമതവിഷയങ്ങളിൽ പ്രവേശിക്കരുതെന്നും, മഹാത്മാഗാന്ധിയോട് അപേക്ഷിക്കുന്നു.

5. ഈ സഭ പൂൎണ്ണമായ മതസമഭാവം കാണിക്കുവാൻ ഗവൎമ്മെന്റിനോടപേക്ഷിക്കുന്നു. ചക്രവൎത്തിനിയുടെ വിളംബരം അനുസരിച്ച് അതിന് ഞങ്ങൾക്കവകാശമുണ്ട്.

സിക്രട്ടറി,
സനാതനധൎമ്മസഭ,
റുസേറ, ധൎഭംഗ ഡിസ്ട്രിക്ട്.




---

കാഞ്ചിയിലെ പ്രതിവാദിഭയാനകമഠം,
ക്യാമ്പ്, കാശി.
1932 ഡിസംബർ 16-ാംനു-.

ചക്രവൎത്തി എം. എ. (ഓണേഴ്സ്)
സ്വാമിയാരുടെ സിക്രട്ടറി.

പൂജ്യരെ,

ജഗദ്ഗുരു മഹാരാജാവിന്റെ ആജ്ഞാനുസരണം ഞാൻ താഴെ പറയുന്നതിനെ നിങ്ങളെ അറിയിക്കുകയും, അധഃസ്ഥിതന്മാരുടെ ക്ഷേത്രപ്രവേശനവിഷയത്തിന്റെ പുറകിലുള്ള പ്രധാനകട്ടകളെപ്പററി നല്ലവണ്ണം ആലോചിക്കുന്നതിന്നാവശ്യപ്പെടുകയും ചെയ്യുന്നു. ആദ്യമായി "അസ്പൃശ്യർ" എന്ന പദത്തെപ്പററിതന്നെ ആലോചിക്കാം. നമ്മുടെ സ്വന്തം മാതാവും, സഹോദരിയും, പുത്രിയും, പുത്രഭാൎയ്യയും എല്ലാം ഓരോ സമയത്തു് അടുക്കാൻപോലും വയ്യാത്തവരാണ്. അപ്പോൾ അസ്പൃശ്യതയുടെ കാൎയ്യം പറയണമെന്നില്ലല്ലൊ. ജനനം കൊണ്ടും മരണംകൊണ്ടും അശുദ്ധക്കാരായവർ അസ്പൃശ്യരാണ്.

പര്

പുരാതനാൎയ്യന്മാരുടെ കൎത്തൃത്വം മരണപൎയ്യന്തം അശുദ്ധിയെ വിദ്വേഷിച്ചിരിക്കുന്നു. നമ്മുടെ സ്മൃതികളിൽ പറയപ്പെടുന്ന ചണ്ഡാലന്മാർ, പ്രതിലോമസംസൎഗ്ഗത്തിൽനിന്നുണ്ടായിട്ടുള്ളവരും, ഹീനഹിന്ദുക്കളുടെ സന്താനങ്ങളുമത്രേ. ശാസ്ത്രങ്ങളുടെ മുഖ്യോദ്ദേശം നമ്മുടെ വംശശുദ്ധിയെ സംരക്ഷിപ്പാനും ഏററവും ശുദ്ധന്മാരായ കൂട്ടരാൽ ഏററവും ശുദ്ധമായവിധം വൈദികാവകാശങ്ങളേയും ശ്രുതികളേയും സംരക്ഷിക്കപ്പെടുവാനുമാണ്. നമ്മുടെ സനാതനധൎമ്മം, ഒരേ സമയംതന്നെ വൈദികാവകാശങ്ങളേയും, ശ്രുതികളേയും, വംശശുദ്ധിയേയും, പരിശുദ്ധമായി സൂക്ഷിക്കുകയും, ആത്മാവിനേയും ദൈവത്തേയും അറിവാൻ ഋഷികളും, ജ്ഞാനികളും നല്കിയിരിക്കുന്ന ഏകമാൎഗ്ഗത്തിൽക്കൂടെ, ചരിക്കുകയും ചെയ്യുന്നു. നമ്മുടെ ക്ഷേത്രങ്ങൾ നാം ബലി നല്കുന്ന സ്ഥലങ്ങളും, നമ്മുടെ ആഗമാനുസരണം ഏററവും വലിയ ബലിയായി കരുതപ്പെടുന്ന സ്വയസമൎപ്പണം ചെയ്യുന്ന സ്ഥലവുമാണ്. ഇന്നത്തെ പരിഷ്കാരികൾ, അറിയാതെതന്നെ നമ്മുടെ വംശശുദ്ധിയെ നശിപ്പിക്കുവാൻ ഒരുങ്ങുന്നു. സാമീപ്യത്തിൽനിന്നത്രേ സ്പൃശ്യത ഉത്ഭവിക്കുന്നതു്; സ്പൃശ്യതയിൽനിന്നു മിശ്രഭോജനവും, മിശ്രഭോജനത്തിൽനിന്നു മിശ്രവിവാഹവും ഉണ്ടാകുന്നു. ചുരുക്കി പറയുന്നതായാൽ ജാതിവ്യത്യാസം അനുസരിച്ചു വളരെ ശ്രേഷ്ഠമായിത്തീൎന്നിട്ടുള്ള നമ്മുടെ വംശശുദ്ധി, നാമാവശേഷമായിത്തീരുന്നു. ഹേ! തിരുമേനി, പരിഷ്കാരികൾ എന്നറിയപ്പെടുന്നവർ ഏകഭാഗത്തേക്കു മാത്രമുള്ള അത്യാഗ്രഹംകൊണ്ട്, വിശുദ്ധമായതിനെ എല്ലാം ഹിംസിക്കുകയും, പരിശുദ്ധിയും ഉറപ്പുംകൊണ്ട് ഭാരതീയമായ സൎവ്വത്തേയും 'തവിടുപൊടി'യാക്കുകയും ചെയ്യുന്നു. എന്നും മാറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയനേതാക്കന്മാരുടെ എന്നും മാറിക്കൊണ്ടിരിക്കുന്ന നയത്തെ അനുകൂലിക്കരുതേ! നമ്മുടെ പുരാതനാദൎശത്തിന്മേൽ ധൈൎയ്യത്തോടെ ഇരിക്കുകയും, സനാതനധൎമ്മത്തെ സംരക്ഷിപ്പാൻ നേതൃസ്ഥാനം സ്വീകരിക്കയും ചെയ്യുക. നിങ്ങൾ കോപിച്ചിരിക്കുന്ന കല്ലോലമാലകളിൽനിന്ന്, പുരാതനകാലംമുതൽ ലഭിച്ചിരിക്കുന്ന ഗുരുവായൂർ ക്ഷേത്രവിശുദ്ധിയേയും, തന്മൂലം ഭാരതത്തിലെ സമസ്തക്ഷേത്രപരിശുദ്ധിയേയും സംരക്ഷിക്കുക. രാജ്യവും, ജ്ഞാനികളും, ദീൎഘദൎശികളും, പരലോകത്തിലിരിക്കുന്ന നിങ്ങളുടെ വന്ദ്യപൂൎവ്വികന്മാരും, ഭാരതീയരുടെ ധൎമ്മദേവതയും, ഈശ്വരാവതാരങ്ങളും, എല്ലാം നിങ്ങളുടെ ഹൃദയത്തെ നോക്കുകയും, നിങ്ങളുടെ തീൎപ്പറിയുവാൻ അത്യാസക്തിയോടെ

വീക്ഷിക്കുകയും ചെയ്യുന്നു. നിങ്ങൾ വൈദികസംസ്കാരത്തേയും വേദവിധികളേയും അറിയാത്ത ഈ ആറുവിയായിത്തീരുന്ന പരിഷ്കാരികളുടെ അഭിലാഷത്തിന്നു കീഴടങ്ങരുതേ! ഇന്നത്തെ രാജനീതിശാസ്ത്രജ്ഞന്മാരെല്ലാം കൈകടയുകയും നമ്മുടെ പൂർവ്വികന്മാരുടെ ദീൎഘദൎശനത്തെ അഭിനന്ദിക്കുകയും ചെയ്യുന്ന ഒരു കാലം, അതും വേഗത്തിൽത്തന്നെ, വരാതിരിക്കുന്നതല്ല. നിങ്ങൾ ഇപ്പോൾ ദൈവത്തിന്റെ അടകല്ലിൽ വക്കപ്പെട്ടിരിക്കുന്നു. ഓരോ അടിക്കും നിങ്ങളുടെ തേജസ്സ് ഉത്തരോത്തരം വൎദ്ധിച്ചുതന്നെ വരുന്നു എന്ന് ത്രിലോകങ്ങളിലുള്ളവരേയും ബോദ്ധ്യപ്പെടുത്തേണ്ടതാണ് നിങ്ങളുടെ കൎത്തവ്യം. നിങ്ങളുടെ ഇഷ്ടദേവത നിങ്ങളെ ശരിയായ മാൎഗ്ഗത്തിൽക്കൂടെ കൊണ്ടുപോകട്ടെ.

ഇനിയും, തിരുമേനി, ഇതുകൂടി പറയുവാൻ സ്വാമിയാർ എന്നോട കല്പിച്ചിരിക്കുന്നു. അധഃസ്ഥിതന്മാരെ സ്വതന്ത്രന്മാരാക്കുകയും, അവരുടെ സുഖത്തെ വൎദ്ധിപ്പിക്കുകയും, അവരുടെ സമുദായികോൽക്കൎഷത്തിന്നായി ശ്രമിക്കുകയും, നമ്മുടെ കൎത്തവ്യം ആകുന്നു. എന്നാൽ അതുമൂലം നമ്മുടെ വംശശുദ്ധിയും, വേദാവകാശങ്ങളും, ആചാരവ്യവസ്ഥയും എല്ലാം തവിടാക്കുവാൻ പാടുള്ളതല്ല. ജഗൽഗുരു മഹാരാജാവു് തിരുമേനിയും അദ്ദേഹത്തിന്റെ അനേകലക്ഷം ശിഷ്യന്മാരും നിങ്ങളുടെ സനാതനധൎമ്മം രക്ഷിക്കുവാനുള്ള സൎവ്വശ്രമത്തേയും, സന്തോഷത്തോടെ സഹായിക്കുന്നതാണ്.

എന്ന്, വിധേയൻ

എം. ചക്രവൎത്തി (ഒപ്പ്)

---

ബെയിദ്യബ്രാഹ്മണസഭ,

1932 നവംബർ 14-ാംനു-.

ബംഗാളിലെ ബെയിദ്യബ്രാഹ്മണസഭയുടെ പ്രതിനിധിയെന്നവണ്ണം, ഋഷികളാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന വേദങ്ങൾക്കും ശാസ്ത്രങ്ങൾക്കും വിരോധമായി, നിങ്ങൾ ഗുരുവായൂർ ക്ഷേത്രവാതിലുകൾ അധഃസ്ഥിതൎക്കു തുറന്നുകൊടുക്കരുതെന്ന്, ഞാൻ അപേക്ഷിച്ചുകൊള്ളുന്നു. ശാസ്ത്രനിയമങ്ങളനുസരിച്ചു് അപ്രകാരം ഒരു പുണ്യകാൎയ്യമായ ഷണ്ണതി

നന്തരവാദികളായവർ പാപം സമ്പാദിക്കുന്നു. ശാസ്ത്രത്തിൽ വിശ്വാസമുള്ള സമസ്തഭാരതീയരും നിങ്ങളെത്തന്നെ സശ്രദ്ധം നോക്കിക്കൊണ്ടിരിക്കുന്നു. നിങ്ങൾ അനേകകോടി ജനങ്ങളുടെ മതവിശ്വാസത്തെ വേദനിപ്പിക്കുകയില്ലെന്നും, അവസരത്തിനൊത്ത മനോബലം പ്രദർശിപ്പിക്കുമെന്നും, ഞാൻ വിചാരിക്കുന്നു. ഒടുവിൽ മറെറാരു മാർഗ്ഗവും കാണാതെ വരുന്നപക്ഷം അവർണ്ണർക്ക് പ്രവേശനാനുവാദം നല്കിയ ഇടത്തിൽ സവർണ്ണരുടെ പ്രവേശനം നിരോധിക്കാം.

എന്ന് വിധേയൻ.

(ഒപ്പ്)

സിക്രട്ടറി.

---

നർമ്മദാ തീരത്തിൽ ബറോഡാ ഡിസ്ത്രിക്ടിൽ പെട്ട ബാറക്കൽ എന്ന ദേശത്തിലെ ബ്രാഹ്മണരുടേയും സനാതനികളുടേയും പ്രതിനിധിയെന്നവണ്ണം വേദമൂർത്തി നർമ്മദാശങ്കർ ഭവാനിശങ്കർ ത്രിവേദി എഴുതുന്നത്:—

ഈ ദേശത്തിലെ സനാതനികളുടേയും ബ്രാഹ്മണന്മാരുടേയും പേർക്ക് ഞാൻ താഴെ പറയുന്നതിനെ നിങ്ങളെ തെര്യപ്പെടുത്തിക്കൊള്ളട്ടെ. ഞങ്ങൾ സനാതനധർമ്മത്തിൽ, ഞങ്ങളുടെ പൂർവ്വികന്മാർ ആചരിച്ചും വിശ്വസിച്ചും വന്ന മതത്തിൽ, ഉത്തമവിശ്വാസമുള്ളവരാണ്. ആ മതം ഞങ്ങളുടെ ഏററവും വില പിടിച്ച പാരമ്പര്യവഴിക്കു ലഭിച്ച സ്വത്തുതന്നെയാണ്. ഞങ്ങളുടെ യുവാക്കന്മാർ, പാശ്ചാത്യസാഹിത്യങ്ങളിലും ശാസ്ത്രങ്ങളിലും നിപുണതയുള്ളവരാണെങ്കിലും, അവർക്ക് സനാതനധർമ്മത്തിൽ നല്ല വിശ്വാസമുണ്ട്. പ്രസംഗത്തിലും പ്രവൃത്തിയിലും അവർ സനാതനികൾതന്നെ. ഞങ്ങൾ സ്വഭാവപരിഷ്കരണത്തിലും ജീവിതരീതിയിലും പരിശുദ്ധമായ ശാസ്ത്രനിയമങ്ങളനുസരിച്ചുതന്നെ വർത്തിക്കുന്നു. എല്ലാ സനാതനികളും അവയെ അനുഷ്ഠിക്കേണ്ടതാണെന്നു ഞങ്ങൾക്കു നിർബ്ബന്ധവുമുണ്ട്. ഒരു രാജ്യത്തിലെ ജനങ്ങൾ ചില ഘട്ടങ്ങളിൽ രാജ്യനിയമങ്ങളെ അവഗണിച്ചു പ്രവൃത്തിച്ചു എന്നു വരാം. എന്നാൽ ദൈവദത്തമായ സനാതനധർമ്മത്തെ ആരുംതന്നെ വിരോധിക്കാവുന്നതല്ല.

അധഃകൃതരെ ഉയർത്തിക്കൊണ്ടു വരുവാനെന്ന നാമത്തിൽ

ഇപ്പോൾ മി: ഗാന്ധി സ്വീകരിച്ചിരിക്കുന്ന നയത്തിൽ ഞങ്ങൾക്കു വളരെ ആശ്ചര്യവും കുണ്ഠിതവും തോന്നുന്നുണ്ട്. ഗുരുവായൂർ ക്ഷേത്രവാതിലുകൾ അധഃകൃതർക്കായി തുറന്നുകൊടുക്കുവാൻ സാധിക്കുന്നതല്ലെന്ന് അവിടുന്നു സ്വീകരിച്ചിരിക്കുന്ന നിശ്ചയത്തെ ഞങ്ങൾ ഹാർദ്ദമായി അഭിനന്ദിക്കുന്നു. ഗുരുവായൂർ ക്ഷേത്രമാഹാത്മ്യത്തേയും, തന്മൂലം, സനാതനധർമ്മത്തേയും അവിടുന്നു സംരക്ഷിക്കുമെന്നു ഞങ്ങൾ വിശ്വസിക്കയും, അപ്രകാരം ചെയ്യുവാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഗാന്ധിപക്ഷക്കാരുടെ മർദ്ദനത്തിൽനിന്നു സനാതനധർമ്മം രക്ഷ പ്രാപിക്കട്ടെ!

നിങ്ങൾ നിങ്ങളുടെ ഇപ്പോഴത്തെ നിശ്ചയത്തെത്തന്നെ മുറുക്കിപ്പിടിക്കുമെന്നും, അപ്രകാരം മതവിശ്വാസികളല്ലാത്ത ഗാന്ധിപക്ഷക്കാരുടെ അന്യായസമരത്തെ പരാജയപ്പെടുത്തി അവരർഹിക്കുന്ന മാതിരിയുള്ള നിരാശതകൊടുക്കുമെന്നും, ഞങ്ങൾ വിശ്വസിക്കുന്നു. അവർ സനാതനധർമ്മം നശിപ്പിക്കുവാൻ "അരയും തലയും" മുറുക്കിയിറങ്ങിയിരിക്കുന്നവരത്രേ.



എന്ന് വിധേയൻ

(ഒപ്പ്)

---

മദിരാശി സംസ്കൃതകലാശാല

മൈലാപ്പൂർ,

1932 ഡിസംബർ 26-ാംനു-.

ഞങ്ങൾ, മദിരാശി സംസ്കൃതകലാശാലയിലെ അദ്ധ്യേതാക്കൾ, ക്ഷേത്രപ്രവേശനവിഷയസംബന്ധമായ ഞങ്ങളുടെ അഭിപ്രായം നിങ്ങളെ അറിയിച്ചുകൊള്ളട്ടെ.

ഹിന്ദുവർഗ്ഗത്തിന്റെ ഒരു വിഭാഗം, ആഗമശാസ്ത്രങ്ങളെപ്പററിയ ജ്ഞാനമോ, അവയിൽ വിശ്വാസമോ ഇല്ലാത്ത ഒരു കൂട്ടം ആളുകൾ, ഗുരുവായൂർ ദേവസദനത്തിന്റെ വാതിലുകൾ അധഃസ്ഥിതർക്കു തുറന്നുകൊടുക്കുവാൻ നിങ്ങളെ നിർബ്ബന്ധിക്കുന്നു. ആഗമങ്ങളിൽ വിധിച്ചിട്ടുള്ളവണ്ണം ചില മന്ത്രങ്ങൾ ജപിക്കുകയും, കർമ്മങ്ങൾ ചെയ്യുകയും ചെയ്താൽ മാത്രമേ വിഗ്രഹത്തിനു വേണ്ട ശുദ്ധിയുണ്ടാകുകയുള്ളൂ എന്നും, ആഗമനിർബ്ബന്ധങ്ങളിൽ ഒന്നിനെയെങ്കിലും അതിലംഘിക്കുന്നപക്ഷം അപ്രകാരമുള്ള മാഹാത്മ്യം നശിക്കുന്നു എന്നും, ശാസ്ത്രങ്ങൾ വ്യക്തമായിത്തന്നെ പ്രസ്താവിച്ചിട്ടുണ്ട്.

മി: ഗാന്ധിക്കു ശ്രുതികളിലും, സ്മൃതികളിലും, പുരാണങ്ങളിലും, ആഗമങ്ങളിലും, ഇതരമതഗ്രന്ഥങ്ങളിലും തീരെ ജ്ഞാനമോ അവയിൽ വിശ്വാസമോ ഇല്ലെങ്കിലും, അദ്ദേഹം ശാസ്ത്രനിയമങ്ങളെ നല്ലവണ്ണം ആചരിച്ചുവന്നവരോടു് മതവിഷയത്തെപ്പററി കല്പിക്കുകയത്രേ ചെയ്യുന്നതു്. അദ്ദേഹം മതവിഷയത്തെപ്പററി ആലോചിക്കുന്നതിനു തീരെ അശക്തനാണു്. വിശേഷിച്ചു ക്ഷേത്രങ്ങളേയും അവയിൽ നടത്തപ്പെടുന്ന പരിശുദ്ധകൎമ്മങ്ങളേയും അവയുടെ മാഹാത്മ്യത്തേയും പററി അദ്ദേഹത്തിനു യാതൊരു 'ഗന്ധ'വുമില്ലതന്നെ.

മി: ഗാന്ധിയുടെ അനുചരന്മാർ, രാഷ്ട്രീയപരിധികളിലുള്ള അദ്ദേഹത്തിന്റെ വീൎയ്യപ്രവൃത്തി കണ്ടു് അന്ധന്മാരായി, എവിടേയും, എന്തിലും, അദ്ദേഹത്തെ അനുഗമിക്കുവാൻ തയ്യാറായിരിക്കുന്നു. അവർ ശാസ്ത്രങ്ങളെ അദ്ദേഹത്തിന്റെ ആദൎശങ്ങൾക്കും നിരാഹാരവ്രതത്തിനുമെല്ലാം യോജിക്കുന്നവിധത്തിൽ "വളച്ചുപുളച്ചു"കൊണ്ടുവരുവാനും അല്ല, വ്യാഖ്യാനിക്കുന്നതിനുതന്നെയും സന്നദ്ധരാണു്. ഇങ്ങിനെ അവർ അറിയാതെതന്നെ സത്യത്തെ അവഗണിക്കുന്നു. ഇപ്രകാരം യാതൊരു ചോദ്യവും കൂടാതെ, സംശയംവിനാ, തങ്ങളുടെ തിരഞ്ഞെടുക്കപ്പെട്ട നേതാവിനെ അനുസരിക്കുന്നതിനാൽ, അവൎക്കു തന്നത്താൻ ആലോചിച്ചു പ്രവൃത്തിക്കുവാനുള്ള ശക്തിയില്ലാതായിരിക്കുന്നു. തന്മൂലം നേതാവു് ഒരു പിഴച്ച മാൎഗ്ഗത്തിൽകൂടെ പോകുന്നതായാൽ, അവൎക്കു് അതറിയുവാൻ ത്രാണിയില്ല. നമ്മുടെ വൎണ്ണത്തിന്റെ പ്രത്യേകലക്ഷണമായ സനാതനസ്ഥാപനങ്ങളെ തീരെ നശിപ്പിക്കുവാൻ ഇറങ്ങിയിരിക്കുന്ന ഒരു കൂട്ടരാണു് ഇവർ, എന്നു് ഇവരറിയാത്തതു കഷ്ടാൽകഷ്ടതരമത്രേ. ഈ കൂട്ടർതന്നെ മി: ഗാന്ധിയുടെ രാജ്യഭരണസംബന്ധമായ വശീകരണത്തിൽ പെടാതിരിക്കുന്നപക്ഷം, ധൎമ്മസംരക്ഷണത്തിന്നായി ഇറങ്ങിപ്പുറപ്പെട്ടമായിരുന്നു എന്നുള്ളതു് നിൎവ്വിവാദമാണു്. ഒരു പണ്ഡിതമദനമോഹനമാളവ്യയോടു നാം എന്താണു പറയേണ്ടതു്?

വഴിപിഴച്ച ഈ മഹാന്മാർ വളരെ ശക്തിയോടെ നിങ്ങളെ വന്നെതിൎത്തു് അസാമാന്യമായി ബുദ്ധിമുട്ടിച്ചിട്ടും, നിങ്ങൾ ആ ആക്രമണത്തെ ശക്തിപൂൎവ്വം ഇതുവരെ എതിൎത്തുകൊണ്ടിരിക്കുന്നു എന്നുള്ളതു് നിശ്ചയമായും നിങ്ങൾക്കു് അഭിമാനിക്കുവാൻ വകയുള്ളതുതന്നെ ആണു്. കലാശാലയിൽ വായിക്കുന്ന ഞങ്ങളുടെ സ്നേഹിതന്മാർ,

നമ്മുടെ ശാസ്ത്രങ്ങൾ അഭ്യസിക്കുവാൻ തീരെ അവസരം ലഭിച്ചിട്ടില്ലാത്ത അവർ, മി. ഗാന്ധിയുടെ അപേക്ഷയനുസരിച്ച്, ഗുരുവായൂർ ക്ഷേത്രവാതിലുകൾ അവൎണ്ണൎക്കായി തുറന്നു കൊടുക്കുവാൻ നിങ്ങൾക്കു വീണ്ടും വീണ്ടും അപേക്ഷ തന്നുകൊണ്ടിരിക്കുന്നു എന്നുള്ളതു്, ഞങ്ങളെ ഏററവും വ്യസനിപ്പിക്കുന്നു. ഞങ്ങൾ, സംസ്കൃതകലാശാലയിലെ വിദ്യാൎത്ഥികൾ, ക്ഷമയോടെ ഇതിനെ സംബന്ധിച്ചുള്ള സകല അധികാരിഗ്രന്ഥങ്ങളും നോക്കി; നിങ്ങൾ ഇപ്പോൾ സ്വീകരിച്ചിരിക്കുന്ന രീതി ഏററവും ശരിയായിട്ടുള്ളതാണെന്നു് ഞങ്ങൾക്കു പരിപൂൎണ്ണബോദ്ധ്യം വന്നിരിക്കുന്നു. ഞങ്ങളുടെ ഈ വിനീതമായ ബോദ്ധ്യത്തെ നിങ്ങൾ അഭിനന്ദിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു.

മി. ഗാന്ധി "ഗീത"യിൽ മാത്രം വിശ്വസിക്കുന്നു. അദ്ദേഹം ഒരു ശ്രുതിയിലും വിശ്വസിക്കുന്നില്ല. "ഗീത"യിൽ ക്ഷേത്രങ്ങളെ സംബന്ധിച്ചു് ഒന്നും തന്നെ പറയുന്നില്ല. മുൻപിൽ പറഞ്ഞിരിക്കുന്നവിധം ആഗമശാസ്ത്രങ്ങളാണു് ക്ഷേത്രങ്ങളേയും അവയുടെ വിശുദ്ധിയേയും പററി പ്രതിപാദിക്കുന്നതു്. മി. ഗാന്ധിക്കു് ആഗമശാസ്ത്രങ്ങളിൽ വിശ്വാസമുള്ളതായി അദ്ദേഹം സമ്മതിച്ചിട്ടില്ല. ആ സ്ഥാപനങ്ങളുടെ അടിസ്ഥാനത്തിൽ തന്നെ വിശ്വാസമില്ലാത്ത അദ്ദേഹത്തിനു ക്ഷേത്രങ്ങളിൽ ആദിദ്രാവിഡൎക്കു പ്രവേശനം അനുവദിക്കേണ്ടതാണെന്നു്, പൂൎവ്വാപരവിരുദ്ധമായിട്ടല്ലാതെ, എങ്ങിനെ വാദിക്കുവാൻ സാധിക്കും എന്നാണു ഞങ്ങളുടെ സംശയം. ആ വാദം തന്നെ മോശം; സ്വീകരിച്ചിരിക്കുന്ന വഴി അതിലും മോശം. നിരാഹാരവ്രതം എടുത്തു മരിക്കുക എന്ന അദ്ദേഹത്തിന്റെ നിശ്ചയം അഥവാ ഭീഷണി, ഒരു പൂൎണ്ണ അഹിന്ദുവിനു മാത്രം യോഗ്യമാണു്. "മദ്രാസ് മെയിൽ" എന്ന പത്രത്തിൽ ഒരു വിദ്വാൻ മി. ഗാന്ധിയുടെ വംശപാരമ്പൎയ്യം ജൈനമതത്തിൽ നിന്നു തുടങ്ങിയിരിക്കുന്നു എന്നു കാണിക്കുവാൻ ശ്രമിച്ചു് ഒരു ലേഖനം എഴുതിയിരിക്കുന്നതായി കണ്ടു.

അതു് എങ്ങിനേയും ഇരിക്കട്ടെ. നിങ്ങൾ വന്ദ്യനായ ഭാരവാഹിയായിരിക്കുന്ന ക്ഷേത്രം, ദക്ഷിണ ഇൻഡ്യയിൽ ഏററവും പ്രധാനപ്പെട്ട ഒരു പുണ്യാലയമത്രേ. നിങ്ങളുടെ പൂൎവ്വികന്മാർ അവരിൽ സമൎപ്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസത്തെ സമസ്ത ശാസ്ത്രനിയമങ്ങളും അനുസരിച്ചു് സംരക്ഷിച്ചു തന്നെ വന്നു. അതിനാൽ നിങ്ങളുടെ കുടുംബം അസംഖ്യം ഹിന്ദുകുടുംബത്തിന്റെ നന്ദി സമ്പാദിച്ചു. സനാതന മതം ആബാലവൃദ്ധം നിങ്ങളുടെ പുറകിലുണ്ടായിരിക്കുമെന്നു്, നിങ്ങൾ

പൂൎണ്ണമായി വിശ്വസിച്ചുകൊള്ളൂ. നമ്മുടെ പുരാതനസംസ്കാരത്തിന്റെയും, മതത്തിന്റെയും, ദൈവത്തിന്റെയും കാൎയ്യം എന്നും ഉയൎത്തിപ്പിടിക്കുക.

നവീകരണക്കാരെന്നു വിളിക്കപ്പെടുന്നവരുടെ ഈ അന്യായമായ ആക്രമണത്തെത്തടയുവാൻ വേണ്ട ശക്തി, നിങ്ങൾക്കു ജഗന്നിയന്താവു പ്രദാനം ചെയ്യട്ടെ എന്നാണു ലക്ഷോപലക്ഷം ഭാരതീയരുടെ പ്രാൎത്ഥന.

എന്നു വിധേയർ,

കെ. ആർ. നാരായണൻ (ഒപ്പ്)

.................................

മുതലായവർ.

---

തഞ്ചാവൂരിലെ സനാതനികളുടെ യോഗം.

26—12—1932.

സനാതന ധൎമ്മത്തിൽ വിശ്വസിക്കുന്നവരുടെ ഒരു മഹായോഗത്തിൽവെച്ചു താഴെ പറയുന്ന പ്രമേയങ്ങൾ പാസ്സാക്കപ്പെട്ടിരിക്കുന്നു. യോഗത്തിൽ പല കാൺഗ്രസ്സുകാരും സന്നിഹിതരായിരുന്നു എന്നതു പ്രത്യേകം സ്മരണീയമാണ്.

മാരിയമ്മക്കോവിലിലെ മി. ആർ. സി. സേതു മുതലിയാർ ക്ഷേത്രാരാധനയിൽ വിശ്വസിക്കുന്നതായും, പഞ്ചമരുടെ സാമ്പത്തികോന്നതിക്കായി ശ്രമിക്കുന്നതിനെ അഭിനന്ദിക്കുന്നതായും, എന്നാൽ അവരുടെ സവൎണ്ണഹിന്ദുക്ഷേത്രപ്രവേശനത്തെ ബലമായി എതിൎക്കുന്നതായും പ്രസ്താവിക്കയുണ്ടായി. എന്തെന്നാൽ അതു ശാസ്ത്രത്തിനും, മാമൂലിനും വിരോധമാണ്. തന്മൂലം അതിനുവേണ്ടി അവർ ഇപ്പോൾ നടത്തുന്ന ക്ഷോഭത്തെ അദ്ദേഹം തീരെ അനുകൂലിക്കുന്നില്ല.

1. ഈ യോഗം ബഹു. മദിരാശി ഗവൎണ്ണരോടും, വൈസ്രായിയോടും, ക്ഷേത്രപ്രവേശനത്തെ നീതീകരിപ്പാനായി ഡാക്ടർ പി. സുബ്ബരായൻ, മി. സി. എസ്സ്. രംഗയ്യർ, മി. എം. സി. രാജ മുതലായവർ, നിയമനിൎമ്മാണസഭയിൽ അവതരിപ്പിക്കുവാനുദ്ദേശിക്കുന്ന ബില്ലുകൾക്ക് അനുവാദം കൊടുക്കരുതെന്നു വിനീതമായി അപേക്ഷിക്കുന്നു.

2. ഗുരുവായൂരിൽവെച്ചു സമസ്തഭാരതവൎണ്ണാശ്രമസ്വരാജ്യസംഘ

ത്തിന്റെ നേതൃത്വത്തിൽ കൂടുവാനുദ്ദേശിക്കുന്ന പ്രത്യേകയോഗവുമായി സഹകരിക്കുന്നതിന് ഈ യോഗം വിചാരിക്കുന്നു. ക്ഷേത്രങ്ങളെ 'ഹരിജനങ്ങളുടെ' പ്രവേശനത്തിൽനിന്നു സംരക്ഷിക്കുന്നതിനും, അവരുടെ പ്രവേശനത്തെ നീതീകരിപ്പാനുള്ള ശ്രമത്തെ എതിർക്കുന്നതിനും, ക്ഷേത്രമാഹാത്മ്യസംരക്ഷണശ്രമത്തിൽ വിജയിയാകുവാൻ പ്രാർത്ഥിക്കുന്നതിനും, മററുമുള്ള കാര്യങ്ങൾ നിർവ്വഹിക്കാൻ അവരെ സഹായിപ്പാൻ ഈ യോഗം നിശ്ചയിച്ചിരിക്കുന്നു.

3. ഗുരുവായൂർ ക്ഷേത്രത്തെ മതത്തിനും, ആചാരത്തിനും, നിയമത്തിനും വിരോധമായി അവർണ്ണൎക്കു തുറന്നു കൊടുക്കുവാൻ പല മഹാന്മാരും ആവശ്യപ്പെട്ടിട്ടും, അപ്രകാരം ചെയ്യാതെ അവരുടെ അന്യായമായ ഉദ്യമത്തെ ശക്തിപൂർവ്വം എതിൎത്തു്, മതനിയമങ്ങളേയും, ആചാരത്തേയും, ക്ഷേത്രവിശുദ്ധിയേയും സംരക്ഷിപ്പാനുള്ള സാമൂതിരി മഹാരാജാവിനോടു് ഈ യോഗം എന്നും നന്ദിയുള്ളവരായിരിക്കും. അദ്ദേഹത്തിനു് ഈ അന്യായമായ നിർബ്ബന്ധത്തെ എതിൎക്കുവാനുള്ള ശക്തിയുണ്ടാക്കിക്കൊടുപ്പാൻ, ഞങ്ങൾ കരുണാസ്വരൂപനായ ശ്രീകൃഷ്ണഭഗവാനോടു പ്രാർത്ഥിക്കുന്നു.

4. ക്ഷേത്രപ്രവേശനം സംബന്ധിച്ചുള്ള മി. ഗാന്ധിയുടേയും അദ്ദേഹത്തിന്റെ അനുചരന്മാരുടേയും നയത്തെ ഈ യോഗം നിന്ദ്യമായി ഗണിക്കുന്നു. താൻ ഹിന്ദുമതത്തിന്റെ രക്ഷാധികാരിയാണെന്ന ഭാവത്തിൽ, മി. ഗാന്ധി ഹിന്ദുമതത്തിന്റെ മൂലതത്വങ്ങളെ, വേദങ്ങളുടേയും ശാസ്ത്രങ്ങളുടേയും മററുമുള്ള ശരിയായി സ്ഥാപിതമായ വ്യാഖ്യാനത്തിൽനിന്നു് വ്യത്യസ്ഥ രീതിയിൽ കാണിക്കുന്നതിനെ ഈ യോഗം അപഹസിക്കുന്നു.

5. കൂടാതെ മതകാൎയ്യങ്ങളിലും, പ്രത്യേക കാൎയ്യങ്ങളിലും മി. ഗാന്ധി, നമ്മുടെ യുവാക്കന്മാൎക്കുപദേശിക്കുന്ന 'നിയമലംഘന'ത്തേയും, ഈ യോഗം ആക്ഷേപിക്കുന്നു. അതു് മിക്ക ഹിന്ദുഭവനങ്ങളിലും നിൎഗ്ഗുണം വഴക്കുണ്ടാക്കിത്തീൎക്കുന്നതാണു്.

6. ഗുരുവായൂരിൽവച്ചു കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന, സമസ്ത ഭാരതവൎണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ പ്രത്യേക യോഗത്തിലേക്കു ഞങ്ങളുടെ "മതധൎമ്മസംരക്ഷണസഭ"യുടെ പ്രതിനിധിസ്ഥാനം വഹിക്കുവാൻ താഴെ പറയുന്ന ആളെ തിരഞ്ഞെടുത്തു് നിയോഗിച്ചിരിക്കുന്നു.

മാ. രാ. രാ. ശ്രീ. ആർ, രമേശ അയ്യർ, വക്കീൽ, തഞ്ചാവൂർ.

(ഒപ്പു്) പ്രസിഡണ്ടു്.

'സനാതനമതധൎമ്മസംരക്ഷണസഭ' ,തഞ്ചാവൂർ.

൨൭ *

## സവർണ്ണഹിന്തുക്കളുടെ പൊതുയോഗം.

ശ്രീശങ്കരാചാര്യമഠ്.
കാഞ്ചീപുരം
1932 ഡിസംബർ 28-ാംനു-.

ഈ യോഗം കൃത്യം മൂന്നുമണിക്ക്, ശ്രീമാൻ കവിവല്ലഭ ഭക്ത്യക രാചാരസ്വാമികൾ അവർകളുടെ ആദ്ധ്യക്ഷ്യത്തിൽ ആരംഭിച്ചു.

പ്രാൎത്ഥനക്കുശേഷം അദ്ധ്യക്ഷൻ ബ്രഹ്മശ്രീ എം. കെ. രാമചന്ദ്ര ശൎമ്മയോട്, യോഗത്തിന്റെ ഉദ്ദേശം വിവരിച്ചു പറയുവാൻ ആവശ്യപ്പെട്ടു. അവ അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ എതിൎപ്പാനും, നിയമസഭയിൽ അവതരിപ്പിക്കുവാൻ ഇടയുള്ള ബില്ലിനെ, ആഗമങ്ങളും ശാസ്ത്രങ്ങളും വിരോധിച്ചിട്ടുള്ളതിനാൽ എതിൎപ്പാനും ആയിരുന്നു.

ഈ വിഷയത്തെപ്പററി കുറെ നേരം വാദപ്രതിവാദം ഉണ്ടാകാതിരുന്നില്ല. കാൺഗ്രസ്സ് കക്ഷിക്കാർ ആദ്യം ഇതിനെ വിരോധിച്ചു. എന്നാൽ ഇപ്രകാരമുള്ള ഒരു ബിൽ അവതരിപ്പിക്കാൻ അനുവാദം നല്കുന്നതു 1858-ലെ വിക്ടോറിയാ ചക്രവൎത്തിനിയുടെ രാജകീയവിളംബരത്തിനു വിരോധമാണെന്ന് ഒടുവിൽ അവരും സമ്മതിച്ചു.

ക്ഷേത്രപ്രവേശനംകൊണ്ടു രാഷ്ട്രീയഐകമത്യം ഉണ്ടാകുമെന്നും, അതുകൊണ്ട് അനേക കാലമായി ആഗ്രഹിക്കുന്ന "സ്വരാജ്യം" ലഭിക്കുമെന്നുമുള്ള വിചാരം, അൎത്ഥരഹിതമാണെന്ന് എല്ലാവൎക്കും ബോദ്ധ്യപ്പെട്ടു. എന്തെന്നാൽ സമുദായത്തിന്റെ മനഃസാക്ഷിയും മനഃസ്ഥിതിയും അതുകൊണ്ട് ഇല്ലാതാകുന്നതല്ല.

ഈ വിഷയത്തെ തുടൎന്നുകൊണ്ടുതന്നെ അദ്ധ്യക്ഷനും കുറെ നേരം പ്രസംഗിച്ചു. അദ്ദേഹം ശാസ്ത്രങ്ങളിൽനിന്നും, പല വലിയ ഭാഗങ്ങളും ഉദ്ധരിച്ച്, നാലു വൎണ്ണത്തിലും പെടാത്ത അസ്പൃശ്യൎക്ക ക്ഷേത്രപ്രവേശനം കൊടുക്കുവാൻ വയ്യെന്നു അഭിപ്രായപ്പെട്ടു. അപ്രകാരം ഹരിജനങ്ങൾ കടക്കുന്നതായാൽ, ക്ഷേത്രത്തെ ശുദ്ധി ചെയ്യുവാൻ വലിയ പണച്ചിലവും, ബുദ്ധിമുട്ടും, വേണ്ടിവരുമെന്നു പ്രത്യക്ഷപ്പെടുത്തി. ഈ കാരണങ്ങളെക്കൊണ്ടും, 1858-ലെ വിക്ടോറിയാ മഹാരാജ്ഞിയുടെ വിളംബരം അനുസരിച്ച് ഗവൎമ്മേൻറ് മത വിഷയങ്ങളിൽ സമഭാവം കാണിച്ചു കൊള്ളാമെന്നു സമ്മതിച്ചിട്ടുള്ളതിനാലും, ഈ ബില്ല് അവതരിപ്പിക്കുവാൻ ബ. വൈസ്രായിയും, മദിരാശി ഗവർണ്ണരും അനുവാദം നല്കുവാൻ വയ്യ എന്നു സഭാനാഥൻ വ്യക്തമായി അഭി

പ്രായപ്പെട്ടു. അതിനുശേഷം താഴെ പറയുന്ന പ്രമേയങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കപ്പെട്ടു.

1. കാഞ്ചീപുരത്തെ സവർണ്ണഹിന്ദുക്കളുടെ ഈ യോഗം, അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ നീതീകരിക്കുവാൻവേണ്ടി നിയമസഭയിൽ അവതരിപ്പിക്കുവാൻ ഇടയുള്ള ബില്ലിനെ വിരോധിക്കുന്നു. ആ ബില്ല് സവർണ്ണഹിന്ദുക്കളുടെ മതവിശ്വാസത്തെ വേദനിപ്പിക്കുന്നതും, 1858_ലെ രാജകീയ വിളംബരത്തിന്നു വിരോധമായുള്ളതുമാണ്.

2. മതവിശ്വാസത്തേയും, ക്ഷേത്രവിശുദ്ധിയേയും സംരക്ഷിക്കുവാൻ വേണ്ടി, കോഴിക്കോട്ടു സാമൂതിരിപ്പാട് അനുഭവിക്കുന്ന സങ്കടത്തിൽ ഈ യോഗം അനുശോചിക്കുകയും, അദ്ദേഹത്തിന്റെ ദൃഢനിശ്ചയത്തെ ആദരിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു.

3. പ്രധാനപ്പെട്ട മുഖ്യസ്ഥാനങ്ങളിലെല്ലാം സഭകൾ രൂപീകരിപ്പാനും, ക്ഷേത്രപ്രവേശനബില്ലിനെ എതിർപ്പാനും, സനാതനധർമ്മതത്വങ്ങളെ പ്രസിദ്ധമാക്കുവാനും, അതിനുള്ള വഴികൾ ആലോചിച്ചു തീർച്ചപ്പെടുത്തുവാനും ഈ യോഗം ഉറച്ചിരിക്കുന്നു.

പ്രമേയങ്ങളുടെ പ്രതി വർത്തമാനപ്പത്രങ്ങളിലേക്കും, മതാധിപതികൾക്കും, ഗവർമ്മേൻറു അധികൃതന്മാർക്കും, മറ്റുള്ളവർക്കും അയച്ചുകൊടുപ്പാൻ തീരുമാനിച്ചു.

യോഗത്തിൽ നിശ്ചയിക്കപ്പെട്ട പ്രവൃത്തികൾ എല്ലാം ചെയ്വാൻ 22 പേരടങ്ങിയ—വേണ്ടിവന്നാൽ കൂട്ടുവാൻ അധികാരത്തോടുകൂടി—ഒരു കമ്മററി രൂപീകരിച്ചു. ശ്രീമാൻ ടി. കെ. കവിവല്ലഭൈക്യകരാചാരസ്വാമികൾ അതിന്റെ അദ്ധ്യക്ഷനായും, റാവുബഹദൂർ എ. ദൊരസ്വാമി അയ്യർ, റിട്ടയേർഡ് ഡെപ്യൂട്ടികളക്ടർ ഉപാദ്ധ്യക്ഷനായും, മി. രാമചന്ദ്രശർമ്മയും, മി. സി. രാമനാഥയ്യരും, സിക്രട്ടറിമാരായും തിരഞ്ഞെടുക്കപ്പെട്ടു.

കവിവല്ലഭൈക്യകരാചാരസ്വാമികൾ (ഒപ്പ്)
യോഗാദ്ധ്യക്ഷൻ.

---

"സ്വധർമ്മസ്വരാജ്യസംഘം", ക്ലിപ്തം.
"ബീഹൈവ് ബിൽഡിംഗ്സ്" 95.
ബ്രാഡ്വെ, മദ്രാസ്സ്.
1932 നവംബർ 25_ാംനു.

ഹരിജനങ്ങളെന്നു വിളിക്കപ്പെടുന്നവരുടെ ഗുരുവായൂർ ക്ഷേത്രപ്രവേശനത്തെ ഇതുവരെ വിജയത്തോടുകൂടിത്തന്നെ എതിർത്തുവരുന്ന

നിങ്ങളെ ഈ സംഘത്തിന്റെ പ്രതിനിധിയെന്നവണ്ണം ഞാൻ അഭിനന്ദിക്കട്ടെ. സനാതനഹിന്ദുക്കളെല്ലാം ദക്ഷിണ ഇൻഡ്യയിലെ അല്ല, ഭാരതത്തിലെ സമസ്തക്ഷേത്രങ്ങളുടേയും ഭാവിനിലയെ നിർണ്ണയിക്കുവാൻ നിങ്ങളെ ചുമതലപ്പെടുത്തിയിരിക്കുന്നു.

ഇൻഡ്യാവൈസ്രായി ഏതുപ്രകാരം ചക്രവർത്തിയുടെപേരിൽ രാജ്യംഭരിച്ച്, നിയമങ്ങളേയും സമാധാനത്തേയും പരിപാലിക്കുന്നുവോ, അതുപോലെ നിങ്ങൾ ദൈവകല്പിതമായ ശാസ്ത്രനിയമങ്ങളെ അനുസരിച്ച് ക്ഷേത്രത്തെ ഭരിച്ച്, നിങ്ങളിൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന മതനിയമങ്ങളേയും, ആചാരങ്ങളേയും സംരക്ഷിക്കേണ്ടതാകുന്നു. മഹാത്മാഗാന്ധി ഗുരുവായൂർ ക്ഷേത്രപ്രവേശനകാര്യത്തിൽ, ഒരു പൊതുജനാഭിപ്രായസാക്ഷ്യം എടുക്കുവാൻ തീരുമാനിച്ചിരിക്കുന്നു. മി: രാജഗോപാലാചാരി തുടങ്ങിയ രാഷ്ട്രീയനേതാക്കന്മാർ അതിനുവേണ്ട ശ്രമം ചെയ്യുവാനും ആരംഭിച്ചുകഴിഞ്ഞു. നിങ്ങൾ അപ്രകാരമുള്ള ഒരു സംരംഭത്തിൽ ഒരിക്കലും പങ്കെടുക്കരുത്. അതു നിയമത്തിനും ന്യായത്തിനും വിരോധമത്രേ. ക്ഷേത്രനിർമ്മാണത്തിനും അവയിൽ അനുഷ്ഠിക്കേണ്ട കർമ്മങ്ങൾക്കും ആചാരങ്ങൾക്കും എല്ലാം നിയമമുണ്ടാക്കിയിട്ടുള്ളവർക്കു മാത്രമേ, ശാസ്ത്രനിയമങ്ങളെ അവഗണിക്കുന്നവർക്കുള്ള ശിക്ഷയെ ഭേദപ്പെടുത്തുവാനോ, അഥവാ വ്യത്യാസപ്പെടുത്തുവാൻതന്നെയോ അധികാരമുള്ളു. അതിനുള്ള ശരിയായ വഴി ഇതല്ല. ഭൂരിപക്ഷം ജനങ്ങളും ശരിയായ നിയമങ്ങളേയും, ആചാരങ്ങളേയും അറിയാതേയോ, അല്ലാത്തപക്ഷം അനുസരിക്കാതേയോ, പിഴച്ച വഴിയിൽക്കൂടി പോയി എന്നുവരാം. മറ്റു കക്ഷിക്കാർ സംഖ്യകൊണ്ട് വളരെ കുറവായിത്തന്നെ ഇരുന്നാലും, ശരിയായി വിചാരിക്കുന്നവരും, ഈ വിഷയത്തെപ്പററി പരിപൂർണ്ണജ്ഞാനമുള്ളവരും ആയിരിക്കാവുന്നതാണ്. തന്റെ മുൻപിൽ ഗമിക്കുന്ന ആയിരം അന്ധന്മാരും ഒരു കിണററിൽ ചെന്നു ചാടുവാനാണു പോകുന്നതെന്ന് ശരിയായ കാഴ്ചയോടുകൂടിയ കണ്ണുള്ള ഒരുവന്ന് അറിയുവാൻ സാധിക്കും. ഭൂരിപക്ഷാഭിപ്രായം, എന്നും ശരിയായിരിക്കണമെന്നില്ല. ഇതു നിയമനിർമ്മാണസഭകളിൽ എടുക്കപ്പെടുന്ന 'വോട്ടി'ൽനിന്നു നാം കാണുന്നുണ്ടല്ലോ. അതിനാൽ ഭൂരിപക്ഷനിയമം, ഒരന്ധനിയമമാണെന്നു പറയപ്പെടുന്നു. രാജ്യതന്ത്രസംബന്ധമായ കാര്യങ്ങളിൽ മറ്റൊരു നല്ല മാർഗ്ഗം കാണാതെ വരുന്ന സമയം, ഇതുകൊണ്ടു പ്രയോജനമുണ്ടായിരിക്കാം. എന്നാൽ ഈ സൂത്രത്തെ അലംഘനീയമായ, വേദശാസ്ത്രാദികളിൽ ഉപയോഗപ്പെടു

ത്തുന്നതു് അവിവേകലക്ഷണമാണ്. അതു പട്ടവിഷ്ഠിതത്തിന്റെ പൂർണ്ണലക്ഷണത്തിൽ ഒട്ടും താണ ഒന്നല്ല.

നിങ്ങളുടെ സൽപ്രവൃത്തികളിൽ "സ്വധർമ്മസ്വരാജ്യസംഘം" നിങ്ങളെ എന്നും സഹായിക്കുമെന്നു ഞാനിതാ ഉറപ്പു തരുന്നു. അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ പൂർവ്വാധികം ശക്തിയോടെ എതിർക്കുവാൻ ഈ സംഘം അപേക്ഷിക്കുന്നു. പരിശുദ്ധമായ ഹൃദയം അകത്തും, കരുണാസ്വരൂപനായ ഭഗവാൻ മുകളിലും, ഉണ്ടെന്ന വിശ്വാസത്തോടെ എന്തുതന്നെ സഹിക്കുവാനും തയ്യാറാകുക. ഞങ്ങൾ എല്ലാവരും ഈ ആയോധനത്തിനുവേണ്ട ബുദ്ധിശക്തിയും ധൈര്യവും നിങ്ങൾക്കുണ്ടാകണമെന്നും, ഒടുവിൽ നിങ്ങൾ വിജയിയായിത്തീരണമെന്നും ഈശ്വരനോടു പ്രാർത്ഥിക്കുന്നു. അങ്ങിനെ സനാതനികളുടെ അകൈതവമായ നന്ദിക്കു നിങ്ങൾ പാത്രീഭവിക്കട്ടെ. ഈ സംഘം "അസ്പൃശ്യത"യേയും, "ക്ഷേത്രപ്രവേശന"ത്തെയും പററി പണ്ഡിതമാളവ്യയുമായി കത്തിടപാടുകൾ ചെയ്തു് സമാധാനത്തോടുകൂടി ഒരു തീർപ്പുണ്ടാക്കുവാൻ ശ്രമിച്ചുവരികയാണ്.

ഞാൻ ഇതൊന്നിച്ചു് മഹാത്മജിക്കുള്ള ഒരു പരസ്യക്കത്തും നിങ്ങൾക്കു കാണുവാൻ അയച്ചുതരുന്നു. പ്രസ്തുത കത്തു് മിക്ക രാഷ്ട്രീയപത്രങ്ങളും പരസ്യപ്പെടുത്താത്തതാണ്. സനാതനികളുടെ ഹാർദ്ദമായ സഹകരണത്തെ ആവശ്യപ്പെട്ടുകൊണ്ടു് നിങ്ങൾ ഒരു ചെറിയ മറുപടി നല്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു. ഈ സംഘം, മഹാത്മജി ഈ നിർഭാഗ്യവിഷയമായ "അസ്പൃശ്യത"ക്കുവേണ്ടി, നിരാഹാരവ്രതമെടുക്കരുതെന്നു് ആവുംവിധം പറഞ്ഞുനോക്കുന്നുണ്ടെന്നറിവാൻ നിങ്ങൾക്കു സന്തോഷമുണ്ടായിരിക്കും. തന്റെ ജീവൻ, ഹരിജനക്ഷേത്രപ്രവേശനത്തിനേക്കാൾ വിശിഷ്ടവും ഉപകാരപ്രദവുമായ കാര്യങ്ങളിൽ, ആവശ്യമുള്ളതാണെന്നു മഹാത്മാഗാന്ധി തന്റെ ശിരസ്സിൽ തല്ലിക്കേറാത്തതു്, സമസ്തഭാരതീയരുടേയും നിർഭാഗ്യംതന്നെ. എന്റേയും, സംഘത്തിന്റേയും സർവ്വമംഗളാശംസയും ഇതാ ഭവാനു ലഭിച്ചിരിക്കുന്നു.

എന്നു്,

കെ. ടി. സൂര്യനാരായണറാവു. (ഒപ്പ്)

സംഘകാര്യസ്ഥൻ.

— ഫർവ്വ —

വർണ്ണാശ്രമസ്വരാജ്യസംഘം
ബൊംബെ ശാഖ,
1932 ഒക്ടോബർ 31-ാംനു-.

ഈ മാസം 26-ാംനു- നിങ്ങൾക്കയച്ച താഴെ പറയുന്ന കമ്പിയെ ഞങ്ങൾ ഒന്നുകൂടി ബലപ്പെടുത്തിക്കൊള്ളുന്നു:—

"മതവിശ്വാസികളായ ഹിന്ദുക്കൾ ഗുരുവായൂർ ക്ഷേത്രകാര്യത്തിൽ നിങ്ങൾ ഉറപ്പോടുകൂടിയിരിക്കണമെന്നപേക്ഷിക്കുന്നു. ഗാന്ധിജിയുടെ ഭീഷണി ഏറ്റവും അന്യായം. മതവിശ്വാസികളായ ഹിന്ദുക്കൾ, നിങ്ങൾ ആ ഭീഷണിയെ അവഗണിച്ച്, ധർമ്മത്തെ സംരക്ഷിക്കുമെന്നു പരിപൂർണ്ണമായി വിശ്വസിക്കുന്നു."

ഗുരുവായൂർ ക്ഷേത്രപ്രവേശനവിഷയം ഇന്ന് ഒരു അഖിലഭാരത വിവാദവിഷയമായിത്തീരുകയും, ഉപദേശശുദ്ധിയുള്ള ഹിന്ദുക്കൾ തങ്ങളുടെ ശ്രദ്ധയെ അതിൽ നല്ലവണ്ണം പതിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഈ ഉദ്യമത്തിനു പുറകിലുള്ള സകല കുടുക്കുകളേയും നിങ്ങൾ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടെന്നു ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുന്നു. എല്ലാ വിശ്വാസങ്ങളിലുമുള്ള വെറുപ്പും, അനേകകാലമായി ചെയ്യപ്പെടുന്ന ആചാരങ്ങളേയും നിയമങ്ങളേയും നശിപ്പിക്കണമെന്ന ആഗ്രഹവും ആണ് ഈ സംസ്ഥാപകന്മാരെ ഒരു നവീനപ്രദർശനം അരങ്ങത്തു കൊണ്ടുവരുവാൻ പ്രേരിപ്പിച്ചത്.

ക്ഷേത്രപ്രവേശനവിഷയത്തെപ്പററി ശാസ്ത്രങ്ങൾ വ്യക്തമായി വിവരിച്ചിട്ടുണ്ട്. അവ അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ വിരോധിച്ചിട്ടുണ്ട്. കൂടാതെ അവർ പ്രവേശിക്കുന്നതായാൽ ക്ഷേത്രത്തെ വീണ്ടും പരിശുദ്ധമാക്കുവാനായി ഇന്ന കർമ്മങ്ങൾ ചെയ്യണമെന്നും വിധിച്ചിട്ടുണ്ട്. "ശീഘ്രദർശനം" തുടങ്ങിയ ചില പ്രത്യേകവിധത്തിലുള്ള ആരാധനക്രമങ്ങളും അവക്ക് നല്കപ്പെട്ടിട്ടുണ്ട്. പണ്ഡിതമാളവ്യ തുടങ്ങിയ രാഷ്ട്രീയനേതാക്കന്മാരുടെ അസ്പൃശ്യതക്ക ശാസ്ത്രങ്ങളിൽ അനുവാദം നല്കപ്പെട്ടിട്ടില്ലെന്ന വാദം പരമാർത്ഥത്തെ മറക്കുന്ന ഒന്നാണ്.

നിയമസംബന്ധമായി നോക്കുന്നതായാലും ഈ വിഷയത്തെപ്പററിയുള്ള സ്ഥിതി വളരെ വ്യക്തമായിത്തന്നെ അറിയുവാൻ കഴിയും. ഗുരുവായൂർ സത്യാഗ്രഹക്കേസ്സിനെ സംബന്ധിച്ച കഴിഞ്ഞ മേമാസത്തിൽ മദ്രാസ് ഹൈക്കോടതിയിൽനിന്നു ബഹുമാനപ്പെട്ട രമേശജസ്റ്റി നല്കിയ വിധി "പ്രിവികൌൺസിലിലെ" മിക്ക വിദ്വാന്മാരായ

ജഡ്ജിമാരും കണ്ടിട്ടുള്ളന്യായങ്ങൾക്ക് ഉദാഹരണംമാത്രമാണ്. ഈ സംരംഭത്തിന്റെ അന്യായത്വത്തെകാണിക്കുവാൻ രണ്ടു കൊല്ലം മുമ്പു ഞങ്ങളുടെ സിക്രട്ടറിയായ ഹരിലാൽ ഡി. നാനാവതി ബി. എ., എൽ. എൽ. ബി., തയ്യാറാക്കിയ "നിയമവും അവർണ്ണരുടെ ക്ഷേത്രപ്രവേശനവും" എന്ന വിജ്ഞാപനത്തിന്റെ ഒരു പ്രതിയും ഇതുസഹിതം അയയ്ക്കുന്നുണ്ട്. രാജ്യതന്ത്രവും മതവും സമ്മിശ്രമാക്കിത്തീർക്കുക എന്ന രാജനീതിശാസ്ത്രജ്ഞന്മാരുടേയും പരിഷ്കാരികളുടേയും നവീനതന്ത്രം ഞങ്ങൾ തീരെ പ്രതിഷേധിക്കുന്നു. ഈ തന്ത്രം കുഴപ്പത്തെ ഉണ്ടാക്കുന്നതും സമാധാനതല്പരന്മാരായ പൊതുജനങ്ങളെ എന്നെന്നില്ലാതെ അലട്ടുന്നതുമായ ഒന്നത്രേ. നിഖിലഭാരതവർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ പ്രതിനിധിയെന്നവണ്ണം ഞാൻ, നിങ്ങൾ പുരാതനമായ നമ്മുടെ മതത്തേയും ആചാരത്തേയും സംരക്ഷിക്കുന്ന കാര്യത്തിൽ സ്ഥിരതയോടുകൂടിയിരിക്കുവാനും, മതവിശ്വാസികളുടെ ആചാരത്തേയും ആദർശത്തേയും നശിപ്പിക്കുവാനുള്ള ഈ ക്ഷോഭകർത്താക്കന്മാരുടെ ഉദ്യമത്തെ എതിർക്കുവാനും അപേക്ഷിക്കുന്നു. മതവിശ്വാസമുള്ള ഹിന്ദുസമുദായങ്ങൾ നിങ്ങളോടു ഹിന്ദുധർമ്മാദർശങ്ങളെ സംരക്ഷിക്കുവാനും, അപ്രകാരം നിങ്ങളുടെ പൂർവ്വികന്മാരായ കോഴിക്കോട്ടു സാമൂതിരിമാർ സ്നേഹിച്ചും, ആദരിച്ചും വന്ന മതത്തെ പരിശുദ്ധമായിത്തന്നെ വച്ചുകൊണ്ടിരിപ്പാനും അപേക്ഷിക്കുന്നു. വർണ്ണാശ്രമസ്വരാജ്യസംഘവും, അതു പ്രതിനിധീകരിക്കുന്ന മതവിശ്വാസികളായ ഭാരതത്തിലെ സമസ്തഹിന്ദുസമുദായങ്ങളും, മതാചാരങ്ങളേയും അനുഷ്ഠാനങ്ങളേയും സംരക്ഷിക്കുവാനുള്ള നിങ്ങളുടെ ഏതുദ്യമത്തേയും, സഹായിക്കുവാൻ എന്നും തെയ്യാറായിരിക്കും.

എന്ന്

ഉപാദ്ധ്യക്ഷൻ (ഒപ്പ്)

---

ഐക്യസംസ്ഥാനത്തിലെവർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെകാശിയിൽവെച്ചു കൂടിയ യോഗത്തിൽ പാസ്സാക്കപ്പെട്ട പ്രമേയങ്ങൾ:—

പ്രമേയം 2.

(എ) ശാസ്ത്രങ്ങളിലും, സ്മൃതികളിലും, പുരാണങ്ങളിലും, മതാചാരങ്ങളിലും, കാണപ്പെടുന്നവണ്ണമുള്ള സനാതനധർമ്മത്തോട്, ഈ യോഗത്തിന്റെ അപാരമായ ഭക്തിയെ രേഖപ്പെടുത്തിക്കൊള്ളുന്നു.

(ബി) സമുദായത്തിന്റെ ധർമ്മത്തേയും, സംസ്കാരത്തേയും, ആ

ദേശങ്ങളേയും, സ്ഥാപനങ്ങളേയും, സ്ഥാപിതമായ ആചാരത്തേയും വേണ്ടതുപോലെ സംരക്ഷിക്കപ്പെടാത്ത, യാതൊരു രാഷ്ട്രഭരണരീതിയേയും സ്വീകരിപ്പാൻ മതവിശ്വാസമുള്ള ഹിന്ദുസമുദായങ്ങൾക്ക സാദ്ധ്യമല്ലെന്നു്, ഈ യോഗം വിചാരിക്കുന്നു.

(സി) ഏതെങ്കിലും സമുദായത്തിന്റെ മതസ്വാതന്ത്ര്യത്തെ അണുപോലും ആക്രമിച്ചിരിക്കുന്ന ഏതൊരു ഭരണരീതിയും സ്വീകരിപ്പാൻ സനാതനഹിന്ദുക്കൾ തയാറില്ലെന്നു വ്യക്തമായി ഈ യോഗം പ്രസ്താവിച്ചിരിക്കുന്നു.

പ്രമേയം 3.

പൂനാ സന്ധിയേയും, അതിന്റെ സൎവ്വബന്ധത്തേയും ഈ യോഗം തള്ളിക്കളഞ്ഞിരിക്കുന്നു. എന്തെന്നാൽ ഒരു സനാതനികളോടും (മതവിശ്വാസമുള്ള ഹിന്ദുക്കളോടും) അതിൽപെട്ട യാതൊരു കാൎയ്യത്തെപ്പററിയും ആലോചിക്കയുണ്ടായില്ല. അവിടെ ഹിന്ദുജനപ്രാതിനിദ്ധ്യം വഹിച്ചിരുന്നവർതന്നെ മതവിശ്വാസമുള്ള ഹിന്ദുക്കളുടെ പ്രതിനിധികളായിരുന്നില്ല. അവിടെ ചെയ്യപ്പെട്ട തീൎപ്പു്, "സമസ്തഭാരതവൎണ്ണാശ്രമസ്വരാജ്യസംഘം" നല്കിയ വ്യക്തമായ ഉപദേശത്തിനു വിരോധമായിട്ടാണു്. അതിനാൽ പൂനാ സന്ധിയേയും അതിലടങ്ങിയിരിക്കുന്ന സകല ബന്ധത്തേയും അനുസരിച്ച "സവൎണ്ണർ" പെരുമാറണമെന്നുള്ള അപേക്ഷ ഒരിക്കലും സ്വീകാൎയ്യയോഗ്യമല്ലതന്നെ.

പ്രമേയം 4.

അസ്പൃശ്യരുടെ, ഐഹികവും പാരത്രികവുമായ സുഖത്തിനു വേണ്ടി ശാസ്ത്രാനുസരണം ചെയ്യുന്ന സൎവ്വശ്രമങ്ങളും ശരിയായുള്ളതും വേണ്ടതുമാണെന്നു് ഈ യോഗം വിചാരിക്കുന്നു. എന്നാൽ ഹിന്ദുക്കളുടെ ഐകമത്യത്തിനെന്നപേരിൽ ഇന്നു നടത്തപ്പെടുന്ന ക്ഷേത്രപ്രവേശക്ഷോഭം......ആദിയായവ, ധൎമ്മശാസ്ത്രനിയമങ്ങൾക്ക വിരോധമായിട്ടുള്ളതാണ്. നിശ്ചയമായും ഈ ഉദ്യമം ഐകമത്യത്തിനുപകരം വൎദ്ധിച്ച സ്പൎദ്ധയെ ആണുണ്ടാക്കുന്നതു്. ഇപ്പോൾ പരസ്പരം സ്നേഹമാണുള്ളതു്. അവൎണ്ണരുടെ സുഖത്തെ വൎദ്ധിപ്പിക്കുവാനെന്ന ഉദ്ദേശംകൊണ്ടു നടത്തുന്ന ഇന്നത്തെ ക്ഷോഭം, അവരുടെ ഇഹലോകത്തിലേയും പരലോകത്തിലേയും അധഃപതനത്തിനു് ഇടവരുത്തുന്നതാണ്.

(ബി) ആ ക്ഷേത്രങ്ങൾ ആദ്യം സ്ഥാപിച്ചവരുടെ ഉദ്ദേശത്തിനു വിരോധമായി, ഇന്നു് അസ്പൃശ്യൎക്ക ക്ഷേത്രപ്രവേശനാനുവാദം നല്കിയ ക്ഷേത്രാധികാരികൾ മതത്തിനു വിരോധമായിട്ടാണു ചെ

ണ്ടുള്ളത്. വിശിഷ്യാ ബാംബെ, മദ്രാസ്സ് ഈ ഹൈക്കോർട്ടുകളിലേയും "പ്രിവികൗൺസിലിലേയും" തീരുമാനം അനുസരിച്ച്, ഈ ക്ഷേത്രഭാരവാഹികൾ വിശ്വാസവഞ്ചനയാകുന്ന കുററത്തിനു ശിക്ഷാർഹന്മാരാണ്; അതിനാൽ അപ്രകാരം ചെയ്തിരിക്കുന്ന ക്ഷേത്രഭാരവാഹികളുടെ പേരിൽ ന്യായമായി കേസ്സു കൊടുക്കാമെന്നും, നമ്മുടെ ക്ഷേത്രങ്ങളെ അങ്ങിനെ സംരക്ഷിക്കുവാൻ സാധിക്കുമെന്നും ഈ യോഗം വിചാരിക്കുന്നു.

പ്രമേയം 5.

ഗുരുവായൂർ ക്ഷേത്രത്തെസംബന്ധിച്ചു നടക്കുന്ന സത്യാഗ്രഹത്തേയും നിരാഹാരവ്രതമാകുന്ന ഭീഷണിയേയുംപററി പറയുന്നതായാൽ, ഈ സംഘത്തിന്റെ, ഗാന്ധിജിയോടും അദ്ദേഹത്തിന്റെ അനുചരന്മാരോടും ഉള്ള ഉപദേശം ഇതാണ്. അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനം മതത്തിനു വിരോധമായുള്ളതല്ലെന്നു പറയുന്നവർ, തങ്ങളുടെ പ്രസ്താവനയെ ശരിയായ മതാധികാരിഗ്രന്ഥങ്ങളിലെ നിയോഗം കാണിച്ച് തെളിയിക്കേണ്ടതാണ്. അതിന്നവരുടെ മര്യാദയും സത്യവും അവക്കുണ്ടായിരിക്കണം. അല്ലാതെ നിരാഹാരവ്രതമാകുന്ന ഭീഷണി... ആദിയായവയെല്ലാംതന്നെ മതത്തിന് (ധർമ്മത്തിന്) വിരോധമാണ്. അതു മതവിശ്വാസികളുടെ മനഃസ്സാക്ഷിയെ അക്രമമായി വഞ്ചിക്കുകയാണ്. അതിനാൽ അപ്രകാരമുള്ള ഒരന്യായമായ ഭീഷണിക്ക് മതാനുവാദമില്ലാതെ കീഴടങ്ങുന്നതു തീരെ യോഗ്യമല്ല; അതു ലോകത്തിലെ യാതൊരു മതോപദേശങ്ങൾക്കും യോജിച്ചതുമല്ല.

(ബി) നിരാഹാരവ്രതം, സത്യാഗ്രഹം ഇത്യാദികളെക്കൊണ്ട് ജാനുവരി 1-ാംനെ-യോ 2 ാംനെ-യൊ നിവൃഹിക്കാമെന്നുദ്ദേശിക്കുന്ന പ്രസ്തുതക്ഷേത്രത്തിലെ അധഃകൃതപ്രവേശനസംരംഭത്തെത്തടയുവാനും, കഴിയുന്നവിധത്തിലുള്ള സകല മാർഗ്ഗങ്ങളെക്കൊണ്ടും ആ ക്ഷേത്രസംരക്ഷണത്തെ സഹായിപ്പാനുമായി ഒരു സംഘം ധർമ്മഭടന്മാരെ സംഘടിപ്പിക്കുവാനും, ആ സ്ഥലത്തേക്കയപ്പാനും ഈ സംഘം തീരുമാനിച്ചിരിക്കുന്നു.

(സി) ഏതുവിധത്തിലുള്ള ഭീഷണികളെക്കൊണ്ടും നിർബ്ബന്ധിതനായി ക്ഷേത്രകവാടങ്ങളെ അധഃകൃതക്കു തുറന്നുകൊടുത്തുപോകരുതെന്ന് ഈ യോഗം സാമൂതിരിരാജാവിനോടപേക്ഷിക്കുന്നു. ധർമ്മശാസ്ത്ര

നുസരണം പെരുമാറുന്നതിൽ അദ്ദേഹം സ്ഥൈര്യം കാണിക്കുമെന്ന് ഈ യോഗം വിശ്വസിക്കുന്നു.

പ്രമേയം 7.

ഡാക്ടർ ഗോറിന്റെ ഹിന്ദുവിവാഹമോചനബില്ല് സനാതനികളുടെ അഥവാ ഹിന്ദുക്കളുടെ അഭിപ്രായം അനുസരിച്ചുള്ളതാണെന്നും, വേദവിധികൾക്കും, ശാസ്ത്രവിധികൾക്കും അനുകൂലമായിട്ടുള്ളതാണെന്നുമുള്ള കാരണങ്ങളാൽ നിയമനിർമ്മാണസഭയിൽ പാസ്സാകുവാൻ ഇടയുണ്ടെന്നു തോന്നുന്നു.

അതിനെ സംബന്ധിച്ച് ഈ യോഗം ഗവർമ്മെന്റിനേയും പൊതുജനങ്ങളേയും അറിയിക്കുന്നതെന്തെന്നാൽ:—

(1) ഹിന്ദുക്കൾക്കു വിവാഹം വളരെ പ്രധാനപ്പെട്ട ഒരു വിശിഷ്ടകർമ്മമാണ്. അല്ലാതെ അത് ഒരു പ്രത്യേകകാലത്തേക്കു മാത്രമുള്ള ഒരു കരാറല്ല.

(2) അത് പിതാക്കന്മാർക്കും പിതൃക്കൾക്കും മറ്റും പിണ്ഡം വക്കുക, മുതലായ വിശുദ്ധ കർമ്മങ്ങളുമായി ഏറ്റവും അടുപ്പമുള്ള ഒന്നത്രെ.

(3) ഈ ബില്ലിന്റെ 'ജാമ്യക്കാർ', അഥവാ ഉത്തരവാദികൾ ആരും സനാതനഹിന്ദുക്കളല്ല. അതിനാൽ സനാതനികൾക്കുവേണ്ടി യാതൊന്നിനേയും പ്രതിനിധീകരിപ്പാൻ അവർക്ക് അവകാശമില്ല.

പ്രമേയം 10.

നിയമനിർമ്മാണസഭയാൽ പാസ്സാക്കപ്പെട്ട "ശാരദാനിയമത്തെ" (ശിശുവിവാഹമോചനബില്ല്) ഈ യോഗം എതിർക്കുന്നു. ഈ നവീകരണക്കാരിലും, ഗവർമ്മെന്റ് അംഗങ്ങളിലും ഞങ്ങളുടെ വിശ്വാസക്കുറവിനെ അറിയിച്ചുകൊള്ളുന്നു. എന്തെന്നാൽ പ്രസ്തുതബില്ലിനെ ഭേദപ്പെടുത്തുവാനായി രാജാബഹദൂർ സി. കൃഷ്ണമാചാരിയർ അവതരിപ്പിച്ച ബില്ലിനെ അവർ യോജിച്ചു തള്ളിക്കളഞ്ഞു. അതു മതത്തിനു വിരോധമായ ഒരു പ്രവൃത്തിയത്രെ.

---

സനാതനധൎമ്മസഭ,

സിബ്പൂർ, ഹൌറ, ബംഗാൾ

19—12—1932.

നിങ്ങൾ സകല ഹിന്ദുക്കളുടേയും കൃതജ്ഞതയെ അൎഹിക്കുന്നുണ്ടു്. ഈശ്വരാനുഗ്രഹം നിങ്ങളിൽ വേണ്ടുംവണ്ണം ഉണ്ടാകുന്നതാണു്. ഏറ്റവും വലിയ ഒരു വിഷമാവസ്ഥയിൽപോലും ഗുരുവായൂർ ക്ഷേത്രത്തിന്റെ വിശുദ്ധിയെ സംരക്ഷിക്കുവാൻ വേണ്ട ശക്തിയും ജീവനും ധൎമ്മം നിങ്ങൾക്കു് പ്രദാനം ചെയ്യുന്നതാകുന്നു.

നിങ്ങളുടെ സ്ഥൈൎയ്യത്തിലും, ദൃഢനിശ്ചയത്തിലും ഞങ്ങൾ അതിശയിക്കുകയും ആനന്ദിക്കുകയും ചെയ്യുന്നു. നിങ്ങളുടെ വഴി പിഴപ്പിക്കുവാൻ അസാദ്ധ്യമെന്നതിലേക്കു് അവതന്നെ മതിയായ ലക്ഷ്യങ്ങളത്രേ. മുകളിൽനിന്നു നിങ്ങൾക്കു നല്കപ്പെടുന്ന ആ മാനസികബലം നശിക്കാവുന്ന ഒന്നല്ല. അതു് നിങ്ങൾ ചെയ്യേണ്ടിയിരിക്കുന്ന ആ ഭഗീരഥപ്രയത്നത്തോടു മല്ലിടുവാൻ തക്ക ബലമുള്ളതും, വെളിയിൽനിന്നു യാതൊരു ഉപദേശമോ, ധൈൎയ്യപ്പെടുത്തലോ ആവശ്യമില്ലാത്തതുമാണു്. നിങ്ങളുടെ മേൽനോട്ടത്തിൽ ക്ഷേത്രത്തിന്റെയും ദേവന്റെയും വിശുദ്ധി ഭയാനകമായ അപൽഘട്ടങ്ങളിൽപോലും പരിപൂൎണ്ണമായി സംരക്ഷിക്കപ്പെടുമെന്നു ഞങ്ങൾക്കുറപ്പുണ്ടു്. തന്മൂലം നിങ്ങളോടും, ദൈവത്തോടുമുള്ള ഞങ്ങളുടെ അകൈതവമായ കൃതജ്ഞതയെ രേഖപ്പെടുത്തിയശേഷം, ഞങ്ങളുടെ ഹൃദയവ്യഥയെ സ്വല്പം നിങ്ങളെ അറിയിക്കുന്നതിനുള്ള അഭിലാഷം ഞങ്ങളെ ഈ കത്തെഴുതുവാൻ നിൎബ്ബന്ധിക്കുന്നു.

ധൎമ്മാധൎമ്മങ്ങളെ സംബന്ധിക്കുന്ന ഒരു കാൎയ്യത്തെപ്പററി ഒരു തീരുമാനമുണ്ടാക്കുവാൻ ശാസ്ത്രങ്ങൾ മാത്രമാണു് അധികാരികൾ. ശാസ്ത്രങ്ങളിൽ ഓരോരുത്തരും ചെയ്യേണമെന്നു വിധിച്ചിട്ടുള്ള കൎത്തവ്യങ്ങൾ എന്തെല്ലാമാണോ, അതാണു് അവന്റെ ധൎമ്മം. അപ്രകാരം അനുഷ്ഠിക്കുന്നതായാൽ അവൻ മോക്ഷാൎഹനാകുന്നു. ശാസ്ത്രങ്ങളിൽ വിശ്വസിക്കാത്തവൎക്കു ധൎമ്മമോ അതിനെ അനുഷ്ഠിക്കേണ്ടുന്ന ആവശ്യമോ ഇല്ല. "നാസ്തികധൎമ്മപരായണം." ഫലത്തിൽ ന്യൂനതതന്നെ ആണു് അനുഷ്ഠാനാവശ്യം ഇല്ലായ്മ ചെയ്യുന്നതു്. മിസ്റ്റർ ഗാന്ധിയും അനുയായികളും ശാസ്ത്രങ്ങളിൽ വിശ്വസിക്കുന്നില്ല. തന്മൂലം അവൎക്കു ദേവസേവയിലും വിശ്വാസമില്ല. അതിനാൽ ക്ഷേത്രങ്ങളിൽ നടത്തപ്പെടുന്ന ഭഗവൽസേവയിൽ സ്വന്താഭിപ്രായങ്ങളെ പ്രകടിപ്പിക്കുവാനോ, നി

ബ്ബന്ധിക്കുവാനോ, ഒരുപക്ഷേ അവരെ മലിനപ്പെടുത്തുവാൻ മാത്രമല്ലാതെ; അവൎക്ക് അധികാരമില്ല. എന്നാൽ മി. ഗാന്ധി രണ്ടാമതു പറഞ്ഞതിനെച്ചെയ്യാതെ ആദ്യത്തേതിനെ ആണ് തനിക്കു യാതൊരു നീതീകരണവുമില്ലാതെതന്നെ ചെയ്യുന്നതു്. അങ്ങിനെ ചെയ്യുന്നതിനാൽ അദ്ദേഹം ശാസ്ത്രവിശുദ്ധിയെ തീരെ അവഗണിക്കുകയും, ഉത്തമധൎമ്മത്തിലുള്ള ഉറച്ച വിശ്വാസത്തെ ചവുട്ടിത്തേക്കുകയും, ധൎമ്മത്തിൽ വിശ്വസിച്ചുവന്ന സംസ്കൃതമനസ്സന്മാരല്ലാത്ത ഹിന്ദുക്കളെ രക്ഷാമാൎഗ്ഗമില്ലാത്ത പാപനരകക്കുണ്ടിലേക്കു വലിച്ചിഴക്കുകയുമത്രേ ചെയ്യുന്നതു്. അതിനാൽ ബുദ്ധിയുള്ള യാതൊരു ഹിന്ദുവിനും മി: ഗാന്ധിയുടെ അഭിപ്രായത്തെ പിന്താങ്ങുവാൻ സാദ്ധ്യമല്ലതന്നെ.

സത്യത്തെ ജയിക്കുവാൻ അസത്യത്തിന്ന് ഒരുകാലത്തും സാധിക്കുന്നതല്ലെന്നുള്ളതു് തീൎച്ചതന്നെ. സത്യവും അസത്യവും തമ്മിലുള്ള ഈ ബലപരീക്ഷണം മനോബലമില്ലാത്ത പലരേയും പരിഭ്രമിപ്പിച്ചേക്കാം. എന്നാൽ വല്ലവിധവും അവർ സത്യത്തെത്തന്നെ മുറുകിപ്പിടിക്കുവാൻ സാധിച്ചാൽ അവൎക്ക് അതു് അസംഖ്യം ഭയത്തിൽനിന്നും അപകടത്തിൽനിന്നും അഭയം നല്കി എന്നും, ഒടുവിൽ അസത്യംതന്നെ തോററു എന്നും ബോദ്ധ്യം വരുന്നതാണ്. ഇതിന് ഉദാഹരണം ലഭിക്കുവാൻ അധികം കുഴങ്ങേണ്ടതില്ല. നമ്മുടെ പൂൎവ്വികന്മാർതന്നെ ഇതിന് അനേകം മിന്നുന്ന ലക്ഷ്യങ്ങൾ നല്കിയിട്ടുണ്ടു്.

നമ്മുടെ ഭൂതചരിത്രം അറിയാവുന്ന ഏതൊരുവന്നും എത്ര ഭയാനകമായ വേഗത്തോടെ ആണ് അസത്യമാകുന്ന വെള്ളപ്പൊക്കം സത്യത്തെ നശിപ്പിക്കുവാനൊരുമ്പെട്ടിട്ടുള്ളതെന്ന് അറിയുവാൻ സാധിക്കും. എന്നാൽ നമ്മുടെ പൂൎവ്വികന്മാർ തെല്ലും സംശയിക്കുകയുണ്ടായില്ല; അവർ സത്യത്തിന്റെ മൂൎത്തിയായ സനാതനധൎമ്മത്തെ മുറുകിപ്പിടിച്ചു; തന്മൂലം ഇൻഡ്യയിൽ ഈ ദിവസംവരെ സനാതനധൎമ്മം ആചരിച്ചുവരുന്ന ഹിന്ദുക്കളുടെ സംഖ്യ വളരെ വലുതായിത്തന്നെയിരിക്കുന്നു. സനാതനധൎമ്മത്തെ വെറുക്കുകയും അതിന്റെ അധഃപതനത്തിന്നുവേണ്ടി യത്നിക്കുകയും ചെയ്യുന്ന അതിന്റെ വൈരികൾ എല്ലാംകൊണ്ടും തങ്ങളെ ഒരു താണ പദവിയിൽതന്നെ ആണു ദൎശിക്കുന്നതു്. ഇപ്പോൾ ഉണങ്ങിത്തുടങ്ങിയിരിക്കുന്ന സനാതനധൎമ്മമാകുന്ന ചെടി, ഇനിയും ഇതിന്റെ ഒരായിരം ഇരട്ടികൂടി ഉണങ്ങുന്നതായാൽപോലും, ക്ഷണനിമിഷംകൊണ്ടു തഴച്ചുവളരും; മി: ഗാന്ധിയാലും അദ്ദേഹത്തിന്റെ അക്ഷീണരായ അനുയായികളാലും ചെയ്യപ്പെടുന്ന ആ അസത്യവിജയ

ത്തെ പാടെ ആവരണം ചെയ്യുവാൻ ശക്തിയുള്ളതായിത്തീരുകതന്നെ ചെയ്യും. ആപൽക്കാലത്തു മനഃശ്ശാന്തി പ്രകടിപ്പിക്കുന്നത് മഹാന്മാരുടെ ലക്ഷണമാകുന്നു. ഇതാണ് നിങ്ങളുടെ മുഴച്ചുനില്ക്കുന്ന വിശേഷലക്ഷണം.

ആത്മശുദ്ധി വന്നിട്ടുള്ള ഏതൊരുവനും ദേവാലയങ്ങളിൽ കടക്കുവാനോ, അതിനെ തടയുവാനോ ഉള്ള അധികാരം, സേവകനാണെങ്കിലും അല്ലെങ്കിലും ഒരു മനുഷ്യനില്ലെന്നു അറിയാം. ഒരു സേവകൻ, അഥവാ സാധാരണ അറിയപ്പെടുന്നവിധം ഒരു ക്ഷേത്രോദ്യോഗസ്ഥൻ, ശാസ്ത്രതത്വങ്ങളെ അനുസരിച്ച് ഈശ്വരാരാധന നടത്തുവാനുള്ള ഒരായുധം മാത്രമാണ്. ശാസ്ത്രതത്വങ്ങളെ അനുസരിച്ചു കർമ്മം ചെയ്യുക മാത്രമാണ് അവന്റെ ചുമതല. തങ്ങളുടെ മേലധികാരിയുടെ കല്പന അവർ അക്ഷരംപ്രതി അനുസരിക്കേണ്ടതും, മേലധികാരിയുടെ ജോലിയെ ബലാൽ സ്വീകരിപ്പാൻ വയ്യാത്തതുമാണ്. യജമാനനു ദുഷ്കീർത്തിക്കിട വരുത്തുന്ന യാതൊരു പ്രവൃത്തിയും നിങ്ങൾ ചെയ്യരുത്. അഹംഭാവംകൊണ്ടുള്ള ദോഷങ്ങളിൽനിന്നു നിങ്ങൾ എന്നും ദൂരത്തിൽതന്നെ ഇരിക്കുകയും, വേണ്ടതുപോലെ യജമാനനെ സഹായിക്കുക എന്നതു നിങ്ങളുടെ ആത്മാഭിമാനമായി കണക്കാക്കുകയും, ആ സഹായം ചെയ്യുവാനുള്ള ബോധംതന്നെ നിങ്ങളെ ധൈര്യപ്പെടുത്തുകയും, സംരക്ഷിക്കുകയും ചെയ്യട്ടെ.

എന്ന് വിധേയൻ,

കൃഷ്ണകിശോരചതോപാദ്ധ്യായി,

പ്രസിഡൻറ്.

---

ശൃംഗേരിമഠം.

1932 ഡിസംബർ 21-ാംനു.

മൈസൂർ സംസ്ഥാനത്തു ശൃംഗേരിയിൽ, ശൃംഗേരിമഠത്തിൽ താമസിക്കുന്ന പരിശുദ്ധനായ ശ്രീ ജഗദ്ഗുരു ശങ്കരാചാര്യ മഹാസ്വാമികളുടെ ആജ്ഞാനുസരണം ഞാൻ ഈ കത്ത് നിങ്ങൾക്ക് എഴുതുന്നു.

സുപ്രസിദ്ധനായ ശ്രീമത് ശങ്കരഭഗവദ്പാദാചാര്യരുടെ അവതാരകാലം മുതൽ തന്നെ നോക്കുന്നതായാൽ പഞ്ചമർക്ക്, അഥവാ അധഃകൃ

ത്തക്ക്, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്ര എന്ന നാലു വർണ്ണത്തിൽനിന്നും അകറ്റി നിറുത്തപ്പെട്ടിട്ടുള്ള അവക്ക്, ഈ വർണ്ണങ്ങളുമായി കൂടിക്കഴിയുവാനോ, അഥവാ വേദങ്ങളിലും ആഗമങ്ങളിലും വിധിച്ചിട്ടുള്ളവണ്ണം ഈശ്വരാരാധന നടത്തുവാൻവേണ്ടി സ്ഥാപിക്കപ്പെട്ടിട്ടുള്ള വിശുദ്ധ ദേവാലയങ്ങളിൽ പ്രവേശിക്കുവാനോ, അധികാരാവകാശങ്ങൾ ഇല്ല. നിങ്ങൾ ഇതുവരെ അനേകകാലമായി നടപ്പിലിരുന്നു വരുന്ന ആ ധർമ്മത്തെ വേണ്ടുംവണ്ണം പൂർണ്ണവിശ്വാസത്തോടെ സംരക്ഷിച്ചിട്ടുണ്ടെങ്കിലും, നിങ്ങളുടെ ഉറച്ച വിശ്വാസങ്ങളെ ഇളക്കുവാൻ ശാസ്ത്രങ്ങളെ സംബന്ധിച്ച തെറ്റായ ഒരു ബോധത്തോടുകൂടിയ ചിലർ ഒരുമ്പെടുന്നുണ്ടെന്നു വ്യസനസമേതം സ്വാമിയാർ അറിയുന്നു. ആ കൂട്ടർ പഞ്ചമർക്ക് ക്ഷേത്രപ്രവേശനം അനുവദിക്കാവുന്ന ഒന്നാണെന്ന ബോധത്തോടുകൂടിയവരും പൊതുജനങ്ങളെ നിർബ്ബന്ധിച്ച് അതിനോട് അനുകൂലിപ്പിക്കുവാൻ ഒരുമ്പെടുന്നവരുമാണ്. വിഖ്യാതരായ ശ്രീമത് ശങ്കരഭഗവൽപാദാചാര്യർ തുടങ്ങിയ സകല യോഗിമാരാലും ആദരിക്കപ്പെട്ടും അനുസരിക്കപ്പെട്ടും വന്ന ശാസ്ത്രങ്ങൾ, പഞ്ചമർക്ക് മേൽ പറയപ്പെട്ട നാലു വർണ്ണങ്ങളുമായി ചേരുന്നതിനും പരിശുദ്ധ ദേവാലയങ്ങളിൽ കേറുന്നതിനും തീരെ അനുവാദം നല്കീയിട്ടില്ലെന്നുള്ള പരമാർത്ഥത്തെ ആണു നിങ്ങളെ അറിയിക്കുവാൻ സ്വാമിയാർ എന്നെ നിയോഗിച്ചിരിക്കുന്നതു്. അതിനാൽ ധർമ്മത്തിൽ ഉത്തമവിശ്വാസമുള്ള നിങ്ങൾ, ധർമ്മപ്രകാരം നടക്കുവാൻ ഏററവും ആസക്തിയുള്ള നിങ്ങൾ, നാലുപുറവും നടക്കുന്ന ബലപരീക്ഷണത്താൽ മനസ്സിടിഞ്ഞവനായി ഗുരുവായൂർ ക്ഷേത്രത്തിൽ പഞ്ചമർക്ക് പ്രവേശനാനുവാദം നല്കരുതു്. അതു വിശുദ്ധവും, ആദരിക്കപ്പെട്ടു വന്നതുമായ ധർമ്മത്തിൽ നിന്നുമുള്ള ഒരു വ്യതിചലനമായി പര്യവസാനിക്കും.

എന്നു്

സ്വാമിയാരുടെ ഏജൻറ് (ഒപ്പ്)

---

വർണ്ണാശ്രമസ്വരാജ്യസംഘം, മീററ്.

20—12—'32.

ഞങ്ങൾ മീററിലെ 30,000 ആളുകൾ ഒപ്പിട്ടിരിക്കുന്ന ഒരപേക്ഷാപത്രത്തെ, ഗുരുവായൂർ ക്ഷേത്രം അധഃകൃതർക്ക് തുറന്നു കൊടുക്കുവാൻ വയ്യ എന്നു അപേക്ഷിച്ചുകൊണ്ടു നിങ്ങൾക്ക് അയക്കുന്നു. ഗുരുവായൂർ ക്ഷേത്രം തുറന്നു കിട്ടിയാൽ ഇൻഡ്യയിലെ ഇതര ക്ഷേത്രപ്രവേശനാവി

ഷയത്തിൽ, അതൊരു ഉദാഹരണമായി സ്വീകരിക്കപ്പെടുന്നതും തന്മൂലം ഇൻഡ്യയിലെ ക്ഷേത്രങ്ങളുടെ ഉന്നതപദവി "കളങ്കപ്പെടുത്തപ്പെട്ട" ന്നതുമാണ്. നിങ്ങളുടെ ക്ഷേത്രമാണ് ഇന്ന് ഇൻഡ്യയിലുള്ള മറ്റെല്ലാ ക്ഷേത്രങ്ങളുടേയും നേതാവായിത്തീന്നിരിക്കുന്നത്. കൂടാതെ ഒരുവന്റെ ജീവിതം മററു കാൎയ്യങ്ങളിൽ എത്രമാത്രം വിലയേറിയതായിരുന്നാലും മതസംബന്ധമായ കാൎയ്യത്തോളം ശ്രേഷ്ഠമാകുന്നതല്ലതന്നെ. ഇപ്പോൾ നിങ്ങൾ ശരിയായ മാൎഗ്ഗത്തിൽ കൂടെ തന്നെ ചരിക്കുന്നു. നിങ്ങൾ നിങ്ങളുടെ വിശ്വാസത്തിൽ എന്നും സ്ഥൈൎയ്യമുള്ളവനായിരിക്കട്ടെ എന്നു ഞങ്ങൾ ജഗദീശ്വരനോടു പ്രാൎത്ഥിക്കുന്നു.

എന്ന്, വിധേയൻ

വൎണ്ണാശ്രമസ്വരാജ്യസംഘം സിക്രട്ടറി, (ഒപ്പ്)

---

തഞ്ചാവൂർ സനാതനസംരക്ഷണസഭ,

1932 ഒക്ടോബർ 3-ാംനു-.



മതവിശ്വാസികളായ അനേകം ഹിന്ദുക്കളുടെ ഒരു യോഗം മുകളിൽ പറഞ്ഞിരിക്കുന്ന സഭയുടെ നേതൃത്വത്തിൽ കൂടുകയും താഴെ പറയുന്ന പ്രമേയങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തിരിക്കുന്നു. ഈ യോഗം കേളപ്പന്റെ പ്രവൃത്തിയെ ആക്ഷേപിക്കുകയും സനാതനധൎമ്മസംരക്ഷണാൎത്ഥം നിങ്ങൾ സധൈൎയ്യം സ്വീകരിച്ചിരിക്കുന്ന മാൎഗ്ഗത്തെ അഭിനന്ദിക്കുകയും ചെയ്യുന്നു.

<u>പ്രമേയങ്ങൾ.</u>

1. (എ) ഈ യോഗം മി: കേളപ്പന്റെ നിരാഹാരവ്രതം അന്യായമായ നിൎബ്ബന്ധമായി ഗണിക്കുകയും മതവും, സമുദായവും, നിയമവുമെല്ലാം നിരാഹാരവ്രതം സ്വീകരിച്ചു ഭേദപ്പെടുത്തുകയോ നശിപ്പിക്കുകയോ ചെയ്യുവാൻ സാധിക്കുന്നതായാൽ, അവയെല്ലാം അപകടത്തിൽ പതിക്കുമെന്നു വിചാരിക്കുകയും ചെയ്യുന്നു.

(ബി) ഈ യോഗം ഇപ്രകാരം തീരുമാനിച്ചിരിക്കുന്നു. ഉത്തരവാദിത്വമുള്ളവരും, ഉയൎന്ന നിലയിൽ ഇരിക്കുന്നവരും നിങ്ങളെ ന്യായത്തിനും മതത്തിനും വിരോധമായവിധത്തിൽ പ്രവൎത്തിക്കുവാൻ പ്രേരിപ്പിക്കുന്ന കമ്പി അടിക്കുന്നതിനെ ഞങ്ങൾ നിന്ദ്യമായികരുതുന്നു. ഞങ്ങൾ നിങ്ങളുടെ ഭക്തിയോടുകൂടിയ ശാന്തിയേയും,

ധൈൎയ്യസമേതമുള്ള നിലയേയും വണക്കത്തോടുകൂടി അഭിനന്ദിക്കുന്നു. വിശ്വാസവഞ്ചന ചെയ്യുവാനും, മതത്തെ ഉപേക്ഷിപ്പാനും അവർ നിങ്ങളെ പ്രേരിപ്പിക്കുന്നതു് ഏററവും അന്യായവും അക്രമവുമത്രേ.

(2) ഈ യോഗം നിയമനിൎമ്മാണംമൂലം അവൎണ്ണൎക്കു ക്ഷേത്രപ്രവേശനം നല്കുവാനുള്ള സകല ഉദ്യമങ്ങളേയും പാടെ പ്രതിഷേധിക്കുകയും, അപ്രകാരമുള്ള ഒരു നിയമം നടപ്പിൽ വരുത്തുവാനായി മദ്രാസ്സിലേയോ മററു ദിക്കിലേയോ നിയമസഭയിൽ ഒരു ബില്ലു് അവതരിപ്പിക്കുവാൻ അനുവാദം നല്കരുതെന്നു ബഹു: വൈസ്രായിയോടപേക്ഷിക്കുകയും ചെയ്യുന്നു. അപ്രകാരം ചെയ്യുന്നതായാൽ അതു് വലിച്ച അതൃപ്തിക്കും, അഗാധമായ വെറുപ്പിന്നും അഥവാ ക്രോധത്തിന്നും ഇടയാകുന്നതാണ്. എന്തെന്നാൽ അതു മതത്തിന്നും, മതവിശ്വാസങ്ങൾക്കും, ആചാരങ്ങൾക്കും, സ്ഥാപിതമായ അവകാശങ്ങൾക്കും വിരോധമായുള്ളതത്രേ.

എന്നു്

ടി കോതണ്ഡരാമയ്യർ,

പ്രസിഡണ്ടു്.




---

ഗുരുവായൂരിലെ സനാതനയോഗം.

11—12—1932.

1. ഗുരുവായൂരിൽവെച്ചു് മാ-രാ-രാ കോട്ടയ്ക്കൽ കെ. സി. വീരരായൻ രാജാവിന്റെ ആദ്ധ്യക്ഷ്യത്തിൽ കൂടിയ ഈ മതവിശ്വാസികളായ ഹിന്ദുക്കളുടെ യോഗം ഏകമനസ്സോടെ പഞ്ചമരുടെ ക്ഷേത്രപ്രവേശം ശാസ്ത്രങ്ങൾക്കും, ആചാരത്തിന്നും, നിയമങ്ങൾക്കും വിരോധമാണെന്നു പ്രസ്താവിക്കുന്നു. അതു മതവിശ്വാസങ്ങൾക്കു വിരോധമായുള്ളതും, അന്യായമായതും, ക്ഷേത്രം സ്ഥാപിച്ചിരിക്കുന്നതിന്റെ ഉദ്ദേശത്തെ ഇല്ലായ്മ ചെയ്യുന്നതും ആകുന്നു. അതിനാൽ ഈ യോഗം ബ. ഇൻഡ്യാ വൈസ്രായിയോടും, ബ. മദിരാശി ഗവൎണ്ണരോടും ഇതുപോലെയുള്ള ഒരു മതവിഷയങ്ങളിലും ഒരു കാരണത്താലും ഇടപെടരുതെന്നു അപേക്ഷിക്കുന്നു.

2. മതവിശ്വാസികളായ ഹിന്ദുക്കളുടെ ഈ യോഗം മി. ഗാന്ധിയുടെ ഉത്തരവിൻപ്രകാരം എടുക്കപ്പെട്ട പൊതുജനാഭിപ്രായസാക്ഷ്യത്തെ, ബലമായി പ്രതിഷേധിക്കുന്നു. അതു മതാഭിപ്രായത്തിന്നു

വിരോധമാണ്. അതു് ഒറ്റപ്പക്ഷം കാണിക്കുന്നതും, അന്യായമായതും, ഒരു പക്ഷക്കാരുടെ സഹകരണത്തോടുകൂടി മാത്രം എടുക്കപ്പെട്ടതുമാണ്.

3. സാമൂതിരിമഹാരാജാവു് പുരാതനകാലംമുതൽ നടന്നുവന്നിട്ടുള്ളതും ജനസമ്മതമുള്ളതുമായ മതവ്യവസ്ഥകളെ സംരക്ഷിക്കുന്നതിലും, ക്ഷേത്രമാഹാത്മ്യം സംരക്ഷിക്കുവാൻ മുമ്പുനടന്ന രീതിയിൽ തന്നെ കാര്യങ്ങൾ നടത്തുന്നതിലും, കാണിച്ച ദൃഢനിശ്ചയത്തിന്നു് ഞങ്ങൾ എന്നും കൃതജ്ഞതയുള്ളവരായിരിക്കും. ഈ പ്രമേയങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കപ്പെട്ടു.

4. താഴെ പറയുന്ന മഹാന്മാർ യോഗത്തിൽ പ്രസംഗിക്കുകയുണ്ടായി.

1. ദിവാൻ ബഹദൂർ ടി. ആർ. രാമചന്ദ്രയ്യർ, മദിരാശി.
2. ഡാക്ടർ ശങ്കരനാരായണ അയ്യർ, പാലക്കാട്.
3. മി. എൻ. എസ്സ്. കൃഷ്ണശാസ്ത്രി, ഗുരുവായൂർ.
4. പണ്ഡിതർ വി. സോമദേവശർമ്മ, മദിരാശി.
5. മി. തെക്കാട്ട ഗോവിന്ദമേനോൻ, ഐല്ലൂർ.
6. മി. കെ. വി. സുബ്രഹ്മണ്യയ്യർ, വടക്കാഞ്ചേരി.
7. മി. എസ്സ്. സുബ്രഹ്മണ്യ അയ്യർ, മദിരാശി.

മററു ചിലരും കൂടി .........

കെ. സി. വീരരായൻ രാജാവ്,
സഭാദ്ധ്യക്ഷൻ (ഒപ്പ്)

---

കുംഭകോണം,
1—10—1932.

മതവിശ്വാസികളായ ഹിന്ദുക്കളുടെ പേക്ക് 'ഹിന്ദു'വിൽ കഴിഞ്ഞ മാസം മുപ്പതാംതീയതി നിങ്ങൾ പരസ്യപ്പെടുത്തിയിരുന്ന പ്രസ്താവനക്കു ഞങ്ങൾ ഹാർദ്ദമായി നന്ദി പറയുകയും, അവസാനംവരെ നിങ്ങൾ ഈ സ്ഥിരതയോടുകൂടിത്തന്നെ ഇരിക്കണമെന്നു് അപേക്ഷിക്കുകയും ചെയ്യുന്നു. ജഗദീശ്വരൻ നിങ്ങളെ കടാക്ഷിക്കട്ടെ.

എന്നു വിധേയർ,
ഇത്യാദി......

---

തഞ്ചാവൂർ പ്രാദേശിക

ബ്രാഹ്മണമഹാസഭ,

20—11—'32.

കുംഭകോണം ടൌൺഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മഹാരാജമാന്യരാജശ്രീ ആർ. സ്വാമിനാഥയ്യർ അവർകളുടെ അദ്ധ്യക്ഷതയിൽ 1932 നവംബർ 18-ാംനു- കൂടിയ തഞ്ചാവൂർ പ്രാദേശികബ്രാഹ്മണമഹാസഭയിൽ പാസ്സാക്കപ്പെട്ട ഒരു പ്രമേയം നിങ്ങളെ തിര്യപ്പെടുത്തുവാൻ അനുവദിക്കണേ.

പ്രമേയം.

"തഞ്ചാവൂർ പ്രാദേശികബ്രാഹ്മണമഹാസഭയുടെ ഇത്തവണത്തെ സകല യോഗാംഗങ്ങളും, ഗുരുവായൂർ ക്ഷേത്രകവാടങ്ങൾ അവർണ്ണന്മാക്കായി തുറന്നുകൊടുക്കുവാൻ അശ്രാന്തപരിശ്രമം അനേകം പേർ ചെയ്തിട്ടും സാധിക്കുന്നതല്ലെന്ന് അവിടുന്നു കല്പിച്ച തീരുമാനത്തോട് പൂർണ്ണമായി അനുകൂലിക്കുന്നു. അവർ മി: ഗാന്ധിയുടേയും മറ്റുള്ളവരുടേയും അവർണ്ണരുമായി ശാസ്ത്രങ്ങളേയും ആചാരങ്ങളേയും അവഗണിച്ചുകൊണ്ടുള്ള ഒരു സന്ധിയാലോചനാസംരംഭത്തെയും പാടേ പ്രതികൂലിക്കുന്നു. അവർ തിരുമേനി അവിടത്തെ ശ്രേഷ്ഠമായ തീരുമാനത്തെതന്നെ സ്വീകരിക്കുമെന്നും, പ്രസ്തുത ക്ഷേത്രത്തിന്റെ പരിശുദ്ധിയേയും യശസ്സിനേയും സംരക്ഷിക്കുമെന്നും പരിപൂർണ്ണമായി വിശ്വസിക്കുന്നു. ഈ ദേശത്തുള്ള സവർണ്ണഹിന്ദുക്കളിൽ ഒരു വലിയ ഭൂരിപക്ഷവും തിരുമേനിയുടെ തീരുമാനത്തെ അനുകൂലിക്കുന്നവരാണെന്നും അവിടത്തെ തിര്യപ്പെടുത്തിക്കൊള്ളുന്നു."

എൻ എസ്സ്. മഹാലിംഗയ്യർ,

സക്രട്ടറി.

---

കുംഭകോണം ബ്രാഹ്മണമഹാസഭ.

1932 ഒക്ടോബർ 31-ാംനു-.

പാസ്സാക്കപ്പെട്ട പ്രമേയങ്ങൾ.

1. അധഃകൃതവർഗ്ഗമെന്നു അറിയപ്പെടുന്നവരുടെ പറയപ്പെടുന്ന അസ്വാതന്ത്ര്യപരിഹാരാത്ഥം ഡാക്ടർ സുബ്ബരായൻ അവതരിപ്പി

ച്ച ബില്ല് ന്യായരഹിതവും, അനാവശ്യവും, ഹിന്ദുസമുദായത്തിൽ വളരെ വെറുപ്പും വഴക്കും ഉളവാക്കുവാൻ പര്യാപ്തവുമാണ്.

2. തടയപ്പെട്ടിട്ടുള്ളവരുടെ ക്ഷേത്രപ്രവേശനം ശാസ്ത്രങ്ങളിലും ആഗമങ്ങളിലുംനിന്ന് അറിയേണ്ട നിയമങ്ങൾക്കും ആചാരങ്ങൾക്കും വിരോധമായിട്ടുള്ളതും, ആഗമനിയമങ്ങളെ അവഗണിക്കുന്നതു് ദേവസാന്നിദ്ധ്യത്തേയും ആരാധനാഫലത്തേയും ബാധിക്കുന്നതും, ഹിന്ദുക്കളും അല്ലാത്തവരും അടങ്ങിയ ഒരു രാജ്യഭരണസമിതി ഇത്തരം ഒരു വിഷയത്തെപ്പററി അഭിപ്രായം പറയുവാൻ പാടില്ലാത്തതും, രാഷ്ട്രീയാവശ്യകതയെപ്പററിയുള്ള ഒരു വിചിന്തനം മതനിഷ്ഠയേയും വിശ്വാസത്തേയും ബാധിക്കുന്ന കാര്യങ്ങളിൽ സ്വീകരിക്കുവാൻ വയ്യാത്തതുമാകുന്നു.

3. ആദ്യം അപ്രകാരം ഒരു ആചാരാടിസ്ഥാനമുറപ്പിക്കുവാനുണ്ടായ ഹേതുക്കൾ എന്തായിരുന്നെന്നോ, അല്ലെങ്കിൽ ആചാരം നടപ്പിലിരിക്കുന്നതിനാലുണ്ടായിരിക്കുന്ന മതപരവും, സംസ്കാരപരവുമായ വിശ്വാസങ്ങളെന്തെന്നോ അന്വേഷിച്ചറിയുവാൻ ശ്രമിക്കാതെ സകല ക്ഷേത്രകവാടങ്ങളേയും അധഃകൃതവർഗ്ഗക്കാരെന്നു വിളിക്കപ്പെടുന്നവർക്കു തുറന്നുകൊടുക്കേണ്ടതാണെന്ന ആ നിർബ്ബന്ധം, ദേവാലയംപോലെയുള്ള സ്ഥാപനങ്ങളെ ഭരിച്ചുകൊണ്ടിരിക്കുന്ന നിയമങ്ങളേയും ആചാരങ്ങളേയും പാടെ എതിർത്തുകൊണ്ടുള്ള ആ നിർബ്ബന്ധം, ആപൽപൂർവ്വസ്ഥായിയായ ഒരു മാററത്തെ ആണു് ഉണ്ടാക്കുന്നതു്. അതു് നിയമാനുസരണം സംരക്ഷിക്കുവാൻ കടപ്പെട്ടിരിക്കുന്ന വർഗ്ഗീയചടങ്ങുകളേയും, ഉറച്ച അവകാശങ്ങളേയും, അതികേമമായി സൂക്ഷിക്കപ്പെട്ടുവന്ന അഭിലാഷങ്ങളേയും നിർദ്ദയം ചവുട്ടിത്തേക്കുകയത്രേ ചെയ്യുന്നതു്.

4. മഹമ്മദീയമതത്തിലും, ക്രിസ്തുമതത്തിലും ഉണ്ടെന്നറിയപ്പെടുന്നവിധമുള്ള പൊതുവെയുള്ള ഒരു ആരാധനാരീതി എല്ലാ ഹിന്ദുക്ഷേത്രങ്ങളിലും എല്ലാ ഹിന്ദുക്കൾക്കും ഇല്ലതന്നെ.

5. ഉത്തരോത്തരം വർദ്ധിച്ചുവരുന്നതായി പ്രസ്തുത ബില്ലിൽ പറയപ്പെട്ടിരിക്കുന്ന ജനഹിതം, ഹിന്ദുസമുദായത്തിൽ രാഷ്ട്രീയവിചിന്തകന്മാരായ ഏതാനും പേരുടെ പരിശ്രമത്തോടുകൂടിയ ഒരു ജിജ്ഞാസയെ മാത്രം കാണിക്കുന്നതാണ്. വാസ്തവത്തിൽ ഐഹികമല്ലാത്ത കാര്യങ്ങളിൽ തങ്ങളുടെ മതഗ്രന്ഥങ്ങളിൽ പരിപൂർണ്ണവിശ്വാസമുള്ളവരും, അവയെ തങ്ങളുടെ ശരിയായ വഴികാട്ടികളായി സ്വീകരിച്ചിട്ടുള്ള

വരും, ആയ സവർണ്ണഹിന്ദുക്കളിൽ ഒരു വലിയ ഭൂരിപക്ഷംആളുകളുടെ അഭിപ്രായത്തെ അല്പ്പ ഗൗനം കാണിക്കുന്നത്.

6. പൂനാകരാറ് രാഷ്ട്രീയകാര്യങ്ങളുടെ മാത്രം ഒരു തീർപ്പാകുന്നു; എന്നാൽതന്നെ അത് ഗാന്ധിയുടെ നിരാഹാരവ്രതത്തെത്തുടർന്നുണ്ടാകുവാൻ പോകുന്ന ആപൽക്കരങ്ങളായ ഫലങ്ങളെ ഭയന്നു തിങ്ങിക്കൂടിയിരുന്ന നാമമാത്രമായ ഹിന്ദുക്കൾ, മതവിശ്വാസികളായ ഹിന്ദുക്കളുടെ നേതാക്കന്മാരുമായോ, അഥവാ മതോപദേഷ്ടാക്കളുമായോ യാതൊരാലോചനയുംകൂടാതെ സമ്മതിച്ച് ഒപ്പു വച്ചിട്ടുള്ളതാണ്.

7. പൂനാതീരുമാനത്തിൽ ഹിന്ദുമതവിശ്വാസത്തെയോ, ഉപദേശത്തെയോ, അഥവാ ആരാധനാക്രമത്തെയോ പററിയ ഒരു വ്യവസ്ഥയില്ലാത്തതും, നിർബ്ബന്ധിച്ച് ഉള്ളതായി ഗണിക്കുവാൻ ഒരുമ്പെടുന്നതായാൽ അപ്രകാരം ഒരു വ്യവസ്ഥ ചെയ്യുവാൻ രാഷ്ട്രീയനേതാക്കന്മാർക്ക് അധികാരമില്ലെന്നു ധരിക്കേണ്ടതുമാണ്.

8. ഡാക്ടർ സുബ്ബരായന്റെ ബില്ലിലെ മൂന്നാമത്തെ വകുപ്പ് അഥവാ ഉപവാക്യം പൂർവ്വാപരവിരുദ്ധവും, നടപ്പിലാക്കുവാൻ അസാദ്ധ്യവും, നടപ്പിലാക്കുവാൻ ഒരുമ്പെടുന്നതായാൽ അനേകബുദ്ധിമുട്ടുകൾക്കിടയാക്കുന്നതുമാണ്. എന്തെന്നാൽ അത് ആദ്യമായി മതനിയമങ്ങൾക്കും, ഐതിഹ്യങ്ങൾക്കും, ആചാരങ്ങൾക്കും വിരോധമായി ക്ഷേത്രങ്ങളെ ചില പ്രത്യേകവർഗ്ഗക്കാർക്ക് തുറന്നുകൊടുപ്പാൻ ആവശ്യപ്പെടുന്നു. പിന്നീട് ആ ക്ഷേത്രങ്ങൾ കേവലം ഐഹികമാണെന്നു തോന്നിക്കത്തക്കവണ്ണം നിയമങ്ങളേയും വൃത്തിയേയും സംരക്ഷിക്കുവാൻ ആവശ്യപ്പെടുന്നു. അവസാനമായി അത് ആദ്യവകുപ്പുകളിൽ ആചാരത്തെ തീരെ അവഗണിച്ചശേഷം ക്ഷേത്രകർമ്മങ്ങൾ ആചാരാനുസരണം നിർവ്വഹിക്കുവാനും ആവശ്യപ്പെടുന്നു!

എസ്സ്. ശ്രീനിവാസഅയ്യർ (ഒപ്പ്)
യോഗാദ്ധ്യക്ഷൻ.

---

ബാംബേ ഹിന്ദുസനാതനധർമ്മസഭ
1933 നവംബർ 25-ാംനു-

ബാംബെ ഹിന്ദുസനാതനധർമ്മസഭ പാസ്സാക്കിയ ഒരു പ്രമേയം നിങ്ങളുടെ അറിവിന്നായി ഞാൻ ഇതാ അയച്ചുതരുന്നു. മതവിശ്വാസത്തിൽ ദാർഢ്യം പ്രത്യക്ഷമാകുന്ന ഇപ്പോഴത്തെ നിങ്ങളുടെ നയ

ത്തെ ഞങ്ങൾ ഹാർദ്ദമായി അഭിനന്ദിക്കുന്നു. വിശിഷ്യാ നിങ്ങൾ ഈ ധൈര്യം എന്നും കാണിക്കുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു.

എന്ന് വിധേയൻ,

നാരായൺജി പുരുഷോത്തമസംഗയിൻ (ഒപ്പ്)

പ്രസിഡണ്ട്.

പ്രമേയം.

"ഇന്നത്തെ നവീകരണക്കാരുടെ നിർബ്ബന്ധമായിട്ടുള്ള ബലപരീക്ഷണത്താലും ആത്മഹത്യയാകുന്ന ഭീഷണിയാലും "അസ്പൃശ്യർക്ക്" ക്ഷേത്രപ്രവേശനം നല്കി അയിത്തോച്ചാടനം ചെയ്യാനുള്ള ശ്രമത്തെ ഈ സഭ നിന്ദ്യമായി ഗണിക്കുകയും അതിനെ വെറുക്കുകയും ചെയ്യുന്നു. അസ്പൃശ്യരുടെ ഗുരുവായൂർ ക്ഷേത്രപ്രവേശനകാര്യത്തിൽ കോഴിക്കോട്ട് സാമൂതിരിപ്പാട് പ്രദർശിപ്പിക്കുന്ന ഉറച്ച മനഃസ്ഥിതിയെ ഈ സഭ അഭിനന്ദിക്കുകയും ശരിയായിത്തന്നെ ഗണിക്കുകയും ചെയ്യുന്നു. ഈ സഭ മതനിയമങ്ങളെ ഉയർത്തിപ്പിടിച്ച് ഈ തടസ്ഥം എന്നും നിലനിർത്തുവാൻ സാമൂതിരിയോടപേക്ഷിക്കുന്നു. ഒന്നല്ല ആയിരക്കണക്കിന് മതവിശ്വാസമില്ലാത്ത നവീകരണക്കാർ ആത്മഹത്യയ്ക്കൊരുമ്പെടുന്നതായാലും ശാസ്ത്രവിരോധമായ "അസ്പൃശ്യ"രുടെ ക്ഷേത്രപ്രവേശനസംരംഭത്തെ, എന്നും എതിർക്കുവാൻ സന്നദ്ധനായിരിക്കണം എന്ന് അദ്ദേഹത്തോടപേക്ഷിക്കുകയും ചെയ്യുന്നു."

---

ശ്രീ ഭാരതധർമ്മമഹാമണ്ഡലം.

ജഗത്ഗഞ്ജ്,

കാശി.

1932 ഒക്ടോബർ 11-ാംനു.

മതവിശ്വാസികളായ ഹിന്ദുക്കളുടെ വിവിധസമുദായപ്രതിനിധികളും ഉള്ളതായ ഈ രാഷ്ട്രീയസഭയുടെ നിയോഗം അനുസരിച്ച് ഞാൻ താഴെ പറയുന്നതിനെ നിങ്ങളെ അറിയിച്ചുകൊള്ളുന്നു. ക്ഷേത്രപ്രവേശനമാകുന്ന ഇന്നത്തെ പ്രധാന വാദവിഷയത്തെപ്പററി ആലോചിക്കുന്ന സമയം, അനേകം ദൂരസ്ഥഫലങ്ങളെ ഉല്പാദിപ്പിക്കുവാനിടയുള്ളതും ഈശ്വരഭക്തിയേയും ദൃഢതയേയും സ്വദേശസ്നേഹത്തേയും കാണിക്കുന്നതുമായ നിങ്ങളുടെ ഈ ഗമനമാർഗ്ഗം ഈ സഭ ആദരേ

ണീയമായിക്കുന്നു. അതു് നമ്മുടെ വിശുദ്ധമായ വർണ്ണാശ്രമധർമ്മനിയമത്തെ അനുസരിച്ചുള്ളതുതന്നെ എന്നതിനു് തർക്കമില്ല. അതു ഭൂതവും വർത്തമാനവുമായ ചരിത്രത്തിൽ കാണാവുന്ന ഏററവും വലിയ പരീക്ഷയിൽ വിജയം സമ്പാദിച്ചിട്ടുള്ളതുതന്നെ.

ഞങ്ങളുടെ 572-ാം നമ്പറും, 580-ാം നമ്പറുമായ 'സർക്കുലറിന്റെ' ഓരോ പ്രതി വീതം നിങ്ങൾക്കു കാണുവാനായി അയച്ചുതരുവാൻ എന്നോടു് ആവശ്യപ്പെട്ടിരിക്കുന്നു. ഈ രാഷ്ട്രീയസഭ നമ്മുടെ പിതാക്കന്മാരുടേയും വിശുദ്ധമായ വർണ്ണാശ്രമധർമ്മത്തിന്റേയും പരിശുദ്ധിക്കായി നിങ്ങൾ പ്രവൃത്തിക്കുന്ന സകല ഉദ്യമങ്ങളേയും സഹായിക്കുവാൻ ഒരുക്കമായിരിക്കും. സർവ്വശക്തൻ നിങ്ങൾക്കു് ആയുരാരോഗ്യസൌഭാഗ്യങ്ങളേയും ആത്മീയജ്ഞാനത്തേയും വേണ്ടുവോളം നല്കി അനുഗ്രഹിക്കുമാറാകട്ടെ, എന്നാണു് ഈ യോഗത്തിലുള്ള സാധുക്കളുടേയും ശാസ്ത്രികളുടേയും ആശീർവ്വാദം.

എന്നു വിധേയൻ.

സിക്രട്ടറിക്കു പകരം ജോലിനോക്കുന്ന ആൾ (ഒപ്പു്)



---

ശ്രീ ഭാരതമഹാമണ്ഡലം

ഹെഡ് ആപ്പീസ്സ്, കാശി.

1932 നവമ്പർ 28-ാംനു-.

വിഷയം: സനാതനവിഗ്രഹാരാധന, അസ്പൃശ്യത, ക്ഷേത്രപ്രവേശനം.

1. ഇന്നു് സർവ്വദിക്കുകളിലും എരിഞ്ഞുകൊണ്ടിരിക്കുന്ന വിവാദവിഷയങ്ങളുടെ ഒരു സമാധാനം പറയുന്നതിനു് താഴെ പറയുന്ന വിഷയങ്ങളെ സംബന്ധിച്ചു് പൂർണ്ണമായ ഒരറിവുണ്ടായിരിക്കേണ്ടതു് ആവശ്യമാകുന്നു.

(എ.) സനാതനികളുടെ വിശ്വാസം.

(ബി.) വിഗ്രഹാരാധന ശാസ്ത്രവും, ക്ഷേത്രത്തേയും പുണ്യസ്ഥലങ്ങളേയും അവർണ്ണർ തൊടുവാൻ പാടില്ല എന്നു വിശ്വാസമുള്ള സനാതനികളുടെ ഭക്തിപരമായ പ്രവൃത്തിയും വിശുദ്ധസംസ്കാരവും.

(സി.) സഹോദര്യബന്ധമുള്ള ജ്ഞാനോപദേശമാർഗ്ഗസ്വരത്തിന്റെ ചുമതലയും; രാജ്യത്തിൽ ഈ നിമിഷം വരെ സ്ഥാപിതമായ ഒരു ന്നസമ്പ്രദായവും.

3. സനാതനികളുടെ വിശ്വാസം അഥവാ മാൎഗ്ഗോപദേശസാരം.

"ധൎമ്മം" എന്ന പദത്തിന് ശ്രുതികളിൽ കൊടുത്തിട്ടുള്ള വിസ്തീൎണ്ണവ്യാഖ്യാനം, "ശക്തി" അഥവാ 'ഈശ്വരപ്രാപ്തി' എന്നാണ്. ഇതിനെത്തന്നെ ഈശ്വരൻെറ പ്രകൃതിനിയമം, അല്ലെങ്കിൽ അല്പപ്രാണിമുതൽ മനുഷ്യൻ വരെയുള്ള സമസ്തസൃഷ്ടിയേയും ഉണ്ടാക്കുന്നതിനും, അവയുടെ സൌഹാൎദ്ദപുരസ്സരമായ ജീവിതത്തിനും കാരണമായിരിക്കുന്ന ഈശ്വരേച്ഛ എന്നും പറയുന്നു.

8. കൂടാതെ എല്ലാ സ്ത്രീപുരുഷന്മാരിലുമുള്ള അപേക്ഷ കേൾക്കാത്ത ഒരു ദൈവശക്തി, അവൎക്ക് ഐഹികവും പാരത്രികവുമായ സുഖാനുഭൂതിയേയും, അവസാനം മുക്തിയേയും നല്കുന്നു എന്നു വിശുദ്ധമായ വേദങ്ങളും ശാസ്ത്രങ്ങളും ഉൽഘോഷിക്കുന്നു.

4. എല്ലാ പ്രാണികളേയും തന്നെ സംബന്ധിക്കുന്നതായി പറയാവുന്ന നാലുവിധമായ മനുഷ്യധൎമ്മത്തെപ്പററി പരിശുദ്ധമായ ശ്രുതികൾ വിവരണം നല്കുന്നുണ്ട്.

(എ.) സാധാരണധൎമ്മം. അഥവാ എല്ലാവരുടേയും ധൎമ്മം. ഇത് എല്ലാ മനുഷ്യരേയും ഒരുപോലെ സഹായിക്കുന്നതും ലോകത്തിലെ വിവിധമതാനുയായികളെ വിവിധദശനത്തിലും സഹായിക്കുന്നതുമത്രേ. ഉദാഹരണം: ദാനം, തപം, യജ്ഞം, സ്നേഹം ആദിയായ മാനസികവികാരങ്ങൾ. ഇവയെല്ലാം സാധാരണ ധൎമ്മകൎമ്മങ്ങളായി ഗണിക്കപ്പെടുന്നു.

(ബി) അസാധാരണധൎമ്മം അഥവാ സാധാരണയല്ലാത്ത ധൎമ്മം. ഇത് ഒരു പ്രത്യേക മനുഷ്യനു മുജ്ജന്മത്തിലേയോ, ജന്മങ്ങളിലേയോ പ്രവൃത്തികൾ മൂലം ലഭിച്ചിട്ടുള്ള പ്രത്യേക ശക്തികൾകൊണ്ട്, ഉണ്ടാവുന്നതത്രേ. രാജൎഷി വിശ്വാമിത്രൻെറ ബ്രാഹ്മണപദം പ്രാപിക്കലും, മഹാത്മ നന്ദിയുടെ ദേവപദം പ്രാപിക്കലും, ഒരു ജന്മംകൊണ്ടു കരസ്ഥമായ രണ്ട് അസാധാരണ ധൎമ്മോദാഹരണങ്ങളാണ്.

(സി) ആപൽധൎമ്മം അഥവാ പൊടുന്നനവെ അനുഷ്ഠിക്കേണ്ടിവരുന്ന ധൎമ്മം. സാധാരണ നിലയിൽ, മനുഷ്യൻ പ്രവൃത്തിക്കുന്നതായാൽ അധൎമ്മമായി ഗണിക്കപ്പെടുന്ന സകല പ്രവൃത്തികളും, വലുതായ ആപൽകാലത്തു മററു നിവൃത്തി കാണാതെ ചെയ്യപ്പെടുന്നതായാൽ ധൎമ്മമായി കണക്കാക്കാം. ഉദാഹരണം. ഇന്ന് അധഃകൃതനെന്നു അറിയപ്പെടുന്ന ഒരു ചണ്ഡാളൻ നല്കിയ ആഹാരം, പട്ടിണി കിടന്നു മ

രിക്കുകതന്നെ ചെയ്യും എന്നു തീർച്ചയായ സമയം, മററു മാർഗ്ഗം ഒന്നും തന്നെ കാണാതെ ഒരു ബ്രാഹ്മണൻ സ്വീകരിച്ചു എന്നു വിചാരിക്കുക. അതു് ആപൽധർമ്മമായി ഗണിക്കാം.

(ഡി) വിശേഷധർമ്മം: അതായതു വിവിധ ജാതികളുടേയും, വർണ്ണത്തിന്റേയും, മതത്തിന്റേയും, ഉപജാതിയുടേയും, ലിംഗത്തിന്റേയും പ്രായത്തിന്റേയും മററുമായ പ്രത്യേകധർമ്മം. ഉദാഹരണം: പുരുഷന്മാരുടേയും സ്ത്രീകളുടേയും ധർമ്മം; ബ്രാഹ്മണരുടേയും ശൂദ്രരുടേയും ധർമ്മം; സന്യാസികളുടേയും ഗൃഹസ്ഥന്മാരുടേയും ധർമ്മം; സനാതനികളുടേയും അല്ലാത്തവരുടേയും ധർമ്മം; വൈഷ്ണവന്മാരുടേയും ശൈവന്മാരുടേയും ധർമ്മം......ഇത്യാദി.

5. സനാതനികളുടെ 'വിശേഷധർമ്മ'ത്തിനു മററുള്ളവക്കു പുറമെ താഴെ പറയുന്ന പ്രത്യേക പ്രമാണങ്ങൾ അഥവാ മുഖ്യസ്ഥാനങ്ങൾ കൂടി ഉണ്ടു്.



(എ) ചാരിത്രശുദ്ധി. (സതീത്വം) മനുഷ്യജാതിയുടെ വർദ്ധനാമാർഗ്ഗം ഉണ്ടാക്കുവാൻ സ്ത്രീകളാൽ ചെയ്യപ്പെടുന്ന ഉൽകൃഷ്ടവും പരിശുദ്ധവുമായ സ്വയസമർപ്പണരീതി.

(ബി) വർണ്ണാശ്രമം. ജാതിവ്യവസ്ഥയും ആയുഷ്കാലത്തിന്റെ വിവിധവിഭാഗങ്ങളും ഇതിൽ പെടുന്നു. ഈ വിഭാഗം രാഷ്ട്രീയവിത്തിന്റെ പരിശുദ്ധിക്കായി നടത്തപ്പെടുന്ന ആ ശക്തിയേറിയ അദൃശ്യഭരണരീതി അനുസരിച്ചും ജന്മപുനർജ്ജന്മങ്ങൾ അനുസരിച്ചും ഉണ്ടാക്കപ്പെട്ടിരിക്കുന്നു.

(സി) ഈശ്വരനിയമമായ 'കർമ്മ'ത്തിന്റെ പ്രവൃത്തിയും ആവർത്തിക്കലും. ഉദാഹരണം: കായ്—വൃക്ഷം. ഇവ. ഈ പ്രവൃത്തിയും ആവർത്തിക്കലും തങ്ങളോടുകൂടി ഒരു മാനസികസംസ്കാരത്തേയും കായികബലത്തേയും സമുദായവ്യവഹാരശാസ്ത്രവും വംശപാരമ്പര്യവും അനുസരിച്ചു ഉൽപാദിപ്പിക്കുന്നു.

(ഡി) ആചാരം.

അകത്തേയും പുറത്തേയും ശുദ്ധിക്കായി നിയമപ്രകാരം ഉണ്ടാക്കിയിട്ടുള്ള ദേഹസംബന്ധമായ പരിശീലനം. ദേഹത്തെ നശ്വരമായ ഇഹലോകവും അദൃശ്യമായ പരലോകവുമായി ബന്ധിക്കുവാനുള്ള ഒരു കളത്താക്കിത്തീർക്കണമെന്ന ഉദ്ദേശത്തോടുകൂടി ഉണ്ടാക്കപ്പെട്ടിരി

ക്കുന്ന സ്പൃശ്യതയും അസ്പൃശ്യതയും ഈ കായികപരിശീലനമാകുന്ന ആചാരത്തിൽ ഉൾപ്പെടുന്നു.

(ഇ) വിചാരം.

ജീവിതത്തിന്റെ യഥാൎത്ഥ ഉദ്ദേശവും പ്രയോജനവും എന്താണെന്നറിയുവാനുള്ള അന്വേഷണം. ആത്മീയലക്ഷ്യം എന്തെന്നും, നശ്വരമായ ഈ ലോകത്തെയും അതിനെ ഭരിക്കുന്ന ഋഷികൾ, ദേവന്മാർ, പിതൃക്കൾ മുതലായവരെ ഭരിക്കുന്നതു് ആരെന്നും മററുമറിവാനുള്ള ശ്രമം വിചാരത്തിൽ പെട്ടതാണു്.

വിഗ്രഹാരാധനശാസ്ത്രം.

6. സനാതനികളുടെ വിഗ്രഹാരാധന അഗാധമായ ശാസ്ത്രതത്വങ്ങളെ ആസ്പദമാക്കിയുള്ളതാണു്. പരമാത്മത്തിൽ സൃഷ്ടിയുടെ സഹായി മാത്രമായ ഈ പ്രത്യക്ഷമായ പ്രാപഞ്ചികവസ്തുക്കളെ അല്ല ആരാധിക്കുന്നതു്. ഈ വസ്തുക്കൾ പിതാക്കന്മാരുടെ അഗോചരമായ പരിധിയെ അറിയുവാനും, അതിൽക്കൂടി സൎവ്വവ്യാപിയായ സൎവ്വശക്തനെ (ദേവനേയോ, ദേവിയേയോ) ആരാധിപ്പാനും സഹായിക്കുന്നു. അപ്രകാരമുള്ള പിതാക്കന്മാരുടെ പരിധിയായി സങ്കല്പിക്കപ്പെട്ടിട്ടുള്ള പദാൎത്ഥങ്ങളാണു് അഗ്നി, ജലം, വിഗ്രഹം ആദിയായവ. മററു പുണ്യക്ഷേത്രങ്ങളിലെ വിഗ്രഹത്തെ ആരാധിക്കുന്നതു സനാതനികളുടെ വിശേഷധൎമ്മങ്ങളിൽ ഒന്നാണു്.

7. ഇപ്രകാരം 'പീഠത്തെ' സൃഷ്ടിക്കുന്ന അഗോചരമായ വിധത്തെപ്പററി ഒരു ഊഹം ലഭിക്കുവാനായി, പാശ്ചാത്യരാജ്യങ്ങളിലെ പരമാത്മ വാദത്തിൽ "മേശതിരിക്കൽ" ("Table turning") എന്നറിയപ്പെടുന്ന ഒരു ഉദാഹരണം കാണിക്കാം. അതു് ഇപ്രകാരം പ്രവൃത്തിക്കപ്പെടുന്നു: പരിചയിക്കപ്പെട്ടിട്ടുള്ള രണ്ടോ അതിലധികമോ ആളുകൾ മൂന്നു കാലുള്ള ഒരു ചെറിയ മേശയിന്മേൽ തങ്ങളുടെ കൈതൊട്ടുകൊണ്ടു് അനങ്ങാതെ സ്വല്പനേരം ഇരിക്കുന്നു. ആ മേശ തിരിയണമെന്നു് അവർ ആഗ്രഹിച്ചാൽ സ്വല്പനേരം കഴിഞ്ഞു തന്നത്താൻ തിരിഞ്ഞു തുടങ്ങുകയും ഇരിക്കുന്നവരുടെ ചോദ്യത്തിനു വിവേകപുരസ്സരം മറുവടി പറകയും ചെയ്യും. അടുത്തിരിക്കുന്നവരുടെ അറിവോ ആഗ്രഹമോ കൂടാതെ മേശ തിരിയുന്നില്ല എന്നുള്ളതും, പല വിഷയത്തെപ്പററിയും അതു നല്കുന്ന വിവേകപുരസ്സരമുള്ള മറുവടിയും, പല വിധത്തിലും ആ മേശ തിരിയുന്നുണ്ടെന്നുള്ളതും, ചിലപ്പോൾ കോപത്തോടുകൂടി

വൃ*

സമാധാനം പറയുന്നതും, എല്ലാം അതിനെ നമ്മുടെ നശ്വരമായ ഈ ലോകത്തോടും അഗോചരമായ പിശാചുകളുടെ ലോകത്തോടുംകൂടി ബന്ധിപ്പിച്ചിട്ടുണ്ടെന്നുള്ളതിലേക്കു തെളിവാണ്. ഇതു പരിശുദ്ധമല്ലാത്ത (അഗ്രഹ) 'പീഠത്തിന്റെ' പ്രവൃത്തിക്കുള്ള സാധാരണ ഉദാഹരണമാണ്. ഇതു വേദങ്ങളിൽ പറയുന്ന സ്പൃശ്യതയുടേയും അസ്പൃശ്യതയുടേയും മൂലതത്വങ്ങളെപ്പറ്റിയുള്ള അറിവില്ലാതെ ചെയ്യപ്പെടുന്നതാണ്. എന്നാൽ സനാതനികളുടെ വിഗ്രഹാരാധന പതിനാറുവിധത്തിലുള്ള ദിവ്യദേശങ്ങളിൽ സ്ഥാപിക്കപ്പെട്ട വിശുദ്ധമായ (സഗ്രഹ) പീഠത്തിൽ കൂടിയാണ്. അതിന്റെ ഉദ്ദേശം മുൻപ് പ്രസ്താവിച്ചിട്ടുണ്ട്. അതു് സ്പൃശ്യാസ്പൃശ്യശാസ്ത്രത്തിലേയും അതുപോലെയുള്ള എല്ലാ തത്വശാസ്ത്രങ്ങളിലേയും വിധി അനുസരിച്ചാണ്.

8. പാശ്ചാത്യരാജ്യങ്ങളിലെ എല്ലാ പ്രേതസംസർഗ്ഗവിധത്തേയും, ഇൻഡ്യയിൽ ചെയ്യപ്പെടുന്ന യോഗപ്രമാണസംഭവങ്ങളേയും, ഇപ്പോഴത്തെ വിചാരനിയന്ത്രപ്പകർച്ച, ഭൂതോപദ്രവം, ദേഹാതീതവൃത്തി അഥവാ ലയം, ദ്വയമൂർത്തിത്വം, വരാൻ പോകുന്നതിനെ കാണിക്കുന്ന സ്വപ്നം, ഉറക്കത്തിലുള്ള നടത്തം അഥവാ സ്വപ്നചാരം,......ഇത്യാദികൾ ഒന്നും നവീനശാസ്ത്രജ്ഞന്മാരുടെ യാതൊരു സിദ്ധാന്തത്താലും ബോദ്ധ്യമാകത്തക്കവണ്ണം വ്യാഖ്യാനിക്കപ്പെട്ടിട്ടില്ല. അറിയുവാൻ ആഗ്രഹിക്കുന്ന ഒരുവന്, സനാതനികളുടെ വൈദികശാസ്ത്രങ്ങളിൽ, അവസാനിക്കാത്തവിധം വിവരിച്ചിരിക്കുന്ന "പഞ്ചകോശങ്ങൾ" മാത്രമാണ്, ഇവയെപ്പറ്റിയ ഒരു പൂർണ്ണബോദ്ധ്യം ഉണ്ടാക്കുന്നതു്. ആത്മാവ് എല്ലാ ജീവികളിലും മനുഷ്യാതീതജീവികളിലും ഉള്ളതുതന്നെ എങ്കിലും ഈ "പഞ്ചകോശങ്ങ"ളാൽ, അഥവാ 'അഞ്ചു ഉറ'കളാൽ പൊതിയപ്പെട്ടിരിക്കുന്നു.

9. ഈ പഞ്ചകോശങ്ങളെ താഴെ പറയുന്നവിധം വിളിക്കുന്നു. 1. അന്നമയകോശം, 2. പ്രാണമയകോശം, 3. മനോമയകോശം, 4. വിജ്ഞാനമയകോശം, 5. ആനന്ദമയകോശം. ശുദ്ധമല്ലാത്തതും ചീത്തയായതുമായ ഇവയുടെ ഫലങ്ങളെ യഥാക്രമം മലം, വികാരം, വിക്ഷേപം, അജ്ഞാനം, അസ്ഥിതം എന്നു വിളിക്കുന്നു. ആത്മാവിന്റെ ഈ പഞ്ചകോശങ്ങളുടെ നല്ലതും ചീത്തയുമായ ഫലങ്ങളെ, ദിവ്യശക്തികളായ സ്പൃശ്യതയിന്മേലും അസ്പൃശ്യതയിന്മേലും ബന്ധിപ്പിച്ചിരിക്കുന്നു. ഈ പഞ്ചകോശങ്ങളെ മുൻപറയപ്പെട്ട അഞ്ചു മലിനഫലങ്ങളിൽനിന്നും വിമുക്തരാക്കുന്നതായാൽ, ഒരുത്തന്റെ ആ

തദ്ഗ്രഹണത്തിന്നാവശ്യമായ ദിവ്യശക്തി സ്വീകരിക്കുവാൻ : . തയാറായിരിക്കുന്നതാണ്. ഈ ദിവ്യശക്തി ലഭിക്കുവാനാത്രേ വേദങ്ങൾ യജ്ഞം, കർമ്മം, ഉപാസനം, ശുദ്ധാശുദ്ധവിവേകം, സ്പൃശ്യാസ്പൃശ്യവിവേകം, മുതലായവ വേണമെന്നു വിധിച്ചിരിക്കുന്നതും, ധർമ്മശാസ്ത്രം അവയെ സ്വീകരിച്ചിരിക്കുന്നതും. ഉദാഹരണമായി ശുദ്ധമല്ലാത്തെ ഭൂമിയിലുള്ള പദാർത്ഥങ്ങളെ സ്പർശിക്കരുതെന്ന വിധി ആദ്യത്തെ ഉറയായ അന്നമയാകോശത്തെ നേരെ ബാധിക്കുന്നു. നേരെമറിച്ച്, ജനനാശുദ്ധംകൊണ്ടുള്ള അസ്പൃശ്യത, മരണശൌചം, ഗ്രഹണംകൊണ്ടുള്ള ശൌചം മുതലായവ അതിന്റെ ആദ്യപ്രവൃത്തി, മനോമയകോശ—മൂന്നാമത്തെ ഉറ—യിൽനിന്നു ആരംഭിക്കുന്നു. ദേവക്ഷേത്രപ്രവേശനത്തിലും, വിഗ്രഹാരാധനയിലും ഉള്ള ശുദ്ധാശുദ്ധവിവേകം, രണ്ടാമത്തെ ഉറയായ പ്രാണമയകോശവുമായി ശരിയായബന്ധമുള്ള (അസ്പഷ്ടപരിധിയാകുന്ന 'ദൈവപീഠ'വുമായി ബന്ധമുള്ള) ഒന്നത്രേ.

10. ജന്മത്തെയും, പുനർജ്ജന്മത്തെയും, പ്രവൃത്തിയേയും, ആവർത്തിക്കലിനേയും, സൂക്ഷ്മശരീരത്തിന്റെ ഉയർന്നതും താണതുമായ അഗോചരവസതിയിലേക്കുള്ള താമസംമാററലിനേയും,—സാധാരണ മരണം എന്നു വിളിക്കപ്പെടുന്ന സംഭവത്തേയും—ഇഹലോകത്തേയും അഗോചരമായതും ശക്തിയുള്ളതുമായ അപരലോകത്തേയും എന്നും തമ്മിൽ ഘടിപ്പിച്ചുകൊണ്ടിരിക്കുന്ന ആ കൊളുത്തിനേയും പററി, ഇതുവരെ എതിർക്കപ്പെട്ടിട്ടില്ലാത്ത ഒരു തത്വജ്ഞാനബോധമാണ് സനാതനികൾക്കുള്ളതു്. എല്ലാ ദിക്കിലുമുള്ള രണ്ടാമത്തെ ഉറയായ പ്രാണമയകോശം അഗോചരമായ ദേവലോകത്തേയും നശ്വരമായ ഇഹലോകത്തേയും തമ്മിൽ ഘടിപ്പിക്കുന്ന കൊളുത്തുണ്ടാക്കുവാനുള്ള ഒരുപകരണമാണെന്നു സനാതനികൾ പൂർണ്ണമായി വിശ്വസിക്കുന്നു. യോഗിയുടെ വിഗ്രഹാരാധനയുടെ പ്രാണപ്രതിഷ്ഠയാകുന്ന ഭക്തിപരമായ പ്രവൃത്തിയെപ്പററി ബുദ്ധിപൂർവ്വം പഠിക്കുന്ന ഒരാൾക്ക് അതു് മുൻപ്രസ്താവിക്കപ്പെട്ട പതിനാറുദ്ദേശത്തോടുകൂടി ഉൽകൃഷ്ടജീവികൾ മുതൽ അല്പപ്രാണിവരെയുള്ള ഒരു അഗോചരപ്രാണപരിധിയെ നിർമ്മിക്കുന്നതിനാണെന്ന് എളുപ്പം അറിയുവാൻ കഴിയും. ഈ വിശുദ്ധപീഠം—ആരാധനയുടെ അഗോചരപരിധി— അതു് ചെയ്യുന്നവന്റെ "സംസ്കാര"ത്തോടുകൂടി ഉള്ളതായിരിക്കും. അതിനാൽ ശാസ്ത്രനിയമങ്ങൾ അനുസരിച്ച് ഒരു ബ്രാഹ്മണൻ ഒരു ശൂദ്രനാൽ—പഞ്ചമൻ എന്ന് ഇപ്പോൾ വിളിക്കപ്പെടുന്നവനാൽ—സ്ഥാപിതമായ വിഗ്രഹത്തിന്നു മു

മ്പിൽ നമിക്കുവാൻപോലും വയ്യാ. എന്തെന്നാൽ ബ്രാഹ്മണദേഹത്തിലുള്ള അശൌചാചാരപീഠത്തിന്റെ നിർമ്മലശക്തി ആ വിഗ്രഹത്തിനുള്ളതിനേക്കാൾ ഇലോം അധികമത്രേ. പാശ്ചാത്യരാജ്യങ്ങളിലെ ഐഹികശാസ്ത്രസംബന്ധമായ അഭ്യാസത്താൽ വേദവിധി അനുസരിച്ചുള്ള ഈ ശുദ്ധാശുദ്ധവിവേകനിയമങ്ങളെ ഇളക്കുവാൻ വയ്യാ.

ഈ കലിയുഗത്തിൽ സമുദായത്തിന്റെ മതജ്ഞാനാഭാവംകൊണ്ടും, മററു പല കാരണങ്ങളെക്കൊണ്ടും സനാതനികൾ ഇരുട്ടത്തു വെച്ച് ആണ് സാധാരണ പണിയെടുക്കുന്നതെങ്കിലും, ഈ ചരിത്രാതീത വർഗ്ഗക്കാരുടെ നേതാക്കന്മാരായ ബ്രാഹ്മണരും സന്യാസികളും ചിലപ്പോൾ പിഴച്ചവഴിയിൽക്കൂടിയത്രേ ഇന്ന് ഗമിക്കുന്നത്. വർണ്ണാശ്രമവംശത്തിന്റെ പ്രകൃത്യായുള്ള നേതാക്കന്മാരായ ബ്രാഹ്മണരും സന്യാസികളും അവരുടെ വിശിഷ്ടധർമ്മത്തിന്റെ ഉദാരഭാവം മറന്നതും സാധാരണയായി തങ്ങളുടെ ധർമ്മശാസ്ത്രനിയമങ്ങളെ അനുസരിക്കുന്നില്ല എന്നുള്ളതും ആണ് ഇപ്പോഴത്തെ ഈ രാഷ്ട്രീയകലാപത്തിനുള്ള മൂലഹേതുക്കൾ എന്നു വിശ്വസിക്കപ്പെടുന്നു. എന്നാൽ സനാതനികളുടെ മതഗ്രന്ഥങ്ങളിലൊന്നിലും തന്നെ "പക, അഥവാ വിരോധം" എന്ന പദം കാണപ്പെടുന്നില്ലെന്നു നിങ്ങൾക്കു കാണുവാൻ സാധിക്കും. സനാതനികളുടെ മതവീക്ഷണത്തിൽക്കൂടി നോക്കുന്നതായാൽ ലോകത്തിലെ സകല മതാനുയായികളേയും, വിവിധമാർഗ്ഗപാന്ഥന്മാരേയും, അവർ സർവ്വശക്തനായ ഏകപിതാവിന്റെ പുത്രന്മാരായും, തങ്ങളുടെ സഹോദരങ്ങളായും ആണു കരുതുന്നതെന്ന് അറിയാം. "ഒരു നല്ല മനുഷ്യൻ ലോകത്തിലെ സകല മനുഷ്യവർഗ്ഗത്തേയും ഒരു കുടുംബമായും, ഏകപിതാവിന്റെ പുത്രന്മാരാകയാൽ സകല സ്ത്രീപുരുഷന്മാരേയും തന്റെ സഹോദരന്മാരായും സഹോദരിമാരായും കാണുവാൻ സാധിക്കുന്നതാണ്" എന്നത്രെ ശ്രുതികൾ ഉൽഘോഷിക്കുന്നത്. എന്നാൽ സനാതനികളുടെ സമസ്ത സഹോദര്യത്തെ പാശ്ചാത്യരാജ്യങ്ങളിലെ നവീന 'സമത്വ'ബോധവും യൂറോപ്പിലെ "സമാവകാശ" വാദവുമായി സമ്മിശ്രം ആക്കുവാൻ പാടില്ല. സനാതനികളുടെ സ്പർശാസ്പർശവിവേകത്തിന്റെ അടിസ്ഥാനം, അശൌചാചരപ്രതിഫലത്തിൽ ഉറപ്പിച്ചിരിക്കുന്നു. ഒരു സനാതനിവിധവക്കു തന്റെ പുത്രന്മാരുമൊന്നിച്ച് ആഹാരം കഴിച്ചുകൂടാ. തന്റെ കുടുംബാംഗങ്ങളിൽ ആരെങ്കിലും മരിക്കുന്നതായാൽ ഒരു സനാതനി ഒരു പ്രത്യേകകാലത്തേക്ക് അസ്പൃശ്യനായിത്തീരുന്നു.

ഒരു ഗ്രഹണത്തിനുശേഷം എല്ലാ സനാതനികളും അസ്പൃശ്യരാവുകയും അവരുടെ പാകം ചെയ്യപ്പെട്ട ആഹാരപദാൎത്ഥങ്ങളെല്ലാം ഒരു അധഃകൃതനാൽ സ്പൎശിക്കപ്പെട്ട എങ്കിൽ സംഭവിക്കുന്നതുപോലെ അശുദ്ധമാകുകയും ചെയ്യുന്നു; ചില ഉയൎന്ന വൎഗ്ഗത്തിലുള്ള ബ്രാഹ്മണൎക്കും സന്യാസികൾക്കും സനാതനികളുടെ ക്ഷേത്രത്തിനകത്തു കടക്കുവാൻപോലും പാടില്ല. എന്നാൽ അവൎക്ക് ആരോടും സ്പൎദ്ധ കാണിക്കുവാൻ വയ്യാ. ആരെങ്കിലും അവരുടെ പ്രവൃത്തിയിൽ കോപിക്കുകയും ചെയ്യിട്ടാവശ്യമില്ല. സനാതനികളുടെ ആത്മസംസ്കാരത്തിന്റെ ഉദാരബുദ്ധിയുള്ള നിയമാനുസരണം എല്ലാ മനുഷ്യരും, ഉയൎന്നതോ താണതോ ആയ ജാതിയിൽ പെട്ടവരായാലും, സഹോദരഭാവത്തോടുകൂടി വൎത്തിക്കണം. എന്തെന്നാൽ മുൻപറയപ്പെട്ടതുപോലെയുള്ള സനാതനികളുടെ വിശേഷധൎമ്മത്തിന്റെ ശാസ്ത്രനിയമങ്ങളെ അവരെല്ലാം അനുസരിക്കുന്നു. ശാസ്ത്രങ്ങൾ വൎഗ്ഗവ്യത്യാസമെന്യേ സകല മനുഷ്യരേയും, ലോകത്തിലെ ഏതുമതാനുയായികളേയും, അവർ തങ്ങളുടെ വിശേഷധൎമ്മം ആചരിക്കുന്നുവെന്നിരുന്നാലും അടുത്ത ബന്ധുക്കളായിക്കരുതണമെന്നു നിൎബ്ബന്ധിക്കുന്നു. സനാതനനിയമം "അതിഥികൾ ആരായിരുന്നാലും, ഉയൎന്നതോ താണതോ ആയ ഏതു ജാതിയിൽ പെട്ടവരായിരുന്നാലും, ഏതു വിശ്വാസത്തെ അനുഷ്ഠിക്കുന്നവരായിരുന്നാലും, ദേവന്മാരെപ്പോലെ കരുതപ്പെടേണ്ടവരും വന്ദിക്കപ്പെടേണ്ടവരും ആണ്" എന്നാണ്. അതിനാൽ ഒരു സനാതനിക്ക് അസ്പൃശ്യതാനിയമത്തേയും ക്ഷേത്രപ്രവേശനനിയമത്തേയും മതപരവും ആത്മീയപരവും ആയ ഒന്നായിട്ടു മാത്രമേ ദൎശിക്കുവാൻ സാധിക്കയുള്ളു.

മററുമതാനുയായികളുടേയും ഗവൎമ്മേണ്ടിന്റേയും കൎത്തവ്യം.

ബ്രഹ്മസമാജക്കാർ, ആൎയ്യസമാജക്കാർ, ഗാന്ധിയുടെ അനുഗാമികളായ പരിഷ്കാരികൾ തുടങ്ങിയ ഇൻഡ്യയിലെ എല്ലാ സഹോദരമതാനുയായികളും, ഇന്നത്തെ ഭരണാധികാരികളും, ക്ഷേത്രപ്രവേശനം, അസ്പൃശ്യത, ഇത്യാദി മതവിഷയങ്ങളെ സനാതനികൾ കാണുന്ന വെളിച്ചത്തുവച്ചുതന്നെ, സദയം വീക്ഷിക്കേണ്ടതാണ്. സനാതനികളുടെ വിവാഹം തുടങ്ങിയ മതകാൎയ്യങ്ങളിൽ അധികൃതന്മാർ നടത്തിയ പ്രവേശനവും, മതവിഷയങ്ങളിൽ ഗവൎമ്മേണ്ടു നിഷ്പക്ഷവാദിയായിരുന്ന കാലം കഴിഞ്ഞുപോയി എന്നുള്ളതും, ഇൻഡ്യയിലെ രാഷ്ട്രീയ കാൺഗ്രസ്സിന്നു മതവിഷയത്തെസ്സംബന്ധിച്ചിടത്തോളം സൎവ്വസ്വാത

ന്ത്ര്യം ഉണ്ടെന്നുള്ള പ്രമേയവും, രാഷ്ട്രീയനേതാക്കന്മാരുടെ ഉദ്ദേശത്തോടു കൂടിയ നയവും, എല്ലാം അവരിൽ വിശ്വാസം പ്രദർശിപ്പിക്കാതിരിക്കുവാൻ പര്യാപ്തമായി തീർന്നിരിക്കുന്നു.

18. ഇന്നത്തെ ഈ വിഷമങ്ങൾക്കെല്ലാമുള്ള പ്രധാനകാരണം നമ്മൾ ക്രമപ്രകാരം സംഘടിക്കപ്പെട്ടിട്ടില്ലെന്നും മതവിഷയങ്ങളിൽ നാം പ്രത്യേക ഔത്സുക്യം കാണിക്കുന്നില്ലെന്നും പ്രകൃത്യാ തന്നെ സമാധാനപ്രിയന്മാരും സങ്കടം അനുഭവിക്കുവാൻ സന്നദ്ധരാണെന്നും ഉള്ളതാണ്. പാശ്ചാത്യരാജ്യങ്ങളിലെ എല്ലാ പ്രധാന മതത്തേയും അടിച്ചുടച്ചു ആ അന്യായ രാഷ്ട്രീയവിചിന്തനം ഇതുവരേയുള്ള സകല കയ്യേറ്റപ്പാടിനേയും അക്രമത്തേയും ജയിച്ച നമ്മുടെ ധർമ്മാദർശത്തേയും ധർമ്മസ്ഥാപനങ്ങളേയും നശിപ്പിക്കുവാൻ ചെയ്യുന്ന ഈ അനീതികരമായ ഉദ്യമത്തെ, ഇനിയും നാം ക്ഷമയോടെ വീക്ഷിക്കുവാൻ പാടില്ല. മതത്തിന്റെ പേരിൽ ഇതരഭാഗത്തും സനാതനികൾക്ക് ആശ്ചര്യകരമായ പ്രവൃത്തികൾ ചെയ്യാൻ സാധിക്കുമെന്നതിലേക്ക് ഭൂതകാലത്തിലേയും വർത്തമാനകാലത്തിലേയും ചരിത്രം ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ട്.

അധികൃതന്മാരോടും രാഷ്ട്രീയനേതാക്കന്മാരോടും എല്ലാ തൊഴിലിനേയും അഥവാ സ്ഥിതിയേയുംപറ്റി ഒരു പര്യാലോചന നടത്തുവാൻ ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ വിശുദ്ധധർമ്മത്തേയും ചരിത്രത്തിനു മുമ്പുമുതൽ ആരംഭിക്കപ്പെട്ട വൈദികവിധി അനുസരിച്ചുള്ള സാമുദായികനിലയേയും ബലി കൊടുത്തശേഷം യാതൊരു "സ്വരാജ്യം" ഞങ്ങൾക്ക് ആവശ്യമില്ല. ഭരണസംബന്ധമായി അടുത്തു വരുത്തുവാൻ പോകുന്ന പരിഷ്കാരത്തിൽ താഴെ പറയപ്പെടുന്നവിധം ഒരു പ്രത്യേകവകുപ്പുകൂടി അനുവദിച്ചുകിട്ടുവാൻ നമുക്ക് ആവശ്യപ്പെടുന്നു. ഗവർമ്മെണ്ടും ഗവർമ്മെണ്ടുദ്യോഗസ്ഥന്മാരും ഭരണസമിതികളും ആരുംതന്നെ ഇൻഡ്യയിലെ ഏതെങ്കിലും ഒരു സമുദായക്കാർ തങ്ങളുടെ മതവിശ്വാസങ്ങളേയും സ്ഥാപനങ്ങളേയും ആചാരങ്ങളേയും വിശുദ്ധസംസ്കാരങ്ങളേയും ബാധിക്കുന്നതോ ബാധിക്കുവാൻ ഇടയുള്ളതോ ആയി വിശ്വസിക്കുന്നു യാതൊരു പ്രവൃത്തിയിലും നേരേയോ അഥവാ വളഞ്ഞിട്ടോ പ്രവേശിക്കുവാൻ പാടില്ല. ഈ പ്രത്യേകവകുപ്പു ചേർക്കപ്പെട്ടിട്ടില്ലാത്ത പുറംപൂച്ചുമാത്രമുള്ള ഏതു ഭരണരീതിയേയും, പ്രാദേശികസ്വയംഭരണാധികാരത്തേയോ, ഉത്തരവാദിത്വഭരണത്തേയോ, അഥവാ യഥാർത്ഥ 'സ്വരാജ്' തന്നെയോ, ഉപേക്ഷിക്കുവാൻ ഞങ്ങൾ നിർബ്ബന്ധിതരായി തീരും.

14. സാമ്രാജ്യരക്ഷകരും ഇൻഡ്യയുടേയും ഇംഗ്ലണ്ടിന്റേയും നന്മകരും ആയി ഞങ്ങൾ അധികൃതന്മാരോടും, രാഷ്ട്രത്തിന്റെ ഐകമത്യത്തിന്നും സുഖത്തിന്നുമായി ഞങ്ങൾ രാഷ്ട്രീയനേതാക്കന്മാരോടും ഇങ്ങിനെ അപേക്ഷിക്കുന്നു. സമാധാനപ്രിയന്മാരായ ഞങ്ങൾ ഗവർമ്മെണ്ടിനോടും രാഷ്ട്രീയനേതാക്കന്മാരോടും നിഷ്പക്ഷപാതത്തോടെയും, ന്യായാനുസരണവും ആയി പ്രവർത്തിക്കുവാൻ അപേക്ഷിക്കുന്നു. ഞങ്ങളുടെ ഉദ്യമത്തിൽ പരാജിതരായാൽ ബുദ്ധമതകാലത്തേയും മഹമ്മദമതകാലത്തേയുംപോലെതന്നെ ഞങ്ങൾക്ക് അഗോചരലോകത്തിൽനിന്നും സഹായം ലഭിക്കുമെന്നും, വിശുദ്ധമായ ഞങ്ങളുടെ സനാതനധർമ്മവും, സാമുദായികവ്യവസ്ഥയും സംരക്ഷിക്കപ്പെടുമെന്നും ഞങ്ങൾക്കു പരിപൂർണ്ണവിശ്വാസമുണ്ട്.

എന്ന്,

റാവുബഹദൂർ കവീന്ദ്രനാരായണസംഹേൻ (ക്യാപ്റ്റ്)

ജനറൽസിക്രട്ടറി.



## കമ്പികൾ

കമ്പിനമ്പ്ര് 79.

കോഴിക്കോടു സാമൂതിരിക്കു, മലബാർ

"അധഃകൃതർക്ക് ഗുരുവായൂർ ക്ഷേത്രത്തിൽ ഏതുവിധമുള്ള പ്രവേശനാനുവാദത്തേയും, ഹിന്ദുശാസ്ത്രനിയമങ്ങൾക്കു വിരോധമാകയാൽ, ഈ സംഘം പാടെ വിരോധിക്കുന്നു."

പ്രസിഡണ്ട്, സനാതനധർമ്മസഭ,

ഖേഗേറിയാ.

1932 ഡിസംബർ 19-ാംനു.

---

കമ്പിനമ്പ്ര് 219.

"അജ്ജാതിയരുടെ ക്ഷേത്രപ്രവേശനം ഐകകണ്ഠ്യേന വിരോധിക്കപ്പെട്ടിരിക്കുന്നു."

സനാതനധർമ്മമണ്ഡലം, കണ്ഡല.

1932 ഡിസംബർ 19-ാംനു.

---

കമ്പിനമ്പ്ര് 198.

ഗുരുവായൂർ ക്ഷേത്രഭാരവാഹി കോഴിക്കോട്ടു് സാമൂതിരിക്കു്.

"ഭേക്കപൂരത്തെ പൊതുജനങ്ങൾ, ഗുരുവായൂർ ക്ഷേത്രം അവർണ്ണർക്കു തുറന്നുകൊടുക്കരുതെന്നു നിർബ്ബന്ധിക്കുന്നു."

ചേറ്റുമ്മൽ,
പ്രിയതം ധൎമ്മസഭ,
1932 ഡിസംബർ 19-ാംനു.

---

കമ്പിനമ്പ്ര് 176.

കോഴിക്കോട്ടു സാമൂതിരിക്കു്, മലബാർ.

"അവർണ്ണരുടെ ക്ഷേത്രപ്രവേശനം വേദങ്ങൾക്കും ശാസ്ത്രങ്ങൾക്കും വിരോധം. ക്ഷോഭംകൊണ്ടു് സമ്മതിക്കരുതു്"

വിദ്വസ്സമതി,
ഗ്വാളിയർ,
1932 ഡിസംബർ 19-ാംനു.

---

പുരി ശങ്കരാചാര്യർ ഒരു പ്രസ്താവനയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

"സനാതനമതം നിർജ്ജീവമായിത്തീരുന്നതിനേക്കുറിക്കുന്ന ചെവിയിലോതാകുന്ന പ്രസ്ഥാനങ്ങളില്ല (അസ്പൃശ്യതാനിവാരണങ്ങളിലും ക്ഷേത്രപ്രവേശനങ്ങളിലും) കൾ എന്നതിൽ തൎക്കമില്ല."

5-8-1108-ലെ സനാതനഹിന്ദു.

---

മാഞ്ചെസ്റ്റർ ഗാർഡിയൻ പത്രം പറയുന്നു:-

"വെസ്റ്റുമിനിസ്റ്റർ ആബി എന്ന ദേവാലയത്തിൽ പ്രവേശിച്ചു് പ്രാർത്ഥനനടത്തുവാൻ അർഹതയില്ലാത്ത ഒരു ക്രിസ്ത്യൻ അങ്ങിനെ ചെയ്യേണമെന്നു പറയുന്ന കഥ കിടക്കട്ടെ. ഇംഗ്ലീഷുദേവാലയത്തിലെ ഒരു പുരോഹിതൻ സ്വയം വൈദികക്രിയകൾ നേരിട്ടു നടത്തിത്തരേണമെന്നു നിർബ്ബന്ധിച്ചുകൂടി ചെയ്താൽ എന്തായിരിക്കുമൊ അതാണു് ഇക്കാൎയ്യത്തിൽ (ഇന്ത്യൻ ക്ഷേത്രപ്രവേശനവാദത്തിൽ) സാദൃശ്യപ്പെടുത്തിപ്പറയേണ്ടതായ ദൃഷ്ടാന്തം."

8-9-1108-ലെ സനാതനഹിന്ദു.

"മഹാറാണിറീജൻറ് തിരുമനസ്സുകൊണ്ടു തന്നെത്താൻ ഇങ്ങിനെ ഒരു തീരുമാനം (കിഴക്കെ നട ഒഴിച്ച് ബാക്കി നടകളിൽ അവർണ്ണർക്കു പ്രവേശിക്കാം) ചെയ്തതു് വളരെ നന്നായിട്ടുണ്ടെന്നും ക്ഷേമകരമാണെന്നും പറവാൻ ഞങ്ങൾ തയ്യാറില്ല. വയ്ക്കം ക്ഷേത്രം തിരുവിതാംകൂറിലാണു് സ്ഥിതിചെയ്യുന്നതെങ്കിലും ആ ക്ഷേത്രത്തെ സംബന്ധിച്ച് അഭിപ്രായം പറവാൻ അധികാരപ്പെട്ടവർ തിരുവിതാംകൂറിനു പുറമേയും വളരെയുണ്ടു്. അല്പം ചിലരുടെ ശിംഘണികേട്ടും മറ്റും മഹാറാണിറീജൻറ് ഇങ്ങിനെ കല്പിച്ചതു് പുനരാലോചനചെയ്യുമ്പോൾ ക്ഷന്തവ്യമല്ലാത്ത ഒരു കറാമായിഗ്ഗണിയ്ക്കപ്പെടുമെന്നാണു് ഞങ്ങൾക്കു തോന്നുന്നതു്."

7-11-100-ലെ യോഗക്ഷേമം.

---

"ദിവാൻ രാഘവയ്യാ ശ്രീമൂലം പ്രജാസഭയിലെ പ്രസംഗത്തിൽ പറയുന്നു: ഹിന്ദുസമുദായത്തിലുൾപ്പെട്ട മററു ചില വർഗ്ഗക്കാർ പരിശുദ്ധമായിഗ്ഗണിച്ചുപോരുന്ന സ്ഥലങ്ങളിൽ പ്രവേശിക്കാനനുവാദം കൊടുക്കുന്നതു ഇതുപോലെയുള്ള (സർക്കാർ സർവ്വീസുകളിലും മററും പ്രവേശംകൊടുക്കുന്നതുപോലെ) പ്രവൃത്തിയല്ല. എന്തെന്നാൽ അതു മതവിശ്വാസത്തിൽ സ്ഥാപിതങ്ങളും സ്ഥിരപ്രതിഷ്ഠങ്ങളുമായ ആചാരങ്ങളെ അതിലംഘിക്കുന്നു."

1-8-100-ലെ യോഗക്ഷേമം.

---

മോർവി ദിവാനായിരുന്ന മിസ്റ്റർ റാഞ്ചോഡ്ദാസ്സ് പാട്ടുവാരി പറയുന്നു:-

"ക്ഷേത്രപ്രവേശം ഹിന്ദുക്കളിൽ സ്പർദ്ധയുണ്ടാക്കുന്നതാണു്. അതു് അവരുടെ സംഘബലം നശിപ്പിക്കും. നിയമലംഘനം സാധാരണയായി ഉപദേശിക്കുന്ന മി. ഗാന്ധി ക്ഷേത്രപ്രവേശനകാര്യം വന്നപ്പോൾ വൈസ്രായിയുടെ സഹായം ആവശ്യപ്പെടുന്നതു് യുക്തമല്ല. അങ്ങിനെ ചെയ്യുന്നതു് ലക്ഷോപലക്ഷം ഹിന്ദുക്കളുടെ മനസ്സിനെ വേദനിപ്പിക്കുന്നതാണു്. ആലോചിച്ചുനോക്കിയാൽ ക്ഷേത്രപ്രവേശാനുകൂല്യം വലിയ അക്രമപരമായ പ്രവൃത്തിയാണു്. ഗാന്ധിജി ക്ഷേത്രപ്രവേശത്തിൽ കൈവെച്ചതു് സാഹസമായിപ്പോയി."

6-6-1108-ലെ സനാതനഹിന്ദു.

---

നിഖിലഭാരതവർണ്ണാശ്രമസ്വരാജ്യസംഘപ്രതിനിധികൾക്ക് ഗുരുവായൂർ നിവാസികളായ മഹിളാജനങ്ങളർപ്പിച്ച മംഗളപത്രത്തിൽ പറയുന്നു:

“ചരിത്രപ്രസിദ്ധമായ ഈ പുണ്യക്ഷേത്രത്തിൽ അധഃസ്ഥിതരെ പ്രവേശിപ്പിക്കുവാനുള്ള ഏതുദ്യമത്തേയും ഞങ്ങൾ ബലമായി പ്രതിഷേധിക്കുകയും പ്രസ്തുതസംഗതിയിലനുഭാവമുള്ളവർ യാതൊരുത്തരും ഈ തട്ടകത്തില്ലെന്നുള്ള വാസ്തവം നിങ്ങളെ ഗ്രഹിപ്പിക്കുകയും ചെയ്യുന്നു. ഈ വിഷയത്തെപ്പററി ഗാഢമായി ചിന്തിച്ചതിൽ ഞങ്ങൾക്കുണ്ടായ അഭിപ്രായം അധഃസ്ഥിതരെ ക്ഷേത്രത്തിൽ പ്രവേശിപ്പിച്ചാൽ ഈ പുണ്യക്ഷേത്രത്തിന്റെ വിശുദ്ധിയും ചൈതന്യവും നശിച്ചുപോകുമെന്നുതന്നെയാണ്. ഇങ്ങിനെ ചെയ്യുന്നതായാൽ ഭക്തിപുരസ്സരം ആരാധന നടത്തിപ്പോരുന്നവരുടെ ഇന്നത്തെ നിലയെ തീരെ തകിടംമറിച്ച് സവർണ്ണരുടെ ഇടയിൽ എണ്ണാനേകം അതികലശലായ ക്ഷോഭത്തേയും ക്ലേശത്തേയുമുണ്ടാക്കിത്തീർക്കും.

അവരുടെ (സമുദായപരിഷ്കാരകന്മാരുടെ) നിർദ്ദേശങ്ങൾ അതിർകവിഞ്ഞവയുമാണ്. അസ്പൃശ്യതയെപ്പററി പറകയാണെങ്കിൽ അത് സ്വാഭാവികമാണെന്നതിന് പുറമെ ശാസ്ത്രങ്ങളാൽ നിർദ്ദിഷ്ടമായ ഒരു തത്വമാണെന്നുകൂടി വരുമ്പോൾ ഈ പരിഷ്കാരികൾ വെറുത്താലും മറുത്താലും അതെങ്ങിനെ ഇല്ലാതാവുമെന്ന് ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. അസ്പൃശ്യതയാകട്ടെ അനേകതലമുറകളായി നമ്മുടെ ജീവിതചര്യയുമായി സംബന്ധപ്പെട്ട് നിലനിന്നുവരുന്ന ഒരാചാരമാണ്. പോരെങ്കിൽ അത് മതസംബന്ധവും സാമുദായികവുമായ നമ്മുടെ നടവടിക്രമത്തെ നിയന്ത്രിപ്പാൻ സ്ഥാപിതങ്ങളായ ശാസ്ത്രങ്ങളാൽസമ്മതിക്കപ്പെട്ടതുമാകുന്നു. അവസാനമായിഞങ്ങൾക്ക് പറവാനുള്ളത് അധഃസ്ഥിതരുടെ സാമ്പത്തികവും സാമുദായികവും ആത്മീയവുമായ ഉന്നമനത്തിന് ഞങ്ങൾ പ്രതികൂലികളാണെന്ന് തെററിദ്ധരിക്കരുതെന്നാണ്. അങ്ങിനെയാണെങ്കിലും നടപ്പുകൊണ്ടും ആചാരംകൊണ്ടും ഇതേവരെ അനുവദിക്കപ്പെടാത്ത ഒരു വർഗ്ഗക്കാർക്ക് ക്ഷേത്രപ്രവേശം അനുവദിക്കുന്നതായാൽ അതേപ്പററി ഞങ്ങൾക്ക് പ്രബലമായ വിരോധമുണ്ടെന്നു പ്രസ്താവിക്കാതിരിപ്പാനും നിവൃത്തിയില്ല.”

വിനീതകളായ മഹിളാജനങ്ങൾ.

മദ്രാസ് ഹൈക്കോർട്ടുവക്കീൽ ടി. ആർ. രാമചന്ദ്രയ്യർ ഒരു പ്രസംഗത്തിൽ പറയുന്നു:—

"ഹരിജനങ്ങൾ ക്ഷേത്രപ്രവേശം ചെയ്താൽ ആ നിമിഷത്തിൽ തന്ത്രി പൂജ ഉപേക്ഷിക്കും. ക്ഷേത്രഗാമികളിൽ ഉത്തമവിശ്വാസമുള്ളവർ ഒന്നൊഴിയാതെ ക്ഷേത്രത്തെ വിജനപ്രദേശമാക്കുകയും, അവയുടെ ആദിസ്ഥാപകന്മാരുടെ ഉദ്ദേശമനുസരിച്ച് അവക്കുണ്ടായിരുന്ന നന്മയും, പൂർവ്വാചാരവും, നിയമവും ഇല്ലാതാക്കുകയും ചെയ്യും. ക്ഷേത്രവിശുദ്ധി എന്നെന്നേക്കുമായി നശിക്കുകയും, ഉയർന്ന സമുദായങ്ങളുടെ നന്മക്കുവേണ്ടി നീക്കിവെച്ചിരുന്ന ധർമ്മസ്ഥാപനങ്ങൾ അവക്കു നഷ്ടപ്പെടുകയും, ഉദ്ദേശിക്കപ്പെടാത്ത മററു ജാതിക്കാരാൽ അവ വിനിയോഗിക്കപ്പെടുകയും ചെയ്യും. മററുവിധത്തിൽ പറകയാണെങ്കിൽ അങ്ങിനെയുള്ള അവസ്ഥാന്തരം ഒരു മുതലപഹരണമായിത്തീരുന്നതും യാദൃച്ഛികന്മാക്കുള്ള ഒരു ദാനമായിത്തീരുന്നതുമാകുന്നു. ഭരണകർത്താക്കന്മാക്ക് അതിനൊന്നും അധികാരമില്ലതന്നെ. ഒരു ധനികൻെറ മുതലിനെ പിടിച്ചെടുത്ത് ഒരു ദരിദ്രന് അയാൾ എത്രതന്നെ ഗുണവാനും ആവശ്യക്കാരനുമായിരുന്നാലും ഭരണകർത്താക്കൾക്ക് കൊടുപ്പാൻ പാടുണ്ടോ.? ഹരിജനങ്ങളുടെ ക്ഷേത്രപ്രവേശത്താൽ എത്രയും വലിയ വിപത്തുകൾ വരാവുന്നതാണെന്ന് ഭരണകർത്താക്കന്മാർ കുലങ്കഷമായി പര്യാലോചിക്കേണ്ടതാണ്."

20-6-1108-ലെ സനാതനഹിന്ദു.

---

# ബിംബാരാധനയും അസ്പൃശ്യതയും.

"സ്പൃശ്യതയേയും അസ്പൃശ്യതയേയും
വേദാന്തശാസ്ത്രവും പ്രകൃതിശാസ്ത്രവും സമ്മതിക്കുന്നു !!"

(സ്വാമി ദയാനന്ദജി മഹാരാജ, ശ്രീഭാരതധർമ്മമഹാമണ്ഡലം
കാര്യദർശി, കാശി.)

സനാതനികൾ അനുഷ്ഠിച്ചുവരുന്ന ബിംബാരാധന വേദാന്തതത്വശാസ്ത്രരഹസ്യങ്ങളിൽ അടിസ്ഥാനപ്പെട്ടു കിടക്കുന്ന ഒരു സദാചാരമാകുന്നു. പരമാർത്ഥം പറയുന്നതായാൽ ബിംബാരാധനയിൽ ആരാധനീയമായ പദാർത്ഥം കേവലം ഭൗതികവസ്തുവല്ല. പ്രത്യക്ഷമായി കാണുന്ന ഭൗതികവസ്തുക്കൾ മറെറാരുവിധത്തിൽ ആരാധനാസഹായികളായിത്തീരുന്നതേ ഉള്ളു. എങ്ങിനെ എന്നാൽ സർവ്വവ്യാപിയും സർവ്വശക്തനുമായ ഈശ്വരന്റെ അതീന്ദ്രിയരൂപങ്ങൾ ദേവന്മാരും ദേവികളും—അധിഷ്ഠാനദേവതകളായി വിളങ്ങുന്ന പദാർത്ഥങ്ങളെക്കൊണ്ടാണല്ലൊ ഈശ്വരാധിഷ്ഠാനമായി ജ്യോതിർമണ്ഡലത്തെ—പീഠത്തെ—നിർമ്മിക്കുന്നതു്. സനാതനികളുടെ ശാസ്ത്രഗ്രന്ഥങ്ങൾ പീഠനിർമ്മാണത്തിനുള്ള—ജ്യോതിർമണ്ഡലരചനയ്ക്കുള്ള—ഭൗതികപദാർത്ഥങ്ങളിൽ പതിനാറു സാധനങ്ങൾ—Elements—അടങ്ങിയിരിക്കുന്നതായി പ്രതിപാദിക്കുന്നുണ്ടു്. ഈ പദാർത്ഥങ്ങൾ അഗ്നി, ജലം, രൂപഭേദങ്ങൾ മുതലായവയാകുന്നു. വിഗ്രഹങ്ങളെയാവട്ടെ മററു പദാർത്ഥങ്ങളെയാവട്ടെ ആരാധിക്കുന്നതായ ധർമ്മം സനാതിനികളുടെ വിശേഷധർമ്മമാണെന്നതാനും.

ജ്യോതിർമണ്ഡലത്തെ അഥവാ പീഠത്തെ നിർമ്മിക്കുന്നതിൽ അതീന്ദ്രിയമായ ഉപക്രമരീതിയെക്കുറിച്ചു് ഒരു സ്വരൂപമുണ്ടാക്കുവാനായി പാശ്ചാത്യരാജ്യങ്ങളിൽ ഇക്കാലം നടപ്പിലിരിക്കുന്ന മിസ്മരിസം സംബന്ധിച്ചുള്ള 'ഭൂതപ്പലക'യുടേയും 'ഭൂതാവേശ'ത്തിന്റേയും കഥയെ ഞാൻ ഉദാഹരിക്കാം. അതിനും ഇതിനും സാദൃശ്യമുണ്ടെന്നു പറയാം. മിസ്മരിസത്തിൽ അഭ്യാസവും പരിചയവും സിദ്ധിച്ച രണ്ടോ നാലോ ആളുകൾ ഒരുമിച്ചിരുന്നു്, ഇതു 'കാണു'മെന്നു സ്വയം അനുസന്ധാനംചെയ്തു്, മൂന്നു കാലിന്മേലുള്ള ഒരു പീഠത്തെ കൈകൊണ്ടു തൊട്ടുംകൊണ്ടു കുറെ നേരം ഇളകാതെ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. ക

ച്ച നേരം കഴിയുമ്പോൾ ആ പീഠം താനെതന്നെ ഇളകുവാൻ തുടങ്ങുകയും, അതിന്നുശേഷം ആ മിസ്റ്ററിസക്കാരുടെ എല്ലാ ചോദ്യങ്ങൾക്കും ചൊടിയോടുകൂടി ഉത്തരങ്ങൾ പറയുകയും ചെയ്യുന്നതു നാം കണ്ടുവരുന്ന ഒരു സംഗതിയാണല്ലോ. കാണികളുടെ അറിവോ ആഗ്രഹമോ കൂടാതെ സ്വയം ദ്രുതപ്പലക തിരിയുന്നതും, പല സംഗതികളെക്കുറിച്ചും ചോദിക്കുന്നതിന്നെല്ലാം കൃത്യമായി ഉത്തരം പറയുന്നതും, ഇതുകൂടാതെ പല ഭാഗത്തേക്കുമായി പലക തിരിയുന്നതും, അപ്രകാരംതന്നെ ക്രമക്കേടായി പലതും കാണിക്കുന്നതും, ഇവയെല്ലാം മനുഷ്യലോകത്തിന്നും പിതൃലോകത്തിന്നും പരസ്പരം സംഭൂതമായ ഒരു സംബന്ധംകൊണ്ടുണ്ടാവുന്നതാണെന്നു നാം അറിയണം. ഇതു വൈദികതന്ത്രത്തിന്നും പ്രകൃതിശാസ്ത്രത്തിന്നും അനുഗുണമായ സ്പൃശ്യാസ്പൃശ്യവിവേകതത്വങ്ങളെ പരിഗണിക്കാതെ വെറും ലൌകികമായ ഒരു കാൎയ്യത്തിന്നായി നിൎമ്മിക്കപ്പെട്ട ഒരു പീഠത്തിന്റെ വൃത്താന്തമാണ്. ഇങ്ങിനെ വരുമ്പോൾ തീരെ അലൌകികവും ആദ്ധ്യാത്മികവുമായ ഒരു സിദ്ധിക്കുവേണ്ടി സ്പൃശ്യാസ്പൃശ്യവിവേകതത്വങ്ങളെ ശാസ്ത്രീയവിധിപ്രകാരം മുൻപ്രസ്താവിച്ചതായ പതിനാറു സാധനങ്ങളെക്കൊണ്ടും നിൎമ്മിച്ച ദിവ്യദേശങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന ജ്യോതിൎമണ്ഡലങ്ങളോടുകൂടിയ—പീഠങ്ങളോടുകൂടിയ—സനാതനികളുടെ ബിംബാരാധനം കൂടുതൽ ഫലപ്രദമാണെന്നോ എന്നതിൽ സംശയിപ്പാനുണ്ടോ? ഇങ്ങിനെയുള്ള ഈശ്വരപ്രതിമകളെ ആരാധിക്കുന്ന സനാതനികളുടെ ഭാവന ഓരോ പദാൎത്ഥത്തിലും അന്തൎയ്യാമിയായി വിളങ്ങുന്ന പരമാത്മാവിനെ അഥവാ അതിന്റെ കലയായി വിളങ്ങുന്ന ദേവതയെ ആരാധിക്കുന്നു എന്നാണ്. ഒരു സനാതിനിക്ക് ഒരു പ്രതിമ തീരെ ചൈതന്യരഹിതമായ നിൎജ്ജീവവസ്തുവല്ല. നേരെമറിച്ചു സൎവ്വവ്യാപിയായ പരമാത്മാവുമായി സംബന്ധത്തെ ജനിപ്പിക്കുന്ന ഒരു ദിവ്യമായ ഘടകവസ്തുവായിട്ടാണു വിശ്വസിക്കപ്പെട്ടിരിക്കുന്നതു്.

ഇന്ത്യയിലെ അനുഭവയോഗ്യങ്ങളായ യോഗശാസ്ത്രരഹസ്യങ്ങളുമായി സംബന്ധപ്പെട്ടുകിടക്കുന്ന പാശ്ചാത്യന്മാരുടെ മിസ്റ്ററിസപ്രയോഗങ്ങളുടേയും, ദിവ്യജ്ഞാനം—Telepathy—ദിവ്യദൃഷ്ടി—Clairvoince—ദൂരശ്രുതി—Clairaudience—സ്വത്വവിനിമയം--Possession trance — ദ്വിത്വാഭാസം — Double personality — നിദ്രാപ്രയാണം — Somnambulism — സ്വപ്നാവസ്ഥാനം — Verdical character of dreams—മുതലായവയെക്കുറിച്ചു നവീനശാസ്ത്രജ്ഞന്മാരുടെ ശാസ്ത്രജ്ഞാ

നാരാവട്ടെ ഇനിയും തൃപ്തികരമായ നിലയിൽ വിവരിക്കുകയോ, യുക്തിപൂർവ്വം പ്രതിപാദിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ സനാതനമായ വേദാന്തശാസ്ത്രത്തിൽ എത്രയോ യുക്തിപൂർവ്വം വിസ്തരിച്ചു പ്രതിപാദിച്ചിരിക്കുന്ന പഞ്ചകോശപ്രകരണത്തെ ഇവർ കൃത്യമായി മറുവടി പറയുകയുമുള്ളു. സർവ്വാന്തര്യാമിയായ പരമാത്മാവു മനുഷ്യരിലും, ദേവന്മാരിലും, പക്ഷിമൃഗാദികളിലും എന്നുവേണ്ട സർവ്വജീവികളിലും മേൽപറഞ്ഞ അഞ്ചു കോശങ്ങളെക്കൊണ്ടു്, ആവൃതനായിട്ടാണ പ്രകാശിക്കുന്നതെന്നത്രെ വേദാന്തശാസ്ത്രം ഘോഷിക്കുന്നതു്. ഈ കോശങ്ങൾക്കു് അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം, ഇങ്ങിനെയാണ പേരുകൾ ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നതും. ഈ അഞ്ചു കോശങ്ങളേയും ബാധിക്കുന്ന മാലിന്യത്തിനും—അശുദ്ധിക്കും ക്രമേണ മലം— Dirt — വികാരം— Change—വിക്ഷേപം— Variety—ആവരണം— Delusion — അസ്മിതം — Mineness or Egoism—ഇങ്ങിനെ പേരുകൾ പറയപ്പെടുന്നു. ആത്മാവിന്റെ ആവരണം ചെയ്തിരിക്കുന്ന ഈ കോശങ്ങളെ നന്മയാവട്ടെ തിന്മയാവട്ടെ അഥവാ ശുദ്ധിയാവട്ടെ അശുദ്ധിയാവട്ടെ രണ്ടും ബാധിക്കുന്നതു സ്പർശാസ്പർശങ്ങൾ വഴിയായി ജനിക്കുന്ന സൂക്ഷ്മതരങ്ങളായ ശക്തിവിശേഷങ്ങൾ അഥവാ തരംഗങ്ങൾ വഴിയായിട്ടാണെന്നാണ ശാസ്ത്രസിദ്ധാന്തം. മുൻപ്രസ്താവിച്ച തരത്തിലുള്ള അശുദ്ധിജന്യങ്ങളായ മാലിന്യങ്ങൾ ഈ പഞ്ചകോശങ്ങളെ ബാധിക്കാതിരിക്കുന്നതിനും, ഈശ്വരോപാസനം, സൽകർമ്മാനുഷ്ഠാനം, ആത്മജ്ഞാനസമ്പാദനം, ഇവകളെല്ലാം അവയെ പര്യാപ്തങ്ങളാക്കിത്തീർക്കുന്നതിനും വേണ്ടിയാകുന്നു ശുദ്ധാശുദ്ധവിവേകത്തേയും സ്പർശാസ്പർശവിവേകത്തേയും അടിസ്ഥാനപ്പെടുത്തി ദർശിക്കപ്പെട്ടിരിക്കുന്ന തത്വങ്ങളെ വേദാന്തശാസ്ത്രങ്ങൾ സ്ഥാപിച്ചിരിക്കുന്നതും, അവയെ നിയമങ്ങളാക്കി ധർമ്മശാസ്ത്രങ്ങൾ പ്രതിപാദിച്ചിരിക്കുന്നതും. ആദ്ധ്യാത്മികശാസ്ത്രം ഉദ്ഘോഷപൂർവ്വം സിദ്ധാന്തിക്കുന്നതു സ്പർശാസ്പർശങ്ങളും ശുദ്ധാശുദ്ധദീക്ഷയും നിമിത്തമുണ്ടാവുന്ന സൂക്ഷ്മതരങ്ങളായ അലകൾ അഥവാ തരംഗങ്ങൾ—Vibrations—ഈ കോശങ്ങളെ നേരിട്ടു ബാധിക്കുമെന്നതിനെയാണ്. എങ്ങിനെ എന്നാൽ മലിനങ്ങളായ ഭൗതികപദാർത്ഥങ്ങളെ സ്പർശിക്കുകയോ സ്പർശിക്കാതിരിക്കുകയോ ചെയ്യുന്നതുകൊണ്ടുള്ള ഗുണദോഷങ്ങൾ നേരിട്ടു ബാധിക്കുന്നതു ആദ്യമായി അന്നമയകോശത്തെയാണല്ലൊ. അതാണല്ലൊ ആദ്യത്തെ ആവരണം. എന്നാൽ ഗ്രഹണകാലത്തു തൊടുകയോ,

തൊടാതിരിക്കുകയോ ചെയ്യുന്നതുകൊണ്ടു മൂന്നാമത്തെ ആവരണമായ മനോമയകോശത്തെയാണ് അതു ബാധിക്കുന്നത്. ഇതു രണ്ടും ശാസ്ത്രസമ്മതവും അനുഭവസിദ്ധവുമാണ്. ഇനി ചിന്തിപ്പാനുള്ളതു ദേവാലയങ്ങളിൽ പ്രവേശിക്കുന്നതിനേയും ബിംബാരാധനയേയും സംബന്ധിച്ച സ്പർശാസ്പർശത്വം എങ്ങിനെ ബാധിക്കുന്നുവെന്നതിനെക്കുറിച്ചാണ്. ക്ഷേത്രങ്ങളിലെ ശുദ്ധ്യശുദ്ധികളുടെ തോതിനെ നിർണ്ണയിക്കുന്നതു് അതിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ജ്യോതിർമണ്ഡലത്തിന്റെ—വൈദികപീഠത്തിന്റെ— സംഭാവിതമായ ചൈതന്യത്തിന്നും, പ്രതിഷ്ഠാപകന്റെയും ഉപാസകന്മാരുടെയും പ്രാണമയകോശത്തിന്നും പരസ്പരമുള്ള സംബന്ധത്തിന്റെ താരതമ്യത്തെ അനുസരിച്ചാകുന്നു.

ഒരു ജീവന്റെ ജന്മങ്ങളും, പുനർജ്ജന്മങ്ങളും, ക്രിയാശക്തികളും, പ്രതിക്രിയാശക്തിയും, ശരീരത്തിന്റെ ഭൌതികാംശങ്ങൾ അതാതു ഭൂതങ്ങളിൽ ലയിക്കുന്നതായ മരണസന്ദർഭത്തിൽ പുണ്യപാപങ്ങളനുസരിച്ച് ഉൽകൃഷ്ടങ്ങളും അപകൃഷ്ടങ്ങളുമായ ഉപാധികളിൽ അതിദ്രുതമായ സൂക്ഷ്മശരീരത്തിന്റെ സംക്രമണവും ഇങ്ങിനെയുള്ള അപ്രതിഷേദ്ധ്യങ്ങളായ ആദ്ധ്യാത്മികശാസ്ത്രതത്വങ്ങളെ ആസ്പദമാക്കി സനാതനികൾ ബലമായി വിശ്വസിക്കുന്നതു ജീവന്റെ രണ്ടാമത്തെ ആവരണമായ പ്രാണമയകോശം അതു സർവ്വവ്യാപകമായതുകൊണ്ടു പ്രത്യക്ഷമായ മനുഷ്യലോകത്തേയും അപ്രത്യക്ഷമായ ദേവലോകത്തേയും പരസ്പരം ബന്ധിക്കുവാൻ ഒരു ഘടകപദാർത്ഥമായി തീരുന്നുവെന്നും തീരുമെന്നുമാണ്. വിഗ്രഹാരാധനയിലെ ജീവനായ പ്രാണപ്രതിഷ്ഠയിൽ യോഗശാസ്ത്രസമ്മതവും തന്ത്രശാസ്ത്രസിദ്ധവുമായ ആഭ്യന്തരവ്യാപാരത്തിന്റെ വൈശിഷ്ട്യത്തെക്കുറിച്ചു വ്യക്തമായി ഗ്രഹിച്ചിട്ടുള്ളവൎക്കല്ലാതെ ഇങ്ങിനെ സംബന്ധിക്കുന്ന മറ്റൊരു രഹസ്യം അതിവേഗത്തിൽ മനസ്സിലാക്കുവാൻ സാധിക്കുകയില്ല. അതെന്തുകൊണ്ടെന്നാൽ സനാതനികളുടെ ഭക്തിപരമായ അഭ്യാസത്തിന്നു ഉപയോഗിക്കാവുന്നതായ മുൻപറഞ്ഞ പതിനാറു പദാർത്ഥങ്ങളുടെ പ്രാണസ്വരൂപമായ ജ്യോതിർമണ്ഡലത്തെ—ദിവ്യപീഠത്തെ—നിർമ്മിക്കുന്ന സ്ഥൂലസൂക്ഷ്മങ്ങളായ പ്രപഞ്ചങ്ങൾ രണ്ടിലും വ്യാപിച്ചുകിടക്കുന്ന ആകർഷണവികർഷണങ്ങളിലുള്ള ആത്മീയശക്തിയാകുന്നു. ഈ പരിശുദ്ധമായ പീഠം—ആരാധനവസ്തുവായ ജ്യോതിർമണ്ഡലം—ആരാധകന്മാരുടെ സൽപ്രവൃത്തികൾക്കെല്ലാം ബീജമായി ശോഭിക്കുന്ന സാത്വികവികാരത്തെ—സംസ്കാരത്തെ—ജീവിപ്പിക്കുവാനുള്ള ശക്തിയോടുകൂടിയ ഒരു ദിവ്യവസ്തുവാണെ

ന്ന തത്വവും മറച്ചുവെക്കത്തക്കതല്ല. ഇതുകൊണ്ടാണു ശൂദ്രനോ, അതിലും താഴ്ന്ന പഞ്ചമാദികളോ സ്വയം പ്രതിഷ്ഠിച്ചിട്ടുള്ള വിഗ്രഹങ്ങളെ ബ്രാഹ്മണർ ആരാധിക്കുകയോ, വന്ദിക്കുകയോ ചെയ്യരുതെന്നു ശാസ്ത്രങ്ങൾ നിഷേധിച്ചിരിക്കുന്നതു്. ബ്രാഹ്മണരുടെ ഉൽകൃഷ്ടമായ ഉപാധിയെക്കാൾ എത്രയോ നികൃഷ്ടമായ ശൂദ്രാദികളുടെ ഉപാധിയിൽ —ശരീരത്തിൽ—ആത്മചൈതന്യം പ്രകാശിപ്പാൻ വഴിയില്ലാത്തതുകൊണ്ടു് അവക വിഗ്രഹങ്ങളിൽ അത്രമാത്രം ചൈതന്യം സ്ഫുരിപ്പാൻ യുക്തിയില്ല. അതാണു് ഈ നിഷേധത്തിനു കാരണം. ഈ വക തത്വങ്ങൾ—ശുദ്ധാശുദ്ധവിവേകത്തെ—അതായതു സ്പൃശ്യാസ്പൃശ്യവിചാരത്തെ—അടിസ്ഥാനമാക്കി സ്ഥാപിക്കപ്പെട്ടിരിക്കുന്ന തത്വങ്ങൾ—ആദ്ധ്യാത്മികശാസ്ത്രസമ്മതങ്ങളാകയാൽ അവയെ ഇന്നത്തെ ഭൌതികങ്ങളായ വെറും പ്രകൃതിശാസ്ത്രങ്ങളെക്കൊണ്ടു ചർച്ചചെയ്യാനോ അന്യഥാകരിപ്പാനോ, സാധിക്കാത്തവിധം അത്രമാത്രം അപ്രതിഷേധ്യങ്ങളാണെന്നും നിസ്സംശയം പ്രസ്താവിക്കാം.

19—12—108-ലെ സനാതനഹിന്ദു.



## മാളവ്യജി ക്ഷേത്രപ്രവേശനബില്ലിനെ എതിർക്കുന്നു.

ബാംബേ തീരുമാനത്തെ വ്യാഖ്യാനിക്കുന്നു.

അസ്പൃശ്യതക്കു ശാസ്ത്രാനുവാദം ഉണ്ടു് എന്നു
മാളവ്യജി പ്രസ്താവിക്കുന്നു.

---

അസ്പൃശ്യതയും ക്ഷേത്രപ്രവേശനബില്ലുകളും, ബാംബേ തീരുമാനത്തെ സാധിപ്പിക്കുന്നതിനുള്ള പണിയായുധം മാത്രമാണെന്നു വ്യാഖ്യാനിച്ചുവന്ന ഗാന്ധിജിയേയും മറ്റു നവീകരണനേതാക്കന്മാരേയും, പണ്ഡിത മദനമോഹനമാളവ്യ ആശ്ചര്യപരതന്ത്രരാക്കി തീർത്തിരിക്കുന്നു. മാളവ്യജി പൂനാ തീരുമാനത്തിൽ ഒപ്പുവച്ചിരിക്കുന്നവരിൽ പ്രമാണിയും, ബാംബേ പ്രമേയത്തിനു കാരണക്കാരനും ആണു്. അദ്ദേഹം ഇപ്പോൾ മി. രംഗയ്യർ മുതലായവരുടെ ബില്ലുകളെ സംബന്ധിച്ചുള്ള തന്റെ ഭാവത്തെ വിവരിക്കുകയും, ഗാന്ധിജിയോടു ശ്രദ്ധിച്ചു സാവധാനത്തിൽ പോകുവാൻ അപേക്ഷിക്കുകയും ചെയ്യുന്നു. അദ്ദേഹ

ത്തിന്റെ അഭിപ്രായം അദ്ദേഹംതന്നെ ചുരുക്കി പറയുന്നതു് ഇങ്ങിനെയാണ്. "മതത്തെയും, മനസ്സാക്ഷിയുടെ വിശ്വാസത്തെയും സംബന്ധിക്കുന്ന ഒരു വിഷയത്തെപ്പററി, ഭൂരിപക്ഷാഭിപ്രായം അനുസരിച്ച് ഒരു തീർപ്പു കല്പിക്കുന്നതു്, തെററാണെന്നും, അന്യായമാണെന്നും, ഞാൻ വിചാരിക്കുന്നു. ഇതു ധർമ്മം അഥവാ വിശ്വാസം മാത്രമാണ്."

ഫെബ്രുവരി 8-ാംനു- ഗാന്ധിജിക്കയച്ച ഒരു കത്തിൽ, പണ്ഡിത മദനമോഹനമാളവ്യ, പ്രയാഗയിൽ അദ്ദേഹം വിളിച്ചുകൂട്ടിയ മഹാസഭയിൽ പാസ്സാക്കപ്പെട്ട പ്രമേയങ്ങളെപ്പററി വിവരിച്ച് പ്രസ്താവിക്കുകയും, അധഃസ്ഥിതവർഗ്ഗക്കാരുടേയും, ഹിന്ദുസമുദായത്തിന്റേയും, ഭാരതത്തിന്റേയും അഭ്യുദയകാംക്ഷികൾ, ഏകോപിച്ചു പ്രസ്തുത പ്രമേയങ്ങളനുസരിച്ചു പ്രവൃത്തിക്കുവാൻ അപേക്ഷിക്കുകയും ചെയ്യുന്നു. അസ്പൃശ്യതാവിഷയത്തെപ്പററി മാളവ്യജി, ഗാന്ധിജിയെ അറിയിക്കുന്നതു് ഇതാണ്:—

"ഇന്നത്തെ ഈ വിവാദവിഷയത്തെ അനുകൂലിക്കുന്നവരും പ്രതികൂലിക്കുന്നവരുമായ അനേകം ശാസ്ത്രികളുമായി നിങ്ങൾ നടത്തിയ വാദപ്രതിവാദത്തിൽനിന്ന്, ഇന്നു നാം അറിയുന്നവിധത്തിലുള്ള അസ്പൃശ്യതക്ക് യാതൊരു പ്രമാണവും ഉള്ളതായി അറിയുവാൻ സാധിച്ചിട്ടില്ലെന്നു നിങ്ങൾ പ്രസ്താവിക്കുന്നു. നിങ്ങൾക്കു തെററായ ഒരു ബോദ്ധ്യമാണ് ഉണ്ടായിട്ടുള്ളതെന്നു ഞാൻ വിചാരിക്കുന്നു. ചില പ്രത്യേക മനുഷ്യർ പ്രത്യേക നിലയിൽ അസ്പൃശ്യരാണെന്നുള്ളതിലേക്കും, മററു ചിലർ ജന്മംകൊണ്ടും തൊഴിൽകൊണ്ടും അസ്പൃശ്യരാണെന്നുള്ളതിലേക്കും, ധാരാളം പ്രമാണങ്ങൾ ഹാജരാക്കുവാൻ സാധിക്കുന്നതാണ്."

പണ്ഡിത മാളവ്യ അസ്പൃശ്യരെ ഉയർത്തി കൊണ്ടുവരുവാനും, ക്ഷേത്രങ്ങളിൽ കടക്കുവാൻ അർഹന്മാരാക്കി തീർക്കുവാനും ഉള്ള വഴികളേയും പ്രവൃത്തികളേയും പററി തുടർന്നു പറയുന്നുണ്ട്. അദ്ദേഹത്തിന്റെ കത്തിന്റെ അവസാനഭാഗം പൂനാസന്ധിയിലെ വ്യവസ്ഥകളേയും, നിലയേയും പററി പ്രതിപാദിക്കുന്നതാണ്. മാളവ്യജിയുടെ സ്വന്തം വാക്കുകളിൽതന്നെ പറയട്ടെ:—

"നിരാഹാരവ്രതം അവസാനിച്ച ആഴ്ചയിൽ, ബാംബേയിൽവച്ചു നടത്തപ്പെട്ട പൊതുയോഗത്തിൽ പാസ്സാക്കപ്പെട്ട, അസ്പൃശ്യതയെ ഇല്ലായ്മചെയ്യുവാനുള്ള പ്രമേയത്തെപ്പററി, നിങ്ങളുടെ കത്തിൽ സൂചി

പ്പിക്കുകയുണ്ടായി. ആ യോഗത്തിൽ സന്നിഹിതരായിരുന്ന ഏതൊരു ഹിന്ദുവും, ആ പ്രമേയം അനുസരിച്ച് പ്രവൃത്തിക്കേണ്ടതാണെന്ന് ഞാൻ സമ്മതിക്കുന്നു. മഹാസഭയിൽ ഹാജരുണ്ടായിരുന്ന മതവിശ്വാസമുള്ള ഹിന്ദുക്കളേയും, ആ വിധമുള്ള ഒരു പ്രമേയം പാസ്സാക്കുവാൻ അനുവദിക്കുന്നതിന്ന് ഞാൻ നിർബ്ബന്ധിക്കുകയുണ്ടായി. അവർ അപ്രകാരം ചെയ്തു എന്നതിൽ എനിക്കു ചാരിതാർത്ഥ്യത്തിന്നു വഴിയുണ്ട്. ആ പ്രമേയം ഏതാണ്ട് ബോംബെ പ്രമേയത്തോളംതന്നെ എത്തുന്ന ഒന്നാണ്. എന്നാൽ കഴിഞ്ഞ സെപ്റ്റംബർ 30-ാംനു- ബാംബേ പൊതുയോഗത്തിൽവെച്ച് പാസ്സാക്കപ്പെട്ട പ്രമേയത്തെയും നമ്മൾ ഇത്രത്തോളംതന്നെ വിലവെക്കേണ്ടതാണെന്നു നിങ്ങളും സമ്മതിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. അതിൽ അധഃസ്ഥിതരുടെ ഉന്നതിക്കായി നാം ചെയ്യുന്ന യാതൊരു പ്രവൃത്തിയിലും ബലമോ നിർബ്ബന്ധമോ ഉപയോഗിക്കുന്നതല്ലെന്നു നാം സമ്മതിച്ചിരിക്കുന്നു. സമാധാനത്തോടുകൂടിയ പ്രേരണ മാത്രമേ നാം ഉപയോഗിക്കുകയുള്ളു എന്ന് അന്നു തീരുമാനിച്ചിരിക്കുന്നു. ഇന്നു ക്ഷേത്രത്തിൽ കടക്കുവാൻ അനുവദിക്കാത്തവരെ പ്രവേശിപ്പിക്കുവാൻവേണ്ടി സത്യാഗ്രഹമോ, നിരാഹാരവ്രതമോ, തുടങ്ങുന്നതായാൽ ഈ നിശ്ചയത്തെ അവഗണിക്കുന്നതായി വിചാരിക്കേണ്ടിവരും. കൂടാതെ അവരുടെ ക്ഷേത്രപ്രവേശനത്തെ സാധിപ്പിക്കുവാനായി, നിയമനിർമ്മാണസഭയുടെ സഹായം ആവശ്യപ്പെടുന്നതായാൽ, അത് ആദ്യത്തേതിലും വലുതായ ബലപരീക്ഷണമായി തീരും. ഗവർണ്ണർ ജനറാൽ നിയമനിർമ്മാണസഭയിൽ അവതരിപ്പിക്കുവാൻ അനുവാദം നൽകിയ മി. രംഗയ്യരുടെ ക്ഷേത്രപ്രവേശനബില്ല് ഞാൻ ശ്രദ്ധിച്ചു വായിക്കുകയുണ്ടായി. നിങ്ങൾ അതിനെപ്പററി എഴുതിയിരിക്കുന്നതെല്ലാം ഞാൻ നോക്കി. അതിനെ കഴിയുന്നതും എളുപ്പത്തിൽ പാസ്സാക്കുവാൻ നിങ്ങൾ ഹിന്ദുക്കളോടപേക്ഷിച്ചിരിക്കുന്നതും അറിഞ്ഞു. നിങ്ങളുടെ ഈ ഭാവം പരസ്പരവിരുദ്ധമായി തീർന്നിരിക്കുന്നു എന്നു പറയേണ്ടിവന്നതിൽ ഞാൻ നിർവ്യാജമായി പരിതപിക്കുന്നു. അതു മുൻപു പറയപ്പെട്ട ബാംബേ പ്രമേയത്തോടു തീരെ വിരോധമായിട്ടുള്ള ഒന്നാണ്. നിങ്ങളുടെ ഈ പ്രസ്താവന എന്നെ അസാമാന്യമായി വേദനിപ്പിച്ചിരിക്കുന്നു. ബോംബേ പ്രമേയത്തിന്നു പുറമേ നിയമനിർമ്മാണസഭയുടെ, അതും ഇന്നത്തെപ്പോലെ രൂപീകരിക്കപ്പെട്ടിരിക്കുന്ന സഭയുടെ, മതവിഷയങ്ങളിലും, മതത്തെയും സമുദായത്തെയും ഒരുപോലെ ബാധിക്കുന്ന വിഷയങ്ങളിലും, ഉള്ള പ്രവേശനത്തെ ഞാൻ ശക്തിയോടെ വിരോധിക്കുന്നു. നമ്മുടെ ക്ഷേത്രങ്ങളെ

സംബന്ധിക്കുന്ന വിഷയങ്ങളിൽ, നേരെയോ അഥവാ വളഞ്ഞിട്ടോ ഉള്ള അതിന്റെ പ്രവേശനത്തെ, ഞാൻ കുറെക്കൂടി ശക്തിയായി എതിർക്കുവാൻ നിർബ്ബന്ധിതനായി തീർന്നിരിക്കുന്നു. നിങ്ങൾ മി. രംഗയ്യരുടെ ബില്ലിനെ ആശീർവ്വദിക്കുക മാത്രമല്ല ചെയ്തിരിക്കുന്നത്; പൊതുജനാഭിപ്രായമറിവാനായി അതിനെ വിതരണം ചെയ്കപോലും ചെയ്യാതെ, അതു പാസ്സാക്കുവാൻ നിർബ്ബന്ധിക്കുവാനും, അപേക്ഷിച്ചിരിക്കുന്നു എന്നു കാണുന്നതിൽ എനിക്കു വളരെ വ്യസനമുണ്ട്. നിങ്ങളെ സ്നേഹിക്കുന്നവരും, നിങ്ങളുമായി യോജിക്കാതിരിക്കുവാൻ ഇഷ്ടപ്പെടാത്തവരും ആയ പലരേയും, അതു ഞെരുക്കുകയാണു ചെയ്യുന്നതെന്നു ഞാൻ വിശ്വസിക്കുന്നു. മി. രംഗയ്യരുടെ ബില്ല്, മതവിശ്വാസമുള്ള പൊതുജനങ്ങളുടെ ഭീമമായ വിരോധത്തെ ഉണ്ടാക്കിക്കഴിഞ്ഞിരിക്കുന്നു. ആ വിരോധം വകവെക്കേണ്ടതും മാനിക്കപ്പെടേണ്ടതുമാണ്. അവരുടെ അഭിപ്രായത്തിൽ പുതുക്കിയതായ ഡാക്ടർ സുബ്ബരായന്റെ ബില്ലുപോലും തടയപ്പെടേണ്ടതുതന്നെയാണ്. എന്നാൽ അതിന്റെ വ്യാപ്തി മദിരാശി സംസ്ഥാനത്തിൽ മാത്രമേ ഉണ്ടാകയുള്ളു. മി. രംഗയ്യരുടെ ബില്ല് ബ്രിട്ടീഷ് ഇൻഡ്യയെ മുഴുവൻ സംബന്ധിക്കുന്ന ഒന്നത്രേ. അതിനാൽ അതു് സുബ്ബരായന്റെ ബില്ലിനെക്കാൾ കൂടുതൽ വിരോധിക്കപ്പെടേണ്ടതാകുന്നു. ജനങ്ങൾക്ക് അതിനെപ്പററിയുള്ള വിരോധം എന്തെന്നു പറയുവാനും, അതിനെപ്പററിയുള്ള അഭിപ്രായം അറിയിക്കുന്നതിനും, അവസരം കൊടുക്കേണ്ടതു ന്യായാനുസരണം ആവശ്യമാണ്. സാധാരണയായി നിയമനിർമ്മാണസഭയിൽ ഒരു ബില്ല് പാസ്സാക്കുവാൻവേണ്ടി ചെയ്യേണ്ടിയിരിക്കുന്ന പ്രവൃത്തികൾപോലും കൂടാതെ, ഈ വിധത്തിൽ സൂക്ഷിക്കപ്പെടേണ്ടതായ ഒരു ബില്ല്, എളുപ്പത്തിൽ പാസ്സാക്കേണ്ടതാണെന്നു പറയുന്നതിൽ ഞാൻ യാതൊരു ന്യായവും കാണുന്നില്ല. മി. കേളപ്പൻ നിങ്ങളുടേയും എന്റേയും ഉപദേശത്തിനു വിരോധമായി നിരാഹാരവ്രതം തുടങ്ങുന്നതിനു മുൻപ്, അധഃസ്ഥിതരുടെ ക്ഷേത്രപ്രവേശനവിവാദത്തെപ്പററിയ ഒരു തീർപ്പ് താമസത്തിനു പാത്രമാകുകയില്ലെന്നു നിങ്ങൾ വിചാരിച്ചില്ല. നിങ്ങളുടെ നിരാഹാരവ്രതവും, അതിനുശേഷം ആ വിഷയത്തെപ്പററി ഒരു തീർപ്പ് കല്പിക്കുവാൻ ഉണ്ടായ ശ്രമങ്ങളും, ആ തീർപ്പിന്റെ കുറെക്കൂടി സമീപത്തിൽ നമ്മെ എത്തിച്ചിട്ടുണ്ട്. നമ്മളിൽനിന്നു വ്യത്യാസപ്പെട്ട അഭിപ്രായമുള്ളവരുടെ വിശ്വാസങ്ങളെ നാം ആദരിക്കുന്നതുകൊണ്ടും, അന്യോന്യം സ്നേഹത്തോടുകൂടി വാദപ്രതിവാദം നടത്തുന്നതു

കൊണ്ടും, നമുക്ക ഒടുവിൽ എല്ലാവക്കും തൃപ്തി തോന്നുന്നവിധത്തിലുള്ള ഒരു തീരുമാനമുണ്ടാക്കുവാൻ സാധിക്കുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. പ്രത്യുത വിരോധത്തെ അവഗണിച്ചു ബില്ല് വേഗത്തിൽ നിയമനിർമ്മാണസഭയിൽ പാസ്സാക്കപ്പെടുന്നപക്ഷം അതു് അനേകം പേരുടെ വിരോധത്തെ ഉണ്ടാക്കിത്തീക്കും. ഈ ബില്ലിനെ ഇഷ്ടപ്പെടുന്നവരുടെ വിരോധത്തെപ്പോലും ഉണ്ടാക്കുന്നതിനും അതിൻെറ പ്രവൃത്തിയെ ഇന്നത്തേക്കാൾ ഇരട്ടി പ്രയാസമുള്ളതാക്കിത്തീക്കുന്നതിനും ഈ മാർഗ്ഗം ഇടവരുത്തുന്നതാണു്. അതിനാൽ ഈ കാര്യത്തെക്കുറിച്ചു നിങ്ങൾ വീണ്ടും ഒന്നു ആലോചിപ്പാൻ ഞാൻ അപേക്ഷിക്കുന്നു. അപ്പോൾ നിങ്ങൾ ബില്ല് വിതരണംചെയ്യുവാൻ സമ്മതിക്കുമെന്നും, അങ്ങിനെ ചെയ്യുന്നപക്ഷം, മി. രംഗയ്യരോടു ബില്ല് വിതരണം ചെയ്യാൻ അനുവാദം വാങ്ങിക്കുവാൻ ആവശ്യപ്പെടുമെന്നും ഞാൻ വിശ്വസിക്കുന്നു. അതിനിടയിൽ നമുക്ക തമ്മിൽ കാണാം; മതവിശ്വാസമുള്ള ഹിന്ദുക്കളുടെ പ്രതിനിധികളടങ്ങിയ ഒരു മഹായോഗം വിളിച്ചുകൂട്ടാം. ന്യായമായതും എല്ലാ ഭാഗക്കാക്കും സമ്മതമായതുമായ ഒരു തീർപ്പുണ്ടാകുന്നതിനു വേണ്ട ശ്രമങ്ങൾ ചെയ്യാം. അതായിരിക്കും നല്ലതെന്നു ഞാൻ വിശ്വസിക്കുന്നു.”

എന്നാൽ ഗാന്ധിജി ബാംബെ സന്ധി അനുസരിച്ചു് ബില്ല് നിയമനിർമ്മാണസഭയിൽ അവതരിപ്പിക്കേണ്ടതു് അത്യാവശ്യമായി കണക്കാക്കി. ഫെബ്രുവരി 15 ാംനു ഗാന്ധിജിക്ക താഴെ പറയുന്നവിധം മാളവ്യജി കമ്പിയടിച്ചു.

“അത്യാഗ്രഹമുണ്ടെങ്കിലും ഇപ്പോൾ പൂനക്കു വരുവാൻ ആരോഗ്യം അനുവദിക്കുന്നില്ല. ബാംബെ സന്ധി അനുസരിച്ചും മി. രംഗയ്യരുടെ ബില്ലുകൾ ആവശ്യമുള്ളതായി ഞാൻ വിചാരിക്കുന്നില്ല എന്നു പറയുവാൻ വ്യസനമുണ്ടു്. പ്രമേയത്തിലെ ഒന്നാംഭാഗപ്രകാരം നമ്മൾ ഇന്നു് അസ്പൃശ്യരെന്നറിയപ്പെടുന്നവർ മറ്റു ഹിന്ദുക്കളെപ്പോലെ പൊതുസ്ഥാപനങ്ങൾ മുതലായവ എല്ലാം ഉപയോഗിക്കുവാൻ അനുവാദം കൊടുക്കുന്ന നിയമനിർമ്മാണത്തിനു സഹായിക്കാമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്നു. ഉദാ: ധർമ്മശാലകൾ, ശ്മശാനസ്ഥലങ്ങൾ ഇത്യാദിയാണു്. ക്ഷേത്രപ്രവേശനത്തെ പറ്റിയുള്ള അവർണ്ണരുടെ അസ്വാതന്ത്ര്യം പരിഹരിക്കേണ്ടതിനെപറ്റി രണ്ടാംഭാഗത്തിൽ പ്രത്യേകം പറഞ്ഞിരിക്കുന്നു. അതനുസരിച്ചു്, അവർണ്ണരുടെ സാമുദായിക അസ്വാതന്ത്ര്യത്തെ എളുപ്പം പരിഹരിക്കുവാൻ ശ്രമിക്കേണ്ടതു പ്രമേയ

ത്തിൽ പങ്കെടുത്തവരും, അതിനെ സ്വീകരിച്ചവരുമായ എല്ലാ ഹിന്ദുക്കളുടേയും ചുമതലയാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ക്ഷേത്രപ്രവേശനത്തെ പററിയുള്ള വിരോധവും ഈ ഭാഗത്തിൽ പെടുന്നു. എന്നാൽ ന്യായമായതും സമാധാനത്തോടുകൂടിയതുമായ മാറ്റങ്ങളെമാത്രം ആണു നാം സ്വീകരിക്കാമെന്നു സമ്മതിച്ചിട്ടുള്ളതു്. ഒന്നാംഭാഗത്തെപ്പോലെ തന്നെ, രണ്ടാംഭാഗത്തേയും നിയമനിർമ്മാണംകൊണ്ടു് സാധിക്കാമെന്നു നാം ഉദ്ദേശിച്ചിട്ടില്ല. ദയവായി സെപ്റ്റംബർ 30-ാംനു-ബാംബെ പൊതുയോഗത്തിൽ പാസ്സാക്കിയ പ്രമേയം ഓർമ്മിക്കണം. പ്യാരിലാലിന്റെ "നിരാഹാരമഹാകാവ്യം" പേജ് 195 നോക്കുക. യാതൊരു നിർബ്ബന്ധമോ, ബലമോ ഉപയോഗിക്കാതെ കിണറുകൾ, ക്ഷേത്രങ്ങൾ മുതലായവ അധഃസ്ഥിതർക്കു തുറന്നു കൊടുപ്പിക്കുവാൻ ശ്രമിക്കണം. അതിനു സമാധാനത്തോടുകൂടിയ പ്രേരണ നാം സ്വീകരിന്ന ഏകമാർഗ്ഗമായിരിക്കേണ്ടതാണു്. രംഗയ്യരുടെ ആദ്യത്തെ ബില്ല് മനസ്സിരുത്തി പരിശോധിക്കേണ്ടതാണു്. അതു വിതരണം ചെയ്യുന്നതു വളരെ ന്യായമായിരിക്കും. ക്ഷേത്രപ്രവേശനത്തെ സംബന്ധിക്കുന്ന അദ്ദേഹത്തിന്റെ ബില്ല് പിൻവലിക്കേണ്ടതാണു്. ക്ഷേത്രസംബന്ധമായ കാര്യങ്ങളിൽ നിയമനിർമ്മാണസഭയുടെ വരുത്തിട്ടുള്ള പ്രവേശനത്തെപ്പോലും ഞാൻ പ്രതിഷേധിക്കുന്നു. കൂടാതെ അതുമൂലം ഏർപ്പെടുത്തപ്പെടുന്ന അടിസ്ഥാനത്തെയും ഞാൻ എതിർക്കുന്നു. ഇപ്പോൾ തടയപ്പെട്ടിരിക്കുന്ന ഏതൊരു ജാതിക്കാരുടേയും ക്ഷേത്രപ്രവേശനവാദം, ആ ക്ഷേത്രം സ്ഥാപിക്കപ്പെട്ടിരിക്കുന്ന സ്ഥലത്തെ ഹിന്ദുക്കളുടെ ഭൂരിപക്ഷാഭിപ്രായം അനുസരിച്ചിരിക്കുമെന്നും, അവരുടെ അഭിപ്രായം ക്ഷേത്രഭാരവാഹിയേയും മററു ആരാധനക്കാരേയും ബാധിക്കുന്നതാണെന്നും, ഉള്ള നിയമം തെററായ ഒന്നാണു്. മതത്തേയും മനസ്സാക്ഷിയേയും സംബന്ധിച്ചുള്ള ഒരു കാര്യം ഭൂരിപക്ഷാഭിപ്രായം അനുസരിച്ചു തീരുമാനിക്കുക എന്നതു ഏററവും അന്യായവും അബദ്ധവുമാണെന്നു ഞാൻ വിശ്വസിക്കുന്നു. ഇതു ഹേമമല്ലാതെ മറെറാന്നുമല്ല. നാം ഈ വാദം മതാനുസരണം തന്നെ തീരുമാനിക്കണം; അതായതു സമാധാനത്തോടുകൂടിയ പ്രേരണയാൽ മാത്രം. ഈ മാർഗ്ഗംകൊണ്ടു നമുക്കു വിജയം സമ്പാദിക്കുവാൻ സാധിക്കുമെന്നു് എനിക്കു് പൂർണ്ണവിശ്വാസമുണ്ടു്. നിയമനിർമ്മാണമാകുന്ന മാർഗ്ഗം അവസാനംവരെ ബലമായി എതിർക്കപ്പെടുമെന്നും, തന്മൂലം നമ്മുടെ ഉദ്ദേശം ഫലിക്കുവാൻ ഏററവും കാലതാമസം സംഭവിക്കുമെന്നും എനിക്കുറപ്പുണ്ടു്. നിങ്ങൾ ഇന്നത്തെ എല്ലാ പരിതസ്ഥിതികളേയും നല്ലവണ്ണം ആലോചിക്കുക. എന്റെ ഈ

കമ്പിയേയും എഴുത്തിനേയും ശ്രദ്ധയോടുകൂടി വായിച്ച് അതിനെപ്പററി നല്ലവണ്ണം ആലോചിച്ചുനോക്കുക. അതിനുശേഷം അവയെ പരസ്യപ്പെടുത്തുവാൻ അയച്ചു കൊടുത്താൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്. ഇന്നു ജനങ്ങൾക്കുണ്ടായിരിക്കുന്ന ഭാവഭേദങ്ങളെല്ലാം നല്ലവണ്ണം മനസ്സിലാക്കി സമുദായത്തിൽ എല്ലാ വിഭാഗങ്ങളുടേയും സന്തോഷത്തിന്നിടയാവുന്നവിധം ബില്ല് വിതരണം ചെയ്യാൻ ഞാൻ അപേക്ഷിക്കുന്നു. ഉചിതമെന്നു തോന്നുന്നപക്ഷം അതുപോലെ ചെയ്യുക."

ദി ഇന്ത്യൻ മിറർ.

---

## ഹിന്ദുക്കളുടെ ക്ഷേത്രങ്ങളും, ക്ഷേത്രാരാധനയും.

(രാജബഹദൂർ സി. കൃഷ്ണമാചാരിയർ ബി. എ., ബി. എൽ.)

എൻെറ വിനീതമായ അഭിപ്രായം അനുസരിച്ചു ദേവാരാധനസ്ഥലങ്ങളായ ക്ഷേത്രങ്ങളെപ്പററിയും, ആരാധനാരീതിയെപ്പററിയും ജനങ്ങളുടെ ഇടയിൽ വലുതായ ഒരു തെററിദ്ധാരണയുണ്ട്. അതിനെ വളരെ വണക്കത്തോടുകൂടി ഞാൻ പൊതുജനങ്ങളെ അറിയിക്കുവാൻ നിർബ്ബന്ധിതനായിരിക്കുന്നു. ചില വർഗ്ഗക്കാരെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കാത്തതിനെപ്പററി നഗരവാസികൾ ശക്തിയായി ആവലാതി പറയുന്നുണ്ട്. (ഈ ഉദ്ദേശത്തോടുകൂടി ഗ്രാമവാസികൾ സത്യാഗ്രഹം അനുഷ്ഠിക്കുന്നതായി നാം കേൾക്കാറില്ല.) സാമുദായികനവീകരണത്തിൽ അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനത്തിന്ന് ഒരു ഗണ്യസ്ഥാനമുണ്ടെന്നു പട്ടണവാസികൾ പ്രസ്താവിക്കുന്നു. എന്നാൽ ഇതു ശരിയാണെന്നു തോന്നുന്നില്ല. അസ്പൃശ്യതാനിയമം നവീകരണക്കാർ ഉദ്ദേശിക്കുന്നവിധം ക്രൂരസ്വഭാവത്തെ കാണിക്കുന്നതും, അസൂയകൊണ്ട് ഉണ്ടാക്കപ്പെട്ടിട്ടുള്ളതും അല്ല. ആരാധനാസ്ഥലങ്ങളായ ക്ഷേത്രങ്ങളെ നിർമ്മിക്കുകയും, അവിടെ വിഗ്രഹത്തെ പ്രതിഷ്ഠിക്കുകയും, ചെയ്യുന്നതിൻെറ ആവശ്യമായ ഒരു ഉപസൂത്രംതന്നെ ആണ് അത്. പൊതുജനക്ഷേത്രങ്ങളിലും, മററു പുണ്യസ്ഥലങ്ങളിലും ആരാധന നടത്തുക എന്നത് വൈദികകാലത്ത് ആചരിച്ചുവന്നില്ല. എന്നാൽ കുറെ കാലം കഴിഞ്ഞപ്പോൾ ജനങ്ങളുടെ സംഖ്യ കണക്കിലേറെ വർദ്ധിച്ചു. ഹിന്ദുമതം പഠിപ്പിച്ചുവന്ന ഏകവും അനന്തവുമായ ആ സത്യസ്വരൂപൻെറ രൂപം, പലരും പലവിധത്തിൽ സങ്കല്പിക്കുവാൻ ഇട

യുണ്ടെന്ന് അവർ കണ്ടു. ഓരോ മനുഷ്യരും അവരവരുടെ സ്വഭാവത്തിന്നും പരിഷ്കാരത്തിന്നും അനുസരണമായി അദ്ദേഹത്തിന്റെ ഒരു രൂപത്തെക്കാൾ കൂടുതലായി മറെറാരു രൂപത്തെ ആണ് ഇഷ്ടപ്പെടുവാൻ ഇടയുള്ളതെന്ന് അവർ അറിഞ്ഞു. യാതൊരു വ്യത്യാസവുമില്ലാതെ, സൎവ്വവ്യാപിയായി, സൎവ്വശക്തനായി, സൎവ്വ ഗുണത്തോടും കൂടിയവനായി,ഇരിക്കുന്ന വിഷയസംബന്ധമററ ഒരു ഈശ്വരനെ ധ്യാനിക്കുകയും, ആരാധിക്കുകയും ചെയ്യുക എന്നത് സാധാരണക്കാരായ പലൎക്കും അസാദ്ധ്യമായി തീൎന്നു. ഇപ്രകാരം ഒരേ ഗുണങ്ങൾ ഉള്ളതായി സങ്കല്പിക്കപ്പെട്ടിരിക്കുന്ന ഒരേ ഈശ്വരനെത്തന്നെ എല്ലാവരും ആരാധിക്കുക എന്നായപ്പോൾ ആരാധനാരീതി രസമില്ലാത്തതും, ജീവനില്ലാത്തതും, ചുണകെട്ടതും ആയിതീൎന്നു. അതിനാൽ ഈശ്വരന്റെ പ്രത്യേകഭാവങ്ങളെ മനുഷ്യരൂപത്തിൽ വിഗ്രഹങ്ങളായി സങ്കല്പിക്കപ്പെട്ടു. അതിനു ശേഷം ആ ഏകദൈവത്തിന്റെ ഗുണങ്ങൾ ഇവയിൽ ഓരോന്നിലും ഓരോവിധത്തിൽ ഉണ്ടെന്നു വിശ്വസിച്ച് ആരാധന നടത്തിവരുന്നു. വിഗ്രഹത്തിന്റെ ഈ പ്രാമാണികത്വം ഉപേക്ഷിക്കുന്നതായാൽ പിന്നെ ഉള്ളതു മോക്ഷത്തിന്റെ ഒരു സ്വരൂപം മാത്രമാണ്. ഇതിനു ശേഷം ആ വിഗ്രഹത്തിന് അനുയോജ്യമായ ഒരു ഭവനം നിൎമ്മിക്കുക എന്നത് എളുപ്പമുള്ള ഒരു കാൎയ്യമായി; ആ ഭവനം കൂടാതെ നിവൃത്തിയില്ലെന്നും വന്നു. ഓരോ ക്ഷേത്രത്തിന്റേയും ആകൃതി അഥവാ ആകാരം, അതിൽ ആരാധിക്കപ്പെടുന്ന ഈശ്വരന്റെ പ്രകൃതിക്കനുസരിച്ചിരിക്കുന്നു എന്നുള്ള പരമാൎത്ഥം ശില്പശാസ്ത്രങ്ങളേയും വിഗ്രഹാരാധനശാസ്ത്രങ്ങളേയും പററി പറയുന്ന ഗ്രന്ഥങ്ങൾ നോക്കിയാൽ എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിക്കും. ഹിന്ദുക്ഷേത്രങ്ങളുടെ ഉത്ഭവം ഏതാണ്ട് ഇങ്ങിനെ ആണെന്നാണ് ഞാൻ ധരിച്ചിട്ടുള്ളത്. എന്നാൽ ഇതിനെപററി ഒരു പൂൎണ്ണജ്ഞാനം എനിക്കുണ്ടെന്നു ഞാൻ നടിക്കുന്നില്ല. നമ്മുടെ പൎയ്യാലോചനക്കാരാരും ഈ സംഗതിയെപ്പററി വേണ്ടതുപോലെ ആലോചിച്ചു പ്രവൃത്തിച്ചിട്ടില്ല. എന്റെ ഈ ധാരണ ശരിതന്നെ എങ്കിൽ ഹിന്ദുരാജാക്കന്മാർ അവരവരുടെ ക്ഷേത്രങ്ങളുടെ മോടിയിലും സംഖ്യയിലും അന്യോന്യം മത്സരിച്ചുവന്നത് സ്വാഭാവികമത്രേ. വിശുദ്ധമായ കുന്നുകളെ അവർ ദേവന്മാരുടെ പട്ടണങ്ങളാക്കിത്തീൎത്തു. അവർ വിദഗ്ദ്ധന്മാരായ ശില്പികളെക്കൊണ്ട് വിചിത്രരീതിയിൽ കല്ലുകൊണ്ടും, ചെമ്പുകൊണ്ടും, ഓടുകൊണ്ടും അനേകം ക്ഷേത്രങ്ങളും അവയെ സംബന്ധിച്ചുള്ള മററു സാധനങ്ങളും ഉണ്ടാക്കിച്ചു;

വളരെ കാലത്തെ വിലയേറിയ പ്രയത്നവും ഇവക്കായി ഉപയോഗിച്ചു. ഈ ക്ഷേത്രങ്ങളുടെ സംരക്ഷണത്തിന്നും നിത്യചിലവുകൾക്കുമായി ധാരാളം പൊതുസ്വത്തും ഈ ക്ഷേത്രങ്ങൾക്കായി സമർപ്പിക്കപ്പെട്ടു. പാശ്ചാത്യരാജ്യങ്ങളിലെ ധനശാസ്ത്രജ്ഞന്മാരും, നമ്മുടെ രാജ്യത്തുള്ള അവരുടെ ശിഷ്യന്മാരും, ഇവയെല്ലാം ധാരാളിത്തത്തോടുകൂടിയ ദുർച്ചിലവായി കണക്കാക്കുന്നു. അതുകൊണ്ടു യാതൊരാദായവും ഇല്ലെന്നാണ് അവരുടെ മതം. ഇന്നത്തെപ്പോലെ ആദായമുള്ള മററുവിധത്തിലുള്ള ധനവ്യയത്തെ അപേക്ഷിച്ച് ഇവ തീരെ നന്നല്ലാത്ത ഒരു ധനവ്യയമാണ് എന്നാണ് അവർ പറയുന്നത്. എന്നാൽ ഇന്നത്തെ തൊഴിൽശാലകളിലെ പണികൊണ്ടുള്ള ഫലം എന്താണ? അത് അനേകകോടി പുരുഷന്മാരുടേയും, സ്ത്രീകളുടേയും, കുട്ടികളുടേയും, ബുദ്ധിശക്തിയേയും മനോധർമ്മത്തേയും നശിപ്പിക്കുകയത്രേ ചെയ്യുന്നത്! രാജ്യത്തിൽ ഏററവും ബുദ്ധിശക്തിയുള്ള ആളുകൾ നശിപ്പിക്കുവാനുള്ള യന്ത്രങ്ങളെ കണ്ടുപിടിക്കുവാനും, നിർമ്മിക്കുവാനും ആണ് ഉത്സാഹിക്കുന്നത്. ബുദ്ധിവികാസമില്ലാത്ത പക്ഷവാദി, അസാധാരണമായ ക്ഷേത്രനിർമ്മാണശക്തിയെ അന്ധവിശ്വാസത്തിന്റെയും ഉന്മേഷമൊന്നുമില്ലായ്മയുടേയും തെളിവായി കണക്കാക്കുന്നു. ഹിന്ദുമതം ശാസ്ത്രവിധികളെ മാത്രം അടിസ്ഥാനപ്പെടുത്തി നിർമ്മിക്കപ്പെട്ടിട്ടുള്ളതല്ല. അത് സാമുദായികജീവിതത്തെയും അടിസ്ഥാനമാക്കി ഉണ്ടാക്കിയിരിക്കുന്ന ഒന്നാണ്. ഈ പരമാർത്ഥം ഇന്നത്തെ ഈ പക്ഷവാദി അറിയുന്നതേയില്ല. ദേവാരാധനക്കായി നിർമ്മിക്കപ്പെട്ടിരിക്കുന്ന ക്ഷേത്രങ്ങൾകൊണ്ടു പൊതുജനങ്ങൾക്ക് എത്ര ഉപയോഗമാണ്, എത്ര ഉപദേശമാണ്, എത്ര ആനന്ദമാണ്, ഉണ്ടാകുന്നതെന്ന് ഇയാൾക്ക് അറിഞ്ഞുകൂടാ എന്നു മാത്രമല്ല, അറിയുവാൻ ആഗ്രഹിക്കുന്നുമില്ല.

## ആഗമങ്ങൾ.

എന്നാൽ ഒരു ക്ഷേത്രത്തെ ഒരു പരിശുദ്ധസ്ഥാപനമാക്കിത്തീർക്കുന്നത് അതിന്റെ നിർമ്മാണഭംഗിയോ, എതിരില്ലാത്ത കൊത്തുപണികളോ, അകത്ത് ആരാധിക്കപ്പെടുന്ന വിഗ്രഹത്തിന്റെ അവയവാനുപാതമുള്ള ഭംഗിയോ അല്ല. നിങ്ങൾ ഏററവും നവീനമായ ശില്പശാസ്ത്രനിയമങ്ങൾ അനുസരിച്ചുതന്നെ ഒരു ക്ഷേത്രം പണിയിച്ച് ഏററവും ഭംഗിയുള്ളതും വളരെ വില പിടിക്കുന്നതുമായ ബിംബത്തെത്തന്നെ പ്രതിഷ്ഠിക്കുക. എന്നാൽ നിങ്ങൾക്ക് അതിനെ പാവനമായ ഒരു ആരാധനാസ്ഥലമായി സങ്കല്പിക്കുവാൻ പാടില്ലാത്തതാണ്. ക്ഷേ

ത്രങ്ങളേയും ക്ഷേത്രാരാധനയേയും പററി പ്രതിപാദിക്കുന്ന വിശുദ്ധഗ്രന്ഥങ്ങൾ—ആഗമങ്ങൾ എന്നാണ് അവയുടെ നാമം—വിധിച്ചിരിക്കുന്നവണ്ണം നിങ്ങൾ അനുഷ്ഠിക്കേണ്ടതാണ്. ഈ ഗ്രന്ഥങ്ങൾ ക്ഷേത്രത്തിലുള്ള ഏററവും ചെറിയ ഭാഗങ്ങൾ നിർമ്മിക്കുന്നതിനുപോലും ഓരോ വിധി കല്പിച്ചിട്ടുണ്ട്. അവ പുറമേയുള്ള മതിലുകൾ ഗോപുരങ്ങൾ മുതലായവയിൽനിന്നു വിഗ്രഹങ്ങൾവരെയുള്ള സകല സാധനങ്ങളും ഇന്നവിധം വേണമെന്നു സുദീർഘമായും വ്യക്തമായും പ്രതിപാദിച്ചിട്ടുണ്ട്. ഈ നിയമങ്ങളെ ക്ഷേത്രനിർമ്മാണത്തിൽ നിങ്ങൾ അക്ഷരംപ്രതി അനുസരിക്കാത്തപക്ഷം ആ ക്ഷേത്രങ്ങൾ നിങ്ങൾ പ്രതിഷ്ഠിക്കുവാൻ ഉദ്ദേശിക്കുന്ന ഈശ്വരനെ ആരാധിക്കുവാനുള്ള സ്ഥലം ആവുന്നതല്ല. എന്നാൽ ഇവയെല്ലാം അനുസരിച്ചാൽതന്നെ അതൊരു ആരാധനാസ്ഥലമാകയില്ല. ആ വിഗ്രഹവും ക്ഷേത്രവും എല്ലാം തന്നെ ആഗമങ്ങൾ വിധിച്ചിരിക്കുന്നവിധം മന്ത്രങ്ങൾ ചൊല്ലിയും, വേദകീർത്തനങ്ങൾ പാടിയും, ഹോമങ്ങൾ നടത്തിയും, മററു വിവിധകർമ്മങ്ങൾ നടത്തിയും ശുദ്ധമാക്കേണ്ടതാണ്. ആഗമനിയമങ്ങൾ അനുസരിച്ചുള്ള ഈ ശുദ്ധിചെയ്യലാണ് ആ വിഗ്രഹത്തിൽ നാം ഉദ്ദേശിക്കുന്നവിധത്തിലുള്ള ഈശ്വരചൈതന്യവും, ദൈവസാന്നിദ്ധ്യവും ഉണ്ടാക്കുന്നത്. ഈ കർമ്മങ്ങൾ എല്ലാം നടത്തി ആ വിഗ്രഹത്തിനു ഈശ്വരസാന്നിദ്ധ്യം നല്കിയശേഷം, വിവിധവർഗ്ഗക്കാരായ ആരാധകന്മാർ ഇന്നവിധത്തിൽ വരണമെന്നും, ഇന്നവിധത്തിലേ ക്ഷേത്രങ്ങളിൽ കടക്കാവു എന്നും ആഗമങ്ങൾ വിധിച്ചിരിക്കുന്നു. ഉദാഹരണമായി ദക്ഷിണ ഇൻഡ്യയിൽ പുരോഹിതന്മാരേയും, പൂജാരികളേയും, അർച്ചകന്മാരേയും മാത്രമേ ബിംബത്തെ തൊടുവാനും, ഗർഭഗൃഹത്തിൽ ഓരോ കർമ്മങ്ങൾ നടത്തുവാനും അനുവദിക്കുന്നുള്ളു. മററുള്ളവരെല്ലാം എത്രതന്നെ വിശുദ്ധന്മാരായാലും പൂജനീയന്മാരായാലും ഗർഭഗൃഹത്തിൽ കടക്കുവാൻ അനുവദിക്കപ്പെടാത്തവർതന്നെ ആണ്. അതിനാൽ ഏററവും വിശുദ്ധന്മാരായ സന്ന്യാസികൾക്കുപോലും അകത്തുള്ള പുരോഹിതന്മാരുടെ കയ്യിൽനിന്നും തീർത്ഥവും പ്രസാദവും വാങ്ങേണ്ടിയിരിക്കുന്നു. മററുള്ള ജാതിക്കാർക്ക് എത്രത്തോളം പ്രവേശിക്കാമെന്നുള്ള നിയമം ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്റെ പ്രകൃതിക്കനുസരിച്ചിരിക്കുന്നു. ഇതിനെ സംബന്ധിച്ചുള്ള ആചാരം ഓരോ ക്ഷേത്രങ്ങളിലും ഓരോവിധം ആണ്. ഉദാഹരണം പറയുന്നതായാൽ ശ്രീരംഗം ക്ഷേത്രത്തിൽ ചില ജാതിക്കാരെ ബ്രാഹ്മണർ ചെല്ലാവുന്നി

ടത്തോളംതന്നെ ചെല്ലുവാൻ അനുവദിക്കുന്നുണ്ട്. എന്നാൽ തിരുനൽവേലിയിലും, മററു ചില ദിക്കുകളിലും ആ ജാതിക്കാരെ ക്ഷേത്രങ്ങളിൽ കടക്കുവാൻതന്നെ അനുവദിക്കുന്നില്ല. എന്നാൽ ഈ വിരോധം താണ ജാതിക്കാർ അഥവാ, അധഃസ്ഥിതർ എന്നറിയപ്പെടുന്നവരെ മാത്രം ബാധിക്കുന്നതല്ല. ഒരു ബ്രാഹ്മണസ്ത്രീയോ, അഥവാ പുരുഷനോ അശുദ്ധമായിരിക്കുന്ന ചില പ്രത്യേകസമയങ്ങളിൽ ക്ഷേത്രത്തിൽ കടവാൻ അനുവദിക്കപ്പെടുന്നില്ല. കൂടാതെ ക്ഷേത്രത്തിൽ വരുന്നതിനേയും പ്രവേശിക്കുന്നതിനേയും സംബന്ധിച്ചുള്ള നിയമങ്ങൾ അവഗണിച്ചു പ്രവൃത്തിക്കപ്പെടുന്നതായാൽ അവിടത്തെ ഈശ്വരസാന്നിദ്ധ്യം ഇല്ലാതായിത്തീരും. പിന്നെ ആവശ്യമായ സംപ്രോക്ഷണകർമ്മങ്ങൾ എല്ലാം നടത്തപ്പെടുന്നതുവരെ അവിടെ സാന്നിദ്ധ്യം ഉണ്ടാകുന്നതല്ല. തടയപ്പെട്ടിരിക്കുന്ന ജാതിക്കാരുടെ പ്രവേശനം ക്ഷേത്രത്തിലെ മന്ത്രശക്തികൊണ്ടുണ്ടായിരിക്കുന്ന സാന്നിദ്ധ്യത്തെ തീരെ ഇല്ലാതാക്കിത്തീർക്കുന്നതാണ്. ഇതിൽനിന്നു ഹിന്ദുക്കളായ എല്ലാവർക്കും അഥവാ, ഹിന്ദുമതമാണ് ആചരിക്കുന്നതെന്നു പറയുന്ന എല്ലാവർക്കും, പ്രവേശിക്കാവുന്ന വിധമുള്ള പൊതുജനങ്ങളുടെ ആരാധനാസ്ഥാപനങ്ങളല്ല ക്ഷേത്രങ്ങൾ എന്നു വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ക്ഷേത്രങ്ങളുടെ നിയമസംബന്ധമായ അടിസ്ഥാനം.

അവയെ തന്നെ ഉണ്ടാക്കിത്തീർത്ത നിയമങ്ങളെ അടിസ്ഥാനമാക്കി ഓരോ സ്ഥാപനങ്ങൾക്കും ഓരോ ആവശ്യങ്ങളും, അനുഷ്ഠാനക്രമങ്ങളും, ചട്ടങ്ങളും ഉണ്ടായിരിക്കുന്നതു് സാധാരണയാണ്. ഇവയെ അവഗണിച്ചു പ്രവൃത്തിക്കുന്നതായാൽ അവയുടെ 'നിലയും വിലയും' എല്ലാംതന്നെ അസ്തമിക്കുന്നു. സാധാരണ സ്ഥാപനങ്ങളുടെതന്നെ സ്ഥിതി ഇതാണ്. മതസ്ഥാപനങ്ങളെ സംബന്ധിച്ചും ഈ സംഗതി അനുയോജ്യമായിത്തന്നെ ഇരിക്കുന്നു. നിയമാനുസരണം നടത്തപ്പെടുന്ന സംഘങ്ങളുടെ ശരിയായ ഭരണരീതിക്ക് പലപ്പോഴും തടസ്സങ്ങൾ ഉണ്ടാകുന്നതു് നാമെല്ലാം സാധാരണയായി കാണുന്നതാണ്. കുറച്ചു കാലംമുമ്പ് അല്ലഹബാദ് ഹൈകോട്ടിൽ ഇതിന് ഒരു പ്രത്യക്ഷമായ ഉദാഹരണം ഉണ്ടായി. അവിടത്തെ ഒരു ജഡ്ജിയുടെ നിയമനം കോടതിയെ സംബന്ധിച്ചുള്ള നിയമത്തിനു വിരോധമായി കാണപ്പെട്ടു. അതിനാൽ കേസ്സുവിസ്താരത്തിൽ അദ്ദേഹം പങ്കെടുത്തതു് അധികാരാതീതമായി തീർന്നു. ഹിംസാക്കേസുകളേയും മററും പററി അദ്ദേഹം വിസ്തരിച്ചതു് അന്യായമായിട്ടാണെന്നു ബോദ്ധ്യം വന്നു.

അദ്ദേഹത്തിന്റെ വിധി അനുസരിച്ച് അനേകം കുററക്കാരെ തൂക്കിക്കൊല്ലുകയും ഉണ്ടായിട്ടുണ്ട്. എന്നാൽ അയാളെ നിയമിക്കുന്ന കാര്യത്തിൽ അവരറിയാത്ത ഏതോ ഒരു ശക്തിയെ ഗവമ്മേൻറ് ഉപയോഗിച്ചു എന്നുള്ളതു വ്യക്തമാണ്. ഒരു ക്ഷേത്രത്തിലെ ആരാധന ഒരു പുരോഹിതനാൽ നിവ്വഹിക്കപ്പെടുന്നു എങ്കിൽ അതു സ്വാഭിമാനത്തിന്നു ഹാനികരമാണെന്ന് പറയുന്നതിന്റെ താല്പര്യം എന്തെന്നു മനസ്സിലാകുന്നില്ല. നിങ്ങൾ ഒരു കോടതിയിൽ പോകുന്നതായാൽ അവിടത്തെ ജഡ്ജി ആ കേസ്സിനെപ്പററി ഒരു വിധി പറയുന്നതിനെ നിങ്ങൾ ഇഷ്ടപ്പെടുന്നു എങ്കിലും ഇല്ലെങ്കിലും സ്വീകരിക്കയല്ലാതെ ഗത്യന്തരമില്ല. പൊതുജനങ്ങൾക്കു കടന്നുപോകുവാൻ അധികാരമില്ലാത്ത ഒരു റോഡിൽക്കൂടി നിങ്ങൾ കടന്നുപോകുന്നതായാൽ നിങ്ങൾ പോലീസ്സുകാരന്റെ ശിക്ഷ സ്വീകരിക്കേണ്ടിവരും. അതുപോലെതന്നെ ക്ഷേത്രങ്ങൾ നിയമങ്ങളനുസരിച്ചു നടത്തപ്പെടുന്ന സ്ഥാപനങ്ങളായതിനാൽ—അവിടെ നിയമാനുസരണമുള്ള പ്രവൃത്തികൾ ചില പ്രത്യേക വർഗ്ഗക്കാരായ മനുഷ്യർ ചെയ്യേണ്ടിയിരിക്കുന്നതിനാൽ—അതിന്റെ നിയമങ്ങൾ അനുസരിക്കതന്നെ വേണം. ആ സ്ഥാപനത്തെ നിങ്ങൾക്ക് ഉപയോഗിക്കണമെങ്കിൽ, നിങ്ങൾ നിശ്ചയമായും ആ സ്ഥാപനത്തെ അതർഹിക്കുന്നവിധത്തിലുള്ള സ്ഥാപനമാക്കിത്തീക്കുന്ന നിയമങ്ങളെ അനുസരിക്കണം.

ചുരുക്കി പറയുന്നതായാൽ ഇതിന്റെ നില ഇങ്ങിനെയാണ്. നിങ്ങൾ വിഗ്രഹം അകത്തു പ്രതിഷ്ഠിച്ചിരിക്കുന്ന ഒരു കെട്ടിടത്തിന്ന്—ക്ഷേത്രത്തിന്—എന്തെങ്കിലും ഒരു മാഹാത്മ്യമുണ്ടെന്നു വിശ്വസിക്കുന്നതായാൽ, ആ മാഹാത്മ്യം വിശുദ്ധമായ ഗ്രന്ഥങ്ങൾ വിധിച്ചിരിക്കുന്നവണ്ണം ശുദ്ധിചെയ്തശേഷം ഉണ്ടായിരിക്കുന്നതാണെന്നു വിശ്വസിക്കുന്നതായാൽ, നിങ്ങൾക്ക് അടുത്ത നിയമത്തെ അതായത് ചില പ്രത്യേകവർഗ്ഗക്കാരുടെ വരവുകൊണ്ടോ, പ്രവേശനംകൊണ്ടോ, ആ മാഹാത്മ്യം നശിച്ചുപോകുന്നുവെന്നുള്ള നിയമത്തെ അവിശ്വസിക്കുവാൻ അവകാശമില്ല. നിങ്ങൾ ആഗമങ്ങൾ വിധിച്ചിരിക്കുന്നവണ്ണം കമ്മങ്ങൾ ചെയ്യാണ് ആ ക്ഷേത്രത്തിന്നു മാഹാത്മ്യമുണ്ടായിരിക്കുന്നതെന്നു വിശ്വസിക്കുന്നില്ലെങ്കിൽ നിങ്ങൾക്ക് അവിടെ യാതൊരധികാരവുമില്ല. എന്തെന്നാൽ നിങ്ങൾക്കു ക്ഷേത്രങ്ങൾ കാഴ്ചബംഗ്ലാവ്, നാടകശാല മുതലായ മററുള്ള കെട്ടിടങ്ങളെപ്പോലെതന്നെ സാധാരണ കെട്ടിടങ്ങളാണ്. അതിനാൽ നിങ്ങൾക്കു മററുള്ളവർ വിശ്വസിച്ചുവരുന്ന

വിധത്തിലുള്ള അതിൻെറ മാഹാത്മ്യത്തെ നശിപ്പിക്കുവാൻ യാതൊരധികാരവുമില്ല. "അച്ഛനോടുകൂടി മരിക്കുകയും, അമ്മയോടുകൂടി ഇരിക്കുകയും" ഏകസമയത്തു് അസാദ്ധ്യംതന്നെയാണു്.

ഈ പ്രശ്നത്തെ ഈവിധം നോക്കുമ്പോഠ ഇന്നത്തെ ഈ വലിയ മോടികഠ എല്ലാം ഉണ്ടെങ്കിൽതന്നെ ക്ഷേത്രപ്രവേശനവിവാദം ഒരു ശരിയായ വാദവിഷയംതന്നെ ആണൊ എന്നു് കരുതത്തക്ക സംശയിക്കുവാൻ വഴിയുണ്ടു്. ഇന്നത്തെ ഈ സംരംഭം മനഃ ചെയ്യുതായ തെററിനുള്ള പകരം ചോദിക്കലോ അഥവാ അതുകൊണ്ടുണ്ടായിരിക്കുന്ന വെറുപ്പോ ആണെന്നു തോന്നിപ്പോകും. ഈറോഡു് മഹായോഗത്തിൽ പാസ്സാക്കപ്പെട്ട പ്രമേയം, അതായതു് ക്ഷേത്രങ്ങളുടെ സ്വത്തിൽനിന്നും ലഭിക്കുന്ന ആദായം, ഗവമ്മെണ്ടിലേക്കു കണ്ടുകെട്ടുന്നതിന്നും, അതിനെ മററുവിധത്തിൽ ഉപയോഗപ്പെടുത്തുന്നതിന്നും, ഉത്സവം ആദിയായ സകല ആഘോഷങ്ങളേയും നിറുത്തുന്നതിന്നും ആവശ്യപ്പെടുന്ന പ്രമേയം, അവരുടെ യഥാത്ഥമനഃസ്ഥിതിയെ ആണു് സൂചിപ്പിക്കുന്നതെങ്കിൽ ക്ഷേത്രങ്ങളുടെ ഭാവി തീരെ ശോഭനീയമായി തോന്നുന്നില്ല. എന്തെന്നാൽ ഇതിൻെറ ഫലം ക്ഷേത്രം എന്ന സ്ഥാപനംതന്നെ അസ്തമിക്കുക എന്നുള്ളതായിരിക്കും. ക്ഷേത്രങ്ങളുടെ മാഹാത്മ്യത്തെപ്പററിയുള്ള നിങ്ങളുടെ വിശ്വാസം ഇതാണോ? എന്നാൽ പിന്നെ നിങ്ങളോടു യോജിക്കാത്തവരെ നിങ്ങഠ എന്തിനാണു അലട്ടുന്നതു്? നിങ്ങളുടെ അഭിപ്രായത്തോടുകൂടി യോജിക്കുവാൻ എന്തിനാണു് അവരെ ഭേമിക്കുന്നതു്? നിങ്ങഠക്കു കഴിയുന്നിടത്തോളം മുതലുകഠ എല്ലാം കണ്ടുകെട്ടുക. പക്ഷെ, അപ്പോഠ ഈ നിയമത്തെ സ്വല്പംകൂടി വലുതാക്കുന്നതിന്നും, നിങ്ങളുടെ സ്വകാൎയ്യസമ്പാദ്യംതന്നെ കണ്ടുകെട്ടുന്നതിന്നും നിങ്ങഠ സമ്മതിക്കണം. അപ്പോഴാണു ചിത്തഭ്രമത്തിൻെറ സൎവ്വ ലക്ഷണങ്ങളും തികയുന്നതു്!

### മന്ത്രശക്തി.

ഒരു വിഷയത്തെപ്പററി ശക്തിയായ ഒരു എതിൎവ്വാദമുണ്ടാകുവാൻ വഴിയുണ്ടു്. നിങ്ങഠ ക്ഷേത്രങ്ങളെ ശുദ്ധിയാക്കുവാൻ ചെയ്യുകൎമ്മങ്ങഠക്കുശേഷം, ക്ഷേത്രങ്ങഠക്കു മാഹാത്മ്യമുണ്ടായിട്ടുണ്ടെന്നുള്ളതിലേക്കു് നിങ്ങഠക്കു് എന്തു തെളിവു നൽകുവാനാണു സാധിക്കുന്നതു് എന്ന ചോദ്യം ഒരുപക്ഷേ ചോദിക്കുമായിരിക്കാം. കൊള്ളാം, ഞാൻ അതിന്നു സമാധാനം പറയട്ടെ. നിങ്ങഠ ആ ക്ഷേത്രത്തിന്നു യാതൊരു മാഹാത്മ്യവും സിദ്ധിച്ചിട്ടുള്ളതായി വിചാരിക്കുന്നില്ലെങ്കിൽ പിന്നെ

എന്തിനാണ് അവിടെതന്നെ ആരാധന നടത്തുവാൻ ആഗ്രഹിക്കുന്നതു്? നിങ്ങൾക്കു ക്ഷേത്രത്തിനേക്കാൾ നല്ലതായ ശുദ്ധവായു ധാരാളം ലഭിക്കുന്നതും, ഒരുപക്ഷേ അതിനേക്കാൾ കൂടുതൽ ഭംഗിയുള്ളതും ആയ മറ്റു കെട്ടിടങ്ങൾ സമീപത്തുതന്നെ സ്വാതന്ത്ര്യമായി പെരുമാറുവാൻ ലഭിക്കുന്നതാണ്. ആ സ്ഥിതിക്കു ക്ഷേത്രമാഹാത്മ്യത്തിൽ പരിപൂർണ്ണ വിശ്വാസമുള്ളവരെ നിങ്ങൾ എന്തിനാണ് ബുദ്ധിമുട്ടിക്കുന്നതു്? ഇതിന്നപ്പുറമേ, ശബ്ദത്തിന്നു ഒരു പ്രത്യേക ജീവശക്തിയുണ്ടെന്നുള്ളതു് ഒരു ശാസ്ത്രതത്വമാകുന്നു. മന്ത്രരൂപത്തിലുള്ള ശബ്ദസംയോഗത്തിന്നാണ് ചില പ്രത്യേക ഗുണങ്ങൾ ഉണ്ടെന്നു പറയുന്നതു്. കൂടാതെ ആ ശബ്ദങ്ങൾക്കുള്ള വിശേഷത, അവ ഉണ്ടാകുന്ന ക്രമത്തെ ആശ്രയിച്ചും, അവ ഉപയോഗിച്ചുനോക്കുന്ന സാധനത്തെ ആശ്രയിച്ചും ഇരിക്കുന്നു. കുറെ കൊല്ലങ്ങൾക്കു മുമ്പെ്പാരിക്കൽ, ഞാൻ "ആത്മപ്രകാശിതദൈവജ്ഞാനവാദി" എന്ന പത്രത്തിൽ ഒരു ജർമ്മൻ ശാസ്ത്രജ്ഞന്, ഒരു കണ്ണാടിയുടെ മുൻപിലിരുന്ന് കുറെ നേരം "പിയാനോ" വായിച്ച്, അതിനെ കഷണം കഷണമായി പൊട്ടിക്കുവാൻ സാധിച്ചു എന്നു വായിക്കയുണ്ടായി. ദക്ഷിണ ഇൻഡ്യയിൽ ഇന്നും സ്ത്രീകൾ പ്രസവസമയത്തു അസാമാന്യമായ വേദനയും, ബുദ്ധിമുട്ടുകളും ഉണ്ടാകുമ്പോൾ വേദങ്ങളിൽനിന്നു ചില പ്രത്യേകഭാഗങ്ങൾ ചൊല്ലിവരുന്നു. അതിന്നുശേഷം പ്രസവം വളരെ എളുപ്പത്തിൽ വലിയ വേദനകൂടാതെ സാധിക്കുന്നു എന്നുള്ളതു് എല്ലാവർക്കും അനുഭവപ്പെട്ടിട്ടുള്ള ഒരു പരമാർത്ഥംതന്നെ ആണ്. ഒരു തേളു് കുത്തുകയോ, ഒരു പാമ്പു കടിക്കുകയോ ചെയ്താൽ, ആ മനുഷ്യൻ ഉടൻതന്നെ ഒരു മാന്ത്രികനെ അഭയംപ്രാപിക്കുകയും, അവർക്കു രക്ഷകിട്ടുകയും ചെയ്യുന്നതു നാം സാധാരണ കണ്ടുവരുന്നതാണ്. മന്ത്രശക്തിയെ പ്രത്യക്ഷപ്പെടുത്തുന്ന ഏററവും അടുത്തകാലത്തുണ്ടായതും, അതിശയകരമായതുമായ ഉദാഹരണം, കാലധർമ്മം പ്രാപിച്ച മൈസൂർ മഹാരാജാവിൻേറതാണ്. ജുളൻഡ്യൂർ, ബൂലൻഡ്, മുതലായ അകന്ന നാട്ടിൽപോലും, പാമ്പിൻെറ വിഷം അദ്ദേഹത്തിൻെറ നാമം പറഞ്ഞ ഉടൻതന്നെ ഇല്ലാതാകത്തക്കവണ്ണം അദ്ദേഹത്തിന്നു നാഗമന്ത്രസിദ്ധി ലഭിച്ചിരുന്നു. അദ്ദേഹത്തിൻെറ വിഷചികിത്സയുടെ പ്രാരംഭദശയിൽ ഒരാളെ പാമ്പു കടിച്ചാൽ അപായസ്ഥിതിയിലെത്തുന്നതിന്നുമുമ്പ്, അദ്ദേഹത്തിൻെറ അടുക്കൽ കൊണ്ടുചെല്ലേണ്ടിയിരുന്നു. എന്നാൽ കുറെ കാലംകൂടി കഴിഞ്ഞു്, അദ്ദേഹത്തിൻെറ ശക്തി വർദ്ധിച്ചപ്പോൾ വിവരത്തിന് ഒരു കത്തയക്കുക മാത്രം

ചെയ്താൽ മതിയായിത്തീരും. ഒടുവിൽ അദ്ദേഹത്തിന്റെ മരണത്തിന്നു കുറെ മുമ്പു മുതൽ, അദ്ദേഹത്തിന്റെ പേർ പറയുക മാത്രം ചെയ്താൽ ആഗ്രഹിക്കുന്ന ഫലം ഉണ്ടാകും എന്ന ദിക്കായി. ഇതാണു മന്ത്രശക്തി. അതിനാൽ മന്ത്രത്തിന്നു ശക്തിയില്ലെന്നു നിങ്ങൾക്കു് ഒരിക്കലും പറയുവാൻ വയ്യാ. ഇതിനെപ്പററിയുള്ള പരമാർത്ഥം അറിഞ്ഞാൽ കൊള്ളാമെന്നു് നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽ ഇന്നും അന്വേഷിച്ചാൽ അറിയുവാൻ സാധിക്കും. എന്നാൽ ഇതുകൊണ്ടു ക്ഷേത്രപ്രവേശനാനുവാദമില്ലാത്ത ജാതിക്കാർക്കു് ആരാധനാസ്ഥലങ്ങൾ ഇല്ലെന്നു് അർത്ഥമില്ല. ഒരേവിധത്തിലുള്ള മതമോ, ഒരേതരത്തിലുള്ള ആരാധനാരീതിയോ എല്ലാവർക്കും ഒരുപോലെ സ്വീകാര്യയോഗ്യമായിരിക്കുകയില്ലെന്നുള്ള പരമാർത്ഥം ഇൻഡ്യയിൽ ആദ്യകാലം മുതൽതന്നെ അറിഞ്ഞിരുന്നു. എന്തെന്നാൽ ഒരു രാജ്യത്തിൽ പരിഷ്കാരത്തിന്റെ പല പടികളിലും നില്ക്കുന്ന ആളുകൾ ഉണ്ടായിരിക്കുന്നതാണു്. അതിനാൽ ഓരോ കൂട്ടരുടേയും സ്ഥിതിക്കു യോജിച്ചവിധത്തിലാണെന്നുദ്ദേശിക്കപ്പെട്ട ഓരോ വിധത്തിലുള്ള ക്ഷേത്രങ്ങൾ രാജ്യത്തിലെല്ലാം സ്ഥാപിക്കപ്പെട്ടു. മററു ദേവാലയങ്ങളെ പുറമെ നിന്നുനോക്കി ആരാധന നടത്തുക എന്നുള്ളതു് ഈ വർഗ്ഗക്കാരുടെ സ്ഥിതിക്കു യോജിച്ചതാണു്. ക്ഷേത്രങ്ങളെപ്പററി ഞങ്ങൾക്കുള്ള അഭിപ്രായവും വിശ്വാസവും അനുസരിച്ചു്, വിശുദ്ധങ്ങളായ ആഗമങ്ങൾ 'അരുതു്' എന്നു പറഞ്ഞിട്ടുള്ളവരെ, ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുവാൻ ഞങ്ങൾക്കു് ഒരിക്കലും സാദ്ധ്യമല്ലതന്നെ.

(1930-ലെ ഒരു പ്രസംഗത്തിൽനിന്നു്)

ദി ഇന്ത്യൻ മിറർ.

---

## അസ്പൃശ്യതയും ക്ഷേത്ര പ്രവേശനവും.

ഈ പ്രശ്നത്തെപ്പററി ശാസ്ത്രാനുസാരമായ ഒരു വ്യാഖ്യാനം.

(ചാരുചന്ദ്രമിത്ര ബി. എ., വക്കീൽ, കൽക്കട്ട.)

"അസ്പൃശ്യത എന്നതു് ശുചിയായി പെരുമാറുന്നവർ വൃത്തിഹീനന്മാരുമായി, വിശിഷ്യാ അശുചിയായ ചുററുപാടിൽ വസിക്കുന്നവരുമായി, ശാരീരികാടുപ്പത്തിന്നുള്ള വൈമനസ്യത്തെ കുറിക്കുന്നു.

എന്റെ ഭാര്യയുമൊരുമിച്ചു ഞാൻ അമ്പതിലധികം സംവത്സരത്തോളമായി പരസ്പരാനുരാഗത്തോടും ബഹുമാനത്തോടും കൂടി താമസിച്ചുവരുന്നു. എന്നിട്ടും ദിവസത്തിലധികം ഭാഗവും അവൾ എന്നെ ഒരു അസ്പൃശ്യനെപ്പോലെ വിചാരിക്കുകയും, അതിനനുസരണമായി പെരുമാറുകയും ചെയ്യുന്നു. സ്വന്തം കുട്ടികളേയും മതവിശ്വാസം വേണ്ടുവോളമുള്ള തന്റെ മററു കുടുംബാംഗങ്ങളേയും അവൾ, അവൾക്കു് തൃപ്തിയായവിധത്തിലുള്ള ശുചിത്വം ഇല്ലെന്നു വിചാരിക്കുന്നപക്ഷം അസ്പൃശ്യരായിത്തന്നെ ഗണിയ്ക്കുന്നു. 'വൃത്തി' അല്ലെങ്കിൽ 'ശുചിത്വം' എന്ന പദത്തിനു പാശ്ചാത്യരാജ്യക്കാരുദ്ദേശിക്കുന്ന അർത്ഥം മാത്രമല്ല ഞങ്ങൾ ഉദ്ദേശിക്കുന്നതു്. അതിനാൽ ഞാൻ അതിനെ കർമ്മാനുഷ്ഠാനത്തിനുവേണ്ട ശുദ്ധി അഥവാ ശുചിത്വം എന്നു വിളിക്കുന്നു. ഇതിൽനിന്നു് ഹിന്ദുക്കളുടെ 'അസ്പൃശ്യത'യിൽ യാതൊരുപുച്ഛമൊ, വെറുപ്പൊ അടങ്ങിയിട്ടില്ലെന്നുകാണാം. എന്നാൽ ആംഗ്ലേയരായിത്തീർന്ന നമ്മുടെ നവീകരണക്കാർ ഇതുണ്ടെന്നു വിശ്വസിക്കുന്നതായി തോന്നുന്നു. അവർ മതവിശ്വാസമുള്ളവരോടു് കാണിക്കുന്ന ഒരു ദുർന്നിർണ്ണയം മാത്രമാണു് ഇതു്. അതിനാൽ അവരുടെ വിധി ന്യായാനുസരണമാകുവാൻ ഇടയില്ല.

എന്റെ ഭാര്യ കർമ്മാനുഷ്ഠാനത്തിനാവശ്യമുള്ള ശുദ്ധിയോടുകൂടിയ വസ്ത്രങ്ങൾ, താഴെ പറയുന്നവക്കെല്ലാം ഉപയോഗിക്കുന്നതായി ഞാൻ കാണാറുണ്ടു്.

1. പൂജകൾ നടത്തുന്ന സമയത്തും, അതിനുള്ള പദാർത്ഥങ്ങൾ എല്ലാം ഒരുക്കുന്ന സമയത്തും.

2. ഭക്ഷണം പാകപ്പെടുത്തുന്ന സമയം.

3. കലവറയിൽനിന്നു ഭക്ഷണപദാർത്ഥങ്ങളുണ്ടാക്കുവാനുള്ള സാധനങ്ങൾ എടുത്തുകൊണ്ടുവരുന്ന സമയം.

4. ഭക്ഷണംവിളമ്പിക്കൊടുക്കുന്നസമയം.

5. താൻ ആഹാരം കഴിക്കുന്ന സമയം.

ഈ സമയങ്ങളിലെല്ലാം അവൾ എന്നേയും തന്നെപ്പോലെ ശുദ്ധി (കർമ്മാനുഷ്ഠാനത്തിനാവശ്യമുള്ള ശുദ്ധി എന്നു ഈ പദത്തിനു അർത്ഥംകൊടുക്കേണ്ടതാണു്.) യില്ലാത്ത മററുള്ളവരേയും അസ്പൃശ്യരായി വിചാരിക്കുന്നു. യൂറോപ്യന്മാരും അതുപോലെയുള്ള ശുദ്ധി

വേണമെന്ന വിചാരംകൊണ്ടാണ് ഞായറാഴ്ച പള്ളിയിൽ പോകുന്ന സമയത്തും, ഉച്ചയ്ക്ക് ആഹാരംകഴിക്കുന്ന സമയത്തും വസ്ത്രം മാറുന്നത് എന്നു തോന്നുന്നു. മുഹമ്മദീയരും പ്രാർത്ഥനാനടത്തുന്നതിനു മുമ്പായി തങ്ങളുടെ കൈ, കാൽ, മുഖം മുതലായവ കഴുകുന്നു. ഇതു സകല മനുഷ്യരും പ്രാർത്ഥനാസമയത്ത് കഴിയുന്നതും ശുദ്ധമായിരിപ്പാൻ ആഗ്രഹിക്കുന്നു എന്നതിലേക്കുള്ള തെളിവാണ്. എന്നാൽ ആ 'ശുദ്ധി'യെപ്പററി മാത്രമാണ് അഭിപ്രായവ്യത്യാസമുള്ളത്. പൂജാദ്രവ്യങ്ങളെല്ലാം ദേവന്മാരുടെ ആഹാരപദാർത്ഥങ്ങളായിട്ടാണ് സങ്കല്പിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ തങ്ങളുടെ സ്വന്തം ആഹാരത്തിനു വേണ്ട ശുദ്ധിതന്നെ പൂജാപദാർത്ഥങ്ങൾക്കുമുണ്ടായിരിക്കേണമെന്നു ഹിന്ദുക്കൾ നിർബ്ബന്ധിക്കുന്നു. ഹിന്ദുക്കളുടെ ശുദ്ധതയെപ്പററിയുള്ള അഭിപ്രായം നിശ്ചയമായും ശുചിത്വത്തെ ആസ്പദമാക്കിയിരിക്കുന്നു. ഇന്നത്തെ ശാസ്ത്രവൈദ്യത്തിൽ പഴുപ്പുണ്ടാകാതിരിക്കുവാനായി ചെയ്യപ്പെടുന്ന മുൻകരുതൽ ഹിന്ദുക്കൾ ഭക്ഷണപദാർത്ഥം പാകംചെയ്യുന്നതിൽ സ്വീകരിക്കുന്ന മുൻകരുതലിനോടു് ഇത്രയും സാദൃശ്യമുള്ള ഒന്നത്രെ. പഴുപ്പുണ്ടാകാതിരിക്കുവാൻ ആവശ്യപ്പെടുന്ന ശുചിത്വത്തിൽ ഒരു വലിയ ഭാഗം സ്പർശത്തിന്റേതാണ്. അതുപോലെതന്നെയാണ് കർമ്മാനുഷ്ഠാനത്തിനുവേണ്ട ശുദ്ധിയും. പല രോഗങ്ങളും അണുക്കൾ മൂലമുണ്ടാകുന്നു എന്ന തത്വം ഹിന്ദുക്കളുടെ പ്രവൃത്തികളിൽ അവർ എത്രമാത്രം വിശേഷമായുപയോഗിക്കുന്നുവെന്നു കാണിക്കുന്നുണ്ട്. എന്നാൽ നമ്മുടെ നവീനശാസ്ത്രങ്ങളോട് അവ പൂർണ്ണമായി യോജിക്കുന്നുണ്ടെന്നു പറയുവാൻ പാടില്ല. എന്നാൽ നവീനശാസ്ത്രം ഒന്നുംതന്നെ പരിപൂർണ്ണമല്ല. ഹിന്ദുക്കൾ അവരുടെ പ്രവൃത്തിയെല്ലാം പൂർണ്ണജ്ഞാനമുള്ള ദിവ്യന്മാരായ യോഗിമാരുടെ വാക്കിനെ ആസ്പദമാക്കിയുള്ളതാണെന്നും, തന്മൂലം അവ നവീനശാസ്ത്രങ്ങളെക്കാൾ ഉൽകൃഷ്ടമാണെന്നും, അതിനാൽ അവരുടെ പഴയ മാർഗ്ഗത്തെത്തന്നെ തുടരേണ്ടുന്നതായിരിക്കുമെന്നും, വിശ്വസിക്കുന്നു. വിശിഷ്യാ അവരുടെ പൂജയിലും മററുമുള്ള ശുദ്ധി അവർക്ക് ആത്മജ്ഞാനത്തെ ഉണ്ടാക്കുവാൻ പര്യാപ്തമാണെന്നു അവർ വിചാരിക്കുന്നു. ഈ ബോദ്ധ്യം ശരിയായിരിക്കാം, അഥവാ തെററായിരിക്കാം. ഒരുപക്ഷെ ആ ശുദ്ധം അവർക്ക് ആത്മീയസത്വങ്ങളുമായി, 'തള്ളർ' എന്നറിയപ്പെടുന്നവയുമായി, സഹവാസത്തിനു സഹായിക്കുന്നവയായിരിക്കാം. എല്ലാ 'തള്ളരും' എന്നാലും ഉയർന്ന ജീവിയായ ബ്രഹ്മാവിന്റെ രൂപമല്ല. പ്രത്യുത അതിൽ താണ ചില ദേവന്മാരുടേതാ

൩൩ *

ണ്ടെന്നു കാണിക്കണം. അവ മനുഷ്യരേക്കാൾ ഉയൎന്ന ജീവികളും അവരേക്കാൾ കൂടുതൽ ശക്തിയോടുകൂടിയവയും, നമുക്കുചെയ്വാൻ അസാദ്ധ്യമായ വേലകൾ നിഷ്പ്രയാസം ചെയ്യുന്നവയും, ചില പ്രത്യേകപ്രാൎത്ഥനകൾ മൂലം തൃപ്തിപ്പെടുന്നവയുമത്രെ. ഉദാഹരണം, 'സീതാലദേവി' വസൂരിദീനംമാത്രം ഭേദപ്പെടുത്തുവാൻ ശക്തിയുള്ള ദേവിയാണു്. ഇപ്പോഴത്തെ ആത്മമതവാദിസഭായോഗങ്ങളിൽ ശരിയായ പ്രത്യക്ഷതക്കു് ചില പ്രത്യേകവ്യവസ്ഥകളെല്ലാം ചെയ്യേണമെന്നു നിൎബ്ബന്ധമുണ്ടു്. ഓരോ പ്രത്യേകക്ഷേത്രങ്ങളിലും അനുഷ്ഠിക്കപ്പെടുന്നതുപോലെയുള്ള 'ശുദ്ധി' ഉണ്ടെങ്കിൽ മാത്രമെ ആരാധകന്മാൎക്കു ദേവനുമായി ബന്ധമുണ്ടാകുകയുള്ളു എന്നും, പൂജാപദാൎത്ഥങ്ങളെല്ലാം അദ്ദേഹത്തിനു സ്വീകാൎയ്യയോഗ്യമാകയുള്ളു എന്നും വരാം. സുപ്രസിദ്ധനായ മെച്ച്നികോഫ് എന്ന ശാസ്ത്രജ്ഞൻ തന്റെ ആഹാരത്തിന്നു് ചീയുവാൻ ഇടയില്ലാതെ ശുചിത്വത്തോടെയുള്ള പദാൎത്ഥങ്ങൾ ലഭിക്കുവാൻ നിൎബ്ബന്ധിച്ചിരുന്നു. അണുക്കൾമൂലം രോഗം വ്യാപിക്കുന്നുഎന്നു് അറിയാത്തവരും വിശ്വസിക്കാത്തവരും, ഇപ്പോഴത്തെ ശസ്ത്രവൈദ്യന്മാർ വ്രണം പഴുക്കാതെ ഇരിപ്പാനായി ചെയ്യുന്ന പ്രയാസമേറിയ ജോലികളെല്ലാം കേവലം അനാവശ്യമെന്നുതന്നെ വിചാരിക്കും. ശസ്ത്രവൈദ്യന്മാരെ അവരുടെ പ്രവൃത്തിയിൽനിന്നു വ്യത്യാസപ്പെട്ട ഒരു രീതിയിൽ പ്രവൃത്തിക്കുവാൻ നിൎബ്ബന്ധിക്കുന്നതു് എത്രത്തോളം നീതികരിക്കത്തക്കതാണോ അതുപോലെ ആയിരിക്കും മതവിശ്വാസമുള്ളവരെ അവരുടെ പൂജക്കു് അവർ ഉദ്ദേശിക്കുന്ന വിധത്തിലുള്ള ശുദ്ധം ആവശ്യമില്ലെന്നു പറയുന്നതു്. മഹാത്മാഗാന്ധിക്കു് അദ്ദേഹത്തിന്റെ പ്രത്യേകതരത്തിലുള്ള ഭക്ഷണമുണ്ടു്. അതുപോലെതന്നെ ഈ വിവിധ "തള്ളരുകൾക്കും" പ്രത്യേക രീതിയിലുള്ള ഭക്ഷണമുണ്ടു്; അഥവാ ഉണ്ടെന്നു വിശ്വസിച്ചിരിക്കുന്നു. അതുപോലെതന്നെ ആണു പ്രത്യേക വിധത്തിലുള്ള ശുദ്ധിയും. നമുക്കു് ആ വിധത്തിലുള്ള ഒരു വിശ്വാസമില്ലായിരിക്കാം. എന്നാൽ അതുകൊണ്ടു് ഉപദേശശുദ്ധിയുള്ളവരെ, അവരുടെ പഴയ വിശ്വാസത്തെ മാറ്റുവാൻ നിൎബ്ബന്ധിക്കുന്നതു ന്യായമായിരിക്കുകയില്ല. എന്റെ മാതൃ, പാകം ചെയ്ത ഭക്ഷണപദാൎത്ഥം അവളെപ്പോലെ ശുദ്ധിയില്ലാത്തവരോ അല്ലെങ്കിൽ മറ്റു വിധത്തിൽ അശുദ്ധമായവരോ സ്പൎശിക്കുന്ന പക്ഷം, അവൾ ആ അശുദ്ധമായ ആഹാരം കഴിക്കുന്നതിനേക്കാൾ ഭേദം അതു കഴിക്കാതിരിക്കയാണെന്നു വിചാരിക്കുന്നു. അപ്രകാരം തന്നെ പൂജാ പദാൎത്ഥങ്ങൾ

അവർ ഉപേക്ഷിക്കുന്നു. വേറെ സാധനങ്ങൾ ഉണ്ടാക്കുന്നു. അവ ദേവൻെറ ഭക്ഷണപദാൎത്ഥങ്ങളാണെന്നു് അവർ വിശ്വസിക്കുന്നു; അവരെപ്പോലെതന്നെ ഭക്ഷണപദാൎത്ഥങ്ങളുടെ ശുദ്ധി, ദേവനും വേണമെന്നാണു് അവരുടെ വിചാരം. ചില സമയം അവർ ശുദ്ധം മാറി എന്നു തോന്നുമ്പോൾ വസ്തുക്കളെല്ലാം മാറുന്നതും കുളിക്കുന്നതും കാണാം. അവൎക്കു നേരിടുന്ന വലുതായ അസൌകൎയ്യത്തെപ്പോലും അവർ ഗണിക്കാത്തതു് അവരുടെ പ്രവൃത്തിയിലുള്ള വിശ്വാസത്തിൻെറ അഗാധത്വത്തെ കാണിക്കുന്നു. നാം അവരുടെ വിശ്വാസത്തിന്നു വിരോധമായി പ്രവൃത്തിക്കുവാൻ അവരെ നിൎബ്ബന്ധിക്കുന്നപക്ഷം അതു് അവരുടെ മനസ്സാക്ഷിയോടു ചെയ്യുന്ന ഒരു ഭീമമായ അന്യായമായിരിക്കും. അവൎണ്ണക്ഷേത്രപ്രവേശനത്തിന്നനുകൂലമായി വോട്ടുചെയ്യുന്നവൻ അവൻെറ മതവിശ്വാസമുള്ള കുടുംബാംഗങ്ങളിൽ ആരെങ്കിലും — അവൻെറ അമ്മ എന്നുദ്ദേശിക്കുക — ശുദ്ധമായി പൂജചെയ്യുന്ന ദിക്കിൽ അശുദ്ധമായി പ്രവേശിക്കുവാൻ ശ്രമിച്ചു നോക്കുകയോ, അല്ലെങ്കിൽ അവരെ തന്നെ സ്പൎശിക്കയോ, അതുമല്ലാത്തപക്ഷം അവരുടെ പൂജാസാമാനങ്ങളെ സ്പൎശിക്കുകയോ ചെയ്തുനോക്കുക. അപ്പോൾ അവൎക്കു് അവരുടെ ഉപദേശശുദ്ധിയുള്ള രാജ്യക്കാരുടെ വിശ്വാസത്തോടു് എത്ര കഠിനമായ ഒരന്യായമാണു് അവർ പ്രവൃത്തിക്കുന്നതെന്നു് അറിയുവാൻ സാധിക്കും. ഇപ്രകാരമുള്ള വിശ്വാസത്തോടുകൂടിയവരാണു ഭാരതത്തിലെ ഹിന്ദുക്കളിൽ ഭൂരിഭാഗം ആളുകളും. അവരെ സംബന്ധിച്ചിടത്തോളം പൂജക്കുള്ള ശുദ്ധി, ഭക്ഷണസാധനങ്ങളിൽ ഗോമാംസം എത്രത്തോളം ശക്തിയോടെ വൎജ്ജിക്കപ്പെടേണമോ അതുപോലെതന്നെ അത്യന്താപേക്ഷിതമത്രെ. എന്നാൽ ഉയൎന്ന രീതിയിലുള്ള ഹിന്ദുമതം ഈ വിധമുള്ള ശുദ്ധത്തെ ഉപേക്ഷിച്ചിരിക്കുന്നു എന്നും പല വൎഗ്ഗക്കാരും അതുനോക്കാത്തവരുണ്ടെന്നും നമുക്കറിയാം. അപ്രകാരം ഗോമാംസം ഒരു കാലത്തു ഹിന്ദുക്കളുടെ ഭക്ഷണസാധനങ്ങളിൽ ഒന്നായിരുന്നു. വിഗ്രഹാരാധനയിൽ വിശ്വാസമില്ലാതിരുന്ന എൻെറ ചെറുപ്പകാലത്തു്, ഒരു ദിവസം ഞാൻ പുതിയതായി പൂജിക്കുവാൻ തുടങ്ങിയിരുന്ന ഒരു സ്ത്രീയുടെ പൂജാസാധനങ്ങൾ സ്പൎശിക്കുവാൻ ശ്രമിക്കയുണ്ടായി. ഇന്നും അവളുടെ മുഖത്തു സ്ഫുരിച്ചതായ കോപത്തിൻെറയും, രോമഹൎഷണത്തിൻെറയും, പരിഭ്രമത്തിൻെറയും തിങ്ങിവിങ്ങി വന്ന വികാരങ്ങളുടേയും, രൂപം എൻെറ മനസ്സിൽനിന്നു മറയുന്നില്ല. ഇന്നത്തെ നവീകരണക്കാർ മതവിശ്വാസമുള്ള അവരുടെ സഹോദരന്മാരുടെ വികാരത്തെ

പ്പററി കുറഞ്ഞൊന്ന് ആലോചിക്കുന്നപക്ഷം നിശ്ശങ്കം അവർ വിഗ്രഹധ്വംസനാസക്തിയോടുകൂടിയ അവരുടെ കരങ്ങളെ പിൻവലിക്കുകതന്നെ ചെയ്യും. പൂജാപദാൎത്ഥങ്ങൾ അറിയാതെ സ്ഥലം മാറിപ്പോയാൽ ആ ദേവനോ, ദേവിയോ സ്വപ്നത്തിൽ പ്രത്യക്ഷമായി, ആ ഭക്ഷണം തനിക്കു സ്വീകരിപ്പാൻ സാധിച്ചില്ലെന്നും താൻ പട്ടിണി കിടന്നു എന്നും മററും പറഞ്ഞു കൊടുത്തിട്ടുള്ളതായി കഥകൾ കേട്ടിട്ടുണ്ട്. ഈ കഥകളെ പൂൎണ്ണമായി വിശ്വസിക്കുന്നവരും ഒട്ടും അപൂൎവ്വമല്ല. കുറച്ചു കൊല്ലം മുമ്പ് ഇപ്രകാരം വിശേഷപ്പെട്ട ഒരു കഥ ഇംഗ്ലണ്ടിൽനിന്നു ഉയൎന്ന വിദ്യാഭ്യാസവും കഴിഞ്ഞു മടങ്ങിവന്ന ഒരു വലിയ ഗവൎമ്മെൻറുദ്യോഗസ്ഥൻ പറഞ്ഞു ഞാൻ കേട്ടു. അദ്ദേഹം ആ സ്വപ്നം കണ്ട ആൾ — വൃദ്ധനായ ഉപദേശകതിയുള്ള ഒരു ക്രിസ്ത്യാനി, ജീവിതകാലം മുഴുവൻ വിഗ്രഹാരാധനക്കെതിരായി പ്രസംഗിച്ചു വന്ന ആൾ — പറഞ്ഞു കേട്ടിട്ടുള്ളതാണത്രെ. പ്രസ്തുത ക്രിസ്ത്യാനി അടുത്തുള്ള ഒരു ക്ഷേത്രത്തിലെ ദേവി മൂന്നു ദിവസം രാത്രി അടുപ്പിച്ചു സ്വപ്നത്തിൽ തന്റെ അടുത്തു വന്നതായും, ക്ഷേത്രത്തിൽ മഴവെള്ളം ഒലിച്ചു പോകുവാൻ വച്ചിരുന്ന പാത്തികൾ വൃക്ഷങ്ങളുടെ ഇല വീണു ചീഞ്ഞുകിടക്കുന്നതിനാൽ വെള്ളത്തെ തടഞ്ഞു നിറുത്തിയിരിക്കുന്നതായും, പാത്തികളുടെ ചെറിയ ദ്വാരങ്ങളിൽകൂടി പതിക്കുന്ന ജലബിന്ദുക്കൾ പുരോഹിതനറിയാതെ തന്റെ ഭക്ഷണപദാൎത്ഥങ്ങളെ സ്ഥലം മാററിയതായും, തന്മൂലം താൻ പട്ടിണികിടന്നതായും, അതിനാൽ വിവരം അയാൾ ക്ഷേത്രാധികാരികളെ തെൎയ്യപ്പെടുത്തേണ്ടതായും ദേവി ആജ്ഞാപിച്ചു എന്ന് അദ്ദേഹത്തോടു പറഞ്ഞു. ഈ ജോലിക്കുതന്നെ, ഒരു ക്രിസ്ത്യാനിയെ നിയോഗിച്ചതിന്റെ രഹസ്യമെന്തെന്ന് അയാൾ ദേവിയോടു ചോദിച്ചു. തനിക്ക് ആ പ്രദേശത്തുള്ള തന്റെ ആരാധകന്മാരോടും വിവരം പറയുവാൻ പാടില്ലെന്നു ദേവി മറുപടി നല്കി. ചില മന്ത്രങ്ങൾ, ചിലപ്പോൾ ചില വേരായിരിക്കാം, അല്ലാത്തപക്ഷം എന്താണെന്നറിയപ്പെടാത്ത പദാൎത്ഥങ്ങളായിരിക്കാം, "മാദ്ധലി" എന്നു വിളിക്കപ്പെടുന്ന ലോഹപ്പെട്ടികളിലാക്കി ദേവനോ, അഥവാ ദേവിയോ തന്റെ ഭക്തന്മാരായ ചിലൎക്ക് സ്വപ്നത്തിൽ നല്കിയിട്ടുണ്ട്. അവ കഴുത്തിന്മേലോ, കാലിന്മേലോ, അരയിലോ അരച്ചു പുരട്ടുവാൻ കല്പിച്ചതായും, സാധാരണയായി മാറാത്ത സുഖക്കേടുകളായ ഏക്കം, വാതരോഗം, വാതം, ശൂലരോഗം, ആന്ത്രം ഇത്യാദി സുഖക്കേടുകൾ മാറിയിട്ടുള്ളതായും അറിയുന്നു. ചിലപ്പോൾ ദേവന്മാരോ, ദേവി

മാരോ നല്കുന്ന ലോഹമോതിരങ്ങൾക്ക് അസാധാരണമായ സുഖക്കേട ഭേദപ്പെടുത്തുവാനുള്ള ശക്തിയുള്ളതായും, സുഖക്കേട് ഉടനടി ഭേദപ്പെട്ടിട്ടുള്ളതായും കാണാം. മിക്കപ്പോഴും ആ മരുന്നുകൾ ഉപയോഗിക്കുന്ന രീതി അനുസരിച്ചും രോഗി ഉപയോഗിക്കുന്ന ആഹാരത്തിന്നനുസരിച്ചുമിരിക്കുന്നു. ശവദാഹം ചെയ്യുന്നിടത്തെ പുകയോ, കിടപ്പുമുറിയിലെ തീയോ, ശവത്തെ തൊട്ട ഒരുവന്റെ സ്പർശമോ, ശവദാഹത്തെയോ കിടപ്പുമുറിയേയോ സംബന്ധിച്ച വല്ല പദാർത്ഥമോ ആണു സാധാരണയായി ഈ മോതിരങ്ങളോ 'മാഡ്യൂലി'കളോ ഉപയോഗിക്കുന്നവർ വർജ്ജിക്കേണ്ടിവരുന്നത്. അങ്ങിനെ ചെയ്യില്ലെങ്കിൽ ഇവയുടെ ഫലം ഇല്ലാതാകുകയും ഇവയാൽ ഭേദപ്പെട്ട സുഖക്കേടുകൾ വീണ്ടും ഉണ്ടാകുകയും ചെയ്യും. ഇതു സാധാരണ സംഭവിക്കുന്ന ഒരു പരമാർത്ഥം തന്നെ ആണ്. ഇതിനെപറ്റി അറിയുവാൻ ഉദ്ദേശിക്കുന്ന ഒരുവന്നു തള്ളിക്കളയുവാൻ സാധിക്കാത്ത തെളിവു ലഭിക്കും; ഒരുപക്ഷേ ഉണ്ടായില്ലെന്നും വരാം. ഇങ്ങിനെ ഈ മോതിരങ്ങളുടേയും 'മാഡ്യൂലി'കളുടേയും ശക്തി അശുദ്ധമായ വസ്തുക്കളുടെ സ്പർശംകൊണ്ടുമാത്രം—ലോഹംകൊണ്ടുള്ള പൊതിച്ചിലുണ്ടായിരുന്നിട്ടുതന്നെയും—ഇല്ലാതാവുന്നു എന്നാണതോന്നുന്നത്. രസായനവിദ്യയിൽ ചില സംഗതികൾ സ്പർശം മൂലം വർദ്ധിക്കുന്നതും ചുരുങ്ങുന്നതും രണ്ടുലോഹങ്ങളുടെ ചേർച്ച വിദ്യുച്ഛക്തിയെ ഉണ്ടാക്കുന്നതും നാം കാണുന്നുണ്ടല്ലോ. ഇതിൽനിന്നു സ്പർശം ഒന്നുമൂലം മാത്രം വലുതായ ഫലങ്ങളുണ്ടാകുന്നു; അഥവാ ഉണ്ടാകാം എന്നു ധരിക്കേണ്ടതാണ്. ഇതു സ്പർശം മൂലം അശുദ്ധമാക്കിച്ചെയ്യപ്പെടുന്നുവെന്ന ഹിന്ദുക്കളുടെ വിശ്വാസത്തെ ഒന്നുകൂടി ബലപ്പെടുത്തുന്നു. ബുദ്ധിശക്തിയുണ്ടെന്നഭിമാനിക്കുന്ന നമ്മൾ ഉദ്ദേശിക്കുന്ന വിധം, സ്പർശംകൊണ്ട് അശുദ്ധമാകുന്നുവെന്നബോധം കേവലം അർത്ഥരഹിതവും, വിഡ്ഢിത്വംകൊണ്ടുണ്ടായതുമായ അന്ധവിശ്വാസമല്ലെന്നു വരാം. മതവിശ്വാസികളായ ഹിന്ദുക്കൾ ആഹാരത്തെ സംബന്ധിച്ചുള്ള ശുദ്ധിനിയമംകൊണ്ടു ക്ഷയം മുതലായ ഭയങ്കരരോഗങ്ങളുടെ വ്യാപ്തിയെ തടയുന്നുണ്ടെന്നു നമുക്കറിയാം. ഈ ജ്ഞാനം പൂർവ്വികന്മാരുടെ ബുദ്ധിവൈഭവത്തെപ്പറ്റിയുള്ള നമ്മുടെ മതിപ്പിനെ തുലോം ബലപ്പെടുത്തുന്നു; പഴയ രീതിയെതന്നെ മുറുക്കി പിടിക്കുന്നതാണ് നല്ലതെന്നുള്ള വിശ്വാസത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ചില പണ്ഡിതന്മാരുടെ അഭിപ്രായം അനുസരിച്ചു മിക്ക ക്ഷേത്രങ്ങളിലും അനുഷ്ഠിക്കപ്പെടുന്നവയെല്ലാമുള്ള 'അസ്പൃശ്യതാ'നിയമം ശാസ്ത്രങ്ങൾ അനുവദിക്കു

ന്നില്ലെന്നും ഉയൎന്ന രീതിയിലുള്ള ഹിന്ദുമതം അതിനെ വകവെക്കുന്നില്ലെന്നും അവരോടു പറഞ്ഞാൽ മാത്രം മതിയാവുന്നതല്ല. നമ്മുടെ സകല ശാസ്ത്രങ്ങളേയും പല വിധത്തിൽ വ്യാഖ്യാനിക്കുന്നതിന് സാധിക്കും. ഒരു വിഷയത്തെപ്പററിതന്നെ പല മഹാന്മാരും പല അഭിപ്രായം പ്രകടിപ്പിക്കുവാനും എളുപ്പമുണ്ടു്.

നമ്മുടെ ക്ഷേത്രങ്ങൾ മിക്കവയും ശാസ്ത്രങ്ങളെ ഒരു പ്രത്യേകവിധത്തിൽ മനസ്സിലാക്കിയിട്ടുള്ളവരാൽ നിൎമ്മിക്കപ്പെട്ടവയോ, അഥവാ ഭരമേല്പിക്കപ്പെട്ടവയോ ആണ്. അവിടത്തെ പൂജകൾ അവരുടെ ശാസ്ത്രങ്ങൾ വിധിച്ചിരിക്കുന്നവണ്ണം നിൎവ്വഹിക്കപ്പെടുന്നു. ഇംഗ്ലണ്ടിലെ രാജാക്കന്മാരുടെ സിംഹാസനാരോഹണകാൎയ്യത്തിൽ, പൂൎവ്വാചാരത്തെ എത്രത്തോളം നിഷ്കൎഷയോടുകൂടി അനുഷ്ഠിക്കപ്പെടുന്നുവോ, അതുപോലെതന്നെ നിഷ്കൎഷയോടുകൂടിയാണ് ഈ ക്ഷേത്രങ്ങളിലെ പൂജാദികൎമ്മങ്ങൾ നിൎവ്വഹിക്കപ്പെടുന്നതു്. പല ക്ഷേത്രങ്ങളിലും പലതുമായിരിക്കുന്ന നിവേദ്യത്തിൽപോലും, പൂൎവ്വാചാരത്തിൽനിന്ന് അണുമാത്രം ഒരു വ്യതിചലനം, അനുവദിച്ചിട്ടില്ലെന്നു മാത്രമല്ല, ചെയ്ക പതിവുമില്ല; ദേവൻ ഒന്നുതന്നെ ആയി എന്നു വരാം, എന്നാലും ഓരോ ദിക്കിലും ഓരോ പതിവാണുള്ളതു്. ചില വൎഗ്ഗക്കാരെ ചില ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിച്ചില്ലെന്നുള്ളതു് അവയുടെ സ്ഥാപകന്മാർ അവരുടെ സ്പൎശം നിവേദ്യത്തേയും, ആരാധനക്കാരേയും അശുദ്ധമാക്കുമെന്ന് വിശ്വസിച്ചിരുന്നുവെന്നതിലേക്കു പ്രത്യക്ഷതെളിവാണ്. അതിനാൽ ക്ഷേത്രാധികാരികൾ ആ വൎഗ്ഗക്കാരെ അകററി നിറുത്തുകയും, അവിടെ വരുന്നതിനേയും, ആരാധിക്കുന്നതിനേയും വിരോധിക്കുകയും ചെയ്തു. ഈ വൎഗ്ഗക്കാർ ഈ തടസ്ഥത്തെ ഇത്രകാലം ആദരിച്ചുതന്നെ വന്നുവെന്നുള്ളതു് അധികൃതൎക്ക് തടയുവാനുള്ള അധികാരമുണ്ടെന്നു അവർ സമ്മതിച്ചതിനെ കാണിക്കുന്നു. ചില പഴയ ക്ഷേത്രങ്ങളെ സംബന്ധിച്ച് "പൊതുസ്ഥാപന"മെന്നു പറയുന്നതു് തെററാണെന്നു മാത്രമല്ല, സനാതനികളുടെനേരെ ഒരു പക്ഷഭാവത്തെ ഉണ്ടാക്കുവാൻ ഇടയുള്ളതുമാണ്. എന്തെന്നാൽ അവ പൊതുസ്വത്തുകൊണ്ടോ, അല്ലെങ്കിൽ പൊതുജനങ്ങളുടെ സംഭാവനകൊണ്ടോ നിൎമ്മിക്കപ്പെട്ടിട്ടുള്ളവയല്ല. എന്നാൽ ഇപ്പോൾ അവ പൊതുയോഗത്താലോ, വിശ്വസിച്ചേല്പിക്കപ്പെട്ട ഭരവാഹികളാലോ ഭരിക്കപ്പെടുന്നവയാണ്. സനാതനികൾ ബലാല്ക്കാരമായി അവയെ കയ്യേറിയതാണെന്നു ചിലർ വിശ്വസിപ്പാൻ എളുപ്പമുണ്ടു്. എന്നാൽ വാസ്തവം അതല്ലതന്നെ.

ഈ വൎഗ്ഗക്കാരെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കുന്നില്ലെന്നുള്ളതു് ഇന്നും നടക്കുന്നതുതന്നെയാണു്. ഈ പഴയ ക്ഷേത്രങ്ങളിലെ ഇന്നത്തെ ഭാരവാഹികൾക്കു പൂജാദികളിൽ പൂൎവ്വാചാരത്തെ ബഹുമാനിക്കാതെ ഗത്യന്തരമില്ല. അസ്പൃശ്യരുടെ സ്പൎശംകൊണ്ടു് ദേവിക്കോ, ദേവനോ നൽകപ്പെടുന്ന നിവേദ്യസാധനങ്ങൾ മറ്റും ശുദ്ധംമാറാതെ സൂക്ഷിക്കേണ്ടതു അവരുടെ ചുമതലയാണു്. അങ്ങിനെ ശുദ്ധംമാറുന്നതായാൽ ആ സാധനങ്ങൾ അവിടത്തെ ദേവനോ, ദേവിക്കോ സ്വീകരിപ്പാൻ പാടില്ലാതെ ആയിത്തീരും. അവരുടെ സ്പൎശംകൊണ്ടു് ആ പ്രത്യേകക്ഷേത്രത്തിൽ ആരാധനക്കു വരുന്നവരും, ശുദ്ധംമാറി എന്നു വിശ്വസിക്കുന്നതും, ആ വിശ്വാസം അവരുടെ മനസ്സിനെ വല്ലാതെ പീഡിപ്പിച്ചു്, അവരുടെ ആരാധനാസക്തിയെ നശിപ്പിക്കുന്നതും, തന്മൂലം അവൎക്കു് അവരുടെ പൂജ നടത്തുവാൻ സാധിക്കാതെ വരുന്നതുമാണു്. ഇപ്രകാരം അസ്പൃശ്യൎക്കു ക്ഷേത്രപ്രവേശനം അനുവദിക്കുക എന്നതിൻെറ അൎത്ഥം, പഴയ രീതിയിൽ ആരാധന നടത്തിവരുന്നവരുടെ അവകാശത്തെ ഇല്ലാതാക്കുക എന്നായിത്തീരുന്നതാണു്. എന്തെന്നാൽ അവിടത്തെ പൂജകൊണ്ടു് അവൎക്കു ഒരു തൃപ്തിയും ഉണ്ടാകാതെ വരുന്നതും, തന്മൂലം അവർ പൂജകൾ നടത്തുവാനായി ക്ഷേത്രങ്ങളിൽ പോകാതിരിപ്പാൻ നിൎബ്ബന്ധിതരായിത്തീരുന്നതുമാണു്. ഹിന്ദുക്കളിൽ ഭൂരിപക്ഷം ആളുകളുടെ അഭിപ്രായം അനുസരിച്ചു്, ഈ കാൎയ്യം തീൎച്ചപ്പെടുത്താമെന്നു നിൎബ്ബന്ധിക്കുന്നതു് മഹാത്മാഗാന്ധിയെ അദ്ദേഹത്തിൻെറ പ്രത്യേകതരത്തിലുള്ള ആഹാരം ഉപേക്ഷിക്കുവാൻ നിൎബ്ബന്ധിക്കുന്നിടത്തോളം ന്യായമായിരിക്കും. അദ്ദേഹത്തിൻെറ ആഹാരരീതി ആദരിക്കപ്പെടേണ്ടതാണെങ്കിൽ, അത്രത്തോളംതന്നെ ആദരിക്കപ്പെടേണ്ടതാണു് ക്ഷേത്രത്തിലെ പ്രതിഷ്ഠയുടെ ലക്ഷണവിശേഷതയും. പൂജാരീതിയെ ഭേദപ്പെടുത്തുകയും, പ്രതിഷ്ഠയ്ക്കു് അശുദ്ധമായ ഭക്ഷണം നല്കുകയും ചെയ്യുന്നതു ഭാരവാഹികളിൽ അൎപ്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസത്തെ വഞ്ചിക്കുന്നതായിരിക്കും.

ഒരു ക്ഷേത്രത്തിൽ ഒരു വൎഗ്ഗക്കാരെ കടക്കുവാൻ അനുവദിക്കാത്ത പക്ഷം, ക്രിസ്ത്യാനികൾക്കും മഹമ്മദീയൎക്കും സംഭവിക്കുന്നതുപോലെ, അവരുടെ ആരാധനാവകാശത്തെ ഇല്ലായ്മചെയ്യുകയാണെന്നു വിശ്വസിക്കുന്ന ഇന്നത്തെ നവീകരണക്കാരുടെ ബോധം ഹിന്ദുസമുദായത്തെപ്പററിയുള്ള അടിസ്ഥാനരഹിതമായ ഒരു മുന്നിൎണ്ണയം മാത്രമാണു്. മഹമ്മദീയരിലോ, ക്രിസ്ത്യാനികളിലോ ഒരു വൎഗ്ഗക്കാരെ അവരുടെ പള്ളി

യിൽ കടക്കുവാൻ അനുവദിച്ചില്ലെങ്കിൽ, അവരുടെ ആരാധനാവകാശം ഇല്ലാതാകുന്നു. ഹിന്ദുക്കളുടെ പൂജ, മുഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും പള്ളിയിലെപ്പോലെ സഭാസംബന്ധമായ കൂട്ടപ്രാർത്ഥനയല്ല; മിക്കവാറും സകല സംഗതിയിലും അവരവരുടെ സ്വന്തം ആരാധനയാണ്. ക്രിസ്ത്യാനികളുടെ പള്ളികളിൽ ധർമ്മാധർമ്മവിവേകത്തെപ്പററിയും, മതവിഷയങ്ങളെപ്പററിയും പ്രസംഗിക്കുകയും, തിരുവെഴുത്തുകളെ വ്യാഖ്യാനിക്കുകയും മററും പതിവുണ്ട്. എന്നാൽ സാധാരണയായി ഈ തരത്തിലുള്ള ഒന്നുംതന്നെ ഹിന്ദുക്ഷേത്രങ്ങളിലില്ല. എന്നാൽ പ്രതിഷ്ഠ സ്ഥിതിചെയ്യുന്ന ദിക്കിൽനിന്നും വളരെ ദൂരത്തിലുള്ള ചില ക്ഷേത്രത്തിന്റെ 'നടമന്ദിര'ങ്ങളിൽ [illegible], മതവിഷയങ്ങളെപ്പററിയുള്ള ചില പ്രസംഗങ്ങൾ ചെയ്യുക—ക്ഷേത്രങ്ങൾ അതിനു കൂടുതൽ സൌകര്യമുള്ളതായതിനാൽ—ചിലപ്പോൾ പതിവുണ്ട്. എന്നാൽ അത് അവിടെ ചെയ്യപ്പെടുന്ന ആരാധനയുടെ ഒരു ഭാഗവുമല്ല. (ഹരിജനങ്ങളെ അവിടെ പ്രവേശിക്കുവാൻ അനുവദിക്കാവുന്നതും, അനുവദിക്കേണ്ടതുമാണ്. ഇത് അവരുടെ ഉന്നതിക്കു വളരെ സഹായിക്കുമായിരിക്കും.) ഓരോ പ്രത്യേക വർഗ്ഗക്കാർക്കും, പ്രിയപ്പെട്ട പ്രത്യേക പ്രതിഷ്ഠകളും, ആരാധനാരീതിയും, വഴിപാടുകളും ഉണ്ട്. അസംഖ്യം ദേവപ്രതിഷ്ഠയും, അവയ്ക്കെല്ലാം വിവിധശക്തിയും, വിവിധരീതിയിലുള്ള പ്രസാദം നല്കുവാനുള്ള കഴിവും ഉണ്ട്. അവയെ എല്ലാം പ്രത്യേക മന്ത്രങ്ങൾകൊണ്ട് ആരാധിക്കുകയും, അവയ്ക്കു പ്രത്യേക വഴിപാടുകൾ ചെയ്കയും ചെയ്യുന്നു. ഓരോ പ്രത്യേക ദേവന്മാരേയും പ്രതിഷ്ഠിച്ചിരിക്കുന്ന പ്രത്യേക ക്ഷേത്രം, ഗ്രീക്കുപള്ളി, റോമൻകത്തോലിക്കപള്ളി, പുത്തൻകൂററുകാരുടെ പള്ളി, ശിശുസ്നാനവിരോധവാദികളുടെ പള്ളി ഇവയെപ്പോലെതന്നെ പ്രത്യേക സ്ഥാപനങ്ങളുണ്ട്. വിവിധദേവന്മാരും, വിവിധരീതിയിലുള്ള ആരാധനാക്രമങ്ങളും, പലവിധത്തിലുള്ള ആരാധനക്കാരേയും ആകർഷിക്കുന്നു. ഹിന്ദുമതം ഒന്നുമാത്രമേ ഈ വാസ്തവത്തെ വേണ്ടുംവണ്ണം അറിഞ്ഞ്, ഓരോരുത്തരുടേയും മനസ്സിനു യോജിച്ചതായ ആരാധനക്കിടം കൊടുത്തിട്ടുള്ളു. പല വർഗ്ഗക്കാരുടേയും പരിതസ്ഥിതികൾക്കും, നോട്ടത്തിനും യോജിച്ചവിധം ആരാധിക്കുവാൻ അതു അനുവദിച്ചിട്ടുണ്ട്. എല്ലാവിധത്തിലുള്ള മനുഷ്യരും, ഒരു പ്രത്യേകവിധത്തിൽ പ്രാർത്ഥന നടത്തണമെന്നു അതു നിർബ്ബന്ധിക്കുന്നില്ല. അതാണ് അതിന്റെ ഗണ്യമായ വിശേഷം. ("യെ യഥാമാം പ്രപദ്യന്തേ, താംസ്തഥൈവ ഭജാമ്യഹം." "മനുഷ്യർ

ഏതുവിധം എന്റെ അടുത്തു വന്നാലും, ആ വിധത്തിൽ ഞാൻ അവരെ സ്വീകരിക്കുന്നു.” ഭഗവൽഗീത, അദ്ധ്യായം 4, ശ്ലോകം 11) ഹിന്ദുമതം അതിന്റെ പിടിയിൽ പല വൎഗ്ഗക്കാരേയും, പല ഭാഷ സംസാരിക്കുന്നവരേയും, പരിഷ്കാരംകൊണ്ട് പല പടിയിൽ നില്ക്കുന്നവരേയും, ഏററവും ഉയൎന്ന പദവിമുതൽ, ഏററവും താണപടിവരെ അൎഹിക്കുന്നവരേയും ഒതുക്കിയിട്ടുണ്ടെന്നുള്ള സംഗതി വിസ്മരിക്കാവുന്നതല്ല. ഓരോ മനഃസ്ഥിതിയുള്ള ആരാധനക്കാൎക്കും ഓരോ വിധത്തിലുള്ള പൂജയാണ് അതു നല്കീയിരിക്കുന്നതു്. ഏററവും ഉയൎന്ന ആരാധനാരീതി അദ്വൈതവാദികൾ, യോഗികൾ മുതലായവർ ചെയ്യുന്ന വിധമുള്ള മാനസിക ആരാധനയാണെന്നും അവൎക്കു സൎവ്വശക്തന്റെ യാതൊരു പ്രത്യക്ഷരൂപത്തിന്റെയും ക്ഷേത്രാരാധനയുടേയും സഹായം ആവശ്യമില്ലെന്നും ഹിന്ദുക്കൾക്കറിയാം. എന്നാൽ സാധാരണക്കാരായ മനുഷ്യൎക്കെല്ലാവൎക്കും അതു യോജിക്കുകയില്ലെന്നും അവരുടെ ആരാധനക്കുള്ള അഭീഷ്ടത്തെ ഉണൎത്തുവാൻ അതു പൎയ്യാപ്തമായിത്തീരുകയില്ലെന്നും അവർ അറിഞ്ഞിട്ടുണ്ട്. വാസ്തവത്തിൽ വൈഷ്ണവന്മാർ വൈഷ്ണവക്ഷേത്രങ്ങളിലും ശാക്തന്മാർ ശക്തിക്ഷേത്രങ്ങളിലും മാത്രം ആരാധന നടത്തുന്നതായി നാം കാണുന്നുണ്ട്. ശാക്തന്മാരുടെ ക്ഷേത്രങ്ങളിലെ ആരാധനാരീതി മിക്ക വൈഷ്ണവന്മാൎക്കും അസഹ്യമായി തോന്നാം. അതേ ദേവിയെ പ്രതിഷ്ഠിച്ചിരിക്കുന്ന മററു ക്ഷേത്രങ്ങളിലെ അസ്പൃശ്യതാനിയമം അവിടെ കണ്ടില്ലെന്നു വരാം. അസ്പൃശ്യരെല്ലാം ഒരു വൎഗ്ഗത്തിൽ പെട്ടവരോ, ഒരു ഭാഷ സംസാരിക്കുന്നവരോ, ഒരേ നിലയിലുള്ള പരിഷ്കാരത്തോടുകൂടിയവരോ അല്ല. അവരിൽ ഓരോ കൂട്ടൎക്കും അവരുടെ പ്രിയപ്പെട്ട ദൈവവും അവരുടെ ആത്മാവിനെ തൃപ്തിപ്പെടുത്തുന്ന ആരാധനാരീതികളും ഉണ്ട്. ഒരു വൎഗ്ഗത്തിൽപെട്ട ഒരുവൻ മറെറാരു വൎഗ്ഗക്കാരുടെ ക്ഷേത്രത്തിൽ പോയി ആരാധിക്കുകയോ, അതിനനുവാദം നല്കപ്പെടുകയോ പതിവില്ല. എന്തെന്നാൽ, അവിടത്തെ ആരാധനാരീതി അവന്റെ ഭക്തിയെ ഉണൎത്തുവാൻ ഇടയില്ല. ഒരു വൎഗ്ഗക്കാരെ മറെറാരു വൎഗ്ഗക്കാരുടെ ക്ഷേത്രങ്ങളിൽ കടക്കുന്നതിനും, ആരാധിക്കുന്നതിനും അനുവദിക്കാത്തതുകൊണ്ട് ഒരു ബുദ്ധിമുട്ടുമുണ്ടാകുന്നില്ലെന്നല്ല, അതുകൊണ്ടു തീരെ മോശവുമില്ല. ക്രിസ്ത്യാനികളിൽ പുത്തൻകൂറുകാരെ റോമൻകത്തോലിക്കരുടെ പള്ളിയിൽ ആരാധിക്കുന്നതിനനുവദിക്കുന്നില്ല. അതുകൊണ്ട് അവൎക്കൊരു കഷ്ടപ്പാടും കുറച്ചിലും ഉണ്ടാകുന്നുമില്ല. എന്നാൽ ഇതാണ്

ഇംഗ്ലീഷുവിദ്യാഭ്യാസം ലഭിച്ചവർ, ഏറക്കുറെ ആംഗ്ലേയസമ്പ്രദായത്തെ ഇഷ്ടപ്പെടുന്ന നാം, അറിയാത്തത്. ഈ അറിവില്ലായ്മയാണ ഹരിജനങ്ങൾക്കു സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശനാനുവാദം നല്കുന്നമെന്ന ഇന്നത്തെ വിവാദവിഷയത്തിന്നുള്ള മൂലഹേതു. ഹരിജനങ്ങൾക്കു മററു ക്ഷേത്രങ്ങളിലെ പൂജ കണ്ടാൽ കൊള്ളാമെന്ന് നാടകമോ അഥവാ മററു 'തമാശ'കളോ കാണുവാൻ പോകുമ്പോഴത്തെപ്പോലെ ആഗ്രഹമുണ്ടായിരിക്കാം. എന്നാൽ അത് അവരുടെ ഉന്നതിക്കു തീരെ സഹായിക്കുന്നൊന്നല്ല. ഹരിജനങ്ങൾക്കു സവൎണ്ണഹിന്ദുക്ഷേത്രങ്ങളിലെ ആരാധനാമന്ത്രം അറിയുവാൻ സാധിക്കയില്ല. അതു സംസ്കൃതത്തിലാണ്. വിശിഷ്യാ ആ മന്ത്രംകൊണ്ടുള്ള ഫലത്തെപ്പററി അവൎക്കു പാരമ്പൎയ്യവഴിക്കുള്ള ബഹുമാനമുണ്ടാകുകയില്ല; അതിൽ അവൎക്കു വിശ്വാസവുമില്ല. എന്നാൽ സവൎണ്ണഹിന്ദുക്കൾക്കിവയെല്ലാമുണ്ട്. ഇതൊന്നുമില്ലാതെ അവരുടെ ക്ഷേത്രപ്രവേശനം അവരുടെ മിഥ്യാസക്തിയെ പൂരിപ്പിക്കുവാൻ മാത്രം സഹായിക്കുന്നതും, എന്നാൽ അതുകൊണ്ടു മാത്രം അവൎക്കു യാതൊരുപകാരവും സിദ്ധിക്കാത്തതുമാണ്. സാധാരണയായി അസ്പൃശ്യർ പരിഷ്കാരത്തിൽ വളരെ പിന്നണിയിൽ നില്ക്കുന്നവരും, പെരുമാററത്തിൽ തീരെ വൃത്തിഹീനന്മാരും, പുതിയ ആദൎശങ്ങളെ മനസ്സിലാക്കുവാൻ പ്രാപ്തിയില്ലാത്തവരുമാണ് എന്നുള്ളതു വിസ്മരിക്കാവുന്നതല്ല. ഹരിജനങ്ങളുടെ ഒരു പ്രത്യേക ദേശത്തുള്ള ഒരു പ്രത്യേക വൎഗ്ഗക്കാരിൽ ഒരു വലിയ ഭൂരിഭാഗം ആളുകളും, അവരുടെ ഇപ്പോഴത്തെ ആരാധനാരീതികൊണ്ടു തൃപ്തിപ്പെടുന്നില്ലെന്നുള്ളതിലേക്കു യാതൊരു ലക്ഷ്യവുമില്ല. തന്മൂലം ഒരു പ്രത്യേക ക്ഷേത്രത്തിൽ കടക്കുന്നതിനും ആരാധിക്കുന്നതിനും അവൎക്കനുവാദം നല്കാത്തത് അവരുടെ ഉയൎന്ന രീതിയിലുള്ള ആരാധനാസക്തിയെ നശിപ്പിക്കുവാൻ ഇടവരുത്തുന്നതാണെന്ന് അവർ വിചാരിക്കുന്നതായി തോന്നുന്നുമില്ല. ഹരിജനങ്ങളുടെ ഒരു സ്ഥലത്തുള്ള ഒരു പ്രത്യേക വൎഗ്ഗത്തിൽ ചിലർ, അവരുടെ ചുററുപാടിൽനിന്ന് ഉയൎന്നുനില്ക്കുന്നുണ്ടായിരിക്കാം. എന്നാൽ അവരുടെ വൎഗ്ഗം മുഴുവൻ ആ നിലയെ പ്രാപിച്ചിരിക്കയില്ല. അതിനാൽ ക്ഷേത്രങ്ങൾ തുറക്കുന്നതിനാൽ ഭൂരിപക്ഷം ആളുകൾക്കും ഒരു ഫലവും ഉണ്ടാകയില്ല—അവരുടെ മനഃസ്ഥിതിക്കു യോജിക്കാത്ത വിധമുള്ള അവിടത്തെ ആരാധനാരീതി അവൎക്കു യാതൊരു തൃപ്തിയും ഉണ്ടാക്കുന്നതല്ല.

ഒരു ക്ഷേത്രത്തിൽ ഒരു പ്രത്യേക ജാതിക്കാരെ കടക്കുവാൻ അനു

വദിക്കാത്തതെന്താണെന്നു സാധാരണ ചോദിക്കാറുണ്ട്. മഹാത്മാഗാന്ധി ഉൾപ്പെടെ സകല നവീകരണക്കാരും, ക്ഷേത്രത്തിൽ ആരാധനക്കു വരുന്നവരെ എല്ലാം ശുചിയായി വരുവാൻ നിർബ്ബന്ധിക്കുവാനുള്ള ക്ഷേത്രാധികൃതന്മാരുടെ അധികാരം സമ്മതിക്കുന്നുണ്ട്. അസ്പൃശ്യതയെ എതിൎത്തിരുന്നവരിൽ പ്രമാണിയായ സ്വാമി വിവേകാനന്ദൻ പോലും, ബേലൂർ എന്ന സ്ഥലത്തെ രാമകൃഷ്ണക്ഷേത്രത്തിൽ പോകുന്നവരാരും ചെരിപ്പ് ഇട്ടുകൊണ്ടു പോകുവാൻ പാടില്ലെന്നു വിരോധിക്കയുണ്ടായി. ചെരിപ്പു പുറമെ വെക്കുവാൻ അദ്ദേഹം അവരെ നിർബ്ബന്ധിച്ചു. അതിനെ ഇന്നത്തെ നവീകരണക്കാർ അനുവദിക്കുന്നപക്ഷം, ക്ഷേത്രാധികൃതന്മാൎക്കു ക്ഷേത്രത്തിൽ വരുന്നവരുടെ ശുദ്ധത്തെ അവൎക്കു തൃപ്തിപ്പെടുന്നവിധം നിർബ്ബന്ധിക്കുവാനും അധികാരം നല്കേണ്ടതാണ്. അല്ലാതെ, നവീകരണക്കാരുടെ ഇഷ്ടമുള്ള ശുദ്ധത്തെ പററിയ ബോധമല്ല വേണ്ടതു്. മതവിശ്വാസമുള്ള ഹിന്തുക്കളുടെ ഈ ശുദ്ധം കൎമ്മാനുഷ്ഠാനങ്ങൾക്കാവശ്യമുള്ള ശുദ്ധമാണ്. അല്ലാതെ ശുചിയായ—അലക്കിയ മുണ്ടിൻെറ—ശുദ്ധമല്ല. എന്നാൽ കൎമ്മാനുഷ്ഠാനങ്ങൾക്കാവശ്യമുള്ള ഈ ശുദ്ധം ഇന്നത്തെ ശസ്ത്രജ്ഞന്മാർ മുറിവുകൾക്കു പഴുപ്പു വരാതിരിക്കുവാൻവേണ്ടി അനുഷ്ഠിക്കുന്ന ശുചിത്വംപോലെ വളരെ പ്രയാസമുള്ള ഒന്നാണ്. നമ്മൾപോലും, വിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ഉയൎന്ന ഹിന്ദുക്കൾപോലും, ആ ശുദ്ധ നിയമത്തെ അനുസരിച്ചു പെരുമാറുവാൻ വളരെ പ്രയാസപ്പെടേണ്ടി വരുന്നു. ഈ അസ്പൃശ്യൎക്കു സാധാരണയായി കൎമ്മാനുഷ്ഠാനങ്ങൾക്കാവശ്യമുള്ള ഈ ശുദ്ധിയുടെ സൂക്ഷ്മബോധം അഥവാ വൈശിഷ്ട്യം മനസ്സിലാകുന്നതല്ല; ആ നിയമങ്ങളെ അനുസരിച്ചു പ്രവൃത്തിക്കുവാൻ സാധിക്കയില്ലെന്നു മാത്രമല്ല, അതിനുള്ള വഴിയുമുണ്ടാകയില്ല. ഇന്നത്തെ ശസ്ത്രവൈദ്യന്മാൎക്ക്, പരിചയപ്പെട്ടിട്ടില്ലാത്ത ഒരാൾക്ക്, മുറിവു പഴുക്കാതിരിപ്പാനുള്ള ശുചിത്വനിയമങ്ങളെ എല്ലാം അറിഞ്ഞു പ്രവൃത്തിക്കുവാൻ സാധിക്കുന്നതല്ലെന്ന് അറിയാം; അഥവാ, അറിയാമെന്നു പറയുന്നപക്ഷം, അവൎക്ക് അതിനെ വിശ്വസിക്കുവാൻ അസാദ്ധ്യമാണ്. അതുപോലെതന്നെ ഉപദേശശുദ്ധിയുള്ള ഹിന്ദുക്കളും തങ്ങൾ അനുഷ്ഠിക്കുന്ന വിധത്തിലുള്ള കൎമ്മാനുഷ്ഠാനങ്ങൾക്കാവശ്യമുള്ള ശുദ്ധത്തിനുവേണ്ട നിയമങ്ങളെ അനുസരിച്ചു പ്രവൃത്തിക്കുവാൻ അസ്പൃശ്യൎക്കു സാധിക്കുകയില്ലെന്നുതന്നെ വിശ്വസിക്കുന്നു. ഈ ശുദ്ധംകൂടാതെ അവരുടെ പൂജാദികൎമ്മങ്ങൾ നടത്തുവാൻ സവൎണ്ണഹിന്ദുക്കൾക്കു സാദ്ധ്യമല്ല. അതിനാൽ അവർ ശസ്ത്ര

വൈദ്യൻ സാധാരണ മനുഷ്യരെ ശസ്ത്രപ്രയോഗം ചെയ്യുന്ന മുറിയിൽ നിന്നും അകററി നിറുത്തുന്നതുപോലെ അസ്പൃശ്യരെ ക്ഷേത്രങ്ങളിൽ നിന്നും അകററി നിറുത്തിയിരിക്കുന്നു.

ദി ഇന്ത്യൻ മിറർ.

---

## ക്ഷേത്ര പ്രവേശനക്ഷോഭം.

---

മിസ്റ്റർ ഗാന്ധിയും അദ്ദേഹത്തിന്റെ ബുദ്ധിശാലികളായ ചില അനുഗാമികളും കൂടി ആരംഭിച്ചതും, നടത്തിവരുന്നതും ആയ അവൎണ്ണരുടെ ക്ഷേത്രപ്രവേശക്ഷോഭത്തെപ്പററി ഞങ്ങൾക്ക് ഐകകണ്ഠ്യേനയുള്ള പ്രതികൂലഭാവത്തിനു കാരണങ്ങളായ പ്രമാണങ്ങളെ ഞങ്ങൾ വിനയപൂൎവ്വം സംക്ഷേപിച്ചുകൊള്ളുന്നു.

1. ഈ ക്ഷോഭത്തിനു ഹേതുഭൂതന്മാരായവരുടെ ഐഹികാവസ്ഥ എന്തുതന്നെയായിരുന്നാലും അവൎക്കു ഹിന്ദുമതത്തെപ്പററിയും, ഹിന്ദുസമുദായവ്യവഹാരശാസ്ത്രത്തെപ്പററിയും ഉള്ള ശരിയായ പരിജ്ഞാനം ഉണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അവരുടെ വാദം വിജയിയാകുന്നപക്ഷം അതു മഹത്തായ ഹിന്ദുമതതത്വങ്ങൾക്കും, അതിന്റെ സനാതനധൎമ്മങ്ങൾക്കും ഹാനികരമാണ്.

2. ഹിന്ദുമതപ്രകാരം വൎണ്ണാശ്രമധൎമ്മങ്ങളുടെ പരമോദ്ദേശം, ഐഹികജീവിതത്തിലുള്ള സമ്മിശ്രങ്ങളായ അനുഭവങ്ങളും നാനാത്വങ്ങളും, പരമാത്മാവും തങ്ങളിലുള്ള അതിശ്രേഷ്ഠമായ ഐക്യതയെ ഗ്രഹിക്കുന്നതു് മോക്ഷപ്രാപകമാണെന്നാണ്. വ്യക്തികളുടേയും സമുദായങ്ങളുടേയും ജീവവികാസസങ്കല്പം അനുസരിച്ചു നോക്കിയാലും ഇതു പരമാൎത്ഥമാണെന്നു പ്രത്യക്ഷപ്പെടുന്നതാണ്. ജന്മം ഒരു ആകസ്മിക സംഭവമല്ലെന്നുമാണ് ഹിന്ദുമതം ഘോഷിക്കുന്നതു്. മുജ്ജന്മങ്ങളിൽ ഓരോരുത്തരും ചെയ്തിരുന്ന കൎമ്മബന്ധങ്ങളെ അനുഭവിക്കുന്നതിന് അനുയോജ്യങ്ങളായ കുഡുംബങ്ങളിലാണ് ഓരോരുത്തരും വീണ്ടും ജനിക്കുന്നതു്. ജീവിതപരമോദ്ദേശമായ മോക്ഷപദത്തെ പ്രാപിക്കുന്നതിനു മുമ്പു ഓരോരുത്തരും ഈ ജന്മത്തിൽ തങ്ങൾക്കുള്ള മുജ്ജന്മകൎമ്മബാദ്ധ്യതകളെ നിൎവ്വഹിക്കണം. നീചന്മാർ മുജ്ജന്മങ്ങളിലുള്ള തങ്ങളുടെ കൎമ്മങ്ങളാൽ അശുദ്ധവംശജാതന്മാരായിത്തീരുന്നതുകൊണ്ട് സനാതനധൎമ്മികളായ സവൎണ്ണർ അവരുമായി സംസൎഗ്ഗം ചെയ്യുകയോ, അവരെ

സ്പർശിക്കുകയോ, അടുത്തു പെരുമാറുന്നതിന് അനുവദിക്കുയോ ചെയ്തിരുന്നില്ല. ഹിന്ദുമതതത്വങ്ങൾപ്രകാരം എല്ലാ ജീവികൾക്കുംപാപമാർഗ്ഗങ്ങളെ ത്യജിച്ചു ത്യാഗബുദ്ധിയോടും, ദൈവഭക്തിയോടുംകൂടി ജീവിക്കാം. എന്നാൽ ബാഹ്യങ്ങളായ പ്രവൃത്തികളാലോ, ഭൗമികങ്ങളായ സ്ഥാപനങ്ങളാലോ, ഇതു സാദ്ധ്യമാകുന്നതല്ല.

3. കൂടാതെ അനേകകാലങ്ങൾക്കു മുമ്പുമുതൽതന്നെ സവർണ്ണരും, അവർണ്ണരും സ്നേഹത്തോടും, സൌഹാർദ്ദത്തോടും കൂടിത്തന്നെയാണു വർത്തിച്ചിരുന്നത്. അവർണ്ണരുടെ ഐഹികമായും മതപരമായുമുള്ള ജീവിതപന്ഥാവിനെ നന്നാക്കിത്തീർക്കാൻ സവർണ്ണർ ഇപ്പോഴും എപ്പോഴും ജാഗത്രൂകന്മാരാണ്.

4. നേരെമറിച്ച് അവർണ്ണർ എല്ലാവരും 'ഹരിജനങ്ങ' (അതായതു ദൈവഭക്തിയുള്ളവർ) ളാണെന്നുള്ള സിദ്ധാന്തവും, സവർണ്ണഹിന്ദുക്കൾ അവരെ തുടരെത്തുടരെയുള്ള ദുർന്നീതികൊണ്ട് അത്യധികം പീഡിപ്പിക്കുകയും, അമർച്ച ചെയ്യുകയും മററും ചെയ്യുവെന്നുള്ള പ്രവാദവും യഥാർത്ഥമല്ല. ഇതിനെ സാധൂകരിക്കുന്നതിനു ഹിന്ദുമതചരിത്രത്തിൽ യാതൊരു ലക്ഷ്യങ്ങളുമില്ല.

അതുപോലെതന്നെ ജനസംഖ്യക്കണക്കിൽ "ഹിന്ദുക്കൾ" എന്നു കാണുന്നവർക്കെല്ലാം പൊതുവേയുള്ള എല്ലാ ഹിന്ദുദേവാലയങ്ങളിലും പ്രവേശനത്തിനും, ആരാധനക്കും അവകാശമുണ്ടെന്നുള്ള സിദ്ധാന്തവും ശരിയല്ല. പൊതുസ്ഥാപനങ്ങളായ റോഡുകൾ, ആശുപത്രികൾ മുതലായവ പൊതുസ്വത്തിൽനിന്നും നിർമ്മിക്കപ്പെട്ടിട്ടുള്ളതുപോലെ പൊതുസ്ഥാപനങ്ങളായ ദേവാലയങ്ങൾ ഈ രാജ്യത്തിൽ എങ്ങും തന്നെയില്ല. രണ്ടാമതായി ശാസ്ത്രോക്തങ്ങളായ വിധികൾ അനുസരിച്ചാണ് നാം ഇന്നു കാണുന്ന ദേവാലയങ്ങൾ എല്ലാം സ്ഥാപിക്കപ്പെട്ടിട്ടുള്ളത്. സ്ഥാപകന്മാരുടെ ഉദ്ദേശം പ്രധാനമായി സ്വന്ത ഈശ്വരാരാധനാസൌകര്യവും, തങ്ങളെപ്പോലെ അനുവർത്തിക്കുന്ന മററു സനാതനധർമ്മികളുടെ സൌകര്യവും മാത്രമായിരുന്നു.

ദി ഇന്ത്യൻ മിറർ.

---

# ക്ഷേത്രപ്രവേശനബില്.

## പ്രതിപക്ഷാഭിപ്രായത്തെപ്പറ്റിയുള്ള വാദം.

(സര്ദാര് എം. ഡാലല്, അഹമ്മദബാദ്)

നിയമനിര്മ്മാണസഭയില് മിസ്റ്റര് സി. എസ്സ്. രംഗയ്യരാല് പ്രസ്താവിക്കപ്പെട്ട ക്ഷേത്രപ്രവേശനപ്രശ്നവും അയിത്തോച്ചാടനവിഷയവും സനാതനധര്മ്മാനുഷ്ഠാനതല്പരന്മാരായ ഹിന്ദുക്കളെ ഒന്നാകമാനം ഇളക്കിമറിച്ചിരിക്കുന്നു. ഹിന്ദുസമുദായ ഐക്യത്തെ ഇതു് ഛിന്നഭിന്നമാക്കിത്തീര്ക്കുമെന്നുള്ളതിനു സംശയമില്ല. ക്ഷേത്രപ്രവേശോത്സാഹകന്മാരുടെ ഏക ആകാംക്ഷ അവര്ണ്ണര്ക്കു, സവര്ണ്ണര്ക്കു സമമായ ഒരു സ്ഥാനം സമുദായത്തില് അനുവദിക്കുന്നതിനാണല്ലോ. അവര്ണ്ണര്ക്കു ക്ഷേത്രപ്രവേശാധികാരം നിയമപ്രകാരം അനുവദിച്ചുകൊടുക്കുന്നപക്ഷം അവര്ക്കു ഹിന്ദുസമുദായത്തില് സവര്ണ്ണര്ക്കു തുല്യമായ ഒരു സ്ഥാനം സിദ്ധിക്കുമോ എന്ന വിഷയത്തെപ്പറ്റി വിവേചിക്കുന്നതിനുള്ള ഉദ്ദേശത്തെ ആസ്പദമാക്കീട്ടാണു് ഈ ലേഖനം എഴുതീട്ടുള്ളതു്.

1. അവര്ണ്ണര്ക്കു ക്ഷേത്രപ്രവേശാവകാശം അനുവദിക്കുന്നതായാല് ഹിന്ദുസമുദായത്തില് സവര്ണ്ണര്ക്കു തുല്യമായ ഒരു സ്ഥാനം അവര്ക്കു കിട്ടുമോ?

2. മതസംബന്ധമായ വിഷയങ്ങളില് ഗവര്മ്മെന്റിന്റെ മദ്ധ്യസ്ഥത്തിനു് എത്രത്തോളം ഔചിത്യമുണ്ടു്?

3. നിയമനിര്മ്മാണസഭയെ ആദരിക്കയില്ലെന്നും ഗവര്മ്മെന്റിന്റെ എതിരുകക്ഷികളാണെന്നും പ്രതിജ്ഞ ചെയ്തിട്ടുള്ള കാണ്ഗ്രസ്സുകാര്ക്കു ഈ ബില് പാസ്സാകുവാന് വൈസ്രായിയോടു് അപേക്ഷിക്കുന്നതിനു ലജ്ജ തോന്നുന്നില്ലേ?

സമുദായ ഐക്യതക്കുവേണ്ടി മുറവിളി കൂട്ടുന്ന ഇക്കാലത്തു് ഹിന്ദുസമുദായത്തിനു തന്നെ ഐക്യതയില്ലാതാക്കിത്തീര്ക്കുന്നതുകൊണ്ടു് എന്തു വിശേഷമാണുള്ളതു്?

വിദ്യാഭ്യാസസംബന്ധമായും ദ്രവ്യകാര്യസംബന്ധമായുമുള്ള ഉയര്ച്ചയാണു സഫലമായ സാമുദായികപരിഷ്കരണത്തിനും, അതിന്റെ സ്ഥിരതക്കും കാരണമായിട്ടുള്ളതു് എന്നാണു് എന്റെ അഭിപ്രായം. അവര്ണ്ണരുടെ വിദ്യാഭ്യാസസംബന്ധമായും ദ്രവ്യകാര്യസംബന്ധമായുമുള്ള ശോചനീയാവസ്ഥയെ പരിഷ്കരിക്കുന്നതിനു് ആരും വിസമ്മതിക്കുന്നത

ല്ലാ. ആക്ഷം വിസമ്മതവുമില്ല. സാമുദായികമായ ഉയൎച്ചക്ക് ഇതു രണ്ടും അത്യന്താപേക്ഷിതങ്ങളാകുന്നു. ക്ഷേത്രപ്രവേശനവാദം അവരുടെ സമുദായപരിഷ്കരണത്തെ ഒട്ടും സഹായിക്കുകയില്ല. അതുകൊണ്ടു ഹിന്ദുസമുദായത്തിൽ സവൎണ്ണൎക്കു തുല്യമായ ഒരു സ്ഥാനം ക്ഷേത്രപ്രവേശംകൊണ്ടു മാത്രം അവൎക്കു സിദ്ധിക്കുകയില്ല. അവൎണ്ണരുടെ സമുദായപരിഷ്കരണത്തിനു മററനേകം അവസരങ്ങളും, സൌകൎയ്യങ്ങളും ഉള്ളപ്പോൾ ക്ഷണികങ്ങളായ മാറ്റങ്ങളിൽകൂടി അവർ ത്വരിതഗമനം ചെയ്യുന്നതെന്തിനാണ്? ഈസ്റ്റിൻഡ്യാകമ്പനിക്കാരിൽനിന്നും, ബ്രിട്ടീഷ് പാർലിമെൻറ് ഇൻഡ്യാഭരണം വീണ്ടെടുത്ത കാലംമുതൽ മതസംബന്ധമായ കാൎയ്യങ്ങളിൽ ഇടപെടാതേയും, ഏകപ്രമാണാനുസാരമായ ഭരണനയം ഉപയോഗിച്ചും, രാജ്യത്തെ ക്ഷേമമായി ഭരിച്ചുവന്നിരുന്നു. ഈ വിഷയത്തെ മുൻനിൎത്തികൊണ്ടാണ് അനേകം ഗൌരവമേറിയ നിശ്ചയങ്ങളും, വിളംബരങ്ങളും രാജാക്കന്മാർ ചെയ്തിട്ടുണ്ടായിരുന്നത്. കാൺഗ്രസ്സുകാർ സ്വീകരിച്ചിരിക്കുന്ന അടിസ്ഥാനങ്ങളായ അവകാശങ്ങളുടെ സാരവും, മതസംബന്ധങ്ങളായ വ്യാപാരങ്ങളിൽ ഏൎപ്പെടുകയില്ലെന്നുള്ളതാകുന്നു. കാൺഗ്രസ്സിൻെറ സൎവ്വാധികാരി പിന്നെ എന്തുകൊണ്ടാണ് ഗവൎമ്മെൻറിൻെറമാദ്ധ്യസ്ഥ്യം അപേക്ഷിക്കുകയും, ആപൽക്കരങ്ങളായ അവകാശങ്ങളെ സൃഷ്ടിക്കുകയും, തൻെറസൌകൎയ്യത്തിന്നനുകൂലമായി മനസ്സാക്ഷിയെ വഞ്ചിച്ചു് പ്രവൎത്തിക്കുകയും ചെയ്യുന്നത്? നിയമസ്ഥാപകന്മാരോടുള്ള പ്രതികൂലഭാവത്തിന്നു മുഖ്യപ്രേരകനായ മിസ്റ്റർ ഗാന്ധി ഈ ബിൽ പാസ്സാക്കുന്നതിൽ നിയമനിൎമ്മാണസഭയുടെ സഹായം അപേക്ഷിക്കുന്നത് അപമാനകരംതന്നെ. ഈ രണ്ട് അഭിപ്രായങ്ങൾക്കും തമ്മിൽ യോജിപ്പുണ്ടോ? 'പൈശാചികമായ ഗവൎമ്മെൻറി'ൻെറയും, 'മായാമന്ദിര'ങ്ങളുടേയും സഹായസഹകരണങ്ങളുടെ ആവശ്യവും, നിയമസ്ഥാപകന്മാരോടുള്ള പ്രതികൂലഭാവവും തമ്മിൽ യോജിക്കുന്നുണ്ടോ? യുക്തിവാദങ്ങൾകൊണ്ട് സാധിക്കാത്ത ഒരു കാൎയ്യം, നിയമസഭമൂലം എങ്ങിനെയാണ് സാധിക്കുന്നതു്? നിയമസഭക്ക് ഭൂരിപക്ഷാഭിപ്രായത്തെ മാത്രം ഗണിച്ച്, ഈ ബിൽ പാസ്സാക്കുവാൻ യാതൊരു അവകാശവും, അധികാരവുമില്ല. യഥാൎത്ഥമായ നവീകരണം സാദ്ധ്യമാകുന്നതിന്ന്, ഒരു രാജ്യത്തിലെ എല്ലാ ശക്തികളും ഒത്തൊരുമിച്ച് പ്രവൎത്തിക്കാത്തപക്ഷം, പ്രയാസമാണെന്നുള്ള പതനത്തിൽ, നമ്മുടെ രാഷ്ട്രീയപ്പോരാട്ടംകൂടി എത്തിക്കഴിഞ്ഞിരിക്കുന്നു. ഹിന്ദുസമുദായത്തിൽ മുമ്പെതന്നെ വളരെ വിഭാഗങ്ങ

ളും, കലാപങ്ങളും ഉണ്ടു്. വീണ്ടും ഈ വ്യത്യാസങ്ങളേയും, കലാപങ്ങളേയും വൎദ്ധിപ്പിക്കുന്നതിന്നാണോ നാം പരിശ്രമിക്കേണ്ടതു്? അവൎണ്ണൎക്കു ക്ഷേത്രപ്രവേശാനുവാദം ആശാസ്യമെന്നുതന്നെ വിചാരിക്കുക. അങ്ങിനെ സമ്മതിക്കുന്ന പക്ഷവും, ആ വിഷയത്തെപ്പററി വിചിന്തനംചെയ്യുന്നതിന്നു് അനുയോജ്യമായ അവസരം ഇതല്ല. നിയമസഭയിൽ ഈ ബില്ൽ ഒരു നിയമമായിത്തീൎന്നാലും യാഥാസ്ഥിതികന്മാരായ സവൎണ്ണഹിന്ദുക്കൾ അവരുടെ മതസംബന്ധമായ വിശ്വാസങ്ങളെ അനുവൎത്തിച്ചു് ജീവിക്കുകയും, വേണ്ടിവന്നാൽ ജീവനെക്കൂടി ബലി കൊടുക്കുകയും ചെയ്യും. ചുരുക്കത്തിൽ പറഞ്ഞാൽ, രാജ്യത്തിൽ പരസ്പരനിഗ്രഹത്തിനു കാരണമായ ഒരു മഹായുദ്ധം ഉണ്ടാവുകയും ചെയ്യാം. ഇതു് ആശാസ്യമാണോ? അതിനാൽ സകലവിധത്തിലും സൂക്ഷ്മമായി പരിശോധിച്ചതിൽ ക്ഷേത്രപ്രവേശനവിഷയത്തെ തിരസ്കരിക്കണമെന്നുള്ള എന്റെ അനിവാൎയ്യമായ സമാപ്തിയോടുകൂടി ഈ ലേഖനം അവസാനിപ്പിച്ചുകൊള്ളുന്നു.

ദി ഇന്ത്യൻ മിറർ.




## വേദങ്ങളും അയിത്തവും.

ഒരു ആംഗ്ലേയകാരന്റെ സംശയം.

'ഇൻഡ്യൻ മിറർ' പത്രാധിപക്കു്.

സർ,

അയിത്തോച്ചാടനവിഷയത്തെപ്പററി നിങ്ങൾ അയച്ചുതന്ന 'ഇൻഡ്യൻ മിറർ' എന്ന പത്രത്തിന്റെ രണ്ടു പ്രതി കിട്ടി. ഞാൻ അഭിപ്രായഭേദമുള്ള ഒരു രീതിയിൽ അല്ല ഇതു് എഴുതുന്നതു്. ഹിന്ദുമതത്തെപ്പററിയും, അതിന്റെ ഗൂഢതത്വങ്ങളെപ്പററിയും ആദ്യമായി പഠിക്കുന്ന ഒരു വിദ്യാൎത്ഥിയുടെ നിലയിൽ മാത്രമാണു് ഞാൻ എഴുതുന്നതു്. വേദങ്ങളിൽ മാത്രമല്ല, സ്മൃതികളിലും അയിത്തത്തിന്നു സ്പഷ്ടമായ അനുവാദം ഉണ്ടെന്നു നിങ്ങളുടെ ലേഖകൻ അഭിപ്രായപ്പെടുന്നു എന്നു ജനുവരി 21-ാംനു-യിലെ പ്രതി നോക്കിയാൽ പ്രത്യക്ഷപ്പെടുന്നതാണു്. ഈ സംഗതിയെപ്പററി ശ്രേഷ്ഠന്മാരും, ഇൻഡ്യാക്കാരുമായ

ഒരു സ്നേഹിതൻ എന്നോടു പറകയുണ്ടായി. വേദങ്ങളും സ്മൃതികളും ഇതു് അനുവദിക്കുന്നില്ലെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. വേദകാലങ്ങൾക്കു മുമ്പു് ഉണ്ടായിരുന്ന ഒരു ജാതിഭ്രഷ്ടിനെ ആരോപിച്ചു് പറയുന്നതോ, മറ്റോ ആണെന്നു ഞാനും വിചാരിക്കുകയുണ്ടായി. വർണ്ണാശ്രമങ്ങളെപ്പററിയുള്ള പ്രസ്താവം ഋഗ്വേദം, പത്താം പുസ്തകത്തിൽ മാത്രമേയുള്ളു എന്നാണു് ഞാൻ ധരിച്ചിട്ടുള്ളതു്. അഥർവ്വണവേദത്തിൽ ഇതിനെപ്പററിയുള്ള പ്രസ്താവംതന്നെയില്ല. ബാക്കി രണ്ടു വേദങ്ങളെപ്പററിയുള്ള സൂക്ഷ്മജ്ഞാനം എനിക്കുണ്ടെന്നു ഞാൻ നടിക്കുന്നുമില്ല. വർണ്ണവ്യത്യസ്ഥതയുടെ ആരംഭം, വേദകാലത്തിനു മുമ്പുള്ളതാണെന്നും, ആൎയ്യന്മാരുടെ കാലത്തു് ഉണ്ടായതല്ലെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. ആൎയ്യന്മാർ വർണ്ണവ്യത്യാസങ്ങൾ, അവരുടെ ജീവിതസൌകൎയ്യത്തിനുവേണ്ടി അനുഷ്ഠിച്ചിരുന്നുവെന്നും, ഇന്നത്തെ ജാതിവ്യവസ്ഥ, അതിൽനിന്നും ഉൽഭൂതമാണെന്നും ആണു്, ഞാൻ ഉദ്ദേശിക്കുന്നതു്. വേദകാലത്തുതന്നെ അയിത്തത്തിനു് അനുവാദമുള്ളപക്ഷം ഈ അഭിമതം നിലനില്ക്കയില്ല. വേദങ്ങളിൽ ഇതിനെപ്പററി യാതൊരു പ്രസ്താവവും ഇല്ല. മേൽപറഞ്ഞ വാദകാരണങ്ങളുടെ സംശയനിവൃത്തി വരുത്തിത്തന്നാൽ കൊള്ളാമായിരുന്നു. ഒരു പ്രത്യേകാഭിപ്രായത്തെ സാധൂകരിക്കാൻവേണ്ടി, മേൽപറഞ്ഞ അഭിപ്രായങ്ങളെ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതോ, അഥവാ യഥാർത്ഥമായ വാസ്തവമാണോ ഇതു്, എന്നു് അറിയുന്നതിനും ഞാൻ കാംക്ഷിക്കുന്നു.

ലണ്ടൻ,
മാർച്ച്. } നിങ്ങളുടെ സ്നേഹിതൻ.

മറുവടി.

മേൽപറഞ്ഞ ലേഖനകർത്താവായ ശ്രീമാൻ മനമോയ് സി. പാണ്ഡ്യ, താഴെ വിവരിക്കുന്നപ്രകാരം പ്രസ്താവിച്ചുകാണുന്നു.

സർ,

1933 ജനുവരി 21-ാംനു- നിങ്ങളുടെ 'ഇൻഡ്യൻ മിറർ' എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന, എന്റെ ലേഖനത്തിൽ പ്രസ്താവിക്കപ്പെട്ടിരുന്നതും, വേദങ്ങളെ പ്രമാണമാക്കി അയിത്തത്തിനു ഹിന്ദുമതത്തിൽ ഒരു പ്രധാന സ്ഥാനം ഉണ്ടെന്നുള്ളതും ആയ എന്റെ വാദങ്ങളെപ്പററി, ലണ്ടൻ ലേഖകന്റെ അന്വേഷണങ്ങൾക്കു സമാധാ

നമായി എനിക്കു പറയുവാനുള്ള സംഗതികൾ താഴെ പറയുന്ന പ്രമാണങ്ങളെ ആസ്പദമാക്കീട്ടാണ്.

1. 'പഞ്ചജനാ' (അതായത്, അഞ്ചു വംശങ്ങൾ ചേൎന്ന ജനങ്ങൾ) എന്ന വാക്ക് ഉപയോഗിച്ചിട്ടുള്ള അനവധി വാക്യങ്ങൾ, വേദങ്ങളിലുണ്ട്. (ഋഗ്വേദം 10—53—4, 1—89—10. വി. എസ്സ്. 25—28. അഥൎവ്വവേദം 7—6—1.) 'പഞ്ചജന' എന്ന വാക്കിൽ 'പഞ്ചമന്മാർ' എന്നു പറയപ്പെടുന്ന അഞ്ചാമത്തെ ഇനക്കാരും, ഉൾപ്പെടുന്നു. 'പഞ്ചമന്മാർ' എന്ന വാക്കിന്, അയിത്തമുള്ളവർ എന്നാണൎത്ഥം. ഈ വാക്ക്, തെക്കെ ഇൻഡ്യയിൽ ധാരാളമായി ഉപയോഗിക്കുന്നുമുണ്ട്. വേദകാലത്തുള്ള ശബ്ദശാസ്ത്രങ്ങളിൽ ഏററവും പ്രാചീനമായിട്ടുള്ളതും, വളരെ യശസ്സ് സമ്പാദിച്ചിട്ടുള്ളതുമായ 'യാസ്കനിരുക്തം' എന്ന ഗ്രന്ഥത്തിൽ 'പാഞ്ചജന്യം' എന്ന വാക്കിന് ചതുർവൎണ്ണങ്ങൾ എന്നും, 'പഞ്ചമന്മാർ' അല്ലെങ്കിൽ 'നിഷാദ്' എന്ന പദത്തിന് പഞ്ചമവൎണ്ണം എന്നും അൎത്ഥം വ്യവഹരിച്ചിട്ടുണ്ട്. വൎണ്ണങ്ങളുടെ സ്ഥാപനം ബ്രാഹ്മണശക്തി പ്രബലമായിട്ടുണ്ടായിരുന്നതും, വളരെ പുരാതനവുമായ ഋഗ്വേദകാലത്തുതന്നെ ഉണ്ടായതാണ്. അല്ലാതെ, നിങ്ങളുടെ ലേഖകൻ ഊഹിച്ചിട്ടുള്ളതുപോലെ പ്രാചീനനിവാസികളിൽനിന്നും ഉണ്ടായതല്ല. വേദകാലത്തുള്ള വൎണ്ണവ്യത്യാസം, ഓരോ തരക്കാരുടേയും വ്യാപാരവ്യത്യാസത്തെ അടിസ്ഥാനമാക്കീട്ടാണ്. എന്നാൽ ഈ വ്യത്യാസം ഹേതുവായിട്ട് അതിന്റെ യോഗാംശമായ ഭാഗങ്ങൾ തമ്മിൽ യാതൊരു പ്രതികൂലതയ്ക്കും കാരണമാകാതെയും, സാമുദായികസംഘടനയ്ക്ക് ഭിന്നതവരാതെയും, സംരക്ഷിക്കുവാൻ അക്കാലത്ത് സാധിച്ചിരുന്നു. ('പുരുഷസൂക്തം' നോക്കുക. ഋഗ്വേദം 10—90) 'നിഷാദ്' എന്ന പദത്തിന്റെ ശബ്ദാൎത്ഥം, മൃഗങ്ങളെവധംചെയ്ത് ഭക്ഷിക്കുന്നവൻ എന്നാണെന്നാണ് ചിലരുടെ അഭിപ്രായം. അതിൽ 'പഞ്ചമന്മാർ' അല്ലെങ്കിൽ 'അയിത്തക്കാർ' എന്ന തരക്കാരും ഉൾപ്പെടുന്നതാണ്. വേദകാലത്ത് അവരെ ഒരു പ്രത്യേക ഇനക്കാരായിട്ടാണ് വേദങ്ങളിൽ വ്യവഹരിച്ചുകാണുന്നതു. അതിനാൽ പഞ്ചമന്മാർ അല്ലെങ്കിൽ അയിത്തക്കാർ എന്നു പറയുന്ന കൂട്ടർ, പാപികളും നികൃഷ്ടന്മാരുമായി വളരെക്കാലം മുമ്പുമുതൽതന്നെ വൎത്തിച്ചിരുന്നതുകൊണ്ട്, സവൎണ്ണഹിന്ദുക്കളുമായുള്ള സഹവാസത്തിനു കൊള്ളരുതാത്തവർ ആയിത്തീൎന്നു. മുജ്ജന്മത്തിൽ ചെയ്ത നീചപ്രവൃത്തികൾനിമിത്തം, അവരെ ദൈവം ആ സ്ഥിതിയിൽ സൃഷ്ടിച്ചിരുന്നു. ലോകം

മുഴുവൻ ഒരു സജീവവസ്തുവാണെന്നും, ഏററവും നീചന്മാരെക്കൂടി തങ്ങളുടെ സഹോദരന്മാരെപ്പോലെ വിചാരിക്കണമെന്നും മററും, വാദിക്കുന്ന വേദാന്തമതതത്വങ്ങളെ അക്ഷരംപ്രതി അനുവർത്തിക്കുന്ന സനാതനധർമ്മികൾക്ക്, അവർണ്ണരോട്ട് വെറുപ്പിനു യാതൊരു കാരണവുമില്ല. അതിനാൽ അന്യായവും നിലനില്ക്കാത്തതുമായ ഈ കറ, സവർണ്ണരുടെ മേൽ ചുമത്തുന്നതു് നവീകരണക്കാരുടെ വലിയൊരു അറിവില്ലായ്മ തന്നെ എന്നുള്ളതിനു രണ്ടുപക്ഷമില്ല.

2. യജുർവേദത്തിലെ 'വാജസനേയസംഹിത'ത്തിലെ ഒരു വാക്യത്തെ അടിസ്ഥാനപ്പെടുത്തീട്ടാണ് എന്റെ വേറൊരു പ്രമാണം. മിസ്റ്റർ ഗ്രഫിത്ത് അതു പരിഭാഷപ്പെടുത്തിയിരിക്കുന്നതു നോക്കുക:—

യാഗപാത്രങ്ങളെ അഭിവാദ്യം ചെയ്തുകൊണ്ട് യാഗകർത്താവു പറയുന്നതു് പരിശോധിക്കുക. "ഈ പാത്രങ്ങളിൽ നീചന്മാരുടെ വല്ല അശുദ്ധവും ബാധിച്ചിട്ടുണ്ടെങ്കിൽ ഞാൻ ഇപ്പോൾ അതിനെ പുണ്യാഹംചെയ്യുന്നു; അതായതു ശുദ്ധമാക്കുന്നു."

മേൽപറഞ്ഞ വാക്യം യാഗസമയങ്ങളിൽ അതിനുപയോഗിക്കുന്ന പാത്രങ്ങളിൽ നീചന്മാരുടെ വല്ല അശുദ്ധതയും ബാധിച്ചിട്ടുണ്ടെങ്കിൽ, അതിനെ ശുദ്ധീകരിക്കുന്നതിനുവേണ്ടി ഉപയോഗിക്കുന്നതാകുന്നു. ഹീനജാതിക്കാരുടെ സ്പർശംകൊണ്ട് യാഗപാത്രങ്ങൾ അശുദ്ധമായിത്തീരുമെങ്കിൽ വേദോക്തങ്ങളായ ക്രിയകൾ അനുഷ്ഠിക്കുവാൻ അധികാരമുള്ള സനാതനികൾ, നീചന്മാരുടെ സ്പർശംകൊണ്ട് എങ്ങിനെയാണ്, അശുദ്ധമായിത്തീരാത്തതു്? അതിനാൽ നീചന്മാരുടെ സ്പർശത്തിനു മാലിന്യമുണ്ടെന്നുള്ളതു സ്പഷ്ടമാകുന്നു.

3. മൂന്നാമതായി ഞാൻ അടിസ്ഥാനമാക്കിയതു് "ബൃഹദാരണ്യാക്യോ ഉപനിഷത്തി"ൽ നിന്നും എടുത്തിട്ടുള്ള വാക്യങ്ങളെയാണ്. "പ്രാണൻ എന്നു് പറയുന്ന ദേവത, പാപത്തിനു കാരണമായ കാമക്രോധാദികളായ ദേവതകളെ ഉന്മൂലനംചെയ്തിട്ട ദേഹത്തെ ത്യജിക്കുന്നു. അതുകൊണ്ട് ആരും 'അന്ത്യജന'ങ്ങളെ സ്പർശിക്കരുതു്. അപ്രകാരം ചെയ്യുന്നവർക്കു മോക്ഷപ്രാപ്തിയില്ല."

ശ്രീശങ്കരാചാർയ്യർ ഇതിനെപ്പററി വ്യാഖ്യാനിച്ചിട്ടുണ്ട്. 'അന്ത്യജന'ങ്ങൾ എന്ന വാക്കിന്, സഹവാസയോഗ്യരല്ലാത്ത ജനങ്ങൾ എന്നാണ് അദ്ദേഹവും അർത്ഥം പറയുന്നതു്. അവർ സനാതനഹിന്ദുക്കളുടെ വാസസ്ഥലങ്ങളിൽനിന്നു വളരെ ദൂരെയേ വസിക്കാൻ പാടുള്ളു എന്നും, സംസർഗ്ഗത്തിനോ, ദർശനത്തിനോ അർഹതയില്ലാത്തവരാ

ണെന്നും, അദ്ദേഹം പ്രസ്താവിക്കുന്നു. ഈ അഭിപ്രായംതന്നെ മനുസ്മൃതിയിലും പറഞ്ഞുകാണുന്നു. (10—61 നോക്കുക.)

മേൽപറഞ്ഞ വേദോദ്ധാരണങ്ങളെ ആസ്പദമാക്കിയാൽ, കുലീനന്മാരായ ആൎയ്യന്മാർ, തങ്ങളുടെ വംശത്തിന്റെ പരിശുദ്ധിയെ നിലനിൎത്തുന്നതിനുവേണ്ടി, ഏൎപ്പെടുത്തീട്ടുള്ളതാണു ഈ അയിത്തമെന്ന ജാതിഭ്രഷ്ട് എന്ന് എവൎക്കും മനസ്സിലാക്കാവുന്നതാണ്. വേദങ്ങളിലോ, ശാസ്ത്രങ്ങളിലോ, ഹീനജാതിക്കാൎക്ക് ക്ഷേത്രപ്രവേശനം അനുവദിച്ചിട്ടില്ല. സനാതനധൎമ്മികളുടെ വൎണ്ണാശ്രമാനുസൃതമായ ആരാധനാസങ്കേതങ്ങളാകുന്നു അവരുടെ ക്ഷേത്രങ്ങൾ. വേദകാലം മുതൽ നടപ്പിൽ ഇരിക്കുന്ന, ഹിന്ദുമതാചാരങ്ങൾക്ക്, ഇതു ഗൌരവമേറിയ പ്രതിബന്ധമായിത്തീരും. യാഥാസ്ഥിതികന്മാരായ അനവധി സനാതനികളുടെ ആചാരനടപടികൾക്കും, ആരാധനാസമ്പ്രദായങ്ങൾക്കും, അധഃപതനം വരുത്തുന്നതാണ് ഈ നൂതന പ്രചരണം.

മനുഭായി സി. പാണ്ഡ്യ, എം. എ.,
ബോംബേ, എൽ. എൽ. ബി., ബി. എസ്സ്. സി.
മാൎച്ച് 21, 1933. സിക്രട്ടറി.

(ദി ഇൻഡ്യൻ മിറർ)



---

## അവൎണ്ണരെപ്പററി വേദങ്ങളിൽ കാണുന്ന പ്രസ്താവന.

(പണ്ഡിതസത്യേന്ദ്രനാഥസെൻ, എം. എ., എം. എൽ. എ. കൽക്കട്ട.)

'ഹിന്ദുസ്ഥാൻ ടൈംസ്' എന്ന പത്രത്തിൽ, മിസ്റ്റർ താഡ്ഢനി ദിവസംപ്രതി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന ലേഖനങ്ങളെ ഞാൻ പരിശോധിച്ചുവരുണ്ടായിരുന്നു. ആദ്യത്തെ ലേഖനം കണ്ടപ്പോൾതന്നെ അദ്ദേഹത്തിന്റെ ഉററ മിത്രമായ മിസ്റ്റർ അമരനാഥദത്ത് എം. എൽ. എ. മുഖാന്തിരം നീചജാതികളെപ്പററി വേദങ്ങളിലുള്ള പ്രസ്താവങ്ങൾ അദ്ദേഹത്തിനു ഞാൻ അയച്ചുകൊടുക്കാമെന്നു പ്രതിജ്ഞചെയ്തു. പക്ഷെ, പിന്നീട് അത്തരം പ്രസ്താവങ്ങൾ ആവശ്യപ്പെടുകയില്ലെന്നും, ഞാൻ അദ്ദേഹത്തോട് ആവശ്യപ്പെട്ടു. പല കാരണങ്ങളേക്കൊണ്ടും എനിക്ക് ഇതിനുമുമ്പു ഈ വിഷയത്തെപ്പററി എഴുതാൻ സാധിച്ചില്ല.

കഴിഞ്ഞ നവമ്പർമാസത്തിൽ അവൎണ്ണരെ സംബന്ധിച്ചുള്ള ചില

പ്രസ്താവനകൾ മിസ്റ്റർ ഗാന്ധി പ്രസിദ്ധപ്പെടുത്തിയപ്പോൾ എന്റെ പ്രതികൂലാഭിപ്രായങ്ങളെ വിശദമാക്കിക്കൊണ്ട്, ഒരു ലേഖനം ഞാൻ മിസ്റ്റർ ഗാന്ധിക്കു അയച്ചുകൊടുത്തു. ആ ലേഖനത്തിന്റെ പകർപ്പുകൾ 'ഹിന്ദുസ്ഥാൻ ടൈംസ്" മുതലായ ചില പത്രങ്ങൾക്കും ഞാൻ അയച്ചുകൊടുക്കുകയുണ്ടായി. എന്റെ ലേഖനത്തെ ആ പത്രങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായില്ല. ആ ലേഖനത്തിന്റെ ചില ഭാഗങ്ങൾ മിസ്റ്റർ താഡനിയുടെ പ്രശ്നങ്ങൾക്കു സംബന്ധമുള്ളതുകൊണ്ട് അവയെ താഴെ സംക്ഷേപിച്ചുകൊള്ളുന്നു.

“ശാസ്ത്രപ്രകാരം അവർണ്ണരുടെ (അന്ത്യജന്മാർ) ഉത്ഭവം, ദാമ്പത്യനിയമങ്ങൾക്കു വളരെ പ്രതികൂലങ്ങളായ പ്രവൃത്തികളിൽനിന്നാണെന്നാണ്. സമ്മിശ്രസംയോഗങ്ങളാലും, നിയമലംഘനങ്ങളായ വിവാഹബന്ധങ്ങളാലും മറ്റും ജാതന്മാരായവരുടെ സന്താനങ്ങളായിരുന്നു അവർണ്ണരുടെ പൂർവ്വികന്മാർ. 'കലുഷയോനിജ'ന്മാർ എന്നു മനുസ്മൃതിയിലും 'പാപയോനിജ'ന്മാർ എന്നു ഭഗവൽഗീതയിലും അവരെപ്പറ്റി പറഞ്ഞുകാണുന്നുണ്ട്. അതുകൊണ്ട്, സമുദായത്തിൽ അവർക്കു നിയമാനുസൃതന്മാർക്കു തുല്യമായ സ്ഥാനം അനുഭവിക്കാൻ പാടുള്ളതല്ല. സമുദായാംഗങ്ങളായി വർത്തിക്കുന്നതിനു നാം ആഗ്രഹിക്കുന്ന കാലംവരെ സാമുദായികമായും, മതസംബന്ധമായും ഉള്ള നിയമങ്ങളെ അനുസരിക്കാതെ നിവർത്തിയില്ല. നിയമലംഘനങ്ങളായ സംയോഗങ്ങളാൽ ജാതന്മാരായവർക്കു പിന്നെ എങ്ങിനെയാണ് സമുദായത്തിൽ മറ്റുള്ളവരെപ്പോലെയുള്ള ഒരു സ്ഥാനം സിദ്ധിക്കുന്നത്? സാമുദായികമായും മതസംബന്ധമായുമുള്ള നിയമങ്ങളെ ലംഘിക്കുന്നവർക്കു കല്പിക്കപ്പെട്ടിട്ടുള്ള ഒരു ജാതിഭ്രഷ്ടാണ് 'അയിത്തം'. അതുകൊണ്ട് അവർണ്ണരെ ജാതിഭ്രഷ്ടന്മാരായി (വർണ്ണാപേതൻ) ഗണിക്കണമെന്നും സവർണ്ണർ അവരുമായി സംസർഗ്ഗം ചെയ്യരുതെന്നും മനുസ്മൃതിയിൽ വിധിച്ചിട്ടുണ്ട്.

വേദകാലത്തുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിൽ ഭൂരിപക്ഷവും യാഗനിയമങ്ങളെപ്പറ്റി പ്രസ്താവിക്കുന്നതാണെന്ന്, ഞാൻ മിസ്റ്റർ താഡനിയെ ഓർമ്മിപ്പിക്കുന്നു. സദാചാരനിയമങ്ങളെപ്പറ്റിയാണു സ്മൃതികളിൽ പ്രധാനമായി പ്രതിപാദിച്ചുകാണുന്നത്. ശ്രുതികൾ, സ്മൃതികൾ ഇവയുടെ പ്രാമാണ്യത്തെ സംബന്ധിച്ചും ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. പുരുഷസൂക്തത്തിൽ വർണ്ണങ്ങളെപ്പറ്റി പ്രതിപാദിച്ചുകാണുന്നുണ്ട് എന്നുള്ളതിനു സംശയമില്ല. അതുമാത്രം ആധാരമാക്കിക്കൊണ്ട്, വേറെ വർണ്ണങ്ങൾ, അക്കാലത്ത് ഉണ്ടായിരുന്നില്ലെന്ന്, ക്ലിപ്തപ്പെടുത്തുന്നതെ

ങ്ങിനെയാണ്? ഉദാഹരണമായി, മുഹമ്മദീയരും, ക്രിസ്ത്യാനികളും, ഈ ചതുർവ്വർണ്ണങ്ങളിൽ ഏതിലാണ് ഉൾപ്പെടുന്നത്? ക്രിസ്ത്യാനികളും, മുഹമ്മദീയരും അവരുടെ വംശജന്മാർ ആയിരിക്കാം; പക്ഷെ മേൽപ്രസ്താവിച്ചകൂട്ടർ ചതുർവ്വർണ്ണങ്ങളിൽപെടാത്ത, ഒരു ജാതിക്കാരാണെന്നുള്ള സംഗതിക്ക് സംശയം വല്ലതുമുണ്ടോ? അതുപോലെതന്നെ, അന്ത്യജന്മാരും ആദ്യകാലത്തുണ്ടായിരുന്ന, ചതുർവ്വർണ്ണങ്ങളിൽനിന്ന് ഉത്ഭവിച്ചവരായിരിക്കാം. സമ്മിശ്രങ്ങളായ സംയോഗങ്ങളാലും, നിയമലംഘനങ്ങളായ വിവാഹബന്ധങ്ങളാലും ജാതന്മാരായവർ നീചന്മാരും, അശുദ്ധിയുള്ളവരും ആയിത്തീരുന്നതാണ്. ഹിന്ദുമതതത്വപ്രകാരം, അവർണ്ണരെ ചതുർവ്വർണ്ണങ്ങളിൽ ഉൾപ്പെടുത്തിയിരുന്നില്ല. അതുകൊണ്ട് അവർ ജാതിഭ്രഷ്ടന്മാരായിത്തീർന്നു എന്നു മാത്രമല്ല, ഒരു വർണ്ണത്തിലും ചേരാത്ത ഒരു പ്രത്യേകവംശക്കാരായിത്തീർന്നു. 'മനു'വിന്റെ അഭിപ്രായവും ഇതുതന്നെയാണ്.

അഞ്ചാമതൊരു വർണ്ണത്തിന്റെ അസ്തിത്വത്തെ സംബന്ധിച്ച്, 'മനു' യാതൊന്നും വ്യക്തമായി അഭിപ്രായപ്പെട്ടുകാണുന്നില്ല. എന്നാൽ അന്ത്യജന്മാർ ജാതിഭ്രഷ്ടന്മാരാണെന്നുള്ള അഭിപ്രായം തുറന്നുപറയുന്നുമുണ്ട്. ഈ അഭിപ്രായപ്രകാരം ആലോചിക്കുന്നപക്ഷവും, അവർ ഒരു വർണ്ണത്തിലും ഉൾപ്പെടുന്നില്ലെന്ന് ബോദ്ധ്യപ്പെടുന്നതാണ്. വർണ്ണമില്ലാത്ത ജാതിക്കാർ എന്നോ, പഞ്ചമന്മാർ എന്നോ മറ്റോ അവരെ വ്യവഹരിക്കേണ്ടിവരും. ഉപനിഷത്തുകൾ, വേദങ്ങൾ മുതലായവയിൽ പഞ്ചമന്മാർ എന്ന തരക്കാരെപ്പററിയുള്ള പ്രസ്താവനകൾ ധാരാളമുണ്ട്. ഛാന്ദോഗ്യഉപനിഷത്തിൽ പറയുന്നതു പരിശോധിക്കുക:—

“സൽപ്രവൃത്തികൾ ചെയ്യുന്നവർ ബ്രാഹ്മണരായോ, ക്ഷത്രിയന്മാരായോ,വൈശ്യരായോ ജനിക്കുന്നതാണ്. നീചകൃത്യങ്ങൾ ചെയ്യുന്നവർ പട്ടികളായോ, പന്നികളായോ, ചണ്ഡാലന്മാരായോ ജനിക്കുന്നതുമാണ്.”

ഈ പ്രസ്താവത്തിൽ ചണ്ഡാലന്മാരുടെ അന്നത്തെ സാമുദായികനിലയെപ്പററി സൂചിപ്പിക്കുന്നത് നോക്കുക.

യജുർവ്വേദത്തിലും, ഈ വിഷയത്തെസംബന്ധിച്ചു അല്പം വർണ്ണിച്ചിട്ടുണ്ട്. യാഗത്തിനുപയുക്തങ്ങളായ ചില ഉപകരണങ്ങളെ അഭിവാദ്യം ചെയ്തുകൊണ്ട്, യാഗകർത്താവ് പറയുന്നതു നോക്കുക.

“ഈ ഉപകരണങ്ങൾ നീചന്മാരാൽ ഉണ്ടാക്കപ്പെട്ടവയാണ്.

അതിനാൽ ജലപ്രോക്ഷണംകൊണ്ടും മന്ത്രങ്ങൾകൊണ്ടും ഇവ പരിശുദ്ധമായിത്തീരട്ടെ.”

ഈ ലേഖനത്തെ ഇനിയധികം ദീൎഘമാക്കുന്നതിനു ഞാൻ ഉദ്ദേശിക്കുന്നില്ല. മേൽവിവരിച്ച വാക്യങ്ങൾകൊണ്ട്, വേദങ്ങളും, അയിത്താചാരം അനുവദിക്കുന്നുണ്ടെന്ന്, മിസ്റ്റർ താഡ്ഡനിക്ക് ബോദ്ധ്യം വരാതിരിക്കുന്നതായാൽ, അദ്ദേഹത്തിന് മൂലഗ്രന്ഥങ്ങളിൽ നിന്നുതന്നെ തെളിവുകൊടുക്കാവുന്നതാകുന്നു.

വേദകാലത്തിനു പിന്നീടുണ്ടായ വ്യവസ്ഥകളും സ്ഥാപനങ്ങളും, അതിനു മുൻപുണ്ടായിരുന്നവയെപ്പോലെതന്നെ ശാശ്വതങ്ങളാണെന്നു എല്ലാവരും ഓൎമ്മിക്കേണ്ടതാണ്. മുജ്ജന്മകൎമ്മഫലങ്ങളാണു നാം ഈ ജന്മത്തിൽ അനുഭവിക്കുന്നതെന്നു ഹിന്ദുമതം ഘോഷിക്കുന്നു. ലോകാരംഭത്തിനും (സൃഷ്ടിക്കും) ലോകനാശത്തിനും (പ്രളയത്തിനും) കാരണങ്ങളായ വിഷയങ്ങൾ നിശ്ചിതങ്ങളല്ല. അതല്ലാത്തപക്ഷം ജീവജന്തുക്കൾ തമ്മിലുള്ള വ്യത്യാസങ്ങളെ എങ്ങിനെയാണ് സാധൂകരിക്കുന്നത്? ഹിന്ദുമതതത്വങ്ങളുടെ യഥാൎത്ഥപരിജ്ഞാനമില്ലാത്തവൎക്ക് ഈ തത്വങ്ങൾ എളുപ്പത്തിൽ ഗ്രഹിക്കുന്നതിനു അസാദ്ധ്യമാണ്. പ്രാചീനകാലങ്ങളിൽ ഹിന്ദുക്കൾ അനുഷ്ഠിച്ചിരുന്ന മതാനുഷ്ഠാനങ്ങളും, പ്രാചീനപരിഷ്കാരവും പുനൎജ്ജീവിക്കട്ടെ എന്നു ഒരൊററ പ്രാൎത്ഥനയോടുകൂടി ഈ ലേഖനം അവസാനിപ്പിച്ചുകൊള്ളുന്നു.

ദി ഇന്ത്യൻമിറർ.

---

## ഗാന്ധിജിയുടെ ‘പൊള്ള’യായ വാദം.

അഭിപ്രായാന്വേഷണം, മതകാൎയ്യങ്ങളിൽ ബീഭത്സമായ ഒരു പ്രവേശനം.

(ദിവാൻ ബഹദൂർ ഗോവിന്ദദാസ്സ് ചതുർഭുജദാസ്സ്, ജോലിയിൽനിന്നും പിരിഞ്ഞ മജിസ്ട്രേററ്റ് നഗരാധികാരി)

പുണ്യമൂൎത്തിപുരിയിലെ ശങ്കരാചാൎയ്യർ മിസ്റ്റർ സി. രംഗയ്യൎക്കയച്ച കമ്പിയും, അദ്ദേഹത്തിന്റെ അതിനുള്ള മറുപടിയും, ഗാന്ധിജിയുടെ മറെറാരു പ്രസ്താവനക്കിടയാക്കിയിരിക്കുന്നു. “ജനങ്ങളുമായി

ആലോചിക്കേണ്ടതായ ശാസ്ത്രപരിജ്ഞാനം, ആവശ്യമുള്ള യാതൊരു ശാസ്ത്രീയവിഷയവും ഇതിൽ അടങ്ങിയിട്ടില്ല.” എന്നാണുമി: ഗാന്ധി പറയുന്നതു്. “ഇഷ്ടമുള്ളപക്ഷം നിങ്ങൾ അതിനെ മതംമാററം എന്നുതന്നെ വിളിക്കുക; എന്നാൽ ജനങ്ങളുടെ ആ അവകാശം ഇല്ലാതാക്കുവാൻ നിങ്ങൾക്കു സാദ്ധ്യമല്ല.” എന്നു അദ്ദേഹം തുടൎന്നിരിക്കുന്നു. ഇപ്പോഴെങ്കിലും മി: ഗാന്ധി, അദ്ദേഹം ഒരു മതംമാററത്തിനുതന്നെ ആണു ശ്രമിക്കുന്നതെന്നു സമ്മതിച്ചതു വളരെ നന്നായി. എന്തെന്നാൽ ഈ സമ്മതം കലഹശക്തിയേയും, കലഹത്തിന്നിട വരുത്തിയ ആദ്യകാരണത്തേയും തുലോം ലഘൂകരിക്കുന്നുണ്ടു്. ഇനിയത്തെ വാദം പ്രധാനമായി ഏതാണ്ടു് ഇതാണു്. ഒരു പ്രത്യേകമതത്തെ ആചരിച്ചുവരുന്നവരുടെ ഒരു ഭൂരിപക്ഷം, അഥവാ അവരുടെ ഒരു ഭാഗം, ഒരു മതംമാററം വേണമെന്നു നിശ്ചയിക്കുന്നു. അവൎക്കു് അല്പപക്ഷക്കാരെ ഹേമിച്ചു തങ്ങളുടെ നേതൃത്വം സ്വീകരിപ്പിക്കുവാനും അവരുടെ അവകാശങ്ങളെ നിൎബ്ബന്ധിച്ചു വിട്ടുവാങ്ങിക്കുവാനും അധികാരമുണ്ടോ? അതു വേറൊരു ചോദ്യംകൂടി ഉണ്ടാക്കിത്തീൎക്കുന്നു. ഇന്നത്തെപ്പോലെ രൂപീകരിക്കപ്പെട്ട ഒരു നിയമനിൎമ്മാണസഭക്കു്, അഥവാ അടുത്തുണ്ടാകുമെന്നുദ്ദേശിക്കുന്ന ഭരണനവീകരണത്തിന്നുശേഷം ഉണ്ടാകുവാനിടയുള്ള നിയമനിൎമ്മാണസഭക്കു്, മതസംബന്ധമായ നവീകരണം ഏൎപ്പെടുത്തുവാൻ അധികാരമുണ്ടോ?

പൊതുസ്വത്തു്.

മി: ഗാന്ധിയുടെ ചോദ്യം ഇതാണു്: “ഒരു ക്ഷേത്രത്തിലെ ആരാധനക്കാരിൽ നൂററുക്കു് നൂറു പേരും വിചാരിക്കുന്നതായാൽ ആ പ്രത്യേകക്ഷേത്രത്തെ ഭരിക്കുന്ന ആഗമങ്ങൾക്കു് വിരോധമായാൽതന്നെ അവക്ഷിപ്പുമുള്ളവരെ എല്ലാം ക്ഷേത്രത്തിൽ കൂട്ടിക്കൊണ്ടുപോകുവാൻ അധികാരമില്ലേ?” ഈ വിഷയത്തിൽ നൂററുക്കു നൂറു പേരും ഗാന്ധിജിയുടെ നേതൃത്വം സ്വീകരിക്കുന്നവരായാൽ മി: രംഗയ്യരുടെ ബില്ലുകൾക്കു യാതൊരു പരിഹാരവും ചെയ്യുവാനില്ല. എന്തെന്നാൽ നൂററുക്കു നൂറു പേരും ഗാന്ധിജിയെ സഹായിക്കുന്നവർതന്നെ ആവുന്നതായാൽ ക്ഷേത്രങ്ങൾ എല്ലാം നിശ്ശങ്കം ഗാന്ധിയുടെ സ്വന്തം സ്ഥാപനങ്ങളായിത്തീരും. ഇതിനു പുറമെ ഈ വാദത്തിൽ അദ്ദേഹം “പ്രത്യേകക്ഷേത്രത്തിൽ” എന്നു പറഞ്ഞിരിക്കുന്നതു തെററാണു്. ഒരു ക്ഷേത്രത്തിൽ ആരാധിക്കുന്നവർ എന്നു ഒരു പ്രത്യേക ജനവിഭാഗമില്ല. ആ കൂട്ടർ മററു ക്ഷേത്രങ്ങളിൽ ആരാധിക്കയില്ലെന്നുമില്ല. ഭാരതത്തിലെ

സമസ്തക്ഷേത്രങ്ങളും അവിടത്തെ എല്ലാ ഹിന്ദുക്കളുടേയും പൊതുസ്വത്താണ്. എല്ലാ ഹിന്ദുക്കളും ക്ഷേത്രാരാധനാരീതിയെ ഭരിക്കുന്ന ആഗമങ്ങളിലും ശാസ്ത്രങ്ങളിലും വിശ്വസിക്കേണ്ടതാണ്. ഈ ആഗമങ്ങളിലും ശാസ്ത്രങ്ങളിലും വിശ്വസിക്കുന്ന ഒരൊററ ഹിന്ദുപോലും ഉണ്ടെങ്കിൽ ഈ നവീകരണക്കാർക്ക് അവനെ നിർബ്ബന്ധിച്ചു തങ്ങളുടെ ഭാഗത്തോടു ചേർക്കുവാൻ അധികാരമില്ലതന്നെ.

ഞാൻ ഒരുദാഹരണം കാണിക്കട്ടെ. വാദത്തിനുവേണ്ടി റോമൻ കത്തോലിക്കരിൽ ഒരു ഭൂരിപക്ഷം ആളുകൾ അവരുടെ വിശ്വാസം മാററി എന്നു വിചാരിക്കുക. അവർ പുത്തൻകൂറുകാരെ പള്ളിയിൽ പ്രവേശിക്കുന്നതിന് അനുവദിക്കുവാൻ പുരോഹിതവർഗ്ഗത്തെ നിർബ്ബന്ധിക്കാമൊ? ആരാധനാരീതിയെ മാററുവാൻ ബലമായി ആവശ്യപ്പെടാമോ? ക്ഷേത്രാരാധനക്കാരായ ഹിന്ദുക്കളിൽ ഭൂരിപക്ഷം ആളുകൾ ഒരു ശിവക്ഷേത്രത്തെ വിഷ്ണുക്ഷേത്രമാക്കുന്നതിനോ, അഥവാ വിഷ്ണുക്ഷേത്രത്തെ ശിവക്ഷേത്രമാക്കുന്നതിനോ ആഗ്രഹിക്കുന്നു എങ്കിൽ അവർക്ക് അതു ചെയ്യാമോ?

## കർത്തവ്യഭംഗം.

തന്റെ സ്വന്തം സമ്മതംകൊണ്ടുതന്നെ താൻ ഒരു മതംമാററത്തിനാണ് ഉദ്ദേശിക്കുന്നതെന്നു പറഞ്ഞിട്ടുള്ള മി: ഗാന്ധിക്ക് ഒരു പുതിയ "ടിലാക്ക്ഫണ്ട്" ഉണ്ടാക്കുന്നതിനും, തന്റെ ഹിതാനുസരണം പുതിയ ക്ഷേത്രങ്ങൾ നിർമ്മിക്കുന്നതിനും, ഗാന്ധിയുടെ ആഗമങ്ങൾ അനുസരിച്ച് ആരാധന നടത്തുന്നതിനും അധികാരമുണ്ടോ? ഇന്നത്തെ പരിതസ്ഥിതിയിൽ അദ്ദേഹവും അനുചരന്മാരും ഞങ്ങൾ ഒരു അല്പപക്ഷക്കാർതന്നെ എങ്കിലും—ക്ഷേത്രത്തെ നിർമ്മിക്കുന്നതിനും അവിടെ ആരാധിക്കുന്നതിനും അടിസ്ഥാനമായിരിക്കുന്ന ആഗമനിയമങ്ങളെ അവഗണിച്ചു പ്രവൃത്തിക്കണമെന്നു ഞങ്ങളെ നിർബ്ബന്ധിക്കുന്നതായാൽ അതു നിശ്ചയമായും പൊതുജനങ്ങളോടുള്ള അവരുടെ കർത്തവ്യത്തെ ഭേദിക്കുകതന്നെ ആയിരിക്കും. ഗവമ്മേൻറ് നിയമനിർമ്മാണസഭയെ മതവിഷയങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കുന്നതായാൽ അതും ഒരു വലിയ തെററുതന്നെ ആയിരിക്കും.

മി: ഗാന്ധിയുടെ ഈ പരസ്യസമ്മതം ക്രിസ്ത്യാനികളും മഹമ്മദീയരും ഇതിനെ കേവലം ഒരു വർഗ്ഗീയമത്സരം മാത്രമായി വിചാരിക്കരുതെന്നു അവരോടപേക്ഷിക്കുവാൻ ഞങ്ങൾക്കെളുപ്പമുണ്ടാക്കി തരു

ന്നുണ്ടു്. മി: ഗാന്ധിയുടെ പ്രമാണവാക്യം അവർ എപ്പോഴും മനസ്സിലാക്കുന്നുവോ അപ്പോഴും ആരെങ്കിലും നിയമനിർമ്മാണസഭയെ എതാണ്ടു് ഒരു മതപ്രചാരകസംഘമായി മാററുന്നതിനും, ആ മാററത്തിനെല്ലാം നിയമത്തിന്റെ അനുവാദവും, സഹായവും ഉണ്ടാക്കുന്നതിനും സാധിക്കുമെന്നു് അവക്കു് അറിയുവാൻ കഴിയും. നിശ്ചയമായും ഗവമ്മെൻറ് ഗാന്ധിജിയുടെ "മരണംവരെ പട്ടിണി"യെ ഭയപ്പെടേണ്ട ആവശ്യമില്ല; അതുമൂലം യാതൊന്നും പ്രവൃത്തിക്കുവാനും വയ്യാ! കൂടുതൽ ശക്തിയുള്ള വിശ്വാസകോശമുള്ളതിനാൽ അവിശ്വാസികൾക്കു് അടിമപ്പെടുക എന്നുള്ളതു് ഒരു സൽധർമ്മപ്രമാണത്തെ വിട്ടുകൊടുക്കുകയായിരിക്കും. അതു് കലഹത്തിലും, സമാധാനലംഘനത്തിലും മാത്രം ചെന്നവസാനിക്കുന്നതാണു്.

അഭിപ്രായാന്വേഷണം.

മുൻപു പറഞ്ഞിരിക്കുന്ന ഖണ്ഡങ്ങളിൽ ഞാൻ മി. ഗാന്ധിയുടെ വാദങ്ങൾ 'പൊള്ള'യാണെന്നു കാണിക്കുവാനാണു ശ്രമിച്ചിട്ടുള്ളതു്. ഞാൻ ഇനി ഈയിടെ അദ്ദേഹത്തിന്റെ നിത്യപ്പാട്ടായിരിക്കുന്ന അഭിപ്രായാന്വേഷണത്തെപ്പററി ഒരു വാക്കു പറയട്ടെ. മി. ഗാന്ധി അതിനെ ഒരു ദേവനായി കണക്കാക്കി അതിൽ അതിഭക്തി കാണിക്കുന്നു എന്നു പറയേണ്ടിവന്നതിൽ ഞാൻ വളരെ വ്യസനിക്കുന്നു. നാം മി. ഗാന്ധിയുടെ നേതൃത്വം സ്വീകരിക്കുന്നതായാൽ ഒരു ക്ഷേത്രത്തിലെ ആരാധനാരീതി പൊതുജനാഭിപ്രായം അറിഞ്ഞു് ആ തരത്തിൽ രൂപീകരിക്കാവുന്നതാണു്. ഈ തരത്തിലുള്ള ഒരഭിപ്രായം എത്ര ദോഷതരമാണെന്നു് അദ്ദേഹം അറിയുന്നുണ്ടെന്നു തോന്നുന്നില്ല. ഇതുകൊണ്ടു വരാവുന്ന ചില സംഭവ്യാവസ്ഥകളെ ഞാൻ ഉദാഹരിക്കട്ടെ.

1. ഒരു പ്രത്യേകക്ഷേത്രത്തിലെ ആരാധനക്കാരിൽ ഭൂരിപക്ഷം ആളുകളും അവിടത്തെ പുരോഹിതനെ ഇഷ്ടപ്പെടുന്നില്ല എന്നു വിചാരിക്കുക. അതു് അദ്ദേഹത്തിന്റെ ശക്തിയായ മതവിശ്വാസംകൊണ്ടും നവീനപരിഷ്കാരങ്ങളെ എല്ലാം സ്വീകരിപ്പാനുള്ള വിസമ്മതംകൊണ്ടും ആയിരിക്കാം. എന്തെന്നാൽ അദ്ദേഹം ഭൂരിപക്ഷം ആളുകളും ആവശ്യപ്പെടുന്നവിധം ദിവസവും ക്ഷൌരം ചെയ്യിക്കുവാൻ സമ്മതിക്കുന്നില്ല. എന്നാൽ ആ പുരോഹിതനെ ജോലിയിൽനിന്നും പിരിക്കേണ്ടതാണെന്നു പറയാമോ?

2. ഇംഗ്ലണ്ടിൽപോയി വന്നിട്ടുള്ളവക്കു തന്റേയും പൊതുവേയുമുള്ള ആരോഗ്യത്തെപ്പററി സ്വന്ത അഭിപ്രായങ്ങളുണ്ടു്. ആരോഗ്യശാ

സ്റ്റനിയമങ്ങളെ അറിഞ്ഞ് അതിനെ അനുസരിച്ച "സ്പെൻസറോ" "ഹരിസ്സണോ" നിൎമ്മിക്കുന്ന ആഹാരപദാൎത്ഥങ്ങൾ മാത്രമേ ക്ഷേത്രത്തിൽ നിവേദ്യത്തിനുപയോഗിക്കാവു എന്ന് അഭിപ്രായപ്പെടുന്ന ഭൂരിപക്ഷം ആരാധനക്കാർ ഉണ്ടാകുന്നതായാൽ സ്പെൻസറെ ഉടൻതന്നെ, ക്ഷേത്രത്തിലെ ഭക്ഷണം സംഭരിക്കുന്നവനായി നിയമിക്കേണ്ടതാണെന്നു മി. ഗാന്ധി അഭിപ്രായപ്പെടുന്നുണ്ടോ?

3. വൈഷ്ണവക്ഷേത്രങ്ങളെ സംബന്ധിച്ചിടത്തോളം രണ്ടു വിധത്തിലുള്ള ആരാധനാരീതിയാണുള്ളത്. (1) വൈഖാനസരീതി, (2) പഞ്ചരാത്രരീതി. ദക്ഷിണ ഇൻഡ്യയിലുള്ള എല്ലാ ക്ഷേത്രങ്ങളിലും ഇതിലൊരു രീതിയാണു നടപ്പുള്ളത്. അതിനുള്ള അടിസ്ഥാനവും വിവരമായ വൎണ്ണനയും ഓരോയിടത്തും ഓരോന്നാണ്. എന്നാൽ അതിന്റെ അന്ത്യോദ്ദേശം ഒന്നായിരിക്കാം, അല്ല ഒന്നാണ്. ഇതിൽ ഒരു വിധത്തിലുള്ള ആരാധനാക്രമത്തെ സ്വീകരിച്ചിരിക്കുന്ന ഒരു ക്ഷേത്രത്തിലെ ആരാധനക്കാരിൽ അധികംപേരും, മറെറ രീതി തുടങ്ങണമെന്നുദ്ദേശിക്കുന്നതായാൽ ആ ക്ഷേത്രത്തെ സ്ഥാപിച്ചിരിക്കുന്ന ആളുടെ അഭീഷ്ടത്തെ വകവെക്കാതെ അന്നത്തെ ഭൂരിപക്ഷാഭിപ്രായം സ്വീകരിക്കാമോ? ഉദ്ദേശം ഒന്നുതന്നെ ആയിരിക്കുന്നിടത്തോളം കാലം, ആരാധനാരീതി മാറുന്നതുകൊണ്ടു യാതൊരു തെറവുമില്ല എന്നു മി. ഗാന്ധി പറയുമെന്നു ഞാൻ ഉദ്ദേശിക്കുന്നു. ഈ പ്രമാണം ശരിതന്നെ എന്നു വിചാരിക്കാം. എന്നാൽ ശിവക്ഷേത്രത്തിലും, വിഷ്ണുക്ഷേത്രത്തിലും, കത്തോലിക്ക പള്ളിയിലും, പ്രൊട്ടസ്റ്റാന്റുപള്ളിയിലും, മഹമ്മദീയപള്ളിയിലും, ജൂതന്മാരുടെ പള്ളിയിലും, പാർസ്സികളുടെ അഗ്നിക്ഷേത്രങ്ങളിലും, സിക്കുകാരുടെ ഗുരുദ്വാരത്തിലും ആരാധിക്കുന്നതിന്റെ പരമോദ്ദേശം ഒന്നുതന്നെ! ഉദ്ദേശം ഒന്നുതന്നെ ആയിരിക്കുമ്പോൾ മനുഷ്യവൎഗ്ഗം വിവിധനാമവും പറഞ്ഞു കഴയുന്നതെന്തിന്? ഇത്ര വലുതായ ഒരു വിഷയത്തിലേക്കു ഞാൻ തല്ക്കാലം പ്രവേശിക്കുന്നില്ല. വൈഷ്ണവക്ഷേത്രങ്ങളിൽ ചിലതിൽ ശ്രീരാമനേയും മററു ചിലതിൽ ശ്രീകൃഷ്ണനേയും ആണു പ്രതിഷ്ഠിച്ചിരിക്കുന്നത്. ഭൂരിപ്രായാന്വേഷണത്തിനുശേഷം പാൎത്ഥസാരഥിക്ഷേത്രത്തിലെ ആരാധനാരീതി ശ്രീരാമഭക്തന്മാരെ ആ ക്ഷേത്രത്തിൽ നിൎബ്ബന്ധിച്ചു സ്വീകരിപ്പിക്കാമെന്നു മി. ഗാന്ധി വിചാരിക്കുന്നുണ്ടോ? നിവൃത്തിയോഗസംബന്ധംകൊണ്ടു നോക്കുമ്പോൾ ഇതിൽ യാതൊരു തെററും ഉണ്ടെന്നു തീൎത്തുപറയുവാൻ സാദ്ധ്യമല്ല. എന്നാൽ ഈ വിധമുള്ള അഭിപ്രായാന്വേഷണം സമുദായത്തിലുള്ള അന്തഃഛിദ്രത്തെ വൎദ്ധിപ്പി

ക്കുന്നതു മാത്രമാണ്. അല്ലാതെ വിശേഷമൊന്നുമുണ്ടാകുമെന്നു തോന്നുന്നില്ല.

മി. ഗാന്ധിയുടെ അജ്ഞാനം.

പരമാർത്ഥം പറയുന്നതായാൽ, മി. ഗാന്ധിക്കു സനാതനികളുടെ ശ്രുതികളെ പററിയ ജ്ഞാനം വളരെ കുറവാണ്. അദ്ദേഹത്തിന്റെ ജൈനമതസംബന്ധമായ ചുററുപാട് അദ്ദേഹത്തിന്റെ സനാതനമതഭാവത്തെ കൊന്നുകളഞ്ഞു എന്ന് എനിക്ക് ഉപായത്തിൽ ഒരു സംശയവും തോന്നുന്നുണ്ട്. എനിക്കു ജൈനമതവുമായി യാതൊരു ശണ്ഠയുമില്ല. ഞാൻ പറയുന്നതു ജൈനമതം സനാതനധർമ്മമല്ല എന്നു മാത്രമാകുന്നു. ഞാൻ ഒരു സനാതനിയാണെന്നഭിമാനിക്കുകയും, നമ്മുടെ ശ്രുതിനിയമങ്ങളെ അവഗണിച്ചു പെരുമാറുകയും, ഏക കാലത്തിൽ ചെയ്യുന്നതല്ല. താൻ ഒരു ക്രിസ്ത്യനാണ് അഥവാ, മഹമ്മദീയനാണ് എന്നു ഖൊറാനിലും, ബൈബിളിലും വിശ്വസിക്കാത്ത ഒരുവൻ എങ്ങിനെ ആണു പറയുന്നതു്?

മതകാര്യങ്ങളിൽ അഭിപ്രായാന്വേഷണം അസഹ്യമായ ഒരു പ്രവേശനമാണ്. ആത്മാഭിമാനമുള്ള യാതൊരുവനും, മതകാര്യങ്ങളിൽ അഭിപ്രായം അന്വേഷിക്കുന്നതിനോടു യോജിക്കുന്നതല്ല; അതിനു സാധ്യമല്ല. മതവിഷയങ്ങളിൽ അതിന്റെ നായകത്വം സ്വീകരിക്കാമെങ്കിൽ എന്തുകൊണ്ട് സാമുദായികകാര്യങ്ങളിലും ആയിക്കൂടാ? എനിക്കു കുററം പറയുവാൻ തീരെ വാസനയില്ല. എന്നാൽ ശരിയായ ന്യായം നോക്കുന്നതായാൽ മി. ഗാന്ധി, അദ്ദേഹത്തിന്റെ കച്ചമുണ്ടുപേക്ഷിപ്പാൻ, അദ്ദേഹത്തോടു സ്വാമിഭക്തിയുള്ള ഒരു സംഘത്തിൽ നൂറുക്ക് അൻപത്തിഒന്നു പേർ ആവശ്യപ്പെടുന്നപക്ഷം സമ്മതിക്കേണ്ടതാണ്.

വഷളാക്കപ്പെട്ട ഒരു ബാലനെപ്പോലെ, അദ്ദേഹം ജീവിതത്തിന്റെ എല്ലാ പാതയിലും, തന്റെ സ്വന്തം അഭിപ്രായത്തെത്തന്നെ മുറുകിപ്പിടിക്കുവാൻ ശ്രമിക്കുന്നു. അദ്ദേഹത്തിന്റെ ഈ തൊഴിലു് അവസാനിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. "നില്ക്കുക" എന്നു ഞങ്ങൾ വിളിച്ചുപറഞ്ഞു. അദ്ദേഹം തന്റെ പ്രവൃത്തി "ഉള്ളിലെ കല്പന" അനുസരിച്ചാണെന്നു പറയുന്നു. കൊള്ളാം, ഈ "ഉള്ളിലെ കല്പന" മി. ഗാന്ധിയുടെ മാത്രം "കുത്തകച്ചരക്കാ"ണോ? അദ്ദേഹത്തിന്റെ "ഉള്ളിലെ കല്പന"ക്കു മുമ്പിൽ തല കുനിക്കുക എന്നുള്ളതു് നമുക്ക് ആ സൽഗുണമില്ല എന്നതിനെ കാണിക്കുന്നതല്ലേ? അതു് അദ്ദേ

ഹത്തിന്റെ "കുന്തക"യാണെങ്കിൽ, ആ "ഉള്ളിലെ കള്ളന"യിൽ നിന്നു ദൈവം ഞങ്ങളെ രക്ഷിക്കട്ടെ! അതു് അദ്ദേഹത്തിന്റെ സ്വന്ത സമ്മതം അനുസരിച്ചുതന്നെ, 1919-ാമാണ്ടുമുതൽ അനേകം "ഹിമാലയാബദ്ധങ്ങൾ"ക്കു് ഇടയാക്കിത്തീർത്തിട്ടുണ്ടു്.

ഏററവും നന്നായാൽ അദ്ദേഹം ഒരു സഞ്ജീവകേദകനെപ്പോലെയാണു്. വാസ്തവത്തിൽ അദ്ദേഹം ഒരു പരീക്ഷകൻ മാത്രമാണു്. അദ്ദേഹത്തിന്റെ പരീക്ഷകൾ ഇതുവരെ വിജയം പ്രാപിച്ചിട്ടില്ല. ഇനിയും ഭാരതം മറെറാരു സജീവച്ഛേദനത്തിനു് അടിമപ്പെടണമോ? ഞാൻ ഉദ്ദേശിക്കുന്നില്ല.

ദി ഇന്ത്യൻ മിറർ.

---

## ഒരു നിവേദനം.

ഇൻഡ്യയിലെ വൈസ്രായിയും, ഗവർണ്ണർ ജനറാലുമായ ബഹു: വില്ലിംഗ്ടൺപ്രഭു, ജി. സി. എസ്സ്. ഐ., ജി. സി. ഐ. ഇ., ജി. എം. എം. ജി., ജി. ബി. ഇ., ക്കു് സിലോണിൽ ജഫ്നയിലെ ഹിന്ദുക്കൾ സമർപ്പിച്ചതു്:

ഞങ്ങൾ, താഴെ ഒപ്പിട്ടിരിക്കുന്ന സിലോണിൽ ജഫ്നയിലെ ഹിന്ദുക്കളായ ശൈവന്മാർ, താഴെ പറയുന്ന ഞങ്ങളുടെസങ്കടങ്ങളെ അവിടെ ഉണർത്തിക്കുകയും, അവയെ പരിഹരിക്കുവാൻ അപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു.

1. ആഗമനിയമങ്ങൾ അനുസരിച്ചു് ദേവാരാധന നടത്തപ്പെടുന്ന ക്ഷേത്രങ്ങളിൽ കടക്കുവാൻ പാടില്ലെന്നു വിലക്കിയിരിക്കുന്ന സമുദായക്കാർ പ്രവേശിക്കുന്നതായാൽ അവരെ ശിക്ഷിക്കുവാൻ അനുവാദം നൽകിയിരിക്കുന്ന ഇന്നത്തെ ഭരണനിയമത്തെ ഭേദപ്പെടുത്തുവാനായി അടുത്ത ഭാവിയിൽ ഒരു ബില്ലു് മദിരാശി നിയമനിർമ്മാണസഭയിൽ അവതരിപ്പിക്കുവാൻ ഇടയുള്ളതായി ഞങ്ങൾ അറിയുന്നു.

2. ഞങ്ങൾ ദക്ഷിണ ഇൻഡ്യയിലെ ക്ഷേത്രങ്ങളിൽ ദേവാരാധന നടത്തുന്നവരുടെ ഒരു പ്രധാന ഭാഗമാണു്. ഞങ്ങളുടെ പൂർവ്വികന്മാർ, ക്ഷേത്രങ്ങൾ ആഗമനിയമങ്ങൾ അനുസരിച്ചു് നടത്തപ്പെടുമെന്ന വ്യക്തവും, പരിപൂർണ്ണവുമായ വിശ്വാസത്തോടുകൂടി, വിലപിടിച്ചതും, അസംഖ്യവുമായ സാധനങ്ങൾ ചിതംബരം, തിരിച്ചെന്തൂർ, വേതാരണ്യം മുതലായ ക്ഷേത്രങ്ങളിലേക്കു സംഭാവന നൽകിയിട്ടുണ്ടു്.

3. ഭാരതത്തിലെ ശൈവക്ഷേത്രങ്ങൾ, ശൈവാഗമനിയമങ്ങൾ അനുസരിച്ചുണ്ടാക്കിയിരിക്കുന്നവയാണ്. പ്രസ്തുത ആഗമങ്ങൾ ഈശ്വരൻ വെളിപ്പെടുത്തിയിരിക്കുന്നവയാണെന്നാണു ഞങ്ങളുടെ വിശ്വാസം: ആഗമങ്ങൾ അനുസരിച്ച് എല്ലാ ജാതിക്കാൎക്കും പ്രത്യേക ജോലികൾ ചെയ്യുവാനുണ്ടു്. ആരാധനാരീതിയും, ജാതി(വൎണ്ണം)അനുസരിച്ചു ഭേദപ്പെടുന്നു. അസ്പൃശ്യൎക്കെന്നു മാത്രമല്ല, സകല ഉയൎന്ന ഹിന്ദുവൎഗ്ഗത്തിനുതന്നെയും, ആരാധനക്ക് പ്രത്യേക സ്ഥലങ്ങൾ നൽകപ്പെട്ടിട്ടുണ്ട്. ചിലപ്പോൾ ഉയൎന്ന ഹിന്ദുക്കൾകൂടിയും അസ്പൃശ്യരായിത്തീരുന്നു. ആ സമയങ്ങളിൽ അവൎക്കു മററു അസ്പൃശ്യരുമൊരുമിച്ചു് പുറത്തുനിന്നു് ആരാധന നടത്തേണ്ടതാകുന്നു. ഈ നിയമങ്ങൾ എല്ലാം ഈ ക്ഷേത്രങ്ങൾ നിൎമ്മിച്ച കാലംമുതൽതന്നെ അനുസരിച്ചുവരുന്നു.

4. ഇപ്പോൾ നടപ്പിലിരിക്കുന്ന നിയമം ഒരാളുടേയോ, ഒരു കൂട്ടം ആളുകളുടേയോ, അവകാശങ്ങളുമായി ഇടപെടുന്നില്ല. ഒരുത്തന്റെ അഭിപ്രായങ്ങൾ അവന്റെ മതത്തോടു യോജിക്കുന്നവയല്ലെങ്കിൽ, അവൻ ഇഷ്ടപ്പെടുന്ന മറെറാരു മതം സ്വീകരിക്കുകയോ, അല്ലെങ്കിൽ സ്വന്തമായി ഒരു മതം നിൎമ്മിച്ച്, അവൻ വിചാരിക്കുന്നതുപോലെ ഈശ്വരാരാധന നടത്തുകയോ ആണ് ലോകത്തിൽ എവിടേയും പതിവ്. ഈ വിധത്തിൽ ‘‘പുത്തൻകൂറുകാരെ’’ന്നറിയപ്പെടുന്ന ക്രിസ്ത്യാനികൾ ‘റോമൻ കത്തോലിക്ക’’രിൽനിന്നും പിരിഞ്ഞ് സ്വന്തം പള്ളികൾ നിൎമ്മിച്ച് ദൈവാരാധന നടത്തി. ഈ നിയമത്തിനു ഭാരതത്തിൽ ഒരു പ്രത്യേകതയില്ല: ബുദ്ധമതക്കാർ ആദ്യം ഹിന്ദുക്കളായിരുന്നു. തങ്ങളുടെ അഭിപ്രായങ്ങളോടു് ആ മതം യോജിക്കാതെ കണ്ടപ്പോൾ, അവർ അതിൽനിന്നും പിരിഞ്ഞ് ആരാധനക്കായി സ്വന്തം ക്ഷേത്രങ്ങൾ നിൎമ്മിച്ചു. അപ്രകാരംതന്നെ ആണ് ആൎയ്യസമാജക്കാരും, ബ്രഹ്മസമാജക്കാരുമെല്ലാം ചെയ്തതു്. അവരും സ്വന്തക്ഷേത്രങ്ങളുണ്ടാക്കിയിരിക്കുന്നു.



5. നിയമനിൎമ്മാണസഭകളെ ശാസ്ത്രാധികാരത്തോടുകൂടി ഇപ്പോൾ നടപ്പിലിരിക്കുന്ന നിയമത്തെ നശിപ്പിക്കുവാനോ അഥവാ, ഭേദപ്പെടുത്തുവാനോ അനുവദിക്കുന്നപക്ഷം, അതു മതസ്വാതന്ത്ര്യത്തിൽ മനഃപൂൎവ്വമുള്ള പ്രവേശനമാകുന്നതാണ്. അതു സുപ്രസിദ്ധയായ വിക്ടോറിയാ ചക്രവൎത്തിനിയുടെ രാജകീയവിളംബരത്തിനു്, ഞങ്ങൾ മതാവകാശങ്ങളുടെ അടിസ്ഥാനക്കല്ലായിക്കണക്കാക്കിവരുന്ന നിശ്ചയത്തിനു, വിരുദ്ധമായിത്തീരും. ഈ പ്രവേശനം ഗവൎമ്മെൻറിനോടു്

അതൃപ്തിക്കും, കോപത്തിന്നും ഇടയാക്കുമെന്നു മാത്രമല്ല, രാജ്യത്തിൽ വലിയ ഉപദ്രവവും, ജാതിവഴക്കും ഉണ്ടാക്കിത്തീക്കും.

6. സർക്കാരിന്റെ കരങ്ങളിൽ വിശ്വസിച്ചേല്പിക്കപ്പെട്ടിരിക്കുന്ന വിശുദ്ധസ്ഥാപനങ്ങളത്രേ ക്ഷേത്രങ്ങൾ. അതു നിർമ്മിച്ചും, അതിനെ സഹായിച്ചും, അതിന് സംഭാവന വല്ലതും വന്നവരുടെ ആദർശങ്ങൾക്കും, വിചാരത്തിന്നും വിരോധമായി അവയെ ഭരണാധികാരികളോ, മാനേജർമാരോ ഭരിക്കുന്നപക്ഷം അവരെ ഉപദേശിച്ചും, ആജ്ഞാപിച്ചും ശരിപ്പെടുത്തേണ്ടതു് ഗവർമ്മെന്റിന്റെ ജോലിയാണ്. ഞങ്ങളുടെ മതനിയമങ്ങൾക്കും, പുരാതനകാലംമുതൽ നടപ്പിലിരുന്നുവരുന്ന ആചാരത്തിന്നും വിരോധമായി ക്ഷേത്രപ്രവേശനം വേണമെന്നാവശ്യപ്പെടുന്ന ക്ഷോഭക്കാരും, അപ്രകാരം കടക്കേണമെന്നാഗ്രഹമുള്ള അധഃകൃതരും വാസ്തവത്തിൽ ഈ മതത്തിൽ വിശ്വസിക്കുന്നവരല്ല. അതിനാൽ അവർ ആര്യസമാജക്കാരേയോ, ബ്രഹ്മസമാജക്കാരേയോ പോലെ പ്രത്യേകതരത്തിലുള്ള ക്ഷേത്രങ്ങൾ നിർമ്മിക്കുവാൻ ശ്രമപ്പെടുന്നതു് ന്യായമായിരിക്കും.



7. നിർഭാഗ്യവശാൽ മററു മതക്കാരെപ്പോലെ ഞങ്ങളുടെ മതത്തിന്റെ മൂലതത്വങ്ങളെത്തന്നെ വിരോധിക്കുന്നവരെപ്പോലും ഭ്രഷ്ടന്മാരായി വർജ്ജിക്കുവാൻ ഞങ്ങൾക്കു സാധിക്കുന്നതല്ല. ഈ തക്കം കണ്ടു ചിലർ, ഞങ്ങളുടെ മതത്തിന്റെ ഏററവും വലിയ ശത്രുക്കളായി കണക്കാക്കപ്പെടേണ്ട ചിലർ, തങ്ങൾ ഈ മതത്തിൽ പെട്ടവരാണെന്നു പറഞ്ഞു മതത്തിന്നു ചെയ്യുന്ന ദ്രോഹം അവർണ്ണനീയമത്രേ. ക്ഷേത്രപ്രവേശനത്തിന്നുവേണ്ടി ഇന്നു ക്ഷോഭം നടത്തുന്നവർ ആഗമാധികാരത്തെ എതിർക്കുന്നവരാണ്. ആഗമാധികാരത്തെ ഗണിക്കാതെ ക്ഷേത്രപ്രവേശനം ലഭിക്കുവാൻ ശ്രമിക്കുന്ന അവർ ആ ഉദ്യമത്തിൽ വിജയം സമ്പാദിക്കുന്നപക്ഷം വിഗ്രഹങ്ങളെല്ലാമെടുത്തു "തോട്ടിൽ" വലിച്ചെറിയുകയില്ലെ എന്നുകൂടി ഞങ്ങൾക്കു ഭയമില്ലാതില്ല. എന്തെന്നാൽ ആഗമങ്ങൾ അവയ്ക്കു കല്പിച്ചിരിക്കുന്ന മാഹാത്മ്യത്തിൽ അവർക്കു വിശ്വാസമുണ്ടാകുവാൻ വഴിയില്ലല്ലോ.

8. മഹമ്മദീയരാൽ ഇൻഡ്യയിലും, ഡച്ചുകാരാലും പോർച്ചുഗീസ്സുകാരാലും സിലോണിലും, ഞങ്ങളുടെ മതം എന്തെന്നില്ലാതെ മർദ്ദിക്കപ്പെട്ട സമയം അതിനെ രക്ഷിച്ച ബ്രിട്ടീഷ് സിംഹാസനത്തോട് ഞങ്ങൾ എന്നും അകൈതവമായ കൃതജ്ഞതയോടും, അനല്പമായ

രാജഭക്തിയോടും കൂടിയിരിയ്ക്കുമെന്നുള്ളതിനു സംശയമില്ല. ഞങ്ങൾ അതിനെ ഞങ്ങളുടെ രക്ഷിതാവായ ദൈവദൂതനായി കണക്കാക്കുന്നു.

9. ബഹുമാനപ്പെട്ട അങ്ങ്, രാജാവും ചക്രവത്തിയുമായ ആ പൊന്നുതിരുമേനിയുടെ പ്രതിനിധിയെന്നവണ്ണം, ഹാർദ്ദമായ അനുകമ്പയോടുകൂടി ഞങ്ങളുടെ മതത്തെ നശിപ്പിക്കുവാൻവേണ്ടി സമുദായരക്ഷയെന്ന വ്യാജനാമവും പറഞ്ഞു് ഗവമ്മേൻറിൻെറ സഹായം അപേക്ഷിച്ചുവരുന്ന ഈ കോയ്മപ്പരിവത്തകന്മാരിൽനിന്നു ഞങ്ങളുടെ മതത്തെയും ക്ഷേത്രശുദ്ധിയേയും സംരക്ഷിക്കണമെന്നാണു ഞങ്ങളുടെ വിനീതമായ പ്രാത്ഥന. ബഹു: അങ്ങ് ഈ ബില്ല് നിയമനിമ്മാണസഭയിൽ അവതരിപ്പിക്കുവാൻ അനുവാദം കൊടുക്കയില്ലെന്നു വിശ്വസിച്ചുകൊണ്ട് ഞങ്ങൾ വിരമിക്കുവാൻ അനുവാദം ചോദിക്കുന്നു.

എന്ന്

ടി. കൈലാസപിള്ള (ഒപ്പ്)

മുതലായവർ.........

---

## വൈസ്രോയിയോടുള്ള ഒരപേക്ഷ.

അനന്തപുരം പ്രാദേശികഹിന്ദുസെൻട്രൽകമ്മറ്റിയുടെ കാര്യദശി, ബഹുമാനപ്പെട്ട ഇൻഡ്യാവൈസ്രോയിയോട്, താഴെ കാണുന്നവിധം അപേക്ഷിച്ചിരിക്കുന്നു:—

ഭാരതത്തിൽ—ലോകത്തിൻെറ സമഷ്ടിരാശിയിൽ—ശരീരത്തിലെ വിവിധഅവയവങ്ങളെന്നവണ്ണം അനേകം പാവനാംശങ്ങളും, സുപ്രസിദ്ധി നേടിയിരിക്കുന്ന പുണ്യതീത്ഥസ്ഥലങ്ങളും ഉണ്ട്. ഇൻഡ്യ ലോകത്തിൻെറ ഉത്തമാംഗവും, ഹൃദയവുമത്രെ. അവിടത്തെ ഹിന്ദുമതം സമസ്തസൃഷ്ടികളേയും ഈശ്വരസന്താനങ്ങളായി ഗണിക്കുകയും, ആദരിക്കുകയും ചെയ്യുന്നു. ഹിന്ദുമതം ഓരോ സമുദായത്തിന്നും ജന്മം അനുസരിച്ചു ഓരോ വിധത്തിലുള്ള കത്തവ്യംനല്കിയിരിക്കുന്നു. അതു് അവരവരുടെ നിലയിൽ നിന്നുകൊണ്ടുതന്നെ മോക്ഷം ലഭിപ്പാനുള്ള മാർഗ്ഗം ഉപദേശിച്ചിട്ടുണ്ട്. ശരീരത്തിലെ ഓരോ അവയവത്തിന്നും സ്വന്തം സ്ഥാനത്തുതന്നെ നിന്ന് ഓരോ ജോലികൾ നിവ്വഹിക്കാനുള്ളതുപോലെ ഓരോരുത്തക്കും സ്വന്തം നിലയിൽതന്നെ നിന്ന് ഓരോ പ്രവൃത്തി ചെയ്യാനുണ്ട്. ഇപ്പോൾ ഭാരതത്തിൽ ലോകത്തിലെ സമസ്ത

മതങ്ങളും, വംശങ്ങളും, ഭാഷകളും ഒരുമിച്ചു കാണപ്പെടുന്നുണ്ട്. ഏററവും വലിയ മതവൈപരീത്യസഹനം സമാധാനത്തിനും, ക്ഷേമത്തിനും വേണ്ടി ഏററവും പുരാതനകാലംമുതൽ അവിടത്തെ അടയാളവാക്യമാക്കിത്തീർത്തിരിക്കുന്നു. ഇങ്ങിനെയുള്ള ഭാരതത്തിന്റെ ആധിപത്യം വഹിക്കുന്ന ബ്രിട്ടീഷ്ഗവൺമെന്റ് ബ്രാഹ്മണർക്കായി രണ്ടാമതും ഒരു അനൗചിത്യം പ്രവൃത്തിപ്പാൻ നിർബ്ബന്ധിതനായിത്തീർന്നുവെന്നതു് കഷ്ടാൽകഷ്ടതരമത്രേ. ശാരദാനിയമം, നിനയാതെ ബന്ധപ്പെട്ടവച്ചതായ ആദ്യത്തെ പിഴച്ച അടിയാണ്. ഈശ്വരനാൽ അയക്കപ്പെട്ട ഇൻഡ്യയിലെ ബ്രിട്ടീഷ് ആധിപത്യം പുരാതനകാലംമുതൽ അനുവർത്തിച്ചുവന്ന, അഥവാ സംരക്ഷിച്ചുവന്ന മതസമഭാവത്തെ ഉപേക്ഷിക്കുമെന്ന് വിശ്വസിപ്പാൻ ന്യായം കാണുന്നില്ല. എങ്കിലും അയിത്തോച്ചാടനബില്ലിനേയും, ക്ഷേത്രപ്രവേശനബില്ലിനേയും നിയമനിർമ്മാണസഭയിൽ അവതരിപ്പിക്കുവാൻ അനുവാദം നല്കിയതു് രണ്ടാമത്തെ പിഴച്ച അടിയാണെന്നു പറയാതെ നിവൃത്തിയില്ല. ഇതിനെപ്പററി രാജ്യത്തിന്റെ നാനാഭാഗങ്ങളിലുമുള്ള ഹിന്ദുക്കളിൽനിന്നും ശക്തിയായ വിസമ്മതവും ഉണ്ടാകാതിരുന്നില്ല. ഭഗവത്ഗീതയിൽ പറഞ്ഞിരിക്കുന്നതും, നവീകരണക്കാർ പ്രമാണമായി സ്വീകരിച്ചിരിക്കുന്നതും ആയ 'ആത്മീയസമത്വം', വിചാരമാകുന്ന തറയിൽ കെട്ടി ഉയർത്തപ്പെട്ട ഒന്നാണ്. ലോകത്തിൽ എങ്ങും വ്യാപിച്ചിരിക്കുന്ന വിവിധമതങ്ങളിൽ ഒന്നിലും ഇതിനെ പ്രവൃത്തിയെടുപ്പിക്കുവാൻ സാധ്യമല്ല.

അസ്പൃശ്യതാനിയമം ആരോഗ്യശാസ്ത്രം അനുസരിച്ചുണ്ടായിട്ടുള്ളതുതന്നെ. ക്ഷേത്രങ്ങൾ പ്രത്യേകവർഗ്ഗക്കാരുടെ ഒരുമിച്ചും, വെവ്വേറെയും ആരാധന നടത്തുവാൻ വേണ്ടി നിർമ്മിക്കപ്പെട്ടിരിക്കുന്ന പാവനസ്ഥാപനങ്ങളാണ്. മനുഷ്യവർഗ്ഗത്തിൽ അസംഖ്യം സമുദായങ്ങളുള്ളതുപോലെ, ഓരോ സമുദായത്തിലും അതിന്റെ മുഖങ്ങൾ എന്നപോലെ പലവർഗ്ഗക്കാരുമുണ്ട്. മററുള്ളവരുടെ അവകാശങ്ങൾ തനിക്കും ഉണ്ടായിരിക്കേണ്ടതാണെന്ന ഇന്നത്തെ വാദം 'കളവു്' എന്നുമാത്രം വിളിക്കപ്പെടാവുന്നതാണ്. മതം സത്യഭാവത്തിൽ നിന്ന് ജനിക്കുന്നു. ആ മതത്തെ ഭരിക്കുന്നതു് സാക്ഷാൽ പരബ്രഹ്മം തന്നെ.

വേദങ്ങളും മഹർഷിപ്രായങ്ങളുമാണ് മതത്തിന്റെ അധികാരി. ഹിന്ദുമതം ലോകത്തിലുള്ള എല്ലാമതതത്വങ്ങളേയും തന്നിൽതന്നെ വഹിക്കുന്നുണ്ട്. അതു് അത്രമാത്രം വിസ്താരമുള്ള ഒന്നത്രെ. എല്ലാവിധത്തിലുള്ള മനഃസ്ഥിതിയുള്ളവരും അതു സ്വീകാര്യയോഗ്യമായി

ത്തന്നെ തോന്നുന്നു. വ്യക്തിവൈഭവം അനുസരിച്ചും, പരിതസ്ഥിതികൾ അനുസരിച്ചും, മനുഷ്യവർഗ്ഗം അതിനെ യാതൊരു ബുദ്ധിമുട്ടും കൂടാതെ ആചരിച്ചുവരുന്നു. അതിൽ ബലമായി ചെയ്യപ്പെടുന്ന ഒരു നിബന്ധന നിശ്ചയമായും സ്വനാശത്തിനുതന്നെ ഇടയാക്കുന്നതാണ്.

മതം അനേകകാലംമുമ്പ് ഉത്ഭവിച്ചിട്ടുള്ളതും, ഏററവും വലിയ സംസ്കാരത്തോടുകൂടിയതും, ആത്മീയദീർഘദർശികളാൽ സ്പഷ്ടമായി പ്രസ്താവിക്കപ്പെട്ടിട്ടുള്ളതും, യോഗിമാരാലും മഠങ്ങളാലും ക്രമപ്രകാരമാക്കപ്പെടുന്നതുമാണ്. അടുത്തകാലത്തുണ്ടായ ഏററവും ശ്രേഷ്ഠനായ ആത്മീയകാര്യങ്ങളുടെ അധികാരി, പുണ്യമൂർത്തി ശ്രീശങ്കരാചാര്യസ്വാമിയാണ്. അദ്ദേഹം ഇൻഡ്യയുടെ നാലുഭാഗത്തുമുള്ള നാലു സ്ഥലങ്ങളിൽ നിന്ന്, സുപ്രസിദ്ധവിശുദ്ധനാമമായ ജഗത്ഗുരു എന്ന പേരിൽ ഇന്നും ധർമ്മത്തെ നയിച്ചുവരുന്നു. സവർണ്ണരുടെ സർവ്വസ്ഥാപനങ്ങളും, സകല ക്ഷേത്രങ്ങളും, വിശുദ്ധന്മാരായ ബ്രാഹ്മണരും എല്ലാംതന്നെ ലോകത്തിലെ സകല ഭരണാധികാരികളും രാജ്യത്തെ ന്യായമായി ഭരിക്കേണമെന്നു സദാ പ്രാർത്ഥിച്ചുവരുന്നുണ്ട്.

നിയമനിർമ്മാണസഭയെപ്പോലെ, വിവിധമതാനുയായികളും അടങ്ങിയ ഒരു സാധാരണസഭയ്ക്ക്, ഹിന്ദുമതത്തെയും, ഹിന്ദുമതാനുയായികളുടെ സമുദായത്തെയും സംബന്ധിക്കുന്ന കാര്യങ്ങളെപ്പററി വാദപ്രതിവാദം നടത്തുന്നതിനും, ഒരു തീർപ്പുകല്പിക്കുന്നതിനും അധികാരമില്ലാത്തതാണ്. പ്രസ്തുത ബില്ലുകൾ ഹിന്ദുസമുദായക്കാരുടെ എല്ലാം വ്യക്തിസ്വഭാവസ്വാതന്ത്ര്യത്തെപ്പോലും തടയുവാനുള്ള വിലങ്ങാണ്. എന്നാൽ അതിന്റെ ഉദ്ദേശം മററൊന്നായിപറയപ്പെടുന്നു. അനേകം ആളുകളുടെ വോട്ടനുസരിച്ചുള്ള തിരഞ്ഞെടുപ്പുരീതിയും, മുറയായ ഭരണരീതിയും സാധാരണ തെററായ ഒരു നടപടിതന്നെയാണ്. അതു വഴിപിഴപ്പിക്കുന്നതും സൌഹാർദ്ദത്തെ നശിപ്പിക്കുന്നതുമാണ്. പല മതസ്ഥാപനങ്ങളേയും സംബന്ധിക്കുന്ന കാര്യങ്ങളിൽ ഈ ഉപായം തീരെ ഉപയോഗിക്കുവാൻ പാടില്ലാത്തതും, പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്ന സമയം അനേകം കുഴപ്പങ്ങൾക്കിടയാക്കുന്നതുമാണ്. ഈ മതസ്ഥാപനങ്ങൾ സകല വർഗ്ഗക്കാരേയും അവരുടെ സ്ഥിതിക്കനുസരിച്ച് വളർത്തിക്കൊണ്ടുവരുന്നു. ലോകത്തിൽ പലയിടത്തും പലവിധവ്യത്യാസങ്ങൾ ഉണ്ടായിരുന്നിട്ടും, അനാവശ്യയോഗികൾ ഉണ്ടായിട്ടുണ്ട്. ഇവരാരും മതകാര്യങ്ങളിൽ യാതൊരു വ്യത്യാസവും വരുത്തണമെന്നു ആവശ്യപ്പെട്ടിട്ടില്ല; എന്നുതന്നെയല്ല അതുവരുത്തരുതെന്നു ഉപ

ദേശിക്കുകയും ചെയ്തിട്ടുണ്ട്. തങ്ങളുടെ മതത്തെപ്പററിയാതൊരറിവും ഇല്ലാത്ത 'സമുദായപരിഷ്കാരി'കളാണ് ബാലചാപല്യംകൊണ്ടെന്നവണ്ണം ഇന്നു മതകാൎയ്യങ്ങളിൽ പ്രവേശിച്ചിരിക്കുന്നതു്. ഈ കൂട്ടർ ആദ്യമായി 'ശാരദാ' നിയമം പാസ്സാക്കിച്ചു. ധൎമ്മത്തിന്റെ പുറങ്കോട്ടയായ, ബ്രാഹ്മണമാൎഗ്ഗവ്യവസ്ഥയെ നശിപ്പിക്കുകയാണ് അതു മററു സമുദായങ്ങളെ നന്നാക്കുന്നതിനേക്കാൾ കൂടുതലായി ചെയ്യുന്നതു്. പ്രതീക്ഷിക്കപ്പെടുന്ന സ്വാതന്ത്ര്യലബ്ധിക്കുള്ള മാൎഗ്ഗങ്ങളിൽ ഇന്നു അന്ധത്വവും ക്രൂരത്വവുമുള്ള ജാതിസ്പൎദ്ധ സുഖമായി വളൎന്നുവരുന്നു എന്നുള്ളതു് ഏതൊരു ഭാരതീയന്റേയും ഹൃദയത്തെ വല്ലാതെ വേദനിപ്പിക്കുന്നതാണ്. ഈ ജാതിസ്പൎദ്ധ ജീവിതത്തിലെ സാമ്പത്തിക ഭാഗത്തേയും, പ്രാപഞ്ചികഭാഗത്തേയും, ആത്മീയഭാവത്തേയും എല്ലാം ഒരുപോലെ നശിപ്പിക്കുവാൻ ശ്രമിക്കുന്നു. അതു് ഇന്നത്തെ ഭാരതത്തിലെ രാജ്യസ്നേഹികളുടെ തലക്ക് 'മത്തു്' പിടിപ്പിച്ചിരിക്കുന്നു. തന്മൂലം ധൎമ്മം എന്നുള്ളതു് എന്തെന്ന് അവർ അറിയുന്നില്ല; എന്നല്ല ധൎമ്മത്തെ നന്നാക്കുവാനുള്ള ശരിയായ മാൎഗ്ഗത്തിൽക്കൂടി പോകുവാൻ ശ്രമിക്കുന്നതുമില്ല. ഈ രാജ്യസ്നേഹികൾ എന്നു പറയുന്ന ഉന്മത്തന്മാരെ ഇഷ്ടംപോലെ "തുള്ളിച്ചാടുവാൻ" അനുവദിക്കുന്നതു് ഏററവും വലിയ ആപത്തിനു കാരണമായിരിക്കും. ഈ കാൎയ്യം ബഹുമാന്യനായ വൈസ്രായി പ്രത്യേകം ഓൎമ്മിക്കേണ്ടതാണ്

ഈ പ്രവൃത്തികൾ അതിയായി ബാധിക്കുന്നതു മതവിശ്വാസമുള്ള ബ്രാഹ്മണസമുദായത്തെ ആണ്. അതിനെ സംരക്ഷിക്കുവാൻ ഒരു വേലിയും ഇല്ല. ഇന്നത്തെ ഈ നവീനപ്രസ്ഥാനത്തിന്റെ പോക്ക് ഏതെല്ലാം വഴിയിൽക്കൂടി ആണെന്ന് അവൎക്ക് അറിയുവാൻ സാധിക്കുന്നില്ല. എന്നാൽ അതു് ആപത്തിലാണ് അവസാനിക്കുന്നതെന്ന് അവൎക്ക് ഉറപ്പുണ്ട്. അതിന്റെ ഗതിയെ തടുപ്പാൻ അവൎക്കു പരിചയവും കഴിവും ഇല്ല. ശക്തിയായി നടത്തപ്പെടുന്ന ഇന്നത്തെ പരസ്യങ്ങളേയും, കുപ്രസിദ്ധി നേടിയിരിക്കുന്ന പൊതുജനാഭിപ്രായത്തേയും, എല്ലാം അവർ നോക്കിക്കൊണ്ടിരിക്കുകയല്ലാതെ നിവൃത്തിയില്ല. ഈശ്വരനാൽ ദത്തമായ ബ്രിട്ടീഷ് ആധിപത്യം ഒന്നിനെ മാത്രമാണ് ഈ ബ്രാഹ്മണസമുദായം തങ്ങളുടെ രക്ഷിതാവായി കണക്കാക്കുന്നതു്. ഗവൎമ്മേന്റു വേണ്ടവിധം സാമുദായികവിദ്യാഭ്യാസത്തിനുള്ള ഉപകരണങ്ങൾ ഉണ്ടാക്കിത്തരുമെന്നും, മതവിഷയങ്ങളിൽ സമഭാവം കാണിക്കുമെന്നും, ശരിയായതും അധികാരമുള്ളതുമായ പൊതുജനാഭിപ്രാ

യത്തെ വിലവെക്കണമെന്നും അവർ ഉദ്ദേശിക്കുന്നു. മി. ഗാന്ധിയുടേയും, അദ്ദേഹത്തെ കണ്ണടച്ചു പിൻതുടരുന്ന അവിശ്വാസികളുടേയും, വാക്കു കേട്ടു ഗവൎമ്മേൻറു പൊടുന്നനവെ യാതൊന്നും പ്രവൃത്തിക്കരുതെന്നു ഞങ്ങൾ യാചിക്കുന്നു. ഈ ക്ഷോഭകന്മാരാലും, വൎത്തമാനപത്രങ്ങളാലും അങ്ങു വഞ്ചിക്കപ്പെടരുതേ! മി. ഗാന്ധി നിശ്ചയമായും ആദരിക്കപ്പെടേണ്ടവൻതന്നെ ആണ്. എന്നാൽ മതത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം അജ്ഞാനിയാണ്. അദ്ദേഹത്തിൻെറ ഇന്നത്തെ തുറന്ന മനസ്സിൽ വഷളായ ധാൎഷ്ട്യം കുടികൊള്ളുന്നു. അദ്ദേഹത്തിൻെറ "ഉള്ളിലെ കാഴ്ച" പിശാചിൻേറതാണ്; അദ്ദേഹത്തിൻെറ 'ഹൃദയവേദന' മതപ്പിത്തം പിടികൂടിയ ബുദ്ധിശക്തികൊണ്ടുണ്ടായിട്ടുള്ളതാണ്. അദ്ദേഹത്തിൻെറ 'അഹിംസ' സൎവ്വത്തേയും വിഴുങ്ങുന്ന ഒരു ഭൂതമാണ്. അദ്ദേഹത്തിൻെറ ഹരിജനങ്ങളോടുള്ള സ്നേഹം കഷ്ടകാലത്താൽ പിഴച്ച മാൎഗ്ഗങ്ങളിൽക്കൂടി പോകുന്നു. ഈ ബില്ലുകളെപ്പററിയുള്ള നിയമനിൎമ്മാണസഭയിലെ വാദപ്രതിവാദം മാൎഗ്ഗഭക്തിയുള്ള മതവിശ്വാസികളേയും, സമാധാനപ്രിയന്മാരായ ആളുകളേയും, കൃതജ്ഞതയുള്ള ഉദ്യോഗസ്ഥസംഘത്തേയും, ലോകത്തെത്തന്നെ ഉപേക്ഷിച്ചിരിക്കുന്ന സന്യാസികളേയും, ഒരുപോലെ തട്ടിയുണൎത്തിയിട്ടുണ്ട്. അവർ അതിനെ വിരോധിച്ചു മുറവിളി കൂട്ടുന്നുണ്ട്. ഇന്നത്തെ ഈ ക്ഷോഭം ശരിയായ ഹിന്ദുമതത്തെത്തന്നെ നശിപ്പിക്കുവാൻ ഇടയുള്ളതത്രെ. അതു സമുദായത്തിൻേറയും, മനസ്സിൻേറയും, ആത്മാവിൻേറയും സമാധാനത്തെ നശിപ്പിക്കുന്നു. ഇതാണ് ഈ ബില്ലിൻെറ ഫലം.

അതിനാൽ ഈ പ്രാദേശികഹിന്ദുസെൻട്രൽകമ്മററി ഏററവും വിനീതമായി ബഹു. വൈസ്രോയിയോട് അപേക്ഷിക്കുന്നത് ഇതാണ്; ഈ ബില്ലുകളെ തള്ളിക്കളയണേ! അവിടുന്നു ധൎമ്മത്തെ രക്ഷിക്കുമെന്നും, സമാധാനത്തെ പരിപാലിക്കുമെന്നുമുള്ള ഞങ്ങളുടെ വിശ്വാസത്തെ ഇല്ലാതാക്കി തീൎക്കരുത്. ഇന്നത്തെ ഈ വിഷമഘട്ടത്തിൽനിന്നു രക്ഷ പ്രാപിക്കുവാൻ ഞങ്ങൾ കാണുന്ന ഏകമാൎഗ്ഗം അവിടുത്തെ അടുക്കൽ അഭയം അപേക്ഷിക്കുക എന്നതാണ്. സമാധാനമാകുന്ന നദി യാതൊരു കാരണങ്ങളാലും തടയപ്പെടാതെ ഒഴുകിക്കൊണ്ടുതന്നെ ഇരിക്കട്ടെ. പണ്ട് അധൎമ്മം നാട്ടിൽ വൎദ്ധിച്ചുവന്നപ്പോൾ, വിശ്വാമിത്ര മഹൎഷി ചക്രവൎത്തിയായ ശ്രീരാമൻെറ സഹായം ആവശ്യപ്പെടുകയും, അദ്ദേഹത്തിൻെറ കരബലത്താൽ ധൎമ്മം വീണ്ടും സുരക്ഷിതമായി സ്ഥാപിക്കപ്പെടുകയും ചെയ്യുകയുണ്ടായി. ധൎമ്മം എന്നും തിളങ്ങിക്കൊ

ണ്ടിരിക്കുന്ന ഒന്നാണ്. അതിനു യാതൊരു മങ്ങലുമില്ല. ധമ്മംതന്നെ ആണു ബ്രിട്ടീഷുപതാകയെ ലോകത്തിൽ എവിടേയും പാറപ്പിക്കുന്നതു്. ധമ്മംതന്നെ ആണു് ഈശ്വരദത്തമായ ബ്രിട്ടീഷു സാമ്രാജ്യത്തിൽ സൂര്യൻ ഒരിക്കലും അസ്തമിക്കാതിരിക്കുവാൻ ഇടയാക്കി തീൎത്തിരിക്കുന്നതു്. അതിനാൽ ബഹുമാനപ്പെട്ട അങ്ങു്, അധമ്മത്തെ നശിപ്പിച്ചു ധമ്മത്തെ സംരക്ഷിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

ഈശ്വരൻെറ പിതാവായും, ഭൂലോകത്തിൻെറ മാതാവായും, മനുഷ്യവൎഗ്ഗത്തിൻെറ സഹോദരനായും, മററു ജീവികളുടെ സഹോദരിയായും, സമസ്തസൃഷ്ടിയുടേയും ഭൃത്യനായും ഇരിക്കുന്ന ഇൻഡ്യയെ, എന്നു ബ്രിട്ടീഷുകാർ നോക്കേണ്ടവിധം നോക്കുന്നുവോ, അന്നു കെട്ടിനില്ക്കുന്നതായ സമാധാനതടാകം ശരിയായി പ്രവഹിക്കുവാൻ തുടങ്ങും. അന്നു് വേദനിക്കുന്ന തലക്കും, തീവ്രദുഃഖം അനുഭവിക്കുന്ന മനസ്സിനും, ശാന്തിയോടുകൂടിയ സുഖം ലഭിക്കും. അന്നു് അതിപ്രയത്നംകൊണ്ടു കിതക്കുന്ന ശ്വാസം, തൃപ്തിയോടുകൂടി സന്ധി ആവശ്യപ്പെടും. അന്നു് അസ്തമിക്കുവാൻ പോകുന്ന വിലാപത്തെ വഴിയും, പ്രവൃത്തിയും നശിപ്പിക്കും. അന്നു് പട്ടിണികൊണ്ടു പൊരിയുന്ന അനേകകോടി ജനങ്ങൾ വിറക്കുന്ന തങ്ങളുടെ കൈകൾ ഉയൎത്തി ലോകജീവിതത്തിൻേറയും, ഘോരസമരത്തിൻേറയും പിടിയിൽനിന്നു രക്ഷ ലഭിച്ചതിൽ സന്തോഷിച്ചു്, ഈ ഭൂമിയിൽതന്നെ അനേക കാലമായി കളഞ്ഞുപോയ "ഏദൻ"തോട്ടത്തെ പുനഃസ്ഥാപിക്കും!

ദി ഇന്ത്യൻ മിറർ.

---

## സനാതനികൾ ക്ഷേത്രപ്രവേശനത്തെ തടയുന്നതെന്തു്?

---

ക്ഷേത്രപ്രവേശനം, അസ്പൃശ്യതാനിവാരണം ഇവകൾക്കെല്ലാംവേണ്ടി മി. സി. എസ്സ്. രംഗയ്യർ മുതലായവർ കൊണ്ടുവന്നിരിക്കുന്ന ബില്ലിനെ എതിൎക്കുന്നതിനുള്ള സനാതനികളുടെ കാരണങ്ങളെ വിവരിക്കുന്ന താഴെ പറയുന്ന കത്തു്, "തമിഴ്നാട്ടു് ആഗമസഭ, മധുര" ബഹുമാന്യനായ ഇൻഡ്യാ വൈസ്രായിക്കയച്ചിരിക്കുന്നു:—

ആരാധനാരീതി, നിയമങ്ങൾ, ആരാധനാസ്ഥലങ്ങൾ ആദിയായ ആന്തരകാൎയ്യങ്ങളും, മിക്കവാറും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ദേവന്മാ

തുടെ പ്രകൃതി അനുസരിച്ചു ഭേദപ്പെടുന്ന നിശ്ചയങ്ങളും, എല്ലാം വേദങ്ങൾ, ശാസ്ത്രങ്ങൾ, ആഗമങ്ങൾ ഇവയുടെ വിധി അനുസരിച്ചാണ്. അവകൂടാതെ പുരാതന കാലംമുതൽ നടപ്പിലിരുന്നുവന്ന ആചാരങ്ങളേയും, ചട്ടങ്ങളേയും ആദരിക്കേണ്ടതാണ്. അതിനാൽ അവതരിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന ബില്ലുകൾ ക്ഷേത്രങ്ങളുടെ മൂലതത്വങ്ങളെ തന്നെ വിരോധിക്കുന്നവയാണ്.

ഈ ക്ഷേത്രങ്ങൾകൊണ്ടുള്ള ഉപയോഗം പഞ്ചമർക്കും ഉണ്ടാകുന്നതിനായി അനുയോജ്യമായ സംഗതികൾ ആഗമങ്ങളും ശാസ്ത്രങ്ങളുംതന്നെ അനുവദിച്ചിട്ടുണ്ട്. ഈ പഞ്ചമരെ ആണ മി. ഗാന്ധി 'ഹരിജനങ്ങൾ' എന്ന നാമത്താൽ വിളിക്കുന്നതു്. ഈ ആരാധനകൊണ്ടുള്ള ഫലങ്ങൾ എല്ലാവിധത്തിലുള്ള ആരാധനാക്കാർക്കുമുണ്ടാകുമെന്നു പറഞ്ഞിരിക്കുന്നു. ഇന്നത്തെ ഈ ബില്ലുകൾ, നല്ലതും ആരോടും ഒരു വിരോധം കാണിക്കാത്തതുമായ ആഗമങ്ങളുടേയും, വേദങ്ങളുടേയും, ശാസ്ത്രങ്ങളുടേയും വിധികളെ വ്യത്യാസപ്പെടുത്തുന്നവയാണ്.

പ്രസ്തുത ബില്ലുകൾ ഹിന്ദുമതത്തിലും, ആചാരത്തിലും, മതനിയമങ്ങളിലും, മതസംസ്കാരത്തിലും അന്യായമായവിധം പ്രവേശിക്കുന്നതാണ്. പൂർണ്ണവിശ്വാസത്തോടുകൂടി ക്ഷേത്രങ്ങളിൽ പുരോഹിതന്മാർ നടത്തി വരുന്ന കർമ്മങ്ങളേയും ക്ഷേത്രവിശുദ്ധിയേയും ബാധിക്കുന്നവയാണ് ഈ ബില്ലുകൾ.

പ്രസ്തുത ബില്ലുകൾ പ്രസംഗത്തിലും പ്രവൃത്തിയിലും "സമത്വം" വേണമെന്നുദ്ദേശിച്ച മി. ഗാന്ധിയുടെ നേതൃത്വത്തിൽ ആരംഭിക്കപ്പെട്ട ഒരു ക്ഷോഭം മൂലം ഉണ്ടായിട്ടുള്ളതാണ്. എന്നാൽ ഈ 'സമത്വം' സിവിൽ അവകാശങ്ങളിലും ഒരു നാട്ടുകാരന്റെ അവകാശങ്ങളിലും മാത്രം ലഭിക്കേണമെന്നല്ല ഇവരുടെ ആഗ്രഹം. അവർക്കു മതത്തിലും, മതസംബന്ധമായ ആരാധനയിലും ഈ 'സമത്വം' വേണമത്രെ. എന്നാൽ ഈ വാദം ബുദ്ധിഹീനതയേയും അന്യായത്തേയും ആണ കാണിക്കുന്നതു്. അതു് ആപത്തുണ്ടാക്കി തീർക്കുവാൻ ഇടയുള്ള ഒന്നത്രെ. പരിഷ്കാരം സിദ്ധിച്ചിട്ടുള്ള ലോകത്തിലെ ഏതുരാജ്യത്തിലും സിവിൽ അവകാശങ്ങളെപ്പറ്റിപോലും 'സമത്വം' അനുവദിക്കപ്പെട്ടിട്ടില്ല. മി. ഗാന്ധിയുടെ ഇന്നത്തെ ഹരിജനക്ഷേത്രപ്രവേശനവാദം ആ വർഗ്ഗക്കാർ തന്നത്താൻ ആവശ്യപ്പെട്ടതുകൊണ്ട് തുടങ്ങിയിട്ടുള്ള ഒന്നല്ല. അതു് അവർക്കുവേണ്ടി അദ്ദേഹംതന്നെ ആരംഭിച്ചിട്ടുള്ളതാണ്. നിർബന്ധബുദ്ധിയോടുകൂടി അദ്ദേഹം അതിനെ ഉന്തി തള്ളി മുമ്പോട്ടു കൊണ്ടുവ

ക്കുന്നു. അത്രരാഷ്ട്രീയമായ ഉദ്ദേശത്തിൻെറ തന്ത്രത്തേയും ഉദ്ദേശങ്ങളേയും നിറവേററുവാൻ മാത്രമായിട്ടാണ്.

കാൺഗ്രസ്സ് നേതാക്കന്മാരുടെ പ്രസംഗങ്ങൾ, ഗവൺമെൻറുമായി കാൺഗ്രസ്സ് ചെയ്യുന്ന യുദ്ധത്തിൽ അവരെ സഹായിക്കാത്തതുകൊണ്ട്, മതവിശ്വാസമുള്ള ഹിന്ദുക്കളോട് അവക്കുള്ള വിരോധത്തെ തീക്കുവാനാണ് ഈ പ്രവൃത്തി എന്നു തെളിയിക്കുന്നു. അപ്രകാരം കാൺഗ്രസ്സിൻെറ, മതവിശ്വാസികളായ ഹിന്ദുക്കളോടുള്ള വിരോധം, മൂലമാണു പ്രസ്തുത ബില്ലുകളും സത്യാഗ്രഹപ്രസ്ഥാനവും ഒക്കെത്തന്നെ ഉത്ഭവിച്ചിട്ടുള്ളതു്.

മതകാര്യങ്ങളും, മതാവകാശങ്ങളും, ആചാരങ്ങളും ഒന്നുംതന്നെ ഭൂരിപക്ഷാഭിപ്രായം അനുസരിച്ചു തീച്ചപ്പെടുത്താവുന്നതല്ല. അവ ഒരു ഭൂരിപക്ഷത്തിൻെറ സമ്മതത്തിനെ ആശ്രയിച്ചു നില്ക്കുന്നില്ല; നില്ക്കുന്നതുമല്ല. അപ്രകാരമുള്ള ഒരഭിപ്രായാന്വേഷണത്തിനുശേഷം ഈ വിഷയങ്ങളെ സംബന്ധിച്ചു ഒരു ഭേദഗതി ചെയ്യണമെന്നാവശ്യപ്പെടുന്ന ഒരു ബില്ലും ന്യായമായിട്ടുള്ളതല്ല. അതു മതത്തേയും ക്ഷേത്രാരാധനയേയും നശിപ്പിക്കുന്നതാണ്.

കാൺഗ്രസ്സ് നേതാക്കന്മാരും, അയിത്തോച്ചാടനസഭയും, ഹിന്ദുക്കളിൽ ഭൂരിപക്ഷം ആളുകളും അവണ്ണരുടെ ക്ഷേത്രപ്രവേശനവാദത്തെ അനുകൂലിക്കുന്നവരാണെന്നുവാദം തട്ടിമുഴക്കുന്നുണ്ട്. ഈ ബില്ലുകൾ അപ്രകാരമുള്ള പൊതുജനാഭിപ്രായത്തെ അനുകൂലിക്കുന്നവയാണെന്നും അവർ പറയുന്നു. എന്നാൽ ഈ പ്രസ്താവന അടിസ്ഥാനരഹിതമായതും അവാസ്തവമായതുമായ ഒന്നത്രെ. അതു വഴിപിഴപ്പിക്കുവാൻ ഇടയുള്ള ഒന്നാണ്. ശരിയായ ക്ഷേത്രാരാധകന്മാർ (മി. ഗാന്ധിയും അദ്ദേഹത്തിൻെറ അനുചരന്മാരും ഒഴികെ) അപ്രകാരമുള്ള നവീകരണത്തെ തീരെ അനുകൂലിക്കാത്തവരാണ്. അവരുടെ മതത്തേയും, ആചാരത്തേയും, നിയമത്തേയും ഇപ്രകാരം അന്യായമായ വിധത്തിൽ ആക്രമിക്കുന്ന ഈ ബില്ലുകളെ സവ്വശക്തികളും ഉപയോഗിച്ചു് എതിക്കുവാൻ മതവിശ്വാസമുള്ള ഹിന്ദുക്കൾ നിശ്ചയിച്ചിരിക്കുന്നു.

ഹിന്ദുക്കളുടെ എല്ലാ വഗ്ഗങ്ങൾക്കും എല്ലാ ക്ഷേത്രത്തിലും ഒരുപോലെ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിട്ടില്ല. ചില മതസ്ഥാപനങ്ങൾ, ചില പ്രത്യേക വഗ്ഗക്കാക്കായി സ്ഥാപിക്കപ്പെട്ടിട്ടുള്ളവയാണ്. മററു ചില പ്രത്യേക വഗ്ഗക്കാക്ക്, നവീനമായ പ്രത്യേക അവകാശങ്ങൾ നല്കുന്നതായ നിയമങ്ങൾ, മതസ്ഥാപനങ്ങളുടെ ഉദ്ദേശത്തേയും,

പ്രകൃതിയേയും ഗണ്യമായ വിധത്തിൽ ഭേദപ്പെടുത്തുന്നതാണ്. അതു് നൽകപ്പെട്ട സ്വത്തിനെ വീണ്ടും "കണ്ടുകെട്ടു"ന്നതുപോലെ ആയിരിക്കും. അതു നല്ലതായ സകല ഗവർമ്മെണ്ടിന്റേയും മൂലതത്വങ്ങൾക്കു വിരോധമായിട്ടുള്ളതാണ്.

ഈ ബില്ലുകൾ ഗുണവതിയായ വിക്ടോറിയാ ചക്രവർത്തിനിയുടെ 1858-ലെ രാജകീയവിളംബരത്തിന്നു വിരോധമായിട്ടുള്ളതാണ്. അതിന്നു മുമ്പുള്ള മററു പല വിളംബരങ്ങളേയും, അവ അവഗണിക്കുന്നു. ഈ വിളംബരങ്ങളുടെ സഹായത്തോടുകൂടിയാണ് ബ്രിട്ടീഷ് ആധിപത്യം ഇൻഡ്യയിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ഈ വിളംബരങ്ങൾതന്നെ ആണ് ഇൻഡ്യക്കാർ ആ ആധിപത്യത്തെ എതിർക്കാതിരിക്കുവാനും ഹേതുവായിരിക്കുന്നതു്.

കൂടാതെ, പ്രസ്തുത ബില്ലുകൾ ഇൻഡ്യാഗവർമ്മെൻറ് സാധാരണയായി മതവിഷയങ്ങളെ സംബന്ധിച്ചു സ്വീകരിച്ചിരിക്കുന്ന ഭരണരീതിക്കും, വിരോധമായിട്ടുള്ളതാണ്. ഗവർമ്മെൻറ് മതകാര്യങ്ങളെ സംബന്ധിച്ചു് ഇതിന്നുമുമ്പു സ്വീകരിച്ചിരിക്കുന്ന വ്യക്തമായ മാർഗ്ഗത്തിൽകൂടിയല്ല ഇവയുടെ പോക്ക്. ഉദാഹരണമായി "1872-ലെ പ്രത്യേകവിവാഹനിയമം, 1911-ലെ ബ്രാഹ്മക്കളുടെ പ്രത്യേക വിവാഹനിയമം" ഇവയുടെ കാലം നോക്കുക. ഗവർമ്മെൻറ് ഇങ്ങിനെ ആണ് ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതു്. "വ്യത്യാസമുള്ള അഭിപ്രായത്തോടുകൂടിയ ആളുകളല്ല സമുദായത്തിൽനിന്നോ, മതത്തിൽനിന്നോ പുറമേപോയിട്ടുള്ളവരല്ല—അവർ ആദ്യത്തെ മതത്തേയും, സമുദായത്തേയും അനുസരിക്കുന്നവരാണോ എന്നു തീരുമാനിക്കേണ്ടതു്. അതു് ആ മതത്തിലും, ആ സമുദായത്തിലുംതന്നെ നില്ക്കുന്നവരാണ്; പഴയ ആചാരത്തേയും, നിയമത്തേയും മുറുക്കിപ്പിടിച്ചുകൊണ്ടിരിക്കുന്നവരാണ്."

മദിരാശി ഹിന്ദുമതസ്ഥാപനനിയമത്തിന്റെ (നിയമം 2—1927) 79-ം, 40-ം, വകുപ്പുകൾ ഹിന്ദുമതത്തിലും, മതാനുഷ്ഠാനങ്ങളിലും, വിധികളിലും, ആചാരങ്ങളിലും, ക്ഷേത്രങ്ങളിലുമുള്ള പ്രവേശനത്തെ ഇല്ലായ്മചെയ്യുവാൻ പ്രത്യേകമായി ഉദ്ദേശിക്കപ്പെട്ടവയാണ്. ഈ വിഷയങ്ങളെ സംബന്ധിച്ചു്, ഇൻഡ്യാഗവർമ്മെൻറിന്നും, നിയമനിർമ്മാണസഭകൾക്കുമുള്ള അധികാരങ്ങളെ എല്ലാം അവ ക്ലിപ്തപ്പെടുത്തിയിരിക്കുന്നു. ഹിന്ദുക്ഷേത്രങ്ങളെ സംബന്ധിച്ചുള്ള ഈ അവകാശങ്ങളെ ഭേദപ്പെടുത്തുവാൻ, ഈ നിയമത്തെ അവഗണിക്കുവാൻ, ഇൻഡ്യാഗവ

മ്മേന്റിനും, നിയമനിർമ്മാണസഭകൾക്കും ശക്തിയും അധികാരവും ഇല്ലതന്നെ!

ക്ഷേത്രങ്ങളേയും, ക്ഷേത്രാരാധനയേയും സംബന്ധിച്ചുള്ള ആചാരങ്ങളും, നിയമങ്ങളും, കർമ്മങ്ങളും എല്ലാംതന്നെ മതവിഷയങ്ങളാണ്. ഒരു സാധാരണസഭക്കോ, രാജാവിനോ, ഗവർമ്മേന്റിനോ അതിനെ സംബന്ധിച്ച യാതൊരധികാരവും ഇല്ല. ഈ കാര്യങ്ങളിൽ പ്രവേശിക്കുന്നതിനോ, അതിനെ നവീകരിക്കുന്നതിനോ, വ്യത്യാസപ്പെടുത്തുന്നതിനോ, ഇവർക്കാർക്കും അധികാരമില്ല. ലോകത്തിലെ പരിഷ്കാരമുള്ള ഏതൊരു രാജ്യത്തേയും ഭരണരീതി ഇങ്ങിനെ ആണ്. രാജാവിനോ, അഥവാ അദ്ദേഹത്തിന്റെ ഗവർമ്മേന്റിനോ, സമുദായത്തിന്റെ മതത്തെപ്പററിയുള്ള യാതൊരധികാരവും നൽകപ്പെട്ടിട്ടില്ല.

ചുരുക്കിപ്പറയുന്നതായാൽ, ഹിന്ദുക്ഷേത്രങ്ങളിലെ ആരാധനാരീതി, മഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും ആരാധനാരീതിപോലെയുള്ളതാണെന്ന് ഈ ബില്ലുകൾ തോന്നിക്കുന്നു; ആ വിധത്തിലുള്ള ആരാധനാരീതിയെ, ക്ഷേത്രങ്ങളിൽ ഏർപ്പെടുത്തുവാൻ ശ്രമിക്കുന്നു. വേദത്തിന്റേയും, ആഗമത്തിന്റേയും, ശാസ്ത്രത്തിന്റേയും വിധി അനുസരിച്ച് നടത്തപ്പെടുന്ന ക്ഷേത്രത്തിലും, മഠത്തിലും, സ്ഥാപനങ്ങളിലും ഈ ബില്ലുകൾ ഭേദമുള്ള നിയമം ഏർപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു.

സൈമൺകമ്മീഷന്റെ റിപ്പോർട്ടിൽ അവർ വളരെ ബുദ്ധിപൂർവ്വം ഇങ്ങിനെ ഉദ്ഘോഷിച്ചിരിക്കുന്നു. “മതാവകാശങ്ങളിലും, കർമ്മങ്ങളിലും, ആചാരങ്ങളിലും യാതൊരു പ്രവേശനവും ചെയ്യുന്നതല്ലെന്ന്, പുതിയതായി സ്ഥാപിക്കുവാൻ ഉദ്ദേശിക്കുന്ന ഏതൊരു ഭാരതഭരണരീതിയിലും പ്രത്യേകം വ്യവസ്ഥചെയ്യേണ്ടതാണ്. ഈ നിയമം, ജനങ്ങളുടെ സംരക്ഷണത്തിന് ആവശ്യമായ ഏററവും പ്രധാനപ്പെട്ട നിയമങ്ങളിൽ ഒന്നത്രേ.”

ക്ഷേത്രങ്ങളിൽ അനേകായിരം കൊല്ലംമുമ്പുമുതൽ പ്രവേശനം അനുവദിക്കപ്പെടാത്ത സമുദായത്തിൽപെട്ട ഒരു വർഗ്ഗം ഇന്നു ക്ഷേത്രങ്ങളിൽ പ്രവേശനം വേണമെന്നു വാദിക്കുകയും, അവിടത്തെ ആരാധനാരീതി മാറ്റുവാൻ ഉദ്ദേശിക്കുകയും ചെയ്യുന്നത് ഏററവും അന്യായമായിട്ടുള്ളതാണ്. അവർ, സ്വന്തക്ഷേത്രങ്ങളെ നിർമ്മിച്ച് ഇഷ്ടംപോലെ ആരാധന നടത്തുന്നതു നല്ലതും, ന്യായവും ആയിരിക്കും. അതിൽ അവർക്ക് ഇഷ്ടമുള്ള ദേവന്മാരെ പ്രതിഷ്ഠിക്കാം. ഇങ്ങിനെ ചെയ്യുന്നതായാൽ, അവർക്ക് പുതിയ അവകാശങ്ങൾ ലഭിക്കുവാനായി നിയമനി

ൎമ്മാനസഭയോട്ട് നിയമത്തിന്ന് ആവശ്യപ്പെടേണ്ടതില്ല. ഇവരുടെ ഇന്നത്തെ വാദം വിജയം സമ്പാദിക്കുന്നതായാൽ അതു് ക്ഷേത്രവിശുദ്ധിയെ തീരെ ഇല്ലാതാക്കുന്നതാണ്. എന്നാൽ അവർ സ്വന്തക്ഷേത്രങ്ങൾ നിൎമ്മിക്കുന്നതുകൊണ്ടു് അവൎക്കു കലഹത്തേയും രക്തംചൊരിച്ചിലിനേയും ഇല്ലാതാക്കാം. അതു്, ഇന്നു സവൎണ്ണക്ഷേത്രങ്ങളിൽ ആരാധന നടത്തുന്ന ഭഗവൽഭക്തന്മാൎക്കു് ഏററവും സന്തോഷകരമായിരിക്കും. വിശിഷ്യ, അതു് അവരുടെ സ്വന്തം അഭ്യുദയത്തിന്നും നന്നായിരിക്കും.

ദി ഇന്ത്യൻമിറർ.

---

## സ്വരാജ്യമോ ബ്രാഹ്മണവധമോ?



“പീതാപുരം, “സനാതനധൎമ്മസഭ”യുടെ കാൎയ്യദൎശി, ഗാന്ധിജിക്കയച്ച ഒരു പരസ്യപത്രത്തിന്റെ പരിഭാഷയാണു് താഴെ ചേൎക്കുന്നതു്:-

നിങ്ങളുടെ നേതൃത്വത്തിൽ ആരംഭിക്കപ്പെട്ടിരിക്കുന്ന ഇന്നത്തെ അയിത്തോച്ചാടനപ്രസ്ഥാനം അനേകകോടി ഹിന്തുക്കളുടെ ഹൃദയത്തെ വല്ലാതെ വേദനിപ്പിക്കുന്നുണ്ടു്. നിങ്ങളുടെ ഈ നവീനപ്രസ്ഥാനം രാജ്യക്ഷേമത്തെ തീരെ ഇല്ലായ്മചെയ്യുന്നുവെന്നു മാത്രമല്ല, പാവനമായ വൎണ്ണാശ്രമധൎമ്മത്തെ വേരോടുകൂടി പറിച്ചെടുത്തു് നശിപ്പിക്കുവാൻ ഉദ്യമിക്കുകയും ചെയ്യുന്നു. ഏററവും പുരാതനകാലം മുതൽ നടപ്പിലിരുന്നുവന്ന സാമുദായികസ്ഥാപനങ്ങളേയും, മതസ്ഥാപനങ്ങളേയും പാശ്ചാത്യവിദ്യാഭ്യാസം വളരെ അപകടത്തിൽപെടുത്തിയിട്ടുണ്ടു്. കാട്ടുതീയെന്നപോലെ അതിന്റെ ഉപദ്രവം ചില്ലറയൊന്നുമല്ല. അതുകൊണ്ടു തൃപ്തിവരാത്തതിനാലായിരിക്കുമോ നിങ്ങൾ ഇന്നു് ഈ പ്രസ്ഥാനം ആരംഭിച്ചിരിക്കുന്നതു്. നിങ്ങളുടെ ഈ പൊടുന്നനവേയുള്ള നവീകരണം, ഗ്രാമവാസികളും നഗരവാസികളും ഒരുപോലെവെറുക്കുന്നു. നേതാക്കന്മാരെന്നു് വിളിക്കപ്പെടുന്ന ചില ആളുകൾ, നിങ്ങൾ രാജ്യത്തിന്റെ അഭിപ്രായത്തെ ആണു് പ്രതിഫലിപ്പിക്കുന്നതെന്നു നിങ്ങളെ പറഞ്ഞു വിശ്വസിപ്പിച്ചിരിക്കാം. മതകാൎയ്യങ്ങളിലും, ആത്മീയകാൎയ്യങ്ങളിലും നിങ്ങളുടെ വാക്കാണു് നാട്ടുകാൎക്കു പ്രമാണമെന്നും അവർ നിങ്ങളെ ധരിപ്പിച്ചിരിക്കുന്നു. നിങ്ങൾ രാജ്യത്തിന്റെ എല്ലാം മതപ്രാതിനിധ്യം വഹിക്കുന്നു എന്ന പ്രസ്താവന മുഖസ്തുതി മാത്രമാണെന്ന പരമാൎത്ഥം

ങ്ങൾ തുറന്നുപറയട്ടെ. നിങ്ങൾ മതാധിപതിയാണെന്ന് അവർ പറയുന്നത് നിങ്ങളെ വഞ്ചിക്കേണമെന്ന ഏകഉദ്ദേശംകൊണ്ടത്രേ. "ശാരദാബിൽ" സംബന്ധിച്ചുപോലും, നിങ്ങൾ വിശ്വാസത്യാഗികളാൽ വഞ്ചിക്കപ്പെട്ടു. സാമുദായികനിലയെ കീഴ്മേൽ മറിക്കുവാൻ പര്യാപ്തമായ ഒരു പ്രവൃത്തിയെ നീതീകരിപ്പാനുള്ള ഉദ്യമം, നിശ്ചയമായും ഒരു "മഹാത്മാ"വിന്റെ ലക്ഷണമല്ല. ശാരദാനിയമം പാസ്സാക്കിയതും, നടപ്പിലാക്കിയതുമായ മൂന്നുമാസത്തിന്നകം ഇൻഡ്യയിൽ നിരവധി വിവാഹകർമ്മങ്ങൾ നടത്തപ്പെട്ടു. ഒരു വയസ്സുപോലും പ്രായമായ അനേകം പെൺകുട്ടികളെ വിവാഹംചെയ്തുകൊടുക്കുകയുണ്ടായി. ഋതുവായശേഷമുള്ള ഒരു പെൺകുട്ടിയുടെ വിവാഹം, ശാസ്ത്രങ്ങൾ തീരെ വിരോധിച്ചിട്ടുണ്ടെന്ന് ആ മാതാപിതാക്കൾ അറിഞ്ഞിരുന്നു. ബാഷ്പവർഷത്തോടുകൂടി 'ശാരദ'യെ ശപിച്ചുകൊണ്ട് ആ പെൺകുട്ടികളുടെ മാതാപിതാക്കന്മാർ നടത്തിയ സംഖ്യാതീതവിവാഹകർമ്മത്തെ, അന്നത്തെ അനുദിനപത്രങ്ങൾ രേഖപ്പെടുത്തുകയുണ്ടായി. അവർ 'ശാരദാ' നവീകരണത്തെ, എത്രമാത്രം വെറുക്കുന്നുണ്ടെന്നതിലേക്ക് അവ ഉത്തമോദാഹരണങ്ങളത്രേ.

ഇന്നു പഞ്ചമരുടെ ക്ഷേത്രപ്രവേശനവാദം സമസ്തഭാരതത്തിലും എരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ വാദം അന്യായവും, ശാസ്ത്രങ്ങൾ വിരോധിച്ചിരിക്കുന്നതും ആണ്. പരിശുദ്ധന്മാരായ ജഗത്ഗുരുക്കന്മാരും, ഭാരതത്തിലെ എല്ലാ പണ്ഡിതന്മാരും, ഈ പഞ്ചമക്ഷേത്രപ്രവേശനമാകുന്ന ഘോരാഗ്നിയെ ശമിപ്പിക്കുവാൻ, വേദശാസ്ത്രങ്ങളാകുന്ന മഴജലം അഹോരാത്രം വർഷിച്ചുകൊണ്ടേ ഇരിക്കുന്നു. ഈ വാദം അനേകം യോഗിമാർ നല്കിയിരിക്കുന്ന ഉപദേശത്തിന്നു വിരോധമായിട്ടുള്ളതാണ്. നിങ്ങൾ വിചാരിക്കുന്നതെല്ലാം ന്യായമാണെന്നും, ഈശ്വരനിയോഗം അനുസരിച്ചുള്ളതാണെന്നും, നിങ്ങൾ നടിക്കുന്നു; അത് രാജ്യക്ഷേമത്തിന്നും, ഐകമത്യത്തിന്നും, അത്യാവശ്യമായിട്ടുള്ളതാണെന്നു വിശ്വസിക്കുന്നു. കൂടാതെ, അത് സനാതനധർമ്മംതന്നെ ആണെന്നും, 'സ്വരാജ്യം' നേടുവാൻ കടന്നുപോകേണ്ടതായ ഒരു യഥാർത്ഥപടിയാണെന്നും നിങ്ങൾ വിചാരിക്കുന്നു! ഇത്ര വേഗത്തിൽ, അന്യായമായ ഒരു വിശ്വാസമുണ്ടാകുന്നത് ശരിയാണോ? നിങ്ങളുടെ ഈ ബോധം, അടിസ്ഥാനരഹിതമായതും, തെറ്റായതും ആണെന്നു നിങ്ങൾ അറിയുന്നില്ല. അല്ലയോ, യഥാർത്ഥ കലിയുഗധർമ്മരാജാവേ! ആളുകളുടെ കഴുത്തിൽ കുടുക്കിടുവാനുള്ള നിങ്ങളുടെ ആഗ്രഹം, ഇന്നത്തെ

സാമ്പത്തികാധഃപതനംകൊണ്ടുള്ള കഷ്ടപ്പാടുകൾ കണ്ടിട്ടും, അവസാനിച്ചില്ലേ? ഹിമാലയപർവ്വതം മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന ഭാരതഖണ്ഡത്തിൽ, വേദങ്ങളും ശാസ്ത്രങ്ങളുമാകുന്ന രത്നം വഹിക്കുന്ന സനാതനധർമ്മത്തിനാണ് ആധിപത്യം സ്വീകരിച്ചിരിക്കുന്നത്. അദ്ദേഹത്തിനാണോ നിങ്ങൾ മരണവിധി കല്പിച്ചിരിക്കുന്നത്? കഷ്ടം! ശാരദയേയും, സുബ്ബരായനേയും കുട്ടികളുടെ രണ്ടു തലയും പിടിച്ചു വലിക്കുവാൻ നിങ്ങൾ നിർബന്ധിച്ചുകൊണ്ടു ബ്രഹ്മഹത്യയാകുന്ന കാഴ്ച കണ്ട്, മനസ്സിനു സുഖം ഉണ്ടാകുന്നു! അതിനെ നിങ്ങൾ 'സ്വരാജ്'' എന്നു നാമകരണംചെയ്തിരിക്കുന്നു. വേണ്ട, അതിനെ സ്വർഗ്ഗം എന്നുതന്നെ വിളിക്കുക! മററുള്ളവരിൽനിന്നു യാതൊരവകാശങ്ങളും കരസ്ഥമാക്കുവാൻ സാധിക്കാതെ, നിങ്ങൾ ഇന്ന് പഞ്ചമക്ക് അവകാശമില്ലാത്ത അധികാരങ്ങൾ വാങ്ങിക്കൊടുക്കുവാൻ ശ്രമിക്കുന്നു. എന്നാൽ അവ ലഭിക്കണമെന്നു അവർക്ക് ആഗ്രഹമില്ലതാനും. ഇന്നു സമാധാനത്തോടും, സന്തുഷ്ടിയോടുംകൂടി ഇരിക്കുന്ന ഒരു സമുദായത്തിൽ, നിങ്ങൾ സ്പർദ്ധയുടേയും, കലഹത്തിന്റേയും വിത്ത് വിതക്കുവാൻ ശ്രമിക്കുന്നത്, അവിവേകത്തേയും, രാജ്യസ്നേഹമില്ലായ്മയേയും ആണ് കാണിക്കുന്നത്. നിങ്ങളുടെ ഈ നയം, തന്നെത്തന്നെ തോല്പിക്കുവാൻ ശ്രമിക്കുന്ന ഒന്നല്ലേ? അത് അവരവരുടെ നേരെ തന്നെ ആയുധം എടുക്കുന്നു. ഇതാണോ നിങ്ങളുടെ ഉദ്ദേശം, നിങ്ങളുടെ ആദർശം, നിങ്ങളുടെ ധർമ്മം, നിങ്ങളുടെ "സ്വരാജ്യം"? അയ്യോ! ഇതു മതി, മതി.

വിരോധിക്കുവാൻ പാടില്ലാത്ത വേദങ്ങളോടും, ശാസ്ത്രങ്ങളോടും ആണോ നിങ്ങൾ നിങ്ങളുടെ കൌശലങ്ങളും തന്ത്രങ്ങളുംപ്രയോഗിച്ചു നോക്കുന്നത്? അനേകകാലമായി അടി ഉറപ്പിച്ചുവരുന്ന സവർണ്ണഹിന്ദുക്കളെ ഇപ്രകാരം അശക്തമായ പരിശ്രമങ്ങൾകൊണ്ട് 'പറപറപ്പിക്കാ'മെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ശാസ്ത്രവേദവിധികളനുസരിച്ച് നിർമ്മിച്ചും, സംരക്ഷിച്ചും വരുന്ന ക്ഷേത്രങ്ങളുടെ നേരെ ബ്രഹ്മസമാജക്കാർ, ആര്യസമാജക്കാർ തുടങ്ങിയ മതവിശ്വാസമില്ലാത്തവർ എത്ര ആക്രമണങ്ങളാണ് നടത്തിയിട്ടുള്ളത്? ബ്രാഹ്മണമതത്തെ വെറുക്കുന്നവർ എത്ര ആളുകളാണ് അതിനെ പരാജയപ്പെടുത്തുവാൻ ദാക്ഷിണ്യയുദ്ധം ആരംഭിച്ചിട്ടുള്ളത്? എന്നിട്ട് അതു അനങ്ങിയിട്ടുണ്ടോ? സനാതനധർമ്മം മദ്ധ്യാഹ്നസൂര്യനെപ്പോലെ എന്നും ജ്വലിച്ചുകൊണ്ടേ ഇരിക്കുന്നു! നിങ്ങളുടെ നിരാഹാരവ്രതമാകുന്ന കഥ പറയ

വാൻ ആരംഭിച്ചു്, വൈദിശ്രേഷ്ഠന്മാരായ പണ്ഡിതന്മാരുടെ അഭിപ്രായങ്ങളും പരസ്യംചെയ്തു്, മാതൃഹത്യ്ക്കു് നിങ്ങൾ തെണ്ടപ്പെട്ടു. വർണ്ണാശ്രമമാകുന്ന ശക്തിയേറിയ വൃക്ഷത്തെ വേരോടുകൂടി പറിയ്ക്കുവാൻ, നിങ്ങൾ മനുഷ്യസാദ്ധ്യമായ സകല യത്നങ്ങളും ചെയ്തുനോക്കി. എത്ര ഘോരമായ ചിത്തഭ്രമമാണിതു്? ഹിമാലയ പർവ്വതംതന്നെ ഇളകിയേക്കാം. എന്നാൽ സുപ്രസിദ്ധനായ സാമൂതിരിമഹാരാജാവിൻെറ ചിത്തം ലവലേശം കുലുങ്ങുന്നതല്ല! അദ്ദേഹം വർണ്ണാശ്രമമാകുന്ന പാദപത്തെ സംരക്ഷിക്കുവാൻ ശക്തിയുള്ള ധീരൻ തന്നെയാണു്.

യഥാത്ഥമതസ്നേഹികൾ മനസ്സിളകി പഞ്ചമതമായി സഹവസിക്കുകയില്ല. നിങ്ങൾ എന്തു ഭീഷണിയെങ്കിലും ഉപയോഗിക്കുക. നിരാഹാരവ്രതം സ്വീകരിക്കുക, ശ്വാസം വലിക്കാതിരിക്കുക, അഥവാ കോപാന്ധരായ പെണ്ണുങ്ങൾ ചെയ്യുന്നപോലെ മറെറതെങ്കിലുംവിധത്തിൽ ആത്മഹത്യ ചെയ്യുക. എന്നാലും സനാതനധമ്മം ആചരിച്ചുവരുന്ന സവണ്ണഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം, അവണ്ണർ അസ്പൃശ്യർതന്നെ! കൂടാതെ സവണ്ണർ അസ്പൃശ്യരെ അവരുടെ ധമ്മശാലകളേയും, കിണറുകളേയും, ക്ഷേത്രങ്ങളേയും, മററു മതസ്ഥാപനങ്ങളേയും ഉപയോഗിപ്പാൻ അനുവദിക്കുന്നതുമല്ല. ഇതെല്ലാം ആദ്യത്തെ നാലു വണ്ണക്കാക്കു മാത്രംവേണ്ടി സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണു്. അപ്രകാരമുള്ള ഒരു പാപത്തിന്നു കീഴടങ്ങുന്നതിൽ ഭേദം അവർ അവരുടെ ആയുസ്സിനെ ബലി നല്കുകയാണു്. ഈ തരം അന്യായകൃത്യങ്ങൾ അവരെക്കൊണ്ടു ചെയ്യിക്കുവാൻ നിങ്ങൾക്കു കഴിവുണ്ടോ? ഒരിക്കലും ഇല്ലതന്നെ! അതിനാൽ നിങ്ങൾ ഇപ്പോൾ ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ചുള്ള നിയമം ഭേദപ്പെടുത്തി തരണേ എന്നു ഗവമ്മെൻറിനോടപേക്ഷിക്കുന്നു.

ഒരുകാലം നിങ്ങൾ സകല നിയമനിമ്മാണസഭകളേയും ബഹിഷ്കരിക്കേണമെന്നു ശക്തിയായി പ്രസംഗിച്ചുകൊണ്ടു നടന്നു; എന്തെന്നാൽ അവ യാതൊന്നിനും കൊള്ളരുതാത്തതാണെന്നാണു് നിങ്ങളുടെ ബോദ്ധ്യം. ഇപ്പോൾ നിങ്ങൾ ജനങ്ങളോടു് നിയമനിമ്മാണസഭകളിൽ പ്രവേശിച്ചു് രാജ്യക്ഷേമത്തിന്നു വിരോധമായവയും, മതവിശ്വാസങ്ങളെ എതിക്കുന്നവയും ആയ ബില്ലുകൾ പാസ്സാക്കുവാൻ ആവശ്യപ്പെടുന്നു. ഒരു കാലം നിങ്ങൾ നിയമലംഘനപ്രസ്ഥാനത്തിൻെറ നേതൃത്വം വഹിക്കുന്നു; മററു ചിലപ്പോൾ നിയമങ്ങളെ അനുസരിക്കുവാൻ നിബ്ബന്ധിക്കുന്നു. ചിലപ്പോൾനിങ്ങൾ ഗവമ്മേണ്ടിനോടു്

നിസ്സഹകരിക്കുവാൻ ജനങ്ങളോട് ആവശ്യപ്പെടുന്നു; ചില പ്പോൾ നിങ്ങളുടെ ഉപായത്തെ നിവാരണം ചെയ്യുവാൻ ഗവമ്മേൻറിനോട് യാചിക്കുന്നു. നിങ്ങളുടെ ഇഷ്ടംപോലെ അന്യായമായും, ന്യായമായും, നേരായ വഴികളിൽ കൂടിയും, വളഞ്ഞ മാൎഗ്ഗങ്ങളിൽക്കൂടിയും, കൊണ്ടുപോകപ്പെടുന്നതായ രഥത്തെ കണ്ണടച്ചു വലിപ്പാനുള്ള കുതിരകളായിരിക്കുമോ മതവിശ്വാസികളായ ഹിന്ദുക്കൾ? അശ്വങ്ങളാണെങ്കിൽ തന്നെ അവ സാരഥിയുടെ ഇഷ്ടംപോലെ പിഴച്ചതും, വളഞ്ഞുപുളഞ്ഞതും, കുന്നും കുഴിയും ആയതും, ആയ റോഡുകളിൽക്കൂടി പോകുകയില്ല. എന്നാൽ അവ രഥത്തെ നല്ല ശരിയായ റോഡുകളിൽക്കൂടി കൊണ്ടുപോകുവാൻ ശ്രമിക്കും! കടിഞ്ഞാൺ എത്ര ശക്തിയായി വലിക്കപ്പെടുന്നതായാലും, അവ നേരായ വഴിയിൽക്കൂടി കഴിഞ്ഞുപോലും പോകുവാൻ സമ്മതിക്കുന്നതല്ല. പിന്നെ നിങ്ങൾ എന്തിനാണ് ഇങ്ങിനെ ഓടിക്കുവാൻ ശ്രമിക്കുന്നത്? രഥത്തിൽനിന്നും താഴെ ഇറങ്ങുകതന്നെ ആണ് ഭേദം. മററാരെങ്കിലും വിവേകത്തോടുകൂടി—ശരിയായ മാൎഗ്ഗത്തിൽക്കൂടി—അതിനെ ഓടിച്ചുകൊണ്ടുപോകുമായിരിക്കാം! രാജ്യത്തിന്നു സൌഭാഗ്യവും, ഐശ്വൎയ്യവും, മഹത്വവും ലഭിക്കുവാൻ ഇടയാകട്ടെ!

ദി ഇന്ത്യൻ മിറർ.

## ഒരു വിജ്ഞാപനപത്രം.

---

ബഹുമാന്യനായ ഇൻഡ്യാ വൈസ്രായിയും, കൌൺസിലിലെ ഗവൎണ്ണർ ജനറാലുമായ വില്ലിംഗ്ടൺപ്രഭു, ജി. സി. എസ്സ്. ഐ., ജി. സി. ഐ. ഇ., ജി. സി. എം. സി., ജി. ബി. ഇ, ക്ക്, ഡൽഹി.

' 1. ഈ പട്ടണത്തിലെ മതവിശ്വാസികളായ ഹിന്ദുക്കളുടേയും, ക്ഷേത്രപുരോഹിതന്മാരുടേയും പേൎക്കു, താഴെ ഒപ്പിട്ടിരിക്കുന്ന ഞങ്ങൾ വിനീതരായി അവിടുത്തെ സമീപം ഈ ഉദ്യമത്തിന്റെ ഫലത്തിന്നനുയോജ്യമായ ഗൌരവത്തോടുകൂടി വരുകയും, രക്ഷയും ന്യായവും നിഷ്പക്ഷപാതിത്വത്തോടെയുള്ള പെരുമാററവും നല്കണമെന്നു പ്രാൎത്ഥിക്കുകയും

ചെയ്യുന്നു. അധഃകൃതരെന്നു വിളിക്കപ്പെടുന്ന ഒരു കൂട്ടം ആളുകൾക്കു ക്ഷേത്രപ്രവേശനം ലഭിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ചില രാഷ്ട്രീയനേതാക്കന്മാരുടെ ഉത്സാഹവരുസരിച്ച ചില നവീകരണക്കാരും സമാജക്കാരും അക്ഷീണക്ഷോഭം തുടങ്ങിയിരിക്കുന്നു.

2. ഈ ക്ഷോഭം സുപ്രസിദ്ധകോൺഗ്രസ്സ് നേതാവായ ശ്രീയുത് എം. കെ. ഗാന്ധിയുടെ ജീവനെ അദ്ദേഹം തന്നെത്താൻ ആരംഭിച്ചതായ നിരാഹാരവ്രതത്തിൽനിന്നു രക്ഷിക്കുവാൻവേണ്ടി തുടങ്ങി. ഈ വ്രതം സംയുക്തവരണാധികാരഗണകാര്യം മൂലം ആരംഭിക്കപ്പെട്ടു് സുപ്രസിദ്ധമായ പൂന ഉടമ്പടിക്കുശേഷം മൂർദ്ധന്യദശയിൽ എത്തിയിരിക്കുന്നു. ഈ ക്ഷോഭത്തിന്റെ നായകന്മാർ ഹിന്ദുക്കളെ അന്യായമായി പല വഴിക്കും ഞെരുക്കിക്കൊണ്ടിരിക്കുന്നു. (അതു ഗവമ്മേൻറു നല്ലവണ്ണം അറിഞ്ഞിരിക്കുമല്ലോ.) കാൺഗ്രസ്സുപോലെയുള്ള ഒരു സ്വാതന്ത്ര്യാധിപത്യവാദികളുടെ രാഷ്ട്രീയസംഘം, ഇന്നു് ഒരു വർഗ്ഗക്കാരുടെ മതസംബന്ധമായും, ആന്തരമായുമുള്ള കാര്യങ്ങളിൽ ഓടിച്ചെന്നു കല്പന നടത്തിവരുന്നു. ആര്യസമാജക്കാരാലും, ബ്രഹ്മസമാജക്കാരാലും (ഡാക്ടർ മൂൺജി, ശ്രീയുത് രാമനാഥചാറർജി മുതലായവരെപ്പോലെ) നേതൃത്വം വഹിക്കപ്പെടുന്ന "ഹിന്ദുമഹാസഭ" തുടങ്ങിയ സംഘങ്ങൾക്കു ശക്തിയേറിയ ഭരണാധികാരവും, ഭീമപ്രാധാന്യവും കല്പിച്ചിരിക്കുന്നു. വാസ്തവത്തിൽ ഇവർ വിഗ്രഹാരാധനയിൽതന്നെ വിശ്വാസമില്ലാത്തവരാണു്. ശ്രീയുത് ഗാന്ധിയുടെ മരണപര്യന്തമുള്ള നിരാഹാരവ്രതമാകുന്ന ഭീഷണിയാൽ ജനങ്ങളെ മൌനാവലംബികളാക്കി എല്ലാം സ്വീകരിക്കുവാൻ നിർബ്ബന്ധിക്കുന്നു. ബ്രിട്ടീഷ് ഇൻഡ്യയിലെ ഭരണത്തോടു് അവക്കു് എത്രമാത്രം വിരോധമുണ്ടോ, അത്രത്തോളം വിരോധം മതവിശ്വാസമുള്ള തങ്ങളുടെ സ്വരാജ്യക്കാരോടും അവക്കുണ്ടെന്നു മാത്രം താരതമ്യപ്പെടുത്താം. മതവിശ്വാസമുള്ള ഹിന്ദുക്കളുടെ ന്യായമായ അവകാശങ്ങളെപ്പോലും അവർ എതിക്കുന്നു. അതു പൊതുജനങ്ങളുടെ സമാധാനത്തെ ഇല്ലായ്മ ചെയ്യുന്നു. 1932 സെപ്തംബർ 25-ാംനു- "ടൌൺ ഹാളി"ൽവെച്ച നടത്തപ്പെട്ട യോഗത്തിലും, കാശിയിൽ സെപ്തംബർ 29-ാംനു- നടത്തിയ മതവിശ്വാസികളായ ഹിന്ദുജനങ്ങളുടെ ഘോഷയാത്രയിലും, ഉണ്ടായ കലാപം ഇതിനെ ഉദാഹരിക്കുന്നു.

3. ഈ ക്ഷോഭം ഹിന്ദുമതശുദ്ധിയുടെ മൂലതത്വങ്ങൾക്കു വിരോധമായുള്ളതും, ക്ഷേത്രശുദ്ധിക്കും മാഹാത്മ്യത്തിനുംവേണ്ടി ശാസ്ത്രങ്ങൾ

വിധിച്ചിരിക്കുന്ന പ്രത്യേക നിയമങ്ങൾക്കു വിരോധമായിട്ടുള്ളതും, ഹിന്ദുമതാനുസരണം പാരമ്പര്യവും, ശാരീരികവും, സാമുദായികവുമായ വിശുദ്ധിയെ ഇല്ലാക്കു ചെയ്യുമെന്നു ഞങ്ങൾ വിശ്വസിക്കുന്നതുമാണ്. അവർണ്ണരുടെ ക്ഷേത്രപ്രവേശനം ഞങ്ങളുടെ ശാസ്ത്രങ്ങൾക്കും, മതാചാരത്തിനും, ശാസ്ത്രനിയമങ്ങൾക്കും വിരോധമായിട്ടുള്ളതാണെന്നു ഞങ്ങൾ കരുതുന്നു. അതിനെ കാണിക്കുന്ന താഴെ പറയുന്ന ലക്ഷ്യങ്ങൾ നല്കുവാൻ ഞങ്ങളെ അനുവദിക്കണം.

(എ) സ്ഥലത്തെ ക്ഷേത്രാധികാരികളുടെ പ്രസ്താവന. (അനുബന്ധം (എ) നോക്കുക.)

(ബി) കാശിയിലെ ശാസ്ത്രിമാരുടേയും പണ്ഡിതന്മാരുടേയും അഭിപ്രായം. (അനുബന്ധം (ബി) )

(സി) ഹിന്ദുക്ഷേത്രാരാധന നടത്തുന്നവരുടെ അഭിപ്രായം. (അനുബന്ധം (സി) )

(ഡി) മതവിശ്വാസമുള്ള ഹിന്ദു "അസ്പൃശ്യ"രുടെ അഭിപ്രായം. (അനുബന്ധം (ഡി) )

ഈ വിഷയസംബന്ധമായി ഇത്രയും തെളിവു മതിയാകുമെന്നു ഞങ്ങൾ കരുതുന്നു. ഈ ലക്ഷ്യംതന്നെ ആവശ്യമുണ്ടോ എന്നറിയുന്നില്ല.

4. ഈ ക്ഷോഭം മതവിഷയത്തേയും, സംയുക്തഭരണാധികാരത്തിന്റെ രാഷ്ട്രീയഫലത്തേയും സമ്മിശ്രമാക്കുന്നു. അതു മതവിശ്വാസമുള്ള 'അസ്പൃശ്യ'രിൽ അനൈക്യത്തേയും ദുർബുദ്ധിയേയും ഉണ്ടാക്കുന്നു. മററു ജാതിക്കാരുമായി സമാധാനത്തോടും സൌഖ്യത്തോടും കൂടികഴിഞ്ഞു വന്ന അവരെ കോപിപ്പിക്കുവാൻ അതു പര്യാപ്തമായിത്തീരുന്നു. ഒരു ശരിയായ 'ദർശന'ത്തിനുള്ള ആഗ്രഹം, വിഗ്രഹങ്ങൾക്കു മാഹാത്മ്യമുണ്ടെന്നും, ഈശ്വരനോ അദ്ദേഹത്തിന്റെ അവതാരമോ ആണെന്നു സങ്കല്പിച്ചിരിക്കുന്നവരാണെന്നും, മററും പ്രസ്താവിക്കുന്ന ശാസ്ത്രങ്ങളെ ആസ്പദമാക്കിയിരിക്കേണ്ടതാണ്. ഈ ക്ഷോഭത്തിൽ ഇതില്ല. അതു "അസ്പൃശ്യത"യെ വേരോടെ നശിപ്പിക്കുവാനുള്ള ഒരുദ്യമം മാത്രമാണ്. ഉന്നതമായാകുന്ന ആഭരണം അതിനെ എത്രമാത്രം അണിയിച്ചിരുന്നാലും അതു ഹിന്ദുധർമ്മസ്ഥാപനങ്ങളുടെ വിശുദ്ധിയെ വേരോടെതന്നെ പറിക്കുവാൻ ഒരുമ്പെടുകയാണ് ചെയ്യുന്നതു്. 'സ്പർശ'ത്താൽ ഒരു മനുഷ്യന്റെ ശരീരത്തിന്നു വരുന്ന ചേതമെന്നു വിദ്യയും,

ആരോഗ്യശാസ്ത്രവും അറിഞ്ഞിട്ടുള്ള വ്യത്യാസങ്ങളെപ്പററി പറയുവാൻ ഞങ്ങൾ ഇപ്പോൾ വിചാരിക്കുന്നില്ല. ഈ 'അസ്പൃശ്യത'യെ മാററുവാനുള്ള ശ്രമം ഞങ്ങളുടെ സാമുദായികാടിസ്ഥാനത്തെയും, അംഗങ്ങളുടേയും സമുദായത്തിൻെറയും വിശുദ്ധിയേയും, ഗൃഹത്തിൻെറയും ജാതിയുടേയും സമുദായബന്ധത്തിൻെറയും നിലയേയും, മാററുവാൻ ഇടയുള്ളതായി ഞങ്ങൾ കണക്കാക്കുന്നു. ലോകത്തിൽ എവിടേയും, ഏതു സമുദായത്തിലും ദേഹശുദ്ധികൊണ്ടും ഹൃദയശുദ്ധികൊണ്ടും സംസ്കാരശുദ്ധികൊണ്ടും പല നിലയിലും ഇരിക്കുന്ന ആളുകളും, സമുദായങ്ങളും ഉണ്ടാകുന്നതാണ്. ഹിന്ദുമതം ഈ വിവിധ നിലയിലിരിക്കുന്നവരെ പ്രത്യേക വർഗ്ഗക്കാരായി തിരിച്ചിട്ടുണ്ട്. അതു് അതിൻെറ മാഹാത്മ്യകാരണമായി ഞങ്ങൾ കണക്കാക്കുന്നു. അതൊരു കുറവാണെന്നു ബോദ്ധ്യം ഞങ്ങൾക്കില്ല.

മിശ്രഭോജനം, മിശ്രവിവാഹം, മററുവക്കുവേണ്ടി ചെയ്യപ്പെടുന്ന കർമ്മങ്ങൾ ഇവയിലെല്ലാം ഞങ്ങൾ അനുഷ്ഠിച്ചു വരുന്ന നിയമങ്ങൾ സംസർഗ്ഗദോഷങ്ങളെ പരിഹരിക്കുവാനും, വംശപാരമ്പര്യവിശുദ്ധിയെ സംരക്ഷിക്കുന്നതിനും ആണ് എന്നാണു ഞങ്ങളുടെ വിശ്വാസം. ഞങ്ങളുടെ ക്ഷേത്രപാവനത്വം പരിപാലിക്കുന്നതിനും ഞങ്ങളുടെ ആചാരം ആവശ്യമത്രേ.

5. സുപ്രസിദ്ധയും ഇൻഡ്യാചക്രവർത്തിനിയും ആയിരുന്ന വിക്ടോറിയാ റാണിയുടെ 1858_ലെ രാജകീയവിളംബരം അനുസരിച്ചു്, ഞങ്ങൾക്കു മതകാര്യങ്ങളിൽ അഭയം ലഭിക്കുവാൻ അവകാശമുണ്ട്. ഗവർമ്മേൻറിൻെറ പ്രവൃത്തികളിൽ മാത്രമല്ല, ഒരു സമുദായത്തിൻെറ ദുഷ്പ്രവൃത്തികളിൽനിന്നും ഞങ്ങൾക്കു രക്ഷ നല്കേണ്ടതാണ്. രാജ്യത്തിൽ നടപ്പിലിരിക്കുന്ന നിയമങ്ങൾ അനുസരിച്ചും, ബ്രിട്ടീഷ് സിംഹാസനം ഇൻഡ്യയിലെ ഭരണാധികാരം കയ്യേററ സമയത്തു് ആദ്യമായി കല്പിച്ചു നല്കിയ വാഗ്ദത്തം അനുസരിച്ചും, ഞങ്ങൾക്ക് ഇപ്രകാരമുള്ള അഭയം ലഭിക്കുവാൻ അവകാശമുണ്ട്. ഞങ്ങളുടെ മതസംബന്ധമായ ഉത്തമവിശ്വാസങ്ങളേയും, ആചാരങ്ങളേയും ശക്തിയോടുകൂടി ഒരു കൂട്ടർ ആക്രമിക്കുവാൻ തുടങ്ങുന്ന ഈ സന്ദർഭത്തിൽ, ഞങ്ങൾക്കു രക്ഷ നല്കി മതത്തെയും, ആചാരത്തെയും, വിശ്വാസത്തെയും സംരക്ഷിക്കണമെന്നു ഞങ്ങൾ ഇൻഡ്യാ ഗവർമ്മേൻറിനോടു് അപേക്ഷിക്കുന്നു. ക്ഷേത്രപ്രവേശനമാകുന്ന ഈ മതവിഷയത്തിൽ മതവിശ്വാസമുള്ള ഭൂരിപക്ഷം ഹിന്ദുക്കളുടെ അഭിപ്രായത്തെയും ആഗ്രഹത്തെയും അവഗണിച്ചു്, ഈ ഗണ്യമല്ലാത്ത

ന്യൂ

ക്ഷോഭകന്മാരുടെ ക്രൂരതയെയാകുന്ന കൈതവപ്പട്ടിൽ പൊതിഞ്ഞ ആഗ്രഹത്തിനനുകൂലമായി പ്രവൃത്തിക്കരുതെന്നു ഞങ്ങൾ വിനയപൂർവ്വം അപേക്ഷിക്കുന്നു. അനേകകോടി ജനങ്ങളുടെ പുരാതന കാലംമുതൽ നടപ്പിലിരുന്നു വന്ന ആചാരത്തേയും, വിശ്വാസത്തെയും നശിപ്പിക്കുവാനുള്ള ഒരു പ്രവൃത്തിയുടെ ഭവിഷ്യത്തെന്തായിരിക്കുമെന്നു ഞങ്ങൾ ഇപ്പോൾ പറയുന്നില്ല. എന്നാൽ ഗവമ്മേൻറു് ന്യായമായി പെരുമാറുമെന്നു ഞങ്ങൾ വിശ്വസിക്കയും, വിചാരിക്കുകയും അങ്ങിനെ ചെയ്യാൻ വിനയപുരസ്സരം അപേക്ഷിക്കുകയും, ചെയ്യുന്നു. ശുദ്ധമായ ഹിന്ദുമതത്തെ അപ്രകാരം ഞെരുക്കുവാൻ അനുവദിക്കാതെ കാര്യങ്ങളെല്ലാം ശരിപ്പെടുത്തണേ! ഈ പ്രാർത്ഥനയോടും വിശ്വാസത്തോടുംകൂടി ഞങ്ങൾ വിരമിക്കട്ടെ……

എന്നു് ആജ്ഞാനുസാരികൾ,

എൻ. രാമനാഥയ്യർ (ഒപ്പ്)

മുതലായവർ……………………



---

## അതു് ക്രൂരതയല്ലേ?

---

മിസ്റ്റർ എൻ. നടേശയ്യർ, ബി. എ., ബി. എൽ., സക്കാർ വക്കീൽ, തമിഴ്നാട് ആഗമസഭയുടെ അദ്ധ്യക്ഷൻ, താഴെ പറയുന്നവിധം ഒരു വിജ്ഞാപനം പരസ്യപ്പെടുത്തിയിരിക്കുന്നു:—

മഹാജനങ്ങളേ, ഭാരതീയരേ, എത്ര വലുതായ ഒരധഃപതനമാണു് ഇതു്? ചതിയനായ രാജ്യതന്ത്രത്തിൻെറ പടികൾ, നിമിഷപ്രതി മാറിക്കൊണ്ടിരിക്കുന്നതാണോ? ഇന്നലെ വിദേശികളുടെ ഭരണത്തേയും, നിയമനിമ്മാണസഭകളേയും, സ്ഥലത്തുള്ള സംഘങ്ങളേയും, വിദ്യാലയങ്ങളേയും, കലാശാലകളേയും പാടെ ബഹിഷ്കരിക്കുവാൻ പ്രസംഗിച്ചുവന്നു ഒരു സംഘം, ബഹിഷ്കരണത്തിൻെറ മൂലതത്വത്തിന്മേൽ എല്ലാ ഗ്രഹങ്ങളേയും നശിപ്പിച്ച ഒരു സംഘം, ഇന്നിതാ ലജ്ജയില്ലാതെ അതേ നിയമനിമ്മാണസഭയോടു മുട്ടുകാലിന്മേൽനിന്നു്, ഒരു നിയമം പാസ്സാക്കണേ എന്നു് കേണപേക്ഷിക്കുന്നു. ആ സംഘത്തെപ്പററി നിങ്ങൾ എന്തു വിചാരിക്കുന്നു?

ഈ സംഘത്തിനു എന്തു നിയമമാണു ലഭിക്കുവാൻ അഭിലാഷം? ഈ ചോദ്യത്തിൻെറ സമാധാനം ഭാരതമാതാവിൻെറ ഏതൊരു യഥാർത്ഥ

പുത്രന്റേയും രക്തത്തെ തിളപ്പിയ്ക്കുന്ന ഒന്നാണ്. ആവശ്യപ്പെടുന്ന നിയമം ക്രൂരതയിൽ ജനിച്ചതും, വളർന്നതും, ദേഹമെല്ലാം ക്രൂരതയാൽ പൊതിയപ്പെട്ടതുമായ ഒന്നാണെന്ന് പറയുന്നു. എന്നാൽ പേനാകൊണ്ടുള്ള ഒരൊററ അടയാളത്താൽ അത് അനേകകോടി ഉറുപ്പിക വില വരുന്ന സ്ഥാപനങ്ങൾ, ഹിന്ദുശാസ്ത്രത്തിൽ പറയുന്ന അനേകം ദേവന്മാർക്കായി സമർപ്പിക്കപ്പെട്ട ആ സ്ഥാപനങ്ങൾ, കണ്ടുകെട്ടുവാൻ ഇടയാക്കിത്തീർക്കുന്നു. ആ സ്ഥാപനങ്ങളിലേയ്ക്ക് അനേകം തലമുറകളായി സ്ത്രീപുരുഷഭേദമെന്യേ, വളരെ ധനം ജനങ്ങൾ സംഭാവനയായി നല്കിയിരിക്കുന്നു. ഈ ധനം ശാസ്ത്രനിയമങ്ങൾ അനുസരിച്ച് ആ ദേവന്മാർക്കുതന്നെ ലഭിക്കുമെന്നും, അതെടുക്കുവാൻ ആരും ഒരുമ്പെടുകയില്ലെന്നുമുള്ള വിശ്വാസത്താൽ നല്കപ്പെട്ടതാണ്. നമ്മുടെ കാലത്തുതന്നെ അനേകലക്ഷം ഉറുപ്പിക ഭക്തന്മാരാൽ വിവിധദേവന്മാർക്കായി നല്കപ്പെട്ടിട്ടുണ്ട്.

എന്തൊരാവശ്യത്തിന്നാണ് ഇന്നു ഈ സംഘം നിയമം ആവശ്യപ്പെടുന്നത്? എന്റെ ഈശ്വരാ! അങ്ങുമിങ്ങുമായി ചിന്നിച്ചിതറികിടക്കുന്ന ശക്തിയെ ഏകോപിപ്പിച്ച് ഒരു രാജ്യഭരണസംബന്ധമായ ബലം ഉണ്ടാക്കുവാനാണത്രെ! അത് ആ സംഘത്തിന്റെ രാഷ്ട്രീയപീഠത്തിൽ, ചില പലകകൾ കൂട്ടിച്ചേർക്കുവാനാണ്; രാഷ്ട്രീയകാര്യങ്ങളിൽ ക്രിസ്ത്യാനികളുടേയും മഹമ്മദീയരുടേയുംമേൽ, ഒരു വലിയ ഭൂരിപക്ഷം ലഭിക്കുവാനാണ് ഈ ഉദ്യമം. പീററരേ, പാളേ, ഇത്ര ധൈര്യത്തോടുകൂടിയ ഒരു കവച്ച മുൻപിൽ നടക്കുന്നതു നിങ്ങൾ കണ്ടോ? ഹരിജനങ്ങളേ, ഹരിജനങ്ങളേ, നിങ്ങൾക്ക് ആ വിധമുള്ള ഒരു സ്വത്ത് വേണോ, ആവിധം ഒരു നിയമം വേണോ? "വേണ്ട", എന്നാണ് അവരുടെ മറുവടി.

എന്ത്? ഈ അഹങ്കാരത്തിന്നും, ഈ സർവ്വജ്ഞത്വത്തിന്നും, ഈ അധികാരാധിക്യത്തിന്നും, ഒരതിരില്ലേ? ഈ സംഘം രാജ്യനിയമനിർമ്മാണസഭകളെ, കളിമണ്ണുപോലെ ഏതുവിധത്തിലും ആകൃതിപ്പെടുത്താമെന്ന് വിശ്വസിക്കുന്നോ? ഈ സഭകൾ രാജ്യക്കാരോടുള്ള അവരുടെ കർത്തവ്യങ്ങളെ വിസ്മരിച്ച് പ്രവൃത്തിക്കുമെന്നോ? ഹിന്ദുസ്ഥാനത്തിലെ സമസ്തദേവസ്വങ്ങളുടേയും ഭാരവാഹിത്വം വഹിക്കുകയും, ഹിന്ദുദേവന്മാരുടെ രക്ഷിതാവെന്ന പദവിയെ പ്രാപിക്കുകയും, ചെയ്തിരിക്കുന്ന ആ പൊന്നുതിരുമേനി മനഃപൂർവ്വം വിശ്വാസവഞ്ചനയ്ക്ക് ഒരുമ്പെടുമോ? ഇന്ന് ഈ രാഷ്ട്രീയസംഘം അതിന്റെ പരിപൂർണ്ണമായ

ശക്തിയേയും, വിസ്തൃതത്തേയും പ്രാപിച്ചിരിക്കുന്നു എന്ന ബോധത്തോടെ, ഈ വിശുദ്ധദേവാലയങ്ങളെ എല്ലാം സ്വന്തം വിശപ്പടക്കുവാനായി തിന്നുകളയുവാൻ ഉദ്ദേശിക്കുന്നു. അതിനു അധികൃതന്മാർ അനുവദിക്കുമോ? ആ രാഷ്ട്രീയസംഘംതന്നെ ഉത്തരം പറയട്ടെ. നിശ്ചയമായും രാജ്യനിയമനിർമ്മാണസഭകൾക്ക് ക്രൂരതയെ വളർത്തിക്കൊണ്ടുവരുന്നതിനേക്കാൾ ശ്രേഷ്ഠമായ ജോലി വേറെ നിർവ്വഹിക്കുവാനുണ്ടല്ലോ.

രാജ്യനിയമനിർമ്മാണസഭാംഗങ്ങളേ, ആദിദ്രാവിഡരെ ഉയർത്തിക്കൊണ്ടുവരുവാനുള്ള ശ്രമത്തിൽ, ഞങ്ങൾ എന്നും ബാധകന്മാരായിരിക്കുമെന്നു നിങ്ങൾക്കു ഉറപ്പുതരുന്നു. എന്നാൽ അതോടുകൂടി ഞങ്ങളേയും അധഃപതിപ്പിക്കണമെന്നുണ്ടോ? ഈ രാഷ്ട്രീയസംഘത്തിനു അതു വേണമെന്നുദ്ദേശമുണ്ട്. അതിനായി ആ സംഘം "സോവിയറ്റ് റഷ്യ"യെപ്പോലെ ഓരോ അക്രമങ്ങൾ ചെയ്യുവാനും തുടങ്ങിയിരിക്കുന്നു. ക്ഷേത്രപ്രവേശനം, മിശ്രഭോജനം, മിശ്രവിവാഹം, ജാതിസംഹാരം ഈ നാലു കാലിന്മേലാണ് "വിശുദ്ധമായ" ഈ സംഘത്തിന്റെ രാഷ്ട്രീയ "ധർമ്മം" നില്ക്കുന്നത്; ആ കാലുകൾകൊണ്ടുതന്നെയാണ് അതു നടക്കുന്നത്; ആ കാലുകൾകൊണ്ടുതന്നെ അതു അപകടത്തിലേയ്ക്കു ചാടുവാനും തുടങ്ങുന്നു. ആദിദ്രാവിഡർ ദിഗംബരന്മാരായും, പർണ്ണളുക്കകളായും, ദ്രമങ്ങളാൽ ഭക്ഷിക്കപ്പെടുന്നവരായുംതന്നെ ഇരുന്നുകൊള്ളട്ടെ. അവർ ക്ഷേത്രങ്ങളിൽ കടക്കുകയും, സവർണ്ണഹിന്ദുക്കളെ തൊടുകയും, അവരുമായി മിശ്രഭോജനം നടത്തുകയും, അവരുടെ യുവാക്കന്മാരേയും യുവതികളേയും വിവാഹംചെയ്കയും ചെയ്യുന്നതായാൽ, അവരുടെ വസ്ത്രധാരണരീതി എത്ര നികൃഷ്ടമായാലും, അവരുടെ വയറ് എത്രപൊരിഞ്ഞാലും വേണ്ടില്ലത്രേ! അതിനെ വകവെയ്ക്കേണ്ടതില്ല എന്നാണ് ഈ സംഘത്തിന്റെ മതം. കൌടില്യം, അഭിപ്രായനിശ്ചയം, അന്ധതം, ഇവ ഇതിനേക്കാൾ കൂടുതൽ ഉണ്ടാകുവാൻ വയ്യാ. ഈ വിധത്തിലുള്ള ഒരു രാഷ്ട്രീയസംഘത്തിന് നിങ്ങളുടെ ശ്രദ്ധയ്ക്കും, അനുകമ്പയ്ക്കും, സഹായത്തിനും അർഹതയുണ്ടോ? നമുക്ക് സ്വല്പനേരം മിശ്രഭോജനത്തിന്റെയും, മിശ്രവിവാഹത്തിന്റെയും ഫലമെന്തായിരിക്കുമെന്ന് ആലോചിച്ചുനോക്കാം. ആദ്യമായി അതു ഹിന്ദുക്കളിൽ ഒരു വർണ്ണസങ്കരമുണ്ടാക്കുന്നു. ഇതു നിശ്ചയമായും മിശ്രഭോജനത്തേയും, മിശ്രവിവാഹത്തേയും ഉണ്ടാക്കുന്നതാണ്. ഹിന്ദുക്കൾ ക്രിസ്ത്യാനികളേയും, മഹമ്മദീയരേയും, യൂറോപ്യന്മാരേയും, അമേരിക്കക്കാരേയും, ആസ്ട്രേലിയാക്കാരേയും, ആഫ്രിക്കക്കാരേയും ഒക്കെ വിവാഹം ചെയ്യാൻ

ഉടയാവുന്നു. ഇപ്രകാരം ഒരു പുതിയ വർഗ്ഗം ഉണ്ടായിത്തീരുന്നു. അതു് എല്ലാ വർഗ്ഗത്തിന്റേയും, എല്ലാ രക്തത്തിന്റേയും, എല്ലാ മതത്തിന്റേയും, എല്ലാ നിറത്തിന്റേയും, എല്ലാ ആചാരത്തിന്റേയും ഒരു സമ്മിശ്രമായിരിക്കും! ഈ വർഗ്ഗത്തിനെ എന്തു വിളിക്കും? അതിന്റെ രാജ്യലക്ഷണം എന്തു്? അതിന്റെ മതമെന്തു്? പിന്നെ ഈ രാജ്യത്തെ നിങ്ങൾ എന്തു വിളിക്കും? ഈ വർഗ്ഗം പരിശുദ്ധിയുള്ള ഭാരതമാതാവിന്റെ, അനേകം വീരയോഗികളേയും, ദീർഘദർശികളേയും, മഹാത്മാക്കളേയും പ്രസവിച്ച ആവന്ദ്യമാതാവിന്റെ, ശ്രേഷ്ഠമായ യശസ്സിനേയും, സംസ്കാരത്തേയും, ആദർശത്തേയും സംരക്ഷിക്കുവാൻ ശക്തന്മാരാകുന്നതാണോ? ഇതാണോ ഈ സംഘം ഉണ്ടാക്കുവാൻപോകുന്ന ഏകമായ ഭാരതവർഗ്ഗം? ഇതാണോ 'സ്വരാജ്യം' ലഭിക്കുവാൻവേണ്ടി, ഈ സംഘം ഉണ്ടാക്കണമെന്നുദ്ദേശിക്കുന്ന ഐകമത്യം? ഇതിനുവേണ്ടിയാണോ ധീരന്മാരായ ഭാരതസന്താനങ്ങൾ അനുദിനം കാരാഗൃഹങ്ങളെ വരിക്കുന്നതു്? ഇതിനാണോ ഭാരതമാതാവിന്റെ ശ്രേഷ്ഠപുത്രന്മാരും, പുത്രിമാരും, സത്യാഗ്രഹം അനുഷ്ഠിക്കുന്നതു്? ഇതിനാണോ അവർ മരണംവരെ നിരാഹാരവ്രതമെടുക്കുന്നതു്? ഇതിനാണോ അവർ മറുവിധത്തിൽ അവരുടെ രക്തം കോരി തൂകുന്നതു്? ഈ വിചാരം കൊണ്ടുതന്നെ ഒരുവൻ ഞെട്ടുന്നു. ഈ 'സ്വരാജ്യ'ത്തെ ഈശ്വരൻ അനുഗ്രഹിക്കട്ടെ, ഈ പുണ്യഭൂമിയുടെ സമാധാനത്തെ ഈ 'സ്വരാജ്യം' അടിച്ചുടക്കാതിരിക്കട്ടെ! നാട്ടിലെങ്ങും സമാധാനവും, സമ്പത്തും, സമൃദ്ധിയും ഉണ്ടാകട്ടെ.

ദി ഇന്ത്യൻ മിറർ.

---

## വർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ നിവേദനം.

1938 മാർച്ച് 17-ാംനു- വൈസ്രായിയെ സന്ദർശിച്ച സമസ്തഭാരതവർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ നിയോഗസംഘം അദ്ദേഹത്തിനു സമർപ്പിച്ച മെമ്മോറിയലിന്റെ ഒരു ശരിപകർപ്പാണു് താഴെ ചേർക്കുന്നതു്:—

ബഹുമാനപ്പെട്ട അങ്ങുന്നേ,

മതവിശ്വാസികളായ ഹിന്ദുക്കളുടെ, ജനസംഖ്യകൊണ്ടു് ഭാരതത്തിൽ ഏററവും ഉയർന്ന നിലയിൽ സ്ഥിതിചെയ്യുന്ന വർഗ്ഗക്കാരുടെ,

പ്രാതിനിധ്യം വഹിക്കുന്ന ഞങ്ങൾ ഇന്നേദിവസം അവിടത്തെ സന്ദർശിക്കുന്ന ഈ അവസരത്തിൽ ഹൃദയംഗമമായും, എന്നാൽ ഏററവും വിനീതരായും അവിടത്തേക്കു് മംഗളം ആശംസിച്ചുകൊള്ളുന്നു. ഇന്നു നിയമനിർമ്മാണസഭയുടേയും രാജ്യത്തിന്റേയും മുമ്പിലിരിക്കുന്ന വിവാദവിഷയങ്ങളായ ക്ഷേത്രപ്രവേശനത്തേയും, ഭരണപരിഷ്കരണത്തേയും പററി, ഞങ്ങളുടെ സുദീർഘമായ വിചിന്തനത്തിനുശേഷമുണ്ടായ അഭിപ്രായങ്ങളെ അവിടത്തെ അറിയിക്കുവാൻ അനുവാദം ആവശ്യപ്പെട്ടുകൊള്ളുന്നു.

## ഇന്നത്തെ പ്രക്ഷോഭണത്തിൽ അടങ്ങിയിരിക്കുന്ന വിദേശപ്രേരണ.

ഇന്നത്തെ ക്ഷോഭം പ്രസംഗപീഠത്തിലായാലും കൊള്ളാം, അഥവാ പത്രപരസ്യങ്ങളിലായാലും കൊള്ളാം, സാമുദായികവും മതപരവും ആയ വിഷയങ്ങളെ സംബന്ധിക്കുന്നതായാലും ശരി, അല്ല രാജ്യത്തേയും ധനത്തേയും സംബന്ധിക്കുന്നതായാലും ശരി, മിക്കവാറും വിദേശപ്രേരണയുടെ ദുഷ്ഫലമാണ് എന്നു ഞങ്ങൾ അവിടത്തെ താഴ്മയായി അറിയിച്ചുകൊള്ളുന്നു. കൂടാതെ ഈ ക്ഷോഭം അതിന്റെ ഭാവത്തെപ്പററി പറയുന്നതായാൽ ഏററവും വലിയ അതിശയോക്തി ഉപയോഗിച്ചിട്ടുള്ള ഒന്നാണെന്നു പറയുവാൻ തെല്ലും സംശയിക്കേണ്ടതില്ല. സർവ്വോപരി അതു് വായാടികളായ ഒരു കൂട്ടം അല്പപക്ഷക്കാരുടെ സ്വാർത്ഥതല്പരതയുടെ പ്രത്യക്ഷോദാഹരണമാണ്. നിയമലംഘനമാകുന്ന മാർഗ്ഗോപദേശസാരം, ബാംബാകുന്ന ചടങ്ങാചാരത്തെപ്പോലെ തന്നെ പരദേശത്തുനിന്നു് ഇറക്കുമതി ചെയ്തിട്ടുള്ളതാണ്. ഇന്നത്തെ ക്ഷേത്രപ്രവേശനപ്രക്ഷോഭണം, "സോഷ്യലിസ"ത്തിനേയോ, "ബോൾഷെവിസത്തി"നേയോപോലെത്തന്നെ കൃത്രിമമായതും, ഉപദ്രവകരമായതും ആണ്. ഈ നവീനപ്രസ്ഥാനങ്ങളെല്ലാംതന്നെ നിരീശ്വരവാദിയായ പാശ്ചാത്യവിദ്യാഭ്യാസത്താൽ പ്രേരിതങ്ങളാണ്. ഭഗവൽകടാക്ഷംകൊണ്ടു് ഈ വിദ്യാഭ്യാസത്തിനു് ഉപദേശശുദ്ധിയുള്ള ഹിന്ദുക്കളെ, ഭാരതത്തിലെ ഭൂരിപക്ഷം ജനങ്ങളെ, പരാജിതരാക്കുവാൻ ഈ നിമിഷംവരെ സാധിച്ചിട്ടില്ല. അവർ ഉൽകൃഷ്ടാദർശങ്ങളായ ഇന്ദ്രിയജയം, പരസ്പരസഹായം, സാമുദായികസഹകരണം, രാജഭക്തി, ഈശ്വരവിശ്വാസം മുതലായവ അനുസരിച്ചു വളർക്കപ്പെട്ടിരിക്കുന്ന ഭാരതസന്താനങ്ങളാണ്.

## മി: ഗാന്ധിക്കു പ്രത്യേകസൌകര്യങ്ങൾ നല്കുന്നതിനെ പ്രതിഷേധിക്കുന്നു.

ബഹുമാനപ്പെട്ട ഗവർമ്മെണ്ട് മി. ഗാന്ധിക്കു ജെയിലിൽ ചില പ്രത്യേകസൌകര്യങ്ങളെല്ലാം അനുവദിച്ചതിൽ ഞങ്ങൾക്ക് അതിയായ വ്യസനമുണ്ട്. അദ്ദേഹം അവയെ ദുരുപയോഗപ്പെടുത്തുകയാണ് ചെയ്യുന്നത്. അദ്ദേഹം ഇന്നു ഹിന്ദുമതത്തോടും സാമുദായികവ്യവസ്ഥയോടും പൊതുവായും, ഹിന്ദുക്ഷേത്രമാഹാത്മ്യത്തോടു പ്രത്യേകമായും, അതിഘോരമായതും ഏററവും ഉപദ്രവകരമായതും ആയ ഒരു യുദ്ധം സമാരംഭിച്ചിരിക്കുന്നു. അവിടന്നു വച്ച ഈ പിഴച്ച കാലടിയെ ഞങ്ങൾക്കു പ്രതിഷേധിക്കാതെ നിവൃത്തിയില്ല. അതുപോലെ ഇൻഡ്യയിലേയും ഇംഗ്ലണ്ടിലേയും ഗവർമ്മെൻറു കഴിഞ്ഞ സെപ്റ്റംബർമാസത്തിൽ മി: ഗാന്ധിയുടേയും അദ്ദേഹത്തിൻെറ അനുചരന്മാരുടേയും കുടുക്കിൽ പെട്ട് പൂനാസന്ധിയിലെ വ്യവസ്ഥകളെ സ്വീകരിച്ചു എന്നുള്ളതും പ്രലാപാർഹം തന്നെ. ഈ പുരാതനമായ രാജ്യത്തിലെ ഭൂരിപക്ഷം ജനങ്ങളും അതിൽ യാതൊരു പങ്കും എടുക്കുകയുണ്ടായില്ല.

### സമസ്തഭാരത വർണ്ണാശ്രമസ്വരാജ്യസംഘം

ഹിന്ദുസമുദായത്തിൽ ഭൂരിപക്ഷം ആളുകളും സ്വഭാവേന യാഥാസ്ഥിതികന്മാരും, പൊടുന്നനവെ ഉണ്ടാകുന്ന ഭേദപ്പെടുത്തലിനെ ഏതു വിഷയത്തിലായാലും കൊള്ളാം—ധനസംബന്ധമായാലും, രാഷ്ട്രീയമായാലും, സാമുദായികമായാലും, മതസംബന്ധമായാലും—ഇഷ്ടപ്പെടാത്തവരും, ആണ് എന്നു ഞങ്ങൾ ഒരിക്കൽകൂടി ആവർത്തിക്കട്ടെ. അവർ പൊതുജനപ്രക്ഷോഭണവും പരിചയമുള്ള ഒന്നല്ല. ഗവർമ്മെൻറ് അധർമ്മമായ ശാരദാനിയമംമൂലം വിശുദ്ധമായ ഞങ്ങളുടെ വിവാഹകർമ്മങ്ങളിൽ ഇടപെടാതിരുന്നു എങ്കിൽ, അന്യായമായവിധത്തിൽ കാൺഗ്രസ്സ്, "ഔദാര്യമുള്ള യോഗം" (Liberal league) ഹിന്ദുമഹാസഭ എന്നു വിളിക്കപ്പെടുന്ന സംഘം, മുതലായ സ്ഥാപനങ്ങൾ തങ്ങൾ ഭാരതത്തിലെ ഭൂരിപക്ഷം ഹിന്ദുക്കളെ പ്രതിനിധീകരിക്കുന്നു എന്നു പറഞ്ഞു ലഹള കൂട്ടാതിരുന്നു എങ്കിൽ, ഗവർമ്മെൻറ് ഈ അവകാശങ്ങളെ വില വക്കാതിരുന്നു എങ്കിൽ, ഈവിധമുള്ള തെററിധാരണകൊണ്ടു ഗവർമ്മെൻറിൻെറ പ്രവൃത്തി ഞങ്ങളുടെ മതത്തേയും മതവിശ്വാസങ്ങളേയും അലങ്കോലപ്പെടുത്താതിരുന്നു എങ്കിൽ, നാലു കൊല്ലംമുമ്പു ഞങ്ങൾ ഒരു സമസ്തഭാരതവർണ്ണാശ്രമസ്വരാജ്യസംഘം സമാരംഭിക്കു

വാൻ ഒരുപക്ഷേ ഇടവരികയില്ലായിരുന്നു. ഈ സംഘം ധൎമ്മാദൎശങ്ങൾക്കനുസരിച്ചു, യഥാൎത്ഥമായ ഭാരതീയപദ്ധതികൾക്കനുസരിച്ചു, സ്വരാജ്യം നേടുവാൻവേണ്ടി നിൎമ്മിക്കപ്പെട്ടിരിക്കുന്നതാണ്. "ആപത്തു് ഭാവിയിലിരിക്കുവതായ ഭാഗ്യദീപത്തിനുള്ള നിഴലാണ്" എന്നു പറഞ്ഞതുപോലെ മേൽപറഞ്ഞ സംഘങ്ങൾകൊണ്ടു ഹിന്ദുമതത്തിന്നുണ്ടായ ആപത്തു മതവിശ്വാസമുള്ള ഹിന്ദുക്കളെ, സ്വന്തമായ ഒരു സംഘം ഉണ്ടാക്കുവാൻ പ്രേരിപ്പിച്ചു. ഇങ്ങിനെ "ഉൎവ്വശീശാപം ഉപകാര"മായതാണ് ഞങ്ങളുടെ ഈ സംഘം. സമസ്തഭാരതവൎണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ ഹെഡ് ആഫീസ്സ് വിശുദ്ധ നഗരമായ കാശിയിലാണ്. അതിന്നു പ്രധാനപ്പെട്ട മിക്ക പട്ടണങ്ങളിലുമായി പ്രബലമായി പ്രവൃത്തി ചെയ്യുന്ന നാനൂറിൽപരം ശാഖകളാണ് ഉള്ളതു്. ഈ സംഘം ഹിന്ദുസമുദായത്തിനാൽ സമ്മതിക്കപ്പെട്ടിരിക്കുന്ന മതാധിപതികളുടേയും, രാഷ്ട്രീയനേതാക്കന്മാരുടേയും മേൽനോട്ടത്തിലാണ് അതിന്റെ പ്രവൃത്തി നിൎവ്വഹിച്ചുപോരുന്നതു്. ഇത്ര മഹത്തായതും, ഭീമമായതും ആയ ഒരു സ്ഥാപനത്തെ ആണ്, ഞങ്ങൾ പ്രതിനിധീകരിക്കുന്നതെന്നു സാഭിമാനം അവിടത്തെ അറിയിക്കുവാൻ ഞങ്ങൾക്കു കൗതുകമുണ്ടു്. അങ്ങിനെയുള്ള ഒരു സംഘത്തിന്റെ സുദീൎഘമായ ആലോചനക്കുശേഷമുണ്ടായ ഇന്നത്തെ വിവാദവിഷയങ്ങളെപ്പററിയുള്ള അഭിപ്രായമാണ്, ഞങ്ങൾ ഇന്ന് അവിടത്തെ അറിയിക്കുവാൻ ഉദ്ദേശിക്കുന്നതു്.

ക്ഷേത്രപ്രവേശനപ്രക്ഷോഭണം.

മി: ഗാന്ധിയാൽ സമാരംഭിക്കപ്പെട്ടതും അദ്ദേഹത്തിന്റെ വഴിപിഴച്ച അനുചരന്മാരാൽ തുടരപ്പെട്ടതുമായ അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ച പാപകരമായ പ്രക്ഷോഭണത്തെ ഞങ്ങൾ ഐകകണ്ഠ്യേന പ്രതിഷേധിക്കുകതന്നെ ചെയ്യുന്നു. ഞങ്ങൾ അങ്ങിനെ ചെയ്യുവാനുള്ള കാരണം താഴെ പറയുന്നവയാണ്:—

1. ഇന്നത്തെ ഈ ക്ഷോഭകർ ഐഹികകാൎയ്യങ്ങളെ സംബന്ധിച്ചിടത്തോളം എത്ര നിലയെ അൎഹിക്കുന്നവരായിരുന്നാലും, ഹിന്ദുമതത്തിന്റേയോ, ഹിന്ദുസമുദായത്തിന്റേയോ അധികാരികളല്ലതന്നെ. ഈ വിപ്ലവം ജയിക്കുന്നപക്ഷം—സൎവ്വശക്തൻ അതൊരിക്കലും അനുവദിക്കുന്നതല്ല!!—അതു് സനാതനധൎമ്മാശയങ്ങളേയും, യഥാൎത്ഥഹിന്ദുമതത്തേയും, അടിച്ചുടച്ചു് നാമാവശേഷമാക്കിത്തീൎക്കും.

2. ഹിന്ദുമതം അനുസരിച്ചു്, ആത്മാവിന്ന് ലോകത്തിലെ

നാനാത്വത്തിലും, വിവിധഅനുഭവങ്ങളിലും, അവയിൽക്കൂടിയും, ഏററവും ഉൽകൃഷ്ടമായ ഐക്യവും, മോക്ഷവും ലഭിക്കുവാൻ ശ്രമിക്കുക എന്നുള്ളതാണ് വൎണ്ണാശ്രമധൎമ്മത്തിന്റെ ലാക്ക്. ഹിന്ദുമതാനുസരണം, ജന്മം ഒരു യാദൃശ്ചികസംഭവമല്ല. ഏല്ലാ മനുഷ്യനും, തന്റെ പൂൎവ്വജന്മങ്ങളിലെ കൎമ്മാനുസാരമായ ബന്ധം അനുസരിച്ച് ആ രാജ്യത്തിൽ, ആ വംശത്തിൽ, ആ കുടുംബത്തിൽ ജനിക്കുന്നു. അതിനാൽ ഓരോ മനുഷ്യനും അവന്റെ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനു മുമ്പ്, ഈ ജന്മത്തിൽ അവന്റെ കൎമ്മം അനുസരിച്ചുള്ള ഓരോ ചുമതലകളും ചെയ്തുതീൎക്കാതെ ഇരിക്കുവാൻ പാടില്ല. അസ്പൃശ്യരും, അവരുടെ പൂൎവ്വജന്മങ്ങളിലെ കൎമ്മം അനുസരിച്ച്, ആ വംശത്തിലും ഗൃഹത്തിലും ജനിച്ചിട്ടുള്ളവരാണ്. അവരുടെ തൊഴിലും ഇതിനെ അനുസരിച്ചു വരുന്നു. ഇവയെല്ലാം സവൎണ്ണഹിന്ദുക്കളുടെ കണ്ണുകൊണ്ടു നോക്കുന്ന സമയം, നീചമായിട്ടാണ് അവർ കാണുന്നത്. അതിനാൽ അവർ ഈ കൂട്ടരെ അസ്പൃശ്യരായി ഗണിക്കുന്നു. ഹിന്ദുമതം അനുസരിച്ച് അസ്പൃശ്യർക്കുംകൂടെ എല്ലാവൎക്കും, പാപമുക്തിയിഷ്ടമായ തങ്ങളുടെ മാൎഗ്ഗങ്ങളെ വെടിയുവാനും ത്യാഗവും, ഈശ്വരഭക്തിയും സ്വീകരിപ്പാനും അവകാശമുണ്ട് എന്നുള്ളത് പരമാൎത്ഥംതന്നെ. എന്നാൽ ഇത് ബാഹ്യമായ യാതൊരു പ്രവൃത്തികൊണ്ടും ചെയ്യാവുന്ന ഒന്നല്ല; സാമാന്യനിയമനിൎമ്മാണംകൊണ്ട് തീരെ പാടില്ല, എന്നു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല.

൩. അനേകം ശതാബ്ദങ്ങളായി സവൎണ്ണഹിന്ദുക്കളും അവൎണ്ണഹിന്ദുക്കളും അന്യോന്യസൌഹാൎദ്ദത്തോടുകൂടി, പരസ്പരം സഹായത്തോടുകൂടി, താമസിച്ചുവന്നു. അവർ തമ്മിൽ മതത്തേയോ, സമുദായത്തേയോ, സംബന്ധിക്കുന്ന കാൎയ്യങ്ങളിൽ യാതൊരു ശണ്ഠയും ഉണ്ടായിട്ടില്ലെന്നുള്ളതിന് പുരാതനചരിത്രം സാക്ഷ്യം വഹിക്കുന്നുണ്ട്. ഇന്നും സവൎണ്ണഹിന്ദുക്കൾ തങ്ങളാൽ കഴിയുന്നവിധമെല്ലാം അവൎണ്ണരുടെ ഇഹലോകജീവിതത്തേയും, മതപരമായ ജീവിതത്തെപ്പോലും നന്നാക്കുവാൻ സഹായിക്കും. അവർ അതിനു സന്നദ്ധരത്രേ.

൪. നേരെമറിച്ച് സകല അസ്പൃശ്യരും "ഹരിജനങ്ങൾ" (ദൈവഭക്തർ)തന്നെ ആണെന്നും, സവൎണ്ണഹിന്ദുക്കൾ അനാവരതം അവരെ അടക്കിയും, ഞെരുക്കിയും വന്നു എന്നും ഉള്ള പ്രസ്താവന ഒരു "ഹിമാലയാബദ്ധം"തന്നെ ആണ്. ഭാരതത്തിലെ ഹിന്ദുമതമോ, അവിടത്തെ പുരാതനചരിത്രമോ ഇതിനു സാക്ഷ്യംവഹിക്കുന്നില്ലതന്നെ.

5. ജനസംഖ്യ എടുത്തപ്പോഴത്തെ റിപ്പോൎട്ടനുസരിച്ച് "ഹിന്ദു" എന്നു വിളിക്കപ്പെട്ടിരിക്കുന്ന ഏതൊരുവനും, എല്ലാ ഹിന്ദുപൊതുക്ഷേത്രങ്ങളിലും കടക്കുന്നതിനും, ആരാധിക്കുന്നതിനും അവകാശമുണ്ട് എന്നുള്ള സങ്കല്പവും തീരെ ശരിയല്ല. ആദ്യമായി "പൊതുക്ഷേത്രം" എന്ന ഒന്ന് ഇല്ലതന്നെ. എന്തെന്നാൽ ക്ഷേത്രം പെരുവഴി, ആശുപത്രി മുതലായവയെപ്പോലെ, പൊതുസ്വത്തുകൊണ്ട് നിൎമ്മിക്കപ്പെട്ടിരിക്കുന്നതോ, സംരക്ഷിക്കപ്പെട്ടുവരുന്നതോ അല്ല. രണ്ടാമതായി ഇന്നുള്ള സകല ക്ഷേത്രങ്ങളും, ആഗമശാസ്ത്രനിയമങ്ങൾ അനുസരിച്ച് നിൎമ്മിക്കപ്പെട്ടിരിക്കുന്നവയും, ആരാധന നടത്തപ്പെടുന്നവയും ആണ്. ഇവയെ ശാസ്ത്രവിധികളിൽ പൂൎണ്ണവിശ്വാസമുള്ള സവൎണ്ണഹിന്ദുക്കൾ, തങ്ങളുടേയും അതുപോലെ വിശ്വസിക്കുന്ന മറ്റു സവൎണ്ണഹിന്ദുക്കളുടേയും ഗുണത്തെ മാത്രം ഉദ്ദേശിച്ച് നിൎമ്മിച്ചിരിക്കുന്നു. അതിനാൽ അവകൊണ്ടുള്ള ഫലം അവൎക്ക് മാത്രം ലഭിക്കുകയും ചെയ്യുന്നു.

നിയമം നിൎമ്മിക്കുവാനുള്ള ശ്രമം.

ഇന്നത്തെ ഈ ക്ഷോഭകക്കാൎക്ക് ഹിന്ദുമതനിയമങ്ങളെപ്പറ്റി ശരിയായ ഒരറിവും ഇല്ല. കൂടാതെ ക്ഷേത്രാരാധനയുടെ ഹരിഃ ശ്രീ അറിയുന്നവരല്ല ഇവർ. ഇത്രമാത്രവുമല്ല ഈ ക്ഷോഭക്കാരിൽ മിക്കവരും ശരിയായ ഹിന്ദുമതത്തിലും, ക്ഷേത്രമാഹാത്മ്യത്തിലുംതന്നെ വിശ്വസിക്കുന്നില്ല. മി. ഗാന്ധി ഒരു മതാധിപതി അല്ലതന്നെ. ഉറക്കെ നിലവിളിക്കുവാൻ തയാറുള്ള ചില പത്രങ്ങൾ എന്തുതന്നെ പറയുന്നതായാലും, ഇൻഡ്യയിൽ എവിടേയും ഹിന്ദുസമുദായത്തിൽ ഒരു ഭീമഭൂരിപക്ഷവും, മി. ഗാന്ധിയുടെ ഈ അന്യായസമരത്തെ ആജീവനാന്തം എതിൎക്കുതന്നെചെയ്യും. ഈ സമരം അവരുടെ മതവിശ്വാസത്തേയും, മതസ്ഥാപനങ്ങളേയും ഗണ്യമായ രീതിയിൽ ബാധിക്കുന്ന ഒന്നാണ്. വാസ്തവത്തിൽ ഗാന്ധിപക്ഷക്കാൎക്ക് ഭൂരിപക്ഷം ഹിന്ദുക്കളെ സമാധാനത്തോടുകൂടിയ മാൎഗ്ഗങ്ങൾ ഉപയോഗിച്ച്, തങ്ങളോടു യോജിക്കുവാൻ പ്രേരിപ്പിക്കുന്നതിനു സാദ്ധ്യമല്ലെന്ന് നല്ല നിശ്ചയമുണ്ട്. അതിനാലാണ് അവർ ഇന്നു മതവിശ്വാസമില്ലാത്ത ചില നിയമസഭാംഗങ്ങളെ ആശ്രയിച്ചിരിക്കുന്നത്. ഹിന്ദുസമുദായത്തിൻെറ മതവിശ്വാസത്തേയും, മതാചാരത്തേയും പരസ്യമായി ബാധിക്കുന്നതായ ചില ബില്ലുകളുടെ നോട്ടീസ്സു കൊടുക്കുവാൻ അവർ ഈ നിയമനിൎമ്മാണസഭാംഗങ്ങളെ പ്രേരിപ്പിച്ചു; അല്ല നിൎബ്ബന്ധിച്ചു. മതസംബന്ധമായ വിഷയങ്ങളിൽ ഇപ്രകാരം അന്യായമായി പ്രവേശിക്കുവാൻ നിയമനിൎമ്മാ

ന്നസഭകളെ അനുവദിക്കുവാൻ പാടുണ്ടോ എന്ന ബഹുമാന്യനായ അങ്ങുതന്നെ തീരുമാനിക്കുന്നതായിരിക്കും അധികം നല്ലത്. ഗുണവതിയായ വിക്ടോറിയാ മഹാരാജ്ഞിയുടെ രാജകീയവിളംബരം, സാധുവല്ലെന്നു വരുമോ? ഇല്ല; ഒരുകാലത്തും ഇല്ല! വാത്സല്യനിധികളായ എഡ്‌വേർഡ് ചക്രവർത്തിയും, ജോർജ് പഞ്ചമനും സിംഹാസനാരോഹണംചെയ്ത ശുഭാവസരങ്ങളിൽ കല്പിച്ച് അരുളിയിരിക്കുന്ന വാഗ്ദാനങ്ങളെ ഇന്നു വിലവെക്കുവാൻ ഒരുക്കമില്ലെന്നുണ്ടോ? മദിരാശി നിയമനിർമ്മാണസഭയിൽ, ഈ വിഷയത്തെ സംബന്ധിക്കുന്ന യാതൊരു ബില്ലും, അവതരിപ്പിക്കുവാൻ അനുവാദം നല്കാതിരുന്നതിന് ഞങ്ങൾ അവിടത്തെ ഹാർദ്ദമായി അഭിനന്ദിക്കുകയും, അതോടുകൂടിത്തന്നെ ഞങ്ങളുടെ അപാരമായ കൃതജ്ഞതയെ രേഖപ്പെടുത്തുകയും ചെയ്യട്ടെ. അതുപോലെതന്നെ സാമ്രാജ്യസഭയിൽ അവതരിപ്പിക്കുവാനുദ്ദേശിക്കുന്ന ബില്ലുകൾക്ക് സാധാരണ ബില്ലുകളുടെ രീതിയിലല്ലാതെ പ്രത്യേക സൌകര്യങ്ങൾ ഒന്നും അവിടുന്നു അനുവദിച്ചില്ല എന്നുള്ളതിനും ഞങ്ങൾ അവിടുത്തേക്കു കടപ്പെട്ടിരിക്കുന്നു. പ്രസ്തുത ബില്ലുകളെ സാമ്രാജ്യസഭയിൽ അവതരിപ്പിക്കുവാൻ അനുവാദം നല്കുന്നതിനു മുമ്പ്, ബഹു: അങ്ങ് അതിനെപ്പറ്റി സമ്മതിക്കപ്പെട്ട വല്ല മതാധിപതികളോടോ, സ്ഥാപനങ്ങളോടോ ആലോചിച്ചിരുന്നു എങ്കിൽ, നിശ്ചയമായും ഞങ്ങൾക്കു ഇതിൽ കൂടുതലായ കൃതജ്ഞതക്ക് അവകാശമുണ്ടാകുമായിരുന്നു. അതെങ്ങിനെ ആയാലും, പ്രസ്തുത ബില്ലുകൾ സാമ്രാജ്യസഭയിൽ അവതരിപ്പിക്കപ്പെടുന്നസമയം—അവതരിപ്പിക്കപ്പെടുന്നതായാൽ—ആ ബില്ലിനെ "പൊതുജനാഭിപ്രായം" അറിയുവാനായി വിതരണംചെയ്യാൻ അവിടുന്ന് ആവശ്യപ്പെടണമെന്നു, ഞങ്ങൾ ഏററവും വിനീതരായി അപേക്ഷിച്ചുകൊള്ളുന്നു. "പൊതുജനാഭിപ്രായം" എന്നതിനു ആ ബില്ലുകൾ ബാധിക്കുവാൻ ഇടയുള്ള മതാധിപതികളുടേയും, സംഘങ്ങളുടേയും, സമുദായനേതാക്കന്മാരുടേയും അഭിപ്രായം, എന്നാണ് ഞങ്ങൾ ഉദ്ദേശിച്ചിരിക്കുന്ന അർത്ഥം.

## ഇന്നത്തെ രാജ്യതന്ത്രജ്ഞന്മാർ
## ആവശ്യപ്പെടുന്ന ഭരണപരിഷ്കാരം.

കാൺഗ്രസ്സോ, ലിബറൽലീഗോ, പറയപ്പെടുന്ന ഹിന്ദുമഹാസഭയോ ഒന്നുംതന്നെ ഈ രാജ്യത്തിലെ ഭൂരിപക്ഷം ഹിന്ദുക്കളുടെ പ്രാതി

നിദ്ധ്യം വഹിക്കുന്ന സ്ഥാപനങ്ങളല്ല എന്ന് ഒരിക്കൽകൂടി പ്രസ്താവിക്കുവാൻ ഞങ്ങളെ അനുവദിക്കണം. അവർ ആവശ്യപ്പെടുന്ന പൂർണ്ണമായ ഉത്തരവാദിത്വഭരണം—പാശ്ചാത്യരീതി അനുസരിച്ചുള്ള ജനാധിപത്യഭരണം—കൂടിയതു് ആംഗ്ലേയവിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ഭാരതീയരെ മാത്രം തൃപ്തിപ്പെടുത്തും. ഒരു വലിയ ഭൂരിപക്ഷം ജനങ്ങൾക്കും അതു് സ്വീകാര്യയോഗ്യമായിരിക്കയില്ലതന്നെ. വാസ്തവത്തിൽ ഞങ്ങളിൽ ചിലർ കഴിഞ്ഞ സപ്തംബറിൽ സിംലായിൽവെച്ചു അവിടുത്തെ തീർച്ചപ്പെടുത്തിയിരിക്കുന്നവിധം ഭൂരിപക്ഷം മതവിശ്വാസമുള്ള ഹിന്ദുക്കളും പാശ്ചാത്യരീതിയെ അനുകരിച്ചുകൊണ്ടുള്ള സ്വയംഭരണത്തെ ഇഷ്ടപ്പെടാത്തവരാണ്. അതിനുള്ളകാരണം ഇവയാണ്:—

1. അപ്രകാരമുള്ള സ്വയംഭരണം നിശ്ചയമായും അവരുടെ ഉൽകൃഷ്ടാദർശങ്ങളേയും, സംസ്കാരത്തേയും ബാധിക്കാതിരിക്കുന്നതല്ല.

2. മിക്ക പാശ്ചാത്യരാജ്യങ്ങളിലും അത്തരത്തിലുള്ള സ്വയംഭരണം, ഒരു വിധത്തിലുള്ള ഖഠംഗം എന്തിയ സർവ്വാധിപത്യത്തിനു കീഴടങ്ങുന്നു. പുരാതനകാലം മുതൽ തന്നെ വിവിധ വർഗ്ഗങ്ങളും പല വിധ ആചാരക്രമങ്ങളും ഉള്ള ഇൻഡ്യയിൽ നിശ്ചയമായും ആവിധമുള്ള ഭരണം, മൂകലക്ഷങ്ങളെ അധികൃതസ്ഥാനം അലങ്കരിക്കുന്ന കുറച്ചുപേരുടെ താന്തോന്നിത്തരത്തിന് അടിമപ്പെടുത്തും. ഞങ്ങളുടെ ഈ ഭയം ശരിയായ ഒന്നാണെന്നു കഴിഞ്ഞ 10 കൊല്ലത്തെ അനുഭവങ്ങൾ ബോദ്ധ്യപ്പെടുത്തി കഴിഞ്ഞിരിക്കുന്നു. ഇന്നു ജനങ്ങൾക്കു ജീവിക്കുവാൻ തന്നെ വളരെ പ്രയാസമായി തീർന്നിരിക്കുന്നു. എന്നാൽ നല്ല ഭരണപരിഷ്കാരം ഇന്നും ദൂരസ്ഥം തന്നെ! ഞങ്ങളുടെ പുരാതന സംസ്കാരത്തേയും, ഇന്നത്തെ പരിതസ്ഥിതികളേയും, ബാധിക്കാത്ത വിധത്തിൽ ഒരു സ്വയംഭരണരീതി ഉണ്ടാക്കുക അസാദ്ധ്യംതന്നെ ആണെന്ന്, അഥവാ അതിനൊരു ഭഗീരഥപ്രയത്നം ആവശ്യമായി തീരുമെന്നു ഞങ്ങൾക്കറിയാം. ഇതിനെ ഇല്ലാതാക്കുവാൻ തന്നെ ആണു ധർമ്മാനുസാരമായ സ്വരാജ്യം ഞങ്ങൾ ആവശ്യപ്പെടുന്നതു്.

### കുറേക്കൂടി നോക്കേണ്ട ആവശ്യം.

മൂന്നാം വട്ടമേശസമ്മേളനത്തിന്റെ ഞങ്ങൾക്കു ലഭിച്ചിരിക്കുന്ന റിപ്പോർട്ടിൽനിന്ന് കാണുന്നതു് ഇതാണ്. ഈ സമ്മേളനത്തിൽ പങ്കുകൊണ്ടിരുന്ന രാജ്യാഭ്യുദയകാംക്ഷികൾ, സമസ്ത ജനങ്ങളുടേയും ഗുണത്തെ അല്ല ഉദ്ദേശിച്ചിട്ടുള്ളതു്. അവരുടെ നയം സാമുദായികകല

ഹത്തെ വൎദ്ധിപ്പിക്കുകയും, രാജ്യക്ഷേമത്തെ ഹനിക്കുകയും മറ്റും ചെയ്യുന്നതു്, എന്നതു തൎക്കമററ സംഗതിയാണു്. അവർ വേണ്ടവിധം ആലോചിച്ചിട്ടില്ല; എല്ലാ കൌൺസിലിലും ദീൎഘദൎശികളും, തത്വചിന്തകന്മാരും, ഉണ്ടായിരിക്കയില്ല എന്നു ഞങ്ങൾക്കറിയാം. എന്നാൽ അതുകൊണ്ടു് അനേകംപേരുടെ മനസ്സാക്ഷിയേയും, വിശ്വാസത്തേയും, അല്പപക്ഷക്കാരുടെ അത്യാഗ്രഹത്തെ പൂരിപ്പിക്കുവാനായി ബലികഴിക്കുവാൻ പാടില്ല. ഞങ്ങൾക്കു താഴ്മയായി അവിടത്തെ അറിയിക്കുവാനുള്ളതു് ഇത്രമാത്രമാണു്. പ്രാദേശികഭരണസ്വാതന്ത്ര്യത്തെപ്പററിയോ, ഉത്തരവാദിത്വഭരണത്തെപ്പററിയോ, വിവിധനിയമനിൎമ്മാണസഭകളെപ്പററിയോ, സമ്മതിദാനാവകാശത്തെപ്പററിയോ, മറേറതെങ്കിലും പ്രധാന സംഗതികളെപ്പററിയോ, ഉള്ള വട്ടമേശസമ്മേളനക്കാരുടെ അഭിപ്രായങ്ങളെ നടപ്പിലാക്കുവാൻപോകുന്ന ഭരണനവീകരണത്തിൽ ഉപയോഗപ്പെടുത്തുന്നതിനുമുമ്പു, ജനഹിതം കുറെക്കൂടി ശ്രദ്ധിച്ചുനോക്കേണ്ടതു് ആവശ്യമാണു്. അതിനാൽ ഈ അവസാനഘട്ടത്തിലെങ്കിലും അവിടുന്നു് "സംയുക്തപാർളിമെൻടറികമ്മററി"യിൽ, മതവിശ്വാസമുള്ള ഹിന്ദുഭൂരിപക്ഷത്തിന്നു് പ്രാതിനിദ്ധ്യം അനുവദിക്കേണ്ടതാണു് എന്നു ഞങ്ങൾ വിനീതരായി അപേക്ഷിക്കുന്നു. ഞങ്ങൾതന്നെ അയക്കുന്ന പ്രതിനിധികളല്ലാതെ, വേറെ ആരുംതന്നെ, അവിടെ ഞങ്ങളുടെ അഭിപ്രായം വിലവെക്കുകയില്ലെന്നു് മുമ്പു് പറയപ്പെട്ടിരിക്കുന്ന കാരണങ്ങളെക്കൊണ്ടു് ഞങ്ങൾ വിശ്വസിക്കുന്നു.

### 1. തന്നത്താൻ ഉയരണമെന്ന ഉദ്ദേശം.

മതത്തിലായാലും കൊള്ളാം, രാജ്യതന്ത്രത്തിലായാലും കൊള്ളാം, ഇൻഡ്യയെ സംബന്ധിച്ചിടത്തോളം "ഐക്യത്തോടുകൂടിയ നാനാത്വം" ആവശ്യമാണെന്നു ഞങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്നു. അതിനാൽ എല്ലാ സംസ്ഥാനങ്ങളേയും, ഭരണവിഭാഗങ്ങളേയും, ഏതെങ്കിലും ഒരുവിധത്തിൽ കൂട്ടിച്ചേൎത്തു്, അനാവശ്യവും അപായകരവും ആയ ഒരു ഭേദരഹിതത്വം ഉണ്ടാക്കിത്തീൎക്കുവാനുള്ള ഇന്നത്തെ രാജ്യതന്ത്രജ്ഞന്മാരുടെ ഉദ്യമത്തെ ഞങ്ങൾക്കു് അഭിനന്ദിക്കുവാൻ നിവൃത്തിയില്ല. ഈ ഭേദരഹിതത്വം വോട്ടവകാശത്തെപ്പററിയോ, തിരഞ്ഞെടുപ്പുരീതിയെപ്പററിയോ, നിയമനിൎമ്മാണസഭകളെപ്പററിയോ, അവയുടെ ഭരണരീതിയെപ്പററിയോ, അധികാരങ്ങളെപ്പററിയോ, അഥവാ, ഗവൎണ്ണരുടേയും, ഗവൎണ്ണർ ജനറലിന്റേയും സ്ഥാനത്തെപ്പററിയോ ആയിരിക്കട്ടെ; ഇവയോടൊന്നിനോടുംതന്നെ ഞങ്ങൾക്കു യോജി

കുവാൻ നിവൃത്തിയില്ല. അതിനാൽ ഓരോ ഭരണവിഭാഗത്തിലേയും ഭരണയന്ത്രത്തിന്നു തന്നെത്താൻ ഉയരുവാനുള്ള സൌകൎയ്യം നല്കപ്പെടണം. . അല്ലാതെ ഓരോ ഭാഗങ്ങളും ഇന്നവിധത്തിൽതന്നെ എന്നും ഇരിക്കണം എന്നു നിശ്ചയമുള്ള ഒരു യന്ത്രമായിരിക്കരുതു്. ഗവൎണ്ണർമാൎക്കും, ഗവൎണ്ണർ ജനറലിന്നും തങ്ങൾ ചെയ്യേണ്ടിയിരിക്കുന്ന ചുമതലകൾ എല്ലാം വേണ്ടുംവണ്ണം ഗ്രഹിക്കുന്നതിന്നും, ചെയ്യുന്നതിന്നും ആവശ്യമായ ഉപകരണങ്ങളെല്ലാം നല്കപ്പെട്ടിരിക്കണം. നിവൃത്തിയുള്ളപക്ഷം, പുതിയ ഭരണരീതിയുടെ പ്രവൃത്തിയിൽ കാണുന്ന തെററിന്നെ പരിഹരിക്കുവാനുള്ള അധികാരവും ഉണ്ടായിരിക്കണം. തന്നെത്താനുള്ള വളൎച്ചയുടെ ആവശ്യകതതന്നെ ആണു്, ഞങ്ങളെ ഉത്തരവാദിത്വഭരണത്തെയും പ്രതിഷേധിക്കുവാൻ നിൎബ്ബന്ധിക്കുന്നതു്

2. ഗ്രാമത്തിന്റെ ഭരണസ്വാതന്ത്ര്യം.

കഴിഞ്ഞ സെപ്റ്റംബറിൽ ഞങ്ങൾ അവിടത്തെ അറിയിച്ചിരുന്നതുപോലെ, ഇൻഡ്യയിലെ ജനങ്ങൾക്കെല്ലാം ഉപകാരപ്രദമായിത്തീരണമെന്നുദ്ദേശമുള്ള ഏതൊരു 'സ്വരാജ്യ'വും, അഥവാ സ്വയംഭരണവും, ഗ്രാമത്തിന്റെ ഭരണസ്വാതന്ത്ര്യമാകുന്ന അടിസ്ഥാനത്തിന്മേൽ കെട്ടി ഉയൎത്തപ്പെടേണ്ടതാണു് എന്നു വീണ്ടും പറയുവാൻ ഞങ്ങളെ അനുവദിക്കണം. അതിനെ അടിസ്ഥാനമാക്കിയിട്ടുള്ളതല്ലാത്ത ഏതൊരു പ്രാദേശികഭരണസ്വാതന്ത്ര്യവും, ഉത്തരവാദിത്വഭരണവും, സാധാരണക്കാരായ പൊതുജനങ്ങളുടെ കരങ്ങളിൽ യാതൊരു യഥാൎത്ഥ രാഷ്ട്രീയാധികാരവും, സമൎപ്പിക്കുകയില്ലതന്നെ. ഇൻഡ്യയിലെ ജനങ്ങളിൽ ഒരു വലിയ ഭൂരിപക്ഷം, ഇന്നും ഗ്രാമങ്ങളിൽതന്നെ അധിവസിക്കുന്നവരാണു്. പുരാതനമായ, ഭരണസ്വാതന്ത്ര്യമുള്ള ഗ്രാമസ്ഥാപനങ്ങളെ നശിപ്പിക്കുന്നതു് നിശ്ചയമായും ഗ്രാമവാസികൾക്കു് അവരുടെ നിത്യവൃത്തി തീരുമാനിക്കാനുള്ള അധികാരത്തെ ഇല്ലായ്മ ചെയ്യും. ഈ അധികാരം പ്രാദേശികഉദ്യോഗസ്ഥന്മാരിലും, ഭരണവിഭാഗത്തിന്റെ അധികൃതസ്ഥാനങ്ങളിലും, സ്ഥാപിക്കപ്പെടും. ഇങ്ങിനെ എല്ലാ യഥാൎത്ഥ അധികാരവും നഗരവാസികളായ ചില ഇടത്തരക്കാരുടെ കരങ്ങളിലായിരിക്കും. അതുകൊണ്ടു് സാധാരണക്കാരായ ഭാരതീയൎക്കു് യാതൊരു ഗുണവും ഉണ്ടാകുന്നതല്ല. എത്ര വോട്ടവകാശവും, എത്ര വിസ്തീൎണ്ണമുള്ളതായിരുന്നാലും ശരി, സാധാരണക്കാരായ ജനങ്ങൾക്കു് യാതൊരു യഥാൎത്ഥ രാഷ്ട്രീയാധികാരവും, അവകാശവും ലഭിക്കുകയില്ല. അതിനാൽ ഏതു ഭരണരീതിയും, ഗ്രാമത്തിന്റെ ഭരണ

സ്വാതന്ത്ര്യമാകുന്ന അടിസ്ഥാനത്തിന്മേൽ ഉയൎത്തപ്പെടേണ്ടതാണ്.

8. ഓരോ പ്രോവിൻസിലും രണ്ടാമത്തെ ഒരു സഭ.

ഭരണവിഭാഗങ്ങൾ ഓരോന്നും വളരെ വലിയതായിരിക്കുന്നതിനാൽ, സമുദായസംബന്ധമായും, മതസംബന്ധമായും, ധനസംബന്ധമായും, വംശസംബന്ധമായും, അനേകവിധത്തിലുള്ള നാനാതാല്പങ്ങളും അഭിലാഷങ്ങളും സംരക്ഷിക്കപ്പെടേണ്ടിയിരിക്കുന്നതിനാൽ, ഓരോ പ്രോവിൻസിലും ഓരോ ഉയൎന്ന സഭകളുംകൂടി ഉണ്ടായിരിക്കേണ്ടതാണെന്നു ഞങ്ങൾ ബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു. ഈ സഭയിൽ രാജ്യത്തിലെ എല്ലാജാതിക്കാരുടേയും, മതപ്രതിനിധികൾ അടങ്ങിയിരിക്കേണ്ടതാണ്. അവർ അതാതു മതക്കാരുടെ സമ്മതിക്കപ്പെട്ട പ്രതിനിധികളായിരിക്കണം. ഈ മതപ്രതിനിധികളുടെ എണ്ണം, ന്യായമായി ലഭിക്കേണ്ട ഓഹരിക്കനുസരിച്ചിരിക്കേണ്ടതാണ്. ഈ രണ്ടാമത്തെസഭ സ്ഥാപിക്കേണ്ട ആവശ്യമില്ലെന്നുള്ളതു് — ജനാധിപത്യഭരണവാദികളുടെ ശോത്രയോഗവിളി — മൂന്നാമത്തെ വട്ടമേശസമ്മേളനം സ്വീകരിച്ചുവെന്നു കാണുന്നതു് കഷ്ടാൽകഷ്ടതരംതന്നെ. എന്നാൽ അങ്ങിനെ ഉള്ള രണ്ടാമത്തെ സഭ ഇൻഡ്യയെ സംബന്ധിച്ചിടത്തോളം വളരെ ആവശ്യമുള്ളതാണെന്ന് ഇതാ ഞങ്ങൾ വീണ്ടും പറയുന്നു. ഇതു മനസ്സിളകിയ ഭൂരിപക്ഷഭരണത്തിന്റെ ദൂഷ്യങ്ങളെ ഇല്ലാതാക്കുവാൻ, അഥവാ കുറക്കുവാൻ സഹായിക്കും. ഓരോ സമുദായത്തിന്റേയും, ധനത്തേയും, മതത്തേയും, സംസ്കാരത്തേയും സംരക്ഷിക്കുവാൻ ഈ സഭകൾ അത്യന്താപേക്ഷിതങ്ങളാണ്.

മതസംരക്ഷണാൎത്ഥം പുറങ്കോട്ടകൾ.

അവസാനമായി ഞങ്ങൾ വളരെ വിനീതരായി, അവിടുത്തോടു് അപേക്ഷിക്കുന്നതു് ഇതാണ്. ബ്രിട്ടീഷ് ഇൻഡ്യയിലെ ഏതൊരു സമുദായത്തിന്റേയും മതവിശ്വാസത്തേയോ, മതസ്ഥാപനങ്ങളേയോ ബാധിക്കുന്ന, അഥവാ ബാധിക്കുവാൻ ഇടയുള്ള, യാതൊരു പ്രവേശനവും, നേരിട്ടോ, വളഞ്ഞോ, ഭരണാധികൃതന്മാരും നിയമനിൎമ്മാണസഭകളും ചെയ്യുവാൻ പാടില്ല. അങ്ങനെ ചെയ്യുന്നതല്ലെന്നും, അതിനുള്ള അധികാരം അവൎക്കില്ലെന്നും, പ്രത്യേകം വ്യവസ്ഥയുണ്ടായിരിക്കണം. നിയമസംബന്ധമായ യാതൊരു ഉദ്ദേശത്തിനും, ഗവൎണ്ണരുടേയും ഗവൎണ്ണർ ജനറലിന്റേയും അനുവാദം മാത്രം പോരാ; അവ കഴിഞ്ഞ 150 കൊല്ലത്തോളമായി ഗവൎമ്മേന്റു സ്വീകരിച്ചുവരുന്ന

മതസമഭാവത്തിന്നു യോജിച്ചതായിരിക്കണം. അതിന്നായി ഒരു നിയമം പാസ്സാക്കുന്നതിന്നുമുമ്പ്, (നിയമം ബാധിക്കുന്ന സമുദായത്തിന്റെ) മതാധിപതികളുടേയും, സംഘങ്ങളുടേയും, അഭിപ്രായം അറിയേണ്ടതാണ്. ആ നിയമം തങ്ങളുടെ മതത്തേയും, സമുദായത്തേയും തീരെ ബാധിക്കുന്നൊന്നല്ലെന്ന് അവരുടെ പക്കൽനിന്നു ശരിയായ ഉറപ്പ് ലഭിച്ച ശേഷം വേണം അതിനെ പാസ്സാക്കുവാൻ. ഇൻഡ്യയിലെ ഭൂരിപക്ഷം ജനങ്ങളും ലോകത്തിൽവച്ച് ഏററവും അധികം ഇഷ്ടപ്പെടുന്നത് അവരുടെ മതത്തെ ആണെന്ന് അവിടുന്ന് അറിഞ്ഞിരിക്കുമല്ലോ. അവിടത്തെ ഗവമ്മേൻറും, ഇംഗ്ലണ്ടിലെ ഗവമ്മേൻറും, ഞങ്ങൾ ഈ വിധമുള്ള ഒരു വ്യവസ്ഥയെ എത്ര പ്രാധാന്യമുള്ളതായി ഗണിക്കുന്നുണ്ട് എന്ന് അറിയുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ബ്രിട്ടന്റെ കരബലമല്ല ഈ രാജ്യത്തിന്റെ സമാധാനത്തിന്നുള്ള കാരണം. പ്രത്യുത, ജനങ്ങളുടെ പാരമ്പര്യവഴിക്കു ലഭിച്ചിട്ടുള്ള സമാധാനപ്രിയവും, ബ്രിട്ടൻ എന്നും അവരുടെ മതത്തേയും, സംസ്കാരത്തേയും സംരക്ഷിക്കുമെന്ന വിശ്വാസവും ആണ്. ജനങ്ങളുടെ ഈ വിശ്വാസത്തെ അത്ഥവത്താക്കിത്തീക്കുവാൻ ഗവമ്മേൻറു എന്നും കഴിയുന്നത്ര ശ്രമിക്കണമെന്ന് ഞങ്ങൾ അവിടത്തോടു പ്രാത്ഥിക്കുന്നു.

ഞങ്ങളുടെ അഭിപ്രായം ഇന്നു പ്രസ്താവിക്കുവാൻ അവസരം നല്കിയ അവിടത്തോടുള്ള ഞങ്ങളുടെ അപാരമായ കൃതജ്ഞതയെ വാക്കുകളാൽ വണ്ണിക്കുവാൻ സാദ്ധ്യമല്ല തന്നെ. ഞങ്ങളുടെ ഈ ന്യായമായ അഭിപ്രായങ്ങളെ അവിടുന്നു വിലവെക്കുമെന്ന് ഞങ്ങൾക്ക് ഉറപ്പുണ്ട്. അഭിപ്രായം പറയുവാൻ അധികാരമില്ലാത്ത അനേകകോടി ഭാരതീയക്കുവേണ്ടി, അവരുടെ പ്രതിനിധികളായ ഞങ്ങൾ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങളുടെ വില അവിടുന്നു ദയവായി ഇംഗ്ലണ്ടിലെ അധികൃതസ്ഥാനങ്ങളേയും പറഞ്ഞ് ബോദ്ധ്യപ്പെടുത്തണമെന്ന്, ഞങ്ങൾ താഴ്മയായി പ്രാത്ഥിക്കുന്നു.

ദി ഇന്ത്യൻ മിറർ.

---

## ക്ഷേത്ര പ്രവേശനനിയമത്തിന്റെ തെററ്.

നിയമനിമ്മാണസഭയോടുള്ള തന്റെ പ്രസംഗത്തിൽ, മി. സി. രാജഗോപാലാചാര്യർ, ആചാരങ്ങളെ നിയമംകൊണ്ടു വ്യത്യാസപ്പെടുത്തേണ്ടതാണെന്നു പറയുന്നു. അനേകശതാബ്ദങ്ങൾക്കു മുമ്പു മുതൽ

നടപ്പിലിരുന്ന വന്ന മതാചാരങ്ങളെ, പ്രാപഞ്ചികനിയമത്താൽ ഭേദപ്പെടുത്താമോ? നിയമസ്ഥാപകന്മാർ മതകാൎയ്യങ്ങളെ സംബന്ധിച്ച്, ''ശരിയെന്നോ, തെറെറന്നോ'' പറയുവാൻ അധികാരമുള്ളതാണോ? അദ്ദേഹം ''ഹിന്ദുക്കളുടെ അഭിപ്രായ''ത്തെപ്പററി പ്രസ്താവിക്കുന്നു. അദ്ദേഹത്തിൻെറ വിചാരഗതിയോടു യോജിക്കുന്ന എത്ര 'ഹിന്ദു'ക്കളുണ്ട്? ഇന്ന് 'നവീകരണക്കാരെന്നും' 'പരിഷ്കാരികൾ' എന്നും പറയുന്നവരിൽ, ഏററവും വലിയ ഒരു ഭൂരിഭാഗവും ഒരു ക്ഷേത്രത്തിൻെറ വിശുദ്ധി, അഥവാ മാഹാത്മ്യം എന്നത് എന്തെന്ന് അറിയാത്തവരാണ്. അതിനാൽ അവരുടെ അഭിപ്രായത്തിനു വിലയില്ല.

മതം നിയമത്തിൻെറ സഹായം അപേക്ഷിക്കുന്നില്ല. ധൎമ്മം സമുദായത്തിന്നനുസരണമായി വ്യത്യാസപ്പെടുത്താവുന്ന ഒന്നല്ല. അത് ആചന്ദ്രതാരം നിലനില്ക്കുന്നതും, ഒരുത്തക്കും ഒരു കാലത്തും മാററുവാൻ സാധിക്കാത്തതുമായ ഒന്നാണ്.

മനഃപൂൎവ്വം ആളുകൾ ധൎമ്മത്തെ വിരോധിക്കുന്നതായാൽ അതിൻെറ ഫലം അവർ അനുഭവിക്കാതിരിക്കയില്ല. ക്ഷേത്രത്തിൻെറയും, മററു ധൎമ്മസ്ഥാപനങ്ങളുടേയും, മതസ്ഥാപനങ്ങളുടേയും ഉടമസ്ഥന്മാർ അവൎണ്ണരോട്, ''നിങ്ങൾക്ക് ഇവിടെ പ്രവേശനം ലഭിക്കാൻ സാദ്ധ്യമല്ല'' എന്നു മാത്രം പറയുന്നതായാൽ നിയമം അവരെ എങ്ങിനെ ആണു സഹായിക്കുന്നത്? ''നിങ്ങൾ ഒരു അസ്പൃശ്യനായിരിക്കുന്നതിനാൽ'' എന്ന ഹേതു അവർ പറയുവാൻ ഭാവമില്ലതാനും! അങ്ങിനെ ഉള്ള സംഗതികളിൽ, നിയമം എങ്ങിനെ ആണ് അവൎണ്ണരെ സഹായിക്കുന്നത് എന്നറിയുന്നില്ല.

''അല്പപക്ഷക്കാൎക്കു നല്കപ്പെടേണ്ട സംരക്ഷണം'', എന്ന തലക്കെട്ടിന്നടിയിൽ വിദ്വാനായ അദ്ദേഹം, ''തെളിയിക്കപ്പെട്ട അഥവാ സമ്മതിക്കപ്പെട്ട ഒരു തെററ് ഉണ്ട്'' എന്നു പറയുന്നു. അസ്പൃശ്യത ഒരു തെററു തന്നെ ആണെന്ന് ആരാണു സമ്മതിച്ചിട്ടുള്ളത്? മതസംബന്ധമായ കാരണങ്ങളെകൊണ്ട്, ചില പ്രത്യേകസ്ഥലങ്ങളിൽ നിന്ന് അകററി നിറുത്തിയിരിക്കുന്നവർ എണ്ണത്തിൽ നാല്പതുകോടിയല്ല, നാല്പതിനായിരം കോടിതന്നെ ഉണ്ടായിരിക്കട്ടെ. എന്നാൽ എന്ത്? നാല്പതുകോടിക്കുപകരം, ഭാരതം മുഴുവൻ ഹരിജനങ്ങളാൽ നിറയപ്പെട്ടിരുന്നാൽ ധൎമ്മം നശിക്കപ്പെടുകയും, ബ്രാഹ്മണരായ അല്പപക്ഷക്കാർ തന്നെ, വനങ്ങളെ അഭയം പ്രാപിക്കുകയും ചെയ്യുമായിരിക്കാം.

എന്നാലും അവൎണ്ണരെ ധൎമ്മസ്ഥാപനങ്ങളിൽനിന്ന് അകററി നിറുത്തിയിരിക്കുന്നനിയമം ഉണ്ടായിരിക്കുകതന്നെ ചെയ്യും! മി. സി.ആർ. ആചാൎയ്യർതന്നെ ഇപ്രകാരം സമ്മതിക്കുന്നുണ്ട്:—"നമുക്കെല്ലാവൎക്കുംതന്നെ രാഷ്ട്രീയമായ സ്വാതന്ത്ര്യം ആവശ്യമുണ്ട്." ക്ഷേത്രപ്രവേശനമോ, അസ്പൃശ്യതയോ ഇൻഡ്യക്കാരുടെ ഇൻഡ്യയിലുള്ള നിലയുമായി ബന്ധിക്കപ്പെട്ടിട്ടുള്ളതാണോ? ഇൻഡ്യക്കാർ അവരുടെ രാജ്യത്തിൽ അനേകയുഗങ്ങളായി സൎവ്വശക്തിയുമുള്ളവരായിരുന്നു. ഇടക്കാലത്ത് അവർ അവരുടെ രാജപദവി ഉപേക്ഷിക്കുവാൻ നിൎബ്ബന്ധിതരായിത്തീൎന്നു. ഇന്ന് അതു ലഭിക്കുവാൻ അവർ അക്ഷീണപരിശ്രമം ചെയ്യാൻ ആരംഭിച്ചിരിക്കുന്നു. ഇങ്ങിനെ തന്നെ ആണോ ഹരിജനങ്ങളും? നിയമസ്ഥാപകന്മാർ തന്നെത്താൻ നല്ലവണ്ണം ആലോചിച്ചു നോക്കട്ടെ.

ജനങ്ങൾക്കു മി. ഗാന്ധിയോടോ, മി. രംഗയ്യരോ, മറേറതെങ്കിലും മാന്യന്മാരോടോ യാതൊരു വിരോധവുമില്ല. തുടരെ തുടരെ ഉണ്ടാക്കിത്തീൎക്കുന്ന നാമമാത്രമായ നിയമങ്ങൾ അവരുടെ മതാനുഷ്ഠാനങ്ങൾക്കു വിരോധമായിട്ടുള്ളവയാണ്. നിയമസ്ഥാപകന്മാർ അവയെ നടപ്പിലാക്കുകയും ചെയ്യുന്നു. തന്മൂലം ഭാവിയിൽ വരാൻ പോകുന്ന ആപത്തിനെ അവർ കാണുകയും, അതിനെപ്പററിയുള്ള ചിന്ത, അവരുടെ ഹൃദയത്തെ വല്ലാതെ ക്ഷോഭിപ്പിക്കുകയും ചെയ്യുന്നു.

സമസ്തഭാരതവും ഹരിജനങ്ങളുടെ നിലയെ നന്നാക്കി കൊണ്ടുവരുവാൻ ആഗ്രഹിക്കുന്നുണ്ട്. അതിനുള്ള സകല ഉദ്യമങ്ങളേയും കഴിയുന്നത്ര സഹായിക്കുവാൻ എല്ലാവരും ഒരുക്കമായിരിക്കുകയും ചെയ്യും. നല്ലവണ്ണം ഭരിക്കപ്പെടുന്ന ഒരു സഭ, അതിലേക്കായി തുടങ്ങുന്നതായാൽ സകലരും ആബാലവൃദ്ധം അതുമായി സഹകരിക്കുന്നതാണ്. ഇപ്പോൾ വിദ്യാഭ്യാസം ലഭിച്ചിട്ടും, പരിഷ്കാരം സിദ്ധിച്ചിട്ടുമുണ്ടെന്നു പറയുന്ന ഹരിജനങ്ങൾ സ്വന്തം നിലയെ നന്നാക്കുവാൻ ശ്രമിക്കുന്നതു്, എങ്ങിനെ ആയാലും നന്നായിരിക്കും. മററുമുള്ള ആളുകൾ അതുപോലെ തന്നെത്താൻ നന്നാവുകയാണ് ഉണ്ടായിട്ടുള്ളതു്. ആരോഗ്യശാസ്ത്രത്തിന്നനുയോജ്യമായവിധം ഗൃഹങ്ങൾ നിൎമ്മിക്കുക, കൂപങ്ങൾ കുഴിക്കുക, വിദ്യാലയങ്ങൾ തുറക്കുക, സ്വന്തക്ഷേത്രങ്ങൾ സ്ഥാപിക്കുക, ഇവയെല്ലാം അവരുടെ ഉന്നതിയെ സഹായിക്കുന്ന പ്രവൃത്തികളാണ്. നിശ്ചയമായും സവൎണ്ണഹിന്ദുക്കൾ, ആ വഴിയിൽക്കൂടി അവൎണ്ണർ പോകുന്നതായാൽ, സന്തോഷത്തോടുകൂടി അവരെ സഹായിക്കുന്നതാണ്. രാജ്യനിയമനിൎമ്മാണസഭാംഗങ്ങൾ ഇതിനെപററി ഒന്നല്ല, രണ്ടല്ല,

ആയിരംപ്രാവശ്യം ആലോചിച്ചുനോക്കുക. അതിനുശേഷം യുക്തമെന്നു തോന്നുന്നതിനെ പ്രവൃത്തിക്കുക. ഇത്രയും ചെയ്യാൻ അവൎക്കു ദയ ഉണ്ടാകുമോ?

ദി ഇൻഡ്യൻ മിറർ.

## മതവും രാജ്യാധികാരികളും.

പുണ്യമൂൎത്തി പുരി ശ്രീശങ്കരാചാൎയ്യരുടെ പ്രസംഗം.

“മതകാൎയ്യങ്ങളിൽ രാജ്യാധികാരികളുടെ പ്രവേശനം നല്ലതാണോ?” എന്നായിരുന്നു പുണ്യാത്മാവു് പുരിയിലെ ശങ്കരാചാൎയ്യരുടെ ഒരു പ്രസംഗവിഷയം. അദ്ദേഹം പറഞ്ഞു: “ഈ കാലം ലോകത്തിന്റെ ചരിത്രത്തിൽ—വിശേഷിച്ചു് ഭാരതചരിത്രത്തിൽ—ഏററവും വിശേഷപ്പെട്ടതും, ആശ്ചൎയ്യജനകമായതും, വിഷമമായിട്ടുള്ളതും, പ്രത്യേക കാലമായി കണക്കാക്കപ്പെടേണ്ടതുമായ ഒന്നത്രെ. പല വിശ്വാസങ്ങളും, സംസ്കാരങ്ങളും, ജീവിതരീതികളും, വിചിന്തനഫലങ്ങളും, ജീവിതോദ്ദേശങ്ങൾതന്നെയും തമ്മിലുള്ള ഒരു ഭീമായോധനത്തിൽ പങ്കുകൊള്ളുവാൻ നാം നിൎബ്ബന്ധിതരായിരിക്കുന്നു.” ചുരുക്കത്തിൽ പറയുന്നപക്ഷം ഈ വാദവിഷയം ഇതാണു്: ഈ സുഖം, പുറമെയുള്ളതും, ക്ഷണനേരത്തേക്കുമാത്രം നിലനില്ക്കുന്നതുമായ ഈ ശരീരസംബന്ധമായിട്ടുള്ളതോ, അഥവാ അകത്തുള്ളതും ആത്മാവിനെ സംബന്ധിക്കുന്നതും ആണോ? നവീകരണക്കാർ തങ്ങളുടെ നോട്ടത്തെ ശരീരസംബന്ധമായ സുഖത്തിലും പുറമെയുള്ള ജീവിതം മുതലായവകളിലും മാത്രം പതിക്കുന്നതിനാലാണു് ഈ വിധത്തിലുള്ള പ്രശ്നങ്ങളെല്ലാം ഉത്ഭവിക്കുന്നതു്. ഇതെല്ലാം പാശ്ചാത്യരീതിയിലുള്ള മനഃസൃഷ്ടികളാണു്. വാസ്തവത്തിൽ അദ്ദേഹത്തിന്റെ സ്വന്ത അഭിപ്രായത്തിൽ പാശ്ചാത്യമതം, പൌരസ്ത്യമതം എന്ന ഭേദത്തിന്നവകാശമില്ല. എന്തെന്നാൽ മതോപദേശികളെല്ലാം തന്നെ പൌരസ്ത്യരാജ്യക്കാരാണു്.

ജീവിതോദ്ദേശങ്ങൾ ജ്ഞാനം, സുഖം, സൎവ്വോപരി സമാധാനം ഇവയെല്ലാമായിരുന്നു. ഈ സമാധാനംലഭിക്കുക, മതത്തെ ആസ്പദമാക്കിജീവിക്കുന്നതായാൽ മാത്രം സാധിച്ചിരുന്നു. അതിനാലാണു് ലോകത്തിലെ സമസ്തമതങ്ങളും സമാധാനം എന്ന ബോധത്തെ ഉ

പ്പിച്ചുപറഞ്ഞിട്ടുള്ളത്. ആ സമാധാനം ജീവിതത്തിൽ അത്യാവശ്യവും അഥവാ ഒഴിക്കുവാൻ സാധിക്കാത്തതും, പ്രത്യക്ഷപ്രമാണസംബന്ധമായതുമായ കാൎയ്യങ്ങളെ അറിയുവാനും, പ്രവൃത്തിക്കാനും തയ്യാറാണെങ്കിൽ മാത്രം ലഭിക്കുന്നതാണ്. ഈ കാൎയ്യങ്ങളെ സംബന്ധിച്ച് അഭിപ്രായഭേദം ഉണ്ടാകുമെന്നു നിസ്സംശയം പറയാം. ഈശ്വരൻ എന്നൊന്നുണ്ടെന്നുതന്നെ പറയുന്നതായാലും, എല്ലാ മനുഷ്യരും അതിനോട് യോജിക്കുമെന്നു തീൎച്ചയായി പറയുവാൻ സാധിക്കുന്നതല്ല. എന്നാൽ വിവിധമതങ്ങളേയും, ഗ്രന്ഥങ്ങളേയും പററി ഒരു നല്ല പാണ്ഡിത്യമുണ്ടായിരിക്കുന്നതിനാൽ ഇവയൊന്നും രാജ്യാധികാരികളുടെ മതവിഷയങ്ങളിലുള്ള പ്രവേശനത്തെ അനുകൂലിക്കുന്നില്ലെന്നു പറയുവാൻ അദ്ദേഹത്തിന്നു യാതൊരു മടിയുമുണ്ടായില്ല. ക്രിസ്ത്യാനികളുടെ "പഴയ നിയമം" 'സാൾ' എന്ന രാജാവ് വൈദികനെ അവഗണിച്ചതിനാൽ ശിക്ഷിക്കപ്പെടുകയും, സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും, നാടുകടത്തപ്പെടുകയും ചെയ്തതായി പറഞ്ഞിരിക്കുന്നു. യേശുക്രിസ്തു ജനങ്ങളെ "സീസറി"ൻേറതായിരുന്നത് അദ്ദേഹത്തിന്നുതന്നെ കൊടുപ്പാനും, ഈശ്വരൻേറതു ഈശ്വരനുതന്നെ കൊടുപ്പാനും നിൎബ്ബന്ധിച്ചു. ഭഗവത്ഗീത ഇപ്രകാരം പറയുന്നു. "സൎവ്വധൎമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ." ഇതു യേശുക്രിസ്തു പറയുന്നതുപോലെ തന്നെയാണ്. "നീ ആദ്യം ദൈവലോകത്തെ അന്വേഷിക്കുക; നിന്നെത്തന്നെ ഉപേക്ഷിക്കുക; കുരിശും എടുത്ത് എന്നെ പിൻതുടരുക." ഈ വിഷയത്തെപ്പററി സനാതനധൎമ്മത്തിനു രണ്ടഭിപ്രായമില്ല എന്ന് അദ്ദേഹം അരുളിച്ചെയ്തു. സനാതനധൎമ്മവും, വിശുദ്ധമായ 'ബൈബിളും' ഒരു പ്രധാന സംഗതിയിൽ യോജിച്ചിരിക്കുന്ന സമയം, ആ സംഗതിയെപ്പററി ഏതു മതാനുസരണം നോക്കിയാലും, ഒരു പക്ഷാന്തരത്തിന്നു വകയില്ലാ; എന്നല്ലാ ഉണ്ടാകുവാൻ സാധ്യവുമല്ല. അവർ ആത്മാവിനെ വകവെച്ചു എങ്കിൽ, അതിനെ തൃപ്തിപ്പെടുത്തുകയും ശമിപ്പിക്കുകയും ചെയ്തു എങ്കിൽ, ഐഹികകാൎയ്യങ്ങളെല്ലാം തന്നത്താൻ നിറവേറുന്നതാണ്. അതാണു യേശുക്രിസ്തു സ്വീകരിച്ചമാൎഗ്ഗം.

ഹൃദയവിശ്വാസം മനുഷ്യൻേറയും ഈശ്വരൻേറയും മദ്ധ്യത്തിൽ നില്ക്കുന്ന ഒന്നാണ്. ആചാരസംബന്ധമായതും, കൎമ്മസംബന്ധമായതുമായ ആ വിശ്വാസത്തിൻേറ ഭാഗം, ആ വിശ്വാസത്തിന്നുതന്നെ വല്ലപ്പെടുന്ന ഉൽകൃഷ്ടമായ പദവിയെ ആണ് അൎഹിക്കുന്നത്. എന്തെന്നാൽ അവയെല്ലാം വിശ്വാസത്തെ ദൃഢമാക്കി

ത്തന്നെ ഇരിക്കുന്നു. ഇതിൻെറ താല്പൎയ്യം മതവിശ്വാസത്തെ സംബന്ധിക്കുന്ന യാതൊരു സംഗതിയിലും ഉള്ള പ്രയോഗം നീതീകരിക്കുവാൻ സാധിക്കുന്നതല്ല എന്നാണ്. രാജ്യാധികാരികളുടെ ചുമതലയുമായി മതവിഷയങ്ങൾക്കു യാതൊരു ബന്ധവുമില്ലതന്നെ. അത് ആ മനുഷ്യൻെറയും അയാളുടെ ദൈവത്തിൻെറയും ഇടക്കുള്ള ഒന്നാണ്. വിശിഷ്യ, ഒരു പ്രത്യേക സംഗതി സമുദായസംബന്ധമായതോ, മതസംബന്ധമായതോ, രണ്ടുംകൂടിയുള്ളതോ, അഥവാ രണ്ടുമല്ലാത്തതോ ആണെന്നു തീൎച്ചയാക്കുവാനുള്ള അവകാശം ആൎക്കാണ്? ഇങ്ങിനെയുള്ള ഒരു വഴക്കുണ്ടാകുന്ന സമയം, ഒരാൾ തൻെറതന്നെ പക്ഷക്കാരനാകുവാനും, താന്തന്നെ അന്യായക്കാരൻെറയും, സാക്ഷിയുടേയും, ജഡ്ജിയുടേയും, വിധി നടത്തുന്നവൻെറയും ജോലി ഒരേ സമയം അപഹരിച്ചെടുപ്പാനും എളുപ്പമുണ്ട്.

രാജ്യധൎമ്മാനുസാരമായ നോട്ടം.

ബുദ്ധിപ്രമാണവാദം സംബന്ധിച്ചും, രാജ്യധൎമ്മാനുസാരമായും നോക്കുന്നതായാൽ ഈ സംഗതികൾതന്നെ വീണ്ടും ഉണ്ടാകുന്നു. എല്ലാ ഭരണരീതിയുടേയും അടിസ്ഥാനം ഒരുവൻ മറ്റൊരുവൻെറ സുഖത്തെ എതിൎക്കുകയും, കേടുവരുത്തുകയും ചെയ്യാതിരിക്കുന്നിടത്തോളം കാലം, അവൻെറ പ്രത്യേക മനസ്സാക്ഷിക്കു യോജിച്ചവിധം പ്രവൃത്തിക്കുവാൻ അവനു സ്വാതന്ത്ര്യം ഉണ്ടായിരിക്കണം, എന്നായിരിക്കണമെന്ന് അദ്ദേഹം പറഞ്ഞു. ഈ നിയമത്തെ ഇല്ലായ്മ ചെയ്യുന്നതായാൽ പിന്നെ ആ രാജ്യത്ത് അരാജകത്വമാണുള്ളത്. ഇത്തരം പ്രശ്നങ്ങൾ ഭൂരിപക്ഷം അനുസരിച്ചോ, അന്വേഷണം മൂലമോ, അഥവാ നിയമനിൎമ്മാണസഭകളിലെ വോട്ടുകൾ എണ്ണിയോ തീൎച്ചയാക്കുവാൻ പാടില്ല. ഏതു ഭൂരിപക്ഷത്തിനും, എവിടെയെങ്കിലും ഏതു വിഷയത്തെപ്പററിയും, അല്പപക്ഷത്തെ എന്നും ആ സ്ഥിതിയിൽതന്നെ വെച്ചുകൊണ്ടിരിക്കുവാനുള്ള മാൎഗ്ഗം സ്വീകരിക്കുവാൻ സാധിക്കുമോ? ഈ നവീകരണക്കാർ ഒരു അല്പപക്ഷക്കാരായിരുന്നു എങ്കിൽ അവർ അപ്രകാരമുള്ള ഒന്നു സ്വീകരിക്കുമോ? മി. ഗാന്ധി "ഹിന്ദ് സ്വരാജ്" എന്ന തൻെറ ബുക്കിൽ ഭൂരിപക്ഷക്കാരുടെ തീരുമാനം ഒരിക്കലും അല്പപക്ഷക്കാർ സ്വീകരിക്കേണ്ടതായി വരികയില്ലെന്നും, സകല സമുദായങ്ങളെ രീതിയും അല്പപക്ഷക്കാർ ഭൂരിപക്ഷക്കാരെ വിശ്വസിപ്പിക്കാനും, തങ്ങളുടെ ഭാഗത്തോട്ടു ചേൎക്കാനും ചെയ്ത ഉദ്യമത്തിൻെറ ഫലമാണെന്നും, അനേക കാലത്തിന്നുശേഷം അവർ വിജയികളാകുന്ന സമയം അല്പ

പക്ഷക്കാർക്കുതന്നെ ഭൂരിപക്ഷം ലഭിക്കുന്നു എന്നും, തന്മൂലം സമുദായഭരണരീതിയുണ്ടാകുന്നു എന്നും പറഞ്ഞിരിക്കുന്നു. ഈ വിധത്തിലുള്ള എല്ലാ ഭരണരീതിയിലും, എല്ലാവരുടേയും മനസ്സാക്ഷിക്കു സ്വാതന്ത്ര്യം നല്കപ്പെടേണ്ടതാണ്. ഈ പൊതുജനാലോചനാരീതി, എല്ലാം സമ്മിശ്രമാക്കുന്നു. അവർ എവിടെ ആയിരുന്നു എന്നും എവിടേക്കു പോകുന്നു എന്നും അവർക്ക് ഒരിക്കലും അറിവാൻ സാധിക്കുന്നില്ല. പിന്നെ വോട്ടു ചെയ്യേണ്ട വിഷയത്തെപ്പററിയാണെങ്കിൽ, ഉണ്ടാകുന്ന ചോദ്യം ഇതാണ്. ഈ ഭരണാധികാരികളെ തിരഞ്ഞെടുത്തവരുടെ ഹിതപ്രകാരം എല്ലാം ടിക്കററുകളിൽ വോട്ടുചെയ്യാൻ സാധിക്കുന്നതാണോ? അങ്ങിനെ തിരഞ്ഞെടുക്കപ്പെട്ടവർ ആണെങ്കിൽതന്നെ ഓരോരുത്തർക്കും മനസ്സാക്ഷിയുടെ സ്വാതന്ത്ര്യം അനുവദിക്കേണ്ടതാകുന്നു.

അദ്ദേഹം ഇങ്ങിനെ തുടന്നു. ക്ഷേത്രപ്രവേശനബില്ല് നിയമസഭയിൽ പാസ്സാക്കപ്പെട്ടു എന്നും, ക്ഷേത്രങ്ങൾ എല്ലാവർക്കും തുറന്നുകൊടുക്കപ്പെട്ടു എന്നും വിചാരിക്കുക. ക്ഷേത്രപ്രവേശനത്തെ എതിർക്കുന്നവർക്കു ഭൂരിപക്ഷം ലഭിക്കുന്നതായാൽ—ഇപ്പോൾ അവർ ഒരു അല്പപക്ഷക്കാരാണെന്ന് അദ്ദേഹം സമ്മതിക്കുന്നില്ല; ഈ സംഗതി അദ്ദേഹം തക്കത്തിന്നായി മാത്രം സമ്മതിച്ചതാണ്—അവർ ക്ഷേത്രങ്ങളെ വീണ്ടും അടക്കുവാൻതന്നെ നിയമം പാസ്സാക്കും. അപ്പോൾ ഇടവിട്ട ക്ഷേത്രങ്ങൾ അടക്കപ്പെടുകയും, തുറക്കപ്പെടുകയും ചെയ്യും! ക്ഷേത്രങ്ങളേയും അവയിൽ നടത്തപ്പെടുന്ന ദേവാരാധനയേയും ഇപ്രകാരം 'വോട്ടി'ന്റെ കളിപ്പണ്ടങ്ങളാക്കിത്തീർക്കുവാൻ പാടുണ്ടോ എന്നാണ് അദ്ദേഹത്തിന്റെ ചോദ്യം. ഇവയെ അവർക്ക് ഒരു നാടകമാക്കിത്തീർക്കാമോ? ഇതു 'തലയെണ്ണി' തീർച്ചപ്പെടുത്താവുന്ന സംഗതിയല്ല; ഈ വിഷയങ്ങളിൽ പ്രത്യേക പാടവം സമ്പാദിച്ചിട്ടുള്ള വിദ്വാന്മാരോടു ചോദിച്ചു തീരുമാനിക്കേണ്ടതാണ്. ചികിത്സ മുതലായവപോലെയാണ് ഈ കാര്യങ്ങളും. അവർക്ക് ആരോഗ്യത്തിന് അനുകൂലമായും പ്രതികൂലമായും വോട്ടു ചെയ്ത്, നല്ല ആരോഗ്യത്തെ ഉണ്ടാക്കുവാനും ഇല്ലാതാക്കുവാനും സാധിക്കുമോ?

രണ്ടു മാർഗ്ഗം മാത്രം.

ക്ഷേത്രപ്രവേശനനിയമം പാസ്സാക്കപ്പെടുന്നപക്ഷം ശരിയായ സനാതനികൾക്കു രണ്ടു മാർഗ്ഗം മാത്രമാണു സ്വീകരിക്കുവാൻ സാധിക്കുന്നുള്ളു. ക്ഷേത്രങ്ങളിൽ പോയി തന്റെ മനസ്സാക്ഷി വിരോധിക്കുന്നവരുമൊരുമിച്ചു ദേവാരാധന നടത്തുക, അല്ലാത്തപക്ഷം ക്ഷേത്രദേവാരാ

ധന നിവൃത്തുക. അതും അവരുടെ വിശ്വാസത്തിനു വിരോധമാണ്. മൂന്നാമതൊരു മാൎഗ്ഗം ഇല്ലാത്തതിനാലും, ഈ രണ്ടു മാൎഗ്ഗവും സ്വീകരിപ്പാൻ തങ്ങളുടെ മനസ്സാക്ഷി സമ്മതിക്കാത്തതിനാലും, അപ്രകാരമുള്ള ഒരു നിയമത്തിന്റെ ഫലത്തെ എതിൎക്കാതെ അവൎക്ക് നിൎവ്വാഹമില്ലാതെ വരുന്നു. "രണ്ടോ മൂന്നോ ആളൊന്നിച്ചു ശരിയായ മാൎഗ്ഗത്തിൽ കൂടി പോകുവാൻ മടിക്കുന്നവർ, അടിമകളാണ്." നിയമസഭകൾ അപ്രകാരം ഒരു നിയമത്തെ പാസ്സാക്കുന്നതായാൽ, അതിനെ ബലമായി എതിൎക്കുക എന്നല്ലാതെ, ആ നിയമത്തെ അനുസരിപ്പാൻ മടിയുള്ള ഒരുവന് എന്താണു സാധിക്കുന്നത്? വാസ്തവത്തിൽ അപ്രകാരമുള്ള ഒരു നിയമം പാസ്സാക്കിയാൽ, അവർ ഇൻഡ്യയിൽ ഇംഗ്ലണ്ടിലെ രാജ്ഞിമാരായിരുന്ന മേരിയുടേയും, എലിസബത്തിന്റേയും കാലം കൊണ്ടു വരുവാൻ ഉദ്ദേശിക്കുന്നു എന്നു തീൎച്ചയാകാം. തന്നെ സംബന്ധിച്ചിടത്തോളം മാത്രം പറയുന്നതായാൽ, താൻ മതവിശ്വാസത്തേയും, സ്വന്ത മനസ്സാക്ഷിയേയും വിരോധിക്കാത്ത ഏതൊരു വഴിയും സ്വീകരിപ്പാൻസന്നദ്ധനാണെന്നു സ്വാമിയാർ പറയുകയുണ്ടായി. "നെഹ്റു ഭരണരീതി" (The Nehru Constitution) ഇവയെ രണ്ടിനേയും ഭാവിയിലുണ്ടാകുന്ന ഏതു ഭാരതഭരണരീതിയുടേയും പ്രധാനമായ നിയമങ്ങളായി സമ്മതിച്ചിട്ടുണ്ട്. അതു് ഒരു സഹവൎത്തകത്വത്തെപ്പററിയുള്ള ചോദ്യംകൊണ്ടല്ല. അതു് മററുള്ളവരുടെ മനസ്സാക്ഷി ആദരിക്കപ്പെടേണ്ടതുതന്നെ ആണോ എന്ന ചോദ്യംകൊണ്ടു മാത്രമാണ്; ഒരുപക്ഷേ ഈ വിശ്വാസം തെററായിരിക്കാം, അല്ലെങ്കിൽ ശരിയായിരിക്കാം; അന്ധവിശ്വാസം മാത്രമായിരിക്കാം, അഥവാ ജ്ഞാനംകൊണ്ടായിരിക്കാം; ബാലന്മാൎക്ക് യോഗ്യമായതായിരിക്കാം, അല്ലെങ്കിൽ മുതിൎന്നവൎക്ക് യോഗ്യമായിരിക്കാം. ഒരിക്കൽ ഇംഗ്ലണ്ടിൽ പാൎല്ലിമെൻറു് അവരുടെ "പ്രാൎത്ഥനാപുസ്തക"ത്തെ ഭേദപ്പെടുത്താനുള്ള ഒരു ബില്ലു തള്ളിക്കളഞ്ഞു; സാമാന്യമനുഷ്യരുടെ ഒരു യോഗത്തിനു മതവിഷയസംബന്ധമായ ഈ കാൎയ്യത്തിൽ പ്രവേശിക്കാൻ അധികാരമില്ലെന്നതാണ് അതിനുള്ള കാരണം. എന്നാൽ ഇൻഡ്യയിൽ അവർ അപ്രകാരമുള്ള ഒരു ചോദ്യം തീൎച്ചപ്പെടുത്തുവാൻ, ഒരു സാമാന്യമനുഷ്യരുടെ സംഘത്തിനു് അനുവാദം കൊടുക്കാമോ? അത്ര മാത്രമല്ല വിദേശീയരും, അന്യമതക്കാരും അടങ്ങിയ ഒരു യോഗത്തിൽവച്ചു് നമ്മുടെ മതത്തേയും, മതഗ്രന്ഥങ്ങളേയും, ആരാധനാക്രമത്തേയുംപററി ഒരറിവും ഇല്ലാത്തവരേയുംകൂടി, ആ വിഷയത്തെപ്പററി ഒരു തീൎപ്പു കല്പിക്കുവാൻ അനുവദി

കാമോ? "സ്വരാജ്" എന്നതിന് തന്നത്താൻ തീരുമാനിക്കുക, അതുപോലെ ഭരിക്കുക എന്നാണു അർത്ഥമെങ്കിൽ, ഈ നില യുക്തിക്കു യോജിച്ചതുതന്നെ ആണോ? വാസ്തവത്തിൽ "സ്വയം തീർപ്പി"ന്റെ നേരെ വിപരീതമായിട്ടുള്ളതാണ് ഇതു്!

അവർക്കെല്ലാം സമാധാനം ആയിരുന്നു ആവശ്യം. എല്ലാ മതത്തിന്റെയും ഉദ്ദേശിക്കപ്പെട്ട അതൃത്തി അതുതന്നെയാണ്. തന്റെ വിശ്വാസം എതിർക്കപ്പെടുന്നതല്ലെങ്കിൽ മാത്രമേ, ഒരുവൻ മറ്റുള്ളവരോടു ചേരുകയുള്ളു. അതിനാൽ അവരവരുടെ വിശ്വാസത്തെ പരസ്പരം എതിർക്കുന്നതല്ലെന്ന്, അവരെല്ലാം ആദ്യം സമ്മതിക്കണം. എന്നാൽ അവർക്ക് യോജിക്കുന്നതിനും, ഒരുമിച്ച് പണിയെടുക്കുന്നതിനും സാധിക്കും. സഹകരണം വേണമെന്ന്, ഗണനീയമായ അഭിപ്രായവ്യത്യാസമുള്ള കാര്യങ്ങളിൽ, നിർബ്ബന്ധിപ്പുവാൻ സാധിക്കുകയില്ല. സഹവാസം നല്ലതും വേണ്ടതും തന്നെ. എന്നാൽ ആരുടേയും സഹവാസാവകാശത്തിന്, അതൃത്തി കല്പിക്കാതിരുന്നിട്ടില്ല. അതു മറ്റൊരുവന്റെ അകൽച്ചാവകാശംകൊണ്ടു തീരുമാനിച്ചിരിക്കുന്നു. നിയമസംബന്ധമായി ഗവർമ്മെന്റിന്റെ, മതത്തെ സംബന്ധിച്ച ഒരു രക്ഷ അവർക്കുണ്ടായിരുന്നു എങ്കിൽ, പ്രത്യേക നിയോജകമണ്ഡലങ്ങൾ ആവശ്യമുണ്ടാകുമായിരുന്നില്ല. അതുണ്ടെങ്കിൽ എല്ലാ കൂട്ടരും രാഷ്ട്രീയമാർഗ്ഗത്തിൽക്കൂടി മാത്രം ഓരോ വേലയും എടുക്കുമായിരുന്നു.

നവീകരണക്കാർ ഈ കാര്യത്തിൽ വിജയികളാകുന്നപക്ഷം, അതു് പൂളിന്റെ കനംകുറഞ്ഞ തല മാത്രമാണെന്ന് എല്ലാവർക്കും ഓർമ്മയിരിക്കട്ടെ. അവർ ഇതു് എന്തിനാണ് തല്ലിക്കേറുന്നതു് എന്നു ഹിന്ദുക്കൾ അറിയുന്നില്ലായിരിക്കാം. ഡാക്ടർ അംബദ്കറുടെ അടുത്തകാലത്തെ പ്രസ്താവന, കലവറക്കകത്തിരിക്കുന്നതെന്തെന്നു കാണിച്ചുതരുന്നു. അയാൾക്ക് അസ്പൃശ്യതയെ മാത്രമല്ല ഇല്ലായ്മ ചെയ്യേണ്ടതു്; ജാതിവ്യത്യാസംതന്നെ ഇല്ലാതാക്കണമത്രെ. ഈ കുടുക്കുകൾ എല്ലാം കണ്ടതിനുശേഷവും, താൻ അതിലെല്ലാം കുടുങ്ങുമെന്നു മനസ്സിലായിട്ടും, ഈ ക്ഷേത്രപ്രവേശനനിയമം വേണമെന്ന് അവർ ഉദ്ദേശിക്കുകതന്നെ ചെയ്യുന്നു എങ്കിൽ, അതു കൊള്ളാം; പരമാർത്ഥത്തിൽ, അവർ അതിനായി അക്ഷീണപരിശ്രമം ചെയ്യുതന്നെ വേണം. അതല്ല എന്നുണ്ടെങ്കിൽ സ്വല്പം നില്ക്കുക; നല്ലവണ്ണം ആലോചിക്കുക. എന്നാൽ ഏതു മാർഗ്ഗം സ്വീകരിച്ചാലും അവർ ഇൻഡ്യയുടെ വിലമതിക്കാൻ പാടില്ലാത്തതും, പുരാതനമായതുമായ തറവാട്ടുമുതലിനേയും, മാർഗ്ഗങ്ങളേയും,

സംസ്കാരത്തേയും, ഭാവത്തേയും, സർവ്വോപരി ആത്മാവിനേയും സ്വല്പംപോലും ക്ഷോഭപ്പെടുത്തുവാൻ ഇടയുള്ളതായ, യാതൊന്നും പ്രവൃത്തിക്കരുതേ!

ദി ഇന്ത്യൻ മിറർ.

---

## നവീകരണക്കാരുടെ ഗതി.

---

(കഴിഞ്ഞ ഫെബ്രുവരി ആദ്യം, ക്ഷേത്രപ്രവേശനവിഷയത്തെപ്പററി പുണ്യമൂർത്തിപുരിയിലെ ജഗൽഗുരു ശങ്കരാചാര്യരും, മിസ്റ്റർ രംഗയ്യരും, ഗാന്ധിജിയുമായി കത്തിടവാടുകൾ ചെയ്യുകയുണ്ടായി. ഈ വിഷയത്തിന്നെതിരായി പുണ്യമൂർത്തി ജഗൽഗുരു, മറുവടിയിൽ പ്രസ്താവിച്ച സംഗതികളെല്ലാം പൊതുജനങ്ങളെ തെര്യപ്പെടുത്തിയിട്ടില്ലാത്തതിനാൽ ഡാക്ടർ ശങ്കരനാരായണയ്യർ, സമസ്തഭാരതവർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ അടിയന്തരാവശ്യക്കമ്മററിയുടെ സിക്രട്ടറി, പുണ്യമൂർത്തിയെ സന്ദർശിക്കുകയും, അതിന്റെ ഫലമായി താഴെ പറയുന്ന കത്ത് ഗാന്ധിജിക്കെഴുതുകയും ചെയ്തു.)

പുണ്യമൂർത്തിപുരിയിലെ ശങ്കരാചാര്യർ, മി: രംഗയ്യർക്കയച്ച കമ്പിയെപ്പററി അറിയുവാനും, രംഗയ്യരുടെ അതിനെപ്പററിയുള്ള പ്രസ്താവന അറിയുവാനും, രണ്ടിനേയുംപററി നിങ്ങളുടെ അഭിപ്രായം അറിയുവാനുമായി ഞാൻ സ്വാമിയാരെ സന്ദർശിച്ചു. എല്ലാ വിഷയങ്ങളെപ്പററിയും, അദ്ദേഹത്തിൽനിന്നു വിസ്തരിച്ചുള്ള ഒരു മറുവടി ലഭിക്കുകയുണ്ടായി. ഫെബ്രുവരി 8-ാംനു- മി: രംഗയ്യരുടെ സ്വന്തം ജ്യേഷ്ഠൻ, മി: മഹാദേവയ്യർ, സ്വാമിയാർ രംഗയ്യർക്കയച്ച കമ്പിയെപ്പററി അറിയുവാനും, രംഗയ്യരുടെ മറുവടി അറിയുവാനും സ്വാമിയാരെ പാലക്കാട്ടുവെച്ചു കാണുകയുണ്ടായി, എന്നു ഞാൻ അറിയുന്നു. ഈ സന്ദർശനത്തെപ്പററിയ ഒരു റിപ്പോർട്ട് അദ്ദേഹം ഉടൻതന്നെ വിസ്തരിച്ച് ന്യൂഡെൽഹിയിലെ, അസ്സോഷിയേററഡ് പ്രസ്സിന്നു കമ്പിമാർഗ്ഗമായി അയച്ചുകൊടുത്തു. എന്നാൽ അസ്സോഷിയേററഡ് പ്രസ്സ്, അതിന്റെ അസ്ഥിക്കൂടം മാത്രമായുള്ള, മാംസമില്ലാത്ത, രക്തമില്ലാത്ത, ഭംഗിയില്ലാത്ത, ഒന്നുമില്ലാത്ത ഒരു വിവരം മാത്രം—അതും വളരെ വളരെ താമസിച്ച്—പരസ്യപ്പെടുത്തി. തന്മൂലം അതിന്റെ ഏററവും പ്രധാനപ്പെട്ട സംഗതികളെല്ലാം കവർന്നൊഴിക്കപ്പെടുകയും, അതിന്റെ ശക്തി

നശിക്കപ്പെടുകയും, അതിനു അംഗഭംഗം സംഭവിക്കപ്പെടുകയും, അതു കേവലം ഒരു അസംബന്ധപ്രലപനം മാത്രമായി തീൎക്കപ്പെടുകയും ചെയ്തു.

വൎത്തമാനപ്രവൃത്തിശാഖകളും, പത്രങ്ങളും, എന്നും ഈ പക്ഷഭാവത്തോടെ പെരുമാറുന്നതിനാൽ, അനുകൂലമല്ലാത്ത പരമാൎത്ഥങ്ങളും, അക്കങ്ങളും, പ്രസംഗങ്ങളും വിട്ടുകളയുന്നതിനാൽ പോരാ, പലപ്പോഴും വളച്ചുപുളച്ചു വിപരീതമാക്കിതീൎത്തു, തങ്ങളുടെ പക്ഷഭാവത്തോടെയുള്ള കാഴ്ചയെ ശരിയായ വൎത്തമാനമായി പരസ്യംചെയ്യുന്നതിനാൽ, സ്വാമിയാർ ഈ സന്ദൎശനത്തെപ്പററിയ ഒരു വിസ്തരിച്ചുള്ള വിവരം പത്രത്തിനയച്ചുകൊടുത്തു് സമയവും, പണവും, ശേഷിയും വിനിയോഗിച്ചിട്ടാവശ്യമില്ലെന്നു അഭിപ്രായപ്പെട്ടു. എന്തെന്നാൽ അതുകൊണ്ടു് അദ്ദേഹത്തിന്റെ പ്രസ്താവനയെ അംഗഭംഗപ്പെടുത്താമെന്നും, സൂക്ഷ്മമായ അറിവില്ലാത്തവരെ തെററിധരിപ്പിക്കാമെന്നുമല്ലാതെ, യാതൊരു ഫലവുമുണ്ടാകയില്ല. എന്തായാലും സ്വാമിയാരും ഞാനും, നിങ്ങൾ മനഃപൂൎവ്വമായി പരമാൎത്ഥത്തെ മറച്ചു് ഇപ്രകാരമുള്ള ഒരു പൊതുജനവഞ്ചനക്കൊരുമ്പെടുകയില്ലെന്നു വിശ്വസിക്കുന്നതിനാൽ, ഞാൻ ഇന്നു നിങ്ങൾക്കു നേരിട്ടെഴുതുകയും, ഈ സന്ദൎശനത്തെപ്പററി വിസ്തരിച്ചുള്ള ഒരു വിവരം അറിയിക്കയും ചെയ്യുന്നു. നിങ്ങൾ ജഗത്ഗുരുവിന്റെ ഈ അഭിപ്രായങ്ങളേയും, ഉണ്ടെങ്കിൽ അവയ്ക്കുള്ള നിങ്ങളുടെ മറുവടിയേയും, പത്രങ്ങൾക്കയച്ചുകൊടുത്തു് പരസ്യപ്പെടുത്തിക്കുമെന്നും, അങ്ങിനെ സത്യത്തേയും, ന്യായത്തേയും, നിഷ്പക്ഷത്വത്തേയും സംരക്ഷിക്കുമെന്നും, നിങ്ങളുടെ നിഷ്കാപട്യത്തിലും, പരമാൎത്ഥത്തിലും ഉള്ള എന്റേയും സ്വാമിയാരുടേയും വിശ്വാസത്തെ, അൎത്ഥവത്താക്കിത്തീൎക്കുമെന്നും ഞങ്ങൾ പൂൎണ്ണമായി വിചാരിക്കുന്നു.

മനഃസ്സാക്ഷിയാണു് സൎവ്വാധികാരി.

“ഓരോ മനുഷ്യനും അവന്റെ മനസ്സാക്ഷിയാണു് ദൈവം” എന്ന ഭംഗസ്സരുടെ പ്രമാണവാക്യത്തിനും, ഭംഗസ്സരുടെ ബില്ലുകൾ “മതസ്വാതന്ത്ര്യത്തെ ശുഷ്കാന്തിയോടെ സംരക്ഷിക്കുന്നതല്ലാതെ, അതുമായി ഇടപെടുന്നില്ല”ന്നുള്ള നിങ്ങളുടെ മതത്തിനും മറുവടിയായി, പുണ്യമൂൎത്തി ഇങ്ങിനെ മറുവടി നല്കിയിരിക്കുന്നു. തന്റെ മനസ്സാക്ഷി പറയുന്നതെല്ലാം തന്റെ ഈശ്വരൻ പറയുന്നതായി വിശ്വസിച്ചു്, അതിന്നനുസരിച്ചു പ്രവൃത്തിപ്പുവാൻ അധികാരം ആവശ്യപ്പെടുന്ന ഒരാൾ, മററുള്ളവരുടെ മനസ്സാക്ഷി പറയുന്നതെല്ലാം അവരുടെ ഈശ്വ

രൻ പറയുന്നതായി വിചാരിച്ച്, അതിന്നനുസരണമായി പ്രവൃത്തിക്കുവാൻ അവക്കധികാരം നല്കേണ്ടതാണ്. അവൻ തന്റെ അഭിപ്രായം എത്ര പരിശുദ്ധമായിട്ടുള്ളതായാലും, ബലമുള്ളതായാലും, മറ്റുള്ളവരെ നിർബ്ബന്ധിച്ച് അനുസരിപ്പിക്കുവാൻ പാടില്ല. ഈ ആദ്യനിയമം അല്ല, തത്വനിയമം അനുവദിക്കുന്നതായാൽ, വാസ്തവത്തിൽ മി: രംഗസ്വാമിയുടെ ബില്ലുകൾ —അറിഞ്ഞിട്ടോ അറിയാതെയോ— മതവിഷയമായ ആരാധനയിൽപോലും, അവർണ്ണരുമായി ചേരുകഴിയുവാൻ, സവർണ്ണഹിന്ദുക്കളെ നിർബ്ബന്ധിക്കുവാൻ ശ്രമിക്കുന്നുണ്ടെന്ന്, സ്പഷ്ടമായി കാണുവാൻ കഴിയും: എന്നു മാത്രമല്ല, ചില പ്രത്യേക ആളുകളിൽനിന്നും, സ്ഥാപനങ്ങളിൽനിന്നും, വർഗ്ഗക്കാരിൽനിന്നും, പിരിഞ്ഞുനില്ക്കുവാനുള്ള സവർണ്ണരുടെ സ്പഷ്ടമായ അവകാശത്തെ അന്യായമായി ഇല്ലായ്മ ചെയ്തിരിക്കുന്നു! മറ്റുള്ളവരുമായി സഹവസിക്കുന്നതിനുള്ള അവർണ്ണരുടെ അവകാശം, അനിശ്ചിതമായതായിരുന്നില്ല. എന്നാൽ അവർണ്ണരിൽനിന്നും, അകന്നുനില്പാനുള്ള മറ്റുള്ളവരുടെ അവകാശംകൊണ്ട്, ക്ലിപ്തപ്പെടുത്തിയിരുന്നു. ഈ അകന്നുനില്പാനുള്ള അവകാശം, ശുദ്ധമുള്ള പക്ഷഭാവത്തെമാത്രം അടിസ്ഥാനപ്പെടുത്തിയുള്ളതായാൽപോലും അന്യാധീനപ്പെടുത്തുവാൻ പാടില്ലാത്തതാണ്. എന്നാൽ, സനാതനധർമ്മമാകുന്ന ക്ഷേത്രാരാധനയെ ഭരിക്കുന്ന ആഗമങ്ങളെ അവർ പൂർണ്ണമായി വിശ്വസിക്കുന്നതിനാൽ, അവരെ ബാധിക്കുന്നതായ അത് ഒന്നുകൂടി ബലവത്തരമാക്കി ചെയ്യപ്പെടുന്നു. ഈ സന്ദർഭത്തിൽ സ്വാമിയാർ, "മാൻചെസ്ടർ ഗാർഡിയൻ" എന്ന പത്രത്തിൽ ഈയിടെ പരസ്യപ്പെടുത്തിയിരുന്ന ഒരു ലേഖനം നോക്കുവാൻ നിങ്ങളോട് അപേക്ഷിക്കുന്നു. അതിൽ, അവർണ്ണരുടെ ക്ഷേത്രപ്രവേശനാവകാശത്തെ, ആംഗ്ലീയസദാചാരം അനുസരിക്കാത്ത ഒരുവന്റെ, പ്രാർത്ഥനയ്ക്കായി "വെസ്റ്റ്മിനിസ്റ്റർ ആബി" (ഇംഗ്ലണ്ടിലെ ഏററവും ശ്രേഷ്ഠമായ പള്ളി)യിൽ പ്രവേശിക്കണമെന്ന അവകാശത്തോടല്ല, ആംഗ്ലീയസദാചാരം അനുസരിക്കാത്ത ഒരുവന്റെ, ഇംഗ്ലണ്ടിലെ പള്ളിയിലെ ഒരു പുരോഹിതന്റെ പക്കൽനിന്നും വിശുദ്ധകർമ്മം സ്വീകരിപ്പാനുള്ള അവകാശത്തോടാണ്, താരതമ്യപ്പെടുത്തിയിരിക്കുന്നത്! കുറേക്കൂടി അടുപ്പമുള്ള മറെറാരുദാഹരണം പറയുന്നതായാൽ, ഇൻഡ്യാഗവമ്മെണ്ടിന്ന് ശക്തിയേറിയ ഒരു നിസ്സഹകരണക്കാരനെ, അതുമായി സഹകരിക്കുവാൻ നിർബ്ബന്ധിക്കുവാൻ സാധിക്കുമോ? രാഷ്ട്രീയവും മറ്റുമായ സാധാരണ കാര്യങ്ങളിൽ നില ഇങ്ങിനെ ആയാൽ, മതപരിധികളിലുള്ള

വിശ്വാസത്തിന്റെ റിവ, എത്രത്തോളം കൂടിയതായിരിക്കണം?

ശ്രുതികളുടെ വിരോധമുള്ളവ.

ഇല്ല; ആരാധകന്മാർ ക്ഷേത്രങ്ങളിൽ തങ്ങൾക്കിഷ്ടമുള്ളവരെ എല്ലാം കൊണ്ടുപോകുവാൻ അധികാരമില്ല. ആഗമങ്ങൾ മാത്രമാണ് നമ്മെ ക്ഷേത്രങ്ങൾ നിർമ്മിക്കുവാനും, വിഗ്രഹത്തെ ഒരു പ്രത്യേക വിധത്തിൽ പ്രതിഷ്ഠിക്കുവാനും അനുവദിച്ചിട്ടുള്ളത്. ആ ക്ഷേത്രത്തിന്റെ വിശുദ്ധിയിലും, വിഗ്രഹങ്ങളുടെ ശക്തിയിലും, ആരാധനാരീതിയുടെ ഫലത്തിലും, നമുക്കുള്ള വിശ്വാസം ഉള്ളിലുള്ള യാതൊരീശ്വരന്റെയും വാക്കിനെ പ്രമാണിച്ചോ, മനസ്സാക്ഷിയുടെ പ്രേരണകൊണ്ടോ, അഥവാ നാം സ്വന്തമായോ ശാസ്ത്രസംബന്ധമായോ മററുവല്ലവിധത്തിലുമോ, അപ്രകാരമുള്ള മാഹാത്മ്യവും ഫലവും ഉണ്ടാകുമെന്ന് തന്നത്താൻ അറിഞ്ഞിട്ടുള്ളതുകൊണ്ടോ, ഉണ്ടായിട്ടുള്ളതല്ല. പ്രത്യുത അത് ആഗമങ്ങളുടെ അധികാരംകൊണ്ടുമാത്രം ഉണ്ടായിട്ടുള്ളതാണ്. എന്നാൽ ആ ആഗമങ്ങൾതന്നെ അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ വിരോധിച്ചിരിക്കുന്നു. ആഗമങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള ക്ഷേത്രാരാധനയിൽ നമുക്ക് വിശ്വാസമുള്ളപ്പോൾ, അതു വിരോധിച്ചിരിക്കുന്ന സംഗതിയെ മാത്രം, നാം എങ്ങിനെ ആണ് വിശ്വസിക്കാതിരിക്കുന്നത്? ഒന്നുപോലെ നാം ശ്രുതികളുടെ രണ്ടു ഭാഗവും ദിവ്യമായ ഉപദേശമായി വിചാരിക്കണം; എന്നിട്ട് അവയെ അനുസരിച്ചുതന്നെ ആരാധന നടത്തണം; അല്ലാത്തപക്ഷം ആ ശ്രുതിയെ ഉപേക്ഷിച്ച്, ആ ആരാധനതന്നെ തള്ളിക്കളയണം! നമുക്ക് ഒററ ശ്വാസംകൊണ്ട്, ചൂടും തണുപ്പും ഉണ്ടാക്കുവാൻ സാധിക്കുകയില്ല. അല്ലെങ്കിൽ മി: രമേശജസ്റ്റി (ഒരു തനി നവീകരണക്കാരനും അ-സനാതനിയുമാണ്) പറയുമ്പോലെ, അപ്പം തിന്നുന്നതിനും, വച്ചുകൊണ്ടിരിക്കുന്നതിനും, സാധിക്കുന്നതല്ല. ഒരു മതത്തെ പൂർണ്ണമായി വിശ്വസിക്കുന്നതിനും, അതേസമയംതന്നെ അതിന്റെ നിയമങ്ങൾ മാഹാത്മ്യമില്ലാത്തവയും, തന്നെ ബാധിക്കാത്തവയും ആയി വിശ്വസിക്കുന്നതിനും അസാദ്ധ്യമത്രെ! അതിനാൽ ആരാധനക്കാരിൽ നൂറു ശതമാനംപേർക്കു തന്നെയും—അതിനാൽ അവരിൽ ഭൂരിപക്ഷം ആളുകൾക്കു തീരെ ഇല്ല—തങ്ങൾക്കു ക്ഷേത്രങ്ങളിൽ ആരെ എല്ലാംകൂടെ കൊണ്ടുപോകാമെന്നു തീരുമാനിക്കുവാനുള്ള അധികാരം ഇല്ല! ഇതിനെപ്പററി തീരുമാനിക്കുവാൻ, ഇതിനെപ്പററി പറയുന്ന ആഗമങ്ങൾക്കു മാത്രമേ അധികാരമുള്ളു!

## സ്വമതത്യാഗികൾ.

ഒരു ശങ്കരാചാർയ്യർ എന്ന നിലയിൽ തന്റെ ഉത്തരവാദിത്വത്തെപ്പററി, ഒരു പൂർണ്ണബോദ്ധ്യത്തോടുകൂടിതന്നെ ആണ്, ജഗൽഗുരു തന്റെ കമ്പിയിൽ 'വിശ്വാസഘാതകൻ' അഥവാ "സ്വമതത്യാഗി" എന്ന പദം ഉപയോഗിച്ചിരുന്നതു്! അദ്ദേഹം നിങ്ങളെ 'ശ്രീബുദ്ധനു'മായി ഉപമിച്ചതിൽ അടങ്ങിയിരിക്കുന്ന സംഗതികൾ എന്തെല്ലാമാണെന്ന് നിങ്ങൾ മി: രംഗയ്യരുമായി ആലോചിച്ചു തീർച്ചപ്പെടുത്തിക്കൊള്ളുക. അങ്ങിനെതന്നെ ഗാന്ധിമതത്തിന്റെ ഇൻഡ്യയിലെ ഭാവിയും അറിയുവാൻ ശ്രമിക്കുക! എന്നാൽ ഒരു പുണ്യസ്ഥാപനത്തിൽ, ആ സ്ഥാപനത്തെ ഭരിക്കുന്ന ആഗമങ്ങൾതന്നെ വിരോധിച്ചിരിക്കുന്നവർക്ക് പ്രവേശനാനുവാദം നല്കണമെന്നാവശ്യപ്പെടുന്നവരെ—ഒടുവിൽ നിങ്ങൾതന്നെ അതു സമ്മതിച്ചുകഴിഞ്ഞിരിക്കുന്നു—'സ്വവിശ്വാസത്യാഗി', അഥവാ 'സ്വമതത്യാഗി', അല്ലെങ്കിൽ 'വിശ്വാസഘാതകൻ', എന്നല്ലാതെ മറെറാരു പദംകൊണ്ട് വിളിക്കുവാൻ സാധിക്കുന്നതല്ലെന്നു സ്വാമിയാർ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു! ഒരു ക്ഷേത്രത്തിലെ ആരാധനക്കാർക്ക്—അവരുടെ സംഖ്യ എത്രയായാലും കൊള്ളാം—ആ ക്ഷേത്രത്തെത്തന്നെ ഭരിക്കുന്ന ആഗമങ്ങൾ ചെയ്തിരിക്കുന്ന പ്രധാനമായ വിരോധത്തെപ്പോലും ഗണിക്കാതെ പ്രവേശനനിയമത്തെ വകവെക്കാതിരിക്കുകയോ, അഥവാ വ്യത്യാസപ്പെടുത്തുകയോ ചെയ്യാം. എന്നിട്ട് അവർ തങ്ങളെ എന്തുതന്നെയും വിളിച്ചുകൊള്ളട്ടെ. എന്നാൽ അവർക്ക് ആ ക്ഷേത്രത്തെ സംബന്ധിച്ചു പിന്നെ യാതൊരവകാശവും ഉള്ളതായി പറയുവാൻ പാടില്ല! തങ്ങളുടെ പ്രവൃത്തികളിൽ ആ ആഗമനിയമങ്ങളെ മുറുകി പിടിച്ചിരുന്നവർ, മുമ്പു പറയപ്പെട്ടവർ അവരുടെ മതത്തെ ത്യജിച്ചവരാണെന്നു വിചാരിക്കുന്നതായാൽ അതു ന്യായമായിരിക്കും—പോരാ, അവർ സ്വമതത്യാഗികളാണെന്നു വിചാരിക്കാതെ മതവിശ്വാസമുള്ളവർക്ക് നിർവ്വാഹവുമില്ല! (ന്യായമായി ഇതിൽ വേറൊന്നുകൂടി സൂചിപ്പിച്ചിട്ടുണ്ട്. അതായതു് ആ ക്ഷേത്രങ്ങളെ ഭരിക്കുന്ന ആഗമനിയമങ്ങൾക്കു വിരോധമായി ക്ഷേത്രങ്ങളിൽ പ്രവേശനാനുവാദം ലഭിക്കണമെന്നുദ്ദേശിക്കുന്ന അവർണ്ണർ മാത്രമല്ല, അവർക്ക് പ്രവേശനാനുവാദം നല്കാൻ തയാറുള്ള സവർണ്ണർക്ക് തന്നെയും മേലിൽ ആ ക്ഷേത്രങ്ങളിൽ കടക്കുവാൻ അവകാശമില്ല.) ഇതുതന്നെ ആണ് 'സ്വമതത്യാഗി', അഥവാ 'വിശ്വാസഘാതകൻ' എന്നു പറഞ്ഞതിന്റെ അർത്ഥം. നിശ്ചയമായും തന്റെ മതത്തിലും,

ശ്രുതികളിലും ഉള്ള വിശ്വാസം നശിച്ച ഒരുവന്ന് അതിനേയും, അവയേയും ഉപേക്ഷിക്കുവാനുള്ള അധികാരമുണ്ട്. എന്നാൽ—അയാളുടെ ക്രൂച്ച്യയില്ലാത്ത വാസ്തവംകൊണ്ടും, നിഷ്കാപട്യംകൊണ്ടും പുണ്യമൂർത്തി ജഗദ്ഗുരു വളരെ അഭിനന്ദിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന ഡാക്ടർ അംബത്കരെപ്പോലെ—അങ്ങിനെ ഉള്ള ഒരു മനുഷ്യൻ മുമ്പോട്ടു വന്നു ധൈര്യസമേതം കാര്യം 'പച്ച'യായി പറയണം. അല്ലാതെ തന്റെ മനസ്സിൽനിന്നും ബഹിഷ്കരിക്കുകയും, പ്രവൃത്തികളിൽ അവഗണിക്കുകയും ചെയ്തിരിക്കുന്ന ഒരു മതത്തിലും, ശ്രുതികളിലുമുള്ള വിശ്വാസമാകുന്ന ചേലക്കുള്ളിൽ ഒളിച്ചുനില്ക്കുകയല്ല വേണ്ടതു്; അതിനെ ഉപേക്ഷിക്കുകതന്നെ ആണ്!

### സ്വമതത്യാഗികളോ, പാപികളോ.

പുണ്യമൂർത്തി ശ്രീ ജഗദ്ഗുരു, നിങ്ങളും നിങ്ങളുടെ അനുചരന്മാരും മതവിശ്വാസമുള്ള സവർണ്ണരെ സാധാരണയായി 'പാപികൾ' എന്നു വിളിക്കുകയും, അവമാനിക്കുകയും ചെയ്യുന്നതിനെ അനുസ്മരിപ്പിച്ചുകൊള്ളുന്നു. കൂടാതെ നിങ്ങൾ ആറപ്പോഴുംകൂടി ആ കൂട്ടർ അനേകശതാബ്ദങ്ങളായി ചെയ്യുന്ന 'പാപ'ത്തിനു പ്രായശ്ചിത്തം ചെയ്യേണ്ടവരാണെന്നും അഭിപ്രായപ്പെടുന്നു. പരമാർത്ഥത്തിൽ മതവിപരീതകാരനായ ഒരുവനെ 'പാപി' എന്നു വിളിക്കുന്നതിൽ ഭേദം 'സ്വമതത്യാഗി' എന്നു വിളിക്കുകയാണെന്നു നിസ്സംശയം പറയാം! പിന്നെ നിങ്ങൾ 'സ്വമതത്യാഗി' എന്ന ഈ വാക്കിനെ ദ്വേഷ്യത്തോടുകൂടി വിരോധിച്ചിരിക്കുന്നതെന്തു്?

### ശാസ്ത്രീയമായ അറിവു്.

അതേ, അദ്ധ്യാത്മശാസ്ത്രപ്രകാരമുള്ള ഈശ്വരജ്ഞാനം, വിധി, ആചാരം, ഇവയെപ്പററിയുള്ള അർത്ഥംപറയൽ ഇത്യാദിനിശ്ചയമായും വൈദ്യം, ശില്പശാസ്ത്രം ഇവയെപ്പോലെതന്നെ—അതിനേക്കാൾ കൂടുതലല്ലെങ്കിൽ—ശാസ്ത്രീയമായതുതന്നെയാണ്. വാസ്തവത്തിൽ ഇന്നത്തെ ക്രിസ്തുമതത്തിലുള്ള അറുനൂറിൽപരം മതഭേദങ്ങളെല്ലാംതന്നെ, നിശ്ചയമായും വിശ്വാസത്തേയും, ആചാരത്തേയും അടിസ്ഥാനപ്പെടുത്തിയിട്ടുള്ള വ്യത്യാസംകൊണ്ടുണ്ടായവയാണ്. അതിൽ ഏതൊന്നിൽപെട്ട ഒരുവനും, മറ്റുള്ള മതഭേദങ്ങളിൽപെട്ട ഒരുവനെ, ആചാരത്തേയും ഉപദേശത്തേയും സഹവാസത്തേയും മറ്റും പററിയുള്ള തന്റെ അഭിപ്രായം സ്വീകരിപ്പാൻ നിർബ്ബന്ധിക്കുവാൻ അവകാശമില്ല! അതി

നാൽ ശരിയായി വിശ്വാസഭേദം വന്നിട്ടുള്ള ഒരുവനു ചെയ്യാവുന്ന നേരായ ഏകമാൎഗ്ഗം, ആ ബെഞ്ചിനെ ഉപേക്ഷിച്ചു വേറെ ഒന്നിൽ പോയി ഇരിക്കുക എന്നുള്ളതാണ്. അതല്ലാതെ തന്റെ ആദ്യത്തെ കൂട്ടുകാരുടെ, അഥവാ മതഭേദക്കാരുടെ വിശ്വാസത്തിലും, കൎമ്മത്തിലും, ആചാരത്തിലും ഭേദഭാവത്തോടുകൂടിയ കയ്യേററം ചെയ്യാവുന്നതല്ല!

### സ്വകല്പിതങ്ങൾ.

അവൎണ്ണൎക്കു മുമ്പ് ക്ഷേത്രപ്രവേശനാവകാശം ഉണ്ടായിരുന്നു എന്നും, ഈ അവകാശം ഒരിക്കലും ഇല്ലാതാകുവാൻ പാടില്ലായിരുന്നു എന്നും, മി. രംഗയ്യരുടെ ബില്ലുകൾ ഈ പഴയ അവകാശത്തെ പുനഃസ്ഥാപിക്കുവാൻ മാത്രം ശ്രമിക്കുന്നതേ ഉള്ളൂ എന്നും, ഇതെല്ലാം ഗാന്ധിയായ വിധികൎത്താവിന്റെ സംബന്ധാഭിപ്രായം— അഥവാ അതാണ് ഭേദം—സ്വകല്പിതങ്ങൾ മാത്രമാണ്. ഇവയെ നിങ്ങളും, ശിഷ്യന്മാരും, സേനാധിപന്മാരും, സൈന്യങ്ങളും അനേകം പ്രാവശ്യം ആവൎത്തിച്ചുപറയുന്നുണ്ടെന്നല്ലാതെ അവയെ തെളിയിക്കുവാൻ നിങ്ങൾക്കു ചരിത്രത്തിൽനിന്നോ, മറെറവിടെ എങ്കിലും നിന്നോ ഒരക്ഷരംപോലും കൊണ്ടുവരുവാൻ സാധിച്ചിട്ടില്ല. തുടരെ തുടരെ ഇങ്ങനെ ആവൎത്തിച്ചു പറയുന്നുണ്ടെങ്കിലും പരിശോധനയിൽ ഈ കാവു് നിങ്ങൾ കണ്ടുപിടിച്ചിട്ടില്ല! അതിനാൽ അവയ്ക്കൊരു മറുവടി പറയേണ്ട ആവശ്യം ഇല്ലതന്നെ.

### മനസ്സുകൊണ്ടു് പുറമെയുള്ള നോട്ടം.

നിങ്ങളെപ്പോലെയുള്ള നവീകരണക്കാർ, മതവിശ്വാസമുള്ള സനാതനികൾ പുറമെയുള്ള കാൎയ്യങ്ങളെ മാത്രം നോക്കുന്നവരാണെന്നും, "എന്നെ തൊടരുതു്" എന്ന മതത്തിൽ വിശ്വസിക്കുന്നവരാണെന്നും മററും പാടിയതിനെതന്നെ വീണ്ടും പാടിക്കൊണ്ടിരിക്കുന്നു! എന്നാൽ "എന്നെ തൊടണം" എന്നുള്ള മതവും അതുപോലെ പുറമെയുള്ള കാൎയ്യംതന്നെ അല്ലേ? തന്നെത്താൻ നിശ്ചയിച്ച അകത്തുള്ള കാൎയ്യങ്ങളെ നോക്കുന്ന നവീകരണക്കാരനും, "തൊടണം" എന്നുതന്നെ പാടിക്കൊണ്ടിരിക്കുന്നതെന്താണ്? അതുപോലെ തന്നെ ആണ് പുറമെയുള്ള കാൎയ്യങ്ങളെ മാത്രം നോക്കുന്ന സനാതനികളും "തൊടരുതു്" എന്നു പാടിക്കൊണ്ടിരിക്കുന്നതു്! അപ്പോൾ വിവേകത്തോടുകൂടി നോക്കുന്ന ഒരുവനു്, രണ്ടുകൂട്ടരും ഒരുപോലെ പുറമേയുള്ള കാൎയ്യത്തെ നോക്കുകയാണെന്നറിവാൻ കഴിയും.

### സ്നേഹവും സ്വരാജ്യം.

മി. രംഗയ്യരുടെ ബില്ലിനെ വിരോധിക്കുന്ന സനാതനികൾ, ജാതിസ്വരാജ് വേണമെന്നു വിചാരിക്കുകയും, അതിനെ അനുകൂലിക്കുകയും, വളർത്തിക്കൊണ്ടുവരികയുംചെയ്യുകയാണെന്നും, ആ ബില്ലിനെ അനുകൂലിക്കുന്നവർ അതിനെ നശിപ്പിക്കുവാൻ പുറപ്പെട്ടിരിക്കയാണെന്നുമുള്ള ധാരണ—പുറമെയുള്ള കാര്യങ്ങളെ മാത്രം ശ്രദ്ധിക്കുന്നതുകൊണ്ടു് ആദ്ധ്യാത്മവിദ്യയെ പ്രത്യക്ഷമായി തെററി വായിച്ചതാണ്! എന്തെന്നാൽ സാമുദായികവ്യത്യാസം ഉണ്ടെങ്കിൽതന്നെ, ഏററവും വർദ്ധിച്ച അനുകമ്പയും, സ്നേഹംതന്നെയും ഉണ്ടാകുവാൻ പാടില്ലേ? ഇപ്പോൾ ഇല്ലേ? പ്രത്യുത യാതൊരു സാമുദായികവ്യത്യാസവും ഇല്ലാത്ത, അല്ലാ രക്തബന്ധംകൊണ്ടോ, വിവാഹബന്ധംകൊണ്ടോ ഏററവും അടുപ്പമുള്ള ആളുകൾ തമ്മിൽ, സഹോദരനും സഹോദരനും തമ്മിൽ, പിതാവും പുത്രനും തമ്മിൽ, ഭാര്യയും ഭർത്താവുംതമ്മിൽ വെറുപ്പുണ്ടാകുന്നതും, അന്യോന്യം കൊല്ലുകപോലും ചെയ്യുന്നതു് നാം കാണുന്നില്ലേ?

### ആലോചനാമാർഗ്ഗം.

ഉദ്ദേശിക്കപ്പെട്ട നിയമം രാജ്യധർമ്മാനുസാരമല്ലാതെ വരുന്നതെങ്ങിനെ എന്നു നിങ്ങൾ അതിശയിക്കുന്നു. ഒരു മതസ്നേഹിയുടെ നിലയിൽ അതിനെ എതിർക്കുവാൻ കാണുന്നതിലധികം ന്യായം, ഒരു രാജ്യസ്നേഹിയുടേയും സ്വാതന്ത്ര്യാധിപത്യവാദിയുടേയും നിലയിൽ അതിനെ എതിർക്കുവാൻ സ്വാമിയാർ കാണുന്നുണ്ടു്. എന്തെന്നാൽ സമുദായസംബന്ധമായ അതിന്റെ ഭാഗം ആ വിശ്വാസമുള്ളവരെ മാത്രമേ സ്പർശിക്കുന്നുള്ളൂ. എന്നാൽ ഭരണസംബന്ധമായ അതിന്റെ ഭാഗം ഒടുവിൽ എല്ലാ മതത്തിലും പെട്ടവരെ ബാധിക്കുവാൻ ഇടയുള്ളതാണ്! മതവിശ്വാസത്തെ സംബന്ധിക്കുന്ന വിഷയങ്ങളെപ്പററി, ശാസ്ത്രവിധിയെപ്പററി, ആചാരത്തെപ്പററി, പ്രതിബന്ധത്തെപ്പററി ഒരു തീർപ്പുണ്ടാക്കുവാനായി പൊതുജനാഭിപ്രായം അറിയുക— അതും നിയമനിർമ്മാണസഭകളിലെ— എന്ന നിങ്ങളുടെ മാർഗ്ഗംതന്നെ ഒരു നാടകാഭിനയംപോലെ ആണ് സ്വാമിയാർ വിചാരിക്കുന്നതു്. എന്നാൽ "മരണംവരെ പട്ടിണി" എന്ന നിങ്ങളുടെ ഭീഷണി, പുണ്യമൂർത്തി ജഗത്ഗുരുവിന്റെ അഭിപ്രായത്തെ ഒന്നുകൂടി ബലപ്പെടുത്തി!

### മി. ഗാന്ധിതന്നെ അതിനെ നിന്ദിച്ചിരിക്കുന്നതു്.

ഈ സന്ദർഭത്തിൽ നിങ്ങൾതന്നെ ഈ അഭിപ്രായം അറിയുക എന്ന വഴിയെ, നിന്ദിച്ചിരിക്കുന്നതിനെ സ്വാമിയാർ അനുസ്മരിപ്പിച്ചു

കൊള്ളുന്നു. ഉദാഹരണമായി നിങ്ങളുടെ 'ഹിൻഡ് സ്വരാജ്' അഥവാ "ഇൻഡ്യയുടെ സ്വയംഭരണം" എന്ന പുസ്തകത്തിൽ അദ്ധ്യായം 17, പേജ് 80—81-ൽ (ജി. എ. നടേശൻ ആൻഡ് കൊ) നിങ്ങൾ പറഞ്ഞിരിക്കുന്ന ഒരു ഭാഗം, നിങ്ങളുടെ ഓൎമ്മക്കായി ഇവിടെ ചേൎക്കാം. "ഒരു ഭൂരിപക്ഷക്കാരുടെ പ്രവൃത്തി, അല്പപക്ഷക്കാരെ ബാധിക്കുന്നതാണെന്ന വിശ്വാസം, ഒരന്ധവിശ്വാസമാണെന്നു മാത്രമല്ല ഈശ്വരനു് രസിക്കാത്തതുമത്രേ. ഭൂരിപക്ഷം ആളുകളുടെ അഭിപ്രായം അറിഞ്ഞു ചെയ്ത പല പ്രവൃത്തിയും തെററിപ്പോയിട്ടുണ്ടെന്നു് അനേകം ഉദാഹരണങ്ങളെടുത്തു് തെളിയിക്കുവാൻ സാധിക്കും. അല്പപക്ഷക്കാരുടെ അഭിമതം ശരിയായിരുന്നു എന്നും അവയിൽനിന്നു കാണാം. സമസ്ത നവീകരണവും അല്പപക്ഷക്കാരുടെ അംഗീകരണം കൊണ്ടു് ഭൂരിപക്ഷക്കാരുടെ വിരോധത്തിനെതിരായി ഉണ്ടാക്കപ്പെട്ടവയാണു്. ഒരു കൂട്ടം കള്ളന്മാരുടെ ഇടയിൽ, കക്കാനുള്ള അറിവു് ധൎമ്മം അഥവാ മുറ ആണെന്നുവച്ചു്, ഒരു നല്ല മനുഷ്യൻ ആ ധൎമ്മത്തെ സ്വീകരിക്കണമെന്നുണ്ടോ!" ഈ നിയമത്തെത്തന്നെ അനുസരിച്ചാണു് ജെയിംസ് റസ്സൽ ലവൽ "രണ്ടോ മൂന്നോ പേരൊരുമിച്ചു് ശരിയായ മാൎഗ്ഗത്തിൽകൂടി പോകുവാൻ ധൈൎയ്യപ്പെടാത്തവർ, ശുദ്ധ അടിമകളത്രേ!" എന്നു എഴുതിയിരിക്കുന്നതു്.

റഷ്യയുടെ ഉദാഹരണം.

നിങ്ങളുടെ ഈ അഭിപ്രായാന്വേഷണമാൎഗ്ഗംകൊണ്ടു് ക്ഷേത്രങ്ങൾ നല്ല പ്രാസംഗികന്മാരുടെ യുദ്ധക്കളമായിത്തീരുവാൻ ഇടയുണ്ടെന്ന സങ്കല്പിതമായ സംഭവ്യാവസ്ഥയെ, സ്വാമിയാർ ഉദാഹരണം പറഞ്ഞു് ബോദ്ധ്യപ്പെടുത്തുവാൻ തയാറുണ്ടു്. രണ്ടു ഭാഗത്തുമുള്ള നല്ല പ്രാസംഗികന്മാർ അനുകൂലമായും പ്രതികൂലമായും പ്രചരണവേല നടത്തും. നിങ്ങളുടെ 'വോട്ടി'ന്റെ ചാഞ്ചാട്ടംപോലെ, ക്ഷേത്രങ്ങൾ അടക്കുകയും തുറക്കുകയും, തുറക്കുകയും അടക്കുകയും അനവധി പ്രാവശ്യം അവസാനമില്ലാതെ നടത്തപ്പെടും! സാധാരണ കാൎയ്യങ്ങളിൽ പോലും ഈ രീതി ഒരു നല്ല "തമാശ" അഥവാ നാടകം ആയിരിക്കും. അപ്പോൾ ഗൗരവമുള്ള മതവിശ്വാസത്തെ സംബന്ധിക്കുന്ന കാൎയ്യത്തിൽ അതു എത്രത്തോളം കൂടുതൽ രസമുള്ള ഒരു നാടകമായിരിക്കും? പിന്നെ സ്വാമിയാർ ഇതുകൂടി ചോദിച്ചു. ഇപ്പോൾ റഷ്യയിൽ ജനാഭിപ്രായം അറിയുവാൻ ശ്രമിക്കുന്നതായാൽ ഈശ്വരന്റെ സാന്നിദ്ധ്യം തന്നെ ഇല്ല എന്ന ഭൂരിപക്ഷംകൊണ്ടു് സ്ഥാപിക്കുകയില്ലേ? ഇതുപോ

ലെയുള്ള വിഷയങ്ങളെപ്പറ്റി ഒരു തീർപ്പുണ്ടാക്കുവാനായി ഒരു 'മഹാത്മാ'വും, ഒരു 'സനാതനി'യും, ഒരു 'വൈഷ്ണവ'നും ആയ നിങ്ങൾ ഇൻഡ്യയിൽ കപ്പലിറക്കിയിരിക്കുന്ന മാർഗ്ഗം ഇതാണോ?

### ഗുരുവായൂരിലെ അഭിപ്രായാന്വേഷണം.

മലബാറിലെ ഹിന്ദുക്കൾ അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ വിരോധിക്കുന്നവരും, തന്മൂലം ആ ബില്ലുകളെ വിരോധിക്കുന്നവരും ആണോ എന്നു നിങ്ങൾക്കു മി. രംഗയ്യരെപ്പോലെ നല്ല നിശ്ചയമില്ലെന്നു നിങ്ങൾ പറയുന്നു! പുണ്യമൂർത്തി ജഗത്ഗുരു കേളപ്പന്റെ "നിരാഹാരവ്രത"ത്തേയും, ഗുരുവായൂർ അഭിപ്രായാന്വേഷണത്തേയും, അതിൽ സ്വീകരിച്ച മാർഗ്ഗത്തേയും മറ്റും പറ്റി ശ്രദ്ധിച്ച് ന്യായമായവിധത്തിൽ അന്വേഷിച്ചറിഞ്ഞിട്ടുള്ള അസഹ്യമായ പരമാർത്ഥങ്ങളിലും എണ്ണങ്ങളിലും വീണ്ടും നോക്കി, തന്നത്താൻ മാനക്കേടു വരുത്തുവാൻ കഴിയുകയില്ലെന്നു പറഞ്ഞു. ചിരിച്ചുകൊണ്ട് അദ്ദേഹം മി. രംഗയ്യർ മലബാറിൽ ജനിച്ചും വളർന്നും വന്ന ആളായതിനാലും, മലബാറുകാരേയും അവരുടെ അഭിപ്രായത്തേയും നല്ലവണ്ണം അറിയുന്ന ആളായതിനാലും, അദ്ദേഹത്തിന്റെ വിവരത്തിൽ നിശ്ചയമുണ്ടായിരുന്നെന്നും, തന്മൂലം അദ്ദേഹത്തിന്റെ തീരുമാനത്തിലും നിശ്ചയമുണ്ടായിരുന്നു എന്നും പറഞ്ഞു. എന്നാൽ നിങ്ങൾക്കു മലബാറിനെപ്പറ്റി ഒന്നും അറിഞ്ഞുകൂടാ; ഇപ്പോഴും നിങ്ങൾക്ക് ഇഷ്ടമുള്ള വഴിയിൽകൂടി ലഭിക്കുന്ന, വഞ്ചിക്കുവാൻവേണ്ടി നല്കപ്പെടുന്ന വിവരത്തെ ആശ്രയിക്കാതെ നിവൃത്തിയില്ല! ആ തരത്തിലുള്ള നിങ്ങളുടെ വിവരത്തെ ഉപയോഗിക്കുവാൻ കൊള്ളുന്നതല്ല. അതിനാലാണ് മി. രംഗയ്യർ, വിശ്വാസംകൊണ്ടു അദ്ദേഹം മറുഭാഗക്കാരുടെ വശത്താണെങ്കിലും, ഈ കാര്യത്തെപ്പറ്റിയുള്ള പരമാർത്ഥം സമ്മതിച്ചതും, നിങ്ങളുടെ അഭിപ്രായാന്വേഷണമാർഗ്ഗം തള്ളിക്കളഞ്ഞതും! ശ്രീജഗത്ഗുരു, ഡാക്ടർ അംബെത്കർകൂടി, നിങ്ങളുടെ അഭിപ്രായാന്വേഷണമാർഗ്ഗത്തെ ഒരു ഭാഗം മാത്രം വീഴുന്ന ചൂതുപോലെ വിചാരിച്ച് വ്യക്തമായി പുച്ഛിച്ചതിനെ, നിങ്ങളെ അറിയിച്ചുകൊള്ളുന്നു. അതിനുള്ള പ്രധാന കാരണവും, നിങ്ങളുടെ "മരണംവരെ പട്ടിണി"യാണ്. അയാൾ, (ഡാക്ടർ അംബെത്കർ) ക്ഷേത്രത്തിൽ പോകുന്ന സവർണ്ണർ (ഒരു ഭൂരിപക്ഷംകൊണ്ട്) അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ അനുകൂലിക്കുന്നു എന്നോ, ഏതൊരു കാലത്തെങ്കിലും അനുകൂലിക്കുമെന്നോ, സമ്മതിക്കുവാൻ തയാറില്ല!

നിയമാനുസാരമായ നോട്ടം.

മി. രംഗയ്യർ തന്നെ ഇത്ര അധികം പ്രത്യേക പദങ്ങളെക്കൊണ്ട്, സനാതനികൾക്ക് വഴി പിഴച്ചിട്ടില്ലെന്നും, നേരെമറിച്ച് അവർ വളരെ മതവിശ്വാസമുള്ളവരാണെന്നും, തങ്ങളുടെ യാഥാസ്ഥികത്വത്തെ നല്ലവണ്ണം അറിഞ്ഞിട്ടുള്ളവരാണെന്നും, അദ്ദേഹത്തിന്റെ സ്വദേശമായ മലബാറിലുള്ളവരും അദ്ദേഹത്തിന്റെ സ്വന്തം കുടുംബാംഗങ്ങൾ പോലും—തന്റെ പ്രിയപ്പെട്ട മാതാപിതാക്കന്മാർ, അമ്മാവൻ, സഹോദരൻ മുതലായവരെല്ലാം—ശ്രീജഗത്ഗുരുവിന്റെ അഭിപ്രായങ്ങളെ അനുകൂലിക്കുന്നവരാണെന്നും, സമ്മതിച്ചിരിക്കുന്നു. അദ്ദേഹം ബുദ്ധിപ്രമാണവിശ്വാസവാദിയും, സ്വാതന്ത്ര്യാധിപത്യവാദിയും ആയ ഒരു നിയമനിർമ്മാണസഭാംഗമാണ്. നിങ്ങൾ ഒരു "സത്യത്തെ അഭിനന്ദിക്കുന്നവ"നാണ്. കൂടാതെ നിങ്ങൾ, സ്വന്തമായും സാമുദായികമായും, മനസ്സാക്ഷിയുടെ സ്വാതന്ത്ര്യം അനുവദിക്കേണ്ടതു ഏതൊരു ഭരണരീതിയുടേയും അത്യന്താപേക്ഷിതമായ വ്യവസ്ഥയായിരിക്കേണമെന്നു, വാദിക്കുന്ന ആളും ആണ്. (ഇതു് നെഹ്റു ഭരണരീതി കൂടിയും സമ്മതിച്ചിരിക്കുന്നു.) ഇങ്ങിനെയുള്ള നിങ്ങൾ രണ്ടു പേരും സമാധാനത്തോടുകൂടിയ മാനസികപ്രോത്സാഹനം ഉണ്ടാക്കുവാനുള്ള വഴി നോക്കുന്നതല്ലാതെ, മറ്റുള്ളവരെ നിങ്ങളുടേയോ അദ്ദേഹത്തിന്റേയോ സാമുദായികവും, മതബന്ധവും, സമുദായത്തേയും മതത്തേയും ഒരുപോലെ സംബന്ധിക്കുന്നതുമായ, അഭിപ്രായം സ്വീകരിപ്പിക്കുവാൻ, ഫലമാവമുള്ള നിയമനിർമ്മാണത്തിന് ഒരുമ്പെടുന്നതു ന്യായം തന്നെ ആണോ?

നിർബന്ധവും ഞെരുക്കവും.

പാവമായ ആ സനാതനിക്കു നിങ്ങൾ നിങ്ങൾക്കുണ്ടെന്നു അവകാശം പറയുന്നതുപോലെ അവന്റെ മനസ്സാക്ഷി വിശ്വസിക്കുന്ന രീതിയിൽ, ഈശ്വരനെ ആരാധിക്കുവാൻ അവകാശമില്ലേ? (എന്നുംകൊണ്ട്, അവൻ മറ്റുള്ളവരേക്കാൾ ശക്തികൂടിയവനായിരിക്കട്ടെ, അഥവാ കുറഞ്ഞവനായിരിക്കട്ടെ; അല്ലെങ്കിൽ അവൻ തെറ്റായ മാർഗ്ഗത്തിൽ കൂടി പോകുന്നവനാണെന്നും, താന്തോന്നിയാണെന്നും, വിഡ്ഢിയാണെന്നും, അന്ധവിശ്വാസമുള്ളവനാണെന്നും, ബാല്യദശ വിട്ടിട്ടില്ലാത്തവനാണെന്നും, നിങ്ങൾ വിചാരിച്ചു കൊള്ളുക) എന്നാൽ നിങ്ങളുദ്ദേശിക്കുന്ന നിയമം. പാസ്സാകുന്നതായാൽ, മതവിശ്വാസമുള്ള സവർണ്ണനെ, അവന്റെ തെററിനെ (ഉണ്ടെങ്കിൽ) ബോധ്യപ്പെടുത്തുകയല്ല

അതു ചെയ്യുന്നതു്. അതു് അവൻെറ മനസ്സിന്നെതിരായി അവനെ പിടിച്ചു വലിച്ചു, അവൻെറ മനസ്സാക്ഷിക്കെതിരായി, രണ്ടിലൊന്നു സ്വീകരിക്കുവാൻ, ഭേദഭാവത്തോടെ നിർബ്ബന്ധിക്കുകയാണു ചെയ്യുന്നതു്. ഒന്നുകിൽ അവർണ്ണരുമൊരുമിച്ചു ക്ഷേത്രത്തിൽ ആരാധിക്കുക; അല്ലെങ്കിൽ ക്ഷേത്രാരാധന തന്നെ ഉപേക്ഷിക്കുക!

ഈ രണ്ടു മാർഗ്ഗവും അവൻെറ മനസ്സാക്ഷിക്കു വിരോധമായവ തന്നെ ആയതിനാൽ, നിങ്ങളുടെ സ്വന്തം ബുദ്ധിപ്രമാണവാദം സംബന്ധിച്ചു ധർമ്മശാസ്ത്രവും, മതസ്വാതന്ത്ര്യമാകുന്ന ഭരണനീതിസിദ്ധാന്തവും അനുസരിച്ചു തന്നെ, ഈ നിയമം അന്യായമായതും, രാജ്യധർമ്മാനുസാരമല്ലാത്തതും അത്രേ. അതിനാൽ നിങ്ങൾ ആഗ്രഹിക്കുന്നതുപോലെ ഈ നിയമം നടപ്പിൽ വരുത്തുവാൻ അനുവാദം തരുവാൻ പാടില്ലാത്തതാണു്. അതു് നിഷ്പക്ഷതയോടുകൂടി മതസ്വാതന്ത്ര്യത്തെ സംരക്ഷിക്കുകയാണു ചെയ്യുന്നതു് എന്നു നിങ്ങൾ പറയുന്നു. എന്നാൽ വാസ്തവത്തിൽ, എന്നല്ലാ പ്രത്യക്ഷമായിത്തന്നെ, അതു ഭേദഭാവമുള്ളതും പോരാ, അവർണ്ണനീയമായ വിധത്തിൽ ജനങ്ങളെ ഞെരുക്കുന്നതുമായ ഒന്നത്രേ!

സാദ്ധ്യമായ ഏകപരിഹാരം.

മതവിശ്വാസമുള്ള സവർണ്ണർക്കു ഈ നിയമം നടപ്പിലാകുന്നതായാൽ മുമ്പു പറയപ്പെട്ട രണ്ടിലൊരു മാർഗ്ഗം സ്വീകരിക്കേണ്ടിയിരിക്കുന്നു. എന്നാൽ അവ രണ്ടും അവരുടെ മനസ്സാക്ഷിക്കു വിരോധമായവ തന്നെ ആയതിനാൽ, ഈ വിഷയത്തെ പററി ന്യായമായ ഒരു തീർപ്പുണ്ടാക്കുവാൻ ഒരു വഴിയേ ഉള്ളൂ. സവർണ്ണരേയും അവർണ്ണരേയും സ്വന്തമായ പ്രത്യേക ക്ഷേത്രങ്ങളിൽ ആരാധിക്കുവാൻ അനുവദിക്കുക; അതിനു വേണ്ട ഏർപ്പാടുകൾ എല്ലാം ആഗമങ്ങൾ മുൻകൂട്ടിതന്നെ ചെയ്തിട്ടുണ്ടു്! ഈ വിഷയത്തെ സംബന്ധിച്ചു് ധർമ്മശാസ്ത്രാനുസരണമോ, ഭരണനീതി അനുസരിച്ചോ നോക്കിയാൽ മതസ്വാതന്ത്ര്യത്തെ നശിപ്പിക്കാത്ത മററൊരു പരിഹാരം നിങ്ങൾ കണ്ടുപിടിക്കുന്നതായാൽ പൂജ്യമൂർത്തിക്കു് ഏററവും സന്തോഷമാകുന്നതും, അദ്ദേഹം അതിനെ സ്വീകരിക്കുന്നതും, അതുപോലെ പ്രവൃത്തിക്കുന്നതുമാണു്!

ചൂടുസഹിക്കാൻ പാടില്ലാതെ തീയിൽ ചാടുക.

പിന്നെ രാജ്യസംബന്ധമായ നോട്ടത്തിൽ ഈ വിഷയത്തെപ്പററി ആലോചിക്കുവാൻ സ്വാമിയാർ, "യുവഭാരത"ത്തിൽ നിങ്ങൾതന്നെ എഴുതിയിരുന്ന ലേഖനം നോക്കുവാൻ അപേക്ഷിക്കുന്നു.

അതിൽ നിങ്ങൾ നിങ്ങളുടെ 'സ്വപ്ന'ത്തെ വിവരിക്കുന്നു. "ശരിയായ രാഷ്ട്രീയഭരണാധികാരികൾ നല്ലതായ പ്രത്യേക കിണറുകൾ അധഃകൃതവർഗ്ഗക്കാരുടെ ആവശ്യത്തിനു മാത്രമായി നിർമ്മിക്കുന്നതും, ധാരാളം നല്ല വിദ്യാലയങ്ങൾ അവർക്കുവേണ്ടി പ്രത്യേകം സ്ഥാപിക്കുന്നതും, മററും കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു." നിങ്ങൾ അവരെ ഉപദേശിക്കുന്നതു് ഇങ്ങിനെ ആണു്. "അവരുടെ അക്ഷമകൊണ്ടു് അവർ അടിമയുടമസ്ഥനായ ഗവർമ്മേൻറിൻെറ സഹായം ആവശ്യപ്പെടുമായിരിക്കാം. അതവൎക്കു കിട്ടും; എന്നാൽ അവർ ചൂടുസഹിക്കുവാൻ പാടില്ലാതെ ഓടിയിട്ടു തീയിലാണു ചെന്നു് അഭയം പ്രാപിക്കുന്നതു്. ഇന്നു് അവർ അടിമകളുടെ അടിമകളാണു്. എന്നാൽ ഗവർമ്മേൻറിൻെറ സഹായം ആവശ്യപ്പെടുന്നതുകൊണ്ടു്, അവരെ അവരുടെ ബന്ധുക്കളേയും പരിചയക്കാരേയും നശിപ്പിക്കുവാൻ ഉപയോഗിക്കും!" പുണ്യമൂർത്തി ജഗത്ഗുരു നിങ്ങൾ നിങ്ങളുടെ ഈ 'സ്വപ്ന'ത്തെ തള്ളികളയുവാൻ ഉണ്ടായ കാരണം അറിവാൻ ആഗ്രഹിക്കുന്നു. അതുതന്നെ അല്ല, നിങ്ങൾ നിങ്ങളുടെ ശരിയായ "രാഷ്ട്രീയനിയമസ്ഥാപകന്മാരുടെ" ആദർശങ്ങളേയും മാററിയിരിക്കുന്നു. അവർണ്ണർ ഇന്നു നിങ്ങളുടെ സഹായം ആവശ്യപ്പെടുമ്പോൾ, നിങ്ങൾ ആ "രാക്ഷസപ്രകൃതിയുള്ള അടിമയുടമസ്ഥനായ" ഗവർമ്മേൻറിൻെറ നിയമസഹായവും, മററു സഹായവും ആവശ്യപ്പെടുന്നതെന്താണു്? നിങ്ങൾ ഇന്നു് അപായകരമായ നിങ്ങളുടെ ശ്രേഷ്ഠനിയമലംഘനപ്രസ്ഥാനവും, സാധാരണയായ നിസ്സഹകരണപ്രസ്ഥാനവും ഉപേക്ഷിച്ചു; ഗവർമ്മേണ്ടുമായി നല്ലവണ്ണം സഹകരിക്കുവാൻ ഉറച്ചു. എന്നിട്ടു ഗവർമ്മേൻറിനോടു്, അവർണ്ണരെ അവരുടെ സ്വന്തം ബന്ധുക്കളും പരിചയക്കാരുമായ സവർണ്ണരെ നശിപ്പിക്കുന്നതിനു് ഉപയോഗിക്കുവാൻ ആവശ്യപ്പെടുന്നു. അതോടുകൂടിത്തന്നെ ചൂടുസഹിക്കുവാൻ പാടില്ലാതെ ഓടിയ അവർണ്ണരെ തീയിൽ ചാടിക്കുവാൻ ശ്രമിക്കുന്നു!

### അവർണ്ണരെ ഉയർത്താനുള്ള ശരിയായ മാർഗ്ഗം.

പുണ്യമൂർത്തി ശ്രീജഗദ്ഗുരു, മി. രംഗയ്യരുടെ സുഖമായതും ന്യായമായതുമായ ഭാവത്തെ ഹാർദ്ദമായി അഭിനന്ദിക്കുന്നു. കൂടാതെ ഹിന്ദുക്കളുടെ ഐകമത്യത്തിനും, അവർണ്ണരുടെ ഉയർച്ചക്കുമായി സഹായിക്കണമെന്നു് അദ്ദേഹം സ്വന്തനിലയിൽ അപേക്ഷിച്ചതിനെ, ശ്രീജഗത്ഗുരു സന്തോഷസമേതം സമ്മതിച്ചിരിക്കുന്നു. അദ്ദേഹം മി. രംഗയ്യരെ അറിയിക്കുന്നതു് ഇതാണു്. ഈ രണ്ടു സംഗതികളും നിശ്ചയമായും

വേഗത്തിലും സാധിക്കുവാൻ, അദ്ദേഹം ഒരു മനുഷ്യനു സാധിക്കുന്നതെല്ലാം ചെയ്യാൻ തയാറാണ്. എന്നാൽ സനാതനിക്കു അവന്റെ മനസ്സാക്ഷിയുടെ സ്വാതന്ത്ര്യം അനുവദിക്കാതെ നിർവ്വാഹമില്ല. അദ്ദേഹം മി. രംഗയ്യരുടെ ബില്ലിനെ ശക്തിയോടുകൂടി തന്നെ ആണ് എതിർക്കുന്നത്. എന്നാൽ അതിനെ സംബന്ധിച്ച് അദ്ദേഹത്തിന്ന് തീരെ കോപം ഇല്ല. അതിനെ എതിർക്കുവാൻ അദ്ദേഹം ഒരുമ്പെട്ടതു സനാതനികൾക്കു മനസ്സാക്ഷിയുടെ സ്വാതന്ത്ര്യം കൊടുക്കാത്തതുകൊണ്ടു മാത്രമല്ല. രാജ്യാഭ്യുദയകാംക്ഷയും അതിനുള്ള ഒരു പ്രധാനമായ കാരണം തന്നെ ആണ്. അസ്പൃശ്യരുടെ ഉയർച്ചക്കും ഹിന്ദുക്കളുടെ ഐകമത്യത്തിന്നും വേണ്ടി ഉദ്ദേശിക്കപ്പെട്ട ഉപായവും, പ്രവൃത്തിക്കുന്ന രീതിയും—മുൻപു പറയപ്പെട്ടവരുടെ ഉയർച്ചയും, രണ്ടാമത്തെ കൂട്ടരുടെ ഐകമത്യവും, ഉണ്ടാക്കുന്നതിനുപകരം—അന്യോന്യമുള്ള സ്പർദ്ധക്ക് ഇടയാക്കിത്തീർത്തിരിക്കുന്നു എന്നുമാത്രമല്ല, മേലിലും സ്പർദ്ധയെ ഉണ്ടാക്കുന്നതാണ്. ഐകമത്യവും, ഉന്നതിയും ഉണ്ടാകുവാനായി വിതക്കുവാനുദ്ദേശിക്കുന്ന ഈ വിത്ത് അനൈക്യത്തെയും, അധോഗതിയേയും ആണു വിളയിക്കുന്നത്.

## രാജ്യകാര്യം സംബന്ധിച്ചുള്ള നില.

രാജ്യാഭ്യുദയകാംക്ഷികൾ അനവരതം ആലോചിക്കുകയും ആഗ്രഹിക്കുകയും അക്ഷീണപരിശ്രമം ചെയ്യുകയും ചെയ്യുന്ന ഏകോപിക്കപ്പെട്ട ഹിന്ദുസമുദായം, എന്നല്ലാ സംഘടിപ്പിക്കപ്പെട്ട ഭാരതജനം, ഇന്നും ദൂരത്തിൽതന്നെ സ്ഥിതിചെയ്യുന്നു. ഒരു യഥാർത്ഥരാജ്യസ്നേഹിക്ക്, ഭാരതസന്താനങ്ങളായ ഹിന്ദുക്കളും മഹമ്മദീയരും തമ്മിലുള്ള പരിതപിക്കത്തക്ക ഛിദ്രവും, ഹിന്ദുക്കളിൽ തന്നെ ബ്രാഹ്മണരും അബ്രാഹ്മണരും തമ്മിലുള്ള ശണ്ഠയും കാണുമ്പോൾ, അസഹ്യമായ ദുഃഖംകൊണ്ടു ഹൃദയം പിളർന്നുപോകുകതന്നെ ചെയ്യുകയില്ലേ?

## പുതിയ വഴക്ക്.

നാം എന്തിനാണു രാജ്യത്തിന്റെ സ്വാതന്ത്ര്യാധിപത്യവാദവും, രാഷ്ട്രീയഭരണത്തിന്നുള്ള സകല പ്രവൃത്തികളും മിക്കവാറും അല്ല, തീരെ ഉപേക്ഷിച്ചത്? ഐകമത്യം എന്ന പേരിൽ നാം എന്തിനാണു ഹിന്ദുക്കളുടെ ഒരു ജാതിയിൽതന്നെ എന്നല്ല, കഷ്ടം! സകല ദിക്കിലും ഒരു കുടുംബാംഗങ്ങൾ തമ്മിൽതന്നെ പുതിയ ഒരു വഴക്കിന്നിടയുണ്ടാക്കിയത്? (ഉദാഹരണം മി. രംഗയ്യരുടെ സ്വന്തം വീട്ടിൽ) ഇങ്ങിനെ നാം

രാജ്യത്തിന്റേതല്ല, രാക്ഷസപ്രകൃതിയുള്ള ഗവർമ്മെന്റിന്റെ "വിഭജിക്കുകയും ഭരിക്കുകയും" എന്ന കളിയല്ലേ ആരംഭിച്ചിരിക്കുന്നത്?

ഉപസംഹാരം.

നിശ്ചയമായും ഈ വഴിയിൽക്കൂടി പോയാൽ നാം ഐകമത്യത്തിലും, സമാധാനത്തിലും ചെന്നെത്തുകയില്ല. ഈ വഴി അനൈക്യത്തിലും, കലഹത്തിലുമത്രെ അവസാനിക്കുന്നത്. നിർബ്ബന്ധപൂർവ്വം ഈ നിയമം നടപ്പിൽ വരുത്തുവാൻ ഉദ്ദേശിക്കുന്നപക്ഷം അതു മതത്തെ സംബന്ധിച്ച യുദ്ധത്തെയോ, അന്തഃഛിദ്രത്തെയോ ഉണ്ടാക്കും; അഥവാ ഉണ്ടാക്കാം. കൂടാതെ അതു നിശ്ചയമായും, അല്പ വേഗത്തിൽ, മി. രംഗസ്വാമിയും, സ്വാമിയാരും ഒരുപോലെ ആഗ്രഹിച്ചുവരുന്ന 'സ്വരാജ്യ'ത്തെ ഒരുപക്ഷെ എന്നന്നേക്കുമായി ആട്ടിഓടിക്കും! (നിനയാതെ അതു മി. രംഗസ്വാമിയുടെ മാതാപിതാക്കന്മാരെയും, മാതുലന്മാരെയും, ഏററവും ഇഷ്ടവും അടുപ്പവുമുള്ള മറ്റു ബന്ധുക്കളേയും—അസഹ്യമായ ദേഹസുഖമില്ലായ്മകൊണ്ടും, ഹൃദയവ്യഥകൊണ്ടും, ആത്മഖേദംകൊണ്ടും—അകാലമൃത്യുവിലേക്കു വലിച്ചിഴക്കുകതന്നെ ചെയ്യും!)

ദി ഇന്ത്യൻ മിറർ.

---

## ധർമ്മമാകുന്ന മാർഗ്ഗത്തിൽക്കൂടി പോകുക!

ക്ഷേത്രവാതുക്കൽവെച്ചും, ഈ മൃഗീയാവകാശങ്ങൾക്കായി യുദ്ധമോ?

(എം. കെ. ആചാര്യ.)

ശാശ്വതമായ മാർഗ്ഗം.

സനാതനധർമ്മം, അഥവാ ലോകത്തിലെ അത്യന്തഹീനമായ മതം, അററമില്ലാത്ത അസമത്വത്തിന്നിടയിൽ, നാനാത്വത്തിന്നിടയിൽ, കലഹത്തിന്നിടയിൽ, സ്വർഗ്ഗത്തിലെ ഏററവും ഉൽകൃഷ്ടമായ സമത്വവും, ഏകത്വവും, സമാധാനവും നേടുവാനുള്ള മാർഗ്ഗം ഉപദേശിക്കുന്നുണ്ട്. ഈ മതം ദിവ്യന്മാരായ അനേകം ദൈവദർശികൾ അനുസരിച്ചിരുന്നതും, പ്രസംഗിച്ചിരുന്നതും ആയ ഒന്നാണ്. ഒരുവന്റെ മുജ്ജന്മങ്ങളിലെ 'കർമ്മം' അനുസരിച്ച് അവന് ഈ ജന്മം ലഭിക്കുന്നു എന്നാണ്, ആ മതം നമ്മെ പഠിപ്പിക്കുന്നത്. അവന്റെ പരിത

സ്ഥിതികളെല്ലാം അതിന്നനുയോജ്യമായി തന്നെ ഇരിക്കുന്നു. അനന്തമായ സ്വൎഗ്ഗസുഖത്തേയും, ആത്മാവിന് അനശ്വരമായ ശാന്തിയേയും കരസ്ഥമാക്കുവാൻ അവൻ ഓരോ അവസരത്തിലും, ഇന്ന ഇന്ന പടിയിൽക്കൂടി പോകണമെന്നും, ആ മതം ഉപദേശിച്ചിട്ടുണ്ട്. ആത്മാവിന്ന് യാതൊരു കാലത്തും യാതൊരു വ്യത്യാസവും ഉണ്ടാകുന്നില്ലെന്നും, വാസത്തിന്നായി അത് വിവിധകായത്തെ സ്വീകരിക്കുക മാത്രമാണ് ചെയ്യുന്നതെന്നും സനാതനധൎമ്മം പഠിപ്പിക്കുന്നു. ആത്മാവ് അതിന്റെ അധിവാസത്തിന്നായി ഓരോ കാലത്ത് ഓരോ ലോകങ്ങളെ സ്വീകരിക്കുന്നു. അതിന് ഈ ജഡകായത്തെ സംബന്ധിക്കുന്നതായ പല കലഹങ്ങളിൽ പങ്കെടുക്കേണ്ടതായും, അസഹ്യമായ ദുഃഖം അനുഭവിക്കേണ്ടതായും വരാം. എന്നാൽ അതിന് അതേസമയംതന്നെ ഏറ്റവും ഉൽകൃഷ്ടമായ സമാധാനവും, അനുഭവിക്കുവാൻ സാധിക്കുന്നതാണ്. തങ്ങളുടെ ധൎമ്മാദൎശങ്ങളനുസരിച്ച്, ഭാരതത്തിലെ ഭൂരിപക്ഷം ആളുകളും, അനേകകാലം സമാധാനത്തോടും, സംതൃപ്തിയോടുംകൂടി ജീവിതം നയിച്ചുവന്നു. ഇന്ന് അവർ തങ്ങളുടെ പുരാതനമായ ധൎമ്മാദൎശങ്ങളേയും, മാൎഗ്ഗങ്ങളേയും വെടിഞ്ഞ് ആധുനികകാലത്തിലെ, മൃഗതൃഷ്ണയുടെ പുറകിൽ അന്ധന്മാരായി അതിവേഗം ഓടുവാൻ ആരംഭിക്കുന്നോ?

## ആധുനികപരിതഃസ്ഥിതികൾ.

ലോകം ആസകലം, ഇൻഡ്യയും ഉൾപ്പെടെ, ഇന്ന് കലഹത്തിലും, ദുഃഖത്തിലും പെട്ട് അസാമാന്യമായി കഴിയുന്നു. എന്നാൽ ഈ കലഹത്തിനുള്ള പ്രധാന ഹേതു എന്താണ്? മനുഷ്യവൎഗ്ഗത്തിൽ പെട്ട മിക്ക ആളുകളും തങ്ങളുടെ ശ്രേഷ്ഠതയെ തീരെ മനസ്സിലാക്കാതെ— "എല്ലാ ജീവികളുടേയും ഹൃദയത്തിൽ ഉറച്ചുകിടക്കുന്ന ദിവ്യത്വ"ത്തെ അറിയാതെ—ഓരോരുത്തരിലും ഉള്ള മൃഗീയമനഃസ്ഥിതിയുടെ പ്രേരണ അനുസരിച്ചു പ്രവൃത്തിക്കുന്നു എന്നുള്ളതാണ്. ആധുനിക 'പരിഷ്കാര'ത്തിന്റെ ലാക്ക് ഇന്ദ്രിയതൃപ്തി ആണ്; അല്ലാതെ ഇന്ദ്രിയജയമല്ല. ഈ കഴിഞ്ഞ ഒന്നുരണ്ടു ശതാബ്ദങ്ങളിലായി ഉണ്ടായിരിക്കുന്ന അത്ഭുതാവഹമായ കണ്ടുപിടുത്തങ്ങളും, നിൎമ്മാണങ്ങളും എല്ലാം വ്യക്തികളേയും, രാഷ്ട്രത്തേയും ആയുധപാണികളാക്കി തീൎത്തിരിക്കുന്നു. ശക്തിയേറിയ ഈ യുദ്ധസാമഗ്രികളെല്ലാം അവർ ഐഹികസുഖവും ശക്തിയും ലഭിക്കുവാൻ അന്യോന്യം പ്രയോഗിക്കുന്നു. ഇതിന്റെ ഫലമെന്താണ്? ഇന്നു മിക്ക രാജ്യങ്ങളിലും മുമ്പിലത്തേക്കാൾ ക്ഷേമപ

ദാർത്ഥങ്ങൾ കുറവും, മത്സരിച്ചുള്ള വ്യാപാരം അധികവും ആയിത്തീന്നു; തൊഴിലില്ലായ്മ അനുനിമിഷം വർദ്ധിച്ചും, ധനം കുറഞ്ഞും വരുന്നു. എല്ലാറ്റിനും പുറമേ ഒതുങ്ങിയ ജീവിതവും, ശ്രേഷ്ഠവിചിന്തനവും, സൽപ്രവൃത്തിയും എന്താണെന്ന് അറിയപ്പെടുന്നതേയില്ല. ഈ പരമാർത്ഥങ്ങൾ എല്ലാം ഇന്നത്തെ ഭാരതനേതാക്കന്മാർ പ്രത്യേകം ശ്രദ്ധിച്ച് അറിയേണ്ടതാണ്. ഇവയിൽനിന്നും അവർ ഒരു ഗുണപാഠം പഠിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ അവരിൽ മിക്ക ആളുകളും ബുദ്ധിശക്തിയെ സംബന്ധിച്ചിടത്തോളം പാശ്ചാത്യരാജ്യങ്ങളുടെ അടിമകളാണ്; പലരും ഇൻഡ്യയെ 'പാശ്ചാത്യപരിമാണപ്രമാണങ്ങൾക്ക് ഒപ്പം എത്തിക്കുവാൻ' ആഗ്രഹിക്കുകയും ചെയ്യുന്നു! ആധുനികഭാരതത്തിന്റെ സംസ്കാരപരമായ ഈ അടിമത്വം അതിന്റെ രാഷ്ട്രീയസ്വാതന്ത്ര്യത്തെക്കാളും ഇലോം ഹീനമായ ഒന്നത്രെ.

ഗാന്ധിയുടെ പിഴച്ച നേതൃത്വം.

ഒരു കാലത്തു 'വിദ്യാഭ്യാസം ലഭിച്ച' ഭാരതീയരുടെ അടിമമനഃസ്ഥിതിയെ ശക്തിയായി അധിക്ഷേപിച്ചുവന്ന മി: ഗാന്ധി, ഇന്നു പാശ്ചാത്യരാജ്യങ്ങളുടെ പുറമേ കാണുന്ന ഐഹികസുഖാനുഭവങ്ങളുടെ ഒരു നിസ്സാരമായ ഉരമാത്രമായി തീർന്നിരിക്കുന്നു എന്നുള്ളതു കഷ്ടാൽകഷ്ടതരമത്രെ. ഇന്ന് അദ്ദേഹത്തിനു സാമുദായികവും, ധനസംബന്ധമായതും, രാഷ്ട്രീയവും ആയ ഐഹികകാര്യങ്ങളെ പരിത്യജിക്കുവാനല്ല, കരസ്ഥമാക്കുവാനാണ് അഭിലാഷം. ഇവയെ അദ്ദേഹം ആത്മസംബന്ധമായി തോന്നിക്കുന്ന ആയുധങ്ങളെക്കൊണ്ടു നേടുവാൻ ആഗ്രഹിക്കുന്നു. ഇന്ന് അദ്ദേഹം അയിത്തോച്ചാടനം എന്ന വ്യാജേന, ഭാരതീയസംസ്കാരങ്ങളേയും ആദർശങ്ങളേയും അടിച്ചുടക്കുവാനുള്ള അക്ഷീണയത്നം ആരംഭിച്ചിരിക്കുന്നു. അസ്പൃശ്യതാനിയമത്തിന്റെ ആവിർഭാവത്തെപ്പറ്റിയുള്ള മി: ഗാന്ധിയുടെ അഭിമതം, ചരിത്രാനുസരണം നോക്കുന്നതായാൽ തെറ്റായ ഒന്നാണ്. അതിനെ പരിഹരിക്കുവാനുള്ള അദ്ദേഹത്തിന്റെ മാർഗ്ഗം, ആത്മീയമായി നോക്കുന്നപക്ഷം തീരെ അയോഗ്യമാണെന്നും കാണാം. അതിനുള്ള കാരണങ്ങൾ ഇവയാണ്:—

1. അസൂയകൊണ്ടും അജ്ഞതകൊണ്ടും സവർണ്ണഹിന്ദുക്കൾ അധഃകൃതരെന്നറിയപ്പെടുന്നവരെ അനേകനൂറ്റാണ്ടുകളായി അമർത്തുകയും ഞെരുക്കുകയും ചെയ്തുവന്നു എന്നുള്ള പ്രസ്താവനക്കു പൂർവ്വകാലത്തെ ചരിത്രം സാക്ഷ്യം വഹിക്കുന്നില്ല.

2. അനേകായിരം സംവത്സരങ്ങളായി സവർണ്ണരും അവർണ്ണരും അന്യോന്യസൗഹാർദ്ദത്തോടുകൂടി സമാധാനത്തോടുകൂടിയ ജീവിതം ആണു നയിച്ചുവന്നതു്. ഓരോരുത്തരും അവരുടെ ഗ്രാമത്തിന്റെയും, പൊതുജീവിതത്തിന്റെയും ഗുണത്തിന്നായി ആവുംവിധം പ്രയത്നിച്ചുവന്നു.

3. ശ്രേഷ്ഠന്മാരായ അനേകമതാദ്ധ്യാപകന്മാർ ഓരോ കാലത്തു് സമുദായികകുഴപ്പങ്ങളെ പരിഹരിക്കുവാൻ ബദ്ധകങ്കണരായി ഇറങ്ങിയിട്ടുണ്ടു്. അവരിൽ ആരും സവർണ്ണർ അവർണ്ണരെ ദ്രോഹിച്ചുവന്നു എന്ന ഒരു കുററം അവരിൽ ആരോപിച്ചിട്ടില്ല. ഓരോ വ്യക്തിയും അവന്റെ കർമ്മം അനുസരിച്ചു പ്രവൃത്തിക്കുവാൻ നിർബ്ബന്ധിതനാണെന്നാണു് അവരെല്ലാം ഉപദേശിച്ചിരിക്കുന്നതു്. യോഗ്യതയുള്ള ഒരു ഗുരുവിന്റെ ഉപദേശം സ്വീകരിച്ചു് അവൻ അവന്റെ ജനനത്തിനും, ചുററുപാടിനും അനുസരിച്ച രീതിയിൽ ജീവിതം നയിച്ചു്, ഈശ്വരപ്രീതിയുണ്ടാക്കുവാൻ ശ്രമിക്കണം എന്നാണു് ഈ തത്വജ്ഞന്മാർ പറഞ്ഞിരിക്കുന്നതു്.

4. ഈ അസ്പൃശ്യരിൽതന്നെ ചില വൈദേശികൾ ഉണ്ടായിട്ടുണ്ടു്. അവരുടെ പ്രതിമ സവർണ്ണഹിന്ദുക്കൾ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചു് ആരാധിക്കുന്നുമുണ്ടു്. "അസ്പൃശ്യരാ"യി ജനിച്ചാലും ശ്രേഷ്ഠന്മാരായ ആളുകളെ ആദരിക്കുവാൻ—ആരാധിക്കുവാൻപോലും—അവർ ഒരുക്കമായിരുന്നു എന്നുള്ളതിലേക്കു് ഇതു് ഒരു തെളിവാണു്.

5. ഏതു ഹിന്ദുവിനും, ഏതു ക്ഷേത്രത്തിലും പോകുന്നതിനും, ആരാധിക്കുന്നതിനും 'അവകാശ'മുണ്ടു് എന്നു പറയുന്നതു ശരിയല്ല. അഥവാ സകല ക്ഷേത്രത്തിലും ഒരേവിധത്തിലും, രീതിയിലും ഉള്ള ആരാധനയാണു് ഉള്ളതു് എന്നും പറയാവുന്നതല്ല. ക്ഷേത്രങ്ങളിലെ ആരാധനാരീതിയെ സംബന്ധിച്ചും, അതിന്റെ ഫലം ലഭിക്കണമെന്നുദ്ദേശിക്കുന്നവരുടെ വിശേഷണങ്ങളെ സംബന്ധിച്ചും, ആഗമങ്ങൾ സുദീർഘമായി പ്രതിപാദിക്കുന്നുണ്ടു്. പൊതുവേ പറയുന്നപക്ഷം ഈ ഗാന്ധിക്കൂട്ടുക്കു് അവയിൽ വിശ്വാസമില്ല. ശരീരമോ മനസ്സോ അശുദ്ധമായ ഒരുവൻ, അവയെ ശുദ്ധീകരിക്കാതെ ക്ഷേത്രങ്ങളിൽ പോകുവാൻ പാടില്ലെന്നാണു് പൊതുവേയുള്ള ഒരു നിശ്ചയം.

6. ഏററവും പാപിയായ ഒരുവനെ ശുദ്ധനാക്കുവാൻ ഈശ്വരന്നു മാത്രമേ സാധിക്കൂ. ഈശ്വരകാരുണ്യം ഉണ്ടാകുവാൻ ഏതു വഴി

യിൽക്കൂടിയാണ് പോകേണ്ടതു് എന്നു ഏവരും അറിഞ്ഞിരിക്കണം. ഗാന്ധിയുടെ സത്യാഗ്രഹംകൊണ്ടോ, ക്ഷേത്രപ്രവേശനംകൊണ്ടോ, മറെറന്തെങ്കിലും 'അവകാശം'കൊണ്ടോ, ഈ ശുദ്ധി ഉണ്ടാകുന്നതല്ല.

7. ജനങ്ങൾ ഹിന്ദുമതത്തെത്തന്നെ സ്വീകരിക്കുന്നതിനും, അതിൽത്തന്നെ നില്ക്കുവാൻ അനേകകോടി ജനങ്ങളെ പ്രേരിപ്പിക്കുന്നതിനും, ഉള്ള ഒരു രാഷ്ട്രീയ "വിദ്യ"യാണ് സകല ക്ഷേത്രങ്ങളും മദ്യനിർമ്മാണം തൊഴിലായി സ്വീകരിച്ചിരിക്കുന്നവർക്കും, ഗോഘാതകന്മാർക്കും എല്ലാം തുറന്നുകൊടുക്കുക എന്നുള്ളതു്, എന്നാണ് ഈ ഗാന്ധിക്കൂട്ടർ പറന്നതു്. ഇതൊരു ഭീമാബദ്ധമല്ലെങ്കിൽ മറെറന്താണെന്നു് അറിയുന്നില്ല. ഇങ്ങിനെയുള്ള ഒരു തെററിദ്ധാരണ ഏതൊരു സനാതനധർമ്മാനുയായിക്കും അയോഗ്യതന്നെയാണ്.

8. ചുരുക്കി പറയുന്നപക്ഷം സവർണ്ണഹിന്ദുക്കളാണു പാപികൾ എന്നും, അവർ ഇന്നു തങ്ങളുടെ ഭവനങ്ങളും, വിശുദ്ധദേവാലയങ്ങളും എല്ലാം അവർണ്ണർക്കു തുറന്നുകൊടുത്തു പ്രായശ്ചിത്തം ചെയ്യേണമെന്നും, ഉള്ള ഗാന്ധിമതം നിശ്ചയമായും ഒരു ഹിന്ദുവിൻേറതാണ്; എന്നു മാത്രമല്ല ആ മതം തെററാണ്.

9. അങ്ങിനെ ഉള്ള ഒരു പിഴച്ച ബോധം ബലപരീക്ഷണത്തിനു മാത്രം ഇടയാക്കുന്നതാണ്. ഈ യുദ്ധത്തിൽ അനേകം പേർ രക്തം ചൊരിയേണ്ടതായും വരും. ഇതുവരെ അന്യോന്യസൌഹാർദ്ദത്തോടുകൂടി, സമാധാനത്തോടുകൂടി, ജീവിതം നയിച്ചുവന്ന സവർണ്ണഹിന്ദുക്കളും, അവർണ്ണഹിന്ദുക്കളുമായി ഈ ക്ഷേത്രപ്രവേശനസമരംമൂലം ശാശ്വതമായ സ്പർദ്ധയ്ക്കിടവരുത്തുന്നതാണ്.

ശരിയായ ഒരു പരിഹാരം.

ഭാരതത്തിൽ അസ്പൃശ്യതയെന്നു ആദ്യമായി "കണ്ടുപിടിച്ചതു്" മി. ഗാന്ധിയല്ല. അസ്പൃശ്യതയാകുന്ന ഈ പ്രശ്നത്തിന്, ഒരു ശരിയായ തീർപ്പുകല്പിക്കുവാൻ ഇതിനുമുമ്പുതന്നെ അനേകം യോഗികളും, ദീർഘദർശികളും ഒരുമ്പെട്ടിട്ടുണ്ടു്. ഭാരതത്തിലെ പുരാതനമതത്തേയോ, അതിൻെറ ചരിത്രത്തേയോ പററി മി. ഗാന്ധിക്കു യാതൊരറിവും ഇല്ലതന്നെ. ശ്രേഷ്ഠമായ 'കർമ്മനിയമ'ത്തെ മി. ഗാന്ധി തള്ളിക്കളഞ്ഞിരിക്കുന്നു. ഈ കർമ്മമാണ് ഒരു മനുഷ്യൻെറ ജന്മത്തിനും, പരിതസ്ഥിതികൾക്കും എല്ലാം ഉത്തരവാദി. ഒരുവൻ ധനവാനാകുന്നതും മറെറാരുവൻ ദരിദ്രനാകുന്നതും, ഒരുവൻ ഉയർന്നജാതിയിൽ ജനിക്കുന്നതും മറെറാരുവൻ താണജാതിയിൽ ജനിക്കുന്നതും, ഒരുവൻ ബ്രാഹ്മണ

നായിരിക്കുന്നതും മറ്റൊരുവൻ ചണ്ഡാലനായിരിക്കുന്നതും, എല്ലാം ഈ കർമ്മത്തിന്റെ അപരിഹാര്യമായ ഫലങ്ങളാലാണ്. ഒരുവന് അവന്റെ ജീവിതത്തിൽ, കർമ്മാനുസാരമായ ചുറ്റുപാടിൽ ഒരു "കർത്തവ്യം" ചെയ്തുതീർക്കേണ്ടതായിട്ടുള്ളതിനെ ഗാന്ധിജി വകവെക്കുന്നില്ല. അവിടെനിന്നും അവർ തങ്ങളുടെ സകലഅസ്വാതന്ത്ര്യത്തെയും പരിഹരിക്കുന്ന മാർഗ്ഗത്തിൽ—ആത്മവിദ്യയിൽ—എത്തിച്ചേരണം. അതിനാൽ അസ്പൃശ്യതയാകുന്ന വിവാദവിഷയത്തെപ്പററി— സാമ്പത്തികവും, രാഷ്ട്രീയവും, സാമുദായികവും ആയ കാര്യങ്ങളുടേയും സ്ഥിതി ഇതുതന്നെയാണ്—ഒരു തീർപ്പു കല്പിക്കുവാനുള്ള ശരിയായ മാർഗ്ഗം, ശരിയായ ആത്മശക്തിയെ അടിസ്ഥാനമാക്കിയിട്ടുള്ള നവീകരണംകൊണ്ടാണ്. ഈ 'ആത്മശക്തി'ക്ക് ഗാന്ധിജിയുടെ ഉദ്ദേശപ്രകാരമുള്ള അർത്ഥമല്ല ഉള്ളത്. നമുക്കു ശരിയായ ആത്മശക്തി ഉണ്ടാകുന്നത് സത്യാഗ്രഹങ്ങൾകൊണ്ടും, ബഹിഷ്കരണങ്ങൾകൊണ്ടും അല്ല; നേരെമറിച്ച് അതു് 'സത്സംഗം'കൊണ്ടും, 'സദാചാരം'കൊണ്ടും, സർവ്വോപരി ഈശ്വരഭക്തികൊണ്ടും, ആത്മബലികൊണ്ടും ഉണ്ടായിത്തീരുന്നു. ഇതാണ് സനാതനധർമ്മതത്വം. "ഈശ്വരൻ സമസ്തജീവികളുടേയും ഹൃദയങ്ങളിൽ അധിവസിക്കുന്നു. അല്ലയോ ഭാരത, നീ നിന്നെത്തന്നെ അദ്ദേഹത്തിന്നായി സമർപ്പിക്കുക" എന്നാണ് ഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നത്. ഇനിയും നോക്കുക, "അല്ലയോ, പാർത്ഥ, ആരെല്ലാം എന്നെ അഭയംപ്രാപിക്കുന്നുവോ, അവർ ജന്മംകൊണ്ട് എത്രയോ നികൃഷ്ടന്മാരായിരുന്നാലും, ഉദ്ദേശിക്കുന്ന ഏററവും നല്ല ഫലം അവൎക്കു ലഭിക്കുന്നതാണ്." ഒടുവിൽ "സർവ്വധർമ്മങ്ങളും പരിത്യജിച്ച് എന്നെ നിന്റെ സർവ്വഅഭയസ്ഥാനവുമായി വിചാരിക്കുക. ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും വിമുക്തനാക്കിത്തീർക്കാം." വാസ്തവത്തിൽ ഈശ്വരന്റെ ശരിയായ ക്ഷേത്രം, മനുഷ്യരുടെ ഹൃദയംതന്നെ ആണെന്നു ശ്രീകൃഷ്ണഭഗവാൻ പഠിപ്പിച്ചിട്ടുണ്ട്. ആ ക്ഷേത്രത്തിലെ പ്രവേശനം ഗാന്ധിയുടെ സത്യാഗ്രഹംകൊണ്ട് നേടുവാൻ സാധിക്കുന്നതല്ല; അതു് ഈശ്വരഭക്തികൊണ്ടും സ്നേഹംകൊണ്ടും മാത്രം വേണമെങ്കിൽ ലഭിക്കും. മനുഷ്യരുടെ നിയമനിർമ്മാണംകൊണ്ട് അതു ലഭിക്കുവാൻ സാധിക്കുന്നതല്ല; ഈശ്വരകാരുണ്യത്തിനുമുമ്പിൽ തലകുനിക്കുന്നപക്ഷം, അതു സാധിക്കും. ഈശ്വരകാരുണ്യത്തിലേക്കുള്ള വഴി എല്ലാവൎക്കും തുറന്നിട്ടുള്ളതാണെന്നും, അതു് സൽസംഗത്തിൽക്കൂടിയും, സദാചാരത്തിൽക്കൂടിയും, ഗുരൂപദേശത്തിൽക്കൂടിയും പോകുന്നതാണെന്നും,

അസംഖ്യം യോഗിമാർ കാണിച്ചുതന്നിട്ടുണ്ടു്. ആ വഴി, ഏററവും നീചനായ അസ്പൃശ്യനുപോലും തുറന്നിട്ടിരിക്കുന്നു എന്നാണു്. ഭാരതത്തിലെ യോഗികളുടേയും ജ്ഞാനികളുടേയും സന്താനങ്ങൾ ഇന്നു് ആ മാൎഗ്ഗത്തെ വെടിയുവാൻ ഉദ്ദേശിക്കുന്നുണ്ടോ? ഈ ദുശീയാവകാശങ്ങൾക്കായി, ക്ഷേത്രകവാടത്തിൽവച്ചുപോലും യുദ്ധംചെയ്യുവാൻ അവർ സന്നദ്ധരാണോ? കരുണാസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണൻ നമ്മെ നല്ലവഴിയിൽക്കൂടി കൊണ്ടുപോകട്ടെ! ഓം തത് സത്! ഓം!!

ദി ഇന്ത്യൻ മിറർ.

---

# ജീവനുള്ള സ്വരാജ്യമാണു് ആവശ്യമുള്ളതു്!

---

## ആത്മാവില്ലാത്ത ജനാധിപത്യഭരണം വേണ്ട വേണ്ട!!

(എം. കെ. ആചാൎയ്യ)

സുപ്രസിദ്ധനായ ലോകമാന്യബാലഗംഗാധരതിലകൻ, മാൻഡലേ ജയിൽവാസത്തിന്റെ സമസ്തഭീമഭയങ്കരതയും അനുഭവിച്ചുകൊണ്ടു്, ഉച്ചൈസ്തരം ഉൽഘോഷിച്ചതു് ഇങ്ങിനെയാണു്: "സ്വരാജ്യം എന്റെ ജന്മാവകാശമാണു്. ഞാൻ അതു വാങ്ങുകയും ചെയ്യും!" സ്വരാജ്യം എന്നതിനു് എന്തൎത്ഥമാണു് അദ്ദേഹം കല്പിച്ചിരിക്കുന്നതു്? ദേശബന്ധു സി. ആർ. ദാസ്സ് ഏതൊരു സ്വരാജ്യാദൎശത്തിനുവേണ്ടി ആണു് തന്റെ സകല സുഖാനുഭവങ്ങളും, ഒടുവിൽ ജീവനെപ്പോലും ബലിനല്കിയതു്? 1922-ൽ ഗയാ കോൺഗ്രസ്സിന്റെ അദ്ധ്യക്ഷസ്ഥാനം അലങ്കരിച്ചിരുന്ന ദാസ്സ് ഇങ്ങിനെ ഉൽഘോഷിച്ചു. "ഇന്നു ബ്രിട്ടീഷ് ഗവമ്മേൻറ് നമുക്കു പ്രാദേശികഭരണസ്വാതന്ത്ര്യവും, ഉത്തരവാദിത്വഭരണവും നല്കുന്നതായാൽപോലും, എന്നെ ഒരാളെ സംബന്ധിച്ചിടത്തോളം പറയുന്നതായാൽ, ഞാൻ അതിനെ ശക്തിയായി പ്രതിഷേധിക്കകതന്നെ ചെയ്യും. എന്തെന്നാൽ നിശ്ചയമായും അതു് സൎവ്വശക്തിയും, ഇടത്തരക്കാരുടെ കരങ്ങളിൽ അൎപ്പിക്കുകയാണു് ചെയ്യുക. പിന്നെ ഈ ഇടത്തരക്കാർ തങ്ങളുടെ അധികാരത്തെ ആൎക്കും ഒരുകാലത്തും വിട്ടുകൊടുക്കുന്നതല്ല. ഇന്നു് ഇൻഡ്യയെ ഭരിച്ചുവരുന്ന വെള്ളക്കാരായ പ്രഭുക്കന്മാൎക്കു പകരം ഇൻഡ്യക്കാരായ ഒരു കൂട്ടം ഇടപ്രഭുക്കന്മാർ ആ സ്ഥാനം കയ്യേല്ക്കുന്നു എങ്കിൽ ഇൻഡ്യക്കു എന്തു ഗുണമാണു് ലഭിക്കുന്നതു്?"

ഇൻഡ്യാക്കാരായ ഇടപ്രഭുക്കന്മാരുടെ ഭരണം ആവശ്യമില്ല.

ഭാരതനേതാക്കന്മാരിൽ ഭൂരിപക്ഷം ആളുകളും ഓരോ വട്ടമേശസമ്മേളനത്തിലും ബഹളമുണ്ടാക്കിയതു്, ഈ വെറും 'ബദലി'നെ ഉദ്ദേശിച്ചു് മാത്രമല്ലേ? അതിനപ്പുറമേ അവർ ചില പ്രത്യേക സംഘങ്ങൾക്കും, സമുദായക്കാർക്കും, ഉദ്യോഗവും അധികാരവും ആകുന്ന 'റൊട്ടി'യും, 'മത്സ്യ'വുംകൂടി കിട്ടണമെന്നു ആവശ്യപ്പെട്ടു! ഇതുതന്നെ അല്ലേ അവർ വീണ്ടും സംയുക്തപാർളിമെൻറ് കമ്മററിയോടും ആവശ്യപ്പെടുന്നതു്? ഞാൻ ഈ 'ബദലിനെ' തീരെ ഇഷ്ടപ്പെടുന്ന ഒരാളല്ല; വാസ്തവത്തിൽ ഞാൻ അതിനെ ശക്തിയായി പ്രതിഷേധിക്കുന്നു. ഈ പ്രാദേശികഭരണസ്വാതന്ത്ര്യബഹളവും, ഉത്തരവാദിത്വഭരണവാദവും, ജാതിവ്യത്യാസസംഹാരശ്രമങ്ങളും, ക്ഷേത്രപ്രവേശനസത്യാഗ്രഹവും എല്ലാം ആംഗ്ലേയവിദ്യാഭ്യാസം ലഭിച്ച ഭാരതീയരുടെ ഹീനമനഃസ്ഥിതിയെ വേണ്ടുവോളം ഉദാഹരിക്കുന്നുണ്ടു്. ഈ ഗാന്ധികളും, ഈ ടാഗൂർമാരും, സപ്രൂമാരും, ജയക്കർമാരും എല്ലാം ഞങ്ങൾക്കു നല്ല പരിചിതന്മാർതന്നെ ആണു്. ഈ നേതാക്കന്മാർ ആവശ്യപ്പെടുന്ന "ഉത്തരവാദിത്വഭരണം" ഇടത്തരക്കാരായ ചില പ്രഭുക്കന്മാരെ സഹായിക്കുമായിരിക്കാം. എന്നാൽ അതു് അഭിപ്രായം പറയുവാൻ അധികാരമില്ലാത്ത മററനേകകോടി ജനങ്ങൾക്കു യാതൊരുവിധഗുണത്തേയും നല്കുന്ന ഒന്നല്ല.

ശരിയായ 'സ്വരാജ്യ'മാണു് ആവശ്യം.

എനിക്കു സ്വരാജ്യം വേണം, ജീവനുള്ള ശാസ്ത്രസംബന്ധമായ സ്വരാജ്യം വേണം! അതു് ജീവിതത്തിലെ ഏതു പ്രവൃത്തിയേയും ചെയ്യാൻ ധൈര്യപ്പെടുത്തുന്ന ഒന്നായിരിക്കണം. അതേ, ഞാൻ ആവശ്യപ്പെടുന്ന സ്വരാജ്യം, ത്രിഭുവനത്തിലെ സമസ്തസൃഷ്ടികളേയും ഭരിക്കുന്ന നിയമത്തിനെ, അതായതു് "നാനാത്വത്തിൽ ഏകത്വം" എന്നതിനെ, അടിസ്ഥാനപ്പെടുത്തി നിർമ്മിക്കപ്പെട്ടിരിക്കണം. ഇന്നത്തെ യൂറോപ്പു് അതിൻെറ മതസ്സംബന്ധമായ നിർദ്ധനത്വത്താലും, മനസ്സംബന്ധമായ മുരിവൈല്യംകൊണ്ടും, ഈ നിയമത്തെയോ, അതിൻെറ സാരാംശത്തെയോ, അറിയുന്നതേയില്ല. രാഷ്ട്രീയകാര്യങ്ങളിലാവട്ടെ, മതകാര്യങ്ങളിലാവട്ടെ, സാമുദായികകാര്യങ്ങളിലാവട്ടെ, അഥവാ ധനസംബന്ധമായ കാര്യങ്ങളിലാവട്ടെ, ഈ തത്വജ്ഞാനം അവർക്കില്ല; അവർ ഉപയോഗിക്കുന്നില്ല. ഇങ്ങിനെ ആണു് യന്ത്രങ്ങൾ, പാശ്ചാത്യ

രാജ്യങ്ങളിൽ എവിടേയും മനുഷ്യരെ കീഴടക്കി, അവരുടെ നേരെ ഇളിച്ചു കാണിക്കുന്നത്. അവിടത്തെ "ജനാധിപത്യഭരണം" മിക്ക രാജ്യങ്ങളിലും ഒടുവിൽ, വാള് ഉയർത്തിപ്പിടിച്ചിരിക്കുന്ന സർവ്വാധികാരിത്വത്തിന് മുമ്പിൽ തല കുനിക്കുന്നു. ഇൻഡ്യയെ സർവ്വേശ്വരൻ, ഈ "ജനാധിപത്യഭരണ"ത്തിൽനിന്ന് സംരക്ഷിക്കട്ടെ! 'സ്വരാജ്യം' ഇൻഡ്യക്കു ആവശ്യമുണ്ട്; സംസ്കാരപരമായ 'സ്വരാജ്യം' ആണ് വേണ്ടത്.

1. "എന്നിൽ ഈശ്വരനുണ്ട്, ഈശ്വരൻ സർവ്വവ്യാപിയാണ്" ഈ മനഃസ്സാക്ഷിയോടുകൂടി പുരാതനകാലത്തെപ്പോലെ മനുഷ്യർ സമാധാനത്തോടുകൂടി ജീവിതം നയിക്കുവാൻ സൌകര്യം ലഭിക്കണം.

2 നവീന"പരിഷ്കാര"മായ യന്ത്രഭരണത്തിൽനിന്നും, അതിന്റെ ഫലമായി ജീവിതത്തിന്റെ ഓരോ വിഭാഗത്തിലും ഉണ്ടാകുന്ന മരണകരമായ വീഴ്ചത്തിൽനിന്നും, രക്ഷ കിട്ടണം.

3. സനാതനധർമ്മം, അഥവാ, ലോകത്തിന്റെ അത്യന്താഹീനമായ മതം, സുലഭമായി സമ്പാദിച്ചുവച്ചിരിക്കുന്ന അനശ്വരമായ ജീവിതാനന്ദസാഗരത്തിൽനിന്നും, തൃപ്തിയാവോളം ജലം പാനം ചെയ്യുവാൻ അവസരം ലഭിക്കണം.

അതുപോലെതന്നെ ഇൻഡ്യക്ക്, പരിശുദ്ധമായ രാഷ്ട്രീയ'സ്വരാജ്യ'വും ആവശ്യം തന്നെയാണ്; നാമമാത്രമായ ജനാധിപത്യഭരണം ആവശ്യമില്ല. ഈ സ്വരാജ്യം "നാനാത്വത്തിൽ ഏകത്വം" എന്ന എന്ന പ്രമാണത്തെ നല്ലവണ്ണം അറിയുന്നവരായ രാഷ്ട്രീയവിചിന്തകന്മാർ അഭിപ്രായപ്പെടുന്നവിധം രൂപീകരിക്കേണ്ടതാണ്.

ഇൻഡ്യക്ക് ധനസംബന്ധമായ 'സ്വരാജ്യ'വും ആവശ്യമുണ്ട്. യന്ത്രങ്ങളെ മനുഷ്യര് കീഴടക്കണം. അല്ലാതെ—'പരിഷ്കാര'മാകുന്ന മദ്ധ്യാഹ്നസൂര്യന്റെ, തീവ്രകിരണങ്ങളേറ്റ് പൊരിയുന്ന പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ—മനുഷ്യരെ യന്ത്രങ്ങൾക്കു കീഴടക്കുകയല്ല വേണ്ടത്.

ഇൻഡ്യക്ക് സാമുദായിക'സ്വരാജ്യ'വും ആവശ്യംതന്നെ. അവിടത്തെ സമുദായങ്ങളെ, ശാശ്വതമായ "ധർമ്മ"മാകുന്ന തറയിന്മേൽ വീണ്ടും കെട്ടി ഉയർത്തുവാൻ അവസരം വേണം. ഭാരതസന്താനങ്ങൾക്ക്, അന്തഃകരണത്തിന്റെ മൃഗഭാവത്തോട്, പൊരുതു ജയിക്കുവാൻ തക്ക ധൈര്യവും, ത്രാണിയും ഉണ്ടാകണം.

ഇൻഡ്യ ആവശ്യപ്പെടുന്ന സൎവ്വവ്യാപ്തിയോടുകൂടിയ 'സ്വരാജ്യം' അതാണ്. അതു ലഭിക്കുന്നപക്ഷം അത് ഇൻഡ്യക്കും, ലോകത്തിലെ മററു സകല രാജ്യങ്ങൾക്കും ഉപകാരപ്രദമായിരിക്കും.

മുമ്പിൽ കാണുന്ന അപകടം.

"വൈററ്ഹാളി"ൽവെച്ച് ചിലർ കള്ളകപ്പിടുന്നതുകൊണ്ട് ആ 'സ്വരാജ്യം' ലഭിക്കുന്നതാണോ? അത് ഗാന്ധിയുടെ പട്ടിണികൊണ്ട്, വാങ്ങുവാൻ സാധിക്കുമോ? ഇല്ല; ഒരു കാലത്തുമില്ല! ആ സ്വരാജ്യമാകുന്ന പൂട്ടിനെ തുറക്കുവാനുള്ള താക്കോൽ ഭാരതത്തിലെ കുന്നുകളിലും, ഭാരതീയരുടെ ജീവിതസമ്പ്രദായങ്ങളിലും മറഞ്ഞു കിടക്കുന്നു. ആ 'സ്വരാജ്യം' ഇന്ദ്രിയജയത്തിൽകൂടി, ആത്മബോധത്തെ അന്വേഷിക്കുന്ന ഏതൊരുവനും എളുപ്പത്തിൽ ലഭിക്കുന്നതാണ്. ഗാന്ധിജിയുടെ സത്യാഗ്രഹങ്ങൾക്കും, വട്ടമേശസമ്മേളനങ്ങൾക്കും, സ്വതേ ഛിന്നയായ ഒന്നിനെ ഏററവും ഛിന്നയാക്കുവാൻ മാത്രം സാധിക്കും. അവക്ക് താഴെ പറയുന്നവിധത്തിലുള്ള ഒരു 'ഉത്തരവാദിത്വഭരണ'ത്തെ, എളുപ്പത്തിൽ കടത്തെടുക്കുവാൻ സാധിക്കും.

1. ചില പ്രത്യേക ഇടപ്രഭുക്കന്മാരുടെ കരങ്ങളിൽ ചില ന്യായരഹിതമായ രാഷ്ട്രീയാവകാശങ്ങൾ അർപ്പിക്കുന്നത്; ഇത്, അവർ തമ്മിൽ അവസാനമില്ലാതെ അധികാരത്തിനുവേണ്ടി വഴക്കുണ്ടാക്കും. സൎവ്വവിധമായ കലഹവും, ബഹളവും എല്ലാം ഇതിന്റെ തടുക്കുവാൻ പാടില്ലാത്ത ഫലങ്ങളായി പരിണമിക്കും. ഒരു പക്ഷേ ഇൻഡ്യയിലും 'ജനാധിപത്യഭരണ'ത്തിനു പകരം, ഖഡ്ഗവാഹിയായ സൎവ്വാധികാരിത്വം സ്ഥാപിക്കപ്പെടും!

2. ജനങ്ങളെ സംബന്ധിച്ചിടത്തോളം പറയുന്നതായാൽ, ഈ 'ഉത്തരവാദിത്വഭരണം', എന്നും കരം വൎദ്ധിപ്പിച്ചുകൊണ്ടേ ഇരിക്കും. ഈ ഇനത്തിൽ അവരിൽനിന്നും ഈടാക്കുന്ന പണമെല്ലാം, എന്നും മാറിക്കൊണ്ടിരിക്കുന്നവരും, അത്യാഗ്രഹം ഉള്ളവരും ആയ മന്ത്രിമാൎക്കായി നല്കപ്പെടും. ഈ മന്ത്രിമാർ നാമത്തിൽ മാത്രം ജനങ്ങളുടെ ഇഷ്ടം അനുസരിക്കുന്നവരും, അവരോട് ഉത്തരം പറയേണ്ടവരും ആയിരിക്കും.

3. ഈ 'ഉത്തരവാദിത്വഭരണം', വൎഗ്ഗീയാല്പത്വത്തിനു ചില പ്രത്യേക പദവികൾ 'ഇനാം' നല്കുന്നതാണ്. സമുദായങ്ങൾ തമ്മിലുള്ള അന്യോന്യമത്സരം, അസൂയ മുതലായവ അനുനിമിഷം വൎദ്ധിക്കും; അത് ഭരണശക്തിയെ തീരെ ഇല്ലായ്മചെയ്യും.

4. ഈ 'ഉത്തരവാദിത്വഭരണം' സകല ഉൽകൃഷ്ടാദർശങ്ങളേയും നശിപ്പിക്കുവാൻ ഒരുങ്ങും. അത് മതത്തെ, ദൂരതഃപരിവർജ്ജിയ്ക്കും. അതു ധർമ്മത്തെ ശിക്ഷാർഹമാക്കിത്തീർക്കും, അഥവാ ചില സ്വാതന്ത്ര്യതല്പരശിരോമണികളുടെ വ്യാമോഹത്തിന്ന് അടിമപ്പെടുത്തും.

5. ഈ 'ഉത്തരവാദിത്വഭരണം', ചുരുക്കിപ്പറയുന്നപക്ഷം ഇൻഡ്യയെ മൂന്നാം 'കിട'യിൽ നില്ക്കുന്ന, ആത്മാവില്ലാത്ത ഒരു യൂറോപ്യൻരാജ്യമാക്കിത്തീർക്കും.

മുങ്കരുതലിന്റെ ആവശ്യകത.

ഭയജനകമായ ഈ ആപത്തിനെ നാം എങ്ങിനെയാണ് പരിഹരിക്കുകയോ, അഥവാ തടുക്കുകയോ ചെയ്യുന്നത്? ഈ ആപത്തു വരുവാനുള്ള പ്രധാനപ്പെട്ട ഏകകാരണം, ഭാരതനേതാക്കന്മാരുടെ അടിമമനഃസ്ഥിതിയാണ്. ഇത് ഒരു നൂറുകൊല്ലമായി അവരഭ്യസിക്കുന്ന നീതിശൂന്യ യന്ത്രനിർമ്മാണമാകുന്ന 'വിദ്യാഭ്യാസ'ത്തിന്റെ ഫലമാണ്. ഒരു ദിവസംകൊണ്ട് ഇതിനെ ഇല്ലാതാക്കുവാൻ സാധിക്കുന്നതല്ല. ബ്രിട്ടീഷുകാരായ രാജ്യതന്ത്രജ്ഞന്മാർ ഇൻഡ്യയുടെ തലയിൽ കെട്ടിയേല്പിക്കുവാനുദ്ദേശിക്കുന്ന രാഷ്ട്രീയഭരണയന്ത്രം തയാറായ ഉടൻ നമുക്കു താഴെ പറയുന്നവ ആവശ്യപ്പെടണം.

1. ഇടത്തരക്കാരായ 'പൌരപ്രമാണി'കളുടെ 'ദീവട്ടിക്കൊള്ള'യെ തടുക്കുവാൻ സാധാരണ ജനങ്ങൾക്കു ശക്തിയുള്ള നല്ല പുറങ്കോട്ടകൾ.

2. കാലത്തിനു തക്ക കോലം കെട്ടുന്നവരായ ഈ രാഷ്ട്രീയാധികൃതന്മാരുടെ ക്രൂരതയിൽനിന്നും, അവരവരുടെ മതത്തേയും സംസ്കാരത്തേയും സംരക്ഷിക്കുന്ന ഓരോ സമുദായക്കാർക്കും ഉള്ള നിയമസ്ഥാപിതമായ അവകാശം.

3. രാജ്യഭരണമാകുന്ന ഈ വാഹനത്തെ, 'ഡ്രൈവർ'മാർ അശ്രദ്ധയോടുകൂടി അതിവേഗം ഓടിച്ചു കൊണ്ടുപോകാതിരിക്കുവാൻ ആവശ്യമുള്ള 'ബ്രേക്ക്'കൾ.

ഇതിനുവേണ്ടിത്തന്നെ ആണ് അനേകകോടി ഹിന്ദുക്കളായ ഭാരതീയരുടെ പ്രതിനിധിസ്ഥാനമുള്ള "സമസ്തഭാരതവർണ്ണാശ്രമസ്വരാജ്യസംഘം" താഴെ പറയുന്നവ ആവശ്യപ്പെട്ടിരിക്കുന്നത്.

1. ഗൌരവമുള്ള പ്രവൃത്തികളിലെല്ലാം ഉത്തരവാദത്തിന്റെ അടിസ്ഥാനം, ഓരോ ഗ്രാമത്തിലുമുള്ള ഭരണസ്വാതന്ത്ര്യത്തിനെ അനുസരിച്ചു ഉണ്ടാക്കപ്പെട്ടിരിക്കണം.

2. ഏതൊരു സമുദായത്തിന്റെയും, മതത്തേയോ, മതവിശ്വാസത്തേയോ, ആചാരത്തേയോ, അനുഷ്ഠാനത്തേയോ ബാധിക്കുന്ന യാതൊരു നിയമവും നിർമ്മിക്കുവാൻ അധികൃതന്മാർ ഒരുമ്പെടുന്നതല്ലെന്നു പ്രത്യേകം വ്യവസ്ഥ ചെയ്തിരിക്കണം.

3. ഒരു സഭ ഭൂരിപക്ഷാഭിപ്രായം അനുസരിച്ചു പൊടുന്നനവെ ഉണ്ടാക്കുവാൻ ഇടയുള്ള ദോഷകരമായ ഭരണനിയമങ്ങളെ തടുക്കുവാൻ ശക്തിയുള്ളതായി ഓരോപ്രദേശത്തും ഓരോ രണ്ടാമത്തെ സഭ ഉണ്ടായിരിക്കേണ്ടതാണ്. ഇടത്തരക്കാരായ നമ്മുടെ ഇന്നത്തെ രാജ്യതന്ത്രജ്ഞന്മാർ പ്രകൃത്യാതന്നെ ഈ മുകരുതലുകൾ ഒന്നുംവേണ്ട എന്നു വിചാരിക്കുന്നവരാണ്; അല്ല അവർ അതിനെ പ്രതിഷേധിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ആദായമുള്ള ജനാധിപത്യഭരണസംബന്ധമായ പരീക്ഷാപദങ്ങൾകൊണ്ട്, നമ്മുടെ ഈ നേതാക്കന്മാർക്കെല്ലാം തലക്ക് 'കൊള്ള്'കൊണ്ടിരിക്കുകയാണ്. അവരെമാത്രം തൃപ്തിപ്പെടുത്തുവാൻ, ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ ഒരുമ്പെടുമോ? അത്രമാത്രമാണോ അവരുടെ കർത്തവ്യം? പുരാതനമായ ഈ രാജ്യത്തിലെ മിക്ക ജനങ്ങളോടും അവർക്കു യാതൊരു ഉത്തരവാദിത്വവും ഇല്ല എന്നു വരുമോ?

ദി ഇൻഡ്യൻമിറർ.

---

## നിയമത്താൽസ്ഥാപിച്ച മതസമഭാവം ആവശ്യമുണ്ട്.

(എം. കെ. ആചാര്യ)

---

രാഷ്ട്രീയ 'സ്വരാജ്യ'ത്തിനുള്ള മുറവിളി.

പൂർണ്ണമായ പ്രാദേശികഭരണസ്വാതന്ത്ര്യം, ഉത്തരവാദിത്വമുള്ള സംയുക്തഭരണം, ഇവയെല്ലാം ഭാരതീയർ ഉറച്ചു കഴിഞ്ഞിരിക്കുന്നു. ആവശ്യമുള്ള മറ്റു ചെറിയ പ്രത്യേക നിയോഗങ്ങളെല്ലാം തീർച്ചപ്പെടുത്തിയ ഉടൻ ഈ ഭരണരീതി നടപ്പിൽ വരുന്നതാണ്. വിശപ്പുകൊണ്ടു വലയുന്ന എത്ര കോടി ഭാരതീയർക്കാണ് ഇതു മുമ്പിലത്തേതിൽ ആദായമായി, ഭക്ഷണപദാർത്ഥം നല്കുന്നതെന്നു നമുക്കു യഥാകാലം കാണാം. എന്നാൽ ഒരു കാര്യം തീർച്ചയാവാൻ എല്ലാ മാർഗ്ഗവും കാണു

ന്നുണ്ട്. ആത്മാഭിമാനമില്ലാത്ത ഗാന്ധിപക്ഷക്കാരും, സ്ഥൂലസമുദായനവീകരണക്കാരും, അടുത്ത ഭാവിയിൽ ഭാരതത്തിലെ രാഷ്ട്രീയനേതാക്കന്മാരായിത്തീരും. മതവിശ്വാസമുള്ള ഹിന്ദുക്കൾക്ക് ഇതിൽ സന്തോഷിക്കുവാൻ ഹേതുവുണ്ടോ?

ഗാന്ധിമതംകൊണ്ടുള്ള അപകടം.

നാസിക്കിലും, മലബാറിൽ ഗുരുവായൂരിലും "ക്ഷേത്രസത്യാഗ്രഹം" ഇതാ വന്നു ചാടിയിരിക്കുന്നു. എന്തു് ആവശ്യത്തിന്? ഞാനും "അസ്പൃശ്യത"യെ മാററിക്കളയുവാൻ ചെയ്യുന്ന ശ്രമത്തിൽ ബലമായി സഹായിക്കുവാൻ ഒരുക്കംതന്നെ; എന്നാൽ അതു ധർമ്മാനുസരണമായ മാർഗ്ഗത്തിൽക്കൂടിയായിരിക്കണം. ഗോവധം ചെയ്യുന്നവരേയും, മദ്യമുണ്ടാക്കുന്നവരേയും, മററു സകല 'അസ്പൃശ്യ'രേയും പാപകരമായ അവരുടെ തൊഴിലുകളെ ഉപേക്ഷിക്കുവാനുപദേശിക്കുക; അതിന് അവരെ സഹായിക്കുക; തന്നെത്താൻ പരിശുദ്ധന്മാരാകുവാൻ അവരെ സഹായിക്കുക; ദൈവഭക്തിയാകുന്ന മാർഗ്ഗത്തിൽക്കൂടെ അവരെ നടത്തുക. ഇതാണു ജ്ഞാനികൾ, വിശേഷിച്ചു ദക്ഷിണ ഇൻഡ്യയിലെ ജ്ഞാനികൾ, ഉപദേശിച്ചിരിക്കുന്ന മാർഗ്ഗം. അപ്രകാരമുള്ള ദൈവസ്നേഹികൾ ക്ഷേത്രപ്രവേശനത്തിന്നായി പോരാടുന്നതല്ല. ഗുരുവായൂർ ക്ഷേത്രപ്രവേശനസത്യാഗ്രഹക്കമ്മററിയുടെ സിക്രട്ടറി എനിക്ക് ഇപ്രകാരം എഴുതിയിരിക്കുന്നു. "ഈ സത്യാഗ്രഹത്തിന്റെ പരമോദ്ദേശം അയിത്തോച്ചാടനമല്ല. എന്നാൽ അസ്പൃശ്യരെന്നു വിളിക്കപ്പെടുന്നവർക്കു ക്ഷേത്രാരാധനാവകാശം ലഭിക്കുവാനാത്രെ." വാസ്തവത്തിൽ സവർണ്ണഹിന്ദുക്കളാണു പാപികൾ എന്നാണു ഗാന്ധിപക്ഷക്കാരുടെ പക്ഷം. അവർ സ്വമതത്തിൽപെട്ട ലക്ഷോപലക്ഷം ജനങ്ങളെ 'അസ്പൃശ്യ'രെന്നു കരുതി അന്യായമായി നക്ക പതിക്കുകയും, ഞെരുക്കുകയും ചെയ്തുവരുന്നു. ഈ ചരിത്രം എവിടെനിന്നു കിട്ടി? കൊള്ളാം, സത്യാഗ്രഹികൾക്കു ചരിത്രം ആവശ്യമില്ല! അവർക്കു സമസ്തസമത്വം മാത്രം ആണു വേണ്ടതു്! അതിനുവേണ്ടി ഇന്നു സവർണ്ണഹിന്ദുക്കൾ പശ്ചാത്തപിക്കുകയും തന്നെത്താൻ ശുദ്ധമാകുകയും വേണം; അല്ല, തന്നെത്തന്നെ ശുദ്ധമാക്കുകയും വേണം. എന്തെന്നാൽ അവർ അശുദ്ധന്മാരായിരുന്നു, ഇപ്പോഴും ആണ്. അതിനുള്ള കാരണം എന്തു്? അതു മറെറാന്നുമല്ല. അവർ ഗോവധം ചെയ്യുന്നവരേയും, മദ്യനിർമ്മാണം തൊഴിലായി സ്വീകരിച്ചിരിക്കുന്നവരേയും, അതുപോലെ ജന്മംകൊണ്ടും പ്രവൃത്തികൊണ്ടും നീചന്മാരായവരേയും അശുദ്ധക്കാരായും, അസ്പൃ

ശ്യരായും കണക്കാക്കി. ഇപ്പോഴത്തെ ക്ഷേത്രസത്യാഗ്രഹം സവർണ്ണരെ പരിശുദ്ധന്മാരാക്കുവാനാണ്! ഈ ഗാന്ധിപക്ഷക്കാരും, മതവിശ്വാസമില്ലാത്ത നവീകരണക്കാരുമാണ് അടുത്ത ഭാവിയിൽ നമ്മുടെ ഭരണകർത്താക്കന്മാരായിത്തീരുന്നത്. "ശാരദാ ആക്ട്"പോലെയുള്ള അനേക നിയമങ്ങൾ അവർ നമുക്ക് ദാനം തരും. ജാതിവ്യത്യാസം ശിക്ഷാർഹമാക്കിത്തീർക്കും. ഗോഘാതകന്മാരുപോലുമടങ്ങിയ എല്ലാ ഹിന്ദുക്കൾക്കും ക്ഷേത്രാരാധനാനുവാദം കൊടുക്കും. മതവിശ്വാസികളായ സനാതനികൾ ഈ ആപത്തുകളിൽനിന്ന് അവരുടെ ധർമ്മത്തെ എങ്ങിനെ രക്ഷിക്കുവാൻ ഉദ്ദേശിക്കുന്നു? അഥവാ അവർ തങ്ങളുടെ കഠിനമായ ഹിന്ദുമതത്തെ പരിത്യജിച്ച്, ഇന്നത്തെ ആദായത്തിൽ ലഭിക്കുന്ന പരിശചിഹ്നം സ്വീകരിപ്പാൻ തയാറാണോ?

നമ്മുടെ കർത്തവ്യം.

എന്തിന്? മതവിശ്വാസികളായ എന്റെ സഹോദരന്മാരോട് ഉണർന്ന് നമ്മുടെ ധർമ്മാദർശങ്ങളിലും, സ്ഥാപനങ്ങളിലും ഇവർ അന്യായമായി വരുത്തുവാൻ പോകുന്ന കയ്യേറ്റത്തെ എതിർക്കുവാൻ എനിക്ക് അപേക്ഷിച്ചുകൂടേ? രാജ്യതന്ത്രം, പാശ്ചാത്യരാജ്യങ്ങളിലെ മതജീവൻ ഒട്ടു മിക്കവാറും നശിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. അതിപ്പോൾ ഭാരതത്തിലെ മതത്തെയും സംഹരിക്കുവാൻ തുടങ്ങിയിരിക്കുന്നു. നാം ആ നാശത്തിനു സഹായിക്കാമോ? മഹമ്മദീയരായ നമ്മുടെ രാജ്യക്കാർ, അവരുടെ മതത്തെയും സംസ്കാരത്തെയും സൂക്ഷിക്കുവാൻ വേണ്ടിടത്തോളം മുകതതല്ലു ചെയ്തിരിക്കുന്നു; ചെയ്യുവാൻ യത്നിക്കുന്നു. 'ധർമ്മ'ത്തെ അനുസരിച്ചു ജീവിക്കുന്ന ഹിന്ദുക്കൾ, സംഖ്യകൊണ്ട് ഒരു വലിയ ഭൂരിപക്ഷമുള്ള അവർ, തന്നത്താൻ സംഘടിപ്പിക്കുകയും, ആയോധനത്തിന്നൊരുമ്പെടുകയും ചെയ്യണം. മതവിശ്വാസമില്ലാത്ത ഈ സമുദായനവീകരണക്കാരും, മി. ഗാന്ധിയുടെ സ്കൂളിൽ അഭ്യസിച്ച സ്വാതന്ത്ര്യാധിപത്യവാദികളും പിൻവാങ്ങുമോ എന്നു നോക്കാം. നമ്മുടെ വിശുദ്ധമായ ധർമ്മത്തെ ബലികൊടുത്ത് ആദായത്തിൽ ലഭിക്കുന്ന ഒരു 'സ്വരാജ്യം' നമുക്കാവശ്യമില്ലതന്നെ. സമുദായത്തെയും മതത്തെയും സംബന്ധിക്കുന്ന യാതൊരു നവീകരണവും നമുക്കാവശ്യമില്ലെന്നു ഞാൻ ഒരിക്കലും പറയുന്നില്ല. എന്നാൽ നവീകരണം പ്രചരണവേലയാലും, നിർബ്ബന്ധപൂർവ്വമുള്ള പ്രസ്താവനയാലും വരുത്തേണ്ടതാണ്. അതു സർക്കാരിന്റെ പ്രവേശനം മൂലവും, നിയമങ്ങൾ മൂലവും ചെയ്യാവുന്നതല്ല. അതിനാൽ മതവിശ്വാസികളായ എന്റെ സമസ്കാരത

ഹിന്ദുസഹോദരന്മാരോടും ഉള്ള പ്രാൎത്ഥന ഇതാണ്. സൎക്കാരിനെ സംബന്ധിച്ചിടത്തോളം മതകാൎയ്യങ്ങളിൽ നിഷ്പക്ഷത്വം വേണം. അതു ഗവൎമ്മെന്റിനും, രാഷ്ട്രീയവിചിന്തകന്മാൎക്കും അവഗണിക്കുവാൻ പാടില്ലാത്തവിധം അത്ര ശക്തിയോടു കൂടിയിരിക്കണം. അടുത്തുണ്ടാകുവാൻ പോകുന്ന ഭരണനവീകരണത്തിൽ ഇപ്രകാരം ഒരു പ്രത്യേക നിയമവുംകൂടി അനുവദിച്ചുകിട്ടുവാൻ ആവശ്യപ്പെടണം. തദ്വാരാ സകല വൎഗ്ഗക്കാൎക്കും മതസ്വാതന്ത്ര്യമുണ്ടായിരിക്കണം. കൂടാതെ ഗവൎമ്മെന്റോ, ഉദ്യോഗസ്ഥന്മാരോ, അഥവാ നിയമനിൎമ്മാണസഭകളോ, ഒരു സമുദായമോ, അഥവാ ഉപസമുദായമോ, തങ്ങളുടെ മതജീവിതത്തിനെയോ, ആചാരത്തെയോ, സ്ഥാപനങ്ങളെയോ, ഒരു ഗണ്യമായ രീതിയിൽ ബാധിക്കുന്നതോ, ബാധിക്കുവാൻ ഇടയുള്ളതോ ആയി വിശ്വസിക്കുന്ന യാതൊരു കാൎയ്യത്തിലും പ്രവേശിക്കാവുന്നതല്ല. അപ്രകാരമുള്ള ഒരു മുങ്കരുതലില്ലാതെ നാം പ്രാദേശികഭരണസ്വാതന്ത്ര്യത്തെയോ, അഥവാ ഉത്തരവാദിത്വഭരണത്തെയോ സ്വീകരിക്കുന്നപക്ഷം, അതു നമ്മുടെ മതത്തെ ഐഹികരാജ്യതന്ത്രത്തിന്നായി ബലി നല്കുകയായിരിക്കും. എന്റെ ഹിന്ദുസഹോദരന്മാർ അപ്രകാരമുള്ള ഒരു ബലി നല്കുവാൻ ഒരുമ്പെടുമോ?

ദി ഇന്ത്യൻ മിറർ.

---

## ഒരു പരസ്യകത്ത്

മി. എം. കെ. ഗാന്ധി അവൎകൾക്ക്, യർവാഡാ ജെയിൽ, പൂന.

സർ,

1932 ഡിസംബർ 4-ാംനു-ലെ നിഖിലഭാരതവൎണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ ഒരു യോഗത്തിൽവെച്ച്, ഞങ്ങൾ നിങ്ങൾക്കു താഴെ പറയുന്ന വിധം എഴുതിയയക്കണമെന്നു തീരുമാനിച്ചിരിക്കുന്നു:—

1933 ജനുവരി ഒന്നാം തിയ്യതിക്കകം, ഗുരുവായൂർ ക്ഷേത്രകവാടങ്ങൾ അധഃകൃതൎക്കായി തുറന്നു കൊടുക്കാത്ത പക്ഷം, നിങ്ങൾ മരണംവരെ മിസ്റ്റർ കേളപ്പനുമൊരുമിച്ചു നിരാഹാരവ്രതം അനുഷ്ഠിക്കുവാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നതായി, പൊതുജനങ്ങളെ അറിയിച്ചുവല്ലോ. നിങ്ങളുടെ വ്രതം, നിങ്ങളുടെ അനുഗാമികളെ പ്രവൃത്തി ആരംഭിക്കുവാൻ പ്രേരിപ്പിക്കുന്നതിനാണെന്ന്, നിങ്ങൾ പറയുന്നു;

എന്നാൽ അവർ എന്തുചെയ്യണമെന്നാണ് നിങ്ങളുടെ അഭിപ്രായമെന്ന് ഞങ്ങൾക്കു മനസ്സിലാകുന്നില്ല. സനാതനികൾ, അവരുടെ ക്ഷേത്രങ്ങളിൽ അവർണ്ണർ കടന്ന് അശുദ്ധമാകാതിരിക്കുവാൻ ചെയ്യുന്ന ശ്രമത്തെ, ബലം പരീക്ഷിച്ച് എതിർക്കുവാനായിരിക്കുമോ? ശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്നവണ്ണമുള്ള തങ്ങളുടെ നടപടി ക്രമത്തെ മാററുവാൻ സനാതനികളെ പ്രത്യേകം നിർബ്ബന്ധിക്കുവാനുള്ള ഒരു ഉപായവഴിയാണ്, നിങ്ങളുടെ മരണപൎയ്യന്തം നിരാഹാരവ്രതമെടുക്കുക എന്ന നിശ്ചയവും, എന്നുള്ള കാൎയ്യം സ്പഷ്ടമാണ്. സ്വരാജ്യം നേടാമെന്ന നിങ്ങളുടെ വാഗ്ദത്തം മൂലം, നിങ്ങൾ എല്ലാവരുടേയും വിചാരത്തെ വശീകരിച്ചിരിക്കുന്നതിനാൽ, നിങ്ങൾ അവരുടെ മനസ്സിൽ ഒരു വലിയ ശക്തി നേടിയിരിക്കുന്നു. മരണപൎയ്യന്തം നിരാഹാരവ്രതമെടുക്കുമെന്ന നിങ്ങളുടെ പ്രതിജ്ഞ, ആശക്തികൊണ്ട് നിങ്ങൾ ന്യായരഹിതമായ തരം അധൎമ്മവാദം കാണിക്കുകയാണെന്ന്, നിങ്ങളോടു തുറന്നു പറയുവാൻ ഞങ്ങളെ അനുവദിക്കണം.

അവർണ്ണരുടെ ക്ഷേത്രപ്രവേശനവാദം ഒരു മതവിഷയമാണ്. നിങ്ങൾ ശാസ്ത്രങ്ങൾ പഠിച്ചിട്ടില്ലെന്ന് ഒന്നിലധികം പ്രാവശ്യം തന്നത്താൻ സമ്മതിച്ചിട്ടുള്ളതിനാൽ, ഹിന്ദുമതസംബന്ധമായ വിഷയങ്ങളിൽ നിങ്ങൾ പ്രവേശിക്കേണ്ടിയില്ലായിരുന്നു, എന്നു പറയുവാൻ ഞങ്ങൾക്ക് അനുവാദം തരണം.

എങ്ങിനെയായാലും നിങ്ങൾ കാൎയ്യം തീരുമാനിച്ചു കഴിഞ്ഞു. ഞങ്ങൾ പ്രതിനിധീകരിക്കുന്ന സ്ഥാപനം, ഏററവും പുരാതനമായ കാലത്തു യോഗികളാൽ നിശ്ചയിക്കപ്പെട്ട വൎണ്ണാശ്രമധൎമ്മത്തെ ആചരിച്ചു വരുന്നു. മതാചാരങ്ങളിലും ,നിയമങ്ങളിലും നിങ്ങളുടെ ഉപദേശങ്ങൾ സ്വീകരിപ്പാൻ ഞങ്ങൾ സന്നദ്ധരല്ല. നിങ്ങൾ നിങ്ങളുടെ ജീവിതത്തിലെ ഏററവും നല്ല ഒരംശം, ഭാരതത്തിനു പുറമെ ക്രിസ്തുമതപ്രസംഗികന്മാരുമൊരുമിച്ചു കഴിച്ചു കൂട്ടി. നിങ്ങൾ ഇതുവരെ ശാസ്ത്രാനുസരണം, അസ്പൃശ്യതക്കും, അവൎണ്ണക്ഷേത്രവിരോധത്തിനും യാതൊരു പ്രമാണവുമില്ലെന്ന് പ്രസംഗിച്ചുകൊണ്ടിരിക്കുന്നുണ്ടല്ലോ. എന്നാൽ ഈ കാൎയ്യത്തിൽ പരമാൎത്ഥം എന്തെന്നറിയുവാൻ ശ്രമിക്കേണ്ടതു് അത്യാവശ്യമാണ്. നിങ്ങളുടെ ധാരണ, പരമാൎത്ഥമല്ലെന്ന് ഞങ്ങൾ പരിപൂൎണ്ണമായി വിശ്വസിക്കുന്നതിനാൽ, ഈ വിഷയത്തെപ്പററി ഞങ്ങളുടെ പണ്ഡിതന്മാരുമായി ഒരു ശരിയായ വാദപ്രതിവാദം നടത്തിയാൽകൊള്ളാം. അവർ നിങ്ങൾക്ക് വേണ്ട പ്രമാണങ്ങൾ നല്കുകയും,

അവർ ആചരിക്കുന്നതു ശാസ്ത്രവിധികൾ അനുസരിച്ചാണെന്നു് തെളിയിക്കുകയും എളുപ്പത്തിൽ ചെയ്യും.

അപ്രകാരം ഒരു ശരിയായ വാദപ്രതിവാദം നടത്തി സനാതനികളെ നിങ്ങളുടെ ആദർശശുദ്ധി അറിയിക്കുന്നതിനുമുമ്പു്, നിങ്ങളുടെ ആദർശം ശാസ്ത്രവിധിക്കു വിരോധമായിട്ടുള്ള ഒന്നല്ലെന്നു തെളിയിക്കുന്നതിനുമുമ്പു്, ഇപ്രകാരം 1932 ജനവരി 1-ാംനു-ക്കകം ഗുരുവായൂർ ക്ഷേത്രവാതിലുകൾ അധഃകൃതന്മാർക്കായി തുറന്നു കൊടുക്കാത്ത പക്ഷം, മരണപര്യന്തം നിങ്ങൾ നിരാഹാരവ്രതമെടുക്കുമെന്നു പ്രതിജ്ഞ ചെയ്തതു് കയ്യാൽകവ്വുതരം തന്നെ.

ഹിന്ദുമതത്തിലെ അയിത്തോച്ചാടനം സംബന്ധിച്ച നിങ്ങളുടെ ആദർശങ്ങളിൽ നിന്നു് നിങ്ങൾ ഇന്നു്, അവർണ്ണരുടെ ക്ഷേത്രപ്രവേശന കാര്യത്തിലേക്കു കാലെടുത്തു വെച്ചിരിക്കുന്നു. ആ വക ആദർശങ്ങളെ നിങ്ങൾ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാനും, ഭഗീരഥപ്രയത്നം തുടങ്ങിയിരിക്കുന്നു. തന്മൂലം ഇനി നിങ്ങൾ മിശ്രഭോജനത്തിന്നും, മിശ്രവിവാഹത്തിന്നും, ഉടൻ തന്നെയോ അഥവാ സ്വല്പകാലം കഴിഞ്ഞോ, ശ്രമിക്കുമെന്നുള്ളതു തീർച്ചയാണു്. അതിന്റെ താല്പര്യം, നിങ്ങൾ ഹിന്ദുമതത്തിന്റെ ഏററവും വലിയ ഒരു പുറങ്കോട്ടയേയും, നിനയാതെ വിദേശങ്ങളിലെല്ലാം സുപ്രസിദ്ധി നേടിയിരിക്കുന്ന ഹിന്ദുസംസ്കാരത്തേയും, പാടെ അടിച്ചുടക്കുവാൻ ബദ്ധകങ്കണനായി പുറപ്പെട്ടിരിക്കുന്നു എന്നാണു്. ഈ നിലയെ ഞങ്ങൾക്കു ക്ഷമയോടെ വിചാരിക്കുവാൻ സാധിക്കുന്നതല്ല.

സനാതനികൾ ഈ വിഷയത്തെപ്പററി ഒരു വാദപ്രതിവാദം നടത്തുവാൻ ഒരുക്കമാണെങ്കിൽ, നിങ്ങൾ അവരെ ക്ഷണിക്കുവാൻ തയാറായിരിക്കുമെന്നു, നിങ്ങൾ ഒരു പ്രസ്താവനയിൽ പറയുകയുണ്ടായി.

നിങ്ങളുടെ നിശ്ചയത്തെ നിങ്ങൾ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിന്നുമുമ്പു്, ക്ഷേത്രപ്രവേശനവിഷയത്തെ സംബന്ധിച്ചുള്ള എല്ലാ രൂപത്തിലും—ശാസ്ത്രാനുസരണവും, ന്യായാനുസരണവും മററുമായ—ഒരു വിചിന്തനം ചെയ്യാനുള്ള അവസരം ഉണ്ടാക്കുന്നതു ശരിയായിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ആ വിഷയത്തെപ്പററി നിങ്ങൾ ന്യായാനുസരണരൂപത്തിൽ ഒരു വിചിന്തനം ചെയ്യാൻ തുടങ്ങിയെന്നു ഞങ്ങൾ അറിയുന്നു. അപ്രകാരം ശാസ്ത്രാനുസരണവും ഒരു പര്യാലോചനചെയ്യാൻ നിങ്ങൾ ഒരുക്കമുണ്ടെങ്കിൽ, നിങ്ങളും, ശാസ്ത്രങ്ങൾ അതിനെ വിരോധിച്ചിട്ടില്ലെന്നു നിങ്ങളെ ഉപദേശിച്ച മററു പണ്ഡിത

ന്മാരും ഒരു ഭാഗമായും, ഞങ്ങളുടെ പണ്ഡിതന്മാർ മറ്റൊരു ഭാഗമായും അതിനെപ്പററി ശരിയായ ഒരു വാദപ്രതിവാദം നടത്താം. സഫലമാകുന്നതിന്നും പൊതുജനങ്ങൾക്ക് എന്തെങ്കിലും ഒരു സാദ്ധ്യമുണ്ടാകുന്നതിന്നുമായി, ഈ വാദപ്രതിവാദം ഒരു ശരിയായ രീതിയിൽ സ്വതന്ത്രന്മാരായ മഹാന്മാരുടെ സമക്ഷത്തിൽവച്ച് എഴുത്തുമൂലം നടത്തപ്പെടേണ്ടതത്രേ. ഈ മഹാന്മാർ ഏതു മതാനുയായികളാവുന്നതിന്നും വിരോധമില്ല. അവരെ ഇരുകൂട്ടരും തിരഞ്ഞെടുക്കേണ്ടതാണ്.

മതസംബന്ധമായ കാര്യങ്ങളിൽ സാധാരണ പൊതുജനങ്ങളുമായുള്ള നിങ്ങളുടെ പര്യാലോചന ഞങ്ങൾക്കു സ്വീകരിക്കാവുന്ന ഒന്നല്ല.

നിങ്ങൾ വാസ്തവമായും ഹാർദ്ദമായും അപ്രകാരം ഒരു വാദപ്രതിദം നടത്തുവാൻ ഇച്ഛിക്കുന്നുണ്ടെങ്കിൽ, ദയവായി ഞങ്ങൾക്ക് ഒരു മറുവടി തരണം.

എന്ന് വിധേയർ,

പണ്ഡിതർ ദേവനായകാചാരിജി, (ഒപ്പ്)

ജനറൽ സിക്രട്ടറി, നിഖിലഭാരതവർണ്ണാശ്രമസ്വരാജ്യസംഘം.

ഹരിലാൽ ഡി. നാനാവതി, (ഒപ്പ്)

സിക്രട്ടറി, നിഖിലഭാരതവർണ്ണാശ്രമസ്വരാജ്യസംഘം.

ദി ഇൻഡ്യൻ മിറർ.

# ഗാന്ധിജി അന്നും ഇന്നും.

(ജി. വി. ലക്ഷ്മണശാസ്ത്രി, സിക്രട്ടറി, തഞ്ചാവൂർ പ്രാദേശികഹിന്ദുകമ്മറ്റി.)

ഗാന്ധിജിയുടെ എഴുത്തുകളിൽനിന്നു താഴെ ഉദ്ധരിച്ചിരിക്കുന്ന ഭാഗങ്ങൾ വർണ്ണാശ്രമത്തെ സംബന്ധിച്ചിടത്തോളം ഗാന്ധിജിക്കുണ്ടായിരിക്കുന്ന അഭിപ്രായവ്യത്യാസങ്ങളെ വേണ്ടവിധം ഉദാഹരിക്കുന്നുണ്ട്.

### 1925.

'യുവഭാരതം' ('Young India') 'വാള്യം' 2, വശം 1040, 1041, 1042-ൽ കാണുന്ന താഴെ പറയുന്ന പ്രസ്താവന, വർണ്ണാശ്രമധർമ്മത്തെപ്പറ്റി ഗാന്ധിജിയും, ഡാക്ടർ അംബേദ്കറും ആയിട്ടുണ്ടായ വിവാദത്തെ വായിച്ചിട്ടുള്ളവർക്ക് വളരെ രസാവഹമായി തോന്നുവാൻ ഇടയുണ്ട്. ഒരു ലേഖകനോട് 1925-ൽ ഗാന്ധിജി പറയുന്നത് ഇങ്ങിനെയാണ്:— "ജന്മത്തെ അടിസ്ഥാനമാക്കി പ്രവൃത്തിയെ സുഖപ്രദമായി വിഭജിച്ചിട്ടുള്ള ഒന്നാണ് വർണ്ണാശ്രമമെന്നു എനിക്കു പൂർണ്ണബോദ്ധ്യമുണ്ട്............ഒരു ശൂദ്രന് ഒരു വൈശ്യൻ ആയി തീരുവാൻ സാധിക്കും. എന്നാൽ ഒരു വൈശ്യന്റെ പ്രവൃത്തികളെല്ലാം ചെയ്യാൻ അവന് ഒരു വൈശ്യന്റെ 'ചുട്ടി കുത്തി'യിരിക്കേണ്ട ആവശ്യമില്ല. ഒരു ബ്രാഹ്മണന്റെ കർത്തവ്യങ്ങളെല്ലാം അനുഷ്ഠിക്കുന്ന ഒരുവൻ, പുനർജ്ജന്മത്തിൽ അടുത്ത ജന്മം ഒരു ബ്രാഹ്മണനായി തീരുന്നു. എന്നാൽ

### 1933

1933 ഫെബ്രുവരി 15-ാംനു-ലെ 'ഹിന്ദു'വിൽ 11-ാം വശത്തു, മി. ഗാന്ധിയുടെ ഡാക്ടർ അംബേദ്കർക്കുള്ള മറുപടിയിൽ, താഴെ പറയുന്ന പ്രസ്താവന കാണുന്നുണ്ട്. "ഞാൻ അതിനെ (ഹിന്ദുമതത്തെ) അറിയുന്നതും, വ്യാഖ്യാനിക്കുന്നതുമായ നിലയിൽ, അത് എനിക്കു ഇഹത്തിലും പരത്തിലും ആവശ്യമുള്ള ആശ്വാസം നല്കുന്നുണ്ട്. ജീവിതത്തിലെ അനേകം പ്രഹേളികയുടെ വ്യാഖ്യാനം അതിൽനിന്നും എനിക്കു ലഭിക്കുന്നുണ്ട്. എന്നാൽ ഇന്നു മനസ്സിലാക്കിയിരിക്കുന്നവിധമുള്ള അസ്പൃശ്യത എന്ന ഒരു വലിയ കളങ്കം അതിനുണ്ട്. ഇതിനെ ആ മതം അനുസരിച്ചും വരുന്നു. അതു ഒരു മനുഷ്യനും മറ്റൊരു മനുഷ്യനും തമ്മിൽ അജഗജാന്തരമുള്ളതായി വിശ്വസിക്കുന്നു. ഒരുവൻ ഏണിയുടെ ഏറ്റവും മുകളിലത്തെ പടിയിലും, മറ്റൊരുവൻ ഏറ്റവും താണ പടിയിലും മാത്രം നില്പാൻ അർഹനാണ്; അല്ല നിർബന്ധിതനാണ്.

ഒരു വർണ്ണത്തിൽനിന്നു മറെറാരു വർണ്ണത്തിലേയ്ക്കു് ഈ ജന്മംതന്നെ 'ഭാഷാന്തരം' ചെയ്യുക എന്നുള്ളതു് നിശ്ചയമായും വളരെ വലുതായ വഞ്ചനയിൽ അവസാനിക്കാതിരിക്കുന്നതല്ല. ഇതിന്റെ ഫലം വർണ്ണം തീരെ നശിക്കുമെന്നുള്ളതാണു്. അതിന്റെ നാശത്തെ നീതീകരിക്കുവാൻ ഞാൻ യാതൊരു കാരണവും കാണുന്നില്ല. അതു് സംസാരസംബന്ധമായ അത്യാഗ്രഹത്തിനു് ഒരു പ്രതിബന്ധമാണെന്നു വരാം. മതസംബന്ധമായ ഉദ്ദേശത്തോടുകൂടി നിർമ്മിക്കപ്പെട്ടിരിക്കുന്ന ഒരു സ്ഥാപനത്തെ സംബന്ധിക്കുന്ന കാര്യങ്ങളിൽ ഒരു തീർപ്പുണ്ടാക്കുവാൻ, സംസാരസംബന്ധമായ ഉദ്ദേശങ്ങളെ സ്വീകരിക്കാവുന്നതല്ല എന്നു ഞാൻ അഭിപ്രായപ്പെടുന്നതിനെ ക്ഷമിക്കണം. പലപ്പോഴും ആളുകൾ വർണ്ണാശ്രമവും, അസ്പൃശ്യതയും ഒന്നാണെന്നു ധരിക്കുന്നു. അതിനാൽ രണ്ടാമത്തേതിനെ നശിപ്പിക്കുവാൻ ശ്രമിക്കുന്നതുപോലെതന്നെ അവർ ആദ്യത്തേതിനേയും നശിപ്പിക്കുവാൻ ഒരുമ്പെടുന്നു. അതിനാൽ അസ്പൃശ്യതയെ സംബന്ധിക്കുന്ന നവീകരണം ഉണ്ടാക്കുവാൻ താമസം നേരിടുന്നു. വർഗ്ഗലക്ഷണം കുറച്ചു കൊല്ലങ്ങൾകൊണ്ടോ, അഥവാ ചില തലമുറകൾകൊണ്ടുതന്നെയോ ഭേദപ്പെടുന്ന ഒന്നല്ല; ഒരു ബ്രാഹ്മണനും ഒരു പറയനും തമ്മിൽ മുഖ്യമായ ചില വ്യത്യാസങ്ങളെല്ലാമുണ്ടു്. അതുപോലെതന്നെ ഈ നാലു വർഗ്ഗക്കാരും ത

ഈ വലിയ ഉൽകൃഷ്ടതയും, ഈ വലിയ ഹീനതാപവും, രണ്ടും പിതാവിനാൽ പുത്രനു് നല്കപ്പെടുന്നതായി, എന്നും നിലനില്ക്കുന്നതാണെന്നുള്ളതു് ഈ മതനിശ്ചയമാണെങ്കിൽ — അതിൽനിന്നും സ്വല്പംപോലും ഒരു വ്യതിചലനം അനുവദിക്കപ്പെട്ടിട്ടില്ലെങ്കിൽ —ഞാൻ ഡാക്ടർ അംബേത്കറെപ്പോലെതന്നെ ഈ മതാനുയായി ആയിരിപ്പാൻ ഉദ്ദേശിക്കുന്നില്ല.... ...അസ്പൃശ്യതയോടുള്ള എന്റെ യുദ്ധം നിശ്ചയമായും ഭയങ്കരമായ ഈ പ്രമാണത്തോടാണു്. എന്നാൽ ഡാക്ടർ അംബേത്കർ വർണ്ണാശ്രമത്തിനോടുതന്നെ യുദ്ധം ചെയ്വാൻ ആവശ്യപ്പെടുമ്പോൾ എനിക്കു് അദ്ദേഹത്തിന്റെ കൂടാരത്തിൽ നില്ക്കുവാൻ നിർവ്വാഹമില്ല. എന്തെന്നാൽ വർണ്ണാശ്രമം ഹിന്ദുമതത്തിന്റെ പിരിഞ്ഞിരിക്കുവാൻ പാടില്ലാത്ത ഒരു ഭാഗമാണെന്നാണു് എന്റെ വിശ്വാസം. എന്റെ അഭിപ്രായം അനുസരിച്ചു് വർണ്ണാശ്രമവും, ആശ്രമ ധർമ്മവും ഇന്നു സംശയസ്ഥിതിയിലെത്തിയിരിക്കുന്നു. പിന്നെ ഇന്നു എന്തു വർണ്ണമാണു് ഉള്ളതു് എന്നു് എന്നോടു് ഒരുവൻ ചോദിക്കുന്നപക്ഷം, ശൂദ്രവർണ്ണം എന്നു ഞാൻ സമാധാനം പറയും. അതിനുള്ള കാരണം അതാണു് ഏററവും താണതു് എന്നുള്ളതല്ല; എന്നാൽ ഇന്നു ശേഷിച്ചിട്ടുള്ളതു് അതു മാത്രമാണു് എന്നുള്ളതാണു്. ഇന്നു വർണ്ണാശ്രമികൾക്കു വളരെ ജ്ഞാനവും, ശക്തിയും, ധനവും

മ്മിൽ പരസ്പരവ്യത്യാസമുണ്ട്. എന്നാൽ ഞാൻ യുദ്ധം ചെയ്യാനുദ്ദേശിക്കുന്നതു, ഡംഭോടുകൂടിയ ഉൽകൃഷ്ടതയെ സ്വീകരിച്ചിരിക്കുന്നവരോടാണ്: അവർ ആരായാലും കൊള്ളാം; ബ്രാഹ്മണനായാലും കൊള്ളാം, ചണ്ഡാലനായാലും കൊള്ളാം. വർണ്ണാശ്രമത്തിൽ ഉണ്ടായിരിക്കുന്ന ദൂഷ്യങ്ങളെ ആണ് നാം പരിഹരിക്കേണ്ടിയിരിക്കുന്നതു്. അതിനെത്തന്നെ നശിപ്പിക്കുവാൻ പാടില്ല.”

—— ——

ഉണ്ട്. എന്നാൽ വർണ്ണധർമ്മത്തിന്റെ മതസംബന്ധമായ നോട്ടത്തിൽ, ഇവയെ മൂന്നിനേയും സ്വാർത്ഥത്തെ പൂരിപ്പിക്കുവാനല്ല ഉപയോഗിക്കേണ്ടതു്. പ്രത്യുത ആത്മീയമായതും, ഉപകാരമുള്ളതും ആയ ഉന്നതിക്കായി ഇവയെ ഉപയോഗിക്കണം. എല്ലാവർക്കും ചെയ്യാവുന്നതായി ഇന്ന് ഒന്നുള്ളതു സഹായം മാത്രമാണ്. അതും വർണ്ണാശ്രമധർമ്മം അനുവദിക്കുന്നതുതന്നെയാണ്. സഹായിക്കുവാനുള്ള ഈ ആഗ്രഹംകൊണ്ട് ആത്മികജ്ഞാനം വീണ്ടും ഉണ്ടാക്കുവാനും, അതിനെ സംരക്ഷിപ്പാനുള്ള ശക്തിയുണ്ടാക്കുവാനും, അതിനു വേണ്ട ധനമുണ്ടാക്കുവാനും സാധിക്കുന്നതാണ്. ആ ജ്ഞാനത്തെ സമ്പാദിക്കുകയും, അതിനെ സമുദായത്തിനു വേണ്ടി ഉപയോഗിക്കുകയും ചെയ്യുന്നവർ ബ്രാഹ്മണരായിരിക്കും. ആ ശക്തിയെ സമുദായരക്ഷണത്തിന്നായി ഉപയോഗിക്കുന്നവർ ക്ഷത്രിയന്മാരായിരിക്കും. ധനം സമ്പാദിക്കുകയും, അതിനെ സമുദായത്തിന്നുവേണ്ടി ഉപയോഗിക്കുകയും ചെയ്യുന്നവർ വൈശ്യരായിരിക്കും. ഇവരെല്ലാം അവരവരുടെ ജീവിതത്തിന്നുവേണ്ടിത്തന്നെ ശൂദ്രരെ ആശ്രയിക്കും. അവരാണു യഥാർത്ഥസഹായത്തിന്റെ മൂർത്തികൾ. എനിക്ക് അതാണു ശരിയായ വർണ്ണാശ്രമം എന്നു തോന്നുന്നു. ഇങ്ങിനെ നോക്കുമ്പോൾ ഉൽകൃഷ്ടതക്കും, ഹീനത്വത്തിനും അവകാശമില്ല.”

ദി ഇന്ത്യൻ മിറർ.

—— ——

# മി. ഗാന്ധിയോ, അദ്ദേഹത്തിന്റെ അനുചരന്മാരിൽ ആരെങ്കിലുമോ, ഇതിന് സമാധാനം പറയാമോ?

---

1938 മെ 24-ാംനു-ലെ "ബാംബെ സമാചാരം" എന്ന പത്രത്തിൽ, 'ഗാന്ധിജിയുടെ വിജയം' ആദ്യത്തെ വശത്തുതന്നെ പ്രസിദ്ധപ്പെടുത്തി കണ്ടു. ആ പത്രത്തിൽ തന്നെ മി. സെയ്ദ് മഹമ്മത്, "മി. ഗാന്ധി, ഇൻഡ്യയെ വിജയത്തിലേക്കുള്ള മാർഗ്ഗത്തിൽ എത്തിക്കുന്നതാണ്" എന്ന തലക്കെട്ടിൽ ഒരു ലേഖനം എഴുതിയിരുന്നതും വായിച്ചു. ഈ ലേഖനപാരായണം ചെയ്യുന്ന യാതൊരുവനും, അതു് നാം മുമ്പിൽ പ്രത്യക്ഷമായി കാണുന്ന പരമാർത്ഥങ്ങളുമായി യോജിക്കുന്നതെങ്ങിനെ, എന്നു സംശയിക്കാതിരിക്കയില്ല. വാസ്തവത്തിൽ അതിൽ ആശ്ചര്യത്തിന്നവകാശവുമില്ല. "എനിക്കു വിജയം ലഭിച്ചു" എന്നു മി. ഗാന്ധി പറയുന്നു. "മി. ഗാന്ധിക്കു തോൽവി പററി എന്നൊരുവൻ പറയുന്നപക്ഷം, എന്റെ അഭിപ്രായം അനുസരിച്ച് അതൊരു വലിയ തെററുതന്നെ ആയിരിക്കും" എന്നു മി. സെയ്ദ് മഹമ്മതും പ്രസ്താവിക്കുന്നു. വിയന്നായിൽവെച്ചു, മി. വിത്തൽഭായി പട്ടേലും മി. സുഭാഷ്ചന്ദ്രബോസും ചെയ്ത പ്രസ്താവനകളെപ്പററി പറയുന്ന അവസരത്തിലാണ്, മി. സെയ്ദ് മഹമ്മത് മേൽപറഞ്ഞിരിക്കുന്നവിധം പ്രസ്താവിക്കുവാൻ ഇടയായതു്. ഇതിനുപുറമേ മി. സെയ്ദ് മഹമ്മത് മി. പട്ടേലിന്റെ 1922-ലെ പ്രസ്താവന തെററിപ്പോയി എന്നു എല്ലാവക്കും ബോദ്ധ്യപ്പെട്ടു എന്നും പറഞ്ഞിരിക്കുന്നു.

"മി. ഗാന്ധി വിജയിയായിത്തീർന്നു" എന്നു പറയുവാൻ അവക്ക് എന്തു തെളിവാണ് ലഭിച്ചിട്ടുള്ളതെന്നു മി. സെയ്ദ് മഹമ്മതിനോടും, മി. ഗാന്ധിയോടുംതന്നെ ചോദിച്ചറിയുവാൻ പൊതുജനങ്ങൾക്കവകാശമുണ്ട്. താഴെ പറയുന്ന, നിരസിക്കുവാൻ പാടില്ലാത്ത പരമാർത്ഥങ്ങളാണ് ഞങ്ങൾ കാണുന്നതു്:—

1. നിസ്സഹകരണപ്രസ്ഥാനംകൊണ്ടു വിജയം ലഭിച്ചുവോ?
2. സിവിൽ നിയമലംഘനം എത്രത്തോളം വിജയംനേടി?
3. അവർ സത്യാഗ്രഹം എന്നു വിളിച്ചുവന്ന പ്രസ്ഥാനം, വിജയത്തിലാണോ കലാശിച്ചതു്?
4. 'ഖിലാഫ'ത്തിൽ (ലഹള) അവർ ചെയ്ത ശ്രമങ്ങൾകൊണ്ടു വിജയം സമ്പാദിക്കുവാൻ സാധിച്ചോ?

5. ഉപ്പിന്മേൽ ചുമത്തപ്പെട്ടിരിക്കുന്ന തീരുവ ഇല്ലാതാക്കുവാനുള്ള അവരുടെ ശ്രമം ഫലിച്ചുവോ? മദ്യം നിർമ്മിക്കുന്നതിനു ഉപയോഗിക്കുന്ന വൃക്ഷങ്ങളെ നശിപ്പിക്കുവാൻ അവർക്കു കഴിഞ്ഞോ? മദ്യനിർമ്മാണവും, മദ്യവില്പനയും ഇല്ലാതായോ?

6. കരംകൊടുക്കാതിരിക്കുക എന്ന ഏർപ്പാട്, എത്രത്തോളം ഗുണകരമായിത്തീർന്നു?

7. തക്ലിയിലും, ചർക്കയിലും നൂലുണ്ടാക്കി വസ്ത്രംനെയ്യുക എന്ന അവരുടെ ഉപായം, എത്രമാത്രം വിജയിയായി കാണപ്പെട്ടു?

8. വിദേശവസ്ത്ര—വിശേഷിച്ച് ഇംഗ്ലീഷ്വസ്ത്രബഹിഷ്കരണം—വിജയത്തിൽ എത്തിച്ചേർന്നോ? ഈ പ്രസ്ഥാനംമൂലം ഭാരതവ്യവസായങ്ങൾക്കു ഗുണമാണോ ഉണ്ടായതു്?

9. ഇന്നത്തെ പറയപ്പെടുന്ന രാഷ്ട്രീയപ്രസ്ഥാനങ്ങൾകൊണ്ട് ജപ്പാൻകാർ ഇൻഡ്യൻ വ്യവസായങ്ങളിൽ ചെയ്തതും, ചെയ്തുവരുന്നതുമായ പൊടിക്കൈകൾ എന്തെല്ലാമാണെന്നു അവർ അറിയുകപോലും ചെയ്തിട്ടുണ്ടോ?



10. 'പിക്കറ്റിംഗ്' ജയം നേടിയോ?

11. ഇൻഡ്യയിൽ വിദേശരാജ്യങ്ങളിൽനിന്നു കൊല്ലന്തോറും ഇറക്കുമതി ചെയ്യപ്പെടുന്ന അനേകകോടി രൂപാ വിലക്കുള്ള സുഖഭോഗപദാർത്ഥങ്ങളെ വാങ്ങുവാൻ ആളില്ലാതാക്കിത്തീർക്കുവാൻ അവരെക്കൊണ്ട് സാധിച്ചോ? മി. ഗാന്ധിയുടെ സ്നേഹിതന്മാർതന്നെ അവയൊന്നും വാങ്ങാതിരിക്കുന്നുണ്ടോ?

12. ഇൻഡ്യയിലെ പണം (വിശേഷിച്ചും സ്വർണ്ണം) അന്യരാജ്യങ്ങളിലേക്കു പോകുന്നതിനെ തടയുവാൻ അവർക്കു സാധിച്ചോ?

13. ഹിന്ദു-മുസ്ലീം ഐക്യം ഉണ്ടാക്കുന്നതിൽ മി. ഗാന്ധി വിജയിയായോ?

14. പൂനാ സന്ധി 'ഞെളിഞ്ഞുനിന്നു ന്യായം പറയാവുന്നവിധം' ശരിയായിട്ടുള്ള ഒന്നാണോ?

15. ഡാക്ടർ അംബത്കറിൽനിന്നും, അയാളുടെ കക്ഷികളിൽനിന്നും ആവശ്യമുള്ളിടത്തോളം അസ്പൃശ്യരെ അദ്ദേഹത്തിനു ലഭിച്ചുവോ? ഡാക്ടർ അംബത്കർ പറയുന്നതുപോലെ, അയാളെ അവരുടെ നേതാവായി സ്വീകരിക്കുവാൻ പാടില്ലെന്നു, ഇപ്പോഴെങ്കിലും അദ്ദേഹം സമ്മതിക്കുന്നുണ്ടോ?

16. മി. ഗാന്ധി നല്കിയ ഈ ഭീമബലികൾക്കശേഷവും അസ്പൃശ്യതയെ അണുമാത്രം ഇല്ലാതാക്കുവാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ടോ? വിവിധവർഗ്ഗക്കാരടങ്ങിയ അസ്പൃശ്യരുടെ ഇടയിൽ തന്നെ, ഈ ഏർപ്പാട് ഇല്ലാതാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞോ?

17. അദ്ദേഹത്തിന്റെ അമേരിക്കക്കാരനായ ശിഷ്യൻ പറയുന്ന ഗാന്ധിയുടെ അറുപതു് അനുചരന്മാരെപ്പററി വേണ്ടുംവണ്ണം പ്രസ്താവിച്ചിട്ടുണ്ടോ? അവരുടെ നാമങ്ങൾ പരസ്യപ്പെടുത്താതിരുന്നതും, അദ്ദേഹത്തിന്റെ വിജയംകൊണ്ടാണെന്നു മി. ഗാന്ധി വിശ്വസിക്കുന്നുണ്ടോ?

18. അസ്പൃശ്യതയെ മാററുവാനുള്ള അദ്ദേഹത്തിന്റെ പ്രയത്നംകൊണ്ടു് മി. ഗാന്ധിക്ക് വാസ്തവത്തിൽ തന്റെ അനുചരന്മാരായ കോൺഗ്രസ്സുകാരുടെ സഹായസഹകരണങ്ങൾപോലും നഷ്ടപ്പെട്ടിരിക്കുന്നു. ഇതും അദ്ദേഹത്തിന്റെ വിജയത്തെ ഉദാഹരിക്കുന്നതുതന്നെയാണോ?

19. ഇന്നു കോൺഗ്രസ്സിനെ അദ്ദേഹം സാമുദായികനവീകരണത്തിനുള്ള ഒരു യന്ത്രം മാത്രമായി ഉപയോഗിച്ചുവരുന്നു. കോൺഗ്രസ്സ് ചെയ്യേണ്ടതായി അദ്ദേഹം വിചാരിക്കുന്ന ഏക കർത്തവ്യം അസ്പൃശ്യതയെ ഇല്ലാതാക്കുക എന്നുള്ളതാണ്. കോൺഗ്രസ്സിന്റെ അംഗങ്ങളായി ചേൎന്ന്, അതിനെ സഹായിച്ചും, അതുമായി സഹകരിച്ചും വന്ന മററു സമുദായാംഗങ്ങളെല്ലാംതന്നെ ഇന്ന് അതിനെ ഉപേക്ഷിച്ചിരിക്കുന്നു. ഇതും മി. ഗാന്ധിയുടെ വിജയത്തെത്തന്നെയാണോ കാണിക്കുന്നതു്? ഇനിമേലിൽ കോൺഗ്രസ്സിന്റെ പണം അസ്പൃശ്യതയെ ഇല്ലാതാക്കുവാൻവേണ്ടി ചെലവാക്കുവാൻ പാടില്ലെന്നു ജനങ്ങൾ വിരോധിക്കുന്നതായാൽ എന്തു് ആശ്ചര്യത്തിനാണ് അതിൽ വകയുള്ളതു്? നിശ്ചയമായും അതു ന്യായമായിരിക്കും. ഈ വിഷയത്തെപ്പററിയുള്ള വാദം വളരെ വൎദ്ധിച്ച് അതിന്റെ മൂൎദ്ധന്യദശയിൽ എത്തിയാലും, അതു് അദ്ദേഹത്തിന്റെ വിജയത്തെത്തന്നെ ആയിരിക്കുമോ കാണിക്കുന്നതു്?

20. കാരാഗ്രഹത്തിനു വെളിയിൽ വന്ന് വിത്തൽ ഡാസ്സ് പ്രഭുവിയുടെ ബംഗ്ലാവിൽ പോയശേഷം, അദ്ദേഹം സിവിൾനിയമലംഘനത്തെ അവസാനിപ്പിക്കുവാനായി ഒരു പ്രസ്താവന പുറപ്പെടുവിച്ചു (ആദ്യംതന്നെ തയാറാക്കപ്പെട്ടിട്ടുള്ളതും, സമ്മതിക്കപ്പെട്ടിട്ടുള്ളതും ആണ് അതു്) എന്നുള്ളതു്, അദ്ദേഹത്തിന്റെ വിജയലക്ഷണമാണെന്നു അദ്ദേഹം കണക്കാക്കുന്നുണ്ടോ?

21. "മഹാഭാരതം" ഒരു ചരിത്രമാണെന്നു അദ്ദേഹം കരുതിവന്നു! എന്നാൽ അതിനെ പാരായണംചെയ്തശേഷം, അതു വിശിഷ്ടതത്വങ്ങളുടെ ഒരു മഹാവ്യാപാരസ്ഥാനമാണെന്നു അദ്ദേഹം അറിഞ്ഞു. അതു് ഒരു മതഗ്രന്ഥമാണെന്നും, അതിനെ എല്ലാവരും പാരായണം ചെയ്യേണ്ടതാണെന്നും മി. ഗാന്ധിക്കു ബോദ്ധ്യംവന്നു. എന്നാൽ അതിൽ പറയുന്ന സദാചാരവിധികളെ എല്ലാം ലംഘിക്കുവാൻ അദ്ദേഹം ജനങ്ങളോടു് ആവശ്യപ്പെടുന്നതു് അദ്ദേഹത്തിൻെറ വിജയത്തെ ആണോ കാണിക്കുന്നതു്? ഈശ്വരാ, രക്ഷതു!!!

(ഒരു സത്യാന്വേഷകൻ)

ദി ഇൻഡ്യൻ മിറർ.

---

## മി. ഗാന്ധിയെപ്പററിയുള്ള പ്രഹേളികയുടെ ഒരു വ്യാഖ്യാനം.

"ഉള്ളിലെ കള്ളൻ" ഈശ്വരൻെറയും പിശാചിൻെറയും കൂടിയ വാഹനമാണു്.

(ആർ. കൃഷ്ണസ്വാമി അയ്യർ, എം. എ., ബി. എൽ.)

ഒരു സായാഹ്നത്തിൽ ഞാനും, ശൃംഗേരിമഠത്തിലെ ശ്രീജഗത്ഗുരു ശങ്കരാചാര്യരും, മററു ചിലരും ഒരുമിച്ചു്, ഒരു സംഭാഷണം ചെയ്യുകയുണ്ടായി. സ്വാമിയാർ 'അവതാര'ങ്ങളെപ്പററി സംസാരിക്കുന്നതിന്നിടയിൽ, താഴെ പറയുന്നവിധം അഭിപ്രായപ്പെടുകയുണ്ടായി:—

### ദൈവവും പിശാചും പ്രത്യേക സ്ഥലങ്ങളിൽ.

"സൃഷ്ടിയുടെ പ്രാരംഭദശയിൽ ദേവന്മാരും, അസുരന്മാരും പ്രത്യേകസ്ഥലത്തു്—ദേവലോകത്തും, അസുരലോകത്തും—താമസിച്ചുവന്നു. ഇവരിരുകൂട്ടരും ഒരു പിതാവിൻെറ സന്താനങ്ങൾതന്നെ ആയിരുന്നുവെങ്കിലും, മാതാവു വേറെ ആയിരുന്നു. സ്വഭാവംകൊണ്ടും വാസനകൊണ്ടും ഈ രണ്ടു കൂട്ടരും തമ്മിൽ അജഗജാന്തരമുണ്ടായിരുന്നതിനാൽ, അവർ യോജിച്ചു് പ്രവർത്തിക്കുക എന്നതു് അസാദ്ധ്യംതന്നെ ആണെന്നു അവർ ബുദ്ധിപൂർവ്വം അറിഞ്ഞതിനാലാണു് പ്രത്യേകദേശങ്ങളിൽ വസിക്കുവാനാരച്ചതു്. സാധാരണയായി ഇവർ തമ്മിലുള്ള കലഹം ഇങ്ങിനെ അസാദ്ധ്യമായിത്തീർന്നു. എന്നാൽ ഒരു പ്രത്യേക

അസുരൻ അത്യാഗ്രഹംകൊണ്ടു് ദേവലോകത്തെ ആക്രമിച്ചു് തനിക്കു കീഴടക്കുവാൻ ശ്രമിക്കുന്ന സമയം, യുദ്ധം അത്യന്താപേക്ഷിതമായിത്തീൎന്നു. എങ്ങിനെ ആയാലും അവർ ഓരോ കൂട്ടരും ദൂരസ്ഥമായ ഓരോ ലോകങ്ങളിൽ ഒരുവിധം സമാധാനത്തോടുകൂടി കഴിഞ്ഞുവന്നു.

### ഒരേ സ്ഥലത്തു്, പ്രത്യേകഭാഗങ്ങളിൽ.

കുറെ കാലം കഴിഞ്ഞു്, ശ്രീരാമചന്ദ്രൻ ധൎമ്മസംരക്ഷണാൎത്ഥം അവതരിക്കേണ്ടി വന്നപ്പോൾ ദേവന്മാർ അയോദ്ധ്യ, അഥവാ കിഷ്കിന്ധയിലും അസുരന്മാർ ദണ്ഡകാരണ്യം, അഥവാ ലങ്കയിലും താമസം തുടങ്ങി. അതായതു പ്രത്യേക ലോകങ്ങളിൽ താമസിക്കുന്നതിനുപകരം, അവർ ഒരേ ലോകത്തിൽ—ഭൂലോകത്തിൽ—പ്രത്യേക വിഭാഗങ്ങളിൽ താമസിക്കുവാൻ തുടങ്ങി. അന്നും അവർ തമ്മിലുള്ള കലഹം സാധാരണയായി ചുരുക്കം തന്നെ ആയിരുന്നു. എന്നാൽ അസുരൻ ദുരാഗ്രഹംകൊണ്ടു ദിക്‌ജയത്തിന്നായി പുറപ്പെട്ടപ്പോഴും, ദേവന്മാർ അസുരന്മാരുടെ ശക്തിയെ അവഗണിച്ചു്, തപസ്സിന്നായി ദണ്ഡകാരണ്യത്തിൽ പ്രവേശിക്കുവാൻ ആരംഭിച്ചപ്പോഴും യുദ്ധം ഒഴിക്കുവാൻ പാടില്ലാതായിത്തീൎന്നു.

### ഒരേ ഗൃഹത്തിലെ പ്രത്യക്ഷത.

ശ്രീമഹാവിഷ്ണു, ശ്രീകൃഷ്ണനായി അവതരിക്കേണ്ടിവന്ന കാലത്തു്, ഇതും മതിയാകയില്ലെന്നു വന്നു. അതിനാൽ ദേവന്മാരും, അസുരന്മാരും ഒരേ കുടുംബത്തിൽതന്നെ പ്രത്യക്ഷമാകുവാൻ നിശ്ചയിച്ചു. ശ്രീകൃഷ്ണഭഗവാന്റെ സ്വന്തം മാതുലനായ കംസൻ ഒരസുരനായിരുന്നു. അദ്ദേഹത്തിന്റെ മച്ചുനന്മാരായ പാണ്ഡവന്മാർ ദേവന്മാരും, എന്നാൽ അവരുടെ ദായാതികളായ കൌരവന്മാർ അസുരന്മാരും ആയിരുന്നു. അതിനാൽ അന്യോന്യസ്പൎദ്ധക്കുള്ള കാരണങ്ങൾ അസംഖ്യമായിരുന്നു. വാസ്തവത്തിൽ ലോകത്തിൽ അവർ വന്ന ചെറു കാലം മുതൽ തുടങ്ങിയ വഴക്കു ക്രമേണ അതിയായി വൎദ്ധിക്കുകയും, ഒടുവിൽ സുപ്രസിദ്ധമായ മഹാഭാരതയുദ്ധത്തിൽവച്ചു് ആ കുടുംബംതന്നെ മിക്കവാറും നാമാവശേഷമായി തീരുകയും ചെയ്തു. പലപ്പോഴും ഇവർ തമ്മിൽ സന്ധി ചെയ്തും സമാധാനത്തോടുകൂടി താമസിക്കുകയും ചെയ്തുവെങ്കിലും സ്വാഭാവികമായ അവരുടെ വാസനയാൽ കലഹം ആവൎത്തം ഉണ്ടാകുകതന്നെ ചെയ്തു.

## ദൈവവും പിശാചും ഒരേ ദേഹത്തിൽതന്നെ.

കലികാലം കുറെ ആയപ്പോൾ ഒരേ കുടുംബാംഗങ്ങളായിട്ടുള്ള ബന്ധുത്വവും, പോരാ എന്ന സ്ഥിതിയിലായി. തന്മൂലം ദേവന്മാർക്കും അസുരന്മാർക്കും പ്രത്യേക ലോകങ്ങളിൽ താമസിക്കുന്നതുകൊണ്ടു തൃപ്തിയില്ലാതായി; ഒരേ ലോകത്തിൽ പ്രത്യേക ഭാഗങ്ങളിൽ, അധിവസിച്ചാൽ പോരാതായി; ഒരേ കുടുംബാംഗങ്ങളായാൽപോലും പോരാതായി. ഇന്ന് അവർ ഒരേ ശരീരത്തിൽ തന്നെ താമസിക്കുവാനാരംഭിച്ചിരിക്കുന്നു. അതിനാൽ ഇന്ന് ഒരു വ്യക്തിയിൽ, "ദൈവസമ്പത്തോ" "അസുരസമ്പത്തോ", അധികമെന്നു നിർണ്ണയിക്കുക അസാദ്ധ്യമായി തീർന്നിരിക്കുന്നു. ഈ നിമിഷം അവൻ ഒരു ദേവനാണെന്നു തോന്നും; അടുത്ത ക്ഷണം, അവൻ ഒരു യഥാർത്ഥ അസുരനാണെന്നു ബോദ്ധ്യപ്പെടും. ഒരു മനുഷ്യൻ ചില പ്രവൃത്തികൾകൊണ്ടു കൊള്ളരുതാത്ത ദുഷ്ടനാണെന്നു ഉദ്ദേശിക്കാം; എന്നാൽ മറ്റു ചില പ്രവൃത്തികൾകൊണ്ട് അവൻ ഒരു ശ്രേഷ്ഠനായ പുരുഷനാണെന്നു കാണാം. ആധുനികമനുഷ്യനിൽ, ദേവന്റെ പ്രകൃതിയും, അസുരന്റെ പ്രകൃതിയും സമ്മിശ്രമായി കാണുന്നുണ്ട്. അതിനാൽ അവനിൽ എന്നും, ശാശ്വതമായ കലഹമാണ് കാണുവാൻ സാധിക്കുന്നത്. നല്ലതായി തോന്നിക്കുന്ന അവന്റെ പ്രവൃത്തികളിൽപോലും ചീത്തസ്വഭാവത്തിന്റെ ഒരംശം അടങ്ങിയിട്ടുള്ളതായി കാണാം. അതുപോലെതന്നെ ഏററവും ചീത്തയായ അവന്റെ പ്രവൃത്തിയിലും ഗുണത്തിന്റെ ഒരംശം ഉണ്ടായിരിക്കുന്നതാണ്.

## ഈശ്വരൻ ഇന്ന് അനങ്ങാതെ നില്ക്കുന്ന ഒരു ദർശകൻ.

ദേവന്മാരും അസുരന്മാരും പ്രത്യേക സ്ഥലങ്ങളിൽ താമസിച്ചിരുന്നപ്പോൾ, ഈശ്വരൻ തന്നത്താൻ തനിക്കുവേണ്ടിത്തന്നെ, അസുരന്മാരുമായി യുദ്ധം ചെയ്തു; ഭൂലോകത്തിൽ അവർ പ്രത്യേക ഭാഗങ്ങളിൽ അധിവസിച്ചു വന്ന സമയം, അദ്ദേഹം കിഷ്കിന്ധയിലുള്ള ദേവാംശങ്ങളുടെ സഹായസഹകരണങ്ങളോടുകൂടി, ലങ്കയിൽപോയി അസുരന്മാരുമായി യുദ്ധം ചെയ്തു; അവർ ഒരേ കുടുംബത്തിൽതന്നെ അവതരിച്ച സമയം, രണ്ടുകൂട്ടരും ദൈവത്തിന്റെ സഹായം അപേക്ഷിച്ചു. അന്ന് അദ്ദേഹം അവരുടെ അഭിമതം അനുസരിച്ചുതന്നെ, തന്റെ ബാഹ്യമായ സൈന്യങ്ങളെ എല്ലാം കൌരവപക്ഷത്തുനിന്നു യുദ്ധം ചെയ്യുന്നതിന് അയക്കുകയും, താൻ ഒരു വെറും ദർശകനായി ഇരിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹം പാണ്ഡവന്മാരുടെ ശക്തിയേറിയ ഉപദേ

ഷ്ടാ

ശകനായിരുന്നു. ഇന്ന് എല്ലാവരുടേയും മനസ്സിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ദേവന്മാരും അസുരന്മാരും ആയുള്ളയുദ്ധത്തിൽ ആരും അദ്ദേഹത്തിന്റെ, ഈശ്വരന്റെ, കഥ ആലോചിക്കുന്നതേയില്ല. അതിനാൽ അദ്ദേഹം, അറിയാതെ അവരുടെ മനസ്സിൽ തന്നെ അടങ്ങിയിരുന്നു, ദർശിക്കുക മാത്രം ചെയ്യുന്നു. അദ്ദേഹം ഈ യുദ്ധത്തിൽ പങ്കുകൊള്ളുകയോ, അതിൽ ഒരു രസമുള്ളതായി ഭാവിക്കുകയോ ചെയ്യുന്നുണ്ടെന്നു തോന്നുവാൻ വഴിയില്ല. അദ്ദേഹം എന്നും സത്യസ്വരൂപനായിരിക്കുന്നതുപോലെ തന്നെയാണ്, ഇപ്പോഴത്തേയും നില. ഈ യുദ്ധത്തിന്റെ അവസാനഫലത്തിന് ഏകകാരണവും അദ്ദേഹം തന്നെ ആയിരിക്കും.”

## ഗാന്ധിജിയിൽ ഇവയെ കാണുന്നവിധം.

നമ്മുടെ ഓരോരുത്തരുടേയും ജീവിതം, ഈ അമൂല്യമായ അഭിപ്രായങ്ങളുടെ പരമാർത്ഥത്തെ കാണിക്കുന്നവയാണ്. എന്നാൽ മി: ഗാന്ധിയുടെ ജീവിതം ആണ്, ഇതിന് ഏററവും ഉത്തമമായ ഉദാഹരണം. അദ്ദേഹത്തിന്റെ ജീവിതദശയിൽ പലവിധ വ്യത്യാസങ്ങളും നാം കാണുന്നു. ചില സമയങ്ങളിൽ പലരും അദ്ദേഹത്തെ ഈശ്വരന്റെ ഒരു യഥാർത്ഥ അവതാരമായി ഗണിക്കാറുണ്ട്. മററു ചിലപ്പോൾ അദ്ദേഹം ഒരു ശക്തിയേറിയ ഭൂതമായി തോന്നിക്കുന്നു. ചിലപ്പോൾ അദ്ദേഹം അഹിംസയുടേയും, അക്രമരാഹിത്യത്തിന്റേയും രക്ഷിതാവായിരിക്കും; എന്നാൽ പലപ്പോഴും അദ്ദേഹം—ഒരു പക്ഷെ അതു വിചാരിക്കാതെ വന്നുചേരുന്നതായിരിക്കാം—കഠോരമായ ലഹളയുടെ കാരണക്കാരനായിരിക്കും. ചിലപ്പോൾ അദ്ദേഹം ഈശ്വരനെ തന്റെ മുമ്പിൽ പ്രത്യക്ഷമായി കാണുന്നുണ്ടെന്നു പറയുന്നു; വേറെ ചില സമയം ഈശ്വരൻ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം, വ്യാഖ്യാനിക്കുവാൻ വയ്യാത്തതും, മായം ഉള്ളതും ആയ ഒരു വ്യാപാരമാണ്. അദ്ദേഹത്തിന്റെ ജീവിതത്തേയും, പ്രവൃത്തിയേയും പററി ശരിയായ അറിവുള്ളവരോട് ഇനിയും അനേകം ഉദാഹരണം പറയേണ്ട ആവശ്യമില്ല. സുപ്രസിദ്ധമായ ‘ചൌറിച്ചൌറാ’സംഭവത്തിനുശേഷം, ഉടൻതന്നെ “ഇൻഡ്യയിലെ കാത്തലിക് ഹെറാൾഡ്” എന്ന പത്രം, അദ്ദേഹത്തെപ്പററി ഇങ്ങിനെ എഴുതിയിരിക്കുന്നു:—

“ചൌറിച്ചൌറായിലെ, ശോചനീയസംഭവത്തെപ്പററിയുള്ള മി: ഗാന്ധിയുടെ സമ്മതമെല്ലാം, യൂറോപ്യനായ ഒരു രാജ്യതന്ത്രജ്ഞനെ വല്ലാതെ സംഭ്രമിപ്പിക്കും. ഏററവും ശ്രേഷ്ഠമായ അതിന്റെ വിനയം,

ക്രിസ്ത്യാനികൾക്കു യോജിച്ചതാണ്; അതിനുള്ള പ്രായശ്ചിത്തവും, അതുപോലെതന്നെ. ഈ "ഖിലാഫത്തി"നും, (ലഹള) പഞ്ചാബിൽ വെച്ചു ചെയ്ത തെററിനും തക്കതായ പ്രതിക്രിയ ചെയ്യാനുള്ള അദ്ദേഹത്തിന്റെ കഠോരമായ നിശ്ചയവും, മേൽപറയപ്പെട്ട വിനയവും, പ്രായശ്ചിത്തവും, എല്ലാംകൂടി നോക്കുന്ന സമയം അതൊരാശ്ചര്യകരമായ സമ്മിശ്രമായി തോന്നും. മി: ഗാന്ധി, ഒരു കോടി ധർമ്മഭടന്മാരെ കൂട്ടിച്ചേർത്ത്, കോൺഗ്രസ്സിന്റെ കാര്യപരിപാടി അനുസരിച്ച്, പ്രവൃത്തിയ്ക്കുവാനാവശ്യപ്പെട്ടു. ഇത്രമാത്രം വിനയമുള്ള ഒരു യൂറോപ്യൻ, നിശ്ചയമായും രാജ്യതന്ത്രത്തെ ഉപേക്ഷിയ്ക്കും. ഇത്ര കഠോരമായ നിശ്ചയത്തോടുകൂടിയ യൂറോപ്യനായ ഒരു രാജ്യതന്ത്രജ്ഞൻ, വിനയത്തെ ഉപേക്ഷിക്കുമെന്നുള്ളതും തീർച്ചയാണ്. എന്നാൽ മി: ഗാന്ധി, ഇതു രണ്ടും കൂട്ടിച്ചേർക്കുന്നു. രാജ്യതന്ത്രം, വിനയം, ദൃഢനിശ്ചയം ഇവ തമ്മിലുള്ള അന്തരമാണ്, യഥാർത്ഥത്തിൽ ആശ്ചര്യകരമായിരിക്കുന്നത്.

"അതിനാൽ അദ്ദേഹത്തെപ്പററി, അനേകം അഭിപ്രായങ്ങളുണ്ടായിരിക്കുന്നു. ചിലർ അദ്ദേഹം ഒരു തന്ത്രക്കാരനാണെന്നും, മതമെന്നും അക്രമരാഹിത്യമെന്നും ഉള്ള വ്യാജേന രാജ്യത്തെ ഒരു കോയ്മപ്പരിവർത്തനത്തിലേക്ക് ഓടിക്കയാണെന്നും പറയുന്നു. ഇതിനെപ്പററിയുള്ള വാസ്തവം അറിവാനായി, ഞങ്ങൾ അദ്ദേഹത്തിന്റെ എഴുത്തുകളെല്ലാം, ഈ ധാരണയോടുകൂടി വായിച്ചു. എന്നാൽ ഒരു ഇൻഡ്യാക്കാരനപോലും മനസ്സിലാക്കുവാൻ സാധിക്കാത്തവിധം, അതു അത്രത്തോളം മിടുക്കുപയോഗിച്ച് എഴുതിയിരിക്കുന്നതാണ്.

"മററു ചിലർ, അദ്ദേഹം ഒരു ശരിയായ മനോരാജ്യക്കാരനാണെന്നും, രാഷ്ട്രീയകാര്യങ്ങളെ സംബന്ധിച്ചിടത്തോളം, ഒരു ചെപ്പടിവിദ്യക്കാരനാണെന്നും പറയുന്നു. അദ്ദേഹം പലപ്പോഴും, 'ഹിമാലയാബദ്ധങ്ങൾ'ചെയ്യുന്നുണ്ട്. അതിനുള്ള കാരണം, അദ്ദേഹം തന്റെ സ്വരാജ്യക്കാരെ ശരിയായി അറിയുന്നില്ല എന്നുള്ളതാണ്. അദ്ദേഹം ഓരോ അവകാശം പറയുന്നുണ്ട്. എന്തെന്നാൽ അദ്ദേഹത്തിനു ഒരു 'മതം' ഉണ്ട്. ഈ മതത്തിലുള്ള ഉത്തമ വിശ്വാസവും, രാജ്യതന്ത്രത്തിലുള്ള തരക്കേടും, അദ്ദേഹത്തിലുള്ള ഭയത്തെ തുലോം വർദ്ധിപ്പിക്കുന്നു.

മൂന്നാമതൊരുകൂട്ടർ അദ്ദേഹത്തെ വേണ്ടവിധം കടന്ന്, ഒരു നല്ല സ്വരൂപമാക്കാതെ, വെച്ചുകൊണ്ടിരിക്കുന്നു. അവർ അദ്ദേഹത്തിന് രാജ്യതന്ത്രസംബന്ധമായും, മതസംബന്ധമായും, അനേകം

ഗുണങ്ങളും ദോഷങ്ങളും ഉണ്ടെന്നു പറയുന്നു. അദ്ദേഹം ഈറന മനഃസ്ഥിതിയോടുകൂടിയവനും, ഉപായത്തോടുകൂടിയവനും, ദോഷത്തോടുകൂടിയവനും, ആണെന്ന് അവർ ഏകസമയംതന്നെ സമ്മതിക്കുന്നു. അദ്ദേഹം അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഒന്നാമതായി, അത് മതതത്വമായ അഹിംസയ്ക്കു യോജിച്ചതാണ്; രണ്ടാമതായി, ബ്രിട്ടീഷുകാരുടെ പീരങ്കിയ്ക്കു ശക്തികൂടും. അദ്ദേഹം നിരാഹാരവ്രതത്തിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഒന്നാമതായി അത് മനഃശക്തി വർദ്ധിപ്പിക്കുന്നു; രണ്ടാമതായി അദ്ദേഹത്തിന്റെ സ്നേഹിതന്മാരെ അത് ഭയപ്പെടുത്തുന്നു. അദ്ദേഹം ഖദറിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഒന്നാമതായി അത്, അനേകം മനുഷ്യർക്കു തൊഴിലുണ്ടാക്കികൊടുക്കുന്നു; രണ്ടാമതായി അതു "മാൻചെസ്റ്ററിനെ" അഥവാ, 703-നെ നശിപ്പിക്കുന്നു. അദ്ദേഹം ജലപാനത്തിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഒന്നാമതായി അതു ആരോഗ്യത്തെ വർദ്ധിപ്പിക്കുന്നു. രണ്ടാമതായി അതു 'തീരുവ'യെ സംഹരിക്കുന്നു. അദ്ദേഹം സ്പൃശ്യതയിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഒന്നാമതായി അത് താണജാതിക്കാർക്കു നല്ലതാണ്; രണ്ടാമതായി അത്, അദ്ദേഹത്തിന്റെ അനുചരന്മാരുടെ സംഖ്യ വർദ്ധിപ്പിക്കുന്നു. ഈശ്വരന്റെ പ്രീതിക്കായി അദ്ദേഹം ശാസ്ത്രങ്ങളെ വിശ്വസിക്കുന്നതായി നടിക്കുന്നു; മഹമ്മദീയരുടെ സഹായം ലഭിക്കുവാൻവേണ്ടി, അദ്ദേഹം ഖൊറാനിൽ വിശ്വസിക്കുന്നു."

ഒരു ഗാന്ധിയുടെ സ്വഭാവത്തെപ്പറ്റിയുള്ള പ്രഹേളികയെ വ്യാഖ്യാനിക്കുവാൻ ശ്രീശങ്കരാചാര്യസ്വാമികളുടെ അഭിപ്രായംതന്നെ വേണം. എന്നും മാറിക്കൊണ്ടിരിക്കുന്ന അദ്ദേഹത്തിന്റെ 'ഉള്ളിലെകല്പന'യേയും, വ്യാഖ്യാനിക്കുവാൻ ഈ ഒരുവഴിയേ ഉള്ളൂ. ചിലപ്പോൾ അത് ഈശ്വരന്റേതായിരിക്കും; മറ്റു ചിലപ്പോൾ അത് പിശാചിന്റേതായിരിക്കും! ഈ 'ഉള്ളിലെ കല്പന'യുടെ പ്രാധാന്യം, നിശ്ചയമായും ഒരു പ്രത്യേക ലേഖനത്തെ അർഹിക്കുന്നുണ്ട്.

ദി ഇൻഡ്യൻ മിറർ.

— — —

# ഒരു കത്ത്.

46 ലിംഗച്ചെട്ടി തെരുവ്,
മദിരാശി, '32 ഒക്ടോബർ 18-ാംനു.

പൊന്നു തിരുമേനി,

ഗുരുവായൂർ കലാപത്തിനെ ഞാൻ ഇതുവരെ വീക്ഷിച്ചുകൊണ്ടു ഇരിക്കുന്നു. തൽസംബന്ധമായി എന്റെ അടുത്ത കാലത്തെ സിംലായാത്രയിൽവെച്ചു വൈസ്രായിയുമായി സംഭാഷണം ചെയ്കയുമുണ്ടായി. എനിക്കു മലബാറിൽ വരുന്നതിന്നും, ചിന്നിപ്പോയ സാക്ഷാൽ മതസ്ഥിതിയെ ഗാന്ധിപക്ഷക്കാരുടെ അന്യായമായ ദുരാഗ്രഹത്തിന്നെതിരായി സംയോജിപ്പിക്കുന്നതിന്നും, അതിയായ കൗതുകവും ബദ്ധപ്പാടുമുണ്ട്. എന്നാൽ അതിനെക്കാൾ വലുതായ ഒരായോധനത്താൽ ഞാൻ ഇപ്പോൾ ക്ലേശിക്കുന്ന ഒരു ഘട്ടമാണിതു്. ഞാൻ മതവിശ്വാസികളുടെ ഒരു നിയോഗജാഥയെ രൂപീകരിക്കേണമെന്നും, ഇംഗ്ലണ്ടിൽ പോയി അവിടത്തെ പൊതുജനങ്ങളെ നമ്മുടെ ധർമ്മാദർശങ്ങളേയും, ആദ്ധ്യാത്മാദർശങ്ങളേയുംപററി കാര്യത്തോടു ധരിപ്പിക്കേണ്ടതാണെന്നും, വൈസ്രായിയും, ആൾവാർ മഹാരാജാവും ബലമായി ശഠിക്കുന്നു. തക്ക അവസരം കരസ്ഥമായ ഉടൻതന്നെ ഞാൻ മലബാർ സന്ദർശനം നടത്തേണമെന്നുദ്ദേശിക്കുന്നു. ധർമ്മപതാകയെ നിമിഷംപ്രതി അനേകം പ്രതിബന്ധങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നിട്ടും ഉയർത്തിപ്പിടിക്കുവാൻ ബദ്ധകങ്കണന്മാരായിരിക്കുന്ന നിങ്ങളെ അഭിനന്ദിക്കേണ്ടതിലേക്കും, എന്റെ കൃതജ്ഞതയെ രേഖപ്പെടുത്തേണ്ടതിലേക്കുമാണ് ഇപ്പോൾ ഇതെഴുതുന്നതു്. ഇതൊന്നിച്ചു് മി. ഗാന്ധിക്കുള്ള എന്റെ ഒരു പരസ്യക്കത്തും അയക്കുന്നുണ്ട്. അതിനെ ഭാഷാന്തരീകരിച്ചു മലയാളത്തിലെങ്ങും വിതരണംചെയ്തു പരസ്യപ്പെടുത്തുവാനും അഭിലാഷമുണ്ട്. ഞാനുമായി കത്തിടപാടുകളിൽ ഏർപ്പെട്ടിരിക്കുന്ന ഇൻഡ്യാ സിക്രട്ടറിക്കും ഞാൻ ഗാന്ധിജിയുടെ ഈ ഭീഷണിയെ എതിർത്തു കടൽകമ്പി അയച്ചിട്ടുണ്ട്. ധർമ്മാദർശസംരക്ഷണത്തിൽനിന്നു തിരുമേനി തെല്ലും വ്യതിചലിക്കരുതെന്നും, ശങ്കിക്കേണ്ടതില്ലെന്നും ഞാൻ അപേക്ഷിക്കുന്നു. ഗുരുവായൂർ, മലബാറിൽ എത്രമാഹാത്മ്യമുള്ളതായി പരിഗണിക്കപ്പെടുന്നുണ്ടെന്ന് എനിക്കറിയാം.

കോഴിക്കോട്ട സാമൂതിരിപ്പാട്ട
തിരുമേനി അവർകൾക്ക്

എന്ന് വിധേയൻ
എം. കെ. ആചാര്യ. (ഒപ്പ്)

# മഹാത്മാഗാന്ധികൾക്കുള്ള ഒരു പരസ്യകത്ത്.

---

പ്രിയപ്പെട്ട മഹാത്മജി,

നിങ്ങളെ ബുദ്ധിപൂർവ്വമായ വിചിന്തനത്തിനുശേഷം കച്ചകെട്ടി രംഗസ്ഥിതനായ ഒരു കേവലനടൻ മാത്രമായി ഗണിക്കുവാൻ എന്നാൽ അസാദ്ധ്യംതന്നെയാണ്. ഒരുപക്ഷേ നിങ്ങൾ സ്വയം വഞ്ചനയുടെ ഒരു നിസ്സാരനായ ഇര മാത്രമായിരിക്കാം. സ്വാർത്ഥലാഭത്തെ മാത്രം ലാക്കാക്കി അതിഭക്തന്മാരെന്നു സ്വയം അഭിമാനിക്കുന്ന ഒരുതരം 'പൂർണ്ണസന്ന്യാസി'മാരുടെ ബലിഷ്ഠകരങ്ങളിൽ നിങ്ങൾ ഒരു കളിപ്പാട്ടമായിത്തീർന്നിട്ടുണ്ടെന്നു നിസ്സംശയം പറയാവുന്നതാണ്. അതെങ്ങിനെ ആയിരുന്നാലും, നിങ്ങളുടെ 'നേട്ടം' നിങ്ങളുടെ അഭിലാഷത്തോടു് എത്രമാത്രം യോജിച്ചിട്ടുണ്ടെന്നുള്ളതിനെപ്പററി പൊതുജനങ്ങൾക്കുള്ള ഒരു ബോധത്തെ സ്വല്പമൊന്നു് അന്വേഷിച്ചറിയുവാൻ നിങ്ങൾ സന്നദ്ധനാണോ? എൻെറ ഈ നിഷ്കളങ്കപ്രസ്താവന നിങ്ങളുടെ പല സ്തുതിപാഠകന്മാരേയും കോപിപ്പിക്കുമെന്നു് എനിക്കു് അറിയാം. എൻെറ അഭിപ്രായങ്ങൾ മൂലം ഉളവാകുന്ന സകലവിധ താപങ്ങളേയും ശിരസാ വഹിക്കുവാൻ ഞാൻ ഒരുങ്ങിത്തന്നെയിരിക്കുന്നു. എൻെറ അകൈതവത്വം നിങ്ങളെ സ്വല്പം പീഡിപ്പിക്കയില്ലേ? ഈ ആലോചന ക്ഷണനേരത്തേക്കു് എനിക്കു് ഒരു മനസ്താപം ഉണ്ടാക്കാതിരുന്നില്ല. എന്നാൽ നിങ്ങൾ ഒരു പൊതുജനമായതിനാൽ(Public man)പോരാ, ആത്മശക്തിയോടുകൂടി പരീക്ഷകൾ നടത്തുന്ന ഒരു വേദാന്തിയോ, അഥവാ സ്വാമിയോ ആണെന്നു് അഭിമാനിക്കുന്നതിനാൽ, നിങ്ങൾ നിങ്ങളുടെ വേദാന്തവൈദഗ്ദ്ധ്യത്തെപ്പററി സ്വല്പം വിചിന്തനം ചെയ്യാൻ എന്നെ അനുവദിക്കുമെന്നു പരിപൂർണ്ണമായി വിശ്വസിക്കുന്നു.

നിങ്ങളെ ഒരു സ്വവഞ്ചകനായി ഗണിക്കുവാനുള്ള എൻെറ കാരണം ഇവയത്രേ.

1. നിങ്ങളാൽതന്നെ വിരചിതമായ 'സത്യപരീക്ഷകളി'ൽനിന്നു, നിങ്ങൾ ഒരു ദൈവദർശിയായിട്ടുണ്ടെന്നനുമാനിക്കുവാൻ മാർഗ്ഗം കാണുന്നില്ല. എന്നല്ല മന്ത്രയോഗം, തന്ത്രയോഗം, രാജയോഗം, ഭക്തിയോഗം ഇത്യാദി സംജ്ഞകളാൽ അറിയപ്പെടുന്ന യാതൊരുയർന്ന മാർഗ്ഗങ്ങൾമൂലവും ദൈവദർശിയായിത്തീർന്ന ഒരുവനാൽ അഭ്യാസം ചെയ്യപ്പെട്ടിട്ടുള്ളതായും തോന്നുന്നില്ല. ഇതുവരെ നിങ്ങൾ ഒരു പരിശ്രമി

യായ രാജ്യസ്നേഹി മാത്രമായിരുന്നു. നിങ്ങൾ ഒരുകാലത്തെങ്കിലും സകലവിധ പാശ്ചാത്യപ്രപഞ്ചാനുരാഗങ്ങളേയും, വ്യവസായസംബന്ധമായി മില്ലുകളേയും പാണ്ടികശാലകളേയും, രാഷ്ട്രീയസംബന്ധമായി ബ്രിട്ടീഷ് പാർലിമെന്റാകുന്ന 'വന്ധ്യയായ വേശ്യ'യേയും, അതിനെ അനുകരിച്ചുകൊണ്ടുള്ള ഇൻഡ്യാസ്ഥാപനങ്ങളേയും വെറുത്തിരുന്നു. ഇതുവരെ നിങ്ങൾ സാമ്പത്തികവും രാഷ്ട്രീയവും ആയ സങ്കടങ്ങളെ എതിർത്തു ജയിക്കുവാൻ നിസ്സഹകരണമോ, സിവിൾആജ്ഞാലംഘനമോ ആകുന്ന ഘോരായുധം ഉപയോഗിച്ചുവന്ന ഒരു പരീക്ഷകൻ മാത്രമായിരുന്നു. ഇതിനുമുമ്പ് നിങ്ങൾ നിയമലംഘനപ്രസ്ഥാനത്തിന്റെ നേതാവാകുവാൻവേണ്ടി, എന്തു സ്വാർത്ഥപരിത്യാഗവും ചെയ്വാൻ സന്നദ്ധനാണെന്നതിലേക്കു മാത്രം ആവശ്യമായ ലക്ഷ്യം നല്കിയിട്ടുണ്ട്. എന്നാൽ ഇവയെല്ലാംകൊണ്ടു നിങ്ങളെ ഒരു ദൈവദർശിയായി ഗണിക്കാവുന്നതാണോ?

2. വിശിഷ്യ, നിങ്ങൾ നിങ്ങളുടെ സിവിൾആജ്ഞാലംഘനപ്രസ്ഥാനപരീക്ഷയിൽ, പല പ്രാവശ്യവും നിങ്ങളുടെ സംഭ്രമവാക്കുകളിൽ തന്നെ 'ഹിമാലയാബദ്ധങ്ങൾ' ചെയ്തിട്ടുണ്ട്. ദൈവദർശികൾ ഭീമാബദ്ധങ്ങൾ ചെയ്കയോ, അതിന്നു പ്രായശ്ചിത്തം ചെയ്കയോ പതിവില്ല; ഉണ്ടോ?

8. ദൈവദർശികളോ, അഥവാ അപ്രകാരമാവാൻ അഭിലാഷമുള്ളവരോ, ഐഹികവ്യവഹാരങ്ങളിൽ ഏർപ്പെടുന്നില്ല. ഗൗതമബുദ്ധൻ ബുദ്ധിപൂർവ്വം തന്റെ ഐഹികസിംഹാസനത്തെ പരിത്യജിച്ചു. യേശുക്രിസ്തു ലോകഭരണത്താൽ ആകർഷിക്കപ്പെടുകയും ഒടുവിൽ അതിനെ എന്തെന്നില്ലാതെ വെറുക്കുകയും ചെയ്തു. ഭാരതത്തിൽ ഏററവും പുരാതനകാലംമുതൽ രാമകൃഷ്ണപരമഹംസന്റേയോ, സ്വാമി രാമതീർത്ഥന്റെയോ കാലംവരെ അവതരിച്ചിട്ടുള്ള യോഗിമാരിൽ അഥവാ, ദീർഘദർശിമാരിൽ യാതൊരുവനും ഏതൽപര്യന്തം ഒരു ഉപ്പുസത്യാഗ്രഹമോ, പഞ്ചസാരാബഹിഷ്കരണപ്രസ്ഥാനമോ ആരംഭിച്ചിട്ടുള്ളതായി അറിയുന്നില്ല. എന്റെ ജീവിതത്തിന്റെ പരമോൽകൃഷ്ടദശ, ഞാൻ ഒരു യഥാർത്ഥദൈവദർശിയുമായി ഇടപെട്ടിരുന്ന ആ കാലമാണെന്നു സഹർഷാനുസ്മരണം നിങ്ങളെ അറിയിക്കട്ടെ. ജന്മനാ ഒരു അബ്രാഹ്മണനെങ്കിലും അദ്ദേഹം കർമ്മംകൊണ്ട് ഒരു ദൈവദർശിയായിത്തീർന്നു. ഉദ്ദേശം ഇരുപത്തഞ്ചു സംവത്സരത്തോളം എന്റെ വിശ്വസ്തശാസ്ത്രജ്ഞനും, പ്രിയനും, ഗുരുനാഥനുമായിരുന്ന അദ്ദേഹം തന്റെ ജഡകായം

പരിത്യജിച്ച സൎഗ്ഗസ്വഭാവം തുടങ്ങിയതു് 1931 സെപ്റ്റംബറിലാണു്. എന്റെ ഏററവും പ്രിയപ്പെട്ട ഗുരുനാഥന്മാരുമായുണ്ടായ പല ഹൃദയം തുറന്ന സംഭാഷണങ്ങളും മൂലം, യാതൊരു വൈദേശിയും രാജ്യഭരണകാൎയ്യങ്ങളിൽ തലയിടുവാൻ ഒരുമ്പെടുന്നതല്ലെന്നു നിശ്ശങ്കം പ്രസ്താവിക്കുവാൻ എനിക്കു് തെല്ലും സംശയമില്ല. നിങ്ങൾ ഏകസമയം കാൺഗ്രസ്സിന്റെ സൎവ്വാധികാരിയും, വൈദേശിയുമാണെന്നു ഇതരന്മാരെ വിശ്വസിപ്പിക്കുവാൻ ഒരുമ്പെടുന്നുണ്ടോ? ഇപ്രകാരം പ്രയത്നത്തിലൊരുമ്പെട്ട ഏതൊരു മഹാന്റെയെങ്കിലും ജീവചരിത്രം ഉദാഹരിക്കുവാൻ നിങ്ങൾക്കു് സാധിക്കുന്നതാണോ? അഥവാ നിങ്ങൾ ഒരു തികഞ്ഞ കൎമ്മയോഗിയാണെന്നു് — ഒരു ജനകനോ ഭീഷ്മരോ ആണെന്നു് — വിചാരിക്കാവുന്നതാണോ? അല്ലെങ്കിൽ നിങ്ങൾക്കു് സകലലൌകികവ്യവഹാരങ്ങളിൽ ഏൎപ്പെടുകയും, സകല ഐഹികബന്ധങ്ങളിൽ നിന്നു വിമുക്തനായിരിക്കയും ഏകകാലത്തുതന്നെ സാദ്ധ്യമെന്നുവരുമൊ? എന്നാൽതന്നെ യാതൊരു ഭീഷ്മരും, ജനകനും 'ഹിമാലയാബദ്ധങ്ങൾ' ചെയ്തിട്ടുള്ളതായും, പിന്നീടു് പശ്ചാത്താപിച്ചതായും അറിയുന്നില്ല.

4. നിങ്ങളുടെ ആത്മീയശക്തിയേയും, മാഹാത്മ്യത്തേയും പററി സംശയിക്കാനുള്ള ഹേതുക്കൾ നിങ്ങൾ, കഴിഞ്ഞമാസത്തിൽ നിൎവ്വഹിച്ചതായ 'കൃത്രിമപട്ടിണി' മൂലം ബലവത്തരമാക്കി ചെയ്യപ്പെട്ടിരിക്കുന്നു. ഇങ്ങിനെ:—

നിങ്ങളുടെ പട്ടിണി, അതിനുമുമ്പുതന്നെ നിങ്ങളുടെ ചിന്താസരണിയോടു് ആനുകൂല്യമുള്ളവരുടെ ഹൃദയത്തെ അല്ലാതെ, അതായതു് പ്രാദേശിക കാൺഗ്രസ്സ്നേതാക്കന്മാരേയും, ബ്രാഹ്മണന്മാരേയും, ആൎയ്യസമാജക്കാരേയും, പഴയ ഹിന്ദുധൎമ്മത്തെ തട്ടിയുടക്കുവാൻ ഒരുമ്പെട്ടിരിക്കുന്ന നിങ്ങളേക്കാൾ ഉന്മത്തന്മാരായ മതവിരുദ്ധോപദേശവാദികളായ സമുദായപരിഷ്കാരേച്ഛുക്കളേയും അല്ലാതെ ആകൎഷിച്ചിട്ടില്ല. ഹിന്ദുസമുദായത്തിൽ ജാതിവ്യത്യാസത്തെ നശിപ്പിക്കണമെന്നോ, സൎവ്വ ദേവാലയങ്ങളേയും നശിപ്പിക്കണമെന്നോ, മുക്തകണ്ഠം പ്രസ്താവിക്കുവാൻ നിങ്ങളുടെ ഏതു നിരാഹാരവ്രതത്തിന്നോ, ആത്മബലത്തിന്നൊ ആണു് സാധിക്കുന്നതു്? നിങ്ങളുടെ പട്ടിണി യാതൊരു ശുദ്ധ വൎണ്ണാശ്രമിയുടേയും ഹൃദയത്തെ സ്പൎശിക്കപോലുമുണ്ടായിട്ടില്ല. നിങ്ങളുടെ വ്രതം നിങ്ങളുടെ ആത്മശക്തിവൎദ്ധിപ്പിച്ചിട്ടുണ്ടെന്നു കാണിക്കുവാൻ, ഏതു വിശ്വാസയോഗ്യമായ തെളിവാണു് നിങ്ങൾക്കു് നല്കുവാൻ സാധിക്കുന്നതു്?

5. നിങ്ങളുടെ വ്രതത്തെപ്പറ്റി വൎത്തമാനപ്പത്രങ്ങളിൽ കാണുവാനിടയായ ഭീമപരസ്യങ്ങളും, അനുകമ്പാസൂചകമായി നഗരംതോറും ഏകദേശം ഒരാഴ്ചയോളം എരിഞ്ഞുകൊണ്ട് നടപ്പിലിരുന്ന 'സ്മൃതികാലസ്യവും' നിശ്ചയമായും ആത്മശക്തിയെ കാണിക്കുന്നതല്ലാത്തതും, അതിന്റെ അഭാവത്തിന്നു ഉത്തമോദാഹരണങ്ങളാകുന്നവയുമത്രെ. പത്രങ്ങളിൽ കാണുന്ന ഈ വീരസ്യങ്ങളെല്ലാം ഒരിംഗ്ലീഷുകാരന്റെ മനസ്സിനെ ഹഠാൽ ആകൎഷിക്കുവാൻ ആവശ്യംതന്നെ എന്നുവരാം. എന്നാൽ അവയൊന്നും ഒരു യോഗിക്കൊ, വേദാന്തിക്കൊ തീരെ യോഗ്യമല്ലതന്നെ. പത്രപാരായണം ചെയ്യുന്നവൎക്കാൎക്കും സ്വൎഗ്ഗസുഖം അനുഭവിക്കുവാൻ സാധിക്കുന്നതല്ലെന്ന് സ്വാമി രാമതീൎത്ഥൻ ഒരിക്കൽ അരുളിച്ചെയ്തതായി നിങ്ങൾ അറിഞ്ഞിട്ടില്ലായിരിക്കുമോ? എന്തെന്നാൽ ഐഹികതൃഷ്ണയിൽപ്പെട്ടുഴലുന്ന അവരുടെ മനസ്സിന്ന് ഭഗവൽപാദാരവിന്ദങ്ങളെ സ്മരിക്കുവാനുള്ള ഇടമെവിടെ?

6. വൎത്തമാനപത്രങ്ങൾ നിങ്ങൾക്ക് വിരോധം തോന്നിക്കാവുന്ന വാൎത്തയേയൊ, അഭിപ്രായങ്ങളേയൊ പറ്റി മൌനാവലംബികളായതെങ്ങിനെ എന്ന് നിങ്ങൾ അറിയുന്നുണ്ടൊ? ചില ഉദാഹരണങ്ങൾ സമൎപ്പിക്കാം:—

(i) സെപ്റ്റംബർ 20-ാംനു-യിലെ അഹമ്മദാബാദിലെ എ. പി. ഐ. കമ്പിവാൎത്ത അനുസരിച്ച് ശേഠ് അംബാലാൽ സാരബായി ഒരു ജൈനക്ഷേത്രം അധഃകൃതൎക്ക് തുറന്നുകൊടുപ്പാൻ ആവശ്യപ്പെട്ടതായും, മതവിശ്വാസികളായ ജൈനർ ആ ഉദ്യമത്തെ തടഞ്ഞ് ക്ഷേത്രത്തെ അധഃകൃതന്മാരിൽ നിന്ന് സംരക്ഷിച്ചതായും, ഒടുവിൽ 'സമാധാനസംരക്ഷണാൎത്ഥം' പോലീസുകാർ രംഗപ്രവേശം ചെയ്തതായും അറിയുന്നു. "ഡൽഹി സ്റ്റേറ്റ്സ്മൻ" എന്നപത്രം ഇതിനെ 1932 സെപ്റ്റംബർ 21-ാംനു- പരസ്യപ്പെടുത്തിയിരുന്നു. എന്നാൽ ഞാൻ നോക്കിയ 'രാഷ്ട്രീയപത്ര'ങ്ങളെല്ലാം, തത്സംബന്ധമായി മൌനാവലംബികളത്രെ. നിങ്ങളുടെ സ്വദേശമായ അഹമ്മദാബാദിൽ തന്നെ നടന്ന ഈ പൊതുജനാപ്രാതികൂല്യം നിങ്ങൾ അറിഞ്ഞിട്ടുണ്ടൊ?

ii നിങ്ങൾ 'പട്ടിണിസമര'ത്തിന്നു സന്നദ്ധനായിരിക്കുന്ന വിവരം പരസ്യപ്പെടുത്തിയ ഉടൻ തന്നെ, പണ്ഡിതമദനമോഹനമാളവ്യ നിങ്ങൾ കൊട്ടുന്ന താളത്തിന്നു തുള്ളുവാനും, പൊതുജനാഭിപ്രായം അറിയിക്കുവാൻ വിവിധോപായങ്ങൾ സ്വീകരിപ്പാനുമപേക്ഷിച്ച ഉടൻ തന്നെ, ഞാൻ, അദ്ദേഹത്തിന്റെ വിലമതിക്കുവാൻ വയ്യാത്ത മതമാ

ൎശ്വ •

കുന്ന തറവാട്ടുമുതൽ ഒരു നിസ്സാരരാഷ്ട്രീയപായസഭോജനത്തിനായി ബലി കഴിക്കുവാനുള്ള സംരംഭത്തെത്തടയുവാൻ, ഒരു പരസ്യകത്ത് മാളവ്യജിക്ക് അയക്കയുണ്ടായി. അതിന്റെ പ്രതി ഞാൻ ഡൽഹിയിൽനിന്നു പുറപ്പെടുന്ന പ്രധാന 'രാഷ്ട്രീയ'പത്രമായ "ഹിന്ദുസ്ഥാൻ ടൈംസ്സി"ന് അയച്ചുകൊടുത്തു. എന്നാൽ ആ ഡെൽഹിപ്പത്രവും, മറ്റു പല പത്രങ്ങളും അതിനെപ്പററി ഒന്നും തന്നെ പറഞ്ഞില്ല.

iii സെപ്റ്റംബർ ഇരുപത്തിരണ്ടാം തീയതി കാശിയിൽവെച്ച്—ഒരിക്കൽ മാളവ്യയുടെ അജേയമായ ആ ദുർഗ്ഗത്തിൽവെച്ച്—"പതിനായിരം ഹിന്ദുക്കൾ ടൌൺഹാളിൽ, സ്വാമി അഘ്വാശ്രമരുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂടി" മാളവ്യയുടെ ധീരകൃത്യങ്ങളെ എതിർത്തു പ്രമേയങ്ങൾ പാസ്സാക്കി. എന്നാൽ ഒരു വർത്തമാനക്കടലാസ്സും ആ വാർത്തയെ പരസ്യപ്പെടുത്തിയില്ല. അടുത്ത ദിവസം തന്നെ ഈ യോഗത്തെപ്പററി എനിക്ക് സിംലായിൽവെച്ച് ഒരു കമ്പികിട്ടി.

iv പൂനാസന്ധിവ്യവസ്ഥകളെ പ്രതിഷേധിച്ചുകൊണ്ട്, ഇരുപത്താറാം തീയതി വൈസ്രായിയെ സന്ദർശിച്ചുപോന്ന പന്ത്രണ്ടു പേരടങ്ങിയ ഒരു ഹിന്ദുമതവിശ്വാസികളുടെ നിയോഗജാത നല്കിയ ഒരു പ്രസ്താവന, ഞാൻ 26-ാം തീയതി വൈകിയിട്ട് എ. പി. ഐ. പ്രതിനിധിക്കു നല്കി. എന്നാൽ തീർച്ച, അതൊരു പത്രത്തിലും കാണപ്പെട്ടില്ല. ഒരു കൽക്കട്ടപത്രാധിപർ ഈ വിധത്തിലുള്ള പൊതുജനവഞ്ചനകളെ നീതീകരിപ്പാൻ മാത്രമായി, അതുപോലെയുള്ളതെല്ലാം പരസ്യപ്പെടുത്തിയിരുന്നു എങ്കിൽ, നിങ്ങൾ 27-ാം തീയതി നിങ്ങളുടെ 'യജ്ഞ'ത്തെ ഉപസംഹരിക്കയില്ലായിരുന്നു എന്ന്, ഈ മാസം ഒന്നാം തീയതി പറയുകണ്ടായി! ഇതരപദങ്ങളാൽ സംക്ഷേപിക്കുന്ന പക്ഷം, നിങ്ങളുടെ ഗുണകാംക്ഷികൾ സത്യത്തെക്കാൾ തുലോം ഉപരിയായി നിങ്ങളെ അത്ര സ്നേഹിച്ചിരുന്നത്.

5. പ്രത്യുത, കേവലം പൊളിയല്ലെങ്കിൽ തന്നെ, വളരെ അതിശയോക്തിയുപയോഗിച്ച്, നിരവധി ക്ഷേത്രകവാടങ്ങൾ ഹരിജനങ്ങൾക്ക് തുറന്നു കൊടുത്തതായി മിക്ക പത്രങ്ങളും പരസ്യപ്പെടുത്തിക്കാണുന്നുണ്ട്. ഇപ്രകാരം തുറന്നു കൊടുക്കപ്പെട്ടതായി പറഞ്ഞ പല ദിക്കിലും വിശ്രുതമായ ദേവാലയങ്ങൾ ഇല്ല തന്നെ! ഇതെല്ലാം ആത്മശക്തിയെ ദൃഷ്ടാന്തീകരിക്കുന്നവ തന്നെ ആണോ?

6. അതുപോലെതന്നെ പൂനാതീരുമാനത്തെ സംബന്ധിച്ചു കേവലം അടിസ്ഥാനരഹിതമായ ഒരഭിപ്രായത്തെയാണ് —സകലസവർണ്ണഹിന്ദു

ക്കാക്കും മനസ്സാക്ഷിക്ക് യാതൊരു സങ്കോചവും കൂടാതെ സ്വീകരിക്കാവുന്ന ഒരു ശരിയായ തീർപ്പായിട്ടാണ്—വർത്തമാനപ്പത്രങ്ങൾ പ്രസിദ്ധം ചെയ്തിരിക്കുന്നത്. എന്നാൽ പൂനാതീരുമാനത്തിനു പോയിരുന്നതോ അഥവാ, ക്ഷണിക്കപ്പെട്ടിരുന്നതോ ആയ ജനസമ്മതരായ സവർണ്ണഹിന്ദുനേതാക്കന്മാരാരെല്ലാമാണ്? സപ്രൂവും, ജയകറും, രാജഗോപാലാചാരിയും, രാജേന്ദ്രപ്രസാദും, ബിർലായും, പുരുഷോത്തമദാസ് ഠാകർദാസ്സും—ഇതരകാര്യങ്ങളെ സംബന്ധിച്ചിടത്തോളം എത്രയോ ശ്രേഷ്ഠന്മാരും, ജനസ്സമ്മതന്മാരും ആയിരിക്കട്ടെ—ഇത്ര വലിയ ബലി അധഃകൃതർക്ക് വേണ്ടി ചെയ്യാൻ മതിയാവുന്ന സവർണ്ണഹിന്ദുനേതാക്കന്മാരായി ഗണിക്കപ്പെടാവുന്നതാണോ? പൂനാതീരുമാനത്തെ, മതവിഷയത്തിൽ വ്യത്യസ്ഥാഭിപ്രായമുള്ള ചിലരുടെ എന്നല്ല, ഏററവും മതനിഷ്ഠയുള്ള സവർണ്ണഹിന്ദുനേതാക്കന്മാരുടേയും അഭിപ്രായമാണെന്നു വിശ്വസിപ്പിച്ച്, വാസ്തവത്തിൽ സവർണ്ണഹിന്ദുനേതാക്കന്മാരുമായി ഒരു ആലോചനാനാടകം പോലും കൂടാതെ, ഇംഗ്ലണ്ടിലേക്കു കടൽകമ്പിയയച്ചതാണോ സത്യത്തിന്റേയും അക്രമരാഹിത്യത്തിന്റേയും ഉൽകൃഷ്ടവിജയം?

7. നിങ്ങളുടെ അതിഖിന്നകസൂചനം—വീണ്ടും ആ നാട്യരീതിയിൽ തന്നെ—നിങ്ങളുടെ വ്രതോപസംഹാരവേളയിലും പ്രത്യക്ഷപ്പെട്ടു. എന്റെ അഭിപ്രായം അനുസരിച്ചു, നിങ്ങൾ നിങ്ങളുടെ വ്രതം സ്വയവഞ്ചനയിൽ കൂടി തന്നെ നിവൃഹിച്ചു. എന്നാൽ നിങ്ങൾ അതിനെ ഉപസംഹരിക്കുവാൻ കാരണം കണ്ടു പിടിച്ചതിൽ ഞാൻ സന്തോഷിക്കുന്നു. പ്രിയപ്പെട്ട മഹാത്മജി, നിങ്ങൾ, ഒരാഴ്ച നടപ്പിലിരുന്ന ആ 'സ്മൃതികാലസ്യത്തേയോ' അഥവാ, പൂനാസന്ധിയാകുന്ന ഭീഷണിയേയോ, നോക്കുവാൻ ദൈവത്തെച്ചൊല്ലി ആവശ്യപ്പെട്ടപ്പോൾ ഞാൻ എത്ര അസഹ്യമായ ബാഷ്പകണങ്ങളാണു പൊഴിച്ചതെന്ന് നിങ്ങൾ അറിയുന്നുണ്ടോ? കഷ്ടം! നിങ്ങൾ എത്ര ആശയത്തോടെ ആണ്, ഓരോ അവകാശങ്ങൾ കൈവശപ്പെടുത്തുന്നത്. ജഗന്നിയന്താവിന്റെ കരബലം, കഴിഞ്ഞ ഏഴു ദിവസമായി ഇൻഡ്യയിലെങ്ങും ഉൽകൃഷ്ടരീതിയിൽ സമുല്ലസിച്ച സംഭവങ്ങളാൽ വേണ്ടും വണ്ണം അറിയാറായിട്ടുണ്ട്. സ്വവഞ്ചനയുടെ ആ മൂർദ്ധന്യദശയിൽ നിങ്ങൾ എങ്ങിനെ ആണ്, അവർക്ക് യാതൊരു പങ്കുമില്ലാതിരുന്ന ഒരു തീരുമാനത്തെ അക്ഷരംപ്രതി, ഓരോ പ്രത്യേക വകുപ്പിന്റേയും ആന്തരാർത്ഥത്തെ, അനുകൂലിച്ചു പ്രവർത്തിക്കണമെന്നു സവർണ്ണഹിന്ദുക്കളോട് ആവശ്യപ്പെട്ടതു്?

പ്രിയപ്പെട്ട, എന്റെ ഏററവും പ്രിയപ്പെട്ട മഹാത്മജി, എന്റെ ധാരണ—കഴിയുമെങ്കിൽ അതിനെ എതിക്കുവാൻ ഞാൻ നിബ്ബന്ധിക്കുന്നു—അതായത് പരിശുദ്ധഹിന്ദുധമ്മത്തെ വളരെ നാളായി വഞ്ചിച്ചിരിക്കുന്ന പ്രാദേശിക കാൺഗ്രസ്സ് നേതാക്കന്മാരായ നിങ്ങളുടെ അനുയായികളും, ആര്യസമാജക്കാരും, അതുപോലെയുള്ള മററുള്ളവരും മാത്രം പൂനാതീരുമാനത്തിൽ ഏപ്പെട്ടിരുന്നുഎന്നും, അല്ലാതെ യാതൊരു യഥാത്ഥസവണ്ണഹിന്ദുനേതാവും അതിൽ ഉൾപ്പെട്ടിരുന്നില്ലെന്നും, നിങ്ങൾ ഉദ്ദേശിച്ചിരുന്ന വിധം പ്രതിപ്രാത്ഥന ഇവരിൽ നിന്നല്ലാതെ ലഭിച്ചില്ലെന്നുമുള്ള ആ ധാരണ ശരിതന്നെ എങ്കിൽ, നിങ്ങൾ നിങ്ങളുടെ ദൈവത്തേയും ഗുരുദേവരേയും ചൊല്ലി ഇത്തരം അനുകമ്പാജനകമായ ആത്മവഞ്ചനക്കു ധൈയ്യപ്പെടരുത്! എന്റെ ബുദ്ധിമാന്ദ്യത്തെ ക്ഷമിക്കണേ! ഞാൻ ഇതിനെപ്പററിയെല്ലാം ചോദിക്കുന്നതു നിങ്ങളുടെ ആത്മീയഗുണത്തിനു തന്നെ വേണ്ടിയത്രേ. എന്തെന്നാൽ നിങ്ങൾ സ്വയവഞ്ചനയാൽപോലും പാപാജ്ജനം ചെയ്യുന്നതിനു നിവൃത്തിയുള്ള പക്ഷം ഒരുമ്പെടരുതെന്നാണെന്റെ ഉദ്ദേശം; ഒരു ഭാരതീയനു നിശ്ചയമായും ദൈവത്തെയോ, അവന്റെ ഗുരുദേവരേയോ പററി നിസ്സാരമായി സംസാരിക്കുവാൻ പാടില്ലാത്തതാണ്.

'അയിത്തം' എന്ന വിഷയത്തെപ്പററി സുദീഘമായ ഒരു വിചിന്തനം ഞാൻ മനഃപ്പൂവ്വം ഉപേക്ഷിച്ചിരിക്കുന്നു. നിങ്ങൾ അറിയുന്നതായിരിക്കാം, അഥവാ നിങ്ങൾ ഓമ്മിക്കേണ്ടതാണ്; ഞാൻ ഉദ്ദേശം ഒരു ദശാബ്ദത്തിനുമുമ്പ്, ഈ വിഷയത്തെപ്പററി ധമ്മാനുസാരമായ ഒരു തീപ്പോടുകൂടി നിങ്ങളുടെ സമീപം വന്നിരുന്നു. എന്നാൽ നിങ്ങൾ മയ്യാദയോടുകൂടി എനിക്കു പറയുവാനുണ്ടായിരുന്നതു ശ്രവിക്കപോലുമുണ്ടായില്ല. നിങ്ങൾ ബ്രാഹ്മണനെ പഞ്ചമന്റെ നിലയിലേക്ക് അധഃപതിപ്പിക്കുവാൻ യത്നിക്കുന്നു. എന്നാൽ ഞാൻ ഭാരതത്തിന്റെ പൂവ്വചരിത്രത്തിൽ കാണുവാൻ സാധിക്കുന്നവിധം, അനേകം യോഗികളും, ത്യാഗികളും അനവധി കാലമായി സ്വീകരിച്ചു വന്ന ആ മാഗ്ഗത്തെ—പരിശുദ്ധമായ ദൈവസ്നേഹത്തെ—സകലതിനെയും പരിശുദ്ധമാക്കുവാൻ പയ്യാപ്തമായ ആ ഏകമാഗ്ഗത്തെ, സ്വീകരിച്ച് അയിത്തത്തെ ഇല്ലായ്മ ചെയ്യുവാൻ ഉദ്യമിക്കുന്നു.

കുറെക്കൂടി സംക്ഷേപിക്കുന്നതായാൽ, എനിക്കു ബ്രാഹ്മണനെ പഞ്ചമന്റെ നിലയിലേക്ക് അധഃപതിപ്പിക്കുവാനല്ല, പഞ്ചമനെ ബ്രാഹ്മണന്റെ നിലയിലേക്ക് ഉയത്തിക്കൊണ്ടു വരുവാനാണ് അഭിലാഷം.

എന്നാൽ നിങ്ങളുടെ തെററായ ബോധം — ചരിത്ര സംബന്ധമായും, ആത്മീയസംബന്ധമായും തെററായ ആ ബോധം — തൊട്ടുവാൻ വയ്യാത്ത ആ കൂട്ടർ പരിശുദ്ധന്മാർതന്നെ ആണെന്നും, എന്നും ആയിരുന്നുവെന്നും, സവർണ്ണർ തന്നെ ആണ യഥാർത്ഥപാപികൾ എന്നും, ഇപ്പോൾ സവർണ്ണഹിന്ദുക്കൾ തങ്ങളുടെ ഗൃഹത്തിൻേറയും ദേവാലയത്തിൻേറയും കവാടങ്ങൾ അധഃകൃതൎക്കായി തുറന്നിട്ട് ആ വിധത്തിൽ പശ്ചാത്താപംകൊണ്ടു പരിശുദ്ധന്മാരാകേണമെന്നുമുള്ളതാണ്. നിങ്ങളുടെ ഈ വിശ്വാസം സകല കൎമ്മനിയമങ്ങളേയും, വിവിധ മനഃസ്ഥിതിക്കു യോജിക്കുന്ന വിവിധ മാൎഗ്ഗപ്രദാതാക്കളുടെ സൎവ്വോപരി വിശിഷ്ടമായ അധികാരനിയമത്തേയും, പാടെ അവഗണിക്കുകതന്നെ ചെയ്യുന്നു. അത് യാതൊരു സൂക്ഷ്മദൎശിയും ധൈൎയ്യസമേതം പ്രവൎത്തിക്കുന്ന ഒന്നല്ല. വാസ്തവത്തിൽ ഏകദൈവം മാത്രമാണെന്ന ആ പ്രധാനവാദം കപടകേതിയല്ലെങ്കിൽ ബാലചാപല്യമത്രേ! ക്ഷുത്ത് എല്ലാവൎക്കും പൊതുവെ ഉള്ള ഒന്നാണ്. അതുമൂലം സൎവ്വജനങ്ങളും ഒരേതരത്തിൽ, ഒരേ അളവിൽ, ആഹാരം കഴിക്കേണമെന്നുണ്ടോ? ആത്മശക്തിയും പൊതുവെ സകലൎക്കുമുള്ള ഒന്നാണല്ലോ. എന്നാൽ നിങ്ങൾതന്നെ പൊതുജനക്ഷേമത്തിന്നായി നിരാഹാരവ്രതം സ്വീകരിച്ച് ആത്മീയശക്തി വൎദ്ധിപ്പിക്കുന്ന വിഷയത്തിൽ ഒരു ചിരപരിചിതനാണെന്ന് അഭിമാനിക്കുന്നതെന്താണ്? അപ്രകാരംതന്നെ എനിക്കും എന്തുകൊണ്ട് ഓരോ വിധദേവാരാധനക്കും സമാധാനപാലനാൎത്ഥം ഓരോ വിധ അനുഷ്ഠാനക്രമങ്ങളും ആചാരങ്ങളും അത്യന്താപേക്ഷിതമാണെന്നും, അവയെ അവഗണിച്ചു പ്രവൎത്തിക്കുന്നവൎക്കു ഗുണത്തേക്കാൾ അധികം ദോഷമാണ ണ്ടാവുന്നതെന്നും വിശ്വസിച്ചു കൂടാ? തങ്ങളുടെ ആരാധനാരീതിയല്ലാത്തവണ്ണം ഒരേ ഈശ്വരനെത്തന്നെ വന്ദിക്കുവാൻ പല ക്ഷേത്രങ്ങളും ആവശ്യമായി തോന്നുവാൻ വയ്യെന്നുണ്ടോ?

അല്ലയോ പ്രിയപ്പെട്ട മഹാത്മജി, നിങ്ങൾ എന്നേയും എന്നേപ്പോലെ തന്നെ വിശ്വസിക്കുന്ന മററുള്ളവരേയും, നിങ്ങൾ ഈശ്വരന്റെ നിയോഗം അനുസരിച്ചാണ പ്രവൎത്തിക്കുന്നതെന്നു പറഞ്ഞു നിങ്ങളുടെ ആ തെററായ മാൎഗ്ഗത്തിൽക്കൂടി കൊണ്ടുപോകുവാൻ ശ്രമിക്കുന്നതു് ശരിതന്നെയാണോ? നിങ്ങൾ വാസ്തവത്തിൽ ഒരു ദൈവജ്ഞൻ തന്നെയെങ്കിൽ, നിങ്ങളുടെ സാന്നിദ്ധ്യം ഒന്നുകൊണ്ടുമാത്രം നിങ്ങൾ അനേകായിരം ജനങ്ങളുടെ ഹൃദയത്തെ സ്പൎശിക്കുവാൻ പ്രാപ്തൻതന്നെ എങ്കിൽ, നിങ്ങൾക്കെന്തെങ്കിലും ആത്മശക്തി കരസ്ഥമായിട്ടു

ണ്ടെങ്കിൽ—പൊതുവെ പറയുന്നതായാൽ ആത്മശക്തി ചെടികൾക്കും ലോഹങ്ങൾക്കും കൂടിയുണ്ട്—നിങ്ങൾക്ക് അന്യന്മാരുടെ ദൃഢനിശ്ചയത്തെ ഇളക്കുവാനുള്ള ആ പ്രത്യേകപാടവം ഉണ്ടെങ്കിൽ, ഇതാ എന്റെ പരസ്യമായ വീരവാദം അഥവാ, ഔദ്ധത്യലക്ഷണം. നിങ്ങൾ നിങ്ങളുടെ ആത്മശക്തിമൂലം എന്നെ നിങ്ങളുടെ വിചാരവീഥിയിലേക്കു തിരിച്ചു വിടുക; ഞാൻ നിങ്ങൾക്കു സെൻഡ്പാൾ യേശുക്രിസ്തുവിനെന്നവണ്ണം, ഉപകാരം ചെയ്വാൻ പ്രാപ്തനായിത്തീരാം. നിങ്ങൾ അതു ചെയ്യാത്തപക്ഷം, അതിനു നിങ്ങൾ അശക്തനെന്നു വരുന്ന പക്ഷം, പിന്നേയും നിങ്ങൾ ആത്മശക്തിമൂലം പ്രവീണൻതന്നെ എന്നഭിമാനിച്ച് നിങ്ങളേയും അപ്രകാരം തന്നെ ഇതരന്മാരേയും വഞ്ചിക്കുവാൻ ഉദ്യമിക്കുന്നപക്ഷം, എന്നെ ദുർജാതനാക്കിത്തീർത്ത ആ ഹതവിധിയെ ഓർത്തു ഞാൻ വിലപിക്കുകതന്നെ ആണ് നന്ന്!

നിങ്ങളുടെ നിർഭാഗ്യവാനായ സ്വരാജ്യക്കാരൻ,

എം. കെ. ആചാര്യ (ഒപ്പ്)



## മി. ഗാന്ധിക്ക് ഒരു പ്രത്യുത്തരപത്രം

ഹിന്ദുമതവ്യവസ്ഥാപിതങ്ങളായ ശ്രുതിസ്മൃതിപുരാണാദിനിയമസമുച്ചയങ്ങളിൽ സുദൃഢമായ വിശ്വാസമുള്ളവർക്കു മാത്രമാണ് ദേവാലയങ്ങൾ. ഇവയിൽ വിശ്വാസമില്ലാത്തവരെ ഉദ്ദേശിച്ചല്ല, ക്ഷേത്രനിർമ്മാണമുണ്ടായിട്ടുള്ളത്. മനഃപൂർവ്വമായി ഹൈന്ദവനിയമങ്ങളെ ധിക്കരിച്ചു നടക്കുന്ന കൂട്ടരെപ്പററി അതുകൊണ്ടു പ്രസ്താവിക്കേണ്ട ആവശ്യവുമില്ലല്ലൊ. തങ്ങളുടെ സംഖ്യാബലത്തെ ആസ്പദിച്ചോ, രാഷ്ട്രീയപരമായ സ്വാധീനശക്തിയെ ഉപയോഗിച്ചോ, ഇത്തരം സ്ഥാപനങ്ങളുടെ നേരെ വിപ്ലവകരങ്ങളായ പ്രസ്ഥാനങ്ങളെ നയിക്കുന്നവരെപ്പററി എന്തുതന്നെ പറയണം! അവർ പാഷണ്ഡന്മാരൊ, ഭ്രഷ്ടന്മാരൊ, ജാതിഭ്രംശം പററിയവരൊ ആയിരിക്കും, തീർച്ചതന്നെ. സവർണ്ണർക്ക്—ജാതിഹിന്ദുക്കൾക്കു—മാത്രമായുദ്ദേശിച്ചിട്ടുള്ള ദേവാലയങ്ങളിലേക്കു പ്രവേശനവും, കുളം കിണർ മുതലായവ ഉപയോഗിപ്പാനുള്ള സ്വാതന്ത്ര്യവും, അവർണ്ണരെ സംബന്ധിച്ചിടത്തോളം നിരോധിക്കപ്പെട്ടിട്ടുണ്ട്. സ്വന്തം മതത്തെക്കുറിച്ച് അപൂർണ്ണവും അബദ്ധസമ്പൂർണ്ണവും ആയ പരിമിതജ്ഞാനമുള്ള ഒരു സാധാരണ പൌരനൊ, ഒരു രാഷ്ട്രീയപ്രവർത്തക

ന്നോ, ഏവംവിധങ്ങളായ വ്യവസ്ഥകളെക്കുറിച്ച് ഗുണദോഷവിവേചനം ചെയ്വാൻ അധികാരമില്ല.

നമ്മുടെ ദേവാലയാരാധന അതിന്റെ ശാസ്ത്രപരമായ നിയമങ്ങളേയും നടവടിക്രമങ്ങളേയും നിരസിക്കുകയാണെങ്കിൽ, ആഫ്രിക്കയിലെ കാപ്പിരികളുടെ അലങ്കോലപ്പെട്ട വിഗ്രഹാരാധനയെക്കാൾ അധഃപതിച്ചുപോകും. ഒരു ഹിന്ദുവിന്ന്, ശാസ്ത്രപരമായി ആവശ്യകമായ ചടങ്ങുകളോടുകൂടി ആവാഹന, അതായത് ആ പ്രത്യേക മൂർത്തിയുടെ പ്രതിഷ്ഠ കഴിഞ്ഞതിന്നുശേഷം മാത്രമേ ഒരു വിഗ്രഹം സമാരാധ്യമായിത്തീരുന്നുള്ളു. ആ പ്രതിഷ്ഠാപിതമൂർത്തി ആ വിഗ്രഹത്തിൽനിന്നും ഒഴിഞ്ഞുമാറുകയാണെങ്കിൽ അത് ഒരു മൃതശരീരംപോലെ അശുദ്ധവും അസ്പൃശ്യവുമായിത്തീരും. (എന്നാൽ ഈ അശുദ്ധം മതസംബന്ധമായ അനുഷ്ഠാനങ്ങളിൽ മാത്രമേ ആദരിക്കപ്പെടുന്നുള്ളു.) ആഗമങ്ങളിൽ വിശ്വാസമുള്ളവർക്ക് വിഗ്രഹങ്ങളല്ല, അവയിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള മൂർത്തികളാണുപാസ്യരായിത്തീരുന്നതെന്നു പ്രത്യക്ഷമായല്ലോ. യാഥാസ്ഥിതികരെ അവരുടെ സ്വന്തം നിയമങ്ങൾക്കും മതത്തിന്നും വിരോധമായി പ്രവർത്തിക്കുവാനാവശ്യപ്പെടുന്ന ഹിന്ദുക്കൾ—അവർ നാമമാത്രഹിന്ദുക്കളേ ആകുന്നുള്ളു—അവരുടെ ബന്ധുക്കളോ, സഹോദരങ്ങളോ അല്ല; പ്രത്യുത അക്രമികളായ ശത്രുക്കളാണ്. നേരെമറിച്ച് യാഥാസ്ഥിതിക ക്രിസ്ത്യാനികൾ, മഹമ്മദീയർ, പാർസികൾ, ബൌദ്ധന്മാർ തുടങ്ങിയ അപരമതവിശ്വാസികളെ അവരേക്കാൾ സ്നേഹമുള്ള ബന്ധുക്കളും സഹോദരങ്ങളുമായി പരിഗണിക്കുന്നതിൽ അബദ്ധമൊന്നുമില്ല. ഹിന്ദുമതം അവിശ്വാസികളായ നാമമാത്രഭക്തന്മാരുടെ സംഖ്യാബലംകൊണ്ട് അഭിവൃദ്ധി പ്രാപിക്കുകയില്ല. ഈ മായാമോഹംകൊണ്ടു നിങ്ങൾ മയങ്ങരുത്. സ്വന്തം മതത്തെ ആദരിക്കുന്നവർ അന്യമതങ്ങളെ ആദരിക്കുവാനുമറിഞ്ഞിരിക്കും. വിശേഷിച്ച് ഏകദൈവത്തെ ആദരിക്കുന്നതിന്നുള്ള വിഭിന്നമാർഗ്ഗങ്ങളാണ് വിഭിന്നമതങ്ങളെന്നു ഒരു യാഥാസ്ഥിതികഹിന്ദു വിശ്വസിക്കുകയും ചെയ്യുന്നു. നിങ്ങൾക്കു ഹിന്ദുമതത്തിലെ ഏകപ്രമാണമായ ഭഗവൽഗീതകൂടി പറയുന്നു:—

യേപ്യന്യ ദേവതാ ഭക്താഃ
യജന്തേ ശ്രദ്ധയാന്വിതാഃ
തേപി മാമേവ കൌന്തേയ
. . . വിധിപൂർവ്വകം.

(അന്യദൈവങ്ങളെ ഭക്തിപൂർവ്വകമാരാധിക്കുന്നവർകൂടി, മറവുള്ള മാർഗ്ഗങ്ങളിൽ എന്നെത്തന്നെയല്ലാതെ മററാരേയുമല്ല ഭജിക്കുന്നതു്.) അതുകൊണ്ടാണു് അന്യമതങ്ങളിൽനിന്നു നമ്മുടെ മതത്തിലേക്കു് ആളുകളെ മാനസാന്തരംചെയ്യുവാൻ പുരാതനന്മാർ ആഗ്രഹിക്കാതിരുന്നതു്. അതു് ആവക മതങ്ങളോടു് കാണിക്കുന്ന ഔദാര്യവുമാകയില്ലേ? മനുഷ്യപ്രകൃതി വിഭിന്നങ്ങളായിരിക്കുന്നതുകൊണ്ടു് ഓരോ സമുദായങ്ങളുടേയും വർഗ്ഗങ്ങളുടേയും പ്രത്യേകതകളോടനുകൂലിച്ചു് വിവിധമതങ്ങളെ ഒരേ ദൈവംതന്നെ നിയമിച്ചു എന്നവർ അറിഞ്ഞിരുന്നു. മതനിഷേധം, മതവിരോധം, മതത്തോടുള്ള പോരാട്ടം അഥവാ പാഷണ്ഡത്വം, ഇതിനെയാണു് നമ്മുടെ ശാസ്ത്രങ്ങൾ ശപിച്ചിട്ടുള്ളതു്. തന്മൂലം യാഥാസ്ഥിതികഹിന്ദുക്കൾ ആചാരലംഘകന്മാരായ തങ്ങളുടെ സഹോദരങ്ങളുടെ ആക്രമണങ്ങളിൽനിന്നു രക്ഷനേടുവാനായി യാഥാസ്ഥിതികന്മാരായ ക്രിസ്ത്യാനികൾ, മഹമ്മദീയർ, പാർസികൾ, ബൌദ്ധന്മാർ ഇവരെ അഭയംപ്രാപിക്കുവാനും ഒരുക്കമാണു്. നമ്മുടെ യാഥാസ്ഥിതികന്മാരായ പൂർവ്വപിതാക്കന്മാരുടെ ഭക്തിസ്നേഹങ്ങളോടുകൂടിയ പരിലാളനനിമിത്തം രാഷ്ട്രപരമായി യാതൊരു ശക്തിയും ലഭിക്കുന്നതിനു മുമ്പുതന്നെ ക്രിസ്തുമതത്തിനും ഇസ്ലാംമതത്തിനും ഇവിടെ ധാരാളമനുയായികൾ ഉണ്ടായ്വന്നു. സന്ദർഭങ്ങളനുസരിച്ചു് അവരും ഹിന്ദുക്കൾക്കാവശ്യമുള്ള ശുശ്രൂഷകൾ ചെയ്യുവന്നു. യാഥാസ്ഥിതികഹിന്ദുക്കൾക്കു് അവരുടെ വളർത്തുപൈതങ്ങളായ ക്രിസ്തുമതത്തോടും, മഹമ്മദുമതത്തോടും സഹായങ്ങൾ യാചിക്കേണ്ടതായ അവസരം ഇതാ വീണ്ടും വന്നിരിക്കുന്നു. ഹിന്ദു-മുസ്ലിം ഐക്യം അഥവാ ലോകൈക്യംതന്നെ—ഇദാനീന്തനന്മാരായ രാഷ്ട്രീയപ്രവർത്തകന്മാരുടെ ക്രൂരങ്ങളായ പിടികളിൽനിന്നും വിമുക്തിനേടിയെങ്കിൽ—യാഥാസ്ഥിതികഹിന്ദുക്കൾ ഒരു നിമിഷത്തിനകം സാധിക്കുതന്നെ ചെയ്യും. അതെ, ശതാബ്ദങ്ങളായി അങ്ങിനെയല്ലേ അവർ ജീവിച്ചുവന്നതു്! നമ്മുടെ ക്രിസ്ത്യൻ ബ്രിട്ടീഷ് ഗവമ്മെൻറ് ഹിന്ദുമതത്തിനു പരിപൂർണ്ണസമ്മതി നല്കിയിട്ടില്ലേ? ഈ മതസമ്മതി മതങ്ങളോടു് വ്യത്യാസമില്ലായ്മ വളർത്തി; അതുകൊണ്ടു് മതങ്ങളോടു ബന്ധംതന്നെയില്ലെന്നു വന്നുകൂടി. മതനിഷേധത്തിനും മതവിരോധത്തിനും അതാ അവിടെ ഇടവും കിട്ടി. ഗവമ്മെൻറ് കൌൺസിലുകളിൽ സഹിഷ്ണുതയുടെ ശക്തി വന്നു് യാഥാസ്ഥിതികത്വത്തെ നശിപ്പിക്കാതെ സൂക്ഷിക്കേണ്ടതു നമ്മുടെ കർത്തവ്യമാണു്. വിവിധമതാനുയായികൾ പ്രജകളിൽ ഉൾപ്പെട്ടിട്ടുള്ള ഒരു

ഗവർമ്മെൻറിൻെറ ധർമ്മം അതിൻെറ പ്രജകൾ ആരാധിച്ചുവരുന്ന എന്തു മതത്തിന്നും പ്രാതിനിധ്യം നല്കുകയാണ്. ആ ഗവർമ്മെൻറ് എല്ലാ മതങ്ങളുടേയും ഒരു സങ്കലനമെന്നല്ലാതെ മതശൂന്യമായി വന്നുകൂടാ. അതിൻെറ പ്രജകൾക്കു മതബോധം തീരെയില്ലാതെ വരുന്ന കാലത്തു മാത്രമെ ഒരു ഗവർമ്മെൻറിന്നു മതത്തെ നിരസിച്ചുകൂടൂ. ഭരണകർത്താക്കൾക്കും മതമില്ലേ? മതവിശ്വാസികളല്ലാത്തവർക്കും പ്രാതിനിധ്യം നല്കണമെന്നു ഗവർമ്മെൻറിന്നുദ്ദേശമുണ്ടെങ്കിൽ അവർ യഥേഷ്ടം അങ്ങിനെ ചെയ്തുകൊള്ളട്ടെ. എന്നാൽ മതവിശ്വാസികൾക്ക് അതിന്നെത്രയോ മുമ്പുതന്നെ പ്രാതിനിധ്യം നല്കേണ്ടതായുണ്ട്. എങ്ങിനെയായാലും ഒരു പ്രത്യേക മതത്തോടു വിശ്വാസവും അടുപ്പവും സത്യബോധപ്പെടുത്താതേയും അതിൽ അവരുടെ പാണ്ഡിത്യത്തെ പ്രസ്പഷ്ടമാക്കാതേയും ഇരിക്കുന്ന മെമ്പർമാർ ആ മതത്തെ പ്രതിനിധീകരിച്ചുകൂടാത്തതാകുന്നു. എന്നാലിതുതന്നെയല്ലേ ഇന്നു നടക്കുന്നതു്? ഹിന്ദുമതത്തിലെ നിയമങ്ങളിൽ വിശ്വാസമില്ലാത്ത നിങ്ങളും നിങ്ങളുടെ അനുയായികളും, അർത്ഥശൂന്യമായി ഹിന്ദുക്കളെന്നു നടിച്ചു നടക്കുന്നതുകൊണ്ടല്ലേ ഇങ്ങിനെ സംഭവിക്കുന്നതു്? മുകളിൽ വ്യക്തമാക്കിയിരിക്കുന്നതുപോലെ അതു ധിക്കാരപരവും തെററിദ്ധാരണകൾക്കിടം കൊടുക്കുന്നതുമാകുന്നില്ലേ? അതുകൊണ്ടു നിങ്ങളും, നിങ്ങളുടെ അനുയായികളും നിങ്ങളുടെ ഹിന്ദുമതത്തെ സന്മനസ്സോടുകൂടി ഉപേക്ഷിക്കയൊ, അല്ലങ്കിൽ ഹിന്ദുമതപ്രമാണങ്ങളായ ശ്രുതിസ്മൃതിപുരാണങ്ങളിൽ കലർപ്പില്ലാത്ത വിശ്വാസത്തോടുകൂടി ഹിന്ദുമതത്തെ സ്വീകരിക്കുകയൊ ചെയ്യുക! അല്ലെങ്കിൽ നിങ്ങളും അനുയായികളും ഗവർമ്മെൻറ് കൌൺസിലുകളിലും മററും കാട്ടിക്കൂട്ടുന്ന ധിക്കാരങ്ങളിൽനിന്നും മററും രക്ഷ നേടുവാൻ യാഥാസ്ഥിതികർ അവരുടെ പേരുമാററി അവർ ഹിന്ദുക്കളല്ലെന്നുതന്നെ പ്രഖ്യാപനം ചെയ്യേക്കും. ഹിന്ദു എന്നൊ ഹിന്ദുമതമെന്നോ ഒരു പദം ശാസ്ത്രങ്ങളിൽ കാണുന്നില്ലെന്നു ഞങ്ങൾക്കു പൂർണ്ണമായറിയാം. നമ്മുടെ പിതാക്കന്മാരും ഇത്തരമൊരു പദം ഉപയോഗപ്പെടുത്തിയിട്ടില്ല. ഏതൊ ചില വിദേശീയർ ധർമ്മനിരതന്മാരായ വർണ്ണാശ്രമികളേയും അധർമ്മികളായ അവർണ്ണരേയും കൂട്ടിച്ചേർത്തു് ഇങ്ങിനെ ഒരു മിത്ഥ്യാഭിധാനം സൃഷ്ടിച്ചതാകാം. ഈ അനാസ്പദവുമവ്യവസ്ഥിതവുമായ അഭിധാനത്തെ ദുരുപയോഗപ്പെടുത്തിയാണ്, നിങ്ങളും നിങ്ങളുടെ കൂട്ടരും അവർണ്ണർക്കുവേണ്ടി—അവരെ 'ഹരിജന'ങ്ങളെന്നൊ എന്തുവേണമെങ്കിലും നിങ്ങൾ വിളിച്ചുകൊള്ളൂ;

കാക്ക എന്തു ചെയ്താലും കാക്കതന്നെയാണ് — ഇത്രയൊക്കെ കല്പിച്ചുണ്ടാക്കുന്നതു്.

ഇനി നിങ്ങളുടെ 'ഹരിജന'ങ്ങളെക്കുറിച്ചു പറയാം. അവർ യഥാർത്ഥത്തിൽ ഹിന്ദുക്കളും ക്ഷേത്രപ്രവേശനത്തിന്നർഹരുമാകുന്നുവോ എന്നു ലോകം കണ്ണുതുറന്നൊന്നു നോക്കട്ടെ. ക്രിസ്ത്യാനികളെപ്പോലെയോ മഹമ്മദീയരെപ്പോലെയോ ഇവരെ മാനസാന്തരപ്പെടുത്തി ഹിന്ദുമതത്തിൽ പ്രവേശിപ്പിക്കയുണ്ടായിട്ടുണ്ടോ? ഹൈന്ദവമതത്തിൽ നാലു വർണ്ണങ്ങളല്ലേ ഉള്ളൂ? ഈ നാലു വർണ്ണങ്ങളിൽ ഏതെങ്കിലും ഒന്നിലാണോ ഇവർ ജന്മമെടുത്തിരിക്കുന്നതു്? സവർണ്ണസമുദായങ്ങളിലോ, തത്സമാനമായി കരുതപ്പെടാവുന്ന ഏതെങ്കിലും സമുദായങ്ങളിലോ, ഇവർ പെട്ടിട്ടുണ്ടെന്നു ശാസ്ത്രങ്ങൾ വിധിക്കുന്നുണ്ടോ? ജീവിതത്തെ നിയന്ത്രിക്കേണ്ടതായ നിയമങ്ങളേയും സംസ്കാരങ്ങളേയും മറ്റു നാലു വർണ്ണങ്ങൾക്കും വ്യവസ്ഥ ചെയ്തിട്ടുള്ളതുപോലെ ഇവർക്കും ശാസ്ത്രങ്ങൾ ഏതെങ്കിലും വ്യവസ്ഥചെയ്തിട്ടുണ്ടോ? അവിചാരിതമായോ അപരിത്യാജ്യമായോ ഉള്ള സമ്പർക്കത്തിൽനിന്നു ശുദ്ധിചെയ്യുവാനും, അവരെ അകലെ നിർത്തുവാനും മാത്രമല്ലേ ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ളൂ?

ഏതോ ചില വിദേശീയർ അബദ്ധമായി അജ്ഞതയാൽ സവർണ്ണഹിന്ദുക്കളെ അറിഞ്ഞുവരുന്ന പേരുതന്നെ ഇവർക്കും കൊടുത്തു എന്നതുകൊണ്ടോ, ചില രാഷ്ട്രീയപ്രവർത്തകന്മാർ അവരുടെ ചില പ്രത്യേക താല്പര്യങ്ങൾക്കുവേണ്ടി ആ പേരിനെത്തന്നെ പിന്നേയും പ്രതിശബ്ദിച്ചതുകൊണ്ടോ, ഇത്തരം അബദ്ധങ്ങൾക്കുള്ള ശിക്ഷ സാധുസവർണ്ണരോ സഹിക്കേണ്ടതു്? അല്ല തീർച്ചയായും അല്ലതന്നെ. പരിശുദ്ധങ്ങളിൽവെച്ചു പരിശുദ്ധവും, ജീവചൈതന്യവുമായ സ്ഥാപനങ്ങളെ അശുദ്ധമാക്കുവാനും അലങ്കോലപ്പെടുത്തുവാനും ജാതിഭ്രഷ്ടരെ അനുവദിച്ചുകൊണ്ടു അവർ ഈ ശിക്ഷ അനുഭവിക്കേണ്ടതില്ലതന്നെ. നിശ്ചിതദൂരത്തിൽ കുറഞ്ഞ അവരുടെ സാമീപ്യംകൊണ്ടു് ക്ഷേത്രങ്ങൾ അശുദ്ധമാകുമെന്നും, അങ്ങിനെ സംഭവിച്ചാൽ ആവശ്യമായ ശുദ്ധികർമ്മങ്ങൾ കഴിഞ്ഞല്ലാതെ ആ സ്ഥലങ്ങളിൽ പതിവുള്ള ആചാരങ്ങളോ ആരാധനകളോ അനുഷ്ഠിക്കപ്പെടുവാൻ പാടില്ലെന്നും, വ്യവസ്ഥചെയ്തിരിക്കുന്നതുകൊണ്ടുതന്നെ ക്ഷേത്രസങ്കേതങ്ങൾ അവർണ്ണരെ ഉദ്ദേശിച്ചുണ്ടാക്കപ്പെട്ടവയല്ലെന്നു തെളിയുന്നില്ലേ? വൈഭവവും ശ്രദ്ധയും കൂടിയ ആലോചനകളും, ആഗമപ്രോക്തങ്ങളായ നിയമങ്ങളും അനുസരിച്ച് ബ്രാഹ്മണർ പ്രജകളുടേയും ഗവമ്മെന്റിന്റേയും രക്ഷക്കുവേണ്ടി അവ

രുടെ ആദ്ധ്യാത്മശക്തിയെ, തപശ്ശക്തിയെ, ഏകാഗ്രമായി അവരോധിച്ചു നിൎത്തിയിട്ടുള്ള സ്ഥാപനങ്ങളാണ് ക്ഷേത്രങ്ങൾ. എങ്ങിനെയായാലും ഒരു യഥാൎത്ഥഹിന്ദുവിന്റെ വിശ്വാസമിതാണ്. നിങ്ങൾക്കോ നിങ്ങളുടെ അനുയായികൾക്കോ അത്തരം വിശ്വാസമൊന്നുമില്ലെങ്കിൽ ദയവുചെയ്തു് അതിലിടപെടാതെ മാറിനിൽക്കുകയല്ലേ നല്ലതു്? നിങ്ങളുടെ 'ഹരിജന'ങ്ങൾക്കു അഭ്യുന്നതിക്കുള്ള മാറ്റങ്ങൾ ഉണ്ടാക്കിക്കൊടുക്കണമെന്നു നിങ്ങൾ ശഠിക്കുന്നുവെങ്കിൽ, ഞങ്ങൾ ഞങ്ങളുടെ ശാസ്ത്രാനുസൃതം നിവൃത്തിയുള്ളതു ചെയ്യുക്കാം. യാഥാസ്ഥിതികഹിന്തുക്കൾ മാറുള്ളവർ നിൎമ്മിച്ചിട്ടുള്ള സ്ഥാപനങ്ങളിന്മേൽ യാതൊരവകാശവാദവും കൊണ്ടുചെല്ലാതിരിക്കുന്നിടത്തോളം കാലം, അവരും അവരുടെ പ്രതിനിധികളും യാഥാസ്ഥിതികരുടെ സ്ഥാപനങ്ങളിന്മേലും ആക്രമിക്കുവാൻ പാടില്ലാത്തതാകുന്നു. ക്ഷേത്രസ്ഥാപനങ്ങൾ, അതിലുള്ള കെട്ടിടങ്ങൾ, പറമ്പ്, പരിസരങ്ങൾ മുതലായവ പ്രത്യേകതരനിയമങ്ങൾക്കും, പ്രത്യേകാവകാശങ്ങൾക്കും വിധേയമായിട്ടാണിരിക്കുന്നതു്.

ഹിന്ദുനിയമങ്ങൾക്കും, നിങ്ങളേക്കു പ്രമാണമായെടുത്തിരിക്കുന്ന ശ്രീ ഭഗവൽഗീതക്കും, വിരോധമായാണ് നിങ്ങളുടെ പ്രവൃത്തികളെന്നുള്ള എന്റെ പ്രസ്താവനയെ ഞാൻ ദൃഷ്ടാന്തസഹിതം സാധിക്കാം. മുൻപ്രസ്താവിച്ചമാതിരി നിങ്ങളും കുട്ടുകാരുമാക്ഷേപിക്കുന്നു, 'അവൎണ്ണർ അന്യമതങ്ങളെ അവലംബിക്കയും, തന്മൂലം ഹൈന്ദവമതത്തിന്നു വലുതായ നഷ്ടം സംഭവിക്കുകയും ചെയ്യുന്നു' എന്നു്. വിഭിന്നമതങ്ങൾ ഏകദൈവത്തെ ആരാധിക്കുന്നതിന്നുള്ള വിവിധമാൎഗ്ഗങ്ങളാണെന്നു ഗീത പഠിപ്പിക്കുന്നതിന്നു വിരുദ്ധമല്ലേ അതു്? ഹൈന്ദവമതത്തിൽനിന്നു്, അതിന്റെ നിയമങ്ങളെ അനുസരിക്കുവാൻ തയ്യാറില്ലാത്ത അവൎണ്ണർ യാതൊരു സഹായവും ആശിക്കേണ്ടതില്ല. ഹൈന്ദവനിയമങ്ങളെ അനുസരിക്കുന്നതിന്നു അവൎക്കു വൈമുഖ്യമുണ്ടെങ്കിൽ, അവരുടെ പ്രത്യേകതകൾക്കനുയോജ്യങ്ങളായ അന്യമതങ്ങളെ അവർ സ്വീകരിച്ചുകൊള്ളട്ടെ. ബുദ്ധൻ മഹാവിഷ്ണുവിന്റെ അവതാരമാണെന്നു പരക്കെ സമ്മതിക്കപ്പെട്ടതാണ്. പാപികളെ ഉദ്ധരിക്കുന്നതിന്നുവേണ്ടിയാണദ്ദേഹം അവതീൎണ്ണനായതു്. ഏതു ജീവിയോടും ജീവകാരുണ്യം കാണിക്കണമെന്നും, മദ്യമാംസാദികളെ വൎജ്ജിക്കണമെന്നും അദ്ദേഹം ഉപദേശിച്ചിട്ടുണ്ടു്. അതിനെ സ്വീകരിച്ചു് എന്തുകൊണ്ടു് സമുന്നതി പ്രാപിക്കുവാൻ പരിശ്രമിക്കുന്നില്ല? ഇങ്ങിനെ സംശുദ്ധമാക്കപ്പെട്ട ജാതിഭ്രഷ്ടന്മാർ കാലക്രമേണ ജാതിഹിന്ദുക്കളുമായി തിരിച്ചറിവാൻ വയ്യാത്തവി

ധത്തിൽ സങ്കലനമുണ്ടായിട്ടുണ്ടെന്നു ചരിത്രരേഖകൾ നമ്മെ പഠിപ്പിക്കുന്നുണ്ട്. എന്നാൽ നിങ്ങളുടെ ഹരിജനങ്ങളോ, ആദായകരങ്ങളായ തൊഴിലുകളേയും, ആസ്വാദ്യങ്ങളായ ഭക്ഷ്യങ്ങളേയും ഉപേക്ഷിക്കുന്നതിനു മനസ്സുള്ളവരല്ല. അതിനു നിർബ്ബന്ധിച്ചാൽ, അവർ നിങ്ങളുടെ പിടിയിൽനിന്നും മാറിയാലൊ എന്നു ഭയന്നു നിങ്ങളും മുതിരുന്നില്ല: അസഹായരായ യാഥാസ്ഥിതികരെ നിങ്ങളുടെ ഈ വിനോദത്തിനുവേണ്ടി ബലിചെയ്യണമെന്നു നിങ്ങൾ ഉദ്ദേശിക്കുന്നു. അരുതേ! അങ്ങിനെ ചെയ്യുന്നതിൽനിന്നും വിരമിക്കണേ! നിങ്ങളുടെ മനസ്സാക്ഷിയെ തുറന്നു നോക്കുക! ഗീത അവിടേയും നിങ്ങളെ വിലക്കുന്നില്ലേ?

ന ബുദ്ധിഭേദം ജനയേദജ്ഞാനാം
കർമ്മസംഗിനാം ജോഷയേത്സർവ്വ
കർമ്മാണിവിദ്വാൻയുക്തഃ സമാചരൻ,

(ലൌകികമായ കർമ്മാൎഗ്ഗങ്ങളോട് ബന്ധപ്പെട്ടു കിടക്കുന്ന അജ്ഞന്മാരുടെ വിശ്വാസത്തെ ശിഥിലമാക്കുവാൻ ജ്ഞാനികൾ ശ്രമിക്കരുത്. അവരുടെ പ്രവൃത്തികളെ എല്ലാം തങ്ങളുടെ സംസ്കൃതബോദ്ധ്യങ്ങളെ സംരക്ഷിച്ചുകൊണ്ടുതന്നെ അഭിജ്ഞന്മാർ പരിലാളിക്കയും വേണം.) അയിത്തത്തിന്റെ പേരിൽ നിങ്ങൾ ധിക്കാരമായി വെറുക്കുന്ന ശൌചനിയമത്തെ യാഥാസ്ഥിതികഹിന്ദുക്കൾ പരിത്യജിക്കുവാൻ തയ്യാറില്ല. ആ നിയമങ്ങളെ നിരസിച്ചു നടക്കുന്നതായാൽ, നരകത്തിലേക്കു വഴി കാണിക്കുന്ന ആദ്ധ്യാത്മികാധഃപതനമുണ്ടാകുന്നതിനുപുറമെ, പകൎച്ചവ്യാധികളിൽനിന്നും മററും ശാരീരികമായ ഉപദ്രവങ്ങളും ഉണ്ടാകുമെന്നു അവർ മനഃപൂർവ്വം വിശ്വസിക്കുന്നു. രാഷ്ട്രീയപരമായ ലാഭത്തിന്നൊ ലോകപ്രസിദ്ധിക്കൊവേണ്ടി, മററുള്ളവർ ചെയ്യുന്നതുപോലെ അത്ര എളുപ്പത്തിൽ മനസ്സാക്ഷിയെ മാററി നിൎത്തുന്നതിനു അവൎക്കു ശക്തിയില്ല. അവർ തയ്യാറുമില്ല.

അധഃകൃതവൎഗ്ഗക്കാരുടെ അധഃപതനത്തിനു സവൎണ്ണരാണുത്തരവാദികളെന്നും, തന്മൂലം സ്വന്തം അധഃപതനത്തെ അവഗണിച്ചും സവൎണ്ണർ അധഃകൃതോദ്ധാരണത്തിനു ശ്രമിക്കണമെന്നും, നിങ്ങൾ പറയുന്നതും ഭഗവൽഗീതയോടു നിങ്ങൾക്കുണ്ടെന്നു നടിക്കുന്ന ഭക്തിയെ മറന്നിട്ടാണ്. നിങ്ങളുടെ പ്രമാണം ഇതിനെപ്പററി എന്തു പറയുന്നുവെന്നു നിങ്ങൾ ഓൎക്കുന്നുണ്ടോ?

ഉദ്ധരേദാത്മനാത്മാനം നാത്മാന-
മവസാദയേൽ

ആത്മൈവഹ്യാത്മനോ ബന്ധുരാ-
ത്മൈവരിപുരാത്മനഃ
ബന്ധുരാത്മാത്മനസ്തസ്യ യേനാ-
ത്മൈവാത്മനാജിതഃ
അനാത്മനസ്തുശത്രുത്വേ വർത്തേ-
താത്മൈവശത്രുവൽ.

(അവൻ അവനെ ഉയർത്തട്ടെ. അവൻ സ്വന്തം ആത്മാവിനെ അധഃപതിപ്പിക്കാതിരിക്കട്ടെ. അവന്റെ മിത്രവും ശത്രുവും അവൻ തന്നെയാണ്. ആത്മസംയമനം സിദ്ധിച്ചവന്റെ ആത്മാവൊരു ബന്ധുവാണ്. ആത്മസംയമനമില്ലാത്തവന് ആത്മാവിനെപ്പോലെ വലിയ ശത്രു വേറെ ഇല്ല.) എന്തൊരു സമാരാധ്യമായ വാസ്തവം! ഈ വാസ്തവസ്ഥിതിയെ മറന്നുകൊണ്ട് അധഃകൃതരുടെ അധഃപതനത്തിനു നിങ്ങൾ എങ്ങിനെ, എന്തുകൊണ്ട് ജാതി ഹിന്ദുക്കളെ പഴിക്കുന്നു? ധീവരനെക്കൊണ്ട് വലവീശി മത്സ്യം പിടിപ്പിക്കുന്നതും, ചണ്ഡാലനെക്കൊണ്ട് കാലികളെ ഹിംസചെയ്യിക്കുന്നതും, ഈഴവനെക്കൊണ്ട് മദ്യം വാററിക്കുന്നതും, ഋഷിയെക്കൊണ്ട് തപം ചെയ്യിക്കുന്നതും ഇങ്ങിനെ എല്ലാം അവനവന്റെ തൊഴിൽക്രമംപോലെ ആചരിപ്പിക്കുന്നത് അവനവന്റെ മനസ്സാക്ഷിയല്ലാതെ മറെറന്താണ്? സവർണ്ണരുടെ തലയിൽ ആ അപരാധം വലിച്ചിടുന്നത് തെററുതന്നെയാണ്. അജ്ഞതകൊണ്ടോ അന്യരുടെ അനാശാസ്യമായ നിർബ്ബന്ധംകൊണ്ടോ അല്ല, ലാഭത്തിലും ഭക്ഷണത്തിലും അലംഭാവമില്ലാത്ത കാമം ഒന്നുകൊണ്ടുമാത്രമാണ്, അവർ അധഃപതിച്ചത്. അവർ ഇതു മാററാതിരിക്കുന്നിടത്തോളം കാലം മററാർക്കും തന്നെ അവരെ ഉദ്ധരിക്കുവാൻ സാധിക്കയില്ലെന്ന് മാത്രമല്ല, സവർണ്ണരുടെ അയിത്തത്തിനും അശുദ്ധിക്കും അവർ കാരണക്കാരായിരിക്കുകയും ചെയ്യും. ശാസ്ത്രങ്ങളും ഇദാനീന്തന്മാരായ സാഹിത്യകാരന്മാരും, പാപികളുടേയും ദുർജ്ജനങ്ങളുടേയും സഹവാസത്തെ ഒരുപോലെ അധിക്ഷേപിച്ചിട്ടുണ്ട്. സ്വഭാവത്തിലും ആചാരത്തിലും പെരുമാററത്തിലും നമ്മെപ്പോലെ അല്ലാത്തവരോടിടകലരുന്നത് തിന്മതന്നെയാണ്. സാമാന്യബുദ്ധികൊണ്ടും ജീവിതത്തിലെ അനുഭവങ്ങളെക്കൊണ്ടും നമുക്കിതു വീണ്ടും വീണ്ടും ബോദ്ധ്യപ്പെട്ടുകഴിഞ്ഞു. ശ്രദ്ധേയങ്ങളായ ഇത്തരം നിയമങ്ങളുടേയും ആചാരങ്ങളുടേയുംമാഹാത്മ്യം കണ്ടുകൊണ്ടുമാത്രമല്ലേ മദ്യമാംസങ്ങൾ, ഹിംസ, വ്യഭിചാരം മുതലായ ദോഷങ്ങളിൽ നിന്നും പരിപൂർണ്ണമായി പിരിഞ്ഞു

ന്നു അനാദികാലംമുതൽ ജാതിഹിന്ദുക്കൾ ലോകചരിത്രത്തിലെ അഗ്രസ്ഥാനത്തിൽ വിരാജിച്ചുകൊണ്ടിരിക്കുന്നതു്? അതിൽ യഥാർത്ഥമായ അഭിമാനവും ഞങ്ങൾക്കുണ്ടു്. മാനവസമുദായത്തിൽ സമുന്നതമായ ഒരു മാനസിക സംസ്കാരാന്തരീക്ഷം പരിപാലിച്ചുകൊണ്ടുവരുവാൻ വേണ്ടിയാണു് ഇത്തരം നിയമങ്ങളെ അനുസരിക്കുവാൻ ശാസ്ത്രങ്ങൾ നമ്മോടു് കല്പിക്കുന്നതു്. ഈ ഒരാവശ്യത്തിന്നു് ഇത്തരം നിയമങ്ങളാവശ്യമില്ലെന്നു് നിങ്ങൾ പറയുന്നപക്ഷം, പൂർവ്വഋഷീശ്വരന്മാരുടെ അപാരമായ ജ്ഞാനത്തിന്റെ മുമ്പിൽ മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള നിങ്ങളുടെ അറിവു് പരിത്യാജ്യമായിരിക്കുമെന്നു് സവ്യസനം നിങ്ങളെ അറിയിക്കേണ്ടിയിരിക്കുന്നു. ഇത്രവലിയ വിലകൊടുത്തു് ഈ സമുന്നതാദർശത്തെ പരിപാലിക്കേണ്ടെന്നു് നിങ്ങൾ പറയുന്നുവെങ്കിൽ, സ്വരാജ്യമൊ സ്വർഗ്ഗരാജ്യമൊ ജീവിതത്തെയൊ ഇത്രയും വിലമതിച്ചതല്ലെന്നു ഞങ്ങളും ശഠിക്കും. സമുന്നതമായ ഈ മാനസികവിശുദ്ധിയിൽനിന്നാണു് സത്യം, നീതി, ദാക്ഷിണ്യം മുതലായവ സംജാതമാകുന്നതു്. ഭാരതരാജാക്കന്മാർ അവരുടെ ഉപദേശകന്മാരായി അന്തണന്മാരായ ഇത്തരം മനുഷ്യരത്നങ്ങളെ മാത്രമെ തിരഞ്ഞെടുത്തിരുന്നുള്ളുവെങ്കിൽ അതിലെന്താലെന്താണതിശയിപ്പാനുള്ളതു്? ദാരിദ്ര്യത്തേയും ദാസ്യത്തേയും വെറുത്തുകൊണ്ടഹംകരിക്കുന്ന പ്രതാപൈശ്വര്യങ്ങളുടെ ധിക്കാരംകൊണ്ടല്ല, പ്രത്യുത പുണ്യമെന്നും പാപമെന്നും വകതിരിച്ചറിയുന്ന നന്മതിന്മകളുടെ മാനദണ്ഡമായിരുന്നു ജീവിതരീതിയിൽ യഥാർത്ഥമായിക്കാണുന്ന വ്യത്യാസം ഒന്നുകൊണ്ടുമാത്രമാണു്, ഹൈന്ദവസമുദായക്ഷേത്രത്തിൽ ഈ നിർമ്മലോന്നതസ്ഥിതി കടന്നുകൂടിയതെന്നുള്ള അജയ്യമായ വാസ്തവത്തെ ഞങ്ങളിതാ സർവ്വലോകസമക്ഷം സധൈര്യം സവ്യക്തം പ്രഖ്യാപനം ചെയ്തുകൊള്ളുന്നു. ഈ കാര്യത്തിൽ അമിതമായ ഉൽക്കണ്ഠ നിങ്ങളുടെ യുക്തിയെ ആവരണം ചെയ്തിരിക്കുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു.

വേദാഃ പ്രമാണം സ്മൃതയഃ പ്രമാണം
ധർമ്മാർത്ഥയുക്തം വചനം പ്രമാണം
യസ്യപ്രമാണം ന ഭവേൽ പ്രമാണം
കസ്തസ്യകുർയ്യാൽ വചനം പ്രമാണം.

(വേദങ്ങളാണു് പ്രമാണം; സ്മൃതികളാണു് പ്രമാണം; ധർമ്മാർത്ഥങ്ങളോടു് യോജിക്കുന്ന വാക്യങ്ങളാണു് പ്രമാണം. എന്നാൽ സ്വന്തം വചനങ്ങളെമാത്രം പ്രമാണമായി കരുതുന്നവന്നു് ഇവകളൊന്നും

പ്രമാണങ്ങളായി തോന്നുന്നില്ല.) വീണ്ടും ശാസ്ത്രങ്ങളുടെ പ്രാമാണ്യത്തെക്കുറിച്ച് നിങ്ങളുടെ ഏകപ്രമാണമായ ഗീത എന്താണ് പറയുന്നതെന്ന് നോക്കുക:—

യഃ ശാസ്ത്രവിധിമുത്സൃജ്യ
വർത്തതെ കാമകാരതഃ
നസസിദ്ധിമവാപ്നോതി
ന സുഖം ന പരാം ഗതിം.

തസ്മാൽ ശാസ്ത്രം പ്രമാണംതെ
കാര്യാകാര്യ വ്യവസ്ഥിതൌ
ജ്ഞാത്വാശാസ്ത്ര വിധാനോക്തം
കർമ്മകർത്തു മിഹാർഹസി.

(ശാസ്ത്രങ്ങളെ ധിക്കരിച്ച് സ്വേച്ഛപോലെ നടക്കുന്നവന് ജീവിതോദ്ദേശം സാധിക്കുവാനൊ ലോകസൌഖ്യം നേടുവാനൊ ദൈവാനുഗ്രഹത്തിന്നർഹനാകുവാനൊ സാധിക്കുന്നതല്ല. തന്മൂലം നിങ്ങൾ പ്രവൃത്തിക്കേണ്ടതെന്തെന്നും നിരസിക്കേണ്ടതെന്തെന്നുമറിയേണ്ടതിൽ ശാസ്ത്രങ്ങളാണ് പ്രമാണം. ശാസ്ത്രങ്ങൾ പഠിച്ച് നിങ്ങളുടെ ധർമ്മമെന്തെന്നറിഞ്ഞ് അതുപോലെ ആചരിക്കുക.)

സവിനയം ഞങ്ങൾ ചോദിച്ചുകൊള്ളുന്നു:— 'നിങ്ങൾ ഇപ്രകാരം പ്രവൃത്തിച്ചിട്ടുണ്ടൊ?' അങ്ങിനെയാണെങ്കിൽ ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ള ആരോഗ്യപരങ്ങളായ നിയമങ്ങളെ—അയിത്തത്തേയും തീണ്ടലിനേയും—എതിർത്തുകൊണ്ടു ഒരു പദംപോലും ശബ്ദിക്കുന്നതിനുമുമ്പ്, നിങ്ങളുടെ ജീവിതത്തെ ശാസ്ത്രങ്ങൾ പഠിക്കുന്നതിനും ധരിക്കുന്നതിനും വിനിയോഗിക്കേണ്ടതായിരുന്നു. അല്ലെങ്കിൽ ശാസ്ത്രങ്ങളിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുള്ള പണ്ഡിതന്മാരോടും ആചാര്യന്മാരോടും ഈ വിഷയത്തെക്കുറിച്ചാലോചിക്കുവാനുള്ള സന്മനസ്സും ക്ഷമാബുദ്ധിയും നിങ്ങൾക്കുണ്ടാകേണ്ടിയിരുന്നു. സ്മൃതികളാണിതിന്നുള്ള പ്രമാണം. ആശൌചനിയമങ്ങൾ വായിച്ചുനോക്കുക. വെറും വൃത്തിയൊ മനഃശ്ശുദ്ധിയൊ മാത്രമല്ല, മറ്റെന്തൊ കൂടിയുണ്ട് ഇതിന്നുള്ള കാരണമെന്ന് നിങ്ങൾക്കപ്പോൾ ബോദ്ധ്യപ്പെടും. രക്തബന്ധമുള്ളവരിൽ ജനനമൊ മരണമൊ ഉണ്ടായാൽ കുറേദിവസത്തേക്കു അയിത്തമായിരിക്കുമെന്നുകാണാം. ഈ ദിവസങ്ങൾക്കുള്ളിൽ വിസ്തരിച്ചുള്ള ഒരു സ്നാനംകൊണ്ടൊ തത്തുല്യങ്ങളായ മറ്റു പ്രവൃത്തികളെക്കൊണ്ടൊ ഒരുവനെ ശുദ്ധിചെയ്യപ്പെടുകവാൻ പാടില്ല. ശൌചത്തിൽ അപരിത്യാജ്യ

മായും സർവ്വപ്രധാനമായുമുള്ള ഒരു വിഭാഗമാണ് അയിത്തം എന്നു വ്യക്തമായില്ലേ? ഗീതയും ശൌചത്തിന്റെ ആവശ്യകതയെക്കുറിച്ച് സനിർബ്ബന്ധം ഉപദേശിക്കുന്നുണ്ട്.

ന ശൌചം നാപിചാചാരൊ
ന സത്യം തേഷുവിദ്യതെ.

(ആസുരസ്വഭാവികളായ ജനങ്ങളിൽ മതശുദ്ധിയോ—അയിത്തവും തീണ്ടലും—മതാചാരങ്ങളുടെ അനുഷ്ഠാനമൊ സത്യമൊ കാണുവാൻ സാധിക്കയില്ല.)

ഗീതാരഹസ്യം മനസ്സിലാക്കുവാൻ സ്മൃതികളേയും ശാസ്ത്രങ്ങളേയുമവലംബിക്കാത്ത നിങ്ങൾക്കെങ്ങിനെ അതിലയിത്തംകാണുവാൻ സാധിക്കുന്നു! നിങ്ങളുടെ ഏകപ്രമാണമായ ഗീതയുൾപ്പെടെ സകല ഹൈന്ദവപ്രമാണങ്ങളും ഈ അയിത്താചാരത്തെ അനുഷ്ഠിക്കണമെന്നു നിർബ്ബന്ധിച്ചിരിക്കുന്നു. സ്മൃതിക്കപ്പുറത്തുള്ള കാലം മുതൽ ഞങ്ങളിതിനെ പ്രായോഗികമായി ആചരിച്ചുവരുന്നുമുണ്ട്. മുമ്പൊരിക്കൽ പ്രസ്താവിച്ച മാതിരി ഞങ്ങളുടെ സാമാന്യബുദ്ധി ഇതിലനീതിയൊന്നും കാണുന്നുമില്ല. എന്നിട്ടും ദേശീയൈക്യത്തിന് ഇതിനെ ഉപേക്ഷിക്കുകയാണ് ഏററവും പ്രധാനമായ ആവശ്യമെന്നു നിങ്ങൾ കരുതുന്നു. യാതൊരുവിധഅയിത്തവുമസ്വാതന്ത്ര്യവുമില്ലാതെ ഒരേമതത്തിൽ വിശ്വസിച്ച് ഒരേ ആചാരങ്ങളും സമ്പ്രദായങ്ങളുമനുസരിച്ചുവരുന്ന ഒരേ സമുദായത്തിൽ പെട്ട രണ്ടു കക്ഷികൾ തമ്മിലുണ്ടായ കഴിഞ്ഞ ലോകമഹായുദ്ധം എങ്ങിനെ സംഭവിച്ചുവെന്നു നിങ്ങൾ ഓർക്കുന്നില്ല. അതുകൊണ്ടു വർണ്ണാശ്രമികൾ നിങ്ങളോടുപദേശിക്കുന്നു, 'ഇൻഡ്യയിൽ കാണുന്ന അനൈക്യത്തിനു കാരണം അന്യത്ര ആരായുക' എന്ന്. നിങ്ങൾ അപേക്ഷിക്കുന്നുവെങ്കിൽ ഒരൈക്യഭാരതത്തിന്നൊ, ഐക്യലോകത്തിന്നുതന്നെയൊ ആവശ്യമായ കാര്യങ്ങൾ നമ്മുടെ ധർമ്മശാസ്ത്രങ്ങൾ കാണിച്ചുതരും.

പ്രസ്തുത സംഗതികളെ അപലപിച്ചുകൊണ്ട് ഈ ആചാരത്തിന്നുള്ള പ്രമാണമെവിടെയെന്നു നിങ്ങളും കൂട്ടുകാരും ചോദിക്കുന്നതിലാണ് ഞങ്ങൾക്കതിശയം തോന്നുന്നത്. പ്രതിബന്ധങ്ങളോടു മല്ലിട്ട് ഏതൽപര്യന്തം നിലനിന്നുവന്നതും വിവിധകാരണങ്ങളാൽ യുക്തിക്കാസ്പദമായതും അത്യാവശ്യമായതുമായ ഈ ആചാരത്തെ തുടരാതിരിക്കുന്നതിന്നു വല്ല പ്രമാണവുമുണ്ടെങ്കിൽ അതു കാണട്ടെ എന്നു യാഥാസ്ഥിതികർ നിങ്ങളോടാണാവശ്യപ്പെടേണ്ടത്. ഒരു വർഗ്ഗത്തെ അയിത്ത

ജാതിക്കാരെന്നു കരുതുന്നതുകൊണ്ടു് അവരെക്കുറിച്ചുണ്ടാകുന്ന സഹതാപത്തെ നിയന്ത്രിക്കുവാൻ വാസ്തവത്തിൽ സാധിക്കാതെവന്നിരിക്കുന്ന ഒരുവന്റെ മനഃസ്ഥിതി, ആ വർഗ്ഗക്കാർതന്നെ വിനോദമായും ഭക്ഷണത്തിന്നായും ലാഭത്തിന്നായും നിരന്തരം ഹിംസിച്ചുവരുന്ന അനേകം മൂകജന്തുക്കളുടെ സ്ഥിതിയെ എങ്ങിനെ അവഗണിക്കുമാവൊ! മനസ്സിന്നു വിരോധമായി തങ്ങളുടെ സമുദായത്തിലേക്കും, മതപരമായി ഏററവും വിശുദ്ധമെന്നു കരുതപ്പെടുന്ന സ്ഥലങ്ങളിലേക്കും അയിത്തജാതിക്കാരെ നിർബ്ബന്ധിച്ചു പ്രവേശിപ്പിക്കുന്നതുകൊണ്ടു്, ജീവിതം പാപപങ്കിലമായി നശിച്ചുപോകുമല്ലോ എന്നോർത്തു് ഈശ്വരഭയമുള്ള സവർണ്ണർ നടുങ്ങുകയാണു് ചെയ്യുന്നതു്. പാപികളെക്കുറിച്ചിത്രയുമനുകമ്പയുള്ള ഒരുവന്നു്, അവരാൽ ക്രൂരതരമായി ഹിംസിക്കപ്പെടുന്ന സാധുജന്തുക്കളെക്കുറിച്ചു് എത്രത്തോളമനുകമ്പയുണ്ടായിരിക്കണം! ഈ ഘാതകന്മാരുടെ സാമീപ്യത്തെ ഭയന്നു വിറയ്ക്കുന്ന സാധു സവർണ്ണരുടെ പേരിലും അത്രയും അനുകമ്പ ആവശ്യമില്ലേ?

യേ നൃശംസാ ദുരാത്മാനഃ

(ജീവികളെ നിർദ്ദാക്ഷിണ്യം ഹനിക്കുന്ന ദുഷ്ടന്മാർ സർപ്പങ്ങളെപ്പോലെ അന്യരിൽ ഭീതിയും പരിഭ്രമവുമുളവാക്കുന്നു.)

ഒരു ക്ഷേത്രത്തെ അശുദ്ധമാക്കുക എന്നപോലെയുള്ള അധാർമ്മികപ്രവൃത്തികൾക്കുവേണ്ടി, ഉപവസിക്കുന്നതിൽനിന്നും ഭഗവൽഗീത നിങ്ങളെ തടയുന്നുണ്ടു്.

മൂഢഗ്രാഹേണാത്മനോ യൽ പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ തത്താമസമുദാഹൃതം.

(അന്യരെ ജയിക്കുന്നതിന്നുവേണ്ടി ശരിയല്ലാത്തതും, അവിവേകപൂർവ്വകവുമായ പാണ്ഡിത്യംകൊണ്ടു് തന്നെത്തന്നെ ഹിംസിക്കുന്നതിനെ തപസ്സെന്നല്ല, തമസ്സെ—ഏററവും ഹീനമായതു്—ന്നാണു് പറയേണ്ടതു്.) യാഥാസ്ഥിതികകക്ഷികൾ സ്വീകരിച്ചിരിക്കുന്ന വീക്ഷണകോണിനെക്കുറിച്ചുള്ള നിങ്ങളുടെ അഭിപ്രായത്തെ ഹൈന്ദവശാസ്ത്രങ്ങൾക്കു മുമ്പിൽവെച്ചു് സംശോധിച്ചുനോക്കുവാൻ നിങ്ങൾ തുനിഞ്ഞിട്ടില്ല. മതാധികാരികളുടെ ഉപദേശത്തെ നിങ്ങൾ അന്വേഷിച്ചിട്ടില്ല. ഈശ്വരഭയമുള്ള അസംഖ്യംപേർക്കു നിങ്ങൾ അനിർവ്വചനീയമായ ഹൃദയവേദനയുണ്ടാക്കിയിരിക്കുന്നു. അവരുടെ ജീവിതത്തെ നശിപ്പിച്ചിരിക്കുന്നു. അമ്പലപ്പുഴ ക്ഷേത്രത്തിൽ അവർണ്ണർ കടന്നപ്പോൾ

ക്ഷേത്രവും പരിസരങ്ങളും അശുദ്ധമായല്ലോ എന്നു ഭയന്നു ന്യായപ്പിള്ളിനമ്പൂതിരി എന്ന ഒരു ബ്രാഹ്മണൻ ആത്മഹത്യചെയ്തതിനെ ഇവിടെ ദൃഷ്ടാന്തമായെടുത്തു പറയട്ടെ. ശാസ്ത്രങ്ങളും നിങ്ങളുടെ പ്രമാണമായ ഗീതയും നിങ്ങളെ അവഹേളിക്കുന്നു. ഇതില്പരമെന്തുവേണം!

അവസാനമായി നിങ്ങളുടെ ഹരിജനങ്ങൾക്കു സവർണ്ണരുടെ ക്ഷേത്രങ്ങൾതന്നെ വേണമെന്നു നിങ്ങൾ വാദിക്കുന്നതിനേയും ഗീത വിരോധിക്കുന്നു.

യജന്തി സാത്വികാ ദേവാൻ
യക്ഷരക്ഷാംസി രാജസാ
ഭൂതാൻ പ്രേതഗണാംശ്ചാന്യേ
യജന്തേ താമസാ ജനാഃ

(സാത്വികസ്വഭാവികൾ ദേവന്മാരെ ആരാധിക്കുന്നു. രാജസഗുണമുള്ളവരൊ യക്ഷരാക്ഷസന്മാരെ ഭജിക്കുന്നു. താമസികപ്രായന്മാർ ഭൂതപ്രേതങ്ങളെ പൂജിക്കുന്നു.) സ്വഭാവംകൊണ്ടും ആഗമങ്ങളെക്കൊണ്ടും അവർണ്ണർ താമസപ്രായന്മാരാണ്. അതുകൊണ്ട് അവരുടെ ദേവന്മാർ സവർണ്ണരുടേതിൽനിന്നും വ്യത്യസ്തപ്പെട്ടിരിക്കും. അവർണ്ണരുടെ വകയായി ക്ഷേത്രങ്ങളുണ്ട്. എന്നിട്ടും അവക്കു ബ്രാഹ്മണരുടെ ദേവതകളെ ഭജിക്കണമെന്നാഗ്രഹമുണ്ടെങ്കിൽ അതിനും സൌകര്യങ്ങൾകൊടുക്കുവാൻവേണ്ടി ചില പ്രത്യേക വ്യവസ്ഥകൾ ചെയ്തിട്ടുണ്ട്. ഇപ്പോഴത്തെ ഭക്തിപരമായൊരു പ്രശ്നമല്ല. സമുദായപരമായൊരു പ്രശ്നമെ ആകുന്നുള്ളു. ആചാരമര്യാദകളെക്കൊണ്ട് എത്രയൊ വ്യത്യസ്തപ്പെട്ട രണ്ടു സമുദായങ്ങളിലുള്ള സവർണ്ണരുമവർണ്ണരും തമ്മിൽ ഗാർഹസ്ഥ്യമായും മതസംബന്ധമായും ആന്തരമായ സമത്വം ഉണ്ടാകുവാൻ സാദ്ധ്യമല്ല. പൊതുനിരത്തുകളിലും പൊതുസ്ഥാപനങ്ങളിലും അവക്കു തുല്യാവകാശമുണ്ട്. എന്നാൽ മതസ്ഥാപനങ്ങളിലും ക്ഷേത്രസന്നിധികളിലും അഗ്രഹാരങ്ങളിലും ഗ്രാമസങ്കേതങ്ങളിലും അവക്കു ഈ അവകാശം കൊടുത്തുകൂടാ. ഈ വക സ്ഥാപനങ്ങളെ കൈവശംവെച്ചുകൊണ്ടിരിക്കുകയൊ അവയിൽനിന്നുള്ള ഗുണങ്ങൾ അനുഭവിച്ചുവരികയൊ ചെയ്യുന്നവരുടെ സ്വാതന്ത്ര്യത്തെയും പൌരാവകാശത്തെയും അതു് ഭഞ്ജിക്കതന്നെ ചെയ്യും. നിങ്ങളെ അനുഗമിക്കുവാനിഷ്ടമുള്ള അവർണ്ണർ അങ്ങിനെ ചെയ്തുകൊള്ളട്ടെ. ഞങ്ങളുടെ പക്ഷം പിടിക്കണമെന്നു അവരെ ഞങ്ങൾ നിർബന്ധിക്കുന്നില്ല. എന്നാൽ ഒരു കാര്യം തീർച്ചയാണ്. ക്ഷേത്രങ്ങൾ ഏർപ്പെട്ട നിയമങ്ങളെ അനു

സരിച്ചാണെന്നോ നിർമ്മിക്കപ്പെട്ടിട്ടുള്ളതു് ആവക നിയമങ്ങളനുസരിച്ചു നടക്കുന്നവർക്കു വേണ്ടിയാണു് അവ; അല്ലാതെ അവയെ മനഃപൂർവ്വം ധിക്കരിക്കുന്നവർക്കു വേണ്ടിയല്ല.

ഒരു സംഗതികൂടി ഞാനിവിടെ പറഞ്ഞുകൊള്ളട്ടെ. ശാസ്ത്രാനുസൃതം സ്ഥാപിക്കപ്പെട്ടു് സംരക്ഷിക്കപ്പെട്ടുവരുന്ന ക്ഷേത്രങ്ങൾ ഇന്നുവരെ അനുഭവപ്പെട്ടിട്ടുള്ളതുപോലെ മനുഷ്യസമുദായത്തിന്നൊരനുഗ്രഹമാണു്. പ്രകൃതിയുടെ മേൽ മനുഷ്യന്നെന്താണു് ശക്തിയുള്ളതു്? അവൻ എത്രതന്നെ വീരവാദം പറഞ്ഞാലും പ്രകൃതിമാതാവിൻ മുന്നിൽ നിസ്സഹായനായ ഒരു ശിശുവായല്ലെ വർത്തിക്കുന്നതു്? പ്രകൃതിയുടെ അനുകമ്പകൊണ്ടു് മാത്രമാണു് മനുഷ്യൻ ഭുവനത്തെ നിവാസയോഗ്യമാക്കുന്നതു്. അവളുടെ അനുകമ്പയുണ്ടാകുവാനായി മനുഷ്യനു പലതും ചെയ്യേണ്ടതുണ്ടു്. ഗീത പറയുന്നു:—

അന്നാൽ ഭവന്തി ഭൂതാനി പർജ്ജന്യാദന്ന സംഭവഃ
യജ്ഞാൽ ഭവതി പർജ്ജന്യോ യജ്ഞഃ കർമ്മ സമുത്ഭവഃ
കർമ്മബ്രഹ്മോത്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുത്ഭവം
തസ്മാൽ സർവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം
ഏവം പ്രവർത്തിതം ചക്രം നാനുവർത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ മോഘം പാർത്ഥ സ ജീവതി
ദേവാൻ ഭാവയതാനേന തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ.

(ഭക്ഷണത്തിൽനിന്നു ജീവികളുണ്ടാകുന്നു. പർജ്ജന്യൻ ഭക്ഷണങ്ങളെ സൃഷ്ടിക്കുന്നു. മഴ യജ്ഞങ്ങളുടെ ഫലമാണു്. വേദത്തിൽ വ്യവസ്ഥചെയ്തിട്ടുള്ള മാതിരി കർമ്മം ചെയ്യുന്നതാണു് യജ്ഞം. വേദങ്ങൾ അപൌരുഷേയങ്ങളാണു്. ആചാരക്രമത്തെ അനുസരിക്കാത്തവൻ പാപിയാണു്. അവൻ അഹങ്കാരത്തിൽ ജീവിക്കുന്നു. ഈശ്വരാരാധന ചെയ്യുന്നവർക്കു് ആവശ്യമായ അനുഗ്രഹങ്ങൾ ദൈവം ഉണ്ടാക്കിക്കൊടുക്കുന്നു. ഇങ്ങിനെ പരസ്പരം ഭാവിക്കുന്നതുകൊണ്ടു പരമമായ ശ്രേയസ്സിനെ പ്രാപിക്കയും ചെയ്യാം.) ഇന്ദ്രൻ, വരുണൻ, സൂര്യൻ തുടങ്ങിയ പ്രകൃതിശക്തികളുടെ രൂപത്തിലാണു് നമ്മുടെ പൂർവ്വികന്മാർ ഈശ്വരാരാധന ചെയ്തതെന്നു ബോദ്ധ്യപ്പെട്ട സംഗതിയാണു്. ലൌകികകാര്യങ്ങളെക്കുറിച്ചു് അനാസ്ഥ കാണിക്കത്തക്കവണ്ണം അത്ര ഫലസമ്പുഷ്ടമായിരുന്നു നമ്മുടെ ഭൂമി. അതുകൊണ്ടു് ആദ്ധ്യാത്മികകാര്യങ്ങളിൽ ആത്മാർത്ഥമായി പ്രവർത്തിക്കുവാൻ അവർക്കവസരമുണ്ടായി.

അങ്ങിനെയാണ് നമ്മുടെ ക്ഷേത്രസങ്കേതങ്ങൾ ത്രപവൽക്കരിക്കപ്പെട്ടിട്ടുള്ളത്. അതിനാൽ അവയുടെ നവീകരണത്തിന്നുള്ള പരിശ്രമം അനന്തരസംഭാവ്യങ്ങളായ ആപത്തുകളാൽ ആവൃതമായിരിക്കും. ഞങ്ങൾ ഒരിക്കൽക്കൂടി പറയുന്നു: 'അധാർമ്മികമായ ഈ സംരംഭത്തിൽ നിന്നും സദയം പിന്മാറുക!'

---

## “എനിക്കു തോന്നുന്നതു ഞാനുരക്കാം”

---

(ശ്രീരാമൻ)

ഇത്തവണ പുറപ്പെട്ട “ഹരിജ”നിൽ ഒരു ദീർഘദർശനം കാണുന്നതു് രസകരമായി തോന്നുന്നു. “സവർണ്ണഹിന്ദുക്കളെ അസ്പൃശ്യരായി കണക്കാക്കപ്പെടേണ്ടുന്ന ഒരു കാലം നിശ്ചയമായും വരാതിരിക്കയില്ല” എന്നാണ് ആ പത്രം നല്കുന്ന മുന്നറിവ്. ശരിതന്നെ; അവരെ അസ്പൃശ്യരായി കണക്കാക്കുന്നതു് അവർക്കു് ഗുണകരമാണെന്നു സവർണ്ണഹിന്ദുക്കൾക്കു് എന്നു തോന്നുന്നുവോ, അതുമൂലം അവർക്കു കൂടുതൽ ശക്തിയും പ്രത്യേക അവകാശങ്ങളും എന്നു ലഭിക്കുന്നുവോ, മററു ഹിന്ദുക്കളെക്കാൾ കൂടുതലായ അധികാരവും അവകാശവും നിയമം എന്നു് അവർക്കു് അനുവദിക്കുന്നുവോ, അന്നു തങ്ങളെ അസ്പൃശ്യരായി കണക്കാക്കിയാൽ മതി എന്നു് അവർ സമ്മതിക്കും.

* * * *

“അഹിംസയാണു ജീവിതത്തിലെ ഏററവും ശ്രേഷ്ഠമായ കാര്യം എന്നു് ഉൽഘോഷിക്കുന്ന ഒരു മതം, പ്രതിക്രിയാഭാവത്തെ പരലോകത്തേക്കു കൊണ്ടുപോകുന്നതെങ്ങിനെ?” എന്നു ഗാന്ധിജിക്കു് ആശ്ചര്യം തോന്നുന്നു. അപ്പോൾ ഹിന്ദുശാസ്ത്രത്തിന്റെ അടിസ്ഥാനമായ കർമ്മനിയമം എവിടെപ്പോയി?

* * * *

ഹിന്ദുമതത്തിൽ പ്രതിക്രിയാഭാവം ആകുന്ന ഒരു കുററം ആരോപിക്കുന്നപക്ഷം, ശിവനും വിഷ്ണുവും എല്ലാം അതുപോലെ തന്നെ കുററക്കാരാണ്. രാവണൻ ഹിരണ്യകൻ മുതലായവരോടു ശിക്ഷിപ്പാനുള്ള താല്പര്യമല്ലേ അവർ പ്രകടിപ്പിച്ചതു്? ശ്രീകൃഷ്ണൻ കംസനെ വധിച്ചതിനെ ഗാന്ധിജി എങ്ങിനെ വ്യാഖ്യാനിക്കും?

* * * *

“ഹരിജ”ന്റെ ആ പ്രതിയിൽതന്നെ ഗാന്ധിജി സനാതനികളുടെ

നേരെ മറെറാരു കല്ലുകൂടി എറിയുന്നു. "അവക്ക് ഇഷ്ടംപോലെ ചിലവാക്കുവാൻ അവരുടെ കൈവശം പണം ഉണ്ട്" എന്നാണ് ഗാന്ധിജി പറയുന്നത്. ഹേ മിസ്റ്റർ രംഗയ്യർ, ഇതു കേട്ടില്ലേ? ഇനി നിങ്ങളുടെ ക്ഷേത്രപ്രവേശനബില്ലുകൾ അവരുടെ ആരാധനാവകാശങ്ങളെ എങ്ങിനെ ഇല്ലാതാക്കുവാൻ ശ്രമിക്കുന്നുവോ, അതുപോലെതന്നെ അവരുടെ സ്വത്തിലും അവക്ക് അവകാശമില്ലാതാക്കിത്തീക്കുവാൻ "സനാതനികളെ പാപ്പരാക്കി തീക്കുവാനുള്ള ബില്ല്" എന്ന പേരിൽ ഒരു ബില്ല് ഉടൻ സാമ്രാജ്യസഭയിൽ അവതരിപ്പിക്കുക!

*　　*　　*　　*

മി. സി. എസ്സ്. രംഗയ്യർ അടുത്ത തിരഞ്ഞെടുപ്പിനു വേണ്ട അക്ഷീണയുദ്ധം ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. പത്രത്തിനു നല്കിയ ഒരു പ്രസ്താവനയിൽനിന്ന് അദ്ദേഹം ഒരു നവഭാരതത്തെ സ്വപ്നം കാണുന്നതായി തോന്നുന്നു. അവിടെ നവീകരിക്കപ്പെട്ട കക്ഷികൾ മാത്രം ഉണ്ടായിരിക്കും; എന്നുമാത്രമല്ല അവർ സാമുദായികപരിഷ്കാരങ്ങൾ മാത്രം സ്വീകരിക്കുകയും ചെയ്യും. രാഷ്ട്രീയകാര്യങ്ങളിൽ അവരുടെ ശ്രദ്ധ ലവലേശം പതിക്കപ്പെടുന്നതല്ല.

*　　*　　*　　*

അങ്ങിനെ വരുന്നപക്ഷം ഈ നവീകരണവാദികളുടെ നേതാവ് ആരായിരിക്കണമെന്നതിനെ സംബന്ധിച്ചു ഒരു തക്കം ഉണ്ടാകുവാൻ ഇടയുണ്ട്. സ്ഥാനാത്ഥികൾ സർ. ഹരിസിംഗ്ഗൗർ, ദിവാൻ ബഹദൂർ ഹരിബിലാസ് ശാരദ, മി. സി. എസ്സ്. രംഗയ്യർ ഇവരായിരിക്കും.

*　　*　　*　　*

സർ. ഹരിസിംഗ് വിവാഹം ചെയ്ത ഹിന്ദുസ്ത്രീകളെ അവരുടെ ഭത്താക്കന്മാരുടെ 'പിടി'യിൽനിന്നും സ്വതന്ത്രകളാക്കിത്തീത്തു. മി. ശാരദ, 'വിധവാനിമ്മാണം' നശിപ്പിച്ചു. മി. രംഗയ്യർ 'അനേകകാലമായി പിടിച്ചിരുന്ന അഴുക്ക്' കഴുകി വൃത്തിയാക്കിയ ആളാണ്.

*　　*　　*　　*

മി. രംഗയ്യരുടെ സ്വന്തം മനോരാജ്യത്തിന്റെ സന്താനമായ ഈ നവീകരണകക്ഷിക്കാരുടെ നേതൃത്വം അദ്ദേഹത്തിനു തന്നെ ലഭിക്കുമോ എന്ന കാര്യം ഇന്നു ഗവമ്മേൻറ് അദ്ദേഹത്തിന്റെ അഭീഷ്ടം നിറവേററുവാൻ തയാറുണ്ടോ എന്നതിനെ ആശ്രയിച്ചിരിക്കുന്നു

*　　*　　*　　*

അഭ്യുദയകാംക്ഷികളായ കാൺഗ്രസ്സുകാരെ നിയമനിമ്മാണസഭ

യിലേക്കു ആകർഷിക്കുവാനുള്ള ഇരയാണ് തന്റെ ബില്ല് എന്നു മി. രംഗയ്യർ വിചാരിക്കുന്നു. അവക്കുവേണ്ടി ഗവമ്മേന്റു തന്റെ പ്രവൃത്തിയിൽ തന്നെ സഹായിക്കണമെന്നു അദ്ദേഹം ആവശ്യപ്പെടുന്നു. കൂടാതെ ഭാവിയെ ഒരു മലയുടെ മുകളിൽനിന്നു നോക്കുകയും വേണം. എന്നാൽ എവറസ്റ്റ് കൊടുമുടിയുടെ മുകളിൽനിന്നു നോക്കുന്നതായാൽപ്പോലും, മി. രംഗയ്യരുടെ ബില്ലുകൾ രാജ്യത്തിനു ഗുണത്തിലധികം ദോഷത്തെ ആണ് ഉണ്ടാക്കുവാൻ ഇടയുള്ളത് എന്നു കാണുവാൻ സാധിക്കും!

* * * *

“ക്ഷേത്രപ്രവേശനം നല്കപ്പെടാത്തപക്ഷം പുരോഹിതന്മാർക്കു സമാധാനം ലഭിക്കുന്നതല്ല” എന്നാണു സ്ഥലത്തെ ഒരു പ്രതിദിനപത്രത്തിന്റെ തലവാചകം. മാത്രമല്ല, ‘പ്രതിദിന’ത്തിനു വില്പനയും പ്രചാരവും ഉണ്ടാകുന്നതല്ല.

* * * *

അതിന്റെ “പ്രതിവാര” റിപ്പോർട്ടിൽ “ഹരിജൻ”പത്രം, “തുറന്നു കൊടുക്കപ്പെട്ട ക്ഷേത്രങ്ങൾ” എന്ന തലക്കെട്ടിനു ചുവടെ “ഇളനാർകളം എന്ന സ്ഥലത്തെ ഒരു പുതിയ പറയക്ഷേത്രം” എന്നു പ്രസിദ്ധപ്പെടുത്തി കാണുന്നു. ഒരു പറയൻ ഒരു അസ്പൃശ്യനാണ്. (വൈറ്റ്പേപ്പർ, വകുപ്പ് 72. ഭാഗം 1. അനുബന്ധം viii നോക്കുക) അതിനാൽ “ഹരിജ”നു സ്വീകരിക്കാവുന്നിടത്തോളം മാത്രം ആശ്ചര്യം, ഇതിൽ ഇല്ല തന്നെ. ഇതുപോലെയുള്ള വാർത്തകൾ പരസ്യപ്പെടുത്തുവാൻ ഇതിനേക്കാൾ നല്ല തലവാചകം, “നിർമ്മിക്കപ്പെട്ട പുതിയ ക്ഷേത്രങ്ങൾ” എന്നതായിരിക്കും.

* * * *

അസ്പൃശ്യതാ പ്രശ്നത്തെ യൂറോപ്പിലെ ഘെറാപ്പുരപ്രശ്നത്തോടു താരതമ്യപ്പെടുത്തിയിരിക്കുന്നു. അസ്പൃശ്യരുടെ ഭൃത്യന്മാർ ചെയ്തുവരുന്ന വേല, “ഭ്രഷ്ടന്മാരെ വീണ്ടും സാധാരണസമുദായത്തിൽ ചേർക്കുവാൻവേണ്ടിയുള്ള ശ്രമ”മാണെന്നു ഇവർ വിസ്തരിച്ചുപറഞ്ഞിരിക്കുന്നു! ഈ നവീനപ്രശ്നങ്ങളെപ്പറ്റിയുള്ള പച്ചപ്പരമാർത്ഥം ബ്രിട്ടീഷുകാരെ അറിയിക്കുവാൻ പാടില്ലായിരിക്കുമോ? അവരറിഞ്ഞാൽ വല്ല ആപത്തും ഉണ്ടാകുമോ?

* * * * *

അസ്പൃശ്യത മനുഷ്യർ ഉണ്ടാക്കിയിട്ടുള്ളതാണെന്നു കണ്ടുപിടിക്കുവാൻ, “ഹരിജൻ” എല്ലാ വിശാലമായ വീഥികളും തിരഞ്ഞുനോ

ക്കനുണ്ടു്. അത്ര ജനസംഖ്യ എടുത്തവരിലാണ് ഈ കരാറം ആരോപിച്ചിരിക്കുന്നതു്. അവർ ബ്രഹ്മാവിനെപ്പോലെ അസംഖ്യം അസ്പൃശ്യരെ സൃഷ്ടിച്ചുവത്രേ. എന്നാൽ ജനസംഖ്യാറിപ്പോർട്ട്, എന്നുംവിലയുള്ളതായി സ്വീകരിക്കപ്പെടുന്നില്ലെന്നുള്ള പരമാത്ഥം, പത്രം മറന്നിരിക്കുന്നു.

* * * * *

ടെല്ലിച്ചേരിൽവെച്ചു് നടത്തപ്പെട്ട നികുതിമഹായോഗത്തിൽ, അദ്ധ്യക്ഷസ്ഥാനം അലങ്കരിച്ചിരുന്ന സർ. ശങ്കരൻനായർ ഇങ്ങിനെ പറഞ്ഞു. "ഇൻഡ്യക്ക് ഇന്നു രാജ്യതന്ത്രജ്ഞന്മാരേയും, രാജവ്യവഹാരജ്ഞന്മാരേയും, നിയമസ്ഥാപകന്മാരേയും ആവശ്യമുണ്ടു്." നമ്മുടെ രംഗസ്സ്വാമിന്മാരേയും, രാജഗോപാലാചാരിമാരേയും, അന്നേമാരേയും അദ്ദേഹം എന്തുചെയ്യാനാണ് ആഗ്രഹിക്കുന്നതു്?

* * * * *

"ദി വൈററ് പേപ്പർ" (The White Paper) പൊതുജനങ്ങളുടെ നയനങ്ങളേയും, ശ്രദ്ധയേയും ആകഷിച്ചുതുടങ്ങിയിട്ട് ഏകദേശം രണ്ടാഴ്ചയോളമായി. ഇൻഡ്യയിലെ നിയമനിമ്മാണസഭകളിലെയും, ഇംഗ്ലണ്ടിലെ പാർളിമെൻറിൻേറയും, വാദപ്രതിവാദവിഷയം അതുതന്നെ ആയിരുന്നു. ഓരോ മനുഷ്യനും, അതിനെ പ്രതിഷേധിച്ചു് അല്പാല്പം പ്രസ്താവിക്കുവാൻ ഉണ്ടു്.

* * * * *

അത്ഭുതമേറിയ ഈ പ്രമാണത്തെപ്പററി, അവരവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിച്ച ഭാരതനേതാക്കന്മാരിലോ, നിയമനിമ്മാണസഭാംഗങ്ങളിലോ, ആരുംതന്നെ "മതം" എന്ന പദം ഉപയോഗിക്കുകപോലും ഉണ്ടായില്ല.

* * * * *

അല്ലയോ, മതമേ! നിൻെറ ശിരോലിഖിതം ബ്രിട്ടീഷ് ഇൻഡ്യാ ഗവമ്മെൻറിൻെറ വിധിയെ അടിസ്ഥാനപ്പെടുത്തിയുള്ളതാണോ? ഇവരുടെ വിശ്വാസം അതാണ്!

* * * * *

എന്നാൽ സർ. സാമുവൽഹോർ—അറിഞ്ഞോ അറിയാതേയോ—ഗവമ്മെൻറിനു് മതത്തിലുള്ള അല്പപക്ഷക്കാരെ, ഭൂരിപക്ഷാക്രമത്തിൽനിന്നും സംരക്ഷിക്കേണ്ട ചുമതലയുണ്ടു് എന്നു പറയുകയുണ്ടായി,

എന്നാൽ മതത്തിലുള്ള ഈ അല്പപക്ഷക്കാർ ആരാണെന്നു അദ്ദേഹം പറയുന്നില്ല.

* * * * *

ഇൻഡ്യയിൽ ഏർപ്പെടുത്തുവാൻ ഉദ്ദേശിക്കുന്ന ഭരണനവീകരണം അനുസരിച്ചു് ഒരു ദേശത്തുള്ള മതത്തിലെ അല്പപക്ഷം, മറെറാരു ദേശത്തും ഉണ്ടായിരിക്കാമെന്നു് ഉദ്ദേശമുള്ളതായി കാണുന്നു. ഇത്രമാത്രമല്ല, അല്പപക്ഷക്കാർ ഭൂരിപക്ഷക്കാരെ ഹേമിക്കുകയും ഞെരുക്കുകയും ചെയ്യു എന്നും വരാം. നിയമനിർമ്മാണസഭാംഗങ്ങളിൽ അധികംപേരും, അല്പപക്ഷത്തിൽപെട്ടവരാണെങ്കിൽ ഉണ്ടാകുന്ന ഫലം ഇതല്ലാതെ മറെറാന്നുമല്ല. ഇങ്ങിനെ വരുന്ന സന്ദർഭങ്ങളിൽ, സർ. സാമുവൽ ഹോർ തന്റെ ചുമതലകൾ എങ്ങിനെ നിർവ്വഹിക്കും?

* * * * *

മതത്തോടു് ഗവർമ്മെണ്ടു് ചെയ്യേണ്ടിയിരിക്കുന്ന അതിന്റെ ഏകചുമതല, അതിനെ അതേവിധം വിട്ടിരിക്കുക എന്നുള്ളതായിരിക്കും. അല്ലാതെ ഗവർണ്ണർ ജനറലിനേയോ, ഗവർണ്ണരേയോ, അതിനെപ്പററി ഒരു വിധി കല്പിക്കുവാൻ അനുവദിക്കരുതു്. അവർ ഭഗവൽഗീതയേയും, ആമങ്ങളേയും, ഖൊറാനേയും മററും പററി ഒരു വിധി കല്പിക്കേണ്ട ആവശ്യമില്ല.

* * * * *

ക്ഷേത്രപ്രവേശനബില്ലിനെ സാമ്രാജ്യസഭയിൽ അവതരിപ്പിച്ച സമയം, മി: രംഗയ്യർ ഒരു ബഹുമാനാദരങ്ങളോടുകൂടി പ്രസ്താവിച്ചതു് "മൌനം വിദ്വാനു് ഭൂഷണം" എന്ന രീതിയിലത്രെ. അദ്ദേഹം സുദീർഘമായി അതിനെപ്പററി, ഒന്നും പ്രസംഗിച്ചില്ല. താൻ കൊളുത്തിയ തിരിയിൽ നിന്നുമുണ്ടായ ഘോരാഗ്നിയുടെ ഫലം എന്തെന്നു്, അദ്ദേഹം നല്ലവണ്ണം മനസ്സിലാക്കിക്കഴിഞ്ഞു, എന്നുള്ളതിനു് യാതൊരു സംശയവുംഇല്ല.

* * * * *

ബില്ലു് വിതരണംചെയ്യുന്ന സമയം മി: രംഗയ്യർ ഖൊറാനിലും, ബൈബിളിലും ഉള്ള തന്റെ അഗാധപാണ്ഡിത്യം പ്രകടിപ്പിച്ചു. അദ്ദേഹം, മഹമ്മദീയരോടു് തന്നെ സഹായിക്കുവാൻ അപേക്ഷിച്ചു. എന്തെന്നാൽ അവരുടെ "നെബി" അസ്പൃശ്യതയോടു് ഘോരമായി യുദ്ധംചെയ്തു. ക്രിസ്ത്യാനികൾ തന്നെ സഹായിക്കേണ്ടവരാണെന്നും അദ്ദേഹം പറഞ്ഞു. എന്തെന്നാൽ ക്രിസ്തുവും, അസ്പൃശ്യതയെ പരിഹരിക്കുവാൻവേണ്ടി തന്റെ ജീവൻ ബലി നല്കി.

* * * * *

“ഹരിജ”നിൽ, സി. ആർ. ആചാര്യർ നിർമ്മിച്ചതാണെന്നു പറഞ്ഞു്, പ്രസിദ്ധപ്പെടുത്തി വരുന്ന ഒരു കഥയുടെ പേരു്, “ജഗത്തിലെ ശാസ്ത്രിയുടെ സ്വപ്നം” എന്നാണു്. ഇതാ അതിൽ, “വളരെ ദുഷിച്ചിരിക്കുന്ന ബ്രാഹ്മണ്യം,” വീണ്ടും പ്രത്യക്ഷമായി തീൎന്നിരിക്കുന്നു.

* * * *

“അസ്പൃശ്യത ഒരു മഹാപാതകമാണു്. അനേകം ഭൃത്യന്മാരുടെ രക്തങ്ങൾകൊണ്ടല്ലാതെ അതു കഴുകി കളയുവാൻ സാധിക്കയില്ലായിരിക്കാം” എന്നു് ഗാന്ധിജി “ഹരിജ”നിൽ പറഞ്ഞിരിക്കുന്നു. അസ്പൃശ്യരുടെ ഭൃത്യന്മാർ, ഇതിനെ ഗൌനിക്കുവാൻ ഇടയില്ലെന്നും, അസ്പൃശ്യതയെ അടിച്ചോടിക്കുവാൻ, “ലാത്തി”പ്രയോഗം യഥേഷ്ടം ആരംഭിക്കുകയില്ലെന്നും, ഞാൻ വിശ്വസിക്കുന്നു.

* * * *

“ബോംബേക്രാണിക്കിൾ” എന്ന പത്രത്തിന്റെ ഒരു ലേഖകൻ ഇങ്ങിനെ പറയുന്നു. “സുപ്രസിദ്ധനായ ഗാന്ധിജിയുടെ നിർബ്ബന്ധപ്രകാരം, ഭാരതം ഒരു പന്തീരാണ്ടായി നല്കിവരുന്ന ബലിയുടെ, കാണപ്പെടാവുന്ന രണ്ടു ഫലങ്ങൾ ഹിന്ദുമുസ്ലീംസ്പൎദ്ധയും, ഹിന്ദുസമുദായത്തിലെ അന്തഃഛിദ്രവും, ആണെന്നു തോന്നുന്നു.” പോരാ, മൂന്നാമതൊരു ഫലവും കൂടി ഉണ്ടായിട്ടുണ്ടു്. ഈ പന്തീരാണ്ടത്തെ, തലതിരിപ്പിക്കുന്ന പ്രവൃത്തിയുടെ വേഗത നമ്മെ, അമ്പതുകൊല്ലം മുമ്പുണ്ടായിരുന്ന സ്ഥിതിയിൽ, വീണ്ടും എത്തിച്ചിരിക്കുന്നു!

* * * *

ഗാന്ധിജിയെ തടവുകാരനാക്കിയ നാൾ മുതൽ, “ഫ്രീപ്രസ്സ്പത്രം” അതിന്റെ വരികളിൽ, ഒരു സപ്താഹയജ്ഞം നിർവ്വഹിക്കുവാൻ വേണ്ടിടത്തോളം, മതവിശ്വാസമുള്ളതായി കാണപ്പെടുന്നു. അതു പുരാണങ്ങളിലും, പുരാതനചരിത്രങ്ങളിലും, തന്നത്താൻ തലകുത്തി മറിയുന്നു! എന്നാൽ പറയപ്പെട്ടിരിക്കുന്ന അതിന്റെ നൂതനാഭിപ്രായങ്ങൾ എല്ലാം, ഒരുവന്നു ശ്വാസം വലിപ്പാൻ പോലും, അവസരം നല്കാത്തവയാണു്. അങ്ങുന്നു അദ്ദേഹത്തിന്റെ മുജ്ജന്മത്തിൽ, രാവണനായിരുന്നു എന്നു് പ്രസ്തുത പത്രം പ്രസ്താവിക്കുന്നു. അദ്ദേഹത്തിന്റെ മുജ്ജന്മത്തിൽ ശ്രീകൃഷ്ണഭഗവാൻ, രാവണസഹോദരനായ കുംഭകർണ്ണനായിരുന്നു എന്നു കൂടി കണ്ടു പിടിക്കുവാൻ, അടുത്തകാലത്തു തന്നെ, ആ പത്രത്തിനു് സാധിക്കുമെന്നു് ഞങ്ങൾ ആശിക്കുന്നു.

* * * *

ആശ്ചര്യം തോന്നിക്കുന്ന പല സംഗതികളും ഈ ആഴ്ച നടന്നിരിക്കുന്നു. മി. അണേ, എല്ലാ കാൺഗ്രസ്സ് സംഘടനകളേയും, വലിച്ചു പൊട്ടിച്ചു കളഞ്ഞു. ഗാന്ധിജി തൻ്റെ സബർമതി ആശ്രമത്തെയും, തല്ലിക്കെടുത്തി. മി. ബിർലാ, ഇവരെ പിന്തുടരുമോ?

* * * *

“സിലോണിലെ ഗ്രഹസ്ഥകൾ, ചർക്കയിൽ ജോലി ആരംഭിച്ചിരിക്കുന്നു” എന്ന് ഒരു തലവാചകം പറയുന്നു. അസ്പൃശ്യതയെ ഇല്ലായ്മ ചെയ്യുന്നതുവരെ, ഇൻഡ്യക്ക് ചർക്കയുടെ ആവശ്യമില്ലല്ലോ? വലിയ വിലക്ക് തൻ്റെ ചർക്കകളെല്ലാം വില്ക്കുവാൻ, ഇൻഡ്യക്കു ലഭിച്ചിരിക്കുന്ന സുവർണ്ണാവസരം ഇതുതന്നെ! കാലവിളംബം, ഇതരാംശത്തിനു ഹേതുവത്രേ!

* * * *

ഭാവിയിൽ ഉണ്ടാകേണ്ട ഹിന്ദുക്ഷേത്രത്തെ വിവരിക്കുന്ന മി. മഹാദേവദേശായ്, ഇങ്ങിനെ പറയുന്നു. “ആദർശമായി തീരേണ്ട ‘സ്വരാജ്യം’ നാം ഹരിജനങ്ങളെ നമ്മുടെ സ്വന്തം സഹോദരന്മാരായി വിചാരിക്കുന്നതുവരെ, അവരോട് ദേവസദനങ്ങളിൽ പ്രവേശിക്കുവാൻ അപേക്ഷിക്കുന്നതുവരെ, നാം ചെയ്ത പാപത്തിന് മാപ്പുതരുവാൻ ദൈവത്തോടു പ്രാർത്ഥിക്കുന്നതുവരെ ലഭിക്കുകയില്ല.” എളുപ്പത്തിൽ ഒരു പേരെടുക്കാനുള്ള സൂത്രത്തിൻ്റെ ഒരു മാതൃകമാത്രമാണ് മി. ദേശായിയുടെ ഈ പ്രസ്താവന. അദ്ദേഹം കുറച്ചു ദിവസത്തിനുമുമ്പു ഈ ‘കൃഷി’ നിറുത്തി.

* * * *

അയിത്തോച്ചാടനം സംബന്ധിച്ച് ഇൻഡ്യയുടെ സ്നേഹിതന്മാർ ഇംഗ്ലണ്ടിൽ ചെയ്തുവരുന്ന പ്രചരണവേല വളരെ ആശ്ചര്യകരമായിരിക്കുന്നു. ഈ ‘സ്നേഹിതന്മാർ’ ഈ വിഷയത്തെ പറ്റിയുള്ള മതഭാവത്തെ മാത്രം സ്പർശിക്കുന്നതേയില്ല.

* * * *

“അസ്പൃശ്യരുടെ സമത്വവും അവരുടെ ക്ഷേത്രാരാധനാവകാശവും” എന്നതായിരുന്നു മി. രംഗയ്യരുടെ ഡൽഹിയിൽവച്ചുള്ള ഒരു പ്രസംഗവിഷയം. മി. സി. ആർ. യോഗാദ്ധ്യക്ഷനുമായിരുന്നു. നിശ്ചയമായും അത് അന്യോന്യബഹുമാനത്തെ കാണിക്കുന്ന ഒരു തൊഴിൽ തന്നെ.

* * * * *

അസ്പൃശ്യരുടെ ക്ഷേത്രാരാധനാവകാശത്തെ ആരുംതന്നെ വിസമ്മതിക്കുന്നില്ല. എന്നാൽ അവർ മററുള്ളവരുടെ ക്ഷേത്രങ്ങളിൽ കടന്ന്, ആരാധന നടത്തണമെന്നു വാദിക്കുന്നതിനെ മാത്രമാണ് ഞങ്ങൾ വിരോധിക്കുന്നതു്.

* * * * *

അദ്ധ്യക്ഷപ്രസംഗത്തിൽ മി. സി. ആർ. ഇങ്ങിനെ പറഞ്ഞു. "ഭൂതദയയെ മുൻനിറുത്തി നോക്കുന്നതായാലും, രാജ്യക്ഷേമത്തെ മുൻനിറുത്തി നോക്കുന്നതായാലും, അസ്പൃശ്യതയെ പിന്താങ്ങുവാൻ മാർഗ്ഗം കാണുന്നില്ല." ശാസ്ത്രത്തെ മുൻനിറുത്തി നോക്കുന്നതായാലോ എന്ന കാര്യം, പണ്ഡിത മദനമോഹനമാളവ്യ തീരുമാനിക്കേണ്ടതാണെന്നു മി. സി. ആർ. ഉദ്ദേശിക്കുന്നുണ്ടായിരിക്കാം.

* * * * *

മി. സി. ആർ. ഡൽഹിയിൽ ചെയ്യുന്ന പ്രചരണവേലയിൽ 'ഹിന്ദുക്കൾ വീട്ടേണ്ടതായ കട'ത്തെപ്പററി വീണ്ടും വീണ്ടും പ്രതിവാദിക്കുന്നു. യർവാഡയിൽനിന്നും ഈ തരം കഥ ഞങ്ങൾ കേൾക്കാറുണ്ട്. എന്നാൽ "ശ്രീരാമൻ" ചോദിക്കുന്നതു് ഇതാണ്: രാമനോടുള്ള കടം വീട്ടുവാൻവേണ്ടി, കൃഷ്ണന്റെ മുതൽ അപഹരിക്കുവാൻ ശ്രമിക്കുന്നതു് ഉചിതംതന്നെയോ?

* * * * *

പൂനയിലെ പണ്ഡിത ദിവാകർ കല്ലുകൊണ്ടുള്ള പ്രതിമകൾക്കു ഇത്ര പ്രാധാന്യമില്ലെന്നും, വാസ്തവത്തിൽ അവ അർഹിക്കുന്നതിൽ കൂടുതൽ മാഹാത്മ്യം ശാസ്ത്രങ്ങൾ അവയുടെ തലയിൽ കെട്ടിവെച്ചിരിക്കയാണെന്നും അഭിപ്രായപ്പെടുന്നു. ശരി, സമ്മതിച്ചു. എന്നാൽ പിന്നെ, ഈ കല്ലിനെ ഇഷ്ടപ്പെടുന്നവരെ യഥേഷ്ടം പ്രവർത്തിക്കുവാൻ അനുവദിക്കാത്തതെന്തു്?

* * * * *

പണ്ഡിതജി ഒരു പ്രസംഗത്തിൽ ഇങ്ങിനെ പറഞ്ഞു: "ശ്രുതികളിൽ അസ്പൃശ്യതയെപ്പററി ചിലതെല്ലാം പറയുന്നുണ്ടെങ്കിലും ഇന്നു നാം അറിഞ്ഞുവരുന്നവിധമുള്ള അസ്പൃശ്യത, അതൊരിക്കലും അനുവദിക്കയില്ലായിരുന്നു." അല്ലയോ പണ്ഡിതജി, ശ്രുതികൾ വീണ്ടും വായിച്ചുനോക്കൂ; എന്നിട്ട് അനുവദിച്ചിട്ടുണ്ടോ എന്നു തന്നത്താൻ തീർച്ചപ്പെടുത്തുക.

* * * * *

—ചർന്ന—

ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ച്, ഗാന്ധിജി സിലോണിലേക്കയച്ച ഒരു കത്തിൽ, അഹിന്ദുക്കളാരുംതന്നെ ഈ കാര്യത്തിൽ പ്രവേശിക്കരുതെന്ന് ഖണ്ഡിതമായി പറയുന്നു. എന്നാൽ മി. ബിർലയും മററുള്ളവരും, ഡൽഹിയിൽ വാതലിന്മേൽ മുട്ടുന്നതെന്തിന്? ഈ നവീകരണക്കാർ, ഇന്ന് വിവിധമതാനുയായികളുൾക്കൂടങ്ങിയ നിയമനിർമ്മാണസഭയുടെ സഹായം ആവശ്യപ്പെടുന്നതെന്തിന്?

* * * * *

“ക്രിസ്ത്യാനികൾക്ക പള്ളികൾ എങ്ങിനെയോ, അതുപോലെ ആണ് ഹിന്ദുക്കൾക്ക ക്ഷേത്രങ്ങൾ” എന്ന ഗാന്ധിജി അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ ഈ വിശ്വാസംകൊണ്ടാണ് അദ്ദേഹം അസ്പൃശ്യർക്ക ക്ഷേത്രപ്രവേശനാനുവാദം നല്കണമെന്ന വാദിക്കുന്നത്. രാജ്യതന്ത്രജ്ഞന്മാരുടെ നോട്ടത്തിൽ കാണുന്നതുപോലെ അല്ല, ശാസ്ത്രങ്ങൾ ക്ഷേത്രങ്ങളെ ദർശിക്കുന്നത്. അതിനാൽ അവരുടെ ദർശനം തള്ളിക്കളഞ്ഞിരിക്കുന്നു.

* * * * *

ഗാന്ധിജി ‘ഹരിജ’നിൽ ഇങ്ങിനെ പറയുന്നു: “ഈശ്വരന്റെ ഗ്രന്ഥത്തിൽ സൽപ്രവൃത്തിചെയ്ത ഒരു ബ്രാഹ്മണന് നല്കിയിരിക്കുന്നിടത്തോളം ‘മാർക്ക്’ അതുപോലെ ചെയ്ത ഒരു പറയനും നല്കിയിട്ടുണ്ട്.” എന്നാൽ ബ്രാഹ്മണന്റെ പ്രവൃത്തികൾ ചെയ്ത ഒരു പറയന് എത്ര മാർക്ക് കൊടുക്കും?

* * * * *

ഡാക്ടർ അംബദ്കർ ഇതാ, വെടി ഉണ്ട അയച്ചുകഴിഞ്ഞിരിക്കുന്നു. ക്ഷേത്രപ്രവേശനംകൊണ്ടു മാത്രം തനിക്ക യാതൊരു തൃപ്തിയും ഉണ്ടാകുന്നതല്ലെന്നും, താൻ ആവശ്യപ്പെടുന്നത് ജാതിവ്യത്യാസം തന്നെ നശിപ്പിക്കണമെന്നാണെന്നും, അയാൾ പറയുന്നു. മി. രംഗയ്യർക്കും സഹായം ലഭിക്കുന്നതല്ല. (തിരഞ്ഞെടുപ്പുകാര്യത്തിലല്ല, അദ്ദേഹത്തിന്റെ ബില്ലിന്റെ കാര്യത്തിൽ.)

* * * * *

ഗാന്ധിജി തന്റെ അഭിലാഷത്തോട് യോജിക്കാത്തപക്ഷം, തനിക്ക മേലിൽ അദ്ദേഹത്തിന്റെ കൂടാരത്തിൽ നില്ക്കുവാൻ കഴികയില്ലെന്ന ഡാക്ടർ പ്രസ്താവിച്ചിരിക്കുന്നു. വേണ്ട, 140 ആസനങ്ങൾ (Seats) അയാളുടെ പോക്കററിൽ അകപ്പെട്ടുകഴിഞ്ഞില്ലേ? ഇനിയും എന്താണ് വേണ്ടത്?

* * * * *

ഡാക്ടർ പൂനാസന്ധിയെ മിക്കവാറും കൊള്ളരുതാത്ത കടലാസ്സുതുണ്ടുകളായി ഗണിക്കുന്നു എന്നു തോന്നുന്നു. എന്നാൽ ഈ ൧൪൮ ആസനങ്ങളെ (Seats) തള്ളിക്കളയുവാൻ കഴികയില്ല.

*   *   *   *   *

ജാതിവ്യത്യാസം നശിപ്പിച്ചില്ലെങ്കിൽ തങ്ങൾ (അധഃസ്ഥിതർ) ഹിന്ദുമതത്തെ പരിത്യജിക്കുമെന്നു ഡാക്ടർ ഭയപ്പെടുത്തുന്നു. എന്നാലും പൂനാസന്ധിയെ ഉപേക്ഷിക്കുന്നില്ലല്ലോ!

*   *   *   *   *

അംബേദ്കരുടെ ആഗ്രഹം സ്വീകരിക്കുവാൻ ഗാന്ധിജി ഒരുക്കമില്ല. ഗാന്ധിജിയുടെ കൗശലങ്ങൾ സ്വീകരിപ്പാൻ അംബേദ്കറും തഥൈവഃ. എന്നാൽ പിന്നെ പരിഷ്കരിക്കപ്പെട്ടതും വലുതാക്കപ്പെട്ടതും ആയ പൂനാസന്ധിയുടെ രണ്ടാംപതിപ്പ് ഉണ്ടാകുകതന്നെ.

*   *   *   *   *

“സവർണ്ണഹിന്ദുക്കളെല്ലാം . . . . . ഇന്നത്തെ അസ്പൃശ്യതാനിയമത്തെ അവഗണിച്ചശേഷം, നമ്മെ എല്ലാവരേയും ‘ഹരിജനങ്ങൾ’ എന്നു വിളിക്കപ്പെടുന്നതായാൽപോലും പോരായ്മയില്ല” എന്നു ഗാന്ധിജി പറയുന്നു. സവർണ്ണഹിന്ദു എന്നും അവർണ്ണഹിന്ദു എന്നും ഉള്ള പേരുതന്നെ വേണ്ട എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ ഈ നവീനനാമം, ‘ഞെരുക്കപ്പെട്ട വർഗ്ഗക്കാർ’ എന്നായിരുന്നു കുറേക്കൂടി നന്നായിരിക്കും.

*   *   *   *   *

അവർണ്ണരുടെ ക്ഷേത്രപ്രവേശനം മുതലായവ ശാസ്ത്രങ്ങൾ അനുവദിച്ചിട്ടുള്ളതാണെന്നു കാണിക്കുവാൻ “ഹരിജനി”ൽ ഒരു പ്രസ്താവന പ്രസിദ്ധപ്പെടുത്തിക്കണ്ടു. അതിൽ വിദ്വാന്മാരാണെന്നും മതവിശ്വാസമുള്ളവരാണെന്നും പറയപ്പെടുന്ന ഏഴ് പണ്ഡിതന്മാർ ഒപ്പുവച്ചുകാണുന്നുണ്ട്. എന്നാൽ യാഥാസ്ഥിതികന്മാരുടെ ശാസ്ത്രികൾ, യർവാദയുടെ വാതലിൽ മുട്ടി വിളിച്ച സമയം, ഇവരെല്ലാം ഊമകളായിരുന്നുവോ?

*   *   *   *   *

“ഹരിജനദിനം” ആഘോഷിച്ചതിനെപ്പററിയുള്ള റിപ്പോർട്ടുകൾ പരസ്പരവിരുദ്ധങ്ങളായി കാണപ്പെടുന്നു. പരമാർത്ഥം എന്തെന്നു ദൈവത്തിനറിയാം!

*   *   *   *   *

ബൊംബേയിൽ നടന്ന ആഘോഷങ്ങളെപ്പററി "അസ്സോഷിയേററഡ് പ്രസ്സി"ന്റെ ഒരു റിപ്പോർട്ട് ഇതാണ്:—

കാംഗാർ മൈതാനത്തിൽവച്ച്, അനേകം കിശ്രുവിനോദങ്ങളും കളികളും നടത്തപ്പെടുകയുണ്ടായി; അനേകം ഹരിജനബാലന്മാർ ഇതിൽ പങ്കുകൊള്ളുകയും ചെയ്തു. 'ബ്ലാവത്ത് സ്ത്രീമന്ദിര'ത്തിൽവച്ച്, ഉച്ചതിരിഞ്ഞ് ഒരു യോഗം കൂടി. മിസ്സസ്സ് അവന്തികാബായി ഗോഖലെ ആണ് യോഗാദ്ധ്യക്ഷപീഠം അലങ്കരിച്ചത്. അയിത്തോച്ചാടനബില്ലിനെ പാസ്സാക്കുവാൻ നിയമനിർമ്മാണസഭയോട് അപേക്ഷിക്കുന്ന ഒരു പ്രമേയവും യോഗത്താൽ പാസ്സാക്കപ്പെട്ടു. ഹരിജനങ്ങളുടെ കുട്ടികൾക്കുവേണ്ടി മതുംഗ എന്ന സ്ഥലത്തു ഒരു പുതിയ വിദ്യാലയവും തുറക്കപ്പെട്ടു.

* * * * *

മുകളിൽ പറഞ്ഞിരിക്കുന്ന വാർത്ത, "ഫ്രീപ്രസ്സ്" ഇങ്ങിനെ പരസ്യപ്പെടുത്തി കാണുന്നു:—

പട്ടണത്തിൽ എല്ലാ ദിക്കിലും അനേകം യോഗങ്ങൾ കൂടുകയും അസംഖ്യം പ്രാസംഗികന്മാർ സവർണ്ണഹിന്ദുക്കളോട് ഹിന്ദുമതത്തിന്റെ കളങ്കമായ അസ്പൃശ്യതയെ ഇല്ലായ്മചെയ്യുവാൻ അപേക്ഷിക്കുകയും ചെയ്തു. കൂടാതെ ക്ഷേത്രപ്രവേശനബില്ലുകളെ ഉടൻ പാസ്സാക്കി, ഹിന്ദുസമുദായത്തെ വീണ്ടും ബലമായി കെട്ടി ഉയർത്തുവാൻ ഇൻഡ്യാഗവർമ്മെൻറിന്റെ സഹായം ആവശ്യപ്പെട്ടു.

* * * * *

നാഗപുരത്ത് ഈ 'ദിനം' ആഘോഷിച്ചതിനെപ്പററി "മദ്രാസ്സ് മെയിലി"ന്റെ ലേഖകൻ ആ പത്രത്തിലേക്ക് ഇങ്ങിനെ റിപ്പോർട്ടു ചെയ്തിരിക്കുന്നു:—

'ഹരിജനദിനം' ആഘോഷിക്കുവാനുള്ള മി. ഗാന്ധിയുടെ പ്രാർത്ഥന, ഈ പട്ടണവാസികൾ മിക്കവാറും അവഗണിക്കയാണ് ഉണ്ടായത്. എന്നാൽ വൈകുന്നേരം കോൺഗ്രസ്സുകാർ ഒരു ചെറിയ ഘോഷയാത്ര നടത്തി. ചിത്‌നാവി പാർക്കിൽവച്ച് ഒരു ചെറിയ യോഗം കൂടി. അസ്പൃശ്യജാത്യന്മാരുടെ സമാജത്തിന്റെ സിക്രട്ടറിയായ മി. പതവർദ്ധനൻ, മിക്ക ഹരിജനങ്ങളും അവരുടെ നേതാക്കന്മാരും, ഡാക്ടർ അംബേത്കറുടെ അനുചരന്മാരായതിനാൽ, യഥാർത്ഥ ഹരിജനോന്നതിക്കു വേണ്ടിയല്ല ശ്രമിക്കുന്നത് എന്നു വ്യസനസമേതം പ്രസ്താവിക്കുകയുണ്ടായി. സവർണ്ണഹിന്ദുക്കളും, തീരെ ഉത്സാഹം പ്രകടിപ്പിച്ചില്ല.

എന്നാൽ "ഹിന്ദു" (മദ്രാസ്സ്)വിന്റെ ലേഖകൻ പറഞ്ഞിരിക്കുന്നതു നോക്കുക; അതു് ഇതാണു്:—

നാഗപുരം വളരെ ഉത്സാഹത്തോടുകൂടി "ഹരിജനദിനം" ആഘോഷിച്ചു. രാവിലെ അനേകം സവൎണ്ണഹിന്ദുസ്ത്രീകളും പുരുഷന്മാരും ഹരിജനാലയങ്ങളെ സന്ദർശിച്ചു. അവർ ഹരിജനങ്ങളുടെ ഗൃഹങ്ങൾ അടിച്ചു് വൃത്തിയാക്കുകയും, കുട്ടികളെ കുളിപ്പിക്കുകയും, അവൎക്കു വസ്ത്രങ്ങളും, മധുരപദാൎത്ഥങ്ങളും കൊടുക്കുകയും ചെയ്തു. . . . . . വൈകുന്നേരം ഒരു ഭീമമായ ഘോഷയാത്ര പട്ടണത്തിലെ പ്രധാനപ്പെട്ട തെരുവിൽക്കൂടി നടത്തപ്പെടുകയും, ചിത്നാവി പാൎക്കിൽവച്ചു്, ഒരു മഹായോഗം കൂടുകയും ചെയ്തു.

ഇങ്ങിനെ ഉള്ളതാണു് പത്രങ്ങളിൽ കാണുന്ന റിപ്പോൎട്ടുകൾ. പരമാൎത്ഥം എന്തെന്നു പത്രങ്ങൾതന്നെ പറയുമോ? ഇത്തരം കളവായ റിപ്പോൎട്ടുകൾ പരസ്യം ചെയ്യുന്നതുകൊണ്ടു് അധഃസ്ഥിതവൎഗ്ഗങ്ങൾക്കാകട്ടെ, അസ്പൃശ്യരുടെ ഉദ്ധാരകൎക്കാകട്ടെ യാതൊരു ഗുണവും ഉണ്ടാകുന്നതല്ല.

* * * * *

തമിഴ്നാട്ടു് അയിത്തോച്ചാടനസഭയുടെ കാൎയ്യദൎശി, പഴയ പദങ്ങൾക്കു പുതിയ വ്യാഖ്യാനം കണ്ടുപിടിക്കുവാൻവേണ്ടി, ഇലോം ക്ലേശിച്ചിട്ടുള്ളതായി തോന്നുന്നു. പൂജ്യനായ അദ്ദേഹം ചില പദങ്ങളുടെ അൎത്ഥം പറഞ്ഞിരിക്കുന്നതു നോക്കുക. "ബാലരക്ഷണം എന്നതു് ഈ സഭാംഗങ്ങൾ ഹരിജനങ്ങളുടെ കുട്ടികളെ സ്വന്തം കൈകളാൽതന്നെ എണ്ണതേപ്പിച്ചു കുളിപ്പിക്കുമെന്നു കാണിക്കുന്നു."

"ശുചിത്വം എന്നതിനു് ഈ സഭാംഗങ്ങൾ തന്നെത്താൻ വൃത്തികെട്ട സ്ഥലങ്ങൾ അടിച്ചു വൃത്തിയാക്കും എന്നൎത്ഥം."

* * * * *

ഈവിധമുള്ള വ്യാഖ്യാനം വളരെ കേമമായിട്ടുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഇതിനോടുകൂടി മറ്റു ചില വ്യാഖ്യാനങ്ങളും കൂടി ഞങ്ങൾ ചേൎത്തുതരാം:—

"വിശുദ്ധമായ പ്രസാദം" എന്നതിനു് അസ്പൃശ്യർ സവൎണ്ണഹിന്ദുക്കൾക്കു നല്കുന്ന ആഹാരപദാൎത്ഥം എന്നു താല്പൎയ്യം.

"ക്ഷേത്രാരാധന" എന്ന പദത്തിനു് സവൎണ്ണഹിന്ദുക്കൾ അസ്പൃശ്യാലങ്കാരങ്ങളായ ചൂലും വട്ടിയും ആരാധിക്കുക എന്നു് അൎത്ഥം.

* * * * *

'നിരാഹാര മഹായജ്ഞത്തിന്റെ ഫലം.'

'20 ക്ഷേത്രങ്ങൾ 21 ദിവസത്തിനകം തുറന്നുകൊടുത്തു.' ഇതു് സ്ഥലത്തെ ഒരു 'പ്രതിദിന'ത്തിലെ തലവാചകമാകുന്നു.

ഇതിനെ കഴിഞ്ഞ സെപ്റ്റംബറിലെ നിരാഹാരമായ വെറും യജ്ഞത്തിന്റെ ഫലത്തോടു് താരതമ്യപ്പെടുത്താം:

'ബോംബേയിൽതന്നെ 4 ദിവസത്തിനകം 20 ക്ഷേത്രങ്ങൾ തുറന്നുകൊടുത്തു.'

എന്നാലും ഈ സംരംഭം, ഏററവും പ്രബലമായിത്തീൎന്നതു് ഇന്നാണു്!!

*   *   *   *   *

രാജ്യതന്ത്രംകൊണ്ടു വലിയ ഗുണം ഒന്നും ഇല്ലെന്നു കണ്ടു നമ്മുടെ നേതാക്കന്മാരെല്ലാം, പണ്ഡിതന്മാരും ശാസ്ത്രികളുമായി സമുല്ലസിക്കുന്നു. ഡാക്ടർ മൂൻജിയും ഈ വൎഗ്ഗത്തിൽ ചേൎന്നു് ഇതാ, അസ്പൃശ്യതക്കു് ശാസ്ത്രാവലംബമില്ലെന്നു് ഉൽഘോഷിക്കുന്നു.

*   *   *   *   *

നമ്മുടെ മൂൻജിമാരും, ഗാന്ധികളും, രാജഗോപാലാചാരികളും, ദേശായിമാരും ഒന്നു ചേൎന്നു്, എന്നും പിഴച്ച മാൎഗ്ഗങ്ങളിൽക്കൂടി ചരിക്കുന്ന നമ്മുടെ നേതാക്കന്മാരുടെ പ്രവൃത്തികളെ നീതീകരിക്കുന്ന ഒരു നവീനധൎമ്മശാസ്ത്രം ഉണ്ടാക്കുവാൻ ശ്രമിച്ചാൽക്കൊള്ളാം.

*   *   *   *   *

"ഫ്രീപ്രസ്സ്" പത്രം (1933 ജുലായ് 16-ാംനു-) അതിന്റെ വായനക്കാരോടു് പ്രസംഗിക്കുന്നതു് ഇങ്ങിനെയാണു്:—

"ഇന്നു് ഭാരതം ആവശ്യപ്പെടുന്നതു് ഇതാണു്. വിശ്വാസം— നിയമങ്ങളിൽ വിശ്വസിക്കുക, പ്രമാണങ്ങളിൽ വിശ്വസിക്കുക, ജനങ്ങളെ വിശ്വസിക്കുക, തന്നെത്തന്നെ വിശ്വസിക്കുക—ഇതാണു് വിശ്വാസത്തിന്റെ എല്ലാ സ്വരൂപവും." കൊള്ളാം, എന്നാൽ മുമ്പു് ഈ പത്രംതന്നെ മതത്തിലും മതനിയമങ്ങളിലും പുരാതനകാലത്തെ ദീൎഘദൎശികളിലും തപോധനന്മാരിലും വിശ്വസിക്കട്ടെ; അതിനുശേഷം 'വിശ്വാസ'ത്തെപ്പററി പ്രസംഗിക്കാം.

*   *   *   *   *

നമ്മുടെ നേതാക്കന്മാരെല്ലാം എങ്ങിനെ നിൎമ്മിക്കപ്പെട്ട ആളുകളാണെന്നും ആ പത്രം പറയുന്നുണ്ടു്.

“ഒരു രാത്രി നാം അടച്ചിരുന്ന കൺപോളകളും തുറന്നസമയം, നേതാക്കന്മാരും, ജോലിക്കാരും, അനുചരന്മാരും എവിടെ നോക്കിയാലും ഉണ്ടായിരിക്കുന്നതായിക്കണ്ടു.” ഇതിനോടുകൂടി ‘ആരേയും പേടിക്കാത്ത’ ഒരു പത്രം, അവക്കുവേണ്ടി കൂലിയില്ലാതെ ‘യഥേഷ്ടം’ പ്രസിദ്ധീകരിക്കുന്ന പരസ്യങ്ങളും ചേൎത്തുനോക്കുക. എന്നാൽ ഇവക്ക് എത്രത്തോളം കുഴപ്പമുണ്ടാക്കുവാൻ സാധിക്കുമെന്ന് നിങ്ങൾക്കൂഹിക്കുവാൻ കഴിയും.

* * * * *

ആ പത്രംതന്നെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:— “പൂനായിലെ മഹായോഗം—രാഷ്ട്രീയജീവിതത്തിൽ അതിന്റെ നില എങ്ങിനെയും ഇരിക്കട്ടെ—ഈ രാഷ്ട്രം സ്വാതന്ത്ര്യത്തിലേക്ക് പോകുന്ന മാൎഗ്ഗത്തിൽ തെളിഞ്ഞുകാണാവുന്ന ഒരു പ്രധാനപ്പെട്ട മൈൽക്കല്ലുതന്നെ ആയിരിക്കും.” പക്ഷെ വൈഷമ്യം ഇത്രമാത്രമാണ്. അതിന്റെ പ്രാധാന്യത്തിന്നനുസരിച്ചതിൽ ഇരട്ടോളം വലിപ്പം കൂടിയതാണ് ആ കല്ല്. തന്മൂലം അത് ആ റോഡിനെത്തന്നെ തീരെ മറച്ചുകളയുന്നു.

* * * * *

സമ്മതിക്കുന്ന ഭാവത്തിൽ ആ പത്രം ഇങ്ങിനെ പറയുന്നു:—

“നാം വിഗ്രഹാരാധനയിലൊ, വീരപൂജയിലൊ വിശ്വസിക്കുന്നില്ലെന്ന് പരസ്യമായി സമ്മതിക്കാം.” കൊള്ളാം, മേലിൽ ആ പത്രം പുരിക്ഷേത്രത്തിന്റെ കാൎയ്യങ്ങളിലൊ, ക്ഷേത്രപ്രവേശനബില്ലിന്റെ കാൎയ്യത്തിലൊ, ഒന്നുംതന്നെ പറയുകയില്ലല്ലൊ! ഒരുവന് അങ്ങിനെ വിചാരിപ്പാൻ ന്യായം കാണുന്നുണ്ട്.

* * * * *

“വൎത്തമാനപത്രങ്ങൾ പറയുന്നതെല്ലാം വിശ്വസിക്കരുത്” എന്നാണ് മി. സി. ആർ., ചൌപതിയിൽ വെച്ച് അദ്ദേഹം പ്രസംഗിക്കുന്നതുകേൾക്കുവാൻ വന്ന ചിലരോട് ഉപദേശിച്ചത്. എന്നാൽ രാജ്യത്തുള്ള വൎത്തമാനപത്രങ്ങളോട് എത്ര കൃതഘ്നതയാണ് അദ്ദേഹം കാണിച്ചിരിക്കുന്നത്. ഈ പത്രങ്ങൾമൂലമല്ലാതിരുന്നു എങ്കിൽ മി. സി. ആർ.ന്റെ നാമം തിരുച്ചെങ്കോട്ട് ആശ്രമത്തിന്നു വെളിയിൽ കേൾക്കുവാൻ ഇടവരികയില്ലായിരുന്നു.

* * * * *

മെ 28-ാംനു-യിലെ ഗാന്ധിജിയുടെ ആരോഗ്യത്തെപ്പററി പത്രങ്ങൾ റിപ്പോർട്ടുചെയ്തിരിക്കുന്നതു് നോക്കുക:—

ശബ്ദം ബലത്തോടുകൂടി പുറപ്പെടുവിക്കുവാൻ സാധിക്കുന്നില്ല. ക്ഷീണം വളരെ കൂടുതലാണ്. ഗാന്ധിജി പ്രകൃതിയോട് യുദ്ധംചെയ്യുന്നു.

"ഫ്രീപ്രസ്സ്"

ഗാന്ധിജി ഇന്നും സുഖമായി കഴിഞ്ഞുകൂടി. പൊതുവെ പറയുന്നപക്ഷം അദ്ദേഹത്തിന്റെ ആരോഗ്യത്തിന് തീരെ ന്യൂനതയില്ല.

"ബാംബെ ക്രാണിക്കിൾ"

മി. ഗാന്ധിക്ക് ക്ഷീണം കൂടുതലാണ്. എങ്കിലും യാതൊരു വേദനയും ശാരീരികമായ അസുഖവും തോന്നുന്നില്ല.

"ദി ടൈംസ് ഓഫ് ഇൻഡ്യ"

* * * * *

രാജ്യതന്ത്രജ്ഞൻ (കോപിച്ച്) "ആ വർത്തമാനപത്രങ്ങൾ എന്നെപ്പററി അസഹ്യമായ കളവുകൾ പറയുന്നു."

സ്നേഹിതൻ: "എന്നാൽ അതിലും ചീത്തയായവ അവക്ക് ചെയ്യാൻ കഴിയും."

രാജ്യ: "എന്ത് അതിലും ചീത്തയോ! നിങ്ങൾ പറയുന്നതിന്റെ അർത്ഥമെന്താണ്?"

സ്നേഹി: "അതെ, വേണമെങ്കിൽ അവക്ക് പരമാർത്ഥം പറയുവാനും സാധിക്കും."

* * * * *

"ഈ നിരാഹാരവ്രതത്തിന്റെ ഫലങ്ങളെ ഇപ്പോൾ അളന്നുനോക്കുക എളുപ്പമല്ല. അനേകസംവത്സരങ്ങൾകൊണ്ടുതന്നെ അത് സാധിക്കയില്ലായിരിക്കാം" എന്നു മി. മഹാദേവദേശായ് 'ഹരിജ'നിൽ പറഞ്ഞിരിക്കുന്നു. അങ്ങിനെ ആണെങ്കിൽ "ആരേയും ഞെട്ടിക്കുവാൻ ശക്തിയുള്ള ഹിന്ദുമതത്തിന്റെ കളങ്കം" അടുത്തഭാവിയിലൊന്നും മറയുകയില്ലേ?

* * * * *

'ദേവദാസ് ലക്ഷ്മീപരിണയ'ത്തെപ്പററിയുള്ള രഹസ്യങ്ങൾ മി. ദേശായ് "ഹരിജൻ" വായനക്കാരെ അറിയിച്ചിരിക്കുന്നു. അദ്ദേഹം അത്, വധൂവരന്മാർ തമ്മിൽ അനേകം സംവത്സരങ്ങളായി ഉണ്ടായിരുന്ന അനുരാഗത്തിന്റെ ഫലമാണെന്നും, പെട്ടെന്നുതോന്നിയ ഒരു ആലോചനയുടെ ഫലം മാത്രമല്ലെന്നും പ്രസ്താവിച്ചിരിക്കുന്നു. "ബുദ്ധിശക്തി തീവ്രമായ മനോവേദന ഉണ്ടാക്കുമ്പോൾ അനുരാഗം, മനഃ

ശാന്തി ഉണ്ടാക്കുവാൻ നോക്കുന്നു" എന്ന് മഹാന്മാർ പറഞ്ഞിരിക്കുന്നു. ഈ പരിണയം അതിന് ഒരു ഉദാഹരണമായിരിക്കുമൊ?

*        *        *        *        *

"ഗാന്ധിജി നിരാഹാരവ്രതമെടുത്തിരുന്ന സമയം ഹരിജനോദ്ധാരണത്തിനായി അക്ഷീണയത്നം ചെയ്യപ്പെട്ടു. എന്നാൽ, വ്രതം ഉപസംഹരിച്ചശേഷം അതിനൊരു മന്ദത ഭവിച്ചിരിക്കുന്നു." എന്ന് മി. രാജഭോജി ആവലാതിപറയുന്നു. ഒരുപക്ഷേ നാസിക്കിലെ ശാസ്ത്രികൾ, മലമൂത്രം ദൂരെ കൊണ്ടുപോയി കളഞ്ഞുവന്നത് നിറുത്തിയിരിക്കാം!

*        *        *        *        *

ലക്നോവിലേയും കാൺപൂരിലേയും, കോടതികളും കാളേജുകളും, ഒഴിവെല്ലാം കഴിഞ്ഞ് വീണ്ടും തുറന്നിരിക്കുന്നു. ഈ കാര്യം മി. രാജഭോജി അറിഞ്ഞിട്ടില്ലേ? ഇനിയും പെരുവഴി അടിച്ചു വൃത്തിയാക്കുവാൻ വക്കീൽമാർക്കും പ്രൊഫെസ്സർമാർക്കും ഇടയില്ല. ഊണിന്റെ കാര്യം മറക്കുവാൻ എളുപ്പമില്ല.

*        *        *        *        *

മി. രാജഭോജി ഹരിജനോന്നതികൂടാതെ, 'സ്വരാജ്യം' അസാദ്ധ്യമാണെന്നു പറയുന്നു. ഇതുകൊണ്ടുതന്നെ ആണു ഗാന്ധിജിക്ക് വാഗ്ദത്തം ചെയ്തിരുന്നതുപോലെ ആറുമാസത്തിനകം 'സ്വരാജ്യം' നേടുവാൻ സാധിക്കാഞ്ഞത്! ഒരു കോടി ഉറുപ്പിക പിരിച്ചെടുത്തതും പതിനായിരം ഭാരതീയർ കാരാഗൃഹവാസം സ്വീകരിച്ചതും അനേകംപേർ അതുകൊണ്ട് അധഃപതിച്ചതും എല്ലാം നിഷ്ഫലമായി തീർന്നു.

*        *        *        *        *

സനാതനികളുടെ സ്ഥാനത്തിന് ഏററവും അടുത്ത കാലത്തെ അവകാശി മി. സി. എസ്സ്. രംഗയ്യർ ആണ്. എന്നോട് ഒരാൾ "അതെന്ത്?" എന്നോ "അതെങ്ങിനെ?" എന്നോ ചോദിക്കുന്നതായാൽ "മി. രംഗയ്യർ തന്നത്താൻ അങ്ങിനെ പറയുന്നു" എന്നു മാത്രം എനിക്കു പറയുവാൻ സാധിക്കും.

*        *        *        *        *

ശ്രീബുദ്ധനോട് ഏററവും സാമീപ്യമുള്ള ആൾ മി. ഗാന്ധിയാണെന്നാണു മി. രംഗയ്യരുടെ പക്ഷം. യർവാഡയിൽനിന്നു വിശുദ്ധമായ മാവിന്റെ കൊമ്പു മി. സി. ആർ, മി. രംഗയ്യർക്കു സമ്മാനിക്കുവാനായി ഡൽഹിയിലേക്കു കൊണ്ടുപോയില്ലേ?

*        *        *        *        *

മഹാത്മാഗാന്ധിയെ സംബന്ധിച്ചിടത്തോളമുള്ള ഒരു വിഷമഘട്ടത്തെ തടയുവാനായി ക്ഷേത്രപ്രവേശനബില്ലുകൾ ഉടൻ പാസ്സാക്കേണ്ടതാണെന്നു് മി. സി. ആർ. ആചാര്യർ പറയുന്നു. ബലേ ഭേഷ്! അപ്പോൾ അതുകൊണ്ടു് അസ്പൃശ്യതയെ ഉയർത്തുക എന്നും മററും പറയുന്നതു മററുള്ളവർ കേൾപ്പാൻവേണ്ടി മാത്രം പറയുന്നതല്ലേ?

* * * * *

ഇതാ 'ചായം വെളിയിലായി'; ക്ഷേത്രങ്ങളിലും ക്ഷേത്രാരാധനയിലും വിശ്വാസമില്ലാത്ത വിദ്യാഭ്യാസം ലഭിച്ച അനേകായിരം ഭാരതീയർ ക്ഷേത്രപ്രവേശനപ്രക്ഷോഭണത്തെ അനുകൂലിച്ചു എന്നു "ഫ്രീ പ്രസ്സ് പത്രം" പറയുന്നു. അതു ശരി; അതു ഞങ്ങൾക്കു മുമ്പു തന്നെ അറിയാം.; എന്നല്ല, അതിൽ ഒരാശ്ചര്യവുമില്ല. ഈ തരക്കാർ മാത്രമാണു ക്ഷേത്രപ്രവേശനത്തെ അനുകൂലിക്കുന്നവർ.

* * * *

ആ പത്രം ഇങ്ങിനെ തുടരുന്നു, "ഇന്നു് അസ്പൃശ്യതയെ ഇല്ലാതാക്കണമെന്നുദ്ദേശിക്കുന്നു; നാളെ ജാതിവ്യത്യാസം തന്നെ നശിപ്പിക്കണമെന്നു തീരുമാനിക്കും." ഇതുകൊണ്ടു തന്നെ ആണു് അവരുടെ മതത്തിൽ യാതൊരു പ്രവേശനവും ചെയ്യരുതെന്നു സനാതനികൾ നിർബ്ബന്ധിക്കുന്നതു്. സനാതനികൾ ക്ഷേത്രപ്രവേശനത്തെ ബലമായി എതിർക്കുവാനുള്ള പ്രധാനകാരണം അവരുടെ ബുദ്ധിശക്തി ആണെന്നു പറയാതെ തന്നെ അറിയുവാൻ സാധിക്കും.

* * * * *

"ഫ്രീ പ്രസ്സി"നെ ഗാന്ധിജി വളരെ വിലവച്ചിട്ടില്ലെങ്കിലും അതു നല്കുന്ന മുന്നറിവുകൾ എല്ലാം തള്ളിക്കളയുവാൻ പാടില്ല. പൂനാസന്ധി ഒരു രാഷ്ട്രീയകാര്യം മാത്രമായിരുന്നു. ഇതാ ക്ഷേത്രപ്രവേശനമാകുന്ന ഒരു മതവിഷയം അതിനെ പിന്തുടൎന്നു എത്തിയിരിക്കുന്നു. ഇന്നത്തെ ക്ഷോഭക്കാർ ഈ ശ്രമത്തിൽ വിജയം സമ്പാദിക്കുന്നപക്ഷം നിശ്ചയമായും അവർ വർണ്ണവ്യത്യാസം അഥവാ ജാതിവ്യത്യാസം നശിപ്പിക്കുവാൻ വീണ്ടും ഒരു പ്രക്ഷോഭണം ആരംഭിക്കും. സനാതനികളെ, ഈ കാര്യം ഓർമ്മയിരിക്കട്ടെ. ഉണരുവിൻ! എഴുന്നേല്ക്കുവിൻ! പ്രവൃത്തി തുടങ്ങുവിൻ!! അല്ലാത്തപക്ഷം......

* * * * *

"അസ്പൃശ്യതയെ ഇല്ലായ്മ ചെയ്തു് ഹിന്ദുസമുദായത്തിലെ പല വർഗ്ഗങ്ങളേയും ഒന്നിപ്പിച്ചു ചേർക്കുന്നതായാൽ, അതു കാൺഗ്രസ്സിന്റെ

വിലയും നിലയും വർദ്ധിപ്പിക്കും; അതിന്റെ അധികാരത്തെ ആരും വിസമ്മതിക്കുവാൻ ശക്തിയില്ലാതാക്കിത്തീർക്കും; അതു് ആവശ്യപ്പെടുന്ന 'സ്വരാജ്യം' കരസ്ഥമാക്കുകയും ചെയ്യും."

(മി. സി. രാജഗോപാലാചാര്യരുടെ ഒരു പ്രസംഗത്തിൽനിന്നു്)

സ്വരാജ്യം ആവശ്യപ്പെടുവാനുള്ള വിലയും, നിലയും, ശക്തിയും മാത്രമാണു് ക്ഷേത്രപ്രവേശനം മുതലായവകൊണ്ടുദ്ദേശിക്കുന്ന ഫലങ്ങളെങ്കിൽ, പിന്നെ എന്തിനാണു കള്ളക്കണ്ണുനീർ പൊഴിച്ചു് അസ്പൃശ്യരുടെ മതപരമായ ഉയർച്ച എന്നും പറഞ്ഞു് നിലവിളിക്കുന്നതു്? കാൺഗ്രസ്സിന്റെ വിലയും അധികാരവും വർദ്ധിപ്പിക്കുവാൻ സഹായിക്കുക എന്നുള്ളതിനേക്കാൾ ഉലോം ഉൽകൃഷ്ടമായ അനേകം ചുമതലകൾ ഭാരതത്തിലെ ക്ഷേത്രങ്ങൾക്കു നിർവ്വഹിക്കുവാനുണ്ടു്.

*   *   *   *   *

ഗാന്ധിജിയും മി. സി. രാജഗോപാലാചാര്യരും ഒന്നിലധികം പ്രാവശ്യം ക്ഷേത്രപ്രവേശനസമരം ഒരു മതകാര്യം തന്നെ ആണെന്നു പൊതുജനങ്ങളെ ഗ്രഹിപ്പിച്ചിട്ടുണ്ടു്. ഈ ബില്ലു് ഉടൻതന്നെ പാസ്സാക്കണമെന്നു നവീകരണക്കാർ ആവശ്യപ്പെടുന്നതുകണ്ടു് ആശ്ചര്യഭരിതരായി തീർന്നിരിക്കുന്ന പൊതുജനങ്ങൾക്കു തങ്ങളെ ഈ വിവരം ഗ്രഹിപ്പിച്ച ഈ മഹാന്മാരുടെ നേരെ കൃതജ്ഞത തോന്നാതിരിക്കയില്ല. അതൊരു മതവിഷയമാണെന്നു ഗവർമ്മെൻറും സാമ്രാജ്യസഭാംഗങ്ങളും ഇനിയെങ്കിലും അറിയുമോ?

*   *   *   *   *

എന്നാൽ ഡാ. അംബെത്കർ നമ്മളിൽ മിക്കവരേക്കാളും കൂടുതൽ മിടുക്കുള്ളവനാണു്. കാൺഗ്രസ്സിന്റെ 'വിലയും അധികാരവും' വർദ്ധിപ്പിക്കുവാൻ തന്റെ സഹായം കൂടാതെ നിവൃത്തിയില്ലെന്നു അയാൾക്കറിയാം. അതിനാലാണു 'ഹരിജൻ' താണജാതികൊണ്ടുള്ള ബുദ്ധിമുട്ടു് അനുഭവിക്കാതിരിക്കുവാൻ ജാതിവ്യത്യാസം തന്നെ നശിപ്പിക്കണമെന്നു് അയാൾ ആവശ്യപ്പെടുന്നതു്? പൂനാ സന്ധിയിൽ ഒപ്പിട്ടവരിൽ പ്രധാനിയായ പണ്ഡിതമാളവ്യജിക്കു് ഇതിനു് എന്തു സമാധാനം പറയുവാൻ കഴിയും.

*   *   *   *   *

ഗാന്ധിജിയും മി. സി. ആർ ആചാര്യരും 'ക്ഷേത്രപ്രവേശനം' നാം അസ്പൃശ്യർക്കു കൊടുത്തുതീർക്കേണ്ടതായ ഒരു കടമാണെന്നു പറയുന്നു. ഒരു കടം വീട്ടുന്നപക്ഷം അതു് പണം കടം കൊടുത്തവന്റെ

അഭീഷ്ടത്തിനു യോജിച്ചവിധം ആയിരിക്കണം. എന്നാൽ അതു് ഓരോ അവധിക്കു കൊടുത്തുതീർത്താൽ മതി എന്നു ഗാന്ധിജി പറയുന്നുണ്ടോ?

*    *    *    *    *

'കാൺഗ്രസ്സിൻെറ ആവശ്യം അനുസരിച്ചു, ക്ഷേത്രംകൊണ്ടുള്ള ഉപകാരം'. ഇതു് ഒരു 'പ്രതിദിന'ത്തിലെ തലവാചകമാണു്. ക്ഷേത്രപ്രവേശനബില്ലും ഇതിനുവേണ്ടിതന്നെ. അല്ലാത്തപക്ഷം മി: സി. ആർ. ഡൽഹിയിലേയ്ക്കു ഓടിയതെന്തിനു്?

*    *    *    *    *

ഈ മാസം 22-ാംനു- ഡൽഹിയിൽവെച്ചു ചെയ്ത പ്രസംഗത്തിൽനിന്നു കാണാവുന്നതിൽ കൂടുതലായി മി: സി. ആർ. ആചാര്യക്കു മതവിഷയങ്ങളെപ്പററിയുള്ള തൻെറ അജ്ഞത പ്രകടിപ്പിക്കുവാൻ സാദ്ധ്യമല്ലതന്നെ. അതിൽ അദ്ദേഹം ക്ഷേത്രങ്ങളെ തൊഴിൽകമ്പനികളോടും, വാഹനങ്ങളോടും താരതമ്യപ്പെടുത്തി. മി: ആചാര്യക്കു് കുറേക്കൂടി പോകുന്നതിനും, ക്ഷേത്രങ്ങൾ രാജ്യത്തിലുള്ള കാഴ്ചബംഗ്ലാവുകൾപോലെയാണെന്നു പറയുന്നതിനും സാധിക്കുമായിരുന്നു.

*    *    *    *    *

'ഹരിജൻെറ' ഏററവും അടുത്തകാലത്തെ ലക്കത്തിൽ 'തോട്ടി'കളുടെ പ്രവൃത്തിയെക്കുറിച്ചു വ്യക്തമായ ഒരു ചിത്രം പരസ്യപ്പെടുത്തികണ്ടു. നിശ്ചയമായും അതിനേക്കാൾ നല്ല ഒരു രീതി ആവശ്യംതന്നെ. പക്ഷെ അതുകൊണ്ടു മറപ്പുര വൃത്തിയാക്കുന്നവനെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കണമെന്നില്ല!

*    *    *    *    *

മി: സി. എസ്സ്. രംഗയ്യരുടെ തലയിൽ ബഹുമാനങ്ങൾ മേല്ക്കുമേൽ കെട്ടിവെക്കപ്പെടുന്നു. അദ്ദേഹം ഇന്നു് ഇംഗ്ലണ്ടിലേയ്ക്കു് ഒരു കഴിവുദിനയാത്ര ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നു. റെയിൽവേ ബോർഡിനേയും റിസർവ്വ്ബാങ്കിനേയും സംബന്ധിച്ച ചില പ്രശ്നങ്ങളെപ്പററി ഉപദേശിക്കുവാനുള്ള ഒരാളായിട്ടാണു് അദ്ദേഹം പോകുന്നതു്. മി: രംഗയ്യരെ ധനശാസ്ത്രത്തിലും ഒരു വിദ്വാനായി സമ്മതിച്ചതിൽ ഞങ്ങൾക്കു് അഭിമാനിക്കുവാൻ വഴിയുണ്ടു്. അദ്ദേഹം മതത്തിലും, സ്മൃതികളിലും, ശ്രുതികളിലും, വേദങ്ങളിലും അഗാധപാണ്ഡിത്യമുള്ള ഒരു വിദ്വാനാണെന്നു പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു! ഹാ! ഹാ! ഹാ!. മി: രംഗയ്യർ നിങ്ങൾ മേലിൽ സർവ്വജ്ഞപീഠം അലങ്കരിക്കുക!

*    *    *    *    *

മി: സി. രാജഗോപാലാചാര്യർ ഒരു നൂതനാഭിപ്രായവുംകൊണ്ടു് ഇതാ രംഗസ്ഥിതനായിരിക്കുന്നു. തന്റെ സ്വന്തം പഴയ അഭിപ്രായങ്ങൾതന്നെയും അദ്ദേഹം റദ്ദ് ചെയ്തു. ഇതാണ് അടുത്തകാലത്തെ അദ്ദേഹത്തിന്റെ ഒരു കല്പന:—'ശ്രീരംഗം, തിരുപ്പതി, ചിദംബരം മുതലായ വലിയ ക്ഷേത്രങ്ങളെല്ലാം രാജ്യക്കാർക്കെല്ലാമുള്ള—ഒരു ജനവിഭാഗത്തിനു മാത്രമുള്ളതല്ല—ഒരു മതക്കാരനു മാത്രമുള്ളതല്ല—പൊതുസ്വത്തായി വിചാരിക്കപ്പെടേണ്ടതാണ്. അവൻ ഏതു ജാതിയിൽ പെട്ടവനായിരുന്നാലും, ക്ഷേത്രങ്ങളെല്ലാം അവനു തുറന്നുകൊടുക്കണം.' മി. ആൻഡ്രൂവിന്നും, മൌലാനാ ഷൌക്കത്താലിക്കും, മററനേകം പേർക്കും ക്ഷേത്രങ്ങളിൽ കടക്കുന്നതിനും, വിശുദ്ധമായ 'പ്രസാദം' സ്വീകരിക്കുന്നതിനും സംഗതി വരും. അന്നു ഭാരതം എത്ര മനോഹരമായ ഒരു ചിത്രത്തെ ആണ് കാണിക്കുന്നതു്!

* * * * *



ഗാന്ധിജിയുടെ നിരാഹാരവ്രതഫലങ്ങളെപ്പററി ആലോചിച്ച് തല ചൊറിഞ്ഞുവന്ന നമുക്ക് അതു് 'ദേവദാസ്-ലക്ഷ്മീപരിണയ'ത്തെ ക്ഷിപ്രസാദ്ധ്യമാക്കിത്തീർത്തു എന്ന് അദ്ദേഹത്തിൽനിന്നുതന്നെ ഗ്രഹിക്കുവാൻ സാധിച്ചതിൽ വളരെ കൃതജ്ഞത തോന്നുവാൻ വഴിയുണ്ടു്.

* * * * *

'രാജാജി അനേകകാലമായി സംരക്ഷിച്ചുവന്ന ഒരു രത്നത്തെ നീ അപഹരിച്ചു' ഈ വാക്കുകളാണ് വിവാഹം കഴിഞ്ഞ ഉടൻ ഗാന്ധിജി തന്റെ പുത്രനെ ആശീർവ്വദിക്കുവാൻ ഉപയോഗിച്ചതു്. ഇതിൽ യാതൊരാശ്ചര്യവുമില്ല. പുത്രൻ തന്റെ പിതാവിന്റെ കാലടികളെ പിന്തുടൎന്നതേയുള്ളൂ. ഗാന്ധിജിയും മി: രാജഗോപാലാചാര്യരും ഹിന്ദുമതത്തിന്റെ അനേകം അമൂല്യരത്നങ്ങളെ അപഹരിക്കുകയും, മേലിൽ അപഹരിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു.

* * * * *

മി: മഹാദേവദേശായ് ആ തീ തന്നെ കെട്ടുപോയി എങ്കിലും, അതിൽനിന്ന് അനേകം 'പൊരി'കളുണ്ടാക്കുവാൻ ശ്രമിക്കുന്നു. മി: ദേശായ് എത്രതന്നെ ഉന്നുന്നതനായാലും, അതിൽനിന്നു പുറപ്പെടുന്നതായി പറയപ്പെടുന്ന തീപ്പൊരികൾ വെറും കരിക്കട്ട മാത്രമായിരിക്കും. 'പണ്ണുകടി'ക്കു വെളിയിൽ വരുന്ന സമയം അവ കരിക്കട്ട ആവാതെ നിവൃത്തിയില്ലല്ലോ?

* * * * *

കഴിഞ്ഞ ആഴ്ച 'ഹരിജ'നിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന 'തീപ്പൊരി'കളിൽ മി: മഹാദേവദേശായ് തന്റെ വായനക്കാരെ ശിബിരാജാവിന്റെ കഥ അനുസ്മരിപ്പിക്കുന്നു. അദ്ദേഹം സനാതനികളെ ആ കഥയിലെ പരുന്തിനോട് ഉപമിച്ചിരിക്കുന്നു.

* * * * *

എന്നാൽ മി: ദേശായ് ആ കഥ വീണ്ടും വായിക്കുന്നതായാൽ, അഥവാ ഒരു നല്ല പണ്ഡിതൻ അതിനെ വ്യാഖ്യാനിക്കുന്നതായാൽ അദ്ദേഹത്തിനു തന്റെ ഉപമ ശരിയല്ലെന്നു ബോദ്ധ്യപ്പെടും. താനും തന്റെ കൂട്ടരും ആണ് യഥാർത്ഥത്തിൽ പരുന്തെന്നും, ക്ഷേത്രങ്ങൾ അതിലെ പ്രാവാണെന്നും, സനാതനികൾ ശിബിരാജാവിന്റെനിലയിൽ നില്ക്കുന്നവരാണെന്നും അദ്ദേഹത്തിന് അറിയുവാൻ കഴിയും.

* * * * *

എന്നാൽ അന്നത്തെ പരുന്തിന് ഗുണദോഷവിവേകം ധാരാളം ഉണ്ടായിരുന്നു. അതു ശിബിരാജാവിനു രണ്ടിലൊന്നു തീരുമാനിക്കുവാൻ അധികാരം നല്കി. 'എനിക്കു പ്രാവിനെ തരു, അല്ലാത്തപക്ഷം നിങ്ങളുടെ മാംസം തരിക' എന്നാണ് അതു ആവശ്യപ്പെട്ടത്.

* * * * *

എന്നാൽ ഇന്നത്തെ പരുന്തു നിലവിളിക്കുന്നതു 'നിങ്ങളുടെ ക്ഷേത്രങ്ങളും, നിങ്ങളുടെ ധർമ്മവും തരിക' എന്നാണ്. എന്നാൽ ശിബിമഹാരാജാവിനെപ്പോലെ രണ്ടിലൊന്നു കൊടുക്കുവാൻ സനാതനികൾക്കു സാദ്ധ്യമല്ല. അവർ പരുന്തിനെ തൃപ്തിപ്പെടുത്തണമെങ്കിൽ അവരുടെ ധർമ്മത്തെ ഉപേക്ഷിക്കേണ്ടി വരും. അല്ലാതെ ഗത്യന്തരമില്ല.

* * * * *

താൻ ആവശ്യപ്പെടുന്നതു സനാതനികൾ നല്കുവാൻ ഭാവമില്ലെന്നു കണ്ട്, വിശപ്പുകൊണ്ടു പൊരിയുന്ന ആ പരുന്ത് വടക്കോട്ട് പറന്നുപോയി, നിയമനിർമ്മാണസഭയുടെ അകത്ത് ഇരിക്കുന്നു. അത് ഇന്നു സനാതനികളുടെ പക്കൽനിന്നും അവരുടെ 'പ്രാവിനെ' വാങ്ങുവാനുള്ള ഉപായം ആലോചിച്ചു വരുന്നു.

* * * * *

സുപ്രസിദ്ധനായ ശിബിമഹാരാജാവിനെപ്പോലെതന്നെ സനാതനികളും 'പരുന്ത്' ആവശ്യപ്പെടുന്നതായാൽ തങ്ങളുടെ മാംസം നല്കുന്നതാണ്. മാത്രമല്ല രക്തവും, വേണമെങ്കിൽ ജീവൻപോലും

കൊടുക്കും. എന്നാൽ അവർ ജീവിച്ചിരിക്കുന്നിടത്തോളം കാലം, അവർ 'പ്രാവിനെ' കൊടുക്കുകയില്ലതന്നെ. അവക്ക് കൊടുക്കുവാൻ പാടില്ല.

*           *           *           *           *

മാളവ്യജിയും അദ്ദേഹത്തിന്റെ സനാതനികളുംകൂടി ഉണ്ടായ ആലോചനാസഭ അവസാനിച്ചു. അസ്പൃശ്യക്ക് ശൌചദർശനം ചെയ്യാമെന്നും, എന്നാൽ ക്ഷേത്രത്തിന്റെ ശ്രീകോവിലിൽ പ്രവേശിക്കുവാൻ പാടില്ലെന്നും ആണ് സഭയുടെ വിധി. നല്ല പച്ചവെള്ളം കുപ്പിയിൽ ഒഴിച്ച്, അതിന്റെ പുറത്ത് ഒരു ഇംഗ്ലീഷ് മരുന്നിന്റെ പേരും എഴുതി പതിക്കുന്ന 'അപ്പാത്തിക്കിരി'യുടെ വേഷമാണ് ഇത്!

*           *           *           *           *

ഹിന്ദുക്കളായ സാമ്രാജ്യസഭാംഗങ്ങളെല്ലാം യോജിച്ച്, ഹിന്ദുമതത്തിന്റെ ശുദ്ധിക്കായി, ക്ഷേത്രപ്രവേശനബില്ലിനെ പാസ്സാക്കണമെന്ന് ഗാന്ധിജി അഭിപ്രായപ്പെടുന്നു. എന്നാൽ ഹിന്ദുമതം എന്നാണ് അശുദ്ധമായി തീർന്നത്?

*           *           *           *           *

വലിപ്പമെന്നും ചെറുപ്പമെന്നുമുള്ളത് അശുദ്ധിയാണെങ്കിൽ, ലോകവും അല്ല ബ്രഹ്മാണ്ഡംതന്നെയും, പോരാ ഈശ്വരൻകൂടിയും അശുദ്ധിയുള്ളവനല്ലേ? ഈശ്വരനല്ലേ പൊക്കം കൂടിയ പർവ്വതങ്ങളേയും, താണ മൈതാനങ്ങളേയും, വലിയ ഗജത്തേയും, ചെറിയ എറുമ്പിനേയും സൃഷ്ടിച്ചത്?

*           *           *           *           *

'ഈ വൈഷമ്യം ഇത്ര കാലം നിലനിറുത്തിയത് ഈശ്വരനാണ്; അദ്ദേഹംതന്നെ യഥാകാലം അതിനെ ഇല്ലാതെ ചെയ്യുകയും ചെയ്യും' എന്നാണ് ഗാന്ധിജി പറയുന്നത്. എന്നാൽ ഇന്നത്തെ സംരംഭം ഈശ്വരനെ തന്നെ ഇല്ലാതാക്കുവാനാണ്!

*           *           *           *           *

ശരിയായ മതവിശ്വാസമുള്ള സനാതനികൾ തന്നോടുകൂടി സഹകരിക്കുന്നുണ്ടെന്നും, അവർ ക്ഷേത്രപ്രവേശബില്ലിനെ ഉടൻ പാസ്സാക്കുവാൻവേണ്ടി ശ്രമിക്കുന്നുണ്ടെന്നും, സി. സി. ആർ. തന്റെ ഒരു പ്രസ്താവനമൂലം മാളവ്യജിയെ അറിയിക്കുന്നു. അവരാരെല്ലാമെന്നു കണ്ടുപിടിക്കുക; പക്ഷേ സമ്മാനം ഒന്നും ലഭിക്കുന്നതല്ല!

*           *           *           *           *

ഖേ. *

കഷ്ടം! സാധുവായ മാളവ്യജി, നിങ്ങളുടെ സ്വന്തം സഹോദരന്മാർപോലും നിങ്ങൾ പറയുന്നതു കേൾക്കുന്നില്ലല്ലോ! ധർവാഡയിൽ താമസിക്കുന്ന നിങ്ങളുടെ താണ സഹോദരൻ, നിങ്ങളുടെ ഉപദേശം സ്വീകരിക്കാതിരിക്കുക മാത്രമാണ് ചെയ്യുന്നതു്. എന്നാൽ ഡൽഹിയിൽ താമസിക്കുന്ന നിങ്ങളുടെ ഏററവും ഇളയ സഹോദരൻ ഇതാ മറുവടിയായി മറെറാരു കഥ പറയുന്നു. തന്നേക്കാൾ പ്രായം കൂടിയവർ പറയുന്നതു് അനുസരിക്കുക എന്നുള്ളതു, ശ്രീരാമന്റെ കാലത്തല്ലേ നടപ്പുണ്ടായിരുന്നതു്!

*　　　*　　　*　　　*　　　*

ഇന്നു ഹിന്ദുമതത്തിനു നിയമത്തിന്റെ പിടിയിൽനിന്നും സ്വാതന്ത്ര്യം കൊടുപ്പാനാണ് ആഗ്രഹിക്കുന്നതെന്നു നവീകരണക്കാർ പറയുന്നു. കുറേക്കൂടി കഴിയുമ്പോൾ അതിനെ സുബോധത്തിന്റെ പിടിയിൽനിന്നും വിടുതൽ ചെയ്യിക്കുവാൻ ശ്രമിക്കും. അവസാനമായി ഹിന്ദുമതത്തെ ഭൂലോകത്തിൽനിന്നുതന്നെ വിടുതൽ ചെയ്യിക്കും.

*　　　*　　　*　　　*　　　*

ഒരു അസ്പൃശ്യനെ ആലിംഗനം ചെയ്യുക എന്നുള്ളതു ഗംഗയിൽ സ്നാനം ചെയ്യുന്നതിനോടു തുല്യമാണ് എന്നു കാശിയിലെ ധ്രുവാചാര്യർ പറയുന്നു. അപ്പോൾ പുണ്യം സമ്പാദിക്കുവാനായി തന്റെ നാട്ടിലുള്ള ഒരു പറയനെ ഉപേക്ഷിച്ചു, ഗംഗാസ്നാനത്തിനുവേണ്ടി ബുദ്ധിമുട്ടി വളരെ ദൂരം പോകുന്ന ഒരു സവർണ്ണഹിന്ദു പടുവിഡ്ഢിയല്ലേ!

*　　　*　　　*　　　*　　　*

കാൺഗ്രസ്സ് മേലിൽ സ്വന്തമായ ഒരു അച്ചടിനിയമമുണ്ടാക്കുവാനും, ഇന്നതെല്ലാം പ്രസിദ്ധീകരിക്കണമെന്നും, ഇന്നതെല്ലാം വയ്യെന്നും ഒരു നിബന്ധന ഉണ്ടാക്കുവാനും ആണ് ഭാവം എന്നു തോന്നുന്നു. എന്തെന്നാൽ അതാണത്രേ സ്വാതന്ത്ര്യം!

*　　　*　　　*　　　*　　　*

'ഉള്ളിലെ കല്പന' ഭാരതത്തെ ആസകലം ശക്തിയായി ബാധിക്കുവാൻ തുടങ്ങി. ജൂൺ പത്താം തീയതിയിലെ 'ഹരിജ'നിൽ മി: മഹാദേവദേശായ് അയിത്തോച്ചാടനപ്രസ്ഥാനത്തെ ബലമായി അനുകൂലിക്കുന്ന ഒരുവൻ തന്റെ 'ഉള്ളിലെ കല്പന'കൊണ്ടു പുകവലി നിറുത്തിയതായി പറയുന്നു. എന്നാൽ ഈ 'കല്പന'യുടെ ശക്തിയിലല്ല നമുക്കു ആശ്ചര്യംതോന്നുന്നതു്. അതുലഭിച്ച സമയത്തിന്റെ—'ഉച്ചക്കു്

കൃത്യം പന്ത്രണ്ടു മണി'—യുടെ കാര്യത്തിലാണ്. നിശ്ചയമായും അത്ഭുതം നടന്നുവന്ന കാലം വീണ്ടും വന്നിരിക്കുന്നു!

* * * *

മി: രാജഗോപാലാചാര്യർ ഡൽഹിയിൽനിന്നും തന്റെ ആശ്രമത്തിലേക്ക തിരിച്ചിരിക്കുന്നു. കഴിഞ്ഞ ഡിസംബറിൽ സനാതനികൾ ഗുരുവായൂരെത്തിച്ചേർന്ന സമയം അദ്ദേഹം ബാംബേക്കു മടങ്ങി. ഇതു് അയനസ്ഥാനനിയമമല്ലെ? മി: സി. ആർ. ആചാര്യരും, മി. എം. കെ. ആചാര്യരും അന്യോന്യം അകലുന്നു.

* * * *

ഡൽഹിയിൽവച്ച 'വർണ്ണാശ്രമസ്വരാജ്യസംഘത്തിന്റെ ഒരു ചെറിയ ഘോഷയാത്രയെ കോപിച്ച ഒരു വലിയ ജനക്കൂട്ടം കല്ലെറിഞ്ഞു' എന്നു ബാംബേയിലെ 'ഫ്രിയർലസ്സ് പ്രസ്സ്'' (Fearless Press) പറയുന്നു. കോപിച്ചിരിക്കുന്ന ഒരു കൂട്ടം ജനങ്ങൾ ഒരു ചെറിയ ഘോഷയാത്ര എതിർത്തുവത്രെ! നവീകരണക്കാരുടെ ഈ പ്രസ്ഥാനത്തിന്റെ നീതിയും, ബലവും കാണിക്കുവാൻ ഇതിനേക്കാൾ നല്ല തെളിവു വല്ലതും ആവശ്യമുണ്ടോ?

ദി ഇൻഡ്യൻ മിറർ.



## ക്ഷേത്രപ്രവേശനബില്ല്. (നിയമപദ്ധതി)

രാജ്യനിയമം നല്ലവണ്ണം അറിയുന്നവനായ ''സ്റ്റേട്ട്സ്മൻ'' പത്രത്തിന്റെ ഒരു ലേഖകൻ മി. സി. എസ്സ്. രംഗയ്യരുടെ ക്ഷേത്രപ്രവേശനബില്ല് ആപാദചൂഡം പരിശോധിച്ചു. അദ്ദേഹം ഇങ്ങിനെ പറയുന്നു:—

സ്ഥലത്തെ ഹിന്ദുക്കളുടെ ഭൂരിപക്ഷാഭിപ്രായം അനുസരിച്ച്, ആചാരം മൂലമോ, ദേശസമ്പ്രദായം മൂലമോ പ്രവേശനം അനുവദിക്കപ്പെടാത്ത ഒരു ജാതിക്കാൎക്ക്, അവിടത്തെ ക്ഷേത്രം തുറന്നുകൊടുക്കപ്പെടേണ്ടതാണ്; ഇതാണ് ഈ ബില്ലിന്റെ അടിസ്ഥാനം. മറെറാരുവിധം പറയുന്നതായാൽ ''സ്ഥലത്തെ ജനഹിതം'' ക്ഷേത്രാചാരത്തിൽ സ്വീകരിക്കപ്പെടേണ്ടതാണ്. ബില്ലിന്റെ പ്രധാന ഭാഗം താഴെ ചേൎക്കുന്നതാണ്:—''വോട്ടു ചെയ്യുന്നവരിൽ ഭൂരിപക്ഷം ജനങ്ങളും അഭിപ്രായപ്പെടുന്നവിധം ക്ഷേത്രഭാരവാഹികളും ക്ഷേത്രങ്ങളിലെ ആരാധനക്രമം പ്രവൎത്തിക്കേണ്ടതാണ്. ഈ ഭൂരിപക്ഷാഭിപ്രായം തടയപ്പെട്ടി

രിക്കുന്ന ഏതെങ്കിലും ജാതിക്കാരുടെ ക്ഷേത്രപ്രവേശനത്തെ അനുകൂലിക്കുന്നു എങ്കിൽ, അങ്ങിനെ ഉള്ള ജാതിക്കാരുടെ പ്രവേശനത്തെ അനുവദിക്കുന്ന ഒരു കല്പന ക്ഷേത്രഭാരവാഹികൾ നിർണ്ണയിക്കപ്പെട്ടിരിക്കുന്ന വിധം പ്രസിദ്ധീകരിക്കേണ്ടതാകുന്നു.” മുകളിൽ പറയപ്പെട്ടിരിക്കുന്ന ഭാഗത്തിന്റെ താല്പര്യം നല്ലവണ്ണം ഗ്രഹിക്കുവാൻ ബില്ലിൽ പറയുന്ന വ്യാഖ്യാനത്തെക്കൂടി നോക്കേണ്ടതാണ്. മൂന്നു പദത്തിന്റെ വ്യാഖ്യാനം ഇങ്ങിനെയത്രെ:—

(1) ‘തടയപ്പെട്ടിരിക്കുന്ന ജാതി’ എന്നതിന് ഇതാണ് അൎത്ഥം: നടന്നുവരുന്ന ആചാരം അനുസരിച്ചോ ദേശസമ്പ്രദായം അനുസരിച്ചോ ക്ഷേത്രങ്ങളിൽ കടക്കുവാൻ പാടില്ലാത്ത ഹിന്ദുസമുദായത്തിൽപെട്ട ഒരു ജാതി അല്ലെങ്കിൽ വൎഗ്ഗം.

(2) ‘ക്ഷേത്രം.’ തടയപ്പെട്ടിരിക്കുന്ന ജാതിക്കാരൊഴികെയുള്ള ഹിന്ദുസമുദായം സാധാരണയായി അവകാശം അനുസരിച്ച് പൊതുവെ ആരാധന നടത്തിവരുന്ന സ്ഥലത്തെ ഏതു പേരുകൊണ്ട് അറിയപ്പെടുന്നതായാലും ‘ക്ഷേത്ര’മാണെന്നു ഗ്രഹിക്കേണ്ടതാണ്.

(3) ‘വോട്ടു ചെയ്യുന്നവർ.’ ആ ക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലത്തെ സംസ്ഥാപിതസംഘത്തിന്റെയോ, സമുദായത്തിന്റെയോ തിരഞ്ഞെടുപ്പുകാൎയ്യത്തെ സംബന്ധിച്ചു വോട്ടു ചെയ്യുവാൻ അവകാശമുള്ള ഹിന്ദുക്കൾ.

ഒരു നൂതനാവകാശം.

മുകളിൽ ഉദ്ധരിച്ച ബില്ലിന്റെ പ്രധാന ഭാഗം തടയപ്പെട്ടിരിക്കുന്ന ജാതിക്കാൎക്ക് ഒരു പുതിയ അവകാശം ഉണ്ടാക്കിക്കൊടുക്കുന്നു; അതായത് ഇന്ന് ആചാരവും ദേശസമ്പ്രദായവും അനുസരിച്ച് ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ പാടില്ലാത്ത ജാതിക്കാൎക്ക് ക്ഷേത്രപ്രവേശനാവകാശം നല്കുന്നു. ഈ അവകാശത്തിന്റെ വ്യാപ്തിയെ സംബന്ധിച്ചിടത്തോളം പറയുന്നതായാൽ, ക്ഷേത്രത്തിലെ വിവിധസ്ഥലങ്ങളെ മാത്രം ബാധിക്കുന്ന ഒന്നല്ല അത്. ആ ക്ഷേത്രത്തിലെ ഗൎഭഗൃഹത്തെപ്പോലും ബാധിക്കുന്ന ഒന്നത്രെ. അതിനാൽ നല്കപ്പെടുന്ന ഈ നവീനാവകാശം മതനിയമങ്ങളനുസരിച്ച് അവിടെ പ്രവേശിക്കുവാൻ അവകാശമില്ലാത്ത സവൎണ്ണഹിന്ദുക്കളുടേതിനേക്കാൾ തുലോം വലുതത്രെ. പ്രസ്തുത തടയപ്പെടുവാനുള്ള കാരണം ആചാരമോ ദേശസമ്പ്രദായമോ അല്ലെങ്കിൽ ഈ അവകാശം ഉണ്ടാകുന്നതേയില്ല. ഹിന്ദുശാസ്ത്രങ്ങളനുസരിച്ചോ, ഒരു ട്രസ്റ്റിന്റെ പറയപ്പെട്ടിരിക്കുന്നതോ, അന്തൎ

വിച്ചിരിക്കുന്നതോ ആയ നിശ്ചയങ്ങൾ അനുസരിച്ചോ ആണ് ഇങ്ങിനെ തടയുന്നതെങ്കിൽ ഈ അവകാശം ലഭിക്കുന്നതല്ലതന്നെ. ഓരോ പൊതുക്ഷേത്രത്തിന്റേയും ട്രസ്റ്റിനെ സംബന്ധിച്ച നിശ്ചയങ്ങളെന്തെല്ലാമെന്നും, ഓരോ ക്ഷേത്രത്തിന്നും യോജിച്ച ആഗമങ്ങളുടേയും ശാസ്ത്രങ്ങളുടേയും വിധികളെന്തെന്നും നോക്കാതെ, ബില്ലിന്റെ ഈ ഭാഗം പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്ന സമയം എങ്ങിനെ ഇരിക്കുമെന്നു പറയുവാൻ പ്രയാസമാണ്. എല്ലാ ക്ഷേത്രങ്ങളും ഒരേവിധമുള്ള നിയമങ്ങളാൽ ഭരിക്കപ്പെട്ടു വരുന്നവയല്ല. തന്മൂലം ഹിന്ദുക്ഷേത്രങ്ങളെ ഭരിക്കുന്ന നിയമങ്ങളെ സംബന്ധിച്ച പ്രശ്നങ്ങളെപ്പററി നീതിന്യായ കോടതികൾക്ക് അസംഖ്യം വ്യവഹാരങ്ങളാകുന്ന ഒരു വിളവു ലഭിക്കുവാൻ ഇടയുള്ളതായി തോന്നുന്നു.

'വോട്ടർ' എന്ന പദത്തിന്റെ വ്യാഖ്യാനം.

'വോട്ടർ' അഥവാ, വരണാധികാരമുള്ളവൻ എന്ന പദത്തിന്റെ വ്യാഖ്യാനം സ്മർത്തവ്യമത്രെ. ക്ഷേത്രപ്രവേശനപ്രശ്നത്തെപ്പററി ഒരു തീർപ്പു കല്പിക്കേണ്ടവർ അവിടത്തെ ആരാധകന്മാരല്ല; പ്രത്യുത സ്ഥലത്തെ നഗരഭരണസംബന്ധമായ വരണാധികാരമുള്ളവരാണ്. ക്ഷേത്രാരാധകന്മാരിൽ ഒരു വലിയ ഭൂരിപക്ഷവും സ്ത്രീജനങ്ങളാണല്ലൊ. എന്നാൽ ഇവരിൽ മിക്കവരും വരണാധികാരമില്ലാത്തവരാണ്. മുൻസിപ്പൽ വോട്ടവകാശം ലഭിക്കുവാൻ തക്ക പ്രാപ്തിയില്ലാത്ത പാവങ്ങളായ ക്ഷേത്രാരാധകന്മാൎക്കും ഈ അവകാശം നല്കപ്പെട്ടിട്ടില്ല. വിഗ്രഹാരാധനയിൽ വിശ്വാസമില്ലാത്തതിനാൽ ക്ഷേത്രത്തിൽ ആരാധന നടത്താത്തവരായ ആൎയ്യസമാജക്കാൎക്കും, ബ്രഹ്മസമാജക്കാൎക്കും—അവൎക്കു മുൻസിപ്പൽ വോട്ട് ഉള്ളപക്ഷം—ഈ കാൎയ്യത്തെ സംബന്ധിച്ച അഭിപ്രായം പ്രകടിപ്പിക്കുവാൻ അവകാശമുണ്ട്.

സർവ്വോപരി അത്ഭുതാവഹമായിരിക്കുന്ന മററൊരു സംഗതികൂടി ഉണ്ട്. ഇന്നു തടയപ്പെട്ടിരിക്കുന്ന ജാതിയിൽപെട്ടവരായിരുന്നാലും, അവൎക്കു മുൻസിപ്പൽ വോട്ടവകാശമുണ്ടെങ്കിൽ, ഈ കാൎയ്യത്തെ സംബന്ധിച്ച വരണാവകാശം നല്കപ്പെട്ടിരിക്കുന്നു. തനിക്കുവേണ്ടി താന്തന്നെ വോട്ടുചെയ്യുക! ഇന്നു തടയപ്പെട്ടിരിക്കുന്ന ജാതിക്കാൎക്ക്, ഈ നവീനാവകാശം നല്കുവാനുള്ള അധികാരം, ക്ഷേത്രത്തിലെ ആരാധകന്മാരായ ഭൂരിപക്ഷം ജനങ്ങൾക്കല്ല ഉള്ളത്. അതു തിരഞ്ഞെടുക്കപ്പെട്ട ഒരുകൂട്ടം ജനങ്ങൾക്കാണു നല്കപ്പെട്ടിരിക്കുന്നത്. അവരിൽ പലൎക്കും

ആ കാൎയ്യത്തിൽ യാതൊരു താല്പൎയ്യവും ഇല്ല; മറ്റു ചിലർ ഇന്നു തടയപ്പെട്ടിരിക്കുന്ന ജാതിയിൽപ്പെട്ട ആളുകളാണ്. മുൻപറയപ്പെട്ട വൈഷമ്യങ്ങൾക്കു പുറമെ, ഒരു കാൎയ്യംകൂടി ഗൌനിക്കേണ്ടതായിട്ടുണ്ട്. തടയപ്പെട്ടിരിക്കുന്ന ജാതിക്കാരുടെ അതിരുവെക്കാത്ത പ്രവേശനം ഇന്നു സാധാരണയായി ക്ഷേത്രത്തിൽ ആരാധിച്ചുവരുന്ന ജാതിക്കാരെ അവിടെനിന്നു ഓടിക്കുവാൻ പൎയ്യാപ്തമായിത്തീരാം. ക്ഷേത്രത്തെ സംബന്ധിച്ച ഒരു കേസ്സിൽ "പ്രിവികൗൺസിൽ" പ്രസ്താവിച്ച ഒരു വിധിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"ഒരു ജാതിക്കാരുടെ പ്രവേശനം മറുജാതിക്കാരെ ക്ഷേത്രത്തിൽ നിന്നും അകററുവാൻ പൎയ്യാപ്തമാകത്തക്കവണ്ണം പ്രബലമായിട്ടുള്ളതായിരിക്കാം അവരുടെ മനഃസ്ഥിതി തമ്മിലുള്ള അന്തരം."

അതിനാൽ ഒരു നൂതനാവകാശം സൃഷ്ടിക്കുന്നതു് പുരാതനാവകാശത്തെ ഇല്ലായ്മ ചെയ്യുകയായിരിക്കും.



### ആരുടെ അഭിപ്രായം?

ഒരു ട്രസ്റ്റിനെ സംബന്ധിച്ച കാൎയ്യത്തിൽ ഭൂരിപക്ഷാഭിപ്രായം അനുസരിച്ച്, അതുകൊണ്ടുള്ള ഉപകാരം ലഭിക്കുവാൻ അവകാശമുള്ള അല്പപക്ഷക്കാരുടെ അവകാശത്തെ, ഇല്ലാതാക്കുവാൻ പാടില്ല. എന്നാൽ ഈ ബില്ല് ഈ തത്വത്തെ അവഗണിച്ചിരിക്കുന്നു. വിശിഷ്യ ഇന്നത്തെ വാദം സാധാരണയായ ഒരു ട്രസ്റ്റിന്റെ ഭരണരീതിയെ സംബന്ധിച്ചതല്ല; പ്രത്യുത മതവിശ്വാസവും, ആത്മീയഗുണവും അടങ്ങിയിട്ടുള്ള അഥവാ, അടങ്ങിയിട്ടുള്ളതായി വിശ്വസിക്കപ്പെടുന്ന ഒരു ട്രസ്റ്റിന്റെ ഭരണരീതിയെ സംബന്ധിച്ചാണ്. നവീകരണേച്ഛുക്കളായ ഒരു ഭൂരിപക്ഷക്കാരെ, അല്പപക്ഷക്കാരുടെ മതാനുഷ്ഠാനങ്ങൾ ഭേദപ്പെടുത്തുവാൻ—സമാധാനത്തോടുകൂടിയ പ്രേരണകൊണ്ടല്ലാതെ—രാജ്യനിയമംകൊണ്ട് അനുവദിക്കാമോ? ഇതിനുംപുറമെ വലിയ ക്ഷേത്രങ്ങളിലെ ആരാധകന്മാർ ആ സ്ഥലത്തെ ആളുകൾ മാത്രമായിരിക്കുന്നതല്ല. ദൂരദേശങ്ങളിൽനിന്നും അനേകം ആളുകൾ അവിടെവന്ന് ആരാധന നടത്തുന്നുണ്ടായിരിക്കും.

ഇതുപോലെ ഉള്ള ഒരു ശുദ്ധമതവിഷയത്തെപ്പററി അന്നത്തെ ഹിന്ദുക്കളുടെ അഭിപ്രായപ്രകാരം പ്രവൃത്തിക്കേണ്ടതാണെന്നുദ്ദേശിക്കുന്നപക്ഷം, അതിനു സാധാരണ ഹിന്ദുക്കളുടെ പൊതുവെയുള്ള അഭിപ്രായമാണ് അറിയേണ്ടതു്. ഈ അഭിപ്രായം പ്രകടിപ്പിക്കുവാൻ ആൎക്കാണ് അധികാരമുള്ളതു്? "സ്ഥലത്തെ ജനഹിത"മാകുന്ന മാൎഗ്ഗം

കൊണ്ടു തീരുമാനിക്കുവാൻ വയ്യാത്തവിധം ഗഹനമായ ഒരു പ്രശ്നമാണു ക്ഷേത്രപ്രവേശനം. സ്ഥലത്തെ ജനഹിതം അനുസരിച്ചു പ്രവൃത്തിക്കുക എന്നുള്ളതു് ഒരു കള്ളുഷാപ്പിനെ സംബന്ധിച്ചിരിക്കുന്ന പ്രശ്നത്തിൽ സ്വീകരിക്കാം. എന്നാൽ ഒരു മതസ്ഥാപനമായ ക്ഷേത്രത്തെ സംബന്ധിച്ചിടത്തോളം ഈ നയം അയോഗ്യംതന്നെ എന്നു നിസ്സംശയം പറയാം. ഈ ബില്ലു തെററായ ഒരു ബോധംകൊണ്ടുണ്ടായിട്ടുള്ളതാണെന്നു, നിയമത്തിനും ന്യായത്തിനും അനുസരിച്ചവിധം സൂക്ഷിച്ചുനോക്കുമ്പോൾ അറിയാറാകും; എന്നല്ല, പാസ്സാക്കപ്പെടുന്നതായാൽ അതു് അന്യായവും അക്രമവും ആയിരിക്കും.

ദി ഇൻഡ്യൻ മിറർ.

## ഒരു കുറിപ്പു്

ആ രാജ്യത്തിൻെറ അതൃത്തിക്കുള്ളിൽ അധിവസിക്കുന്നവരല്ലാത്ത ജനങ്ങളുടെ അഭിപ്രായം തിരുവിതാംകൂർ ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററി തിരസ്കരിച്ചിരിക്കുന്നതായി ഞങ്ങൾ അറിയുന്നു. എന്തെന്നാൽ അവരുടെ അന്വേഷണത്തിൻെറ വ്യാപ്തി തിരുവിതാംകൂർ സംസ്ഥാനത്തെ മാത്രം സംബന്ധിക്കുന്നതാണത്രെ. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ആരാധിക്കുവാനായി ഭാരതത്തിൻെറ നാനാഭാഗത്തുനിന്നും അനേകം ഭക്തന്മാർ ദിവസംപ്രതി അവിടെ എത്തിച്ചേരുന്നുണ്ടെന്നുള്ള പരമാത്ഥം ഒരു പക്ഷേ കമ്മററി അറിഞ്ഞിരിക്കാം. അതിനാൽ ആരാധനാവിഷയത്തിൽ ഇന്നു നടന്നു വരുന്ന രീതിയിൽ നിന്നുമുള്ള ഒരു വ്യതിയാനം ഭാരതത്തിൻെറ നാനാഭാഗങ്ങളിലുമുള്ള ജനങ്ങളെ ബാധിക്കുവാൻ ഇടയുണ്ടു്. ഓരോരുത്തക്കും ന്യായാനുസരണം ലഭിക്കേണ്ട അവകാശം എവിടേയും എന്നും സംരക്ഷിക്കപ്പെടേണ്ടതുതന്നെയാണു്. അതിനാൽ പല മതാധിപതികളുടേയും സമസ്ത ഭാരത സനാതനസംഘങ്ങളുടേയും ഈ വിഷയത്തെപ്പററിയുള്ള അഭിപ്രായം സ്വീകരിക്കേണ്ടതാണു്. ഈ അഭിപ്രായങ്ങളെപ്പററി സുദീഘമായ ഒരു വിചിന്തനം ചെയ്തതിനുശേഷം മാത്രമേ കമ്മററി അതിൻെറ റിപ്പോർട്ടു സമപ്പിക്കുവാൻ പാടുള്ളു. ഇതാണു ന്യായം, ഇതാണു നീതി, ഇതുതന്നെ ആണു ധമ്മം. തിരുവിതാംകൂറിലെ ക്ഷേത്രങ്ങൾ തിരുവിതാംകൂറുകാക്കു മാത്രമുള്ളതല്ലെന്നും അതു ഭാരതത്തിലെ സമസ്ത ഹിന്ദുക്കൾക്കും കൂടിയുള്ളതാണെന്നും പ്രസ്തുത കമ്മററിയിലെ അംഗങ്ങൾ പ്രത്യേകം സ്മരിക്കേണ്ടതാണു്.

ദി ഇൻഡ്യൻ മിറർ.

# ഗാന്ധിജിയും ശാസ്ത്രങ്ങളും.

---

"അസ്പൃശ്യത മതം അനുവദിച്ചിട്ടുള്ള ഒന്നല്ല; അതു രാക്ഷസനാൽ നിർമ്മിക്കപ്പെട്ടതാണ്. ശാസ്ത്രങ്ങളെ പിശാചിന്റെ പ്രമാണങ്ങളായി ഉദ്ധരിച്ചു വരുന്നുണ്ട്. എന്നാൽ ശാസ്ത്രങ്ങളെ യുക്തിയെക്കാളും സത്യത്തെക്കാളും കൂടുതൽ വിലവെക്കുവാൻ പാടില്ല. അവ യുക്തിവാദത്തെ ശുദ്ധിപ്പെടുത്തുവാനും പരമാർത്ഥത്തെ ശോഭിപ്പിക്കുവാനുംവേണ്ടി ഉദ്ദേശിക്കപ്പെട്ടവയാണ്. കറുത്ത ചട്ടിയില്ലാത്ത ഒരു വെള്ളക്കുതിരയെ കത്തിച്ചു കളയണമെന്ന് എനിക്ക് ഉദ്ദേശമില്ല; എന്തെന്നാൽ ഈ ബലി നല്കുവാൻ വേദങ്ങൾ ഉപദേശിക്കുകയും, സമ്മതിക്കുകയും ചെയ്തിട്ടുണ്ടെന്നാണു എന്റെ അറിവ്. എന്നെ സംബന്ധിച്ചിടത്തോളം മാത്രം പറയുന്നതായാൽ വേദങ്ങൾ അതിവിശിഷ്ടങ്ങളും എഴുതപ്പെട്ടിട്ടില്ലാത്തവയുമത്രെ."

മഹാത്മാഗാന്ധിയുടേതായി പറയപ്പെടുന്നതും മുകളിൽ എഴുതപ്പെട്ടിരിക്കുന്നതുമായ വാക്കുകൾ 1933 മെ 28-ാനു-ലെ "അമൃതബസാർ പത്രിക"യിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടു. വാസ്തവത്തിൽ ഈ വാക്കുകൾ മഹാത്മാഗാന്ധി എഴുതിയിട്ടുള്ളതോ പറഞ്ഞിട്ടുള്ളതോ ആണെങ്കിൽ (ഇതിന്റെ വിപരീതം ആണു പരമാർത്ഥം എന്നുണ്ടെങ്കിൽ അതു തെളിയിക്കപ്പെടുന്നതുവരെ വിശ്വസിക്കാം) എനിക്കു പറയുവാനുള്ളതു ഞാൻ അദ്ദേഹത്തിന്റെ കാര്യത്തിൽ അനുശോചിക്കുന്നു എന്നു മാത്രമാണ്. മഹാത്മാഗാന്ധിയെ അദ്ദേഹത്തിന്റെ രാജ്യക്കാർ വളരെ ആദരിച്ചു വരുന്നുണ്ട്. അവർ അദ്ദേഹത്തെ ഒരു 'മഹാത്മാ'വായും, ഒരു മഹാത്യാഗിയായും വിചാരിച്ചുവരുന്നു. അദ്ദേഹം ഒരീശ്വരാവതാരംതന്നെ ആണെന്നാണു ചിലരുടെ അഭിപ്രായം. അതിനാൽ അദ്ദേഹത്തിന്റെ മുഖത്തുനിന്ന് ഇപ്രകാരമുള്ള അതിരുകടന്ന വാക്കുകൾ പുറപ്പെട്ടു കാണുമ്പോൾ ആർക്കാണ് ആശ്ചര്യം ജനിക്കാത്തതു്? ഈ വാക്കുകൾ ശ്രവിക്കുന്ന സമയം അദ്ദേഹത്തെ അന്ധന്മാരായി അനുഗമിക്കാത്തവരെല്ലാം പെട്ടെന്നു ഒന്നു ഞെട്ടിപ്പോകുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. എന്നാൽ അവർ നിശ്ചയമായും മഹാത്മാഗാന്ധിയെ ആദരിക്കുന്നവരാണ്. പക്ഷെ അസ്പൃശ്യതാനിയമം ശാസ്ത്രങ്ങൾ അനുവദിച്ചിട്ടുള്ളതാണെന്നാണ് അവരുടെ ഉത്തമവിശ്വാസവും ദൃഢബോദ്ധ്യവും. അതിനാൽ അസ്പൃശ്യതാനിയമം രാക്ഷസനാൽ നിർമ്മിക്കപ്പെട്ടു എന്നോ, അഥവാ ആ ശാസ്ത്രങ്ങളെ പ്രമാണങ്ങളായി

ചെയ്യുന്നവർ പിശാചുക്കളാണെന്നോ പറയുന്നതു്, ചുരുക്കിപ്പറയുന്നതായാൽ മി: ഗാന്ധിയെപ്പോലെ മഹാനായ ഒരു പുരുഷനു തീരെ അയോഗ്യംതന്നെയാണു്. തന്റെ അഭിപ്രായത്തോടുകൂടി യോജിക്കാത്തവരെ എല്ലാം 'രാക്ഷസന്മാരായി' ഗണിക്കുവാൻ മഹാത്മാഗാന്ധിക്കു് ഒരു പ്രത്യേകവാസനയുള്ളതായി നമുക്കനുഭവമുണ്ടല്ലോ? ഇൻഡ്യയെ ഭരിക്കുന്ന ബ്രിട്ടീഷുകാരനെ അദ്ദേഹം പലപ്പോഴും 'രാക്ഷസ'നായി വിചാരിച്ചുവന്നു എന്നുള്ളതു പ്രത്യേകം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. ഈ സ്വഭാവവൈശിഷ്ട്യം ഒരു 'മഹാത്മാ'വിനു് ഒരിക്കലും യോജിച്ചതല്ല. മഹാത്മാഗാന്ധി ഒരു തപസ്വിയാണു്. ഇന്നും അദ്ദേഹം നിരാഹാരവ്രതം സ്വീകരിച്ചിരിക്കുകയാണു്. അതും ഒരുവിധമുള്ള തപസ്സുതന്നെ. എന്നാൽ യഥാർത്ഥതപസ്സ് കൂടക്കൂടെ നിരാഹാരവ്രതം സ്വീകരിക്കുന്നതുകൊണ്ടും, മൗനം ദീക്ഷിക്കുന്നതുകൊണ്ടും മാത്രം ചെയ്യപ്പെടുന്നില്ല. അതു ശരീരത്തെയും, ചിന്തയേയും, സംസാരത്തെയും വേണ്ടവിധം നിയന്ത്രണം ചെയ്യുന്നതുകൊണ്ടു മാത്രമാണു് ഉണ്ടാകുന്നതെന്നു അദ്ദേഹത്തിനു അറിഞ്ഞുകൂടെ? അതുപോലെതന്നെ ശ്രുതികൾക്കും ശാസ്ത്രങ്ങൾക്കും യുക്തിവാദത്തെയും സത്യത്തെയുംപോലെ വിലയില്ലെന്ന അദ്ദേഹത്തിന്റെ സ്വകല്പിതവും സംശയാവഹമാണു്. പരമാർത്ഥം നേരെമറിച്ചുള്ളതാണു്. ശാസ്ത്രങ്ങൾ ആത്മീയകാര്യങ്ങളെപ്പററി ആണു് പ്രതിപാദിക്കുന്നതു്. അവ യുക്തിവാദത്തിനുപ്പുറം സ്ഥിതി ചെയ്യുന്നവയാണു്. യുക്തിവാദംകൊണ്ടും മററും അവയുടെ പാരമാർത്ഥികത്വം വെളിപ്പെടുത്താവുന്നതല്ല. യുക്തിവാദംകൊണ്ടു മാത്രം ആത്മീയതത്വങ്ങളറിയുവാൻ ശ്രമിച്ച മനുഷ്യർ, വ്യത്യാസപ്പെട്ട അഭിപ്രായങ്ങളിലും സ്തംഭിപ്പിക്കുന്ന പ്രമാണങ്ങളിലും ആണു് എത്തിച്ചേർന്നിട്ടുള്ളതു്. ഉദാഹരണമായി ഈശ്വരനെപ്പററിയുള്ള ബോധം നോക്കുക. അദ്ദേഹത്തെപ്പററിയുള്ള അഭിപ്രായവ്യത്യാസങ്ങൾ പ്രത്യേകം സ്മർത്തവ്യങ്ങളാണു്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തെപ്പററിത്തന്നെ രണ്ടഭിപ്രായങ്ങളില്ലേ? ചിലർ ഈശ്വരൻ എന്ന് ഒന്നു ഇല്ലെന്നുപോലും പറയുന്നു! ഈശ്വരൻ എന്ന ഒന്നു ഉണ്ടെന്നു യുക്തിവാദംകൊണ്ടു സ്ഥാപിക്കുവാൻ അസാദ്ധ്യമാണെന്നാണു് ലോകത്തിലെ മിക്ക ചിന്തകന്മാരുടേയും അഭിപ്രായം. 'സാംഖ്യാർത്ഥി'യുടെ കർത്താവായ കപിലൻ ഈശ്വരസാന്നിദ്ധ്യത്തെക്കാണിക്കുന്ന യാതൊരു തെളിവുമില്ലെന്നു പറയുന്നു. ശ്രീ ബുദ്ധൻ അനേകകാലത്തെ തപസ്സുകൊണ്ടും, അഗാധചിന്തനംകൊണ്ടും അറിഞ്ഞതു്

ഈശ്വരൻ അഥവാ ആത്മാവ് എന്ന ഒന്ന ഇല്ലെന്നാണ്. ജൈനമതക്കാർ മനുഷ്യാത്മാവിൽ വിശ്വസിക്കുന്നുണ്ടെങ്കിലും ദൈവമുണ്ടെന്നു വിശ്വസിക്കുന്നില്ല. അനേകകോടി ജനങ്ങൾ ഇന്നു ഈ മതങ്ങളിൽ വിശ്വസിക്കുന്നുമുണ്ട്. പാശ്ചാത്യരാജ്യങ്ങളിലെയും മിക്ക ശ്രേഷ്ഠചിന്തകന്മാരും നിരീശ്വരവാദികളാണ്. പറയപ്പെട്ട ഈ ആളുകളും ബുദ്ധിമാന്മാർതന്നെയാണ്. അവരുടെ വാദങ്ങളും അർത്ഥരഹിതങ്ങളായവയാണെന്നു തെളിയിക്കുവാൻ സാദ്ധ്യമല്ല.

അതിനാൽ യുക്തിവാദത്തെ ആത്മീയകാര്യങ്ങളിൽ വഴി കാട്ടുവാനായി സ്വീകരിക്കാവുന്നതല്ല. അതിന് എല്ലാ സ്ഥലങ്ങളിലും ഗുരുപോലെ മാന്യസ്ഥാനം നല്കാവുന്നതുമല്ല. യുക്തിവാദമാകുന്ന ചിറക് ഒരുവിധം നിരപ്പായ സ്ഥലങ്ങളിൽകൂടി മാത്രമേ ഓടിക്കുവാൻ പാടുള്ളൂ. വളരെ ഉയർന്നുനില്ക്കുന്ന ആത്മീയതത്വത്തിന്മീതെകൂടി അതിനെ പ്രവൃത്തിപ്പിക്കുവാൻ പാടില്ല. അത്ര ഉയർന്നുനില്ക്കുന്ന തത്വങ്ങളെക്കാണുവാൻ യുക്തിവാദമാകുന്ന കണ്ണുകൾകൊണ്ടു സാദ്ധ്യമല്ല. അതിനു വേറെ മാർഗ്ഗങ്ങളുണ്ട്. ഈ മാർഗ്ഗങ്ങളെക്കൊണ്ടു വിശുദ്ധനായ ഒരുവനു, മനസ്സിന്റെ സാധാരണ വൃത്തികളെ തടയുവാൻ സാധിക്കും; മാഹാത്മ്യമുള്ള മനസ്സാക്ഷിയെ തട്ടിഉണർത്തുവാൻ കഴിയും; അപ്പോൾ അവനു സാധാരണ മാംസചക്ഷുസ്സുകളെക്കൊണ്ടു കാണുവാൻ കഴിയാത്ത സംഗതികൾ കാണുവാനും സാധിക്കും. യോഗികൾക്ക് ആശ്ചര്യജനകമായ അനേകം ശക്തികളുണ്ടാകുവാൻ സാധിക്കുന്നുണ്ട്. പ്രമാണചൈതന്യജ്ഞാനം (Mesmerism) ദേഹകാന്തമയക്കം (Hypnotism) മുതലായ താണതരത്തിലുള്ള യോഗാഭ്യാസം ചെയ്യുന്നവർക്കുപോലും ഏററവും ബുദ്ധിയുള്ള മനുഷ്യനു അറിയുവാൻ സാധിക്കാത്ത അനേകം കാര്യങ്ങൾ അറിയാറാകുന്നുണ്ട്. ഒരു കടലാസ്സിൽ ഞാൻ എന്തെങ്കിലും എഴുതി അതിനെ ഒരു ലക്കോട്ടിലാക്കി പശ വച്ചു ഒട്ടിക്കുന്നതായാൽ അതിൽ എന്താണ് എഴുതിയിരിക്കുന്നതെന്നു പറയുവാൻ ഒരുവനു സാധിക്കുമോ? കുറെ കൊല്ലങ്ങൾക്കു മുമ്പ് ഈ തരത്തിലുള്ള ഒരു പരീക്ഷ ഞാൻ നടത്തി. ഒരു ചെറിയ പെൺകുട്ടിക്ക്—അവൾ അപ്പോൾ ഒരു മയക്കത്തിലായിരുന്നു—ഞാൻ ആ ലക്കോട്ട് അവളുടെ തലയിൽ വെച്ചപ്പോൾ ആ കടലാസ്സിൽ എന്താണ് എഴുതിയിരുന്നതെന്നു പറയുവാൻ സാധിച്ചു! ഉയർന്നതരത്തിൽപെട്ട യോഗികൾക്കു യുക്തിവാദംകൊണ്ട് അറിയുവാൻ സാധിക്കാത്തവിധമുള്ള ശക്തിയും തത്വജ്ഞാനവും ഉണ്ടായിരുന്നു. ശാസ്ത്ര

ങ്ങളിൽ അവിധമുള്ള വെളിവാടുകളാണു നാം കണ്ടുവരുന്നതു്. അജ്ഞന്മാരായ സാധാരണജനങ്ങൾക്കു് അവയെ തള്ളിക്കളയുവാനുള്ള ത്രാണിയും അധികാരവും ഇല്ലതന്നെ. മഹാത്മാഗാന്ധി വേണ്ടിയിട്ടും വേണ്ടാതെയും ഈ ദിവ്യശാസ്ത്രനിയമങ്ങളെ അവഗണിക്കുകയും മററുള്ളവരെ അങ്ങിനെ ചെയ്യുവാൻ നിർബ്ബന്ധിക്കുകയും ചെയ്യുന്നതു കഷ്ടാൽകഷ്ടതരമത്രെ.

ദി ഇൻഡ്യൻ മിറർ.

---

## കേൾക്കുക, ആലോചിക്കുക, പിന്നെ കുററംപറയുക.

കഴിഞ്ഞ മെ മാസത്തിൽ ഗാന്ധിജി നിരാഹാരവ്രതം സ്വീകരിച്ചിരുന്ന അവസരത്തിൽ റൊമെയിൻ റാളൻഡ് അദ്ദേഹത്തിനു് ഒരു കത്തയക്കുകയുണ്ടായി. ഈ കത്തിനു മറുവടിയായി മി. വസന്തകുമാര ചാററർജി എം. എ., ഒരു കത്തു് റൊമെയിൻ റാളൻഡിന്നയച്ചു. ആ കത്തിന്റെ പരിഭാഷയാണു് താഴെ ചേർക്കുന്നതു്:—

റാഞ്ചി,

പ്രിയപ്പെട്ട സാറേ, 1933 ജൂൺ 8-ാനു-

ഗാന്ധിജി നിരാഹാരവ്രതം വരിച്ചിരുന്ന അവസരത്തിൽ നിങ്ങൾ അദ്ദേഹത്തിന്നയച്ചിരുന്ന എഴുത്തിനു് മറുവടിയായി താഴെ ചേർക്കുന്ന കത്തു് നിങ്ങൾക്കയക്കുവാൻ എന്നെ അനുവദിക്കണം.

അതു് ചുക്കാണൊ അഥവാ ചുണ്ണാമ്പാണൊ എന്നറിയുവാൻ ശ്രമിക്കാതെതന്നെ നിങ്ങൾ മതവിശ്വാസമുള്ളഹിന്ദുക്കളുടെ അഭിപ്രായങ്ങളെപ്പററി കുററംപറയുവാനാരച്ചു. അവരുടെ മതഗ്രന്ഥങ്ങൾ നിങ്ങൾ വേണ്ടപോലെ അഭ്യസിച്ചിട്ടില്ല. ആ സ്ഥിതിക്കു ഹിന്ദുമതവിശ്വാസങ്ങളെപ്പററി നിങ്ങൾ കുററംപറഞ്ഞതു് ഉചിതംതന്നെയോ? ഒരു ഹിന്ദു ക്രിസ്ത്യാനികളുടെ മതഗ്രന്ഥങ്ങളെപ്പററി ഒന്നുംതന്നെ പഠിക്കാതെ, ഒരു ക്രിസ്ത്യാനിയുടെ അനുഷ്ഠാനങ്ങളെ അപലപിക്കുവാൻ ഒരുമ്പെടുന്നതു് യോഗ്യമായിരിക്കുമോ?

ഇനിയെങ്കിലും നിങ്ങൾ ഉപദേശശ്രദ്ധിയുള്ള ഹിന്ദുക്കളുടെ അഭിപ്രായങ്ങളെ ശ്രദ്ധിച്ചു കേൾക്കുമെന്നും, പരമാത്ഥം അറിയുവാൻ ആഗ്രഹിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. വാസ്തവത്തിൽ ഒരൊററനോട്ടംകൊണ്ടു തോന്നുന്നതുപോലെയുള്ളവയല്ല പരമാത്ഥത്തിൽ അവ

എന്നു് പല സംഗതികളും കാണിച്ചുതരുന്നുണ്ടു്. മിന്നുന്നതെല്ലാം പൊന്നായിരിക്കുമോ?

തന്റേയും തന്റെ അനുചരന്മാരുടേയും വിശുദ്ധിക്കായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതാണു് താൻ സ്വീകരിക്കുവാനുദ്ദേശിക്കുന്ന നിരാഹാരവ്രതമെന്നു് ഗാന്ധിജി പ്രസ്താവിച്ചിട്ടുണ്ടു്. (തന്റെ അനുചരന്മാരിൽ പലരുടേയും അശുദ്ധി അദ്ദേഹത്തിന്റെ ശ്രദ്ധക്കു് വിഷയീഭൂതമായി തീർന്നിരിക്കാം.) ഹരിജനോന്നതിയും അതിന്റെ മറ്റൊരു ലാക്കാണത്രേ. തന്റെ വ്രതം യാതൊരു വ്യവസ്ഥകളോടുംകൂടി ചെയ്യപ്പെടുന്നതല്ലെന്നും, മതവിശ്വാസമുള്ള ഹിന്ദുക്കൾ താൻ ആവശ്യപ്പെടുന്ന നവീകരണമെല്ലാം വരുത്തുന്നതായാൽപോലും, താൻ അതു് പൂർത്തിയാക്കാതിരിക്കുന്നതല്ലെന്നുംകൂടി, ഗാന്ധിജി പ്രസ്താവിക്കുകയുണ്ടായി. ഈ നിലയിൽ അദ്ദേഹത്തിനു മരണം സംഭവിക്കുന്നപക്ഷം മതവിശ്വാസമുള്ള ഹിന്ദുക്കളായിരിക്കും അതിനു് കാരണക്കാർ എന്നു നിങ്ങൾ പറഞ്ഞതു ശരിയാണോ?

കുറെക്കാലം മുമ്പു് ഒരു പ്രത്യേക ക്ഷേത്രം (ഗുരുവായൂർ ക്ഷേത്രം) അസ്പൃശ്യർക്കായി തുറന്നുകൊടുക്കപ്പെടാത്തപക്ഷം, താൻ മരണപര്യന്തം നിരാഹാരവ്രതം സ്വീകരിക്കുന്നതാണെന്നു മി. ഗാന്ധി പ്രസ്താവിച്ചു. എന്നാൽ ഒടുവിൽ അദ്ദേഹം ആ വ്രതം അനുഷ്ഠിക്കേണ്ടെന്നു തീർച്ചയാക്കി. ഉപദേശശുദ്ധിയുള്ള ഹിന്ദുക്കളെ അവരുടെ മതവിശ്വാസത്തിനു വിപരീതമായവിധം പ്രവർത്തിപ്പാൻ അതു നിർബ്ബന്ധിക്കുന്നതാണെന്നു പക്ഷേ അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടിരിക്കാം. തങ്ങളുടെ മതഗ്രന്ഥങ്ങളെ യാഥാസ്ഥിതികഹിന്ദുക്കൾ നിശ്ശങ്കം വിശ്വസിക്കുന്നു. പ്രസ്തുത ഗ്രന്ഥങ്ങൾ ദൈവനിയോഗമനുസരിച്ചു് അമാനുഷശക്തിയോടുകൂടിയ യോഗീശ്വരന്മാരാൽ വിരചിതങ്ങളാണെന്നാണു് അവരുടെ ബോദ്ധ്യം. മാതാപിതാക്കന്മാരുടെ കല്പന ബാലന്മാർ വിമർശിക്കുന്നതു് യോഗ്യമല്ല. അതുപോലെ തന്നെ നാം—സൂക്ഷ്മത്തെപ്പററി വളരെ ചെറിയ അറിവു് മാത്രമുള്ള നാം—മതഗ്രന്ഥങ്ങളിലെ വിധികളെപ്പററിയ ഗുണദോഷനിരൂപണമുണ്ടാക്കുവാൻ തക്ക ത്രാണിയുള്ളവരല്ല. ഇതാണു് ഹിന്ദുക്കളുടെ ധാരണ. “നിങ്ങൾ അസ്പൃശ്യരെ നിങ്ങളുടെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കാത്തപക്ഷം (അപ്രകാരമുള്ള പ്രവേശനത്തെ നിങ്ങളുടെ മതഗ്രന്ഥങ്ങൾ വിരോധിച്ചിരുന്നാലും ശരി) ഞാൻ പട്ടിണി കിടന്നു് എന്റെ പ്രാണൻ കളയും” എന്നുപറയുന്നതു് നിശ്ചയമായും ഉചിതമായ ഒരുപ്രവൃത്തിയല്ല. അതോ

ഗ്ര്യമായ ഈ ഭാവമാണു് അദ്ദേഹം സ്വീകരിക്കുവാനാദ്ദേശിക്കുന്നതെന്നു നിങ്ങൾ അദ്ദേഹത്തിനെന്നതിയ സമയം നോക്കിനിന്നില്ല. എന്നാൽ താൻ അങ്ങിനെ ചെയ്യുമെന്നു് അദ്ദേഹം ആദ്യം ഉൽഘോഷിച്ചു എങ്കിലും, മരണപൎയ്യന്തം നിരാഹാരവ്രതം അദ്ദേഹം എടുക്കുകയുണ്ടായില്ല.

അസ്പൃശ്യോന്നതിക്കായി ഗാന്ധിജി വരിച്ചിരിക്കുന്ന കാൎയ്യപരിപാടിയിലെ മിക്ക ഭാഗങ്ങളോടും മതവിശ്വാസമുള്ള ഹിന്ദുക്കൾക്കു യാതൊരു വിരോധവുമില്ല. അസ്പൃശ്യരുടെ ആത്മീയമായും, ശാരീരികമായും, മാനസികമായും ഉള്ള സുഖത്തെ അവർ വിരോധിക്കുന്നില്ല. മി. ഗാന്ധിയും മതവിശ്വാസമുള്ള ഹിന്ദുക്കളും തമ്മിൽ വഴക്കുണ്ടാക്കിത്തീൎക്കുന്നതു് അദ്ദേഹം സ്വീകരിച്ചിരിക്കുന്ന അഥവാ സ്വീകരിക്കുവാനാദ്ദേശിക്കുന്ന അവൎണ്ണരുടെ ആത്മീയസുഖത്തിനുള്ള മാൎഗ്ഗം ആണു്. അതിന്നായി അവരെ സവൎണ്ണഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കണമെന്നു മി. ഗാന്ധി അഭിപ്രായപ്പെടുന്നു. എന്നാൽ വിശുദ്ധങ്ങളായ മതഗ്രന്ഥങ്ങൾ അതിനെ വിരോധിച്ചിരിക്കുന്നതിനാൽ ഈ ക്ഷേത്രപ്രവേശനംകൊണ്ടു അസ്പൃശ്യൎക്കു യാതൊരു ഗുണവും ലഭിക്കുന്നതല്ലെന്നാണു് സവൎണ്ണഹിന്ദുക്കളുടെ പക്ഷം. ഹിന്ദുക്ഷേത്രങ്ങൾ, ക്രിസ്ത്യാനികളുടെ പള്ളികളെപ്പോലെയുള്ള സ്ഥാപനങ്ങളല്ല. ക്ഷേത്രങ്ങളിൽ നടത്തിവരുന്ന ആരാധന മതഗ്രന്ഥങ്ങളിലെ വിധികളെ അനുപദം ആസ്പദമാക്കി ചെയ്തുവരുന്ന ഒന്നാണു്. ഈ ക്ഷേത്രങ്ങളിൽ നിൎവ്വഹിക്കേണ്ടുന്ന അനുഷ്ഠാനക്രമങ്ങളെപ്പററി പ്രസ്തുത ഗ്രന്ഥങ്ങൾ സുദീൎഘമായി പ്രതിപാദിക്കുന്നുമുണ്ടു്. ക്ഷേത്രങ്ങൾ എങ്ങിനെ ശുദ്ധീകരിക്കേണ്ടതാണെന്നും, അതിൽ പ്രവേശിക്കുന്നവർ എങ്ങിനെ എല്ലാം പ്രവൃത്തിക്കേണ്ടതാണെന്നും, ആൎക്കെല്ലാം അവിടെ പ്രവേശിക്കാമെന്നും, ആൎക്കെല്ലാം വയ്യെന്നും അവയിൽ പറയുന്നുണ്ടു്. മതഗ്രന്ഥങ്ങളിൽ പറയപ്പെട്ടിരിക്കുന്ന ഈ നിയമങ്ങളെല്ലാം വേണ്ടപോലെ അനുഷ്ഠിക്കപ്പെടുന്നതായാൽ, ക്ഷേത്രങ്ങളിൽ ആരാധിക്കപ്പെടുന്ന വിഗ്രഹങ്ങൾക്കു്, ഈശ്വരസാന്നിദ്ധ്യം നല്ലവണ്ണമുണ്ടായിരിക്കുമെന്നാണു ഹിന്ദുക്കളുടെ വിശ്വാസം. അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനം ഈ മതഗ്രന്ഥങ്ങൾ വിരോധിച്ചിരിക്കുന്നതിനാൽ, മതവിശ്വാസമുള്ള ഹിന്ദുക്കൾക്കു് മി. ഗാന്ധിയുടെ ഈ അഭിലാഷത്തെ നിറവേററുവാൻ നിവൃത്തിയില്ല. മി. ഗാന്ധിയും അദ്ദേഹത്തിന്റെ അനുചരന്മാരും നവീനക്ഷേത്രങ്ങൾ നിൎമ്മിച്ചു് ഇവരെ അവിടെ ആരാധിക്കുവാൻ അനുവദിക്കുന്നതായാൽ

സവൎണ്ണഹിന്ദുക്കൾക്ക് അതിനെ സംബന്ധിച്ച് യാതൊരു വഴക്കും ഉണ്ടാകുന്നതല്ല.

ക്ഷേത്രപ്രവേശനപ്രശ്നം പൊതുജനാഭിപ്രായപ്രകാരം തീരുമാനിക്കേണ്ട ഒന്നാണെന്നാണു മി. ഗാന്ധിയുടെ അഭിപ്രായം. എന്നാൽ ക്ഷേത്രങ്ങൾ നിൎമ്മിച്ചവരും, അതിനു മുതൽ സമൎപ്പിച്ചിട്ടുള്ളവരും, ക്ഷേത്രഭാരവാഹിത്വം പൊതുജനങ്ങളിൽ അൎപ്പിച്ചില്ല. ക്ഷേത്രത്തിൽ നടത്തപ്പെടുന്ന കൎമ്മങ്ങളും, ആരാധനാക്രമങ്ങളുമെല്ലാം ഈ മതഗ്രന്ഥങ്ങളെ ആസ്പദമാക്കി ആയിരിക്കേണ്ടതാണെന്നായിരുന്നു അവരുടെ ആഗ്രഹം. ഈ മതഗ്രന്ഥങ്ങളിൽ വിധിച്ചിരിക്കുന്നവണ്ണം പൊതുജനങ്ങൾ അനുഷ്ഠിക്കുന്നതായാൽ അവൎക്ക് ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനും ആരാധന നടത്തുന്നതിനും വിരോധമില്ല. ഈ പ്രമാണങ്ങളെ അവഗണിക്കുന്നവരെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുവാൻ അവർ സമ്മതിച്ചിരുന്നില്ല. ഹിന്ദുക്കളുടെ "പൊതുക്ഷേത്രങ്ങൾ" എന്നു വിളിക്കപ്പെട്ടു വരുന്ന സ്ഥാപനങ്ങളുടെ രീതി ഇതാണ്. ആചാരത്തിലും അനുഷ്ഠാനത്തിലും ഒരു വ്യത്യസ്തരീതി സ്വീകരിക്കുന്നതു വിശ്വാസഭംഗമായിരിക്കും; എന്നു മാത്രമല്ല അതു മതഗ്രന്ഥങ്ങൾക്കും മതനിയമങ്ങൾക്കും വിരോധമായിരിക്കും.

അസ്പൃശ്യരെ പ്രവേശിപ്പിക്കാതിരിക്കുന്നത്, ഒരു വെറും അന്ധവിശ്വാസംകൊണ്ടു മാത്രമാണെന്നും, ആ നിയമം ദൂരതഃപരിത്യജിക്കേണ്ടതാണെന്നും, ഗാന്ധിജി അഭിപ്രായപ്പെടുന്നു. ഒരു പ്രത്യേക ദേശത്തുള്ള ജനങ്ങളിൽ ഭൂരിപക്ഷം ജനങ്ങളും അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിക്കുന്നവരാണെന്നു വരാം. എന്നാൽ അല്പപക്ഷത്തിൽ പെട്ട ആളുകൾ നിൎമ്മിച്ചിരിക്കുന്നതും സംരക്ഷിച്ചു വരുന്നതും മുതൽ സമൎപ്പിച്ചിട്ടുള്ളതും ആയ ക്ഷേത്രങ്ങളിൽ ഭൂരിപക്ഷാഭിപ്രായം അനുസരിച്ച് അല്പപക്ഷക്കാരുടെ അവകാശങ്ങളെ ആക്രമിക്കുവാൻ പാടുണ്ടോ? അതു ന്യായമായിരിക്കുമോ? അങ്ങിനെ കയ്യേറ്റം ചെയ്യുന്നത് അയോഗ്യമാണെന്നാണു യഥാസ്ഥിതികഹിന്ദുക്കൾ വിചാരിക്കുന്നത്. അവർ ഈ നില സ്വീകരിച്ചിരിക്കുന്നതിനാൽ "കറിവേപ്പിലയെ" തൊട്ടുകൂടിയവരാണെന്ന് നിങ്ങൾക്ക് പറയാമോ?

ഹിന്ദുക്കളുടെ സാമുദായികവ്യവസ്ഥ, പുനൎജ്ജന്മത്തെ ആസ്പദമാക്കി നിൎമ്മിക്കപ്പെട്ടിരിക്കുന്നു. ഈ നിയമം അനുസരിച്ചു ഒരുവൻ ജനിക്കുന്ന പരിതസ്ഥിതികൾ, അവൻ മുജ്ജന്മത്തിൽ ചെയ്തിരിക്കുന്ന കൎമ്മങ്ങളനുസരിച്ചിരിക്കുന്നു. ഒരുവൻ ഉൽകൃഷ്ടവംശത്തിൽ ജനിക്കുന്നതി

നും, മററൊരുവൻ നികൃഷ്ടവംശത്തിൽ ജനിക്കുന്നതിനും ഉള്ള കാരണത്തെ വ്യാഖ്യാനിക്കുന്നതായി മററൊരു നിയമവും വേറെ ഒരു മതത്തിലും ഇല്ല. താണജാതിയിൽ ജനിച്ച ഒരുവൻ, മുജ്ജന്മത്തിൽ വലിയ പാപകർമ്മങ്ങൾ ചെയ്തിരിക്കണം. ആ പാപകർമ്മങ്ങളുടെ ഫലങ്ങളിൽനിന്നു വിമുക്തനാകുവാൻ വേണ്ടി—അവൻ ഓർക്കുന്നില്ലെങ്കിലും—ആ പ്രവൃത്തികളെപ്പററി പശ്ചാത്തപിക്കേണ്ടതാണ്. തന്നിൽ കരുണയുണ്ടാകുവാനും, താൻ ചെയ്ത അപരാധങ്ങൾക്കു മാപ്പുതരുവാനും, അവൻ നിമിഷംപ്രതി ഈശ്വരനോടു പ്രാർത്ഥിക്കണം. വേണ്ടിടത്തോളം ഭക്തിയോടുകൂടി അവൻ ഈശ്വരനെ ഭജിക്കുന്ന പക്ഷം, ഈ ജന്മംകൊണ്ടു തന്നെ അവനു മുക്തിനേടുവാൻ കഴിയും. ഭഗവൽ ഭക്തനായി താണജാതിയിൽ ജനിച്ച ഒരുവൻ, ഈശ്വരഭക്തിയില്ലാത്തവനായി ഉയർന്ന ജാതിയിൽ ജനിച്ച ഒരുവനേക്കാൾ, ഇലോം ശ്രേഷ്ഠനാണെന്ന് ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങൾ ഉൽഘോഷിക്കുന്നുണ്ട്. ഈ കാരണങ്ങളാൽ ഹിന്ദുമതത്തിലുള്ള താണജാതിക്കാരുടെ പൊതുവേയുള്ള ഈശ്വരഭക്തിയും, സത്സ്വഭാവവും, മററു രാജ്യങ്ങളിലുള്ള താണവംശജന്മാരുടേതിനേക്കാൾ, ഇലോം ഉപരിയത്രേ. താണജാതിക്കാരായ ഹിന്ദുക്കൾക്ക് ഉയർന്ന ഹിന്ദുക്കളോട് യാതൊരു സ്പർദ്ധയും ദ്വേഷവും ഇല്ലതന്നെ. അനേകായിരം സംവത്സരങ്ങളായി താണജാതിക്കാരായ ഹിന്ദുക്കൾ സമാധാനത്തോടും സംതൃപ്തിയോടുംകൂടി കഴിയുന്നു. പാരമ്പര്യമായ അവരുടെതൊഴിൽതന്നെയാണ് അവർ സ്വീകരിച്ചിരുന്നത്. അത് ഈശ്വരേച്ഛയാണെന്നാണ് അവരുടെ വിചാരം. പാരമ്പര്യമായ ഈ തൊഴിൽ അവർക്ക് ഓരോരുത്തർക്കും ഓരോ ഉപജീവനമാർഗ്ഗവും പ്രദാനം ചെയ്യുന്നുണ്ട്. താണജാതിക്കാരുടെ ഈ തൊഴിലിനെ ഉയർന്ന ജാതിക്കാർ ബലമായി സ്വീകരിക്കുവാനും പാടില്ല. ഉയർന്ന ജാതിയിൽ പെട്ട ഒരുവനു തന്നത്താൻ ക്ഷൌരം ചെയ്യുവാൻപാടില്ല. അയാൾക്കു തനിക്കു വേണ്ട ചെരിപ്പ്, തന്നത്താൻ നിർമ്മിക്കുവാൻ പാടില്ല. അയാൾക്ക് ക്ഷൌരം തൊഴിലായി സ്വീകരിച്ചിരിക്കുന്ന ജാതിക്കാരന്റേയും, ചെരിപ്പു നിർമ്മാണം തൊഴിലായിരിക്കുന്ന ജാതിക്കാരന്റേയും സഹായം വേണ്ടിയിരിക്കുന്നു. താണജാതിക്കാരെ ഉയർന്ന ജാതിക്കാരായ ഹിന്ദുക്കൾ ഞെരുക്കി വന്നിരുന്നു എന്നുള്ളതിനെ ആണോ ഇത് ഉദാഹരിക്കുന്നത്? അപരിഷ്കൃതജനങ്ങളുമായുള്ള തടയപ്പെടാത്ത സഹവാസം, നിശ്ചയമായും അവരുടെ പ്രകൃത്യാ ഉള്ള ഓരോ ന്യൂനതകളെ വെളിപ്പെടുത്താതിരിക്കുകയില്ല. തന്മൂലം കൂടുതൽ പരിഷ്കാരവും ശക്തിയും ഉള്ള ആളുകൾക്ക്,

അപരിഷ്കൃതന്മാരോട് കോപവും വെറുപ്പും വൎദ്ധിക്കും. തടയപ്പെട്ടിരിക്കുന്ന ഈ സാമുദായികസഹവാസം, താണജാതിക്കാൎക്ക് ഒരുവിധമുള്ള രക്ഷതന്നെയാണ്.

താണ ജാതിക്കാരെ സ്പൎശിക്കരുതെന്ന് ഉപദേശിക്കുന്ന മതഗ്രന്ഥങ്ങൾ അവരോട് അനുകമ്പ കാണിക്കണമെന്നുകൂടി പ്രസ്താവിക്കുന്നുണ്ട്. അവരാൽ സ്പൎശിക്കപ്പെട്ട ആഹാരം ഞാൻ ഉപയോഗിക്കുകയോ, ജലം പാനം ചെയ്യുകയോ ചെയ്യരുതെന്ന നിയമം എന്റെ പ്രവൃത്തിസ്വാതന്ത്ര്യത്തെ തടയുന്നതാണ്. അത് അവരെ സംബന്ധിച്ച് ഒരു യോഗ്യതയില്ലായ്മ മാത്രമല്ല.

നിങ്ങൾ ഹിന്ദുക്കളുടെ തത്വശാസ്ത്രം പഠിച്ചിട്ടുള്ളവനാണോ എന്നു ഞാൻ അറിയുന്നില്ല. എന്നാൽ പുരാതനകാലത്തെ ഞങ്ങളുടെ വിചിന്തകന്മാർ പ്രാപിച്ചിട്ടുള്ള ഉൽകൃഷ്ടപദവിയെ യൂറോപ്യന്മാരായ അനേകം വിദ്വാന്മാർ വളരെ പ്രശംസിച്ചിട്ടുണ്ട്. ഈ പരമാൎത്ഥം നിങ്ങളും അറിഞ്ഞിരിക്കുമെന്ന കാൎയ്യത്തിൽ എനിക്കു യാതൊരു സംശയവും തോന്നുന്നില്ല. വളരെ ഭക്തിയോടുകൂടിയ അനേകം കാലത്തെ തപസ്സുകൊണ്ട് അവൎക്ക് ഈശ്വരന്റെ യഥാൎത്ഥപ്രകൃതിയെ അറിയുവാൻ സാധിച്ചിട്ടുണ്ട്. ഈശ്വരനു ഭൂലോകവുമായുള്ള യഥാൎത്ഥബന്ധവും എന്തെന്ന് അവർ മനസ്സിലാക്കിയിട്ടുണ്ട്. സാധാരണക്കാരായ മനുഷ്യൎക്ക് ഒരുകാലത്തും ഉണ്ടാകുവാൻ പാടില്ലാത്ത വിധമുള്ള ജ്ഞാനവും അവൎക്കു കരസ്ഥമായിരുന്നു. കാലമോ ദൂരമോ അവരുടെ മനോദൃഷ്ടിയെ സംബന്ധിച്ചിടത്തോളം ഒരു പ്രതിബന്ധമായിരുന്നില്ല. ബ്രഹ്മാണ്ഡത്തിലുള്ള സമസ്തപദാൎത്ഥങ്ങളും ഒരേ വസ്തുകൊണ്ടുതന്നെ നിൎമ്മിക്കപ്പെട്ടിരിക്കുന്നവയാണെന്ന്, അതായതു ദൈവത്തെക്കൊണ്ടു നിൎമ്മിക്കപ്പെട്ടിരിക്കുന്നവയാണെന്ന്, അവർ ചുരുങ്ങിയതു മൂവായിരം സംവത്സരങ്ങൾക്കു മുമ്പുതന്നെ പ്രഖ്യാപനം ചെയ്തു. ഇങ്ങിനെ ഈശ്വരന്റെ യഥാൎത്ഥരൂപം അറിയുവാൻ തക്ക പ്രാപ്തിയുണ്ടായിരുന്ന യോഗികളും ദീൎഘദൎശികളും ആണ ഹിന്ദുക്കളുടെ സാമുദായികവ്യവസ്ഥകൾ ഇന്നവയെല്ലാമായിരിക്കണമെന്നു വിധിച്ചിട്ടുള്ളത്. ആഗ്രഹം, കോപം, ജുഗുപ്സ, പക്ഷഭേദം, അസൂയ മുതലായ മാനസികവികാരങ്ങളെല്ലാം പരിത്യജിക്കാത്ത ഒരുവന്, യഥാൎത്ഥജ്ഞാനമോ, ആത്മീയോൽകൎഷമോ ഉണ്ടാകുന്നതല്ലെന്നുള്ള മൂലതത്വം വിധിച്ചതും ഇവരത്രെ. തങ്ങൾ ഈ സാമുദായികവ്യവസ്ഥകളെല്ലാമുണ്ടാക്കിയിരിക്കുന്നതു് എല്ലാവരും പൂൎണ്ണരായിത്തീരണമെന്ന ഉദ്ദേശംകൊണ്ടാണെന്ന് അവർ

തന്നെ പറഞ്ഞിട്ടുണ്ട്. എല്ലാ മനുഷ്യരുടേയും സർവതോന്മുഖമായ ഗുണത്തെ മാത്രമല്ല അവർ ലാക്കാക്കിയിട്ടുള്ളത്. നിഖിലജീവികളുടേയും അഭ്യുദയത്തേയും അവർ ഉദ്ദേശിച്ചിട്ടുണ്ട്. ഈ യോഗീശ്വരന്മാർ ഒരിക്കലും കൗശലക്കാരായിരുന്നില്ലെന്നും, അവരുടെ പ്രവൃത്തി അവരുടെ മനസ്സാക്ഷിയുടെ പ്രേരണകൊണ്ടു മാത്രം അവർ ചെയ്തിരുന്നതാണെന്നുമാണ ഹിന്ദുക്കളുടെ വിശ്വാസം. ഈ യോഗികൾ പലർക്കും പലവിധമുള്ള ആചാരാനുഷ്ഠാനങ്ങളാണ വിധിച്ചിട്ടുള്ളതെങ്കിൽ, അതിനുള്ള കാരണം എല്ലാവർക്കും ഒരേവിധമുള്ള പ്രവൃത്തി അനുയോജ്യമായിരിക്കയില്ലെന്നുള്ളതാണ്. കുട്ടികൾക്കു കിട്ടിയാൽ കൊള്ളാമെന്നാഗ്രഹമുള്ള ചില പദാർത്ഥങ്ങൾ അവർക്കു കൊടുക്കാതിരിക്കുവാൻ മാതാപിതാക്കന്മാർ നിർബ്ബന്ധിതരായി തീരുന്നില്ലേ? അതുപോലെതന്നെ സമുദായാംഗങ്ങളായ ചിലർക്കു ചില പ്രത്യേക അവകാശങ്ങളെല്ലാം കൊടുക്കുന്നതിനും, അവരുടെ അഭിലാഷം നിറവേറുന്നതിനും സാധിക്കാതെ വരുന്നു. അവർക്കു നന്മയുണ്ടാകണമെന്ന ആഗ്രഹംതന്നെയാണ് അതിനുള്ള ഹേതു.

ഒരു വിഗ്രഹത്തിന്റെ സഹായത്തോടുകൂടി ഈശ്വരന്റെ യഥാർത്ഥപ്രകൃതി അറിയുവാൻ കൂടുതൽ എളുപ്പത്തിൽ സാധിക്കുമെന്നാണ ഹിന്ദുക്കളുടെ വിശ്വാസം. എന്നാൽ അതിന് എന്തെല്ലാം നിയമങ്ങളാണ് അനുസരിക്കേണ്ടതെന്ന് ഈ ജ്ഞാനികൾതന്നെ വ്യക്തമായും സുദീർഘമായും പ്രസ്താവിക്കുന്നുണ്ട്. ഈ നിയമങ്ങളിലൊന്നാണ ക്ഷേത്രങ്ങൾ കഴിയുന്നതും ശുദ്ധിയായിരിക്കേണമെന്നുള്ളത്. സാധാരണക്കാരനായ ഒരു ക്ഷേത്രാരാധകനാവശ്യമുള്ളിടത്തോളം ശുദ്ധി താണജാതിക്കാരായ മിക്ക ആളുകൾക്കും ഉണ്ടായിരിക്കയില്ലെന്നും, ഉണ്ടാക്കുവാൻ സാധിക്കുന്നതല്ലെന്നുമാണ് ഈ യോഗീശ്വരന്മാരുടെ വിശ്വാസം. തന്മൂലം അവരെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുവാൻ പാടില്ലെന്ന് അവർ വിധിച്ചു. അശുദ്ധമായ ആഹാരപദാർത്ഥങ്ങൾ ശരീരത്തേയും അശുദ്ധമാക്കിത്തീർക്കുന്നു എന്നു ഞങ്ങളുടെ മതഗ്രന്ഥങ്ങൾ പ്രസ്താവിക്കുന്നു. എന്തെന്നാൽ നാം ഉപയോഗിക്കുന്ന ഭക്ഷണപദാർത്ഥം അവസാനത്തിൽ ശരീരംതന്നെ ആയിത്തീരുന്നു. താണജാതിക്കാരിൽ പലരും ചീഞ്ഞുനാറുന്ന മൃഗശവം, ഗോമാംസം, പന്നിയിറച്ചി മുതലായവ ഭക്ഷിക്കുന്നവരാണ്. ഈ പദാർത്ഥങ്ങൾക്കു പ്രത്യേകം അശുദ്ധിയുണ്ടെന്നാണ ഹിന്ദുക്കളുടെ ബോദ്ധ്യം. അശുദ്ധിയുള്ള ഈ ആഹാരപദാർത്ഥങ്ങൾ ഭക്ഷിക്കുന്നവരുടെ ശരീരവും അശുദ്ധിയുള്ളതുതന്നെ

ആണെന്നാണു ഞങ്ങളുടെ വിചാരം. അതിനാൽ അവരെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാൻ അനുവദിക്കപ്പെടുന്നില്ല. അവരുടെ ക്ഷേത്രപ്രവേശനം വിലക്കിയിരിക്കുന്നതുകൊണ്ട് അവരുടെ ആത്മീയോന്നതി തടയപ്പെട്ടിട്ടില്ല. ആത്മീയോൽക്കർഷത്തിന്നായി ഓരോരുത്തരും സ്വീകരിക്കേണ്ടിയിരിക്കുന്ന മാർഗ്ഗം ഒന്നുതന്നെയല്ല; ഒരേ മാർഗ്ഗം എല്ലാവൎക്കും യോജിച്ചതുമല്ല. ഒരു മനുഷ്യൻ അവനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന മാർഗ്ഗത്തെ മാത്രം സ്വീകരിക്കേണ്ടതാണ്. ക്ഷേത്രാരാധന ഉയൎന്ന ജാതിയിൽപ്പെട്ട ആളുകൾക്കു വിധിച്ചിട്ടുള്ളതാണ്. ദൈവനാമങ്ങളെ ഉച്ചരിക്കുകയെന്നുള്ളതാണ് താണ ജാതിക്കാൎക്കായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന മാർഗ്ഗം. അവനെ സംബന്ധിച്ചിടത്തോളം വിരോധിക്കപ്പെട്ടിരിക്കുന്ന ഒരു പന്ഥാവിനെ അവൻ പിന്തുടരുന്നതായാൽ നിശ്ചയമായും അത് അവനു കഷ്ടപ്പാടിനെ ഉണ്ടാക്കാതിരിക്കയില്ല. താണ ജാതിയിൽ ജനിച്ച പല ഹിന്ദുക്കളും അസ്പൃശ്യരെന്ന നിലക്കു ക്ഷേത്രപ്രവേശനാനുവാദം ഇല്ലാത്തവരായിരുന്നു എങ്കിലും, ആത്മീയോൽക്കർഷത്തെ സംബന്ധിച്ചിടത്തോളം മഹനീയപദങ്ങളെ പ്രാപിച്ചിട്ടുണ്ട്.

തന്റെ പ്രവൃത്തികളെപ്പററി പ്രത്യേകം നിഷ്കർഷയുള്ള ഹിന്ദുക്കൾ അന്യന്മാരാൽ പാകംചെയ്യപ്പെട്ട യാതൊരു ഭക്ഷണപദാൎത്ഥവും ഉപയോഗിക്കുന്നില്ല. ആഹാരം കഴിക്കുന്ന സമയം അവർ സ്വന്തം കുട്ടികളെപ്പോലും സ്പർശിക്കുന്നില്ല. പൂജാദികൾ നടത്തുന്ന അവസരങ്ങളിലും ഇതുപോലെതന്നെയാണ് അവരുടെ പ്രവൃത്തി. ഉൽകൃഷ്ടകുലജാതന്മാരായ ഹിന്ദുക്കൾ സ്വഭാൎയ്യമാരേയും, സഹോദരികളേയും ചില പ്രത്യേക കാലങ്ങളിൽ അസ്പൃശ്യരായി ഗണിക്കുന്നു. എന്നാൽ ഈ അസ്പൃശ്യതാനിയമങ്ങൾ അനുസരിക്കുന്നതുകൊണ്ട് നിശ്ചയമായും അവർതമ്മിലുള്ള സ്നേഹമോ അനുകമ്പയോ ഇല്ലാതാകുന്നില്ല. ഉത്സവകാലങ്ങളിൽ ക്ഷേത്രങ്ങളിലെ ഈശ്വരപ്രതിമകളെ പുറത്തേക്ക് എഴുന്നള്ളിക്കുക പതിവുണ്ട്. എന്നാൽ ആ കാലങ്ങളിൽ അസ്പൃശ്യതാനിയമം അനുസരിക്കേണ്ട ആവശ്യമില്ലെന്നു വിശുദ്ധങ്ങളായ മതഗ്രന്ഥങ്ങൾതന്നെ പ്രസ്താവിക്കുന്നുണ്ട്. ആ ഉത്സവങ്ങളിൽ എല്ലാ ഹിന്ദുക്കൾക്കും പങ്കുകൊള്ളാം. അസ്പൃശ്യൎക്കും പങ്കുകൊള്ളാവുന്ന മതസഭകളിൽവച്ച് വിദ്വാന്മാരായ മതപ്രാസംഗികന്മാർ ഈശ്വരാവതാരങ്ങളെപ്പററിയും, ദീൎഘദൎശികളുടെ ജീവിതത്തെപ്പററിയും മററും പ്രസംഗിക്കുക പതിവുണ്ട്. ഈ സഭകളിൽവച്ച് അസ്പൃശ്യർ മതനിയമങ്ങളനുസരിച്ച് ശുദ്ധമായ ജീവിതം നയിക്കുന്നപക്ഷം,

അവൎക്ക് ഈശ്വരനെ പ്രാപിക്കുവാൻ സാധിക്കുമെന്ന് അവരോട്ട് ഉപദേശിക്കുകയുംസാധാരണയാണ്. സംസാരസംബന്ധമായ ധനവും ഇന്ദ്രിയസന്തൃപ്തിയും വിലയില്ലാത്തവയാണ്; പലപ്പോഴും അവ ഈശ്വരനെ ശരിയായി അറിയുന്നതിന് പ്രതിബന്ധങ്ങളായി വൎത്തിക്കുന്നു; ഈശ്വരഭക്തിയും വിനയവും ആത്മീയോൽക്കൎഷത്തിന് അവശ്യം ഉപകരിക്കുന്നവയാണ്; എന്നും മററും അവരെ ഉൽബോധിപ്പിക്കുകയും പതിവുണ്ട്.

താണ ജാതിയിൽ ജനിച്ച ആളുകളെ മാത്രമല്ല അസ്പൃശ്യരായി ഗണിക്കേണ്ടിയിരിക്കുന്നതു്. ഉയൎന്നജാതിക്കാരായ ഹിന്ദുക്കൾ ഹീനങ്ങളായ പാപകൎമ്മങ്ങൾ ചെയ്യുന്നപക്ഷം അവരേയും അസ്പൃശ്യരായി ഗണിക്കേണ്ടതാണ്. എല്ലാ ക്രിസ്ത്യാനികളും മഹമ്മദീയരും—അവർ സമുദായത്തിൽ എത്രതന്നെ വിലയും നിലയും ഉള്ളവരായിരിക്കട്ടെ—സവൎണ്ണഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം അസ്പൃശ്യരത്രെ. ഹിന്ദുജ്ഞാനികളിൽ മിക്കവരും, അസ്പൃശ്യതാനിയമത്തെ അനുസരിച്ചുവന്നു. ഉദാഹരണമായി ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീചൈതന്യൻ മുതലായ തത്വജ്ഞന്മാരെ നോക്കുക. ശ്രീചൈതന്യന്റെ അനുചരന്മാരിൽ സുപ്രസിദ്ധന്മാരായ മൂന്നു പേർ (ഹരിദാസ്, രൂപൻ, സനാതനൻ) ആത്മീയോന്നതിയെ പ്രാപിച്ചവരാണ്. എന്നാൽ അവർ ക്ഷേത്രങ്ങളിൽ പ്രവേശിച്ചില്ല. എന്തെന്നാൽ (അവർതന്നെ സമ്മതിച്ച) അവർ താണജാതിക്കാരും, തന്മൂലം അസ്പൃശ്യരുമായിരുന്നു. ക്ഷേത്രപ്രവേശനകാൎയ്യത്തെ സംബന്ധിച്ച അവരുടെ പ്രവൃത്തി, നിശ്ചയമായും ശ്രീചൈതന്യൻ ആദരിച്ചുവന്നു.

മനുഷ്യവൎഗ്ഗത്തിന് ഉപകാരപ്രദമായിത്തീരുവാൻ ഉദ്ദേശിക്കപ്പെടുന്ന നിങ്ങളുടെ പ്രവൃത്തികൾ നിൎവ്വിഘ്നം തുടരുവാൻ തക്ക ആരോഗ്യം നിങ്ങൾക്ക് ഉടൻതന്നെ വീണ്ടും ഉണ്ടായിത്തീരണമെന്നു ഞാൻ ഈശ്വരനോടു പ്രാൎത്ഥിക്കുന്നു.

ദി ഇൻഡ്യൻ മിറർ.

എന്ന് വിധേയൻ,

വസന്തകുമാരചാററർജി (ഒപ്പ്)

---

# ക്ഷേത്രപ്രവേശനവും അയിത്തോച്ചാടനവും.

---

സപ്തവാദമുഖങ്ങളും അവയ്ക്കുള്ള സമാധാനങ്ങളും.

(എൻ. നടേശ അയ്യർ ബി. എ., ബി. എൽ., മധുര)

ക്ഷേത്രപ്രവേശനപ്രക്ഷോഭണത്തെയും അസ്പൃശ്യതാസംഹാരസംരംഭത്തെയും അനുകൂലിക്കുന്നവർ പ്രധാനമായി ഏഴ് വാദമുഖങ്ങളാണ് പുറപ്പെടുവിച്ചുകാണുന്നത്. സംക്ഷിപ്തമായി അവയെ ഇങ്ങിനെ വിവരിക്കാം:—

1. ശാസ്ത്രങ്ങളിലൊരിടത്തും അസ്പൃശ്യതക്കു സ്ഥാനം നല്കപ്പെട്ടിരിക്കുന്നതായി കാണുന്നില്ല. അതുപോലെതന്നെ അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനം അവ വിരോധിച്ചിട്ടുമില്ല.

2. വാസ്തവത്തിൽ അസ്പൃശ്യതക്കും ക്ഷേത്രവിരോധത്തിനും ശാസ്ത്രാനുവാദമുണ്ടെങ്കിൽ അവ അഞ്ച് ഹീനകരാങ്ങൾ ചെയ്യുവരെ മാത്രം (അതായത് പഞ്ചമഹാപാപികളെ മാത്രം) ബാധിക്കുന്നവയാകുന്നു. അതിനാൽ വൎഗ്ഗാസ്പൃശ്യതക്കും, വൎഗ്ഗക്ഷേത്രവിരോധത്തിനും ശാസ്ത്രങ്ങളിൽ സ്ഥാനമില്ല.

3. വൎഗ്ഗാസ്പൃശ്യതയും, വൎഗ്ഗക്ഷേത്രവിരോധവും യഥാൎത്ഥത്തിൽ ശാസ്ത്രങ്ങൾ അനുവദിക്കുന്നുണ്ടെങ്കിൽ അവ ശാസ്ത്രങ്ങളിൽ പറയപ്പെടുന്ന 'ചണ്ഡാല'വൎഗ്ഗത്തെ മാത്രം ബാധിക്കുന്നവയാണ്. അല്ലാതെ ഇന്നു നാം അറിയുന്ന പറയന്മാരേയും, പല്ലന്മാരേയും, പഞ്ചമന്മാരേയും, ആദിദ്രാവിഡന്മാരേയും മററും അവ ബാധിക്കുന്നില്ല. ഈ ജാതിക്കാരെല്ലാം 'ചണ്ഡാല'വൎഗ്ഗത്തിന്നു വെളിയിൽ സ്ഥിതിചെയ്യുന്നു.

4. പറയന്മാരും, പല്ലന്മാരും, പഞ്ചമന്മാരും വാസ്തവത്തിൽ 'ചണ്ഡാല'വൎഗ്ഗത്തിൽ പെട്ടവരാണെന്നു വിചാരിക്കാം. എന്നാൽ അവരെ 'ചണ്ഡാല'വൎഗ്ഗത്തിൽനിന്നും വേർതിരിക്കുവാനുള്ള മാൎഗ്ഗം, ശാസ്ത്രങ്ങൾതന്നെ ഉപദേശിക്കുന്നുണ്ട്. തക്കതായ ശുദ്ധികൎമ്മങ്ങൾ കൊണ്ട് അവരെ ശുദ്ധന്മാരാക്കിയശേഷം ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കാം.

5. വാസ്തവത്തിൽ അവരെ ശുദ്ധന്മാരാക്കുവാനുള്ള മാൎഗ്ഗം ശാസ്ത്രങ്ങൾ ഉപദേശിച്ചിട്ടില്ലെങ്കിൽ മഹാജനങ്ങൾക്കു ശാസ്ത്രങ്ങളെ നവീനപരിതസ്ഥിതികൾക്കനുയോജ്യമായി ഭേദപ്പെടുത്തുവാൻ അധികാരവും അവകാശവുമുണ്ട്.

6. ശാസ്ത്രവിധികളെ ഭേദപ്പെടുത്തുന്നതിനും, അവയെ ആധുനികപരിതസ്ഥിതികൾക്കു് അനുയോജ്യമാക്കിത്തീൎക്കുന്നതിനും സാദ്ധ്യമല്ലെങ്കിൽ അവയെ നിയമനിൎമ്മാണംകൊണ്ടു് അവഗണിപ്പിക്കണം.

7. നിയമനിൎമ്മാണസഭകൾ ഈ വിഷയത്തെപ്പററി മൌനംദീക്ഷിക്കുന്നതായാൽ സിവിലാജ്ഞാലംഘനം ആരംഭിക്കുകയും മരണപൎയ്യന്തം നിരാഹാരവ്രതങ്ങൾ സ്വീകരിക്കുകയും ചെയ്യണം.

ആദ്യത്തെ നില ഇതായിരുന്നു. 'ശാസ്ത്രങ്ങളിൽ ഒരിടത്തും അസ്പൃശ്യതക്കു സ്ഥാനം നല്കപ്പെട്ടിട്ടില്ല. ശാസ്ത്രങ്ങൾ ക്ഷേത്രപ്രവേശനത്തെ വിരോധിച്ചിട്ടില്ല.' എന്നാൽ ഈ വാദപ്രതിവാദങ്ങളുടെ പ്രാരംഭദശയിൽതന്നെ ഇതിന്റെ നേരെ വിപരീതമായ നില സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ടു്. ഈ വിഷയത്തെപ്പററി അറിയുവാൻ ഉപനിഷത്തുകളും, സ്മൃതികളും, ആഗമങ്ങളും, ആയുൎവ്വേദശാസ്ത്രങ്ങളും, ശില്പശാസ്ത്രങ്ങളും മററും ഒരു പ്രാവശ്യം നോക്കിയാൽ മതി. ഈ പ്രസ്താവനയുടെ അവാസ്തവത്വം നവീകരണക്കാരിൽ മിക്കവൎക്കും ബോദ്ധ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. നവീകരണക്കാരിൽ സ്വല്പമെങ്കിലും ആലോചനാശക്തിയുള്ളവൎക്കും ന്യായമറിയാവുന്നവൎക്കും ആണു് ഇതിനു സാധിച്ചിട്ടുള്ളതു്. ഇന്നു് ഈ നില പരിത്യജിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു എന്നുതന്നെ വിചാരിക്കാവുന്നതാണു്.

രണ്ടാമത്തെ നില ഇതായിരുന്നു. 'അസ്പൃശ്യതാനിയമവും ക്ഷേത്രവിരോധവും' വാസ്തവത്തിൽ ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ളവതന്നെ ആണെങ്കിലും, ആ നിയമങ്ങൾ ബാധിക്കുന്നതു് 'പഞ്ചമഹാപാതകങ്ങൾ ചെയ്ത വ്യക്തികളേയും മററും മാത്രമാണു്. അല്ലാതെ വൎഗ്ഗാസ്പൃശ്യതയും, വൎഗ്ഗക്ഷേത്രവിരോധവും ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ളവയല്ല.' ഇതരപദങ്ങളാൽ പ്രസ്താവിക്കപ്പെടുന്നപക്ഷം പ്രസ്തുത നില ഇതാണു്. അസ്പൃശ്യരെന്നറിയപ്പെടുന്ന ഒരു പ്രത്യേകവൎഗ്ഗക്കാരായ മനുഷ്യർ ഇല്ല. ഒരു പ്രത്യേകവൎഗ്ഗക്കാരായതിനാൽ മാത്രം ഒരു കൂട്ടരുടേയും ക്ഷേത്രപ്രവേശനത്തെ തടയുവാൻ പാടില്ല. മാനസികഹീനത്വംകൊണ്ടു് മനുഷ്യൎക്കെല്ലാം പൊതുവായ ഒരസ്പൃശ്യതയും, ശാരീരികാശുദ്ധികൊണ്ടു ക്ഷേത്രവിരോധവും ഉണ്ടാകുന്നതാണു്. മാനസികഹീനത്വംകൊണ്ടു് അനേകം പാപകൎമ്മങ്ങൾ ചെയ്യുവാനും, ശാരീരികാശുദ്ധികൊണ്ടു വൃത്തികെട്ട ജീവിതം നയിക്കുവാനും ഇട വരുന്നു. ഇങ്ങനെ മാനസികഹീനത്വമുള്ളവരേയും, ശാരീരികാശുദ്ധിയുള്ളവരേയും മാത്രമേ ഈ അസ്പൃശ്യവൎഗ്ഗത്തിൽ ഉൾപ്പെടുത്താവൂ. എന്നാൽ

ഈ നില തീരെ തെററായ കന്നതന്നെയ്യാണെന്ന് അനേകം അധികാരികളായ ഗ്രന്ഥങ്ങൾ ന്യായമായ യാതൊരു സംശയത്തിന്നും ഇടയില്ലാത്തവിധം കാണിച്ചുതരുന്നുണ്ട്. ഛാന്ദോഗ്യോപനിഷത്ത്, ബൃഹദാരണ്യകോപനിഷത്ത്, മുക്തികോപനിഷത്ത് മുതലായ മതാധികാരിഗ്രന്ഥങ്ങൾ നോക്കുക.

ഈ ഗ്രന്ഥങ്ങളിൽനിന്നു 'ചണ്ഡാലർ' എന്ന നാമത്താൽ അറിയപ്പെടുന്ന ഒരു പ്രത്യേകവർഗ്ഗക്കാരുണ്ടെന്നു സ്പഷ്ടമായി കാണാം. ഒരു ബ്രാഹ്മണസ്ത്രീക്ക് ഒരു ശൂദ്രപുരുഷനിൽനിന്നുമുണ്ടാകുന്ന സന്താനങ്ങളെല്ലാം ഈ വർഗ്ഗത്തിൽ പെട്ടവരാകുന്നു എന്നും പറഞ്ഞിട്ടുണ്ട്. ഇതു കൂടാതെതന്നെ വേറെ ചില തരക്കാരും ഈ വർഗ്ഗത്തിൽ പെടുന്നു. ഈ വർഗ്ഗക്കാർ ഒരു അസ്പൃശ്യവർഗ്ഗമാണെന്നും, ഇവക്കു ക്ഷേത്രപ്രവേശനം പാടില്ലെന്നും പ്രസ്തുതഗ്രന്ഥങ്ങൾ ഉൽഘോഷിക്കുന്നുണ്ട്. വർഗ്ഗാസ്പൃശ്യതയും വർഗ്ഗക്ഷേത്രവിരോധവും ശാസ്ത്രവിധിക്കനുസരിച്ചുവതന്നെ ആണെന്നുള്ള പരമാർത്ഥം ഇങ്ങിനെ തെളിയിക്കാം. എന്നാൽ പഞ്ചമഹാപാതകങ്ങൾ ചെയ്യു മനുഷ്യരും മററും ഈ വർഗ്ഗത്തിൽതന്നെ പെടുന്നവരാണ്. പതിവായ മദ്യപാനം, ധനാപഹരണം, ഗുരുപത്നീസംയോഗം മുതലായ പാതകങ്ങൾ ചെയ്യുവരും, സ്വധർമ്മത്യാഗികളും എല്ലാം പതിതന്മാരായി തീരുന്നു. അവരെ ചണ്ഡാലവർഗ്ഗക്കാൎക്കു തുല്യമായി ഗണിക്കപ്പെടുന്നു എന്നു അവരെ തിരിച്ചറിയപ്പെടുത്തുവാനായി അവരെ 'കർമ്മചണ്ഡാലന്മാ'രെന്നു വിളിക്കുകയും ചെയ്യപ്പെടുന്നു.

തങ്ങളുടെ ഈ നില പരിത്യജിക്കുവാൻ നവീകരണക്കാർ നിർബ്ബന്ധിതരായിത്തീൎന്നു. അപ്പോൾ അവർ അവിടെനിന്നും പോയി മൂന്നാമതൊരു സ്ഥാനത്തെ അഭയം പ്രാപിച്ചു. അതു് ഇതാണ്.

'വർഗ്ഗാസ്പൃശ്യതയും, വർഗ്ഗക്ഷേത്രവിരോധവും യഥാർത്ഥത്തിൽ ശാസ്ത്രങ്ങളനുവദിക്കുന്നവതന്നെ എങ്കിൽ, അവ ബാധിക്കുന്നതു് അതിൽ 'ചണ്ഡാല'രെന്നറിയപ്പെടുന്ന ജാതിക്കാരെ മാത്രമാണ്. അല്ലാതെ അവ ഇന്നു നാം അറിഞ്ഞുവരുന്ന പറയന്മാരേയും, പുലയന്മാരേയും, പഞ്ചമന്മാരേയും, ആദിദ്രാവിഡന്മാരേയും മററും ബാധിക്കുന്നില്ല. അവരെല്ലാം 'ചണ്ഡാല'വർഗ്ഗത്തിന്നു പുറമേ സ്ഥിതിചെയ്യുന്നു. 'ചണ്ഡാല'ന്മാർ ഒരു ബ്രാഹ്മണസ്ത്രീക്ക് ഒരു ശൂദ്രപുരുഷനിൽനിന്നുമുണ്ടാകുന്ന സന്താനങ്ങളാണെന്നാണ് ശാസ്ത്രങ്ങൾ ഉൽഘോഷിക്കുന്നതു്. ഇന്നത്തെ ആറു കോടി പഞ്ചമരും ആദിദ്രാവിഡന്മാരും ചണ്ഡാലന്മാരാ

ണെന്നു പറയുവാൻ പാടില്ല. അവർ ചണ്ഡാലന്മാരാണെന്നു പറയപ്പെടുന്നതായാൽ അവരുടെ മാതാക്കളെല്ലാം ബ്രാഹ്മണസ്ത്രീകളാണെന്നു കാണിക്കപ്പെടേണ്ടിവരും. പഞ്ചമരുടെ മാതാക്കളെല്ലാം ബ്രാഹ്മണസ്ത്രീകളാണെന്നു പറയുന്നതിനേക്കാൾ വലിയ ഒരു ഭീമാബദ്ധം ഉദ്ദേശിക്കുവാൻപോലും സാദ്ധ്യമല്ല'

എന്നാൽ ഈ ധാരണ പ്രത്യക്ഷമായ ഒരു പിഴച്ച നോട്ടത്തിന്റേയും, മനഃപൂർവ്വം വേദങ്ങളെ പിഴച്ച വ്യാഖ്യാനിക്കുന്നതിന്റേയും ഫലമാണെന്ന് ഏവനും അറിയുവാൻ സാധിക്കും. 'ചണ്ഡാല'നെന്ന പദം ബ്രാഹ്മണസ്ത്രീയുടേയും ശൂദ്രപുരുഷന്റേയും സന്താനങ്ങളെ മാത്രം ബാധിക്കുന്നതല്ല. ആ സന്താനങ്ങളുടെ പിൻഗാമികളെല്ലാംതന്നെ ഈ വർഗ്ഗത്തിൽ പെടുന്നു. സൽപ്രവൃത്തികളിൽനിന്നുമുള്ള വ്യതിയാനം വർദ്ധിക്കുന്തോറും ഈ വർഗ്ഗത്തിന്റെ സംഖ്യയും വർദ്ധിക്കുന്നു. ഇതിനുംപുറമെ മറെറാരു കാരണംകൂടിയുണ്ട്. ചണ്ഡാലന്മാർ അവരുടെ വർഗ്ഗത്തിൽ ഉള്ള സ്ത്രീകളെത്തന്നെ വിവാഹം ചെയ്യുവാൻ നിർബ്ബന്ധിതരായിരിക്കുന്നു. താണഇനത്തിൽപെട്ട ജന്തുക്കളെപ്പോലെ തന്നെ താണജാതിക്കാരായ മനുഷ്യരുടെ ഇടയിലും കണ്ടുവരുന്ന സന്താനാഭിവൃദ്ധി ആശ്ചര്യജനകമായിരിക്കുന്നു എന്നുള്ളതു സർവ്വസമ്മതമായ ഒരു പരമാർത്ഥമത്രെ. അതിനാൽ ഇന്നു കാണപ്പെടുന്ന ജനസംഖ്യയുടെ വലിപ്പം തീരെ അതിശയത്തെ ഉണ്ടാക്കുവാൻ വഴിയില്ല. ഇന്നു യഥാർത്ഥത്തിൽ ഒരു ബ്രാഹ്മണനോ, ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ജീവിച്ചിരിക്കുന്നില്ലെന്നു മുക്തകണ്ഠം പ്രസ്താവിക്കാം. എന്തെന്നാൽ ഒരുവൻ ഒരു ബ്രാഹ്മണനോ, ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ആയിരിക്കുവാൻ അവൻ യഥാക്രമം ഈശ്വരന്റെ മുഖത്തിൽനിന്നോ, ഭുജങ്ങളിൽനിന്നോ, തുടകളിൽനിന്നോ, പാദങ്ങളിൽനിന്നോ ജനിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇന്നുള്ളവരാരും അങ്ങിനെ ജനിച്ചവരല്ലെന്നുള്ളത് എല്ലാവർക്കും അറിയാവുന്ന ഒരു പരമാർത്ഥമല്ലേ? എന്നാൽ ഈ മതഗ്രന്ഥങ്ങൾ ചണ്ഡാലന്മാർക്കായി വിധിച്ചിരിക്കുന്ന ജീവിതരീതിതന്നെ ആണു ആധുനികപഞ്ചമന്മാരും വരിച്ചിരിക്കുന്നതെന്ന പരമാർത്ഥം മറക്കാവുന്ന ഒന്നല്ല. ചണ്ഡാലന്മാരുടെ വാസത്തിന്നായി ഈ ഗ്രന്ഥങ്ങൾ വിധിച്ചിരിക്കുന്ന സ്ഥലങ്ങളിൽതന്നെ ആണ് ഇന്നത്തെ പഞ്ചമരും മിക്കവാറും അധിവസിക്കുന്നത്. ഇന്നത്തെ പഞ്ചമരുടെ ജീവിതരീതിയും മനുവിന്റെ കാലത്തുണ്ടായിരുന്നതായി അദ്ദേഹം വിവരിക്കുന്ന ചണ്ഡാലന്മാരുടെ ജീവിതരീതിയും തമ്മിൽ വളരെ സാദൃശ്യം കാണുന്നുണ്ട്.

രണ്ടുവർഗ്ഗക്കാരും തന്നത്താൻ അവർ നാലു വർണ്ണത്തിനും പുറമെ നില്ക്കുന്നവരാണെന്നു സമ്മതിച്ചു വന്നു; അതിനു യോജിച്ചവിധം പെരുമാറിയും വന്നു. (വാസ്തവത്തിൽ വർണ്ണവും ജാതിയും ഒന്നല്ല. ഈ രണ്ടു പദങ്ങളേയും ഒരേ അർത്ഥത്തിൽതന്നെ ഉപയോഗിച്ചു വരുന്നതുകൊണ്ട് അനേകം തെററിദ്ധാരണകളും കുഴപ്പങ്ങളും ഉണ്ടായിട്ടുണ്ട്.) ലോകവും അവരെ അതേവിധം തന്നെ അങ്ങനെ ഗണിച്ചിരുന്നത്. രണ്ടു വർഗ്ഗക്കാരുടേയും രീതിയും സ്വഭാവവും സമ്പ്രദായവും ഏതാണ്ട് ഒന്നു തന്നെയാണ്. ഈ രണ്ടുവർഗ്ഗക്കാരും ഒരു കാലത്തും ക്ഷേത്രപ്രവേശനത്തിന് അവകാശികളായിരുന്നില്ല. പുരാതനചരിത്രം എഴുതപ്പെട്ടിട്ടുള്ള രണ്ടായിരമോ മൂവ്വായിരമോ കൊല്ലങ്ങൾക്കിടയിൽ ഒരിക്കലെങ്കിലും ഈ വർഗ്ഗക്കാർ ക്ഷേത്രപ്രവേശനം അനുവദിച്ചിരുന്നതായി കാണുന്നില്ല. നവീകരണക്കാർക്കുതന്നെ രണ്ടോ മൂന്നോ—അതും സംശയാവഹമായിരിക്കുന്ന ഉദാഹരണങ്ങളെമാത്രമെ—ഇതിന്റെ വിപരീതാഭിപ്രായം കാണിക്കുവാൻ ഹാജരാക്കുന്നതിനു സാധിച്ചിട്ടുള്ളു. അതുകൊണ്ടു തന്നെ ഈ നിയമത്തിന്റെ യാഥാർത്ഥ്യം ഏറക്കുറെ സ്ഥാപിക്കപ്പെടുന്നുണ്ട്. ഇതിനുംപുറമെ പറയപ്പെടുന്ന ഈ മൂന്നുദാഹരണങ്ങൾതന്നെ ഈ സാധാരണനിയമത്തെ അതിലംഘിക്കുന്നില്ലെന്നു വിവരിച്ചു കാണിക്കപ്പെട്ടിട്ടുണ്ട്.

സർവ്വോപരി വ്യാഖ്യാനിക്കുവാൻ അസാദ്ധ്യമായ മറെറാരു നില ഇതാണ്. വേദങ്ങളുടേയും സ്മൃതികളുടേയും ആഗമങ്ങളുടേയും പുരാണങ്ങളുടേയും കാലത്ത് ഉണ്ടായിരുന്നതായി പ്രത്യക്ഷപ്പെടുന്ന ചണ്ഡാലവർഗ്ഗത്തിന്ന് ഇന്ന് എന്തുപററി? ആ ചണ്ഡാലന്മാരെല്ലാം വിവാഹം ചെയ്യാതേയും മാതാപിതാക്കന്മാരാകാതേയും ആജന്മ മരണപര്യന്തം ജീവിതം നയിച്ചത്? അവർ മാതാപിതാക്കന്മാരായി തീർന്നിരുന്നു എങ്കിൽ അവരുടെ സന്താനങ്ങളും അതുപോലെ ചെയ്തിരുന്നില്ലേ? ആ നിലക്ക് അവരുടെ കുട്ടികളും, കുട്ടികളുടെ കുട്ടികളും ഇങ്ങിനെ അവസാനിക്കാതെ ഉണ്ടായി തീർന്നതും, എന്നും പൊറു പെരുത്തിരുന്നതുമായ വർഗ്ഗക്കാരെവിടെ പോയി? ഇവരെ എല്ലാം വല്ലവരും സംഹരിച്ചു കളഞ്ഞോ? വല്ല ഘോരാഗ്നിയിലും അവരെ ദഹിപ്പിക്കുകയോ സമുദ്രത്തിൽ മുക്കി പിടിക്കുകയോ മറേറാ ചെയ്തുവോ? വേദങ്ങളുടേയും, സ്മൃതികളുടേയും, ആഗമങ്ങളുടേയും, പുരാണങ്ങളുടേയും കാലത്ത് ഉണ്ടായിരുന്നതായി അവ പ്രസ്താവിക്കുന്ന 'ചണ്ഡാലന്മാർ' ആധുനിക കാലത്തെ പഞ്ചമരുടെ പൂർവ്വികന്മാരായിരുന്നില്ലെങ്കിൽ ഇന്നത്തെ പഞ്ചമർ

ആരിൽനിന്നും ഉണ്ടായ സന്താനങ്ങളാണ്? അവർ ഒരു രാത്രി കൊണ്ടു സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേക്കു പതിച്ചവരാണോ, അഥവാ അവർ ഒരു സുപ്രഭാതത്തിൽ പാതാളലോകത്തുനിന്നു ഭൂലോകത്തേക്ക് ഉയർത്തപ്പെട്ടവരായിരിക്കുമോ? ഈ അസ്പൃശ്യതയും അസാമീപ്യവും ആരാണ് അവരുടെ തലയിൽ കെട്ടിവച്ചത്? അതിനുള്ള കാരണമെന്ത്? ഇതൊരപമാനമാണെന്നു യഥാർത്ഥത്തിൽ അവരറിഞ്ഞിരുന്നുവെങ്കിൽ അനേകായിരം സംവത്സരങ്ങളായി ഈ അപമാനങ്ങളെ മൌനാവലംബികളായി ശിരസാ വഹിച്ചതെന്തിന്? നാലുവർണ്ണങ്ങളിലും അനേകം യോഗിമാരും ദീർഘദർശികളും തത്വജ്ഞന്മാരും പുരാതനകാലത്തു ജനിച്ചിട്ടില്ലേ? പ്രവൃത്തിയിലും പ്രസംഗത്തിലും അവർ അഹിംസയേയും ജീവകാരുണ്യത്തേയും അനുസരിച്ചിരുന്നവരല്ലേ? ഏററവും ഉയർന്ന ബ്രാഹ്മണന്റേതുമുതൽ ഏററവും താണ ചണ്ഡാലന്റേതുവരെയുള്ള സമസ്ത ആത്മാക്കളുടേയും ഏകത്വവും മാഹാത്മ്യവും അറിഞ്ഞിരുന്ന യഥാർത്ഥ 'മഹാത്മാ'ക്കളായിരുന്നില്ലേ അവർ? ചണ്ഡാലന്മാരെ ഈ വിധം ഒതുക്കുവാൻ അവർ എന്തിന് അനുവദിച്ചുവന്നു? അത്രമാത്രവുമല്ല പ്രസ്തുത മതഗ്രന്ഥങ്ങളിൽ കാണപ്പെടുന്ന വിധമുള്ള നിഷ്ഠൂരനിയമങ്ങൾ അവർ വിധിച്ചതും എന്തിന്?

ഈ ചോദ്യങ്ങൾക്ക് ഏകസമാധാനം മാത്രമേ പറയുവാൻ സാധിക്കയുള്ളു. അത് ഇതാണ്. വേദങ്ങളുടേയും സ്മൃതികളുടേയും പുരാണങ്ങളുടേയും അതിനുശേഷം അമരകോശത്തിന്റേയും കാലത്ത് ഉണ്ടായിരുന്നതായി അവ പ്രതിപാദിക്കുന്ന 'ചണ്ഡാല'ന്മാരും ആധുനിക പറയന്മാരും പള്ളന്മാരും ആദിദ്രാവിഡന്മാരും ആദികർണ്ണാടകന്മാരും ആദിമഹാരാഷ്ട്രകന്മാരും മററും ഒന്നുതന്നെ ആണ്. അധികാരിഗ്രന്ഥങ്ങളും യുക്തിവാദവും കാര്യബോധവും പ്രത്യക്ഷപ്രമാണവും എല്ലാം തന്നെ ഈ ഒററ തീരുമാനത്തെ ആണു പിന്താങ്ങുന്നത്.

ഈ ചോദ്യം പലപ്പോഴും ചോദിക്കാറുള്ള ഒന്നാണ്. "ഒരു ബ്രാഹ്മണസ്ത്രീയും ഒരു ശൂദ്രപുരുഷനും അന്യോന്യം നല്ലവണ്ണം മനസ്സിലാക്കിയിട്ടു തന്നെ ആണു ഒരു തെററു ചെയ്യുന്നത്. മാതാപിതാക്കന്മാരുടെ ഈ തെററിനു നിരപരാധികളായ സന്താനങ്ങളെ ഈ വിധം ദ്രോഹിക്കുന്നതെന്തിനാണ്?" ഇതിനുള്ള സമാധാനത്തിൽ രണ്ടു ഭാഗങ്ങളുടങ്ങിയിരിക്കുന്നു. ആദ്യമായി ഈ സന്താനങ്ങൾ നിരപരാധികളാണെന്നും അവർ അന്യന്മാരുടെ തെററിനുവേണ്ടി കഷ്ടപ്പെടുന്നു എന്നും ആണു വിശ്വസിക്കപ്പെടുന്നത്. എന്നാൽ പരമാർത്ഥം ഇതല്ല.

ഒരുവന്റെ ഒരു പ്രത്യേകജാതിയിലുള്ള ജനനം അവന്റെ പൂർവ്വജന്മത്തിലെ കർമ്മങ്ങളനുസരിച്ചിരിക്കുന്നു എന്നുള്ളതു മതവിശ്വാസമുള്ള ഹിന്ദുക്കളുടെ വിശ്വാസത്തിന്റെ ഒരു ഭാഗം തന്നെ ആണു്. ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിരിക്കുന്നവിധം പൂർവ്വജന്മങ്ങളിൽ സൽക്കർമ്മം ചെയ്തിട്ടുള്ള ഒരുവൻ ഉയർന്ന വംശത്തിലും ദുഷ്കർമ്മങ്ങൾ ചെയ്തവൻ താണവംശത്തിലും ജാതനാകുന്നു. ഒരു വ്യക്തിക്കു കർമ്മനിയമത്തിലും പുനർജ്ജന്മത്തിലും ആത്മാവു് ഒരു ദേഹം വിട്ടു മറെറാരു ദേഹത്തിൽ പ്രവേശിക്കുമെന്നതിലും വിശ്വാസമില്ലെങ്കിൽ അവൻ ഒരു ഹിന്ദുവല്ലാതായിത്തീരുന്നു. രണ്ടാമതായി 'ചണ്ഡാല'നെന്ന പദം ശൂദ്ര-ബ്രാഹ്മണ സംയോഗത്തിന്റെ അടുത്ത സന്താനങ്ങളെമാത്രം കുറിക്കുന്നതല്ലെന്നും അവരുടെപിൻഗാമികളെക്കൂടി അതു കുറിക്കുന്നുണ്ടെന്നും 'മനു' വ്യക്തമായി പ്രസ്താവിക്കുന്നുണ്ടു്. ഇനിയും ബോദ്ധ്യമാകാത്തപക്ഷം മനുസ്മൃതി നോക്കുക.

നാലാമത്തെ നില ഇതാണു്. "പറയന്മാരും പുല്ലന്മാരും 'ചണ്ഡാല'വർഗ്ഗത്തിൽ പെട്ടവരാണെങ്കിൽ അവരെ അതിൽനിന്നും വേർതിരിക്കുവാനുള്ള മാർഗ്ഗം ശാസ്ത്രങ്ങൾ തന്നെ ഉപദേശിക്കുന്നുണ്ടു്. തക്കതായ ശുദ്ധികർമ്മങ്ങളെക്കൊണ്ടു് അവരുടെ അശുദ്ധിയെല്ലാം ഇല്ലായ്മ ചെയ്തു ക്ഷേത്രപ്രവേശനത്തിനു് അവർക്കു് അർഹതയുണ്ടാകുന്നവിധം അവരെ ഉയർത്തിക്കൊണ്ടു വരണം."

ഈ നിലയെ പിന്താങ്ങുന്നതായ യാതൊരു പ്രമാണവും യാതൊരാൾക്കും ഈ നിമിഷംവരെ ചൂണ്ടിക്കാണിക്കുവാൻ സാധിച്ചിട്ടില്ല. ശാസ്ത്രങ്ങളെ വളരെ നിഷ്പക്ഷമായി പരിശോധിച്ചിട്ടും ഈ വിഷയത്തെപ്പററി പ്രതിവാദിക്കുന്ന യാതൊരു ഭാഗവും ഇതുവരെ കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ല. പുരാതനാചാര്യന്മാരിൽ ഉദാരത കൂടുതലുണ്ടായിരുന്ന ആളായി നവീകരണക്കാർ പറയുന്ന ശ്രീരാമാനുജനുപോലും, ഈ പ്രവൃത്തിയെ നീതീകരിക്കാവുന്ന യാതൊരു നിയമവും ഉണ്ടാക്കുവാൻ സാധിച്ചില്ല. അങ്ങിനെ ഒരു നവീനനിയമം സൃഷ്ടിക്കുവാൻ തനിക്കു പ്രാപ്തിയുണ്ടെന്നു അദ്ദേഹം ഒരിക്കലും അഭിമാനിച്ചിരുന്നുമില്ല. ചരിത്രം എഴുതപ്പെട്ടിരിക്കുന്ന കാലത്തിനു മുമ്പോ പിമ്പോ ഒരു പഞ്ചമനെ 'ശുദ്ധിചെയ്തു' അവനു് ക്ഷേത്രപ്രവേശനം അനുവദിക്കപ്പെട്ടിട്ടുള്ളതായി അറിയുന്നില്ല. യാതൊരു ദീക്ഷകൊണ്ടും അവനെ ക്ഷേത്രപ്രവേശനാർഹനാക്കിത്തീർക്കുവാൻ സാദ്ധ്യവുമല്ല.

പാപകർമ്മങ്ങൾ അനുഷ്ഠിക്കയാൽ പതിതന്മാരായ ചില ജനങ്ങളെ

വീണ്ടും പൂൎവ്വസ്ഥാനാൎഹന്മാരാക്കിത്തീൎക്കുവാൻ ചില പ്രായശ്ചിത്തകൎമ്മങ്ങളെല്ലാം നിൎവ്വഹിക്കേണ്ടതാണെന്നു ശാസ്ത്രങ്ങൾ ഉൽഘോഷിക്കുന്നുണ്ടു്. എന്നാൽ ആ കൎമ്മങ്ങൾകൊണ്ടു് പതിതന്മാരെ, അതായതു് പഞ്ചമഹാപാതകങ്ങൾ ചെയ്തവരേയും, സ്വധൎമ്മപരിത്യാഗികളേയും മററും മാത്രമേ ശുദ്ധിയുള്ളവരാക്കിത്തീൎക്കുവാൻ സാധിക്കയുള്ളു. ജീവിച്ചിരിക്കുന്ന ഒരു മനുഷ്യനു് ഒരു പുതിയ പദവി ഉണ്ടാക്കിക്കൊടുപ്പാൻ ഈ പ്രായശ്ചിത്തകൎമ്മങ്ങൾക്കു സാദ്ധ്യമല്ല. പ്രത്യുത ജീവിച്ചിരിക്കുന്ന ഒരു മനുഷ്യൻ പാപകൎമ്മങ്ങൾ അനുഷ്ഠിക്കയാൽ കളഞ്ഞുപോയ അവന്റെ പദവിയെ അവ വീണ്ടും ഉണ്ടാക്കുക മാത്രമാണു് ചെയ്യുന്നതു്. മണവാളമഹാമുനിയോ, അഥവാ അടുത്തകാലത്തു് ജീവിച്ചിരുന്ന മററു വല്ല വിശുദ്ധ ആചാൎയ്യന്മാരോ, ഇപ്പോൾ പറഞ്ഞതിന്റെ വിപരീതനിലയെ ഉണ്ടാക്കിത്തീൎക്കുവാൻ വല്ല നിയമവും ഏൎപ്പെടുത്തുവാൻ ശ്രമിച്ചിട്ടുണ്ടെങ്കിൽ, അതു് ഇന്നു നവീകരണക്കാർ ഉണ്ടാക്കുവാൻ ശ്രമിക്കുന്നതിനേക്കാൾ തീരെ ശ്രേഷ്ഠമായതല്ല. അവരുടെ ഉപദേശങ്ങൾ ആരും അനുസരിച്ചുവന്നതായും അറിയുന്നില്ല. എന്നാൽ ഇതിന്റെ നേരെമറിച്ചുള്ള നിലയെ പിന്താങ്ങുന്നതായി അനേകം തെളിവുകൾ ഹാജരാക്കുവാൻ സാധിക്കും.

ഇതാണു് അഞ്ചാമത്തെ നില:—"ഒരു ചണ്ഡാലനെ അവന്റെ വൎഗ്ഗത്തിൽനിന്നും വേർതിരിക്കുവാൻ യാതൊരു സൂത്രവും വാസ്തവത്തിൽ ശാസ്ത്രങ്ങളുപദേശിക്കുന്നില്ലെങ്കിൽ, ശാസ്ത്രങ്ങളെ ആധുനികപരിതസ്ഥിതികൾക്കനുയോജ്യമായി മാററുവാൻ മഹാജനങ്ങൾക്കു് അധികാരമുണ്ടു്. അതിനാൽ ഒരു മാററം ആവശ്യപ്പെടുന്ന സമയം അങ്ങിനെ മാറേറണ്ടതാകുന്നു."

ഈ നിലയുടെ ആദ്യഭാഗത്തെ തെളിയിക്കുന്ന യാതൊരു പ്രമാണങ്ങളും ഇതുവരെ ചൂണ്ടിക്കാണിച്ചിട്ടില്ല. രണ്ടാമത്തേതിനെ ഉദാഹരിക്കുന്നതായി ഇതുവരെ യാതൊരു മാററവും വരുത്തിയിട്ടുള്ളതായി അറിയുന്നുമില്ല. ആദ്യഭാഗത്തെ സംബന്ധിച്ചു് ഒരു വാദം പുറപ്പെടുവിച്ചുകാണുന്നുണ്ടു്. അതു് പിന്നീടുണ്ടായ സ്മൃതികളിൽ കാണുന്ന നിയമങ്ങൾ, ആദ്യകാലത്തുണ്ടായിരുന്ന സ്മൃതിനിയമങ്ങളെ പരിഷ്കരിച്ചുണ്ടാക്കപ്പെട്ടവയാണെന്നുള്ളതാണു്. അതുപോലെതന്നെ ഒരു ഭേദപ്പെടുത്തലു് ഇന്നുമാകാം. ഇന്നു് അതിന്റെ ആവശ്യവും നേരിട്ടിരിക്കുന്നു. എന്നാൽ ഇതും ഒരു തെററിദ്ധാരണയുടെ ഫലംതന്നെ ആണെന്നു പറയേണ്ടിയിരിക്കുന്നു. ശ്രദ്ധിച്ചുനോക്കുന്നപക്ഷം ഒരു സ്മൃതിയും, മറെറാരു

സ്മൃതിയെ ഭേദപ്പെടുത്തിയിട്ടില്ലെന്നു കാണാം. ഒരു സ്മൃതി ഒരു യുഗത്തിന്നു പ്രത്യേകം അനുയോജ്യമായിരിക്കുന്ന നിയമങ്ങൾ പ്രത്യേകമായി വിധിച്ചിരിക്കുന്നു. എന്നാൽ മറ്റൊരു സ്മൃതി വേറൊരു യുഗത്തിന്നനുയോജ്യമായ നിയമങ്ങൾ പ്രത്യേകമായി വിധിച്ചിരിക്കുന്നു. എന്നാൽ ഒരേയുഗത്തിന്നനുയോജ്യമായ നിയമങ്ങളെത്തന്നെ ഓരോ സ്മൃതികളും ഓരോവിധം വിധിച്ചിട്ടില്ല.

രണ്ടാമത്തെ ഭാഗത്തെ സാധൂകരിപ്പാനായി ഹാജരാക്കപ്പെടുന്ന വാദമുഖം ഇതാണ്. "പുരാതനസ്മൃതികൾ ഒരിക്കലും ആധുനികകാലത്തുണ്ടായിരിക്കുന്ന സംഭവങ്ങളെപ്പററി ആലോചിച്ചിട്ടില്ല. നാലു വർഗ്ഗക്കാരും ഇന്ന് മിക്ക കാര്യത്തിലും അവരവരുടെ സ്വധർമ്മങ്ങൾ ദൂരത്തുപരിത്യജിച്ചിരിക്കുന്നു. എന്നിട്ടും അവരെ പതിതന്മാരായി ഗണിക്കാതെ അവരെ ആ നിലയിൽത്തന്നെ നില്ക്കുവാൻ അനുവദിക്കുന്നു. അതു് പാടില്ലാത്തതല്ലെ? അപ്പോൾ മറ്റൊരുവിധത്തിലുള്ള ഭേദഗതിയുംകൂടി ഉണ്ടാക്കുന്നതുകൊണ്ടുള്ള ദൂഷ്യം എന്താണ്?" ഇതിനും രണ്ടു സമാധാനമാണ് പറയുവാനുള്ളതു്. ഒരു തസ്കരനേയോ കൊലപാതകിയേയോ ശിക്ഷിച്ചില്ലെങ്കിൽ—പേടികൊണ്ടോ സ്നേഹംകൊണ്ടോ അഥവാ തെളിവില്ലായ്കയാലോ ശിക്ഷിക്കുവാൻ സാധിച്ചില്ലെങ്കിൽ—അതുകൊണ്ടു് കളവിനേയും കൊലപാതകത്തേയും സംബന്ധിച്ച നിയമങ്ങൾ ഭേദപ്പെടുത്തുകയോ ഇല്ലാതാക്കുകയോ ചെയ്യേണ്ടതാണെന്നു പറയാമോ? വൈഷമ്യം ഉണ്ടായിരിക്കുന്നതു നിയമത്തെ സംബന്ധിച്ചല്ല; എന്നാൽ അതിനെ പ്രവൃത്തിപഥത്തിൽ കൊണ്ടുവന്ന രീതിയിലും ആ കാരങ്ങൾ ആരോപിക്കപ്പെട്ട മനുഷ്യരിലും ആണ്. ഏതുവിധമിരുന്നാലും കുററക്കാരനെ ശിക്ഷിക്കാം. അതുപോലെതന്നെ കഴിയുന്നവിധത്തിലുള്ള ന്യൂനതകളെല്ലാം പരിഹരിച്ചു് ആ നിയമങ്ങളെ അതേവിധംതന്നെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാൻ ശ്രമിക്കേണ്ടതു് എല്ലാ നല്ല ഗവൺമെൻറിന്റേയും കടമയത്രേ. അങ്ങിനെയുള്ള ഒരു കടമ സമുദായങ്ങളും ചെയ്യേണ്ടതായിട്ടുണ്ടു്. ചെയ്തുപോയ ഒരു തെററുകൊണ്ടു ചെയ്യുവാനുദ്ദേശിക്കുന്ന മറ്റൊരു തെററിനെ ഒരിക്കലും നീതീകരിക്കാവുന്നതല്ല.

രണ്ടാമത്തെ ഉത്തരം ഇതാണ്. സ്വധർമ്മങ്ങളെ പരിത്യജിച്ചു ജീവിക്കുന്ന ഒരുവനെ ശിക്ഷിക്കാതിരിക്കുന്നതു് അതിന് സാദ്ധ്യമാകുന്നില്ലെന്നുള്ളതുകൊണ്ടു മാത്രമാണ്. താണവർണ്ണത്തിൽപെട്ട ഒരുവൻ ഏതു ശിക്ഷകൊണ്ടുതന്നെ ആയാലും ഉപരിവർണ്ണത്തിൽപെട്ട ഒരുവ

നായിത്തീർന്നുവെന്നുള്ളതിനു ഒരുദാഹരണംപോലും ഇല്ല. മുൻപറയപ്പെട്ടതുപോലെ ഒരു ചണ്ഡാലന് ഒരു വർണ്ണവുമില്ല. അവൻ, ആ പദം ഉപയോഗിക്കാമെങ്കിൽ, ഒരവർണ്ണനാണ്. അവന്റെ ചണ്ഡാലശരീരം നശിക്കാതിരിക്കുന്നതുവരെ, എന്തു കർമ്മങ്ങളനുഷ്ഠിച്ചാലും അവന് ഒരു സവർണ്ണനാകുവാൻ ഒരിക്കലും സാദ്ധ്യമല്ല.

മനുസ്മൃതിയെ ആധാരമാക്കി നവീകരണകക്ഷിയിൽപ്പെട്ട ഒരു പണ്ഡിതൻ ശാസ്ത്രങ്ങൾ നാലു ജാതിക്കാരെപ്പറ്റി മാത്രമേ പ്രസ്താവിക്കുന്നുള്ളു എന്നും, തന്മൂലം അഞ്ചാമതൊരു ജാതിയോ ജാതിയില്ലാത്തവരോ ഉണ്ടായിരുന്നില്ലെന്നും പറയുന്നു. എന്നാൽ ഈ പ്രസ്താവനയ്ക്കുള്ള കാരണം പദങ്ങളെ വീണ്ടും തെറ്റിദ്ധരിക്കുന്നതുകൊണ്ടാണ്. ശാസ്ത്രങ്ങൾ ഉൽഘോഷിച്ചിട്ടുള്ളത് നാലു വർണ്ണങ്ങൾ മാത്രമേ ഉള്ളു എന്നും, അഞ്ചാമതൊരു വർണ്ണം ഇല്ലെന്നും മാത്രമാണ്. നാലു ജാതിക്കാർ മാത്രമേ ഉള്ളു എന്നും, അഞ്ചാമതൊരു ജാതിയില്ലെന്നും ഒരു ശാസ്ത്രവും ഒരിക്കലും പറഞ്ഞിട്ടില്ല. വർണ്ണം, ജാതി ഈ പദങ്ങളെ യഥേഷ്ടം ഒരേ അർത്ഥത്തിൽതന്നെ ഉപയോഗിക്കുവാൻ വയ്യാ. ഒരു അയഞ്ഞ മട്ടിൽ-ഒരുപക്ഷേ നാം ഇന്ന് അങ്ങിനെ ഉപയോഗിക്കുന്നുണ്ടായിരിക്കാം. വാസ്തവത്തിൽ അതുപോലും പാടില്ല. വർണ്ണങ്ങൾ അന്നും ഇന്നും നാലുതന്നെ; ജാതികൾ എണ്ണിയാൽ എണ്ണമില്ല. ഒരു ബ്രാഹ്മണന് ഒരു ബ്രാഹ്മണസ്ത്രീയിൽ ജാതരാകുന്ന സന്താനങ്ങളല്ലാതെ ഒരിക്കലും ബ്രാഹ്മണരാകുന്നില്ല; ആകുവാനോ ആക്കുവാനോ സാദ്ധ്യവുമല്ല. ഒരു ക്ഷത്രിയന് ഒരു ക്ഷത്രിയസ്ത്രീയിൽ ജനിക്കുന്ന കുട്ടികളല്ലാതെ ക്ഷത്രിയനാകുന്നില്ല. ഒരു വൈശ്യന് ഒരു വൈശ്യസ്ത്രീയിൽ ജനിക്കുന്ന കുട്ടികൾ മാത്രമാണ് വൈശ്യർ. അതുപോലെതന്നെ ഒരു ശൂദ്രന് ഒരു ശൂദ്രസ്ത്രീയിൽ ജനിക്കുന്ന സന്താനങ്ങൾ ശൂദ്രരത്രേ. മറ്റു വിധത്തിലുള്ള സംബന്ധംകൊണ്ടുണ്ടാകുന്ന കുട്ടികൾ അവർണ്ണരും, സങ്കരജാതിയിൽ പെട്ടവരുമാണ്. ഇങ്ങിനെ ഉണ്ടാകുന്ന സങ്കരജാതിക്ക് അവസാനമില്ല. പ്രത്യേകവർണ്ണത്തിൽപെട്ട സ്ത്രീപുരുഷന്മാരുടെ സംയോഗംകൊണ്ടും, പ്രത്യേകജാതിയിൽപെട്ട സ്ത്രീപുരുഷന്മാരുടെ സംബന്ധംകൊണ്ടും, പ്രത്യേകജാതിയിൽ പെട്ടവരുടേയും വർണ്ണത്തിൽ പെട്ടവരുടേയും സംയോഗംകൊണ്ടും മറ്റും ഉത്ഭവിക്കുന്ന സന്താനങ്ങളെല്ലാം ഓരോ സങ്കരജാതിയിൽ പെട്ടവരാണ്. ഈ സങ്കരജാതി എത്രയുണ്ടെന്നു പറയുവാൻ സാദ്ധ്യമല്ല.

ഇനി നമുക്ക് ആറാമത്തെ വാദമുഖം പരിശോധിക്കാം:—

'ശാസ്ത്രങ്ങളെ ആധുനികപരിതസ്ഥിതികൾക്കനുയോജ്യമായി ഭേദപ്പെടുത്തുവാൻ പാടില്ലെങ്കിൽ നിയമനിർമ്മാണംകൊണ്ട് അവയെ പരിത്യജിപ്പിക്കുകയും, റദ്ദ് ചെയ്യിപ്പിക്കുകയും വേണം.' കൊള്ളാം, അതിവിശേഷംതന്നെ! നിയമനിർമ്മാണാധികാരത്തെ ഇതിനേക്കാൾ കൂടുതൽ അക്രമമായവിധം ഉപയോഗിക്കുവാൻ സാധിക്കുമെന്ന് ആലോചിപ്പാൻപോലും സാദ്ധ്യമല്ല! ഇന്നു നടപ്പിലിരിക്കുന്ന നിയമങ്ങളും സമ്പ്രദായങ്ങളും ബാധിക്കുന്ന പഞ്ചമക്ക് അവയെ ഭേദപ്പെടുത്തേണമെന്ന യാതൊരാഗ്രഹവും വാസ്തവത്തിൽ ഇല്ല. പ്രത്യുത ഒരു പുതിയ മാററമുണ്ടാകുന്നതിനെ അവർ തങ്ങൾക്കുള്ള സർവ്വശക്തിയുമുപയോഗിച്ച് എതിർക്കുകയാണ് ചെയ്യുന്നത്. ഇതിനും പുറമേ ഉദ്ദേശിക്കുന്ന വിധത്തിൽ ഒരു ഭേദഗതി ചെയ്യുന്നത് നിശ്ചയമായും തങ്ങൾക്ക് അപരിഹാര്യമായ ഒരാപത്തിനെ ഉണ്ടാക്കിത്തീർക്കും എന്ന് അവർക്ക് ബോദ്ധ്യവുമുണ്ട്. അവർ ആദ്യം ചെയ്തുവന്നിരുന്ന മാതിരി സ്വന്തം ക്ഷേത്രത്തിൽ സ്വന്തം ഈശ്വരനെ ആരാധിക്കുന്നതുകൊണ്ട് കൂടുതൽ ആത്മീയഗുണം സിദ്ധിക്കുമെന്നാണ് അവരുടെ ഉത്തമവിശ്വാസം. ഗോപുരദർശനവും, ഉത്സവകാലങ്ങളിൽ പുറത്തെഴുന്നള്ളിക്കുമ്പോൾ വിഗ്രഹാരാധനയും, അവർക്ക് ആവശ്യമുള്ളിടത്തോളം ആത്മീയഗുണം ഉണ്ടാക്കും. ഒരുപക്ഷേ ക്ഷേത്രത്തിനകത്തു കടന്ന് ആരാധന നടത്തുന്നതിനേക്കാൾ കൂടുതൽ ഗുണം ഇതുകൊണ്ട് ലഭിച്ചു എന്നും വരാം. ഏഴാമത്തെ നില ഏററവും നിന്ദ്യമായ ഒന്നാണെന്നു അതുതന്നെ വിളിച്ചുപറയുന്നുണ്ട്. തന്മൂലം അതിനെപ്പററി ഒന്നും ഉപന്യസിക്കേണ്ടതില്ല.

ഇന്നത്തെ നവീകരണക്കാർ പുതിയ ഒരഭിപ്രായം പുറപ്പെടുവിച്ചുകാണുന്നുണ്ട്. പഞ്ചമർ അനേകകാലമായി അനുഭവിച്ചുവന്ന ഞെരുക്കംകൊണ്ടും, അമർത്തൽകൊണ്ടും തന്നെത്താൻ ആലോചിച്ചു പ്രവർത്തിക്കുന്നതിനു ശക്തിയില്ലാത്തവരായി തീർന്നിരിക്കുന്നു എന്നുള്ളതും, എന്തെല്ലാമാണ് അവർക്ക് ഗുണത്തെ പ്രദാനം ചെയ്യുന്നതെന്ന് അവർക്ക് അറിയുവാൻ സാധിക്കുന്നില്ലെന്നുള്ളതും ആണ് ഈ നൂതനാഭിപ്രായം. അതിനാൽ തങ്ങൾ, നവീകരണക്കാർ, പഞ്ചമരുടെ ഗുണത്തെ മുൻനിർത്തി പ്രവർത്തിക്കാത്തപക്ഷം ആ പഞ്ചമർ അവരിൽ സമർപ്പിച്ചിരിക്കുന്ന വിശ്വാസത്തെ ഇല്ലായ്മ ചെയ്യുകയായിരിക്കും. വിശിഷ്യ അതു തങ്ങളെ, അതായതു നവീകരണക്കാരെ സംബന്ധിച്ചിടത്തോളം കർത്തവ്യഭംഗവുമായിരിക്കും! എന്നാൽ പറയപ്പെടുന്ന ഈ 'സഹോദര

സ്നേഹം' ഇതിനുമുമ്പു് അവർക്കുണ്ടാകാതിരുന്നതെന്തുകൊണ്ടാണു്? ഹിന്ദു-മുസ്ലീംപ്രശ്നം ജീവനില്ലാത്ത ഒന്നായിത്തീർന്നതിനുശേഷം ഈ 'സ്നേഹം' വർദ്ധിക്കുവാനുള്ള കാരണമെന്തു്? ഒരു ചെന്നായ് ഒരാടിൻെറ നേരെ കാണിക്കുന്നെന്നു നടിക്കുന്ന കപടസ്നേഹം മാത്രമല്ലേ ഇതു്? ക്ഷേത്രപ്രവേശനപ്രസ്ഥാനം രാഷ്ട്രീയപീഠത്തിലെ ഒരു വെറും പലകയല്ലേ? അതു് ജാതിവ്യത്യാസത്തെ നശിപ്പിക്കുവാനുള്ള അഗാധമായ ഗൂഢാലോചനയുടെ ഒരു ഭാഗം മാത്രമല്ലേ? കുറെ കാലം കഴിഞ്ഞു് എല്ലാ മതസ്ഥരും—പഞ്ചമരുൾപ്പെടെ—ക്ഷേത്രങ്ങളെ ഉപേക്ഷിച്ചിരിക്കുന്നു എന്ന കാരണംകൊണ്ടു ക്ഷേത്രങ്ങളെ നശിപ്പിക്കുവാനുള്ള ഒരു സൂത്രമല്ലേ ഇതു്? (സ്വരാജ്യഭരണരീതി ഏർപ്പെടുത്തപ്പെട്ടശേഷം ക്ഷേത്രങ്ങളെല്ലാം നശിപ്പിക്കപ്പെടുന്നതായാൽ അതു ഗവമ്മെൻറിൻെറ ഖജനാവിനെ പൂരിപ്പിക്കുമല്ലോ.) നവീകരണക്കാർ ആവശ്യപ്പെടുന്ന ഈ നിയമം അനുവദിക്കുന്നതിനുമുമ്പു് അധികൃതന്മാർ മുൻപറയപ്പെട്ട പ്രശ്നങ്ങളെപ്പററി നല്ലപോലെ ആലോചിച്ചാൽ കൊള്ളാം. ഉണ്ടാകുവാനുദ്ദേശിക്കുന്ന ഈ മാററം, നിശ്ചയമായും രാജ്യത്തിൽ കുഴപ്പത്തെയും ലഹളയേയും ഉണ്ടാക്കാതിരിക്കയില്ല. അതു ഗവമ്മെൻറിൻെറ ശക്തി നശിപ്പിക്കുകയില്ലേ? ആരംഭിച്ചു കഴിഞ്ഞിരിക്കുന്ന നിയമലംഘനപ്രസ്ഥാനം ഇതുമൂലം അതിൻെറ മൂർദ്ധന്യദശയെ പ്രാപിക്കുകയില്ലേ?

ഈ പ്രശ്നത്തെപ്പററിയ രാജ്യനിയമത്തെക്കുറിച്ചും ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. ക്ഷേത്രങ്ങൾ എല്ലാ ഹിന്ദുക്കളുടേയും കൂടിയ ഒരു പൊതുസ്വത്താണെന്നു നവീകരണക്കാർ പറയുന്നുണ്ടു്. പഞ്ചമർ 'ഹിന്ദു'ക്കളായതിനാൽ, അവർക്കും ക്ഷേത്രപ്രവേശനത്തിനു് അവകാശമുണ്ടെന്നാണു് ഇവരുടെ വാദം. ഈ പ്രസ്താവനയുടെ രണ്ടു ശാഖകളും തീരെ തെററാണു്. ക്ഷേത്രങ്ങൾ ഹിന്ദുക്കളുടെ സ്വത്തല്ല. അവ ഓരോന്നിലും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഈശ്വരൻെറ സ്വത്താണു്. ആ ക്ഷേത്രഭാരവാഹിയുടെ അഭീഷ്ടത്തിനു വിരോധമായി ആർക്കും അവിടെ പ്രവേശിക്കുവാൻ അനുവാദം ലഭിക്കുവാൻ അവകാശവുമില്ല. ആ ഭാരവാഹി ഏർപ്പെടുത്തിയിരിക്കുന്ന നിയമങ്ങളെല്ലാം അനുസരിക്കേണ്ടതാണു്. ഈ അഭീഷ്ടങ്ങളും നിയമങ്ങളുമെല്ലാം ശാസ്ത്രങ്ങൾ വിധിച്ചിരിക്കുന്നവ തന്നെയാണു്. ഇവയെ അവഗണിച്ചു ക്ഷേത്രങ്ങളിൽ കടക്കുവാനൊരുങ്ങുന്നതു സ്വത്തിനെ അപഹരിക്കുവാനൊരുങ്ങുന്നതുപോലെതന്നെയാണു്. എന്നു മാത്രവുമല്ല, 18 മദ്രാസ്സ്, 31 മദ്രാസ്സ്,

27മദ്രാസ്സ് "ലാ ജേർണലിൽ" പറഞ്ഞിരിക്കുന്ന വിധം ക്ഷേത്രങ്ങൾ അതിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന വിഗ്രഹത്തിന്റെ സ്വത്താണ്; അവകൊണ്ടുള്ള ഉപകാരം ലഭിക്കണമെന്നുദ്ദേശിക്കപ്പെട്ടിരിക്കുന്നവർ നാലു വർണ്ണക്കാർ മാത്രമാണ്. അതിനാൽ നാലു വർണ്ണങ്ങൾക്കും പുറമെ നില്ക്കുന്നവരായ ചണ്ഡാലന്മാർക്ക് അതിനെ സംബന്ധിച്ച അവകാശവുമില്ല. ഇതിനും പുറമെ മറെറാരു വൈഷമ്യവുംകൂടി ഉണ്ട്. സാധാരണ നിയമങ്ങളെ സംബന്ധിച്ചിടത്തോളം പ്രസ്താവിക്കുന്ന സമയം പഞ്ചമരെ 'ഹിന്ദു'ക്കളായി കണക്കാക്കാമെങ്കിലും, ക്ഷേത്രാരാധനയെ സംബന്ധിച്ചിടത്തോളം അവരെ 'ഹിന്ദു'ക്കളായി കണക്കാക്കാമോ എന്ന കാര്യം സംശയാവഹമാണ്. ആര്യസമാജക്കാരും, ബ്രാഹ്മസമാജക്കാരും, ഹിന്ദുക്കളായ നിരീശ്വരവിശ്വാസികളും എല്ലാം ഹിന്ദുനിയമത്താൽ ഭരിക്കപ്പെടുന്നതുകൊണ്ട് അവരെ സാധാരണ പൊതുവെ 'ഹിന്ദു'ക്കളെന്നു വിളിച്ചുവരുന്നുണ്ട്. എന്നാൽ ഹിന്ദുമതസ്ഥാപനങ്ങളായിരിക്കുന്ന ക്ഷേത്രങ്ങളിൽ ആരാധിക്കുവാൻ ഇവർക്കധികാരമില്ല; അവകാശവുമില്ല.



രസകരമായ ഒരു ചോദ്യം ഈ സന്ദർഭത്തിൽ ചോദിച്ചുവരുന്നതായി കേൾക്കാറുണ്ട്. "നിങ്ങൾ യൂറോപ്യൻ ക്രിസ്ത്യാനികൾ, അമേരിക്കൻ ക്രിസ്ത്യാനികൾ, ഇതന്മാർ, പാർസികൾ മുതലായ പരദേശമതക്കാരെ നിങ്ങളുടെ ക്ഷേത്രങ്ങളിൽ ധ്വജസ്തംഭംവരെ പ്രവേശിക്കുവാൻ അനുവദിക്കുന്നുണ്ടല്ലൊ. ആ സ്ഥിതിക്കു നിങ്ങളുടെ സ്വന്തം മതക്കാരായ പഞ്ചമരേയും മററും അവിടംവരെ എങ്കിലും പ്രവേശിക്കുവാൻ അനുവദിക്കാത്തതു എന്തു ന്യായമാണ്?" ഇതിനുള്ള സമാധാനം ഒരു തെററുകൊണ്ടു മറെറാരു തെററിനെ ശരിയാക്കുവാൻ അസാദ്ധ്യമാണെന്നുള്ളതാണ്. ഇങ്ങിനെ ഒരു പതിവു നടപ്പുണ്ടെങ്കിലും ഇല്ലെങ്കിലും അതിനെ ഇല്ലായ്മചെയ്യണമെന്നു മാത്രമാണ് ഈ വാദംകൊണ്ടു കാണിക്കുന്നതു്. അല്ലാതെ ഇന്നു പ്രവർത്തിച്ചുവരുന്ന ഒരു തെററിനോടുകൂടി ഇനിയും ഒരു തെററുകൂടി പ്രവർത്തിക്കേണ്ടതാണെന്ന് ഇതുകൊണ്ട് അർത്ഥമില്ല. ഇന്നു ചെയ്യപ്പെട്ടുവരുന്ന ഈ തെററു വിദേശാധിപത്യത്തിന്റെ ഒരു ഫലമാണ്. അതിനാൽ ആ വിദേശാധിപത്യന്യൂനതയെ പരിഹരിക്കുവാൻ ശ്രമിക്കേണ്ടതു് ഏതൊരു ഹിന്ദുവിന്റേയും കർത്തവ്യമാണ്.

രാഷ്ട്രീയാവശ്യകതയെ സംബന്ധിക്കുന്ന ഒരു വാദവുംകൂടി പുറപ്പെടുവിച്ചു കാണുന്നുണ്ട്. അതിൽ രണ്ടു കാര്യങ്ങളാണു പറയാറുള്ളതു്.

പഞ്ചമർ ഇന്നു തന്നത്താൻ കാൺഗ്രസ്സു കക്ഷിക്കാരുമായി സഹകരിക്കേണ്ടിയിരിക്കുന്നു. രാജ്യത്തിന്റെ രാഷ്ട്രീയാവശ്യകതകളിലൊന്നാണ് ഈ "പഞ്ചമ—കാൺഗ്രസ്സ്" സഹകരണം. ആ ഫലം ലഭിക്കുവാൻ വേണ്ടിയുള്ള ഒരുപകരണം മാത്രമാണു ക്ഷേത്രപ്രവേശനപ്രസ്ഥാനം. ഇതിനുള്ള സമാധാനം ഇന്നത്തെ രാഷ്ട്രീയനിലയിൽ ഇങ്ങിനെ ഒരു മാറ്റമുണ്ടാക്കേണ്ട ആവശ്യമില്ല എന്നുള്ളതാണ്. അഥവാ ആവശ്യമുണ്ടെങ്കിൽതന്നെ അതിനുള്ള മാർഗ്ഗം ഇതല്ല. ഇതിനേക്കാൾ നല്ലതും ഇത്രത്തോളം ഉപദ്രവകരമാകാത്തതുമായ മറ്റൊരു മാർഗ്ഗം ഉണ്ടെങ്കിൽ കണ്ടുപിടിക്കണം. ഈ വിധമുള്ള ഒരു ബലി കഴിക്കുന്നതായാൽ മാത്രമേ ലഭിക്കു എന്നുള്ള സ്വരാജ്യഗവമ്മേൻറ് ഞങ്ങൾക്കാവശ്യമില്ല തന്നെ. സ്വരാജ്യഗവമ്മേൻറിനെ ഞങ്ങൾ ഇഷ്ടപ്പെടാതേയില്ല; പക്ഷേ ഞങ്ങൾ അതിനേക്കാൾ കൂടുതൽ ഇഷ്ടപ്പെടുന്നതു ഞങ്ങളുടെ വിശുദ്ധമതത്തേയാണ്.

ഇനിയത്തെ ഒരു സംഗതി ഇതാണ്. ആദിദ്രാവിഡർക്കു ക്ഷേത്രപ്രവേശനം അനുവദിക്കാത്തപക്ഷം അവർ ഹിന്തുമതത്തെ പരിത്യജിക്കും. ഈ നോട്ടം ഒരു വെറും രാഷ്ട്രീയഭീതി മാത്രമാണ്. അവരെ ഇതരമതങ്ങളിൽ ചേർക്കുവാൻ പലപ്പോഴും പലരും ശ്രമിച്ചിട്ടുണ്ട്; എന്നാൽ മിക്കവാറും ആ ശ്രമം പരാജയപ്പെടുകയാണു ഉണ്ടായിട്ടുള്ളതു്. ആദിദ്രാവിഡർക്കു സ്വന്തം കുലത്തിന്റേയും പൂർവ്വികന്മാരുടേയും ഈശ്വരന്മാരിൽ വളരെ ഭക്തിയും ഭയവും വിശ്വാസവുമുണ്ട്. അതിനാൽ മറ്റൊരു വിശ്വാസം സ്വീകരിക്കുവാൻ നിർബ്ബന്ധിക്കുക എന്നുള്ളതും സ്വന്തം മതനിയമങ്ങളെ അവഗണിപ്പിക്കുക എന്നതും അത്ര ക്ഷിപ്രസാദ്ധ്യമല്ല. അവർ മറ്റൊരു മതം അംഗീകരിക്കുന്നതായാൽ അതിനുള്ള കാരണം ഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശനമില്ലാത്തതല്ല; വേറെ വല്ലതുമായിരിക്കാം.

---

## ഒരു മറവടി.

കമ്മറ്റിയുടെ ചോദ്യക്കടലാസ്സ് സഹിതം അമ്പലം തീണ്ടുന്ന കാര്യത്തിൽ എന്റെ അഭിപ്രായത്തിന്നയച്ച എഴുത്തു കിട്ടി. എന്നാൽ ചോദ്യങ്ങൾ, കമ്മറ്റിക്കാരുടെ ചോദ്യങ്ങൾ, കമ്മറ്റിക്കാൎക്ക് തമ്പുരാൻ തിരുമനസ്സുകൊണ്ട് കൊടുത്തിട്ടുള്ള അധികാരത്തിൽ കവിഞ്ഞിട്ടുള്ളവയും അടിസ്ഥാനവും അവകാശവും ഇല്ലാത്തവയും അന്തർവ്യാജ

ഭ്രഷ്ടിഷ്ടങ്ങളും ആയതുകൊണ്ട്. ന്യായക്കോടതികൾ മുഖാന്തരമല്ലാതെ ഞാൻ ഉത്തരം പറവാൻ തയ്യാറില്ല — എന്ന് മൂത്തമന നാരായണൻ ഭട്ടതിരിക്ക് ഓവങ്കര ചെറിയ ശങ്കരൻ നമ്പൂതിരി (കുട്ടിരാജാ)

---

## കൊല്ലങ്കോട്ട് രാജാവിന്റെ കത്ത്.

---

എന്റെ പ്രിയപ്പെട്ട
സാമൂതിരി മഹാരാജാവേ,

കൊല്ലങ്കോട്,
1932 ഡിസംബർ 18-ാംനു.

മലബാറിലെ ക്ഷേത്രത്തിൽ അവർണ്ണഹിന്ദുക്കളുടെ പ്രവേശനമാകുന്ന പ്രശ്നത്തെപ്പററി, എന്റെ അഭിപ്രായം അറിയുവാനായി നിങ്ങൾ സദയം അയച്ചുതന്ന ഒക്ടോബർ 21-ാംനു-ലെ കത്ത്, യഥാകാലം എനിക്കു കിട്ടി. അതിനു ഒരു മറുവടി അയക്കുവാൻ ഇത്ര കാലദൈർഘ്യം നേരിട്ടതിൽ, ഞാൻ നിർവ്യാജമായി വ്യസനിക്കുന്നു. എന്നാൽ ,ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം പ്രത്യേകം സ്വീകാര്യയോഗ്യമായിരിക്കുന്ന തന്ത്രിനമ്പൂതിരിമാരുടേയും മററു മതാധിപതികളുടേയും അഭിപ്രായം അറിയുവാൻ എനിക്ക് കുറേ കാലതാമസം വേണ്ടിവന്നു. എന്റെ അന്വേഷണംകൊണ്ട് എനിക്കറിയുവാൻ ഇടവന്നിട്ടുള്ളത് ഇതാണ്. പൂർവ്വാചാരത്തിനും ദേശസമ്പ്രദായത്തിനും വിപരീതമായ വിധം, നമ്മുടെ ക്ഷേത്രങ്ങൾ ഇന്നുവരെ തുറന്നു കൊടുക്കപ്പെട്ടിട്ടില്ലാത്ത ജാതിക്കാർക്ക് ഇന്ന് അവയെ തുറന്നുകൊടുക്കുവാൻ ഉദ്ദേശിക്കുന്നതിനെ, ഉത്തരവാദിത്വബോധമുള്ളവരും സാധാരണക്കാരുമായ മലബാറിലെ ഭൂരിപക്ഷം ജനങ്ങളും തീരെ പ്രതിഷേധിക്കുന്നു. ഓരോ ജാതിക്കാർക്കു വർഗ്ഗക്കാർക്കും അവരവരുടെ സ്വന്തം ക്ഷേത്രങ്ങളുണ്ട്. ആ ക്ഷേത്രങ്ങളിൽ അവരവർക്കു യഥേഷ്ടം ആരാധന നടത്താം; ഇന്നു നടത്തിവരുന്നുമുണ്ട്. എന്നാൽ സവർണ്ണഹിന്ദുക്ഷേത്രങ്ങൾ ഇന്നു തടയപ്പെട്ടിരിക്കുന്ന ജാതിക്കാർക്കായി തുറന്നു കൊടുക്കപ്പെടുന്നപക്ഷം, നിശ്ചയമായും അത് സവർണ്ണഹിന്ദുക്കളെ പ്രസ്തുതക്ഷേത്രങ്ങൾ ഉപേക്ഷിക്കുവാൻ നിർബ്ബന്ധിക്കുകയായിരിക്കും. ഇതിനും പുറമേ ഇന്ന് ആ ക്ഷേത്രങ്ങളിൽ പൂജാദികൾ നടത്തിവരുന്ന പുരോഹിതന്മാരും തന്ത്രികളും ആ ജോലി നിർവ്വഹിക്കാതിരിക്കുവാനും എളുപ്പമുണ്ട്. ലോകത്തിലുള്ള ഏതു രാജ്യത്തും ,അതിന്റെ സ്വന്തം മതനിയമങ്ങളും, ആചാരങ്ങളും, അനുഷ്ഠാനങ്ങളും, കർമ്മങ്ങളും, യഥേഷ്ടം നിർവ്വഹിക്കപ്പെട്ട

വരുന്നു. ഇതിനെ സംബന്ധിച്ചിടത്തോളം, കേരളത്തിന്നു മാത്രം ഒരു പ്രത്യേകതയില്ല. മതത്തെ പരിവൎത്തനങ്ങളുണ്ടാകുവാനുള്ള ഒരായുധമാക്കിത്തീൎക്കുക എന്ന ഇന്നത്തെ രാഷ്ട്രീയക്ഷോഭകന്മാരുടെ ശ്രമം, നിശ്ചയമായും പരാജയത്തിൽ കലാശിക്കും. കൂടാതെ അതു സമുദായത്തിന്റെ അധഃപതനത്തിന്നും കാരണമായിത്തീരും. കോയ്മപ്പരിവൎത്തനസംബന്ധമായ 'സ്വാതന്ത്ര്യ'ത്തിന്റേയും 'സമത്വ'ത്തിന്റേയും പ്രവാഹം, ജീവിതത്തിലെ എല്ലാ മാൎഗ്ഗങ്ങളിലും ഉണ്ടായിട്ടുള്ളതായി ഭാരതത്തിലെവിടെ നോക്കിയാലും കാണുവാൻ സാധിക്കും. ജീവിതത്തിലെ ഉൽകൃഷ്ടപ്രശ്നങ്ങളെപ്പററി യാതൊരറിവുമില്ലാത്ത സാധാരണജനങ്ങൾ, ഈ അഗാധബോധത്തെ രാഷ്ട്രീയോദ്ദേശങ്ങൾ നിറവേററുവാനായി ഉപയോഗപ്പെടുത്തുന്നു. ഗുരുവായൂരിലെ സത്യാഗ്രഹപ്രസ്ഥാനവും ഈ പ്രവാഹത്തിന്റെ ഒരു ചെറിയ ശാഖമാത്രമാണ്. ഈ കോയ്മപ്പരിവൎത്തനസംരംഭങ്ങളെ നാം എതിൎക്കുകയും, നമ്മുടെ വിശുദ്ധദേവാലയങ്ങളെ സംരക്ഷിക്കുകയും ചെയ്യാത്ത പക്ഷം, നിശ്ചയമായും അതു നമ്മുടെ കൎത്തവ്യങ്ങൾ നിൎവ്വഹിക്കാതിരിക്കുകയായിരിക്കും. ക്ഷേത്രങ്ങളിലെ ചില പ്രത്യേക ഭാഗങ്ങളിലുള്ള പ്രവേശനത്തെ സംബന്ധിച്ചു, സവൎണ്ണഹിന്ദുക്കൾക്കുപോലും ചില നിയമങ്ങളെല്ലാം അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. സ്ഥാനംകൊണ്ടും മാനംകൊണ്ടും, വിലകൊണ്ടും നിലകൊണ്ടും, ഏററവും ഉയൎന്ന ഒരു പദവിയെ അൎഹിക്കുന്ന തിരുവിതാംകൂറിലേയും കൊച്ചിയിലേയും മഹാരാജാക്കന്മാൎക്കുപോലും, ക്ഷേത്രത്തിൽ ഇന്ന ദിക്കിൽ മാത്രമേ പ്രവേശിക്കാവൂ എന്ന് നിശ്ചയമുണ്ട്. (വേണമെങ്കിൽ ഇവൎക്ക് ഇഷ്ടംപോലെ, ആ ക്ഷേത്രനിയമം ഭേദപ്പെടുത്താം.) ക്ഷേത്രത്തിലെ വിശുദ്ധകൎമ്മങ്ങളെല്ലാം എല്ലാ ജാതിക്കാൎക്കും യഥേഷ്ടം അനുഷ്ഠിക്കുവാൻ പാടില്ല. ഓരോ ജോലിയും, തിരഞ്ഞെടുക്കപ്പെട്ട ഓരോ ജാതിക്കാർ മാത്രം ചെയ്യേണ്ടിയിരിക്കുന്നു. വേറെ ചില ദിക്കുകളിൽ നടപ്പുള്ളതുപോലെ, മലബാറിൽ എല്ലാവൎക്കും, പ്രതിഷ്ഠകൾ തൊട്ടു പോകുവാൻ പാടില്ല. എല്ലാ ക്ഷേത്രങ്ങളിലും ഓരോ ആചാരവും നിയമവും നടപ്പുണ്ട്. പ്രത്യേകമായ ഓരോ ആരാധനക്രമങ്ങളും അവിടെ അനുഷ്ഠിക്കപ്പെടുന്നു. അവയിൽനിന്നുമുള്ള ഒരു വ്യതിയാനം നിശ്ചയമായും സമ്മിശ്രതയേയും കുഴപ്പത്തേയും ഉണ്ടാക്കാതിരിക്കുന്നതല്ല; എന്നു മാത്രവുമല്ല, ആ വിധമുള്ള ആരാധനയിൽ പഴകി വന്നവരുടെ ആരാധനാസ്വാതന്ത്ര്യത്തെ അതു് ഇല്ലാതാക്കിത്തീൎക്കും.

ഒരു ക്ഷേത്രത്തിലെ ആരാധനാസ്വാതന്ത്ര്യം പൂൎവ്വാചാരവും അനു

ഷ്ഠാനവും അനുസരിച്ച് ലഭിച്ചിരുന്നവർ എന്നും ലഭിക്കുവാൻ ന്യായാനുസരണം അവകാശമുണ്ട്. ന്യായമായി ലഭിക്കേണ്ടുന്ന ഈ അവകാശത്തെ ഒരു നവീനജനവിഭാഗത്തിന്റെ പ്രവേശനംകൊണ്ടു ഇല്ലാതാക്കുവാൻ ശ്രമിക്കുന്നതായാൽ അതു് അന്യായത്തിന്റെ മൂർദ്ധന്യദശയല്ലാതെ മറ്റൊന്നുമല്ല. ഒരു കൂട്ടരുടെ സംസ്ഥാപിതമായ അവകാശത്തെ ഇല്ലായ്മചെയ്തു് മറ്റൊരു കൂട്ടർക്ക് ഒരു നവീനാവകാശം ഉണ്ടാക്കിക്കൊടുക്കുവാൻ പാടില്ല. ക്ഷേത്രപ്രവേശനം നല്ലതാണെന്നു ഏറ്റവും ഉറക്കെ നിലവിളിക്കുന്നവർ ആരാധനക്കായി ക്ഷേത്രത്തിൽ പോകുന്നവരല്ല; അങ്ങിനെ ആവശ്യപ്പെടുവാൻ തീരെ അർഹതയില്ലാത്തവരും അവർതന്നെയാണ്. രാഷ്ട്രീയോദ്ദേശങ്ങൾക്കായി മതത്തെ ബലികഴിക്കുക എന്നുള്ളതു ബുദ്ധിപൂർവ്വം ചെയ്യാവുന്ന ഒരു പ്രവൃത്തിയല്ല. മതത്തെ നാം അതേനിലയിൽത്തന്നെ വിട്ടിരിക്കണം. നമ്മുടെ പ്രവേശനം ആവശ്യപ്പെടുന്ന ഒന്നല്ല അതു്. ഗുണവതിയായ വിക്ടോറിയാ മഹാരാജ്ഞി സുപ്രസിദ്ധമായ ഭാരതീയലഹളക്കുശേഷം ഇൻഡ്യാസാമ്രാജ്യത്തിൽ എവിടെയുമുള്ള തന്റെ പ്രജകൾക്കെല്ലാവർക്കും ആരാധനാസ്വാതന്ത്ര്യം അനുവദിച്ചിരിക്കുന്നു. അതിനാൽ ക്ഷേത്രാരാധകന്മാരുടെ—അവർ ഒരു അല്പപക്ഷക്കാർതന്നെ ആയിരിക്കട്ടെ—ന്യായാനുസരണം ലഭിക്കേണ്ടുന്ന അവകാശത്തെ സംരക്ഷിക്കുവാൻ ഗവമ്മേൻറ് നിർബ്ബന്ധിക്കപ്പെട്ടിരിക്കുന്നു; കടപ്പെട്ടിരിക്കുന്നു. അങ്ങിനെ ചെയ്യാത്തപക്ഷം അതു കർത്തവ്യഭംഗമായിരിക്കും.

എന്റെ ഭരണസീമയിൽ പെട്ടതായി എനിക്ക് ഒമ്പതു ക്ഷേത്രങ്ങളാണ് ഉള്ളതു്. അവയിലൊന്നായ കാച്ചാംകുറിശ്ശി ക്ഷേത്രം വളരെ പുരാതനമായ ഒരു ദേവാലയമാണ്. സോമയാഗം നിർവ്വഹിക്കുവാനായി ആവശ്യമുള്ള ചില ചെടികളും മറ്റും കേരളത്തിലെ നമ്പൂതിരിബ്രാഹ്മണർ ഇന്നും ഇവിടെനിന്നു കൊണ്ടുപോകുക പതിവുണ്ട്. എന്റെ ഒരു ക്ഷേത്രവും ഞാൻ "അവർണ്ണർക്ക്" തുറന്നുകൊടുക്കുവാൻ ഒരുക്കമില്ല. ബലമായി പ്രവേശിക്കുന്നതായാൽ വലിയ സമാധാനലംഘനത്തിന്നിടയാകുമെന്നും എനിക്കറിയാം. ഞാനുമായി ആലോചന നടത്തിയിട്ടുള്ള തന്ത്രിമാരെല്ലാംതന്നെ 'അവർണ്ണരു'ടെ ക്ഷേത്രപ്രവേശനം ശാസ്ത്രങ്ങൾ വിരോധിച്ചിട്ടുള്ളതാണെന്നു ബലമായി അഭിപ്രായപ്പെട്ടിരിക്കുന്നു. അനേകകാലമായി അവർ വിശ്വസിച്ചും അനുഷ്ഠിച്ചും വരുന്ന അവരുടെ ആരാധനാരീതിയെ ഭേദപ്പെടുവാൻ ഒരു കൂട്ടം ജനങ്ങളെ ഭേദിക്കുകയും നിർബ്ബന്ധിക്കുകയും ചെയ്യുന്നതു അങ്ങിനെ ചെയ്യുന്ന

വരുടെ അജ്ഞതയേയും അനൌചിത്യത്തേയും ആണു് കാണിക്കുന്നതു്.

ക്ഷേത്രപ്രവേശനപ്രശ്നത്തെ സംബന്ധിച്ചു് ഇന്നു നടന്നുവരുന്ന അന്യായമായ ക്ഷോഭത്തിന്നു മുമ്പിൽ നിങ്ങൾ തലയുയർത്തിപ്പിടിച്ചുകൊണ്ടിരിക്കുന്നതു ഏററവും ഉചിതംതന്നെ. ശാസ്ത്രങ്ങളേയും, ശ്രുതികളേയും, ആചാരങ്ങളേയും, വിശുദ്ധമായ മതസ്ഥാപനങ്ങളേയും ആദരിക്കുന്നവരായ ഭാരതത്തിലെ അഥവാ മലബാറിലെ ജനങ്ങളെല്ലാംതന്നെ നിങ്ങളോടു കൃതജ്ഞതയുള്ളവരായിരിക്കും. ഇന്നു നിങ്ങൾ സ്വീകരിച്ചിരിക്കുന്ന നയത്തെത്തന്നെ മുറുക്കിപ്പിടിക്കുവാൻ ആവശ്യമുള്ള മനോബലം നിങ്ങൾക്കു എന്നും ഉണ്ടാക്കിത്തരുവാൻ ഞങ്ങൾ സർവ്വശക്തനായ ഭഗവാനോടു പ്രാർത്ഥിക്കുന്നു.

(ഭാഷാന്തരം ചെയ്തതു്.) എന്റെ വിധേയൻ,

വാസുദേവൻ രാജാവു് (ഒപ്പ്)



## തിരുവിതാംകൂർ

## ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററിയുടെ ശ്രദ്ധക്കു്.

സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ അസ്പൃശ്യരെ യഥേഷ്ടം പ്രവേശിക്കുവാൻ അനുവദിക്കാമോ എന്ന പ്രശ്നത്തെപ്പററി അന്വേഷണം നടത്തി റിപ്പോർട്ടു സമർപ്പിക്കുവാൻ തിരുവിതാംകൂർ ഗവർമ്മെൻറിനാൽ നിയമിക്കപ്പെട്ടിരിക്കുന്ന ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററി അതിന്റെ അന്വേഷണം അവസാനിപ്പിച്ചതായി അറിയുന്നു. പ്രസ്തുത കമ്മററിക്കാർ ഇന്നു സാക്ഷികളുടെ മൊഴിയെല്ലാം വാങ്ങി അവയെപ്പററി വാദപ്രതിവാദം നടത്തിവരികയാണത്രേ. ആകെ പ്രസ്തുത കമ്മററി 443 സാക്ഷികളെ ആണു് വിസ്തരിച്ചിട്ടുള്ളതെന്നും, അതിൽ 100 അസ്പൃശ്യരുൾപ്പെടെ 330 ആളുകൾ അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനത്തിന്നനുകൂലമായിട്ടാണു് മൊഴികൊടുത്തിരിക്കുന്നതെന്നും അറിയുന്നു. 93 പേർ അവർണ്ണരുടെ ക്ഷേത്രപ്രവേശനസംരംഭത്തെ പ്രതികൂലിക്കുന്നവരാണു്. അവർണ്ണരുടെ ക്ഷേത്രപ്രവേശനംകൊണ്ടു്, രാജ്യത്തുള്ള അധഃകൃതരും സവർണ്ണഹിന്ദുക്കളും തമ്മിലുള്ള ജാതിസ്പർദ്ധയും വഴക്കും വർദ്ധിക്കുവാൻ ഇടയാകാത്തപക്ഷം അതനുവദിക്കാമെന്നാണത്രേ ബാക്കിയുള്ളവരുടെ മതം.

തിരുവിതാംകൂറിലുള്ള പല ദേവാലയങ്ങളേയും പുണ്യഭൂമികളേയും ഭാരതീയരായ ഹിന്ദുക്കൾ എത്ര മാഹാത്മ്യമുള്ളവയായി വിശ്വസിച്ചുവരുന്നുണ്ടെന്നു പ്രസ്തുത കമ്മറ്റിയിലെ അംഗങ്ങൾക്കറിയാമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ആരാധന നടത്തുവാനായി ഉത്തര ഇൻഡ്യയിൽനിന്നു പോലും അനേകം ഹിന്ദുക്കൾ എത്തിച്ചേരുന്നുണ്ട്. വർക്കലയിലെ ക്ഷേത്രം എല്ലാവരും വളരെ ആദരിച്ചുവരുന്ന ഒന്നാണ്. പരദേശികളായ തീർത്ഥയാത്രക്കാരുടെ ആഗമനം സംസ്ഥാനത്തിലെ ഖജനാവിനെ ഗണ്യമായ രീതിയിൽ ബാധിക്കുന്ന ഒന്നാണ്: ഈ ക്ഷേത്രങ്ങളിൽ കൊല്ലന്തോറും നടത്തപ്പെടുന്ന ഉത്സവാദികളിൽ പങ്കുകൊള്ളുവാനായി തിരുവിതാംകൂർ സംസ്ഥാനത്തിലെ പ്രജകളല്ലാത്ത ലക്ഷോപലക്ഷം ജനങ്ങൾ വന്നുചേരുന്നുണ്ടു. അതിനാൽ പരദേശികളായിരുന്നാലും ഇതുപോലെ ഉള്ള ഒരു കാര്യത്തിൽ അവരുടെ അഭിപ്രായം പ്രകടിപ്പിക്കുവാൻ അവകാശമുണ്ട്; അതിനുള്ള അവസരംനല്കപ്പെടേണ്ടതുമത്രേ.



പ്രസ്തുത കമ്മറ്റിയുടെ പ്രശ്നാവലി, അതിലടങ്ങിയിരിക്കുന്ന മിക്ക പ്രശ്നങ്ങളും സമസ്തഭാരതവിവാദവിഷയങ്ങളാണെന്നു കാണിക്കുന്നുണ്ട്. അവയിൽ മിക്കവയും ആഗമങ്ങളേയും ശാസ്ത്രങ്ങളേയും സംബന്ധിക്കുന്നവയാണ്. ഇവ ഭാരതത്തിലെ സമസ്തഹിന്ദുക്കളുടേയും കൂടിയുള്ള പൊതുസ്വത്താണ്. ഭൂമിശാസ്ത്രസംബന്ധമായ അതൃത്തികളനുസരിച്ച് ഇവ ഭേദപ്പെടുന്നുമില്ല. നിശ്ചയമായും ഞങ്ങൾ ആ രാജ്യത്തുള്ള പണ്ഡിതന്മാരേയും ശാസ്ത്രികളേയും അപലപിക്കുകയല്ല ചെയ്യുന്നത്. ശാസ്ത്രങ്ങളെ വേണ്ടുംവിധം വ്യാഖ്യാനിക്കുവാൻ അവർക്ക് പ്രാപ്തി ഉണ്ടായിരിക്കും. എന്നാൽ മതനിയമങ്ങളെ സംബന്ധിച്ച് ഈവിധമുള്ള ഒരു പ്രശ്നത്തിൽ അറിവും അധികാരവുമുള്ള മതാധിപതികളുടെ അഭിപ്രായം കമ്മറ്റി അഭ്യർത്ഥിച്ച് അറിയേണ്ടതാകുന്നു. അവയെപ്പറ്റി വേണ്ടുംവണ്ണം പര്യാലോചന നടത്തേണ്ടതുമത്രേ. അതിനുശേഷം മാത്രമേ ഇന്നവിധം പ്രവർത്തിക്കാമെന്നു കമ്മിററിയിലെ അംഗങ്ങൾ തീരുമാനിക്കാവൂ. ഗവമ്മെൻറിനെ ഉപദേശിക്കുകയും, അവയെല്ലാംചെയ്തുകഴിഞ്ഞശേഷം മാത്രം വേണ്ടതാണ്. ആവിധമുള്ള അഭിപ്രായങ്ങൾ സ്വീകരിക്കുവാൻ ഇനിയും കമ്മററിക്കു സാദ്ധ്യമത്രേ. അതിനുള്ള കാലം ഇനിയും കഴിഞ്ഞുപോയിട്ടില്ല. ദി ഇൻഡ്യൻ മിറർ.

# നിയമാധീനമായ അവകാശം.

൧

ദിവാൻ രാഘവയ്യാ ശ്രീമൂലം പ്രജാസഭയിലെ പ്രസംഗത്തിൽ ഇങ്ങിനെ പറയുന്നു:—

"നിയമം ഇന്നത്തെപ്പോലെ ഇരിക്കുന്നിടത്തോളംകാലം ഈ നിരോധത്തെ (ക്ഷേത്രത്തിലേക്കുള്ള അവർണ്ണരുടെ പ്രവേശനിരോധത്തെ) പരിപാലിക്കുവാൻ സവർണ്ണഹിന്ദുക്കൾക്ക നിയമസിദ്ധമായ അവകാശമുണ്ടെന്നു ഗവമ്മെൻറ് സമ്മതിക്കുന്നു."

1—8—100ലെ യോഗക്ഷേമം.

൨

സക്കാരിൽനിന്നു ഇവയുടെ ഭാരവാഹിത്വം ഏറെറടുക്കപ്പെടുന്നതായാൽ ഈ സ്ഥാപനങ്ങളെ ആ ഇനത്തിൽ പെട്ട സക്കാരുസ്ഥാപനങ്ങളെപ്പോലെതന്നെ, സ്ഥാപകനോ അഥവാ സ്ഥാപകന്മാരോ ഏപ്പെടുത്തിയിരിക്കുന്ന വ്യവസ്ഥാനിബന്ധനങ്ങളോ, ആചാരങ്ങളോ, നിയമങ്ങളോ ഉണ്ടെങ്കിൽ അവയനുസരിച്ചു ഭരിക്കപ്പെടുന്നതാണ്.

(1079-ാമാണ്ടത്തെ III-ാം റഗുലേഷൻ 8-ാം വകുപ്പ്.)



൩

# നിയമവും അസ്പൃശ്യരുടെ ക്ഷേത്രപ്രവേശനവും.

(ഹരിലാൽ ഡി. നാനാവതി.)

കഴിഞ്ഞ ദീവാളിമുതൽ അവർണ്ണരും അവരുടെ സ്നേഹിതന്മാരും, അവർണ്ണക്ക സവർണ്ണക്ഷേത്രപ്രവേശനം ലഭിക്കുവാനുള്ള ക്ഷോഭത്തെ പൂർവ്വാധികം വർദ്ധിപ്പിച്ചിട്ടുണ്ട്. ഇതിനെപ്പററിയുള്ള പ്രസ്താവനകൾ പ്രതിദിനപത്രങ്ങളിൽ ധാരാളം പരസ്യം ചെയ്തു കാണുകയുമുണ്ടായി. അനേകം അവർണ്ണർ ഒന്നുചേർന്നു ക്ഷേത്രസമീപം ഒരു പ്രത്യേകദിവസം വന്ന് ഒരു പ്രത്യേകസമയത്തു ക്ഷേത്രപ്രവേശനാനുവാദം കൊടുക്കണമെന്നു ക്ഷേത്രഭാരവാഹികളോടു പ്രാർത്ഥിക്കുവാനും, തങ്ങളുടെ പ്രാർത്ഥന നിരസിക്കപ്പെട്ടാൽ ക്ഷേത്രകവാടങ്ങളിൽ സത്യാഗ്രഹം ആരംഭിക്കുവാനും അവർ തീർച്ചയാക്കിയിരിക്കുന്നു എന്നാണറിയുന്നത്. പ്രാരംഭദശയിൽ ക്ഷേത്രഭാരവാഹികൾക്കും ഉടമസ്ഥന്മാർക്കും തങ്ങൾക്കു

ക്ഷേത്രപ്രവേശനാനുവാദം നല്കണമെന്നു പ്രാർത്ഥിച്ചുകൊണ്ട് അവർ കത്തുകൾ അയക്കയുണ്ടായി. എന്നാൽ തങ്ങളെ ഭരമേല്പിച്ചിരിക്കുന്നവരുടെ വിശ്വാസത്തെ അതു ഭഞ്ജിക്കുന്നതിനാൽ അപ്രകാരമുള്ള അനുവാദം നല്കുവാൻ സാദ്ധ്യമല്ലെന്നു ഭിക്ഷുവരും അതിനു മറുവടി നല്കി. അതുകൊണ്ട് അവർണ്ണരുടെ പ്രസ്താവനകളെല്ലാം നിഷ്ഫലമാണെന്നു തെളിഞ്ഞു. പൂനായിൽ പാർവ്വതീക്ഷേത്രത്തിൽ 5മുതൽ 10വരെ അവർണ്ണർ പ്രവേശിക്കുവാൻ പല പ്രാവശ്യവും ഒരുമ്പെട്ടു. എന്നാൽ പറയത്തക്ക യാതൊരു പ്രയോജനവുമുണ്ടായില്ല. അപ്രകാരം ബാംബേയിലും അവർ സത്യാഗ്രഹമാരംഭിച്ചു. എന്നാൽ സവർണ്ണരിൽ യാതൊരു ഭാവഭേദവും ഉണ്ടാക്കുന്നതിന് അവർക്കു കഴിഞ്ഞില്ല; ക്ഷേത്രകവാടങ്ങൾ അവരെ സംബന്ധിച്ചിടത്തോളം ഇന്നുവരെ മുമ്പിലത്തെപ്പോലെ ബന്ധിക്കപ്പെട്ടതന്നെയിരിക്കുന്നു.

ഈ ഉദ്യമത്തെ അനുകൂലിക്കുന്നവർക്ക് അവരുടെ അറിവിന്നും പക്ഷഭേദത്തിന്നും അനുകൂലമായി സ്വന്താഭിപ്രായങ്ങളാണുള്ളത്. ഇതിനെ പ്രതികൂലിക്കുന്നവർക്ക് ആത്മീയതത്വങ്ങളെയും മൂലസൂത്രത്തെയും അടിസ്ഥാനപ്പെടുത്തി തങ്ങൾ ആചരിച്ചുവരുന്നു എന്നു അവർ വിശ്വസിക്കുന്നൊരു രീതിക്കനുസരിച്ചു അഭിപ്രായങ്ങളും ഉണ്ട്.

ഈ രണ്ടു അഭിപ്രായങ്ങളേയുംപറ്റി ഒരു വിചിന്തനം ചെയ്വാൻ നാം ഉദ്ദേശിക്കുന്നില്ല. നാം വിചാരിക്കുന്നതു നിയമം ഇതിനെപ്പറ്റി എന്തു പറയുന്നു എന്നറിവാനാണ്.

ഈ വിഷയത്തെ സംബന്ധിച്ച് ഒരു ബന്ധമുള്ള ആദ്യത്തെ കേസ്സ് ആനന്ദ്റാവ് ഭിക്കാജി ഫാഡ്കേ ആദിയായവർ ഷാൻകർഡാജി ആചാര്യ ആദിയായവരുടെ പേരിൽ കൊടുത്തിരുന്നതും ഐ. എൽ. ആർ. 7ബാം. 323-ാംപുറത്തു റിപ്പോർട്ടു ചെയ്തിരിക്കുന്നതുമാണ്. പ്രസ്തുത 'അപ്പീലി'ൽ ചിത്ത്പാവണിബ്രാഹ്മണജാതിക്കാർക്കു പറയപ്പെടുന്ന ക്ഷേത്രത്തെ സംബന്ധിച്ചിടത്തോളം മറ്റുള്ളവരുടെ പ്രവേശനാനുവാദത്തെ വിലക്കുവാനുള്ള അധികാരമുണ്ടെന്നും, പ്രതികളായ പാൾസിജാതിക്കാർ ആ അധികാരത്തെ അവഗണിച്ച് അവരുടെ ക്ഷേത്രത്തിൽ പ്രവേശിച്ച് ആരാധന നടത്തി എന്നും പ്രസ്താവിച്ചിരിക്കുന്നു. ഇതാണ് അന്യായഹേതു. ഹൈക്കോർട്ട് ജഡ്ജിമാരുടെ വിസ്താരമെല്ലാം കഴിഞ്ഞു ഒടുവിൽ അനേകകാലമായി ആ അധികാരം അഥവാ അവകാശം കൈവശം വച്ചുകൊണ്ടിരുന്ന ചിത്ത്പാവണിബ്രാഹ്മണർക്കനുകൂലമായി വിധി പ്രസ്താവിച്ചു. തങ്ങളോ അഥവാ തങ്ങളുടെ

പ്പൂജികന്മാരോ അനേകകാലമായി അനുഭവിക്കാത്ത ഒരവകാശം കിട്ടണമെന്നു പറഞ്ഞുവന്ന അവൎക്കു ഒരു നിരോധകല്പനയും നല്കി. ജഡ്ജിയായ മി. ജസ്റ്റിസ്സ് വെസ്റ്റ് ഇപ്രകാരം വിധിച്ചിരിക്കുന്നു:—"മതസ്ഥാപനങ്ങളെ സംബന്ധിച്ച അവകാശം സ്ഥാപകൻ, അഥവാ ഏറ്റവും ഉയൎന്ന അധികാരി എഴുതിയിരിക്കുന്ന വ്യവഹാരമാലയോ, നിയമങ്ങളോ ഇല്ലാത്തപക്ഷം സ്ഥാപനത്തിലെ ആചാരത്തിൽനിന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്. അനേകകാലമായി ചെയ്യപ്പെട്ടതു് ശരിയായി ചെയ്യപ്പെട്ടന്ന എന്നു അനുമാനിക്കേണ്ടതാണ്. ഈ അവകാശത്തെ കോടതി സംരക്ഷിക്കേണ്ടതാണ്. എന്തെന്നാൽ അല്ലാത്തപക്ഷം സവൎണ്ണഹിന്ദുക്കൾക്കതങ്ങളുടെ പരിശുദ്ധ സ്ഥാപനങ്ങളെ ശുദ്ധമായി വച്ചുകൊണ്ടിരിക്കുന്നതിനും, ആരാധന നടത്തുന്നതിനും അവൎണ്ണർ അനുവദിക്കുന്നിടത്തോളം മാത്രമേ സാധിക്കുകയുള്ളു." ഈ വാക്കുകൾ ഏതാണ്ടൊരു ദീൎഘദൎശിയുടേതുപോലെയാണ്. അവൎണ്ണർ സവൎണ്ണക്ഷേത്രങ്ങളിൽ പ്രവേശിച്ച ഉടൻ അതു് അശുദ്ധമായിത്തീരുകയും, സവൎണ്ണർ അതുപേക്ഷിച്ചുപോകുവാൻ നിൎബ്ബന്ധിതരായിത്തീരുകയും ചെയ്യുമെന്നതു് എല്ലാവൎക്കും അറിയാവുന്നതാണ്. തൽഫലം അവൎണ്ണർ ഇഷ്ടപ്പെടുന്നിടത്തോളം കാലമേ, സവൎണ്ണർക്ക ദേവാരാധന നടത്തുവാൻ സാധിക്കുകയുള്ളു എന്നതാണ്. മി. ജസ്റ്റിസ്സ് വെസ്റ്റിന്റെ വാക്കുകൾ ഇപ്പോൾ കലാപം നടത്തുവാനുദ്ദേശിക്കുന്നവൎക്ക പ്രത്യക്ഷമായ ഒരധികാരിയാണ്.

പ്രസ്തുത വിധിയെപ്പറ്റി ഒരു 'പുനരാലോചനാപേക്ഷ' കൊടുക്കുകയുണ്ടായി. എന്നാൽ അതു തള്ളിക്കളഞ്ഞു. അതിനെ തള്ളുവാനുണ്ടായ കാരണവും ഏകദേശം പ്രസ്തുത വിധിയിൽ പറഞ്ഞിരുന്ന കാരണം തന്നെയായിരുന്നു. പുനരാലോചനാപേക്ഷയുടെ വിധിയിൽ "ക്ഷേത്രാചാരം ആദരിക്കപ്പെടേണ്ടതാണ്" എന്നു പറഞ്ഞിരിക്കുന്നു. ഈ കാരണംകൊണ്ടു് ജഡ്ജി പ്രതികൾക്ക പറയപ്പെട്ട ക്ഷേത്രത്തിൽ കടക്കരുതെന്നും, ആരാധിക്കരുതെന്നും നിരോധാജ്ഞ നല്കി.

വാദിയുടെ പ്രാൎത്ഥന പാൎസികളെ 'ഗൎഭാഗാര'ത്തിൽ (അമ്പലത്തിനകത്തെ ഒരു സ്ഥലം) നിന്നും അകററിനിൎത്തണമെന്നു മാത്രമായിരുന്നു എന്നു് ഒരു വ്യത്യാസം ഈ കേസ്സിനുണ്ടെന്നു ചിലർ വാദിക്കുന്നു. എന്നാൽ ഈ വ്യത്യാസമുള്ളതുകൊണ്ടു് ഈ കേസ്സും ഇന്നത്തെ വാദവിഷയവുമായി യാതൊരു ബന്ധവുമില്ലെന്നു പറയുന്നതു് ഒരു കുതൎക്കം മാത്രമായിരിക്കും. നേരെമറിച്ചു് ഇന്നത്തെ കേസ്സ് മുമ്പിൽ

പറഞ്ഞതിനേക്കാൾ വളരെ വലിയ ഒന്നാണ് ഇന്നത്തെ അവർണ്ണർക്ക് ക്ഷേത്രത്തിന്നടുത്തുപോലും വരുവാൻ വയ്യാ. പുരാതനകാലം മുതൽ നടന്നുവരുന്ന ഒരാചാരത്തെ കോടതികൾ ബഹുമാനിക്കേണ്ടതാണെന്നതിന്നു സംശയമില്ല.

ഈ വിഷയത്തെപ്പററി പറയുമ്പോൾ പറയാവുന്നതായി ഇനി മറെറാരു കേസ്സുണ്ട്. ഇതു സക്ലത്ത് എന്ന ഒരാൾ ബെല്ല എന്ന ഒരുത്തിയുടെ പേരിൽ കൊടുത്തിരുന്നതും 28 ബോം. എൽ. ആർ_ൽ 161_ാംപേജിൽ റിപ്പോർട്ടു ചെയ്തിരിക്കുന്നതുമാണ്. ഇതു് ഒരു പാർസിക്കു ഗോവ ക്രിസ്ത്യാനിവർഗ്ഗത്തിൽപെട്ട ഒരു സ്ത്രീയിൽ ഉണ്ടായ കുട്ടിയുടെ പേരിൽ കൊടുക്കപ്പെട്ടതാണ്. അവൾ 1900_ാമാണ്ടുവരെ തന്റെ പാർസി പിതാവിന്റെ സംരക്ഷണയിലും അതിന്നുശേഷം അവളുടെ മാതാവിന്റെ സംരക്ഷണയിലും വളർന്നുവന്നു. പിന്നെയും ബെല്ല എന്നു പേരുള്ള ആ കുട്ടി ആദ്യം തന്റെ പാർസി പിതാവിനാലും, അതിന്നുശേഷം അയാളുടെ സഹോദരനാലും അയാളുടെ ഭാര്യയാലും, അവരുടെ സ്വന്തം കുട്ടി എന്നവണ്ണവും വളർക്കപ്പെട്ടുവന്നു. ബെല്ല മററു പാർസികളെപ്പോലെ വിശുദ്ധ അഗ്നികർമ്മങ്ങൾ നിർവ്വഹിക്കുകയും, ഒടുവിൽ അവരെപ്പോലെതന്നെ സകലവിധ ആരാധനാകർമ്മങ്ങളും ആരംഭിക്കുകയും ചെയ്തു. ഈ പ്രവൃത്തി പല പാർസികളേയും കോപാവിഷ്ടരാക്കിത്തീർത്തു. അവരിൽ മൂന്നു പാർസികൾ തങ്ങളുടെ സ്വന്തം നിലയിലും, പാർസി സമുദായപ്രതിനിധികളായും, ബെല്ലയുടേയും അവളുടെ മാതുലന്റേയും പേരിൽ അന്യായം കൊടുത്തു. പാർസിസമുദായത്തിൽ 'സൊറാസ്ട്രിയൻ' മതം ആചരിച്ചുവരുന്നവർക്കു മാത്രമേ അവരുടെ ദേവാലയങ്ങളിൽ പ്രവേശിക്കുന്നതിന്നും, മതകർമ്മങ്ങൾ നിർവ്വഹിക്കുന്ന ദിക്കുകളിൽ ഹാജരാവുന്നതിന്നും, പങ്കുകൊള്ളുന്നതിന്നും അവകാശമുള്ളുവെന്നും, പരിശുദ്ധ പാർസിവർഗ്ഗത്തിൽ ജനിച്ച മാതാപിതാക്കന്മാരുടെ സന്താനങ്ങൾക്കല്ലാതെ ഇതിനൊന്നിന്നും അവകാശമില്ലെന്നുമായിരുന്നു വാദികളുടെ വാദം. അതിനാൽ ബെല്ലക്ക് ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിന്നും മതകർമ്മങ്ങളിൽ പങ്കുകൊള്ളുന്നതിന്നും അവകാശമില്ലെന്നു വിധിക്കുന്നതിന്നും അപ്രകാരം ഒരു നിരോധാജ്ഞ കൊടുക്കുന്നതിന്നും വാദികൾ പ്രാർത്ഥിച്ചു. ബെല്ല ഒരു പാർസിയുടെ പുത്രിയാണെന്നും, ബാല്യംമുതൽ ഒരു പാർസിയായി തന്നെ വളർത്തിക്കൊണ്ടുവന്നുവെന്നും, അവൾ 'സൊറാസ്ട്രിയൻ' മതത്തെ വിശ്വസിക്കുകയും ആചരിക്കുകയും ചെയ്തുവരുന്നുവെന്നും, അതിനാൽ അവൾക്കു

ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനും, ആരാധന നടത്തുന്നതിനും അവകാശം ഉണ്ടെന്നുമാണ് പ്രതികളുടെ വാദം. കേസ്സ് 'പ്രിവികൌൺസിലിൽ' ചെല്ലുകയും അധികൃതന്മാർ ചെല്ലുക ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനും മതകർമ്മങ്ങൾ നടത്തപ്പെടുന്നിടത്തു ഹാജരാവുന്നതിനും പങ്കുകൊള്ളുന്നതിനും അവകാശമില്ലെന്നു വിധിക്കുകയും ചെയ്തു. ഈ കേസ്സ് ഇന്നത്തേതിനോട് ശരിയായി താരതമ്യപ്പെടുത്താവുന്നതല്ല. എന്തെന്നാൽ ഇന്നത്തെ സവർണ്ണരും അവർണ്ണരും ഒരു മതത്തിൽ —ഹിന്ദുമതത്തിൽ— തന്നെ പെട്ടവരാണ്. എന്നാൽ അന്ന് അധികൃതന്മാർ കണ്ട ന്യായം ഇന്നത്തെ കേസ്സിനും യോജിക്കുന്നതുതന്നെയാണ്. അവർ ഇപ്രകാരം പറയുന്നു:— "സ്വത്ത് പൊതുസ്ഥാപനങ്ങൾക്കോ, അല്ലെങ്കിൽ ധർമ്മസ്ഥാപനങ്ങൾക്കോ ആയി തിരിച്ചുവെക്കപ്പെടുമ്പോൾ അതിൽ ഒരു ഭാഗം അതുകൊണ്ടുപയോഗം ലഭിക്കണമെന്നുദ്ദേശിക്കപ്പെടാത്തവർക്കായി ചിലവാക്കുന്നതായാൽ അത് അപഹരണമാകുന്നതാണ്." ഇന്നത്തെ കേസ്സിനെപ്പററി നോക്കുന്നതായാൽ സവർണ്ണഹിന്ദുക്കളുടെ ഉപയോഗാർത്ഥം നിർമ്മിക്കപ്പെട്ട ക്ഷേത്രങ്ങൾ അവർണ്ണഹിന്ദുക്കൾക്ക് അവകൊണ്ടുള്ള ഉപയോഗം ലഭിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഉണ്ടാക്കപ്പെട്ടവയല്ലെന്നു സ്പഷ്ടമാണ്. അതിനാൽ തങ്ങൾ അടങ്ങിയിട്ടില്ലാത്ത ഒരു പൊതുജനഭാഗത്തിന്നായി നീക്കിവെക്കപ്പെട്ട സ്വത്തിൽ തങ്ങൾക്കവകാശമുള്ളതായി പറയുവാൻ അവർക്ക് വയ്യാ.

പ്രസ്തുത വിധി ഇപ്രകാരം തുടരുന്നു:— "എന്നാൽ അപ്രകാരമുള്ള ഒരു സ്ഥാപനം മററുള്ളവരുടെ പ്രവേശനവും, ഉപയോഗവുംകൊണ്ട് ന്യായാനുസരണം അതിന്നവകാശികളായവരെ അസൌകര്യപ്പെടുത്തുകയോ, അവരുടെ ഉപയോഗത്തെ കുറക്കുകയോ ചെയ്യാത്ത രീതിയിലുള്ള ഒന്നാകുന്നതായാൽ, ആ സ്ഥാപനത്തിന്റെ ഭരവാഹികളോ അഥവാ മാനേജർമാരോ, മററുള്ളവരെ നിരോധിക്കേണ്ട ആവശ്യമില്ല എന്നു ഞങ്ങൾക്കറിയാം. എന്നാൽ അവർക്ക് അങ്ങിനെ ചെയ്യാം; ആക്കൂട്ടരെ എല്ലാം കയ്യേററം ചെയ്യുന്നവരായി വിചാരിക്കാം. പക്ഷെ പരോപകാരാർത്ഥം, ഒരു പ്രത്യേക നഗരവാസികൾക്കായി നിർമ്മിച്ചിരിക്കുന്ന ഉദ്യാനത്തിൽ പുറമെ ഉള്ള ഒരാളെ കടക്കുവാൻ അനുവദിച്ചു എന്നോ, ഒരു പ്രത്യേക മുൻസിപ്പാലിററി അതൃത്തിക്കുള്ളിലുള്ളവർക്ക്

വേണ്ടി ഉണ്ടാക്കപ്പെട്ട വായനശാലയിൽ ഒരന്യനു പ്രവേശനാനുവാദം നല്കി എന്നോ, അഥവാ ഒരു സർവ്വകലാശാലയിലെ പ്രാസംഗികന്റെ പ്രസംഗം കേൾക്കുവാൻ ആ സ്ഥാപനാംഗമല്ലാത്ത ഒരാളെ അധികൃതന്മാർ അനുവദിച്ചു എന്നോ വിചാരിക്കുക. ഈ പ്രവൃത്തി മാത്രംമൂലം ഒരു പരാതിയും ഉണ്ടാകുവാൻ ഇടയില്ല.'' ഒരു സർവ്വകലാശാലയിലെ പ്രസംഗവും, ഉദ്യാനവും, വായനശാലയും മററും പോലെയുള്ള ഒന്നല്ല അസ്പൃശ്യത എന്നു സമ്മതിക്കാതെ നിവൃത്തിയില്ല.

അധികൃതസ്ഥാനം പിന്നെയും ഇപ്രകാരം തുടരുന്നു. ''എന്നാൽ അപ്രകാരം അനുവദിക്കപ്പെട്ട ആളുകൾ വളരെ അധികമായിത്തീരുകയോ, അഥവാ അവർ മര്യാദക്കാരല്ലാതിരിക്കുകയോ, പെരുമാററത്തിൽ 'വെടിപ്പും വൃത്തിയും' ഇല്ലാത്തവരായിരിക്കുകയോ, ന്യായമായി അതിനവകാശികളായവരുടെ സൌകര്യത്തെയോ, ഉപകാരത്തെയോ കുറക്കുന്നവരായോ വന്നാൽ അവരെ നിഷേധിക്കുവാൻ ഭാരവാഹികളോട് ആവശ്യപ്പെടാവുന്നതാണ്.'' ഇതിൽനിന്നു അധികൃതന്മാർ ഭാരവാഹികളിൽനിന്നു മര്യാദക്കാരല്ലാത്തവരേയും, വെടിപ്പും വൃത്തിയുമില്ലാത്തവരേയും, . . . . ഇത്യാദിയായ ആളുകളെ വിരോധിപ്പാനുള്ള അവകാശം എടുത്തുകളഞ്ഞിട്ടില്ലെന്നു വായനക്കാർക്കു അറിയുവാൻ സാധിക്കുമല്ലോ.

മേൽഉദ്ധരിക്കപ്പെട്ട 'പ്രിവികൌൺസിലി'ന്റെ വിധിയും ആദ്യം മിസ്റ്റർ ജസ്റ്റിസ്സ് വെസ്റ്റ് ആനന്ദറാവു ഷാങ്കരുടെ പേരിൽകൊടുത്തിരുന്ന കേസ്സിനു നല്കിയ വിധിപോലെതന്നെ ഉള്ളതാണ്. മിസ്റ്റർ ജസ്റ്റിസ്സ് വെസ്റ്റ് അധഃകൃതർ ക്ഷേത്രത്തിൽ പോകുവാൻ പാടില്ലെന്നു വിധിക്കുവാൻ കണ്ട ന്യായം അവരും വിലവച്ചിരിക്കുന്നു എന്ന് ഇതിൽനിന്നു വ്യക്തമാകുന്നുണ്ട്. പറയപ്പെട്ട 'പ്രിവികൌൺസിൽ' ആനന്ദറാവു ഷാങ്കരുടെ പേരിൽ കൊടുത്തിരുന്ന അന്യായം തെളിയിച്ചശേഷം ഇപ്രകാരം പറയുന്നു: ''രണ്ടു പേരുടേയും ജാതികൾ തമ്മിലുള്ള സാമീപ്യം, ഒരു കൂട്ടരുടെ മനഃപ്രകൃതിക്കു വളരെ വിരോധമാണ്. ഒരു കൂട്ടരുടെ ക്ഷേത്രപ്രവേശം മറുകൂട്ടരുടെ തൃജിക്കലിനിടയാക്കിത്തീക്കും. അതിനാൽ അതു കയ്യേററംചെയ്യുന്നതുപോലെ ഗണിക്കപ്പെടേണ്ടതാണ്.'' സവർണ്ണരും അവർണ്ണരുമായുള്ള സാമീപ്യം ഒരു കൂട്ടരുടെ മനസ്സിന് വളരെ വിരോധമാക്കിയിട്ടുള്ളതും, അവർണ്ണരുടെ ക്ഷേത്രപ്രവേശനം സവർണ്ണരെ ക്ഷേത്രം ഉപേക്ഷിക്കുവാൻ

പ്രേരിപ്പിക്കുന്നതുംഅഥവാ നിർബ്ബന്ധിക്കുന്നതും, അവർണ്ണർ സവർണ്ണക്ഷേത്രങ്ങളെ അന്യായമായി കയ്യേറുന്നതായി വിചാരിക്കേണ്ടതുമാണെന്നു സ്പഷ്ടമത്രെ.

1908_ാമാണ്ടിൽ നൽകപ്പെട്ടതും ഐ. എൽ. ആർ. 31 മദ്രാ. പേജ് 238_ൽചേർത്തിരിക്കുന്നതുമായ 'പ്രിവികൌൺസിലിന്റെ' മറെറാരു തീരുമാനമുണ്ട്. മദ്രാസ്സ് സംസ്ഥാനത്തിൽ കൌമുഡി എന്ന ദേശത്തുള്ള ഒരു ശിവക്ഷേത്രത്തിൽ 'നാഡി' അഥവാ "ഷണ്ണാർ" എന്ന സമുദായക്കാർക്ക് കടക്കുവാൻ വയ്യെന്നും, അവരുടെ പ്രവേശനം മററു ഹിന്ദുക്കളുടെ ആരാധനാക്രമത്തിന് തടസ്ഥമുണ്ടാക്കുന്നതാണെന്നും, അതിനാൽ അവരെ ക്ഷേത്രങ്ങളിൽ കടക്കുവാൻ അനുവദിക്കരുതെന്നുമാണ് അന്യായകാര്യം. ഈ കേസ്സിൽ പ്രതികളുടെ സമുദായക്കാർക്ക് ഒരു സ്ഥിരനിരോധനാജ്ഞയും, അമ്പലം ശുദ്ധിയാക്കുവാൻവേണ്ടി 500 ക പിഴയും, വിധിച്ച ഈ വിധിക്ക് "പ്രിവികൌൺസിലിലേക്ക്" ഒരു 'അപ്പീൽ'കൊടുത്തു. അതു തള്ളിക്കളയുകയാണുണ്ടായത്. ആദ്യത്തെ ഹൈക്കോർട്ടുവിധിയെ ഒന്നുകൂടി ബലപ്പെടുത്തി. മദ്രാസ്സ് ഹൈക്കോർട്ടിലെ ജഡ്ജിമാർ വിധിച്ച ആ വിധിയിലെ ഒരു ഭാഗംകൂടി ഇവിടെ ചേർത്തുകൊള്ളട്ടെ.

ക്ഷേത്രവ്യവഹാരങ്ങളെപ്പററിയ ഒരു നല്ല അറിവുണ്ടാകുവാനായി, അഞ്ചാംവകുപ്പിൽ ചേർത്തിരിക്കുന്ന താഴെ പറയുന്ന ഭാഗം നോക്കിയാൽ കൊള്ളാം.

പ്രതികളെ പ്രസ്തുത ക്ഷേത്രത്തിൽ "കടക്കുന്നതിനും, ആരാധിക്കുന്നതിനും" വിരോധിക്കുന്ന ശാസ്ത്രങ്ങൾ ഉണ്ടോ?

ഈ ചോദ്യത്തെപ്പററി താണ ജഡ്ജി സുദീർഘമായ ഒരു വിചിന്തനംചെയ്തു. അദ്ദേഹത്തിന്റെ അഭിപ്രായം ഇങ്ങിനെ ആണ്. "ശിവനെ പൂജിക്കുന്നവരായ മധുരാ താലൂക്കിൽപെട്ട ആളുകൾ അധികാരിയായി സ്വീകരിച്ചിരിക്കുന്ന ആഗമശാസ്ത്രാനുസരണം, പൂജ നടത്തുകയും ആരാധിക്കുകയും ചെയ്യുന്ന ക്ഷേത്രങ്ങളിൽ, മദ്യനിർമ്മാണം തൊഴിലായി സ്വീകരിച്ചിരിക്കുന്നവരേയും, അധോവൃത്തികളായി എന്നും തെങ്ങും പനയും കേറുന്നവരേയും, പ്രവേശിക്കുവാൻ പാടില്ലെന്നു വിലക്കിയിരിക്കുന്നു. ഈ അഭിപ്രായം തെററാണെന്ന് കാണിക്കുവാൻ ഇതുവരെ ആരും

ത്തിയുകയും, അപ്രകാരം വിചാരിക്കുവാൻ ഞങ്ങൾ കാരണം കാണുകയും ചെയ്യുന്നില്ല. തീർച്ചയായും സ്ഥലത്തെ ആചാരം, ശാസ്ത്രനിയമത്തിൽനിന്ന് വ്യത്യാസമുള്ളതായിരിക്കാം. എന്നാൽ ശാസ്ത്രാനുസരണംതന്നെ, അവരുടെ പാരമ്പര്യമായ ജാതിത്തൊഴിൽകൊണ്ട്, അവരെ ശിവക്ഷേത്രങ്ങളിൽ കടക്കുവാൻ അനുവദിക്കുന്നില്ല. വാസ്തവത്തിൽ പല 'ഷണ്ണാ'ന്മാരും ആ തൊഴിലിനെ ഉപേക്ഷിച്ചിട്ടുണ്ട്. വിദ്യാഭ്യാസം, പരിശ്രമശീലം, മിതവ്യയം, ഇത്യാദികളാൽ അവരിൽ പലരും ആദരണീയമായനിലയിൽ കച്ചവടക്കാരായും, വ്യവസായികളായും, വക്കീലന്മാരായും, ഗൃഹസ്ഥന്മാരായും മററും തീർന്നിട്ടുണ്ട്. അവർ ഉന്നതമായ സാമുദായികനില ലഭിക്കുന്നതിനും, ഉയർന്നതരത്തിലുള്ള ആരാധനാരീതി എന്നു വിശ്വസിക്കുന്നവയിൽ പങ്കുകൊള്ളുന്നതിനും, ചെയ്യുന്ന ശ്രമത്തിൽ അനുതാപം കാണിക്കുന്നത് സാധാരണയത്രേ. എന്നാൽ അപ്രകാരമുള്ള അനുതാപം, അന്യായവും അടിസ്ഥാനരഹിതവുമായ നാട്യംകൊണ്ട് വദ്ധിക്കുന്നതല്ല. അവരെ ഉയർത്തിക്കൊണ്ടുവരുവാനുള്ള ശ്രമംകൊണ്ടു മററു വർഗ്ഗക്കാരുടെ സ്ഥാപിതമായ അവകാശങ്ങളെ ആക്രമിക്കുവാൻ പാടില്ല. അവക്ക് വേണ്ടിടത്തോളം സ്വന്തക്ഷേത്രങ്ങളുണ്ട്, ഇല്ലെങ്കിൽ നിർമ്മിക്കുവാൻ വേണ്ടിടത്തോളം സമുദായാംഗങ്ങളും, ആവശ്യമുള്ള ധനവുമുണ്ട്. അപ്രകാരം തന്നെത്താൻ നന്നാവുന്നതിന് ശ്രമിക്കാം. അന്യന്മാരുടെ സ്ഥാപനങ്ങളേയും അവകാശങ്ങളേയും ആക്രമിക്കാതിരിക്കുന്ന പക്ഷം അവക്ക് സകല സഹൃദയന്മാരുടേയും അനുതാപവും, ആവശ്യപ്പെടുന്നപക്ഷം, കോടതികളുടെ സംരക്ഷണയും, ലഭിക്കുന്നതാണ്." അവർണ്ണരുടെ ക്ഷേത്രപ്രവേശനത്തെ അനുകൂലിക്കുന്നവർ, ഈ വിധിയിൽ അടങ്ങിയിരിക്കുന്ന ഉപദേശം അനുസരിക്കുകയില്ലേ?

മേൽവിവരിച്ച കേസ്സിൽ അധികൃതന്മാർ, ആ പ്രത്യേക ക്ഷേത്രത്തിൽനടന്നു വന്ന ആചാരത്തേയും വില, വെച്ചിരിക്കുന്നു. ഈ കേസ്സ് മറെറാരു വിഷയത്തിലുംകൂടി പ്രാധാന്യമുള്ളതാണ്. തോററതായ വാദി ഒരു രാജാവും, പാരമ്പര്യവഴിക്ക് ക്ഷേത്രാധിപതിയായിരുന്ന

ആളുമാണ്. എങ്ങിനെയോ അദ്ദേഹം പ്രതികൂലമായി യോജിക്കുകയും ഒടുവിൽ കേസ്സ് രാജിയായതായി സ്വീകരിപ്പാൻ അപേക്ഷിക്കുകയും ചെയ്തു. എന്നാൽ ചില പുതിയ വാദികളെ ചേർത്ത് കേസ്സ് പുതിയതായി നടത്തപ്പെടുകയും, കോടതി ആരാധനാ നടത്തുന്നവർക്കനുകൂലമായി പ്രസ്തുത വിധിയെ സ്ഥിരപ്പെടുത്തുകയും ചെയ്തിട്ടുണ്ടായി.

ഇന്നത്തെ ഹിന്ദുക്ഷേത്രഭാരവാഹികൾ അവർണ്ണരുടേയും അവരുടെ സ്നേഹിതന്മാരുടേയും വാക്കുകേട്ടു അവർക്കു ക്ഷേത്രപ്രവേശനം അനുവദിക്കുന്നതായാൽ, "പ്രിവികൌൺസിലിന്റെ" തീർച്ചയനുസരിച്ച് വിശ്വാസവഞ്ചന ചെയ്തതായി കണക്കാക്കപ്പെടുന്നതും, നിശ്ചയമായും തൽസ്ഥാനത്തുനിന്നു അവരെ ഒഴിക്കുവാൻ ഇടയുള്ളതുമാണ്.

൮.

ക്ഷേത്രം. (ദേവസ്ഥാനം.)

(i) ഇൻഡ്യൻ ലാ റിപ്പോർട്ട് ബൊംബെ 8-ാം വാല്യം. വശം 482 (486) ഇതിൽ ജസ്റ്റിസ് സ്കാട്ട് ഇപ്രകാരം അഭിപ്രായപ്പെടുന്നു.

"ചുരുക്കിപ്പറയുന്നതായാൽ ഒരു ക്ഷേത്രത്തിലെ ദേവൻ മുതലുടമസ്ഥാവകാശം വഹിക്കുന്നതിനു ഒരു മാതൃകാപുരുഷനായി സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ക്ഷേത്രത്തിലെ ഭരണാധികാരികൾക്ക് ട്രസ്റ്റികളുടെ നില മാത്രമുള്ളതാകുന്നു. ക്ഷേത്രമുതലിനെ അന്യാധീനപ്പെടുത്തുകയൊ അപഹരിക്കയൊ ചെയ്യുന്നത് ഒരു മഹാപാപമായി വിചാരിക്കപ്പെട്ടിരിക്കുന്നു. ദേവനു അർപ്പിക്കപ്പെടുന്ന ധനം ഒരു വിശുദ്ധസാധനമായി ഭവിക്കുന്നു. മതസംബന്ധമായ കാര്യങ്ങൾക്കൊ, ധർമ്മവിഷയങ്ങൾക്കൊ, ആയി ആരെങ്കിലും മുതൽ വെക്കുന്നതായാൽ അവയെ മനുഷ്യദൃഷ്ട്യാ പൊതുധർമ്മസ്ഥാപനങ്ങളായി കരുതപ്പെട്ടുവരുന്നു. അനേകം സംവത്സരങ്ങൾക്കു മുമ്പ് ഹാഡ്വിക്ക്പ്രഭു ഈ വിഷയത്തെ ഇപ്രകാരം പറഞ്ഞിരിക്കുന്നു. രാജശാസനംകൊണ്ട് ഒരു ധർമ്മസ്ഥാപനത്തെ കൂടുതലായൊ, കുറവായൊ പൊതുമുതലാക്കിത്തീർക്കുന്നതല്ല. ധർമ്മസ്ഥാപനത്തെ കുറെക്കൂടി ശാശ്വതമാക്കാമെന്നേയുള്ളൂ."

൯

(ii) 27. എം. എൽ. എ. 253-ാം വശത്ത് ഇപ്രകാരം കാണുന്നു. "നാലു വർണ്ണങ്ങളിൽപ്പെട്ടവരുടെ ആരാധനക്കുമാത്രം ഉദ്ദേശിച്ചാണ് ക്ഷേത്രങ്ങൾ ഉണ്ടാക്കപ്പെട്ടിട്ടുള്ളത്! തന്ത്രങ്ങളിൽനിന്നും, ആഗ

ങ്ങളിൽനിന്നും ശൂദ്രക്കും അവൎക്കു മേലുള്ള ഉയൎന്ന ജാതികൾക്കും ആരാധന നടത്തുന്നതിനു അവകാശമുണ്ടെന്നുള്ളതു വ്യക്തമാകുന്നു!!!

൩

(iii) ജസ്റ്റിസ്സ് സർ. ടി. മുത്തുസ്വാമി അയ്യർ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—"ഒരു പബ്ളിക്ക് റോഡ് പൊതുസ്ഥലമാണെന്നു വിചാരിക്കുന്നതുപോലെ തന്നെ ഹിന്ദു ക്ഷേത്രവും ഒരു പൊതുസ്ഥലമാണെന്നു വിചാരിക്കുവാൻ (പറയുവാൻ) നിവൃത്തിയില്ല. ക്ഷേത്രം ആരുടെ ഉപയോഗത്തിനുവേണ്ടി സ്ഥാപിക്കപ്പെടുന്നുവോ അവൎക്കുമാത്രം അതിലേക്കു പ്രവേശനം ഉണ്ടാകുന്നതാകുന്നു."

൪

(iv) ഇൻഡ്യൻ ലാ റിപ്പോർട്ട് 18. മദ്രാസ്സ് 298-ൽ താഴെ പറയുംപ്രകാരം കാണുന്നു. "ഇൻഡ്യയിൽ ഒരു രാജകീയ(ഗവൎമ്മെന്റ്)മതമൊ, മതസംബന്ധമായ കോടതികളൊ ഇല്ല. ഹിന്ദുമതം ഗവൎമ്മെന്റ് മതവുമല്ല. നിയമപ്രകാരം നോക്കുന്നതായാൽ മതസംബന്ധമൊ, ജാതിസംബന്ധമൊ ഉണ്ടായിക്കാണുന്ന ഓരോ സ്ഥാപനങ്ങളും ഓരോ ജാതിയുടെയൊ, മതങ്ങളുടേയൊ പ്രത്യേക ആവശ്യങ്ങൾക്കായി സ്വേച്ഛയാ ഉണ്ടാക്കുന്ന സമൂഹങ്ങളൊ അഥവാ സ്ഥാപനങ്ങളൊ ആണ്. ഇതുപുരാതനകാലംമുതൽക്കുള്ള ആചാരങ്ങളാൽ തെളിയുന്നതുമാണ്."

൫.

നടപ്പിന്റെ റിപ്പോർട്ട് വശം 247. വേറൊരു കേസ്സിൽ ഇപ്രകാരം കാണുന്നു. "രാജാക്കന്മാരുടെ കടമയും അവരുടെ ശ്രേയസ്സും അവരുടെ സംരക്ഷണയിൽ ജീവിക്കുന്ന പ്രജകൾക്കു മനസ്സുഖവും ക്ഷേമവും ഉണ്ടാക്കുന്നതിലാണ്. ഒരുവന്റെ മതവിശ്വാസങ്ങളെ ബഹുമാനിക്കാത്തപക്ഷം അവനു് ഒരിക്കലും മനസ്സുഖം ഉണ്ടാകുന്നതല്ല."

൬.

ഇൻഡ്യൻ ലാ റിപ്പോർട്ട് 5. ബോംബെ 80. "മതസംബന്ധമായ കാൎയ്യങ്ങളെസംബന്ധിച്ചുള്ള വ്യവഹാരങ്ങൾ ഈ നാട്ടിലെ സിവിൾ കോടതികളിൽ നിലനില്ക്കുന്നതല്ല. മതസിദ്ധാന്തങ്ങളും ആചാരങ്ങളും ഏതു പ്രകാരത്തിൽ വേണമെന്നു കോടതികളിൽ വിധികല്പിക്കുന്നതല്ല. ഇൻഡ്യയിൽ ഒരു ഗവൎമ്മെന്റു മതമില്ല. മതത്തെ മാത്രം സംബന്ധിക്കുന്നതായ കാൎയ്യങ്ങളിൽപ്രവേശിക്കുന്നതിനു കോടതികൾക്കു അധികാരം നല്കിയിട്ടില്ല. എല്ലാ മതങ്ങളേയും ഒരുപോലെ പാലി

ടുണമെന്നാണു ഗവമ്മേൻറിൻെറ നിശ്ചയം. ഒരു മതത്തിൻെറ കാൎയ്യത്തിലും ഗവമ്മേൻറു തലയിടുകയില്ല. ഓരോ മതക്കാൎക്കും അതാതു മതങ്ങളെ സംബന്ധിച്ച് ഓരോ അനുഷ്ഠാനങ്ങളെ നടത്തിക്കൊണ്ടു പോകാവുന്നതാണ്."

൧൦.

ബീമൻജസ്റ്റി 38. ബാംബെ 509-ൽ പറയുന്നു.

"ഒരു ട്രസ്റ്റ് സ്ഥാപനത്തിൽ പ്രവേശനം ഉള്ള ഒരുവനു പ്രവേശനം ഇല്ലായ്മ ചെയ്യത്തക്കതോ പ്രവേശനം ഇല്ലാത്ത ഒരാൾക്കു പ്രവേശനം നല്കുന്നതോ ആയ, ഭേദഗതികൾ ചെയ്യുന്നതുതന്നെ ഗൌരവമായ ഒരു ട്രസ്റ്റ് ലംഘനമാകുന്നു."

൧൧.

ഇൻഡ്യൻ ലാ റിപ്പോർട്ട് 8. റംഗൂൺ 582-ൽ 'പ്രിവികൌൺസി'ലുകാർ ഇപ്രകാരം പറഞ്ഞു കാണുന്നു.

"ഏതെങ്കിലും ഒരു മുതൽ ധൎമ്മവിനിമയങ്ങൾക്കായി നീക്കിവെക്കപ്പെട്ടിരുന്നാൽ ആ മുതലിനെ ഉദ്ദേശിക്കപ്പെട്ട കാൎയ്യത്തിനല്ലാതെ മററു കാൎയ്യങ്ങൾക്കു ഉപയോഗപ്പെടുത്തുന്നത് അപഹരണമാകുന്നു. ട്രസ്റ്റ് മുതൽ മുഴുവനും ട്രസ്റ്റിൻെറ ഉദ്ദേശസാദ്ധ്യത്തിന് ഉപയോഗിക്കേണ്ടതാകുന്നു" ഇൻഡ്യൻ ലാ റിപ്പോർട്ട് 7. ബോംബെ 828-ാം വശത്തു റിപ്പോർട്ടു ചെയ്തിട്ടുള്ള കേസ്സിൽ കാണുന്നതുപോലെ ട്രസ്റ്റ് ഒരു ജാതിക്കാരുടെ ആരാധനത്തിനു മാത്രമായി ഉള്ള ഒരു സ്ഥാപനമാണ്. അന്യജാതിക്കാരെ അതിൽ പങ്കുകൊള്ളുവാൻ അനുവദിക്കുന്നതു് ആ ഉയൎന്ന ജാതിക്കാരെ അയിത്തപ്പെടുത്തുമെന്നു കാണുന്നതായാൽ താഴ്ന്ന ജാതിക്കാരെ പങ്കുകൊള്ളുവാൻ അനുവദിക്കുന്നതു വലിയ കുഴപ്പത്തിനിടയാകും. അപ്രകാരം ചെയ്യുന്നതായാൽ മതവിശ്വാസികൾക്കു മനോവേദനയുണ്ടാക്കുകയും ക്ഷേത്രത്തിന് അശുദ്ധി ബാധിക്കുകയും ചെയ്യുമൊ എന്നു നോക്കേണ്ടതാണ്. ഒരു പൊതുഉദ്യാനമൊ ഗ്രന്ഥശാലയൊ ഒരു പ്രസംഗമൊ ആയാൽ ആരെയെങ്കിലും പങ്കുകൊള്ളുവാൻ അനുവദിക്കാതിരിപ്പാൻ തരമുണ്ടൊ എന്നു ചിന്തിച്ചതിൽ 'പ്രിവികൌൺസിൽ' ഇപ്രകാരം പറയുന്നു:—"പ്രവേശനം അനുവദിക്കേണ്ട ആളുകൾ അധികമുണ്ടെങ്കിലൊ അതിൽ വരുന്ന ആളുകളുടെ പെരുമാററം ട്രസ്റ്റ് സ്ഥാപനം ഉദ്ദേശിക്കപ്പെട്ടവൎക്കു ഹിതമല്ലാതെ കാണുന്ന വിഷയങ്ങളിലൊ ആത്തരക്കാരെ പുറത്താക്കേണ്ടതു

ട്രസ്റ്റികളുടെ കൎത്തവ്യമാകുന്നു. അല്ലാത്തപക്ഷം അവർ ട്രസ്റ്റ് ലംഘനക്കുറ്റം ചെയ്യുന്നവരായി വിചാരിക്കേണ്ടവരാകുന്നു."

൪൨.

"പൊതുജനങ്ങൾ എത്രതന്നെ സമ്മതിച്ചാലും ട്രസ്റ്റ് മാനേജർമാർ ട്രസ്റ്റ് ലംഘനം ചെയ്തുകൂടാത്തതാകുന്നു."

൪൩.

20 മദ്രാസ് 398.

റഫറൻഡം അനീതിയും അസാധ്യവുമാകുന്നു.

(i) ട്യൂഡർ—"ധൎമ്മസ്ഥാപനങ്ങൾ" എന്ന ഗ്രന്ഥത്തിൽ 4 മുതൽ 10വരെ വശങ്ങൾ.

൪൪.

"ധൎമ്മസ്ഥാപനങ്ങളെ സംബന്ധിച്ച തൎക്കങ്ങളിൽ ഭൂരിപക്ഷക്കാർ മറ്റുള്ളവരുടെ അവകാശങ്ങളെ തടയാവുന്നതല്ല."

൪൫.

(ii) ബാംബെ ഹൈക്കോർട്ട് റിപ്പോർട്ട് (1866) വശം 328. ആൎന്നാൾഡ് ജഡ്ജി പറയുന്നു:—"ധൎമ്മസ്ഥാപനങ്ങളെ സംബന്ധിച്ച് ഓരോ ജാതിയിൽപ്പെട്ട ഭിന്നകക്ഷികൾ തമ്മിലുള്ള വഴക്കുകൾ തീൎമാനം ചെയ്യേണ്ടതായി വരുന്ന അവസരങ്ങളിൽ ആ ജാതിക്കാരുടെ മതവിശ്വാസങ്ങളും സിദ്ധാന്തങ്ങളും എന്തെല്ലാമെന്ന് അന്വേഷണം ചെയ്തറിഞ്ഞ് ആ സിദ്ധാന്തങ്ങളനുസരിച്ച് തീൎമാനിക്കേണ്ടതാകുന്നു. ഭൂരിപക്ഷാഭിപ്രായം എത്ര ശക്തിമത്തായിരുന്നാലും അതിനെ വക വെയ്ക്കത്തക്കതല്ല."

(iii) "ഭൂരിപക്ഷാഭിപ്രായത്തെ ആസ്പദമാക്കി ഒരു ധൎമ്മസ്ഥാപനത്തിന്റെ ഉദ്ദേശങ്ങളെ അവഗണിക്കത്തക്കതല്ല."

(iv) "ട്രസ്റ്റ് മാനേജുമെന്റിന്റെ ഭൂരിപക്ഷക്കാരുടെ പ്രവൃത്തികൾ അവരെ ബാധിക്കുന്നതാണ്. എന്നാൽ ഭൂരിപക്ഷക്കാരുടെ പ്രവൃത്തി ട്രസ്റ്റ് ലംഘനമായോ അധികാരത്തിൽ കവിയുന്നതോ ആയാൽ അവ ട്രസ്റ്റിനെ ബാധിക്കുന്നതല്ല."

20 മദ്രാസ് 260.

൫൩.

മതാവകാശങ്ങളേയും ആചാരങ്ങളേയും സംബന്ധിച്ച നിയമം.

(i) ഇൻഡ്യൻ പീനൽകോഡ് 15-ാം അദ്ധ്യായം. "ആരുടേയും മതവിശ്വാസങ്ങളെ അവഗണിയ്ക്കുന്നതിനോ, മനോവേദനകൾ ഉണ്ടാക്കുന്നതിനോ മറ്റൊരുവന്ന് അവകാശമില്ല" എന്ന നിയമതത്വത്തെ ആസ്പദമാക്കിയാണ് ഉണ്ടായിരിക്കുന്നത്. ഓരോ ആചാരങ്ങളും വിശ്വാസങ്ങളും ശരിയാണോ എന്നു ചിന്തിച്ചിട്ടില്ല.

(ii) "ഒരു ആചാരം ന്യായമാണോ അല്ലയോ എന്നു തീരുമാനിക്കേണ്ടതു് ആചാരത്തിന്റെ ആരംഭകാലത്താണ്" 42 Cal 455.

൫൪.

## മിസ്റ്റർ ജസ്റ്റിസ് മുത്തുസ്വാമി അയ്യരുടെ വിധി

വെങ്കിടചലപതിറാവു എന്ന ഈ കേസ്സിലെ വാദി ഒരു സ്മാർത്തബ്രാഹ്മണനാണ്. പ്രതികൾ അച്ചകന്മാരും, രാജമുൻട്രി എന്ന ദേശത്തിലെ ക്ഷേത്രധർമ്മവാഹികളുമാണ്. വാദി സ്വജാതിയിൽപ്പെട്ട ഒരു സ്ത്രീയെ—പ്രായപൂർത്തി വരുന്നതിനുമുമ്പു വിധവയായിത്തീർന്ന ഒരു സ്ത്രീയെ—വിവാഹം ചെയ്തു. തന്റെ ഭാര്യക്ക് ഒരു സുഖക്കേടുണ്ടായപ്പോൾ വാദി പ്രസ്തുത ക്ഷേത്രത്തിൽ ഒരു വഴിവാട് കഴിക്കാമെന്നു പ്രാർത്ഥിച്ചുവത്രെ. അതു നിവ്വഹിക്കുവാനായി അയാൾ 1886-ൽ പ്രസ്തുത ക്ഷേത്രത്തിനകത്തു മതവിശ്വാസമുള്ള ബ്രാഹ്മണർ സാധാരണ ആരാധന നടത്തുന്ന ദിക്കിൽ പ്രവേശിക്കുവാൻ ശ്രമിച്ചു. പ്രതികൾ അയാളെ തടഞ്ഞു. അതിനുള്ള കാരണം അയാൾ ഹിന്ദുശാസ്ത്രനിയമത്തിനു വിരോധമായി ഒരു വിധവയെ വിവാഹംചെയ്തുവെന്നതാണ്. പ്രതികളുടെ ഈ പ്രവൃത്തി തെറ്റായ ഒന്നാണെന്നാണു വാദിയുടെ പക്ഷം. അതിനാൽ താഴെ പറയുന്നവ അനുവദിച്ചുകിട്ടുവാൻ കോടതിയോടപേക്ഷിച്ചു.

(1) ക്ഷേത്രത്തിലെ ശ്രീകോവിലിനകത്തു മറ്റു ബ്രാഹ്മണരെപ്പോലെ പ്രവേശിപ്പാനുള്ള അവകാശം.

(2) പ്രതികൾ മേലിൽ ആ അവകാശത്തെ എതിൎക്കാതിരിക്കുവാൻ ഒരു നിരോധനാജ്ഞ

(3) തന്നോടു പ്രതികൾ ചെയ്ത തെറ്റിനു 100 രൂപ പിഴ.

എല്ലൂർ ഡിസ്ത്രിക്റ്റ് മുൻസീഫാണ് ഈ കേസ്സിനെ ആദ്യം വിസ്തരിച്ചത്. അദ്ദേഹം അന്യായക്കാരൻ തന്റെ സ്നേഹിതന്മാരുമൊരുമിച്ചു വിധവാവിവാഹത്തെ നീതീകരിപ്പാനായി എടുത്ത ഒരു ഉപായമാണ് ഈ വഴിപാടു കഴിക്കുവാനുള്ള ഉദ്യമം എന്ന് അറിഞ്ഞു. (295) പിന്നെ പ്രതികൾ ചെയ്തുവെന്നു പറയുന്നത് ഒരു തെറ്റായ പ്രവൃത്തിയല്ല. അതിനാൽ പിഴകൊടുക്കേണ്ട ആവശ്യമില്ല എന്നു വിധിച്ചു; എന്നല്ല, നിരോധനാജ്ഞ കൊടുത്തുമില്ല. വിധിയുടെ ഈ ഭാഗത്തെക്കുറിച്ച് അയാൾ ജില്ലാക്കോടതിയിലേക്ക് 'അപ്പീൽ' കൊടുത്തു. വിധവാവിവാഹംമൂലം അയാൾ തന്റെ ബ്രാഹ്മണത്വം കളഞ്ഞിരിക്കുന്നുവെന്നും, തന്മൂലം അയാളെ തടഞ്ഞതു തെറ്റല്ലെന്നുമാണു പ്രതികളുടെ വാദം. കൂടാതെ ഈ കേസ്സുതന്നെ വിസ്തരിക്കുവാൻ പാടില്ലെന്നതിലേക്ക് അവർ മൂന്നു കാരണങ്ങൾ പറഞ്ഞു.

(1) അന്യായക്കാരന് ഇങ്ങിനെ ഒരു കേസ്സു കൊടുപ്പാൻ അധികാരമില്ല.

(2) ഒരു സിവിൽകോടതിക്ക് അതു സ്വീകരിപ്പാനുള്ള അവകാശമില്ല.

(3) സ്ഥലത്തുള്ള ബ്രാഹ്മണമതാധിപതിയായ ശങ്കരാചാര്യരുടെ വാക്കിനെ വാദി അവഗണിച്ചിരിക്കുന്നു.



ശങ്കരാചാര്യരെ കക്ഷി ചേർത്തിട്ടില്ലെന്ന വാദം ഡിസ്ത്രിക്റ്റ് മുൻസീഫ് സമ്മതിച്ചില്ല. മറ്റുള്ള രണ്ടു കാരണവും ഒരു വിഷയത്തെ സംബന്ധിക്കുന്നതാണ്, അതായതു ഹിന്ദുവിവാഹം. അതൊരു മതവിഷയമത്രെ. അതിനാൽ അതിനെപ്പറ്റി ഒരു തീർപ്പു കല്പിക്കുവാൻ മതാധിപതികൾക്കു മാത്രമേ അധികാരമുള്ളു എന്നാണു പ്രതികളുടെ പക്ഷം. എന്നാൽ വാദി ഒരു നാട്ടുകാരനെന്ന നിലയിലും, ഒരു ബ്രാഹ്മണസമുദായാംഗമെന്ന നിലയിലും നോക്കുന്നതായാൽ ഈ കേസ്സ് ഒരു സിവിൽകേസ്സിന്റെ രീതിയിലുള്ളതാണെന്നാണു മുൻസീഫിന്റെ അഭിപ്രായം. പ്രധാന വാദവിഷയമായ വിധവാവിവാഹം ശാസ്ത്രങ്ങൾ വിരോധിച്ചിട്ടില്ലെന്നു മുൻസീഫ് ആദ്യം ശ്രുതികളും, പിന്നെ സ്മൃതികളും, അതിനുശേഷം പുരാണങ്ങളും, ഒടുവിൽ സാധാരണ (296) നടപ്പും നോക്കി തീർച്ചയാക്കി. അതിനാൽ ആ വിവാഹംകൊണ്ട് അയാളുടെ അവകാശങ്ങൾ ഒന്നും ഇല്ലാതായിട്ടില്ലെന്നും, അയാൾ ഇനിയും

ഒരു ബ്രാഹ്മണസമുദായാംഗത്തെയാണെന്നും അദ്ദേഹം തീരുമാനിച്ചു. അതിനാൽ അദ്ദേഹം "വാദികൾക്കെല്ലാ ബ്രാഹ്മണർക്കുമുള്ളതുപോലെ ക്ഷേത്രത്തിൽ പോകുന്നതിനു് അവകാശമുണ്ടു്" എന്നു വിധിച്ചു. എന്നാൽ മററു ഭാഗങ്ങളെ സംബന്ധിച്ചു കൊടുത്ത 'അപ്പീൽ' പ്രകാരം ജില്ലാക്കോടതി ഈ വിധിയെ വിപരീതമാക്കിത്തീർക്കുകയും പ്രതികൾക്കു കോടതിച്ചിലവു കൊടുക്കുവാൻ വിധിക്കുകയും ചെയ്തു. ആ ജില്ലാജഡ്ജി കേസ്സിലെ ഒന്നാംവകുപ്പു്, രണ്ടാംവകുപ്പു് എന്നും മററുമുള്ള ഭേദങ്ങൾ ഒന്നും വകവെച്ചില്ല. അന്യായം കൊടുത്ത ദിവസത്തെ ഹിന്ദുക്കളുടെ ആചാരവും നടപ്പും അനുസരിച്ചു വിധവാവിവാഹം വിരോധിക്കപ്പെട്ടിരിക്കുന്നുവെന്നും, അതിനെ അവഗണിച്ചു വിവാഹം ചെയ്യുന്നപക്ഷം അവൻ ജാതിഭ്രഷ്ടനാകുന്നുവെന്നും അദ്ദേഹം നിശ്ചയിച്ചു. രണ്ടാമതായി മുൻസിഫ് ചെയ്തതുപോലെ ഈ ആചാരത്തിന്റേയും അനുഷ്ഠാനത്തിന്റേയും ഉത്ഭവം എവിടെനിന്നാണെന്നും മററും പര്യാലോചിക്കേണ്ട ആവശ്യം ഒരു സിവിൽകോടതിക്കില്ല എന്നും അദ്ദേഹം വിധിച്ചു. കൂടാതെ സ്ഥലത്തെ മഠാധിപതിയായ ശങ്കരാചാര്യർ ഇതുപോലെ വിധവാവിവാഹം ചെയ്തവരെ രണ്ടുമൂന്നുപേരെ ജാതിഭ്രഷ്ടന്മാരാക്കി. ഇതു് ഈ വാദിയും അറിഞ്ഞിരുന്നു. അതിനാൽ ഈ വാദിയും വിധവയെ വിവാഹം ചെയ്യാൻ പാടില്ലായിരുന്നുവെന്നുമാണു ജില്ലാജഡ്ജിയുടെ വിധി. അതിനുശേഷമാണു വാദി ഹൈക്കോർട്ടിലേക്കു് 'അപ്പീൽ' കൊടുത്തതു്.

ഒരു ഹിന്ദുക്ഷേത്രം എത്രത്തോളം ഒരു പൊതുസ്ഥാപനമാകുന്നതാണു്? ക്ഷേത്രത്തിലെ പ്രവേശനകാര്യത്തെ സംബന്ധിച്ചു സാധാരണ നടപ്പുള്ള പ്രതിബന്ധങ്ങൾ എന്തെല്ലാമാണു്? ഈ വിഷയങ്ങളെപ്പററി ഇവിടെ ആലോചിക്കേണ്ടിയിരിക്കുന്നു. "നിശ്ചയമായും ക്ഷേത്രങ്ങൾ എല്ലാ ഹിന്ദുക്കൾക്കുമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണു്. എന്നാൽ പ്രവേശനകാര്യത്തിൽ ചില തടസ്സങ്ങളെല്ലാമുണ്ടു്. പറയർക്കു ക്ഷേത്രത്തിന്റെ മുററത്തുകൂടി പോകുവാൻ വയ്യാ. ശൂദ്രർക്കും, ബനിയർക്കും ക്ഷേത്രത്തിന്റെ അകത്തു കടക്കുവാൻ വിരോധമില്ല. ബ്രാഹ്മണർക്കു ശ്രീകോവിലിനകത്തും പ്രവേശിക്കാം" എന്നു മുൻസിഫ് പറയുന്നു. ഒരു ഹിന്ദുക്ഷേത്രം ഒരു റോഡുപോലെയോ, ഒരു സ്കൂൾപോലെയോ ഉള്ള പൊതുസ്ഥാപനമല്ല. ആ മതത്തിൽപ്പെട്ട ആളുകൾക്കു മാത്രമേ അവിടെ അധികാരമുള്ളു. "അപ്പീലന്യായക്കാരനായ വെങ്കിടചലാപതി ഒരു ബ്രാഹ്മണനായിരുന്നിടത്തോളം കാലമേ അദ്ദേഹത്തിനു

പ്രവേശനാവകാശം ഉണ്ടായിരുന്നുള്ളൂ" എന്നാണ് ജില്ലാജഡ്ജി പറയുന്നത്. ഇവിടെ വേറെ ഒരു കാൎയ്യംകൂടി നോക്കേണ്ടതുണ്ട്. അന്യായക്കാരൻ മറ്റു മതവിശ്വാസമുള്ള ബ്രാഹ്മണരെപ്പോലെ ശ്രീകോവിലിനകത്തു പ്രവേശിക്കണമെന്നാണ് പറയുന്നത്. ക്ഷേത്രത്തിനകത്തു കടക്കണമെന്നല്ല അയാളുടെ വാദം. തന്റെ വിധവാവിവാഹം ശാസ്ത്രങ്ങൾ അനുവദിച്ചിട്ടുള്ളതാണെന്നാണ് വാദി പറയുന്നത്. എന്തു വിധമായ ജാതിയുടെ നിലയാണ് ക്ഷേത്രാചാരവും മറ്റുള്ളവരുടെ വിശ്വാസവും അനുസരിച്ച് ശ്രീകോവിലിനകത്തു പ്രവേശിക്കുവാൻ ആവശ്യമുള്ളത്? ഇതാണ് നാം ആലോചിക്കേണ്ടത്.

ഒരു മതസ്ഥാപനത്തെ സംബന്ധിച്ചിടത്തോളം നോക്കുന്നപക്ഷം, അവിടത്തെ പുരാതനകാലംമുതൽ നടപ്പിലിരുന്നുവരുന്ന ആചാരത്തെ വിലവെക്കേണ്ടതാണ്. എന്തെന്നാൽ അത് ആ സ്ഥാപനം നിൎമ്മിച്ചവന്റെ അഭിലാഷത്തെ സൂചിപ്പിക്കുന്നതാണ്. ഏതെല്ലാംവിധത്തിലുള്ള ഹിന്ദുക്കൾക്കാണോ ആ സ്ഥാപനംകൊണ്ട് ഉപകാരം ലഭിക്കണമെന്ന് അതിനെ നിൎമ്മിച്ച ആൾ ഉദ്ദേശിച്ചിരിക്കുന്നത്, ആ തരത്തിലുള്ള ആളുകൾക്കു മാത്രമേ അവിടെ പ്രവേശിക്കുന്നതിനും, ആ സ്ഥാപനംകൊണ്ടുള്ള ഉപകാരത്തിൽ പങ്കുകൊള്ളുന്നതിനും അനുവാദം നല്കുവാൻ പാടുള്ളൂ. അല്ലാത്തപക്ഷം അവിടെ പ്രവേശിക്കുവാൻ ജാതിഭ്രഷ്ടനാക്കും, മഹമ്മദീയക്കും, മറ്റുള്ളവൎക്കെല്ലാവൎക്കും തന്നെ അധികാരമുണ്ട് എന്നു വരുന്നതാണ്. അതു ന്യായരഹിതമായിരിക്കും, വിശ്വാസവഞ്ചനയായിരിക്കും. തന്റെ ജാതികൊണ്ട് ഒരു സ്മാൎത്തബ്രാഹ്മണൻ ആചാരത്തെയും, ശ്രുതി, സ്മൃതി, പുരാണം ഇവയുടെ നിയമങ്ങളേയും അനുസരിക്കുവാൻ നിൎബന്ധിതനാണ്. അന്യായക്കാരൻ കൂടുതലായ ഒരധികാരി അയാൾക്കു ഉണ്ടാകുവാൻ പാടില്ല.

ഇനി പ്രധാനമായി ആലോചിക്കേണ്ടത് ഇതാണ്. സാധാരണയായി വാദിയുടെ സമുദായനടപ്പ് അഥവാ ആചാരം എങ്ങിനെ ഉള്ളതാണ്? ഈ സാമുദായികാചാരം വിധവാവിവാഹത്തെ അനുവദിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ വിധവയെ വിവാഹം ചെയ്ത ആൾ ആ സമുദായാംഗങ്ങളിൽനിന്ന് ഒരു താണ പടിയെ അൎഹിക്കുന്നവനാണോ? ഈ താണ പടിയെ അൎഹിക്കുന്നവനാണെങ്കിൽ, വാദി അന്യായപ്രകാരം ആവശ്യപ്പെടുന്ന അവകാശം അയാൾക്കു കൊടുക്കാമോ?

ഈ കേസിലെ വാദി താൻ അപ്രകാരം ജാതിഭ്രഷ്ടനാകുന്നതാ

ണെങ്കിൽതന്നെ 1850-ലെ xxi-ാം നിയമം അഥവാ 1856-ലെ xv-ാം നിയമം തനിക്ക് ആശ്രയം നല്കുന്നതാണെന്നു വാദിക്കുന്നു. എന്നാൽ ഈ വാദം ശരിയല്ല. എന്തെന്നാൽ ആ നിയമങ്ങൾ സംരക്ഷിക്കുന്ന അവകാശം ക്ഷേത്രാചാരത്തെയോ, സാമുദായികാചാരത്തെയോ സംബന്ധിക്കുന്നതല്ല എന്ന കാൎയ്യം വ്യക്തമാണ്. അതു് സ്വത്തിനെ സംബന്ധിച്ച അവകാശത്തെ ആണ് സംരക്ഷിക്കുന്നതു്.

മുൻസീഫ് ഇങ്ങിനെ പറയുന്നു. 'ഞാൻ ഈ വിഷയത്തെപ്പററി വളരെ നേരം ആലോചിച്ചു. അനേകമതഗ്രന്ഥങ്ങൾ എല്ലാം നോക്കി. ഈ ദേശാചാരം നിയമത്തിനു കീഴടങ്ങേണ്ടതാണെന്നാണ് എന്റെ അഭിപ്രായം.' എന്നാൽ ഇവിടെ അദ്ദേഹം നിയമവും, ദേശാചാരവും പരസ്പരവിരോധികളാണെന്നാണു വിചാരിക്കുന്നതു്. ഇതു ശരിയല്ല. നിശ്ചയമായും ദേശാചാരം അനുസരിച്ചായിരിക്കണം നിയമമുണ്ടായിരിക്കുന്നതു്. 'ഹിന്ദുധൎമ്മങ്ങൾ എന്തെന്നറിയുവാൻ ആഗ്രഹിക്കുന്ന ഒരാൾക്കു വേദങ്ങൾ ഏററവും വലിയ അധികാരിയും, സ്മൃതി രണ്ടാമത്തേതും, ആചാരം മൂന്നാമത്തേതുമാണ്.' ഡിസ്ത്രിക്ട് മുൻസീഫ് നവീകരണക്കാരന്റേയും ന്യായാധിപതികളുടേയും ജോലിയെ സമ്മിശ്രമാക്കിത്തീൎക്കുന്നു. അവ രണ്ടും ഒന്നായിരിക്കണമെന്ന് അദ്ദേഹം വിചാരിക്കുന്നതായി തോന്നുന്നു. ഈ വിചാരം ശരിയായിട്ടുള്ള ഒന്നല്ല. ഹിന്ദുനിയമത്തെപ്പററി നോക്കുന്നസമയം ന്യായാധിപന്മാർ സാധാരണയായി ഹിന്ദുക്കൾ പൊതുവെ സ്വീകരിച്ചും അനുഷ്ഠിച്ചും വരുന്ന ആചാരത്തേയും സമ്പ്രദായത്തേയും മാത്രമേ നോക്കേണ്ട ആവശ്യമുള്ളൂ. അല്ലാതെ ഈ ആചാരവും സമ്പ്രദായവും ശരിയാണോ എന്നു നവീനപരിഷ്കാരമാകുന്ന അളവുകോൽകൊണ്ട് അളന്നു നോക്കേണ്ട ആവശ്യമില്ല. അവയുടെ ഉത്ഭവം എവിടെനിന്നാണ്, ചരിത്രം എങ്ങിനെ ആണ് എന്നെല്ലാം നോക്കി ഒരു പുതിയ ആചാരവും, സമ്പ്രദായവും ഉണ്ടാക്കുവാൻ ശ്രമിക്കേണ്ട ഭാരം ഒരു ന്യായാധിപതിക്കില്ല. അങ്ങിനെ ചെയ്യുവാൻ ശ്രമിക്കുന്നപക്ഷം അതു് ഏററവും അന്യായമായിരിക്കും. ഒരു കോടതി സ്വീകരിക്കേണ്ട ഹിന്ദുനിയമം ഏതാണ്? അതു വൈദികകാലത്തോ, അതിനു മുമ്പോ നടന്നുവന്നിരുന്ന നിയമമല്ല. അടുത്തകാലത്തു ഹിന്ദുസമുദായം പൊതുവെ എന്തൊന്നിനെ നിയമമായി സ്വീകരിച്ചിരുന്നുവോ അതാണ് നാം കണക്കാക്കേണ്ടതു്.

ഇൻഡ്യയിൽ സർവ്വ അധികാരവുമുള്ള ഒരു സാമ്രാജ്യമതസ്ഥാപനമില്ല. മതവിഷയത്തെപ്പറ്റി വിധി കല്പിക്കുവാനുള്ള പ്രത്യേകകോടതികളും ഇല്ല. ഹിന്ദുമതം ഭരണാധികാരികളുടെ മതവുമല്ല. ഹിന്ദുമതസ്ഥാപനങ്ങളെ ഭരിക്കുന്ന നിയമം പുരാതനകാലം മുതൽ നടന്നുവരുന്ന ആചാരത്തേയും, മുതൽ സമർപ്പിക്കലിനേയും, സ്ഥാപകന്മാരുടെ സങ്കല്പിക്കുവാൻ സാധിക്കുന്ന ഉദ്ദേശത്തേയും നോക്കി തീരുമാനിക്കേണ്ടതാണ്. ഈ സ്ഥാപനങ്ങൾ എല്ലാം തന്നെ ചില പ്രത്യേകജാതിക്കാരുടെ ഉപയോഗത്തിനായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണ്.

വിധവാവിവാഹം നടപ്പിലാകുന്നതു നന്നായിരിക്കാം; അതു സമുദായക്ഷേമത്തെ വർദ്ധിപ്പിക്കുമായിരിക്കാം. അതു ഹിന്ദുസ്ത്രീകളുടെ ഇന്നത്തെ ശോചനീയമായ നിലയെ ഇല്ലായ്മ ചെയ്തു ഹിന്ദുസമുദായത്തിനു തന്നെ അഭിവൃദ്ധി ഉണ്ടാക്കുമായിരിക്കാം. എന്നാൽ ഈവിധ ആലോചനകൾ ഒന്നും ഒരു കോടതിക്കു ചെയ്യേണ്ട ആവശ്യമില്ല. ഇവയെല്ലാം ആ ക്ഷേത്രത്തിൽ സമർപ്പിക്കപ്പെട്ടിരുന്ന പൊതുജനങ്ങളുടെ വിശ്വാസത്തെ വിരോധിക്കുന്നതാണ്. നാം ആലോചിച്ചു തീർച്ചപ്പെടുത്തേണ്ട സംഗതി ഇത്രമാത്രമാണ്. ഈ അന്യായം കൊടുത്ത തീയതിവരെ ആർക്കെല്ലാമാണ് കീഴാചാരപ്രകാരം ശ്രീകോവിലിൽ കടക്കുവാൻ അവകാശമുണ്ടായിരുന്നതു്? അഥവാ വിധവാവിവാഹംചെയ്തവർക്കു ശ്രീകോവിലിൽ പ്രവേശിക്കാമെന്ന് ഈ ക്ഷേത്രം സ്ഥാപിച്ചവർ ഉദ്ദേശിച്ചിരുന്നതായി വിചാരിക്കുവാൻ വഴിയുണ്ടോ?

ഈ ചോദ്യങ്ങളെപ്പറ്റി തീരുമാനിക്കുന്നതിനു മുമ്പ് ഇനിയും അന്വേഷണം നടത്തണമെന്നു തോന്നുന്നു. എന്തെന്നാൽ ക്ഷേത്രത്തിലെ കീഴാചാരത്തെപ്പറ്റിയോ, സ്ഥാപകന്മാരുടെ സങ്കല്പിക്കാവുന്നഉദ്ദേശത്തെപ്പറ്റിയോ, അഥവാ മറ്റുള്ളവരുടെ ആ ക്ഷേത്രത്തെപ്പറ്റിയുള്ള വിശ്വാസത്തെപ്പറ്റിയോ ഇതിൽ വ്യക്തമായി പറഞ്ഞിട്ടില്ല. അതിനാൽ താഴെ പറയുന്ന ചോദ്യങ്ങൾക്കു സമാധാനം നല്കുവാൻ ഈ കോടതി ക്ഷേത്രഭരവാഹികളോട് ആവശ്യപ്പെടുന്നു.

1. പ്രസ്തുത ക്ഷേത്രത്തിൽ ആരാധിക്കുന്നവരായ അഥവാ ആരാധിക്കുവാൻ അവകാശമുള്ളവരായ ബ്രാഹ്മണരുടെ പൊതുവേയുള്ള

സാമുദായികാചാരം അനുസരിച്ചു വിധവാവിവാഹം ഈ കേസ്സു കൊടുത്ത തീയതിവരെ വിലക്കപ്പെട്ടിരുന്നോ?

2. ഉണ്ടെങ്കിൽ ക്ഷേത്രത്തിലെ കീഴാചാരം അനുസരിച്ചു്, അഥവാ ക്ഷേത്രം സ്ഥാപിച്ചകാലത്തെ സ്ഥാപകന്റെ ഉദ്ദേശം അനുസരിച്ചു വിധവാവിവാഹം ചെയ്ത ബ്രാഹ്മണനു ശ്രീകോവിലിനകത്തു പ്രവേശിക്കുവാൻ അർഹതയില്ലാതായി തീരുന്നുണ്ടോ? വിധവാവിവാഹം ചെയ്ത ഒരു ബ്രാഹ്മണന്റെ പ്രവേശനം, മറ്റു ബ്രാഹ്മണരുടെ ആ ക്ഷേത്രത്തിൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസത്തെ നശിപ്പിക്കുന്നതായി വിചാരിപ്പാൻ വഴിയുണ്ടോ?

ഈ ചോദ്യങ്ങളെപ്പറ്റിയുള്ള സമാധാനം ഈ കല്പന ലഭിച്ചു് ഒരു മാസത്തിനകം ഈ കോടതിയിൽ ബോധിപ്പിക്കപ്പെടേണ്ടതാണ്. അതിനെപ്പറ്റി വല്ല പരാതിയും വാദിക്കുണ്ടെങ്കിൽ കരാറുകളും കോടതിയെ തെര്യപ്പെടുത്തേണ്ടതാകുന്നു. രണ്ടു കക്ഷികൾക്കും പുതിയ തെളിവുകൾ ഹാജരാക്കുവാനുള്ള പക്ഷം അതിനുള്ള അധികാരവും തന്നിരിക്കുന്നു.



മി. ജസ്റ്റിസ് ബെയ്ലി്:—'ഞാനും മുകളിൽ പറഞ്ഞിരിക്കുന്ന അഭിപ്രായത്തോടു് പൂർണ്ണമായി യോജിക്കുന്നു'. (880) മറുവടി ലഭിച്ചു. ജഡ്ജി കേസ്സിലെ തെളിവു പ്രതികൾക്കു് അനുകൂലമാണെന്നു കണ്ടു. ബഹുമാനപ്പെട്ട അധികൃതന്മാർ കേസ്സു രണ്ടാമതും കേട്ടു് താഴെ പറയുന്ന വിധി പ്രസ്താവിച്ചിരിക്കുന്നു:—

## വിധി (ഒടുവിലത്തെ)

ക്ഷേത്രാധികൃതന്മാരുടെ മറുവടി അനുസരിച്ചു—ഹാജരാക്കപ്പെട്ടിരിക്കുന്ന തെളിവു് അനുസരിച്ചു—വാദി ഇന്നത്തെ നിലയിൽ ക്ഷേത്രത്തിലെ ശ്രീകോവിലിനകത്തു കടക്കുവാൻ അർഹതയില്ലാത്തവനാണെന്നു ഞങ്ങൾക്കു ബോദ്ധ്യം വന്നിരിക്കുന്നു. **എന്തെന്നാൽ അയാളുടെ പ്രവേശനം ക്ഷേത്രത്തിലെ കീഴാചാരത്തിനും, സ്ഥാപകന്റെ ഉദ്ദേശത്തിനും വിരോധമായിട്ടുള്ളതാണ്.** പ്രതികൾ ഹാജരാക്കിയിരിക്കുന്ന തെളിവിനെ സംബന്ധിച്ചു വാദി ഒരു പരാതിയും കൊണ്ടുവന്നിട്ടില്ല. ഞങ്ങൾ പ്രതികൾ ഹാജരാക്കിയിരിക്കുന്ന തെളിവിനെ സ്വീകരിച്ചു് 'അപ്പീൽ' തള്ളിക്കളഞ്ഞിരിക്കുന്നു. പ്രതികൾക്കു കോടതിച്ചിലവും കൊടുക്കേണ്ടതാണ്.

---

മംഗളോദയം പ്രസ്സ്, തൃശ്ശിവപേരൂർ.

# വിജ്ഞാപനം.

കേരളത്തിലെ ക്ഷേത്രപ്രസ്ഥാനത്തിന്റെ മാഹാത്മ്യത്തെപ്പററി ഞങ്ങൾ ഒന്നും പറയേണ്ടതില്ലല്ലൊ. ഇതാണ് കേരളരാജ്യശ്രീയുടെ ജീവനാഡികൾ. രാജ്യക്ഷേമവൃക്ഷത്തിന്റെ നാരായവേരുകളും ഇതാണ്. ഈ പ്രസ്ഥാനത്തിന്റെ നിലനില്പിന്നുവേണ്ടി "സവൎണ്ണക്ഷേത്രോടമസ്ഥസമിതി" എന്ന പേരിൽ ഒരു സംഘം തിരുവിതാംകൂർ കമ്പനിനിയമപ്രകാരം കാലടിക്കു സമീപമുള്ള അങ്കമാലിയിൽവെച്ച് ആരംഭിച്ചിരിക്കുന്ന വിവരം സവിനയം അറിയിച്ചുകൊള്ളുന്നു. ഇതിന്റെ ചുരുക്കം വിവരങ്ങളടങ്ങിയ ഒരു ഉദ്ദേശപത്രം ഇതോടുകൂടി അയക്കുന്നു. ഞങ്ങളുടെ ഈ ആരംഭത്തിൽ അവിടത്തെ സഹായസഹകരണങ്ങൾ ഉണ്ടാകുമെന്നു വിശ്വസിക്കുകയും അതിന്നു പ്രത്യേകം പ്രാൎത്ഥിക്കുകയും ചെയ്യുന്നു.



എന്ന് സമിതി പ്രവൎത്തകന്മാർ,

1. ഭദ്രകാളി മററപ്പിള്ളി ദേവൻ നമ്പൂതിരിപ്പാട്.
2. കൂററാലക്കാട്ട ശങ്കരൻ നമ്പൂതിരിപ്പാട്.
3. തൃപ്പേക്കുളത്ത് വാസുദേവൻ നമ്പൂരി.
4. മൂത്തമന നാരായണൻ ഭട്ടതിരി.

ഉദ്ദേശപത്രം.

സവൎണ്ണക്ഷേത്രോടമസ്ഥസമിതി.

തിരുവിതാംകൂർ കമ്പനി നിയമപ്രകാരം രജിസ്റ്റർ ചെയ്തത്.

പ്രസിഡണ്ട്:— ഭദ്രകാളി മററപ്പിള്ളി മനയ്ക്കൽ കാളിദേവൻ എന്ന് സ്ഥാനപ്പേരുള്ള ദേവൻ ദേവൻ നമ്പൂതിരിപ്പാട് അവർകൾ. (അഞ്ചലും പോസ്റ്റും അങ്കമാലി.)

കാൎയ്യദൎശി:— ബ്രഹ്മശ്രീ കൂററാലക്കാട്ട് മേക്കാട്ട് പുരുഷോത്തമന ശങ്കരൻ നമ്പൂതിരിപ്പാട്. (അഞ്ചലും പോസ്റ്റും അങ്കമാലി.)

രജിസ്റ്റർ ചെയ്ത ആഫീസ്:— കൂററാലക്കാട്ട നമ്പൂതിരിപ്പാടവർകളുടെ കളപ്പുര. (അഞ്ചലും പോസ്റ്റും അങ്കമാലി)

## ഉദ്ദേശങ്ങൾ.

1. സവൎണ്ണക്ഷേത്രങ്ങളേയും, ക്ഷേത്രാചാരമൎയ്യാദകളേയും ക്ഷേത്രസതാചശുദ്ധിയേയും സംരക്ഷിക്കുക.

2. ക്ഷേത്രങ്ങളുടെ ലൌകികവും ആത്മീയവുമായ ശ്രേയസ്സിനെ പുഷ്ടിപ്പെടുത്തുക.

3. മേൽവിവരിച്ചവസ്തുപയുക്തങ്ങളായ സ്ഥാപനങ്ങളേയും സംഘങ്ങളേയും സ്ഥാപിക്കുകയും നടത്തുകയും അപ്രകാരമുള്ള പ്രസ്ഥാനങ്ങളെ ആരംഭിക്കുകയും തുടൎന്നുകൊണ്ടു പോവുകയും ചെയ്യുക.

4. സമിതിയുടെ ഉദ്ദേശത്തിനു വിപരീതമല്ലാത്ത ഏതു സംഘങ്ങളും സ്ഥാപനങ്ങളുമായി സഹകരിച്ചു പ്രവൎത്തിക്കുക.

5. ക്ഷേത്രാചാരമൎയ്യാദകളുടേയും ക്ഷേത്രസതാചശുദ്ധിയുടേയും നേരെ വരുന്ന ഏതെതിൎശക്തിയേയും നിൎഭയവും ന്യായവും ശാന്തവുമായ നിലയിൽ തടയുക.



## സമിതിയിലെ അംഗങ്ങൾ.

1. വൎണ്ണാശ്രമധൎമ്മങ്ങളെ ആദരിക്കുന്ന ഏതു സവൎണ്ണവ്യക്തിക്കും ഈ സമിതിയിൽ അംഗമായി ചേരാവുന്നതാകുന്നു.

2. പ്രധാനാംഗങ്ങൾ എന്നും സാധാരണാംഗങ്ങൾ എന്നും രണ്ടുവിധം അംഗങ്ങൾ ഉണ്ടായിരിക്കുന്നതാകുന്നു.

3. ക്ഷേത്രങ്ങളുടെ ഉടമസ്ഥതാവകാശം മൂലമൊ ട്രസ്റ്റിസ്ഥാനം മൂലമൊ ഭരണാധിപത്യംമൂലമൊ ഏതെങ്കിലും ക്ഷേത്രത്തെ പ്രതിനിധീകരിച്ചുകൊണ്ടുവരുന്ന അംഗങ്ങൾ പ്രധാനാംഗങ്ങളും മറ്റുവിധം അംഗങ്ങൾ സാധാരണാംഗങ്ങളുമാകുന്നു.

## പ്രവേശനഫീസ്സും വരിസംഖ്യയും.

4. പ്രധാനാംഗങ്ങൾ 6ണ പ്രവേശനഫീസ്സും 12ണ വരിസംഖ്യയും സാധാരണാംഗങ്ങൾ 2ണ പ്രവേശനഫീസ്സും 4ണ വരിസംഖ്യയും അടയ്ക്കേണ്ടതാകുന്നു.

## പ്രതിജ്ഞാപത്രം.

5. അംഗങ്ങൾ സമിതിയിൽ ചേരുന്നതിനു മുമ്പ് താഴെ കാണിക്കുന്ന വിധത്തിലൊ, അതിലെ തത്വങ്ങൾ അനുസരിച്ചു എഴുതുന്ന

മറേറതെങ്കിലും വിധത്തിലൊ ഒരു പ്രതിജ്ഞാപത്രം എഴുതി ഒപ്പിടേണ്ടതാകുന്നു.

## പ്രതിജ്ഞാപത്രരീതി.

ക്ഷേത്രങ്ങളേയും ക്ഷേത്രാചാരമര്യാദകളേയും രക്ഷിക്കുവാൻവേണ്ടി പ്രയത്നിച്ചുകൊള്ളാമെന്നും, വർണ്ണാശ്രമധർമ്മങ്ങളേയും ഉടമസ്ഥതാവകാശത്തെയും അവഗണിച്ചുകൊണ്ടു പറയുകയും പ്രവർത്തിക്കുകയും അപ്രകാരമുള്ള പ്രസ്ഥാനങ്ങളിൽ പങ്കെടുക്കുകയും ചെയ്കയില്ലെന്നു പ്രതിജ്ഞ ചെയ്യുന്നു.

## ഭരണസമിതി.

8-ൽ കുറയാതെയും 12-ൽ അധികരിക്കാതെയും അംഗങ്ങളുടങ്ങിയ ഒരു ഭരണസമിതിയാൽ ഈ സംഘം വക കാര്യങ്ങൾ ഭരിക്കപ്പെടുന്നതാകുന്നു. പ്രധാനാംഗങ്ങൾക്കു മാത്രമെ ഭരണസമിതിയിൽ പ്രവേശനമുള്ളു.



## ഉപദേശസംഘം.

ദ്വിപക്ഷം തന്ത്രികളും ഒരു വൈദികനും ബാക്കി സജ്ജനസമ്മതന്മാരായ പണ്ഡിതന്മാരും അടങ്ങിയ ഒരു ഉപദേശസംഘത്തെ രൂപീകരിക്കുന്നതും ടി. സംഘത്തിന്റെ ഉപദേശമനുസരിച്ചല്ലാതെ ക്ഷേത്രാചാരങ്ങളെ ഭേദപ്പെടുത്തുവാൻ സമിതിക്കധികാരമില്ലാത്തതുമാകുന്നു.

---

